

൧൦൭൯.

കം ൨. ചിങ്ങമാസം. ലക്കം ൧.

# മംഗളം.

——:0:——

നിന്ദിക്കല്ലേ നിഗമതരുവിൽപ്പൂത്തപൂന്തേൻകുഴമ്പേ!
വന്ദിക്കില്ലേ വലയുമടിയൻ നിമ്പദം കമ്പമെന്യേ
ക്കന്നിക്കില്ലേ കരുണകരുണാപാംഗ മൊന്നേററുപോയാൽ
ഖന്നേല്ക്കില്ലേ വലരിപുപദം വിശ്രുതം വിശ്വനാഥേ!

നടുവത്ത് മഹൻനമ്പൂരി

# പ്രസ്താവന.

——:0:——

രസികരഞ്ജിനിയുടെ ഒന്നാമത്തെ ജന്മനക്ഷത്രം ഒരുവി
ഘോഷിച്ച് രണ്ടാമത്തെ സംവത്സരമാരംഭിച്ചിരിക്കുന്നു. ഈ
വസരത്തിൽ ഒരു കൊല്ലത്തെ ഞങ്ങളുടെ അനുഭവത്തെ അടി
നമാക്കി മാസികയേ സംബന്ധിച്ച് വളരെ വിസ്തരിച്ചു യാ
ം പറവാൻ ന്യായം കാണുന്നില്ല. [illegible] വല്ലതും പ
മൌനംദീക്ഷിക്കുവാനും മനസ്സുവരുന്നില്ല. മാസികയുടെ
അതിസ്നേഹംനിമിത്തമുള്ള അപായശങ്കയും അതിനോ

നിർവ്വ്യാജം സഹായിച്ചിട്ടുള്ളവരുടെ പേരിൽ കൃതജ്ഞത, ടിയ വിശ്വാസവും ഒരുപോലെ നിറഞ്ഞിട്ടുള്ള ഞങ്ങളുടെ സ്സിൽ സന്താപമോ സന്തോഷമോ തള്ളിനിൽക്കുന്നത് വാസ്തവത്തിൽ അറിഞ്ഞുകൂട.

അതിവിനയംനടിച്ച് "രഞ്ജിനിയെകൊണ്ട യാതൊരു യോജനവും ഉണ്ടായിട്ടില്ല" എന്ന് പറയുന്നതായാൽ ഔ... ക്കറവും ധൃതഗതിയും ഉള്ള ചില വായനക്കാർ ഞങ്ങളുടെ അങ്ങിനെതന്നെ വിശ്വസിച്ചുപോയേക്കാം. "ഒരൊററ... കൊണ്ട് സർവ്വജ്ഞത്വം സമ്പാദിക്കണമെങ്കിൽ രസികര വാങ്ങിവായിപ്പിൻ" എന്നോ മറേറാ പുസ്തകവ്യാപാരികളുടേ... ലെ ഉൽഘോഷിച്ചുകൊണ്ട് ആത്മപ്രശംസ ചരസ്യം ചെയ്യുന്നു... തായാൽ രഞ്ജിപ്പിച്ചാൽ കൊള്ളാമെന്ന് ഞങ്ങൾ വിചാരിക്കുന്ന രസികന്മാർ മുഖം ചുളിച്ച് പിന്തിരിഞ്ഞാൽ ആവലാതിപറവാ... നം തരമില്ല. ഇവയുടെ മദ്ധ്യം നിർണ്ണയിക്കുന്നത് അത്ര എളുപ്പ... ത്തിൽ സാധിക്കാവുന്ന ഒരു കാര്യവുമല്ല. ഈ സ്ഥിതിക്ക് സൂക്ഷ്മാ... ത്ഥം മനസ്സിലാവാത്ത വിധത്തിൽ കെട്ടിവളച്ചോ തൊട്ടുതൊ... ച്ചോ വല്ലതും പറഞ്ഞുകൂട്ടി പ്രസ്താവനയുടെ ഭാരം നിർവ്വഹിച്ചി... രോ എന്നാണെങ്കിൽ ആയതിന്നും ഞങ്ങൾ ഒരുക്കമില്ല. ശ്രദ്ധയോ... ടുകൂടി രഞ്ജിനി ക്രമത്തിന്ന വായിച്ചിട്ടുള്ള സഹൃദയന്മാരെ... ൽ ഭൂരിപക്ഷം രഞ്ജിനിക്ക് അധോഗതിയല്ലെന്ന് വിചാരിക്കുന്നു... തായാൽ ഞങ്ങൾക്ക് ഉത്സാഹക്കുറവിന്നവകാശമില്ല. ഞങ്ങളുടെ ഉദ്ദേശസിദ്ധിക്ക് അനേകായിരം പതനങ്ങൾ ഉള്ളതിൽ ഒരുകൊല്ലംകൊണ്ട് ഒരു പതനമെങ്കിലും കയറുവാൻ സാധിച്ചു...തിൽ ...വർ അഭിപ്രായപ്പെട്ടാൽ കഴിഞ്ഞതുകൊണ്ട് ഞങ്ങൾ ...ാടുത്ത ...ന്മാരുമായി.

മലയാള ഭാഷയുടെ ഇപ്പോഴത്തെ നില ത്രിശങ്കുസ്വർഗ്ഗ ...ച്ചര ണ്ണെന്നോ പരിഷ്ക്കാരകാലത്തിന്റെ പടിവാതുക്കൽ ലാത്തുന്നവരുടെ ...ങ്ങിന്റെ ...ളും പറഞ്ഞാൽ ഏകദേശമൊക്കെ മതിയാകുന്നവരു ...ല്ലത്തുനിന്ന് പുറപ്പെടുകയും ചെയ്തു. അക്കാലത്തൊട്ടെത്തന്നും ...

ആദിത്യവർമ്മമഹാരാജാവ്, ശക്തൻ സാമൂതിരിത്തമ്പു... ട്ടാരക്കരെത്തമ്പുരാൻ, കടത്തനാട്ടുതമ്പുരാൻ, കോയിൽ ...

ർ, മുതലായ വിദ്വച്ഛിരോമണികളും കവിസാർവ്വഭൌമന്മാരു മായിരുന്ന തമ്പുരാക്കന്മാരുടെ കാലം കഴിഞ്ഞതോടുകൂടി മലയാളത്തിന്റെ ഭാഗ്യലക്ഷ്മീകടാക്ഷവും അസ്തമിച്ചു. ഇനി മാതൃഭാഷയെപ്പോഷിപ്പിക്കേണ്ടഭാരം ഐകമത്യത്തോടുകൂടി നാട്ടുകാരാണ് വഹിക്കേണ്ടത്. ഇങ്ങിനെ ഒരു ചുമതല ഉള്ളതായിട്ട് ധരിച്ചിട്ടുള്ള നാട്ടുകാർ ഇപ്പോൾ എത്രപേരുണ്ടെന്ന് വിരലുമടക്കുന്നതായാൽ വളരെനേരം ബുദ്ധിമുട്ടേണ്ടിവരുമെന്ന തോന്നുന്നില്ല. ഗ്രന്ഥകർത്താക്കന്മാരും പത്രപ്രവർത്തകന്മാരും കേവലം യാചകന്മാരെന്ന വിചാരിക്കുന്നവരല്ലേ അധികമെന്നുകൂടി സംശയിക്കുന്നു. ആയതിനാൽ ഇവരെപ്പറ്റി മലയാള ലേഖനങ്ങൾ എഴുതുന്നത് നികൃഷ്ടമാണെന്നുകൂടി ചിലർ ഉറച്ചിട്ടുണ്ട്. സർക്കാരുദ്യോഗസ്ഥന്മാർക്കും വക്കീലന്മാർക്കും വൈദ്യൻമാർക്കും അവരവരുടെ അറിവിനെ ഉപയോഗിച്ച് ഉപജീവനം കഴിക്കാമെങ്കിൽ ലേഖകന്മാരും വിദ്യകൊണ്ട് വയറു നിറക്കുന്നതിൽ എന്താണൌചിത്യമാണുള്ളതെന്ന് ഞങ്ങൾക്കു മനസ്സിലാവുന്നില്ല. മലയാളഭാഷയുടെ താൽക്കാലികസ്ഥിതിയെപ്പററി ഒരു ഉപന്യാസം മാത്രമെ ഞങ്ങൾക്ക് കിട്ടീട്ടുള്ളു. ഇതാക്കുമ്പോൾ മലയാളത്തിൽ ഉപന്യാസമെഴുതി സമ്മാനം വാങ്ങുന്നതിൽ അപമാനമോ അദൃഷ്ടമോ ഉണ്ടായിരിക്കാമെന്നുകൂടി ശങ്കിക്കേണ്ടിയിരിക്കുന്നു. ഇതെങ്ങിനെയിരുന്നാലും ഉപന്യാസകനായ സി. ഡി. ഡേവിഡ് അവർകളുടെ പേരിൽ ഞങ്ങൾക്കുള്ള കൃതജ്ഞതക്ക് ഹാനിവരുന്നതല്ല. മിഥുനത്തിലെ പുസ്തകത്തിൽ സംഭാവനോപന്യാസത്തിന്ന വേറേ ഒരു വിഷയംകൂടി കൊടുത്തിട്ടുള്ളത പ്രഥമവിഷയത്തിന്റെ പിൻഗാമിയായിത്തീരാതിരുന്നാൽ അല്പമെങ്കിലും സമാധാനമുണ്ട.

അപരിചിതനായ ഒരുവൻ ഒരു ജനസംഘത്തിൽ പ്രവേശിച്ച് അവരുടെ ദൃഷ്ടികൾക്ക് പാത്രമായിത്തീരുമ്പോൾ ഓരോരുത്തർ അവരവരുടെ സരസപ്രതിവിലാസംപോലെ അവനേ സ്തുതിക്കുവാനും ദൂഷിക്കുവാനും തുടങ്ങുന്നത് ലോകസ്വഭാവമാണ്. ഇങ്ങിനെ അവനെ പ്രശംസിച്ചുകൊണ്ടിരിക്കുന്നതിന്നിടക്ക് കേട്ടുകേൾപ്പിച്ച് ഈ ആളിൽ ഒരു പ്രസിദ്ധ പുരുഷനാണെന്ന് പരക്കേ അറിവാൻ സംഗതി

വരുമ്പോൾ ആദ്യംദോഷങ്ങളെന്നു തോന്നിയതൊക്കെ ഗുണങ്ങളാ
യിട്ടു പരിണമിക്കും. പേരുവെച്ചെഴുതാത്തവരോ. അപരിചിതന്മാ
രോ ആയ ലേഖകന്മാരെയും ഈ വിദ്വാന്മാരേയും തമ്മിൽ സാമ്യ
പ്പെടുത്തുന്നതിൽ വലുതായ അബദ്ധമൊന്നും വരുവാൻ വഴിയില്ല.
പരുവക്കാത്തവൻ പ്രശസ്തനാണെന്നറികയോ അപരിചിതൻ
വാസ്തവത്തിൽ പരിചിതനാണെന്ന് വരികയൊ ചെയ്യുമ്പോൾ
വാചകന്തോറും വരിതോറും സാരോപദേശങ്ങളും അത്ഥഗർഭിത
ങ്ങളായ പദങ്ങളുംനിരന്തരമായി ഉദിച്ചുതുടങ്ങും. സൂക്ഷ്മത്തിൽ
ഇതിന്നുള്ള കാരണം ലേഖനങ്ങൾ ആദ്യന്തം ക്ഷമയോടുകൂടി ശ്ര
ദ്ധവെച്ചു വായിക്കുന്നതിൽ വായനക്കാൎക്കുള്ള വൈമനസ്യമാണെ
ലും ലോകസ്വഭാവമിങ്ങിനെയിരിക്കെ സൎവ്വസമ്മതന്മാരായ കേ
ളോപന്യാസകന്മാരിൽ പലരും രഞ്ജിനിയുടെ പേരിൽ ദയ
ണിക്കാത്തത് ഞങ്ങൾക്ക് അതിയായ കുണ്ഠിതത്തിന്നും നൂതനലേ
ഖകന്മാൎക്ക് അധൈൎയ്യത്തിന്നും മാൎഗ്ഗമായിത്തീരുന്നതാണ്. അ
കൊണ്ട് മേലിലെങ്കിലും ഈ മഹാന്മാർ ഞങ്ങളുടെ അപേക്ഷയെ
കൈക്കൊണ്ട് ഞങ്ങൾക്കുവേണ്ട സഹായങ്ങൾ ചെയ്തുതരുമെന്നു
വിശ്വസിക്കുന്നു.

ഈക്കൊല്ലം മുതൽ രഞ്ജിനിക്ക് ചില പരിഷ്കാരങ്ങൾ വരു
ത്തിയാൽ കൊള്ളാമെന്നാഗ്രഹമുണ്ട്. ഉദ്ദേശം നാല്പത്തെട്ടു
ഭാഗങ്ങൾ ഉണ്ടായിരുന്നത ഈ പുസ്തകം മുതൽ അമ്പത്താറാക്കു
വാൻ നിശ്ചയിച്ചിരിക്കുന്നു.

പിന്നെയും ചില ഭേദഗതികൾ വരുത്തണമെന്നുള്ള മോ
ഹം സാധിക്കാമെന്ന വാഗ്ദത്തംചെയ്യുവാൻധൈൎയ്യം വരുന്നില്ല.
അതുരസികരഞ്ജിനിയുടെ ഭാഗ്യം പോലെയിരിക്കട്ടേ! മനുഷ്യ
രുടെ അധീനത്തിൽപെട്ട താൻപാതിയിലുള്ള ഭാരത്തിൽ ഞ
ങ്ങളുടെ ഓഹരി ഏല്ക്കുകയല്ലേ ഞങ്ങൾ വിചാരിച്ചാൽ നിവൃ
ത്തിയുള്ളൂ.

ര. ര. പ.



1- ആയ്യപുരാതനസ്ഥാനം.

2- പേഷ്യാരാജ്യസ്ഥാനം.

3- യവനരാജ്യസ്ഥാനം.

4- ഇററലിരാജ്യസ്ഥാനം.

5- ജമ്മനിരാജ്യസ്ഥാനം.

6- ഇ[illegible]ണ്ടദീപ്.

ഹി- ഹിമവാൻ പവ്വതം.
വി- വിന്ധ്യൻ പവ്വതം.
സി- സിന്ധുനദി
ഗ- ഗംഗാനദി.
ഭാ- ഭാരതവഷം.
ബ്ര- ബ്രഹ്മവത്തം.
ഉ- ഉത്തരാബ്ധി.
പൂ- പൂവ്വാബ്ധി.
ദ- ദക്ഷിണാബ്ധി.

# ആൎയ്യപുരാതനന്മാർ.

———:o:———

ആൎയ്യന്മാർ എന്ന ശബ്ദം കൊണ്ട വായനക്കാർ മുമ്പിൽ മനസ്സിലാക്കുന്നത ഹിന്തുക്കളിൽ ഉയൎന്ന ജാതിക്കാരെയാകുന്നു. എന്നാൽ ഈ ശബ്ദം ഹിന്തുക്കളെയും ഇൻഡ്യയേയും ഇപ്പോൾ ഭരിക്കുന്നവരും ഹിന്തുക്കളാൽ മ്ലേഛന്മാർ എന്ന പറയപ്പെടുന്നവരും ആയ ഇംഗ്ലീഷുകാരെയും കൂടി ഉൾപ്പെടുത്തും എന്ന പറഞ്ഞാൽ അത വലരെ ആളുകൾക്ക ഒരു ചെവിക്ക പുത്തരിയായി തോന്നുകയില്ലയോ എന്ന ഞാൻ സംശയിക്കുന്നു. വിശേഷിച്ച ഇംഗ്ലീഷുകാർ മാത്രമല്ല ഏഷ്യയിൽ ഇപ്പോഴുള്ള പേർഷ്യൻ ജാതിക്കാർ, യൂറോപ്പിൽ ഇപ്പോഴുള്ള ജൎമ്മൻജാതിക്കാർ, ഗ്രീക്കു എന്ന പറയുന്ന യവനജാതിക്കാർ ലാററിൻ ജാതിക്കാർ, ചില്ലറയായി വേറെയും ചില ജാതിക്കാർ ഇവർ എല്ലാവരും ആൎയ്യപുരാതന വൎഗ്ഗത്തിന്റെ ഓരോ ശാഖകളാകുന്നു എന്നും ഇവരും ഹിന്തുക്കളും എല്ലാം പുരാതനമായ ഒരു കാലത്ത് ഒരു ദിക്കിൽ ഒരു യോഗമായി താമസിച്ചുവന്നിരുന്നു എന്നും ഒരേപ്രകാരമുള്ള സാമുദായാചാരങ്ങളോടും മതവിശ്വാസങ്ങളോടും അനുഷ്ഠാനങ്ങളോടും കൂടി കാലം കഴിച്ചുവന്നിരുന്നു എന്നും ഇപ്പോൾ നിസ്സംശയമായി തീൎച്ചവന്നിട്ടുള്ളതാകുന്നു.

ഇങ്ങിനെ തീൎച്ചപ്പെടുത്തുവാൻ ഇവർ ഒരുമിച്ചു താമസിച്ചു വന്നിരുന്ന കാലത്തെ വല്ല ശിലാരേഖകളോ വല്ല ഗ്രന്ഥവരികളോ മററു വല്ല റിക്കാട്ടുകളോ വല്ലവരുടെയും കൈവശം കിട്ടീട്ടുണ്ടായിരിക്കുമോ? അങ്ങിനെയൊന്നുമല്ല. ആ കാലം മനുഷ്യരുടെ അഭിപ്രായം എഴുത്തുമൂലം അറിയിപ്പാനുള്ള ലിപികൾ തന്നെ കണ്ടുപിടിച്ചിട്ടില്ലാത്ത ഒരു കാലമായിട്ടാണ വിചാരിപ്പാൻ ന്യായം ഉള്ളത. എന്നാൽ, പിന്നീട ഈ വൎഗ്ഗക്കാർ ഓരോ ശാഖകളായി പിരിഞ്ഞതിന്റെ ശേഷം ലിപികൾ കണ്ടുപിടിച്ച എഴുതിവെച്ചിട്ടുള്ള അവരുടെ പുരാതന ഗ്രന്ഥപരമ്പരകളിൽനിന്നും ഏതൽകാലങ്ങളിൽ അവർ ഉപയോഗിക്കുന്ന ഭാഷകളിൽ നിന്നും കിട്ടുന്ന പല അഭിപ്രായങ്ങളും വാക്കുകളും തമ്മിൽ താരതമ്യപ്പെടുത്തി നോക്കി ഉണ്ടാക്കീട്ടുള്ള ഊഹമാണ ഈ സിദ്ധാന്തത്തിന്ന അടിസ്ഥാനമായിരിക്കുന്നത.

ഭാരതഖണ്ഡത്തിന്റെ വടക്കെ അറ്റത്തിക്ക് ഒരു മാനദണ്ഡ
മായി ഉൽ നീളം കിഴക്കു പടിഞ്ഞാറായി കിടക്കുന്ന ഹിമവാൻ
പൎവ്വതത്തിന്റെ വടക്കു പടിഞ്ഞാറ മദ്ധ്യ ഏഷ്യാഖണ്ഡത്തിൽ
ഒരു ഉയന്ന പ്രദേശമുള്ളതാകുന്നു ആൎയ്യപുരാതനന്മാരുടെ മൂലസ
ങ്കേതസ്ഥാനം എന്ന ഇപ്പോൾ ഊഹിക്കപ്പെട്ടിട്ടുള്ളത. അവിടെ ജ
നങ്ങൾ വൎദ്ധിച്ചപ്പോൾ ആൎയ്യവൎഗ്ഗത്തിൽ നിന്നും ഓരൊരോ ശാഖക
ൾ പലവഴിക്കും പിരിഞ്ഞുപോയിത്തുടങ്ങി. തെക്കു പടിഞ്ഞാട്ടുപോ
യ ഒരു ശാഖ പേർഷ്യാരാജ്യത്തെ കുടിയേറിപാൎത്ത് ആരാജ്യത്തിന്
അധികൃതന്മാരായിരുന്നു. അവിടെ വെച്ച് അവർ എഴുതിവെച്ച ഗ്ര
ന്ഥങ്ങളിലെ ഭാഷക്കു സെൻഡ് എന്നാണ പേര. ഈ സെൻ
ഡ് ഭാഷയിൽ നിന്ന പരിണമിച്ചുണ്ടായതാകുന്നു ഇപ്പോഴുള്ള
പേർഷ്യൻജാതിക്കാർ ഉപയോഗിക്കുന്ന പേർഷ്യൻ ഭാഷ. ആൎയ്യ
മൂലവൎഗ്ഗത്തിൽ നിന്നൊ, അല്ലെങ്കിൽ പേർഷ്യക്കുപോയ ശാഖയി
ൽ നിന്നൊ ഓരോകാലങ്ങളിൽ പിരിഞ്ഞുപോയ മൂന്നു ശാഖകളി
ൽ ഒരോന്നായി വിചാരിക്കപ്പെടാവുന്നതാകുന്നു. (1) ഗ്രീക്കുരാജ്യത്തെ
കുടിയേറി പാൎത്ത് അവിടെ അധികൃതന്മാരായി ഗ്രീക്കഭാഷ ഉപ
യോഗിച്ചു വന്നതും, (2) ഇററലി രാജ്യത്തചെന്ന റോമസാമ്രാജ്യത്തെ
സ്ഥാപിച്ച ലാററിൻഭാഷ ഉപയോഗിച്ചുവന്നതും, (3) ജൎമ്മനിരാജ്യ
ത്തചെന്ന ഗാത്തിക് ഭാഷ ഉപയോഗിച്ചുവന്നതും, ആൎയ്യജാതിക്കാർ.
മദ്ധ്യഏഷ്യയിൽനിന്ന തെക്കുകിഴക്കായി പിരിഞ്ഞുപോന്ന ഒരു ശാ
ഖയാകുന്നു ഹിമവാന്റെ പശ്ചിമോത്തരഭാഗങ്ങളിലുള്ള ഇടവഴി
കളിൽകൂടി കടന്ന 'ബ്രഹ്മവൎത്ത'മെന്ന അവർ പേർവിളിച്ചു വന്നി
രുന്ന സിന്ധു നദീതീരപ്രദേശങ്ങളിൽ കുറെകാലം താമസിച്ചു ജനി
ങ്ങൾ അവിടെയും വൎദ്ധിച്ചപ്പോൾ ഹിമവാന്റെ താഴ്വരപിടിച്ചു കി
ഴക്കോട്ടു നീങ്ങി ഭാരതവൎഷം എന്നപറയുന്നതും ഹിമവാന്റെയും
വിന്ധ്യന്റെയും മദ്ധ്യേകിടക്കുന്നതും ആയ ഗംഗാതീര പ്രദേശങ്ങ
ളിലും മററും പാൎത്ത് പാശ്ചാത്യ പണ്ഡിതന്മാൎക്കുകൂടി അത്യാശ്ച
ൎയ്യ ബഹുമാനാദികളെ ജനിപ്പിക്കുന്ന അനേക ഗ്രന്ഥപരമ്പരക
ളെ സൎവ്വപ്രകാരേണയും സംസ്കൃതം എന്ന പേരിന്ന യോഗ്യമായ
ഒരു ഭാഷയിൽ നിൎമ്മിച്ച് ഐഹിക പാരത്രിക വ്യവഹാരങ്ങളെ
പററിയുള്ള അനേക സൂക്ഷ്മതത്വങ്ങളേയും കണ്ടുപിടിച്ചു ചതുൎവ്വ

ങ്ങളുമായ ജാതി വ്യവസ്ഥകളോടു കൂടി സൎവ്വഥാ ആൎയ്യന്മാർ എ ന്നശബ്ദത്തിന്ന അൎഹത സമ്പാദിച്ചവരായ ഹിന്തുക്കൾ.

ആൎയ്യപുരാതന വൎഗ്ഗത്തിൽ മേല്പറഞ്ഞ പ്രകാരമുള്ള ശാഖ കൾ എല്ലാം പിരിഞ്ഞുപോയതു ഹിന്തുക്കൾ അനാദി എന്ന പറയുന്ന അവരുടെ വേദങ്ങൾ തന്നെ ഉണ്ടാകുന്നതിന്നും എത്രയോ മുമ്പാ യിരിക്കണം. എന്തുകൊണ്ടെന്നാൽ അവരുടെ വേദങ്ങളിൽ ഏററ വും പുരാതനമായ 'ഋഗ്വേദം' തന്നെ അവർ ബ്രഹ്മവൎത്തത്തിൽ പാൎത്തിരുന്ന കാലത്ത ഉണ്ടായതായി വിചാരിപ്പാൻ ആവേദത്തി ൽ തന്നെ തെളിവുകൾ ഉള്ളതാകുന്നു. 'ഋഗ്വേദം' ഉണ്ടാക്കിയത കലിവൎഷാരംഭത്തിന്നും മുമ്പായ (5000 കൊല്ലങ്ങൾക്കു മുമ്പ) ഒരു കാലത്തായിരിക്കും എന്നപറഞ്ഞാൽ അധികം തെററിപ്പോകുവാ നൊളപ്പമുള്ളതല്ല.

വളരെക്കാലം മുമ്പ മുതൽക്കു തന്നെ, ഈ അഞ്ചുശാഖകളും ഉ പയോഗിച്ചു വന്നിരുന്ന 'സെൻഡ്' ഗ്രീക്ക്, ലാററിൻ, ഗാതിക്ക്, സംസ്കൃതം എന്നഭാഷകൾ മൃതഭാഷകളായി തീൎന്നിരിക്കുന്നു. അതാ യത, യാതൊരു ജനസമൂഹവും വളരെ കാലം മുമ്പതൊട്ട ഈ ഭാ ഷകളെ നിത്യത സംസാരത്തിൽ ഉപയോഗിക്കാറില്ല. എന്നാൽ മേല്പടി ഭാഷകൾ ഇപ്പോൾ മൃതഭാഷകളാണെങ്കിലും, സംസ്കൃത ത്തിൽ നിന്ന ജനിച്ചതായ 'ഗുജറാട്ടി' 'മറാത്തി' പാലി, മുതലായ ചില താണതരം ഭാഷകൾ ഇൻഡ്യയിൽ ഓരോ ജനസമൂഹങ്ങൾ അവിടവിടെ സംസാരഭാഷയായി ഉപയോഗിക്കാറുള്ളതു പോലെ തന്നെ യൂറോപ്പിലും മററു ഭാഷകളിൽ നിന്നുത്ഭവിച്ച അവാന്തര ഭാഷകൾ ഉപയോഗിച്ചുവരാറുണ്ട.

മുൻപറഞ്ഞ ആൎയ്യശാഖകളിൽ ഒന്നായിപറയപ്പെടുന്ന ജ ൎമ്മൻ അല്ലെങ്കിൽ 'ട്യൂട്ടൺ' എന്ന ജാതിക്കാരാകുന്നു പിന്നി ട വളരെ ബലവീൎയ്യ പരാക്രമികളായിതീൎന്ന ക്രിസ്ത്വാബ്ദത്തിൻെറ ആദികാലമായ ഏകദേശം 2000 കൊല്ലങ്ങൾക്കു മുമ്പ റോമസാ മ്രാജ്യത്തെ ആക്രമിച്ചു അതിൻെറ യൂറോപ്പിലുള്ള സാമാന്യം ഭാ ഗങ്ങൾക്കും അധികൃതന്മാരായി തീൎന്നു എന്നും, ഈ ജൎമ്മൻ ശാ ഖയിൽനിന്ന പിരിഞ്ഞുപോയി ഇംഗ്ലാണ്ടിൽചെന്ന കുടിയേറി പ്പാൎത്തവരുടെ സന്തതികളാകുന്ന ഇപ്പോൾ നമ്മെ ഭരിക്കുന്ന ഇം

ട്ടീഷുകാർ എന്നുംഉള്ള സംഗതികൾ ചരിത്ര പ്രസിദ്ധങ്ങളാണല്ലൊ.

മേൽവിവരിച്ചതിൽ സാരമായി പുറപ്പെട്ടുവിച്ചിട്ടുള്ള സിദ്ധാന്തത്തിന്റെ അടിസ്ഥാനം മേൽപറഞ്ഞ പലവൎഗ്ഗക്കാരും പണ്ടുകാലങ്ങളിൽ ഉപയോഗിച്ചുവന്നിരുന്നതും ഇപ്പോൾ ഉപയോഗിച്ചുവരുന്നതും ആയ ഭാഷകളെ താരതമ്യപ്പെടുത്തി നോക്കി ഉണ്ടാക്കിട്ടുള്ള ഊഹമാണ എന്ന മാത്രം തന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. എന്നാൽ അത കേവലം ഒരു ഊഹമെന്നമാത്രം വിചാരിപ്പാൻ പാടില്ലാതെയും, ആ ഭാഷകളിലെ അനേകവാക്കുകൾക്കുള്ള ശബ്ദാൎത്ഥ സാമ്യങ്ങൾ കേവലം ആകസ്മികമായി സംഭവിച്ചതാണെന്ന വിചാരിപ്പാൻ വളരെ പ്രയാസമുള്ളതായും കാണുന്നതിനാൽ ആ വക ജാതിക്കാരെല്ലാം മദ്ധ്യ ഏഷ്യയിലാകട്ടെ അല്ലെങ്കിൽ വേറൊരു ദിക്കിലാകട്ടെ ഏതെങ്കിലും ഒരു കാലത്ത ഒരുമിച്ച താമസിച്ച ഒരേഭാഷ സംസാരിച്ചുവന്നിരുന്നു എന്ന നിസ്സംശയമായും പറയാവുന്നതാകുന്നു. ഇവർ സംസാരിച്ചിരുന്ന ഭാഷകൾ റിക്കാൎട്ടിലായിത്തുടങ്ങിയതിന്ന മുമ്പ മുതല്ക്കതന്നെ ഒരുമിച്ച താമസിച്ചുവന്നകാലങ്ങളിൽ ഓരൊ അഭിപ്രായങ്ങൾ കാണിപ്പാൻ ഉപയോഗിച്ചുവന്നിരുന്ന വളരെ വാക്കുകളും കാലക്രമംകൊണ്ടു അല്പമല്പമായി ഭേദപ്പെട്ട പരസ്പരം സംബന്ധം അറിവാൻ പാടില്ലാത്ത വിധത്തിൽ ആകുകയും, ആ അഭിപ്രായങ്ങൾ കാണിപ്പാനായി തന്നെ മറുവാക്കുകൾ ഉണ്ടാകുകയും ഇതരഭാഷകൾ സംസാരിച്ചുവന്നിരുന്ന ജാതിക്കാരോടുകൂടി യോഗം ഉണ്ടായതുമൂലം ആ ഭാഷകളിലുള്ള വാക്കുകൾ കൂടി ഉപയോഗിച്ചുതുടങ്ങുകയും കാലക്രമേണ രണ്ടാമത പറഞ്ഞകൂട്ടത്തിലുള്ള വാക്കുകൾ സാധാരണമായി ഉപയോഗിച്ചു വന്ന ആദികാലങ്ങളിൽ ഉപയോഗിച്ചുവന്നിരുന്ന വാക്കുകൾ ചിലപ്പോൾ വെറും പഴയ ശബ്ദങ്ങൾ മാത്രമായി കലാശിക്കുകയും, അവയിൽ തന്നെ ചിലത ഉപയോഗിക്കാതെ നശിച്ചുപോകയും എല്ലാം ഉണ്ടായിരിക്കും എന്നത നിശ്ചയം തന്നെ. എന്നാൽ ഈ വകയിൽ നിത്യത അധികം സാധാരണമായി ഉപയോഗിക്കാതെ നിവൃത്തിയില്ലാത്ത വളരെ വാക്കുകൾ അല്പമാത്രമായ ശബ്ദവ്യത്യാസങ്ങളോടുകൂടിയെങ്കിലും ഈ വൎഗ്ഗക്കാരുടെ ഭാഷകളിൽ ഇന്നും കാണുന്നതാണെന്നുള്ളതും നിശ്ച

യംതന്നെ. ആൎയ്യമൂലഭാഷയിൽ നിന്ന ജനിച്ചതായി പറയപ്പെ
ടുന്ന എല്ലാഭാഷകളിലും പ്രത്യേകം പ്രത്യേകമായി സംബന്ധപ്പെ
ട്ട വാക്കുകളെ ചൂണ്ടിക്കാണിക്കുകയോ ഉള്ള വാക്കുകളെ മുഴുവൻ
എടുത്തുകാണിക്കുകയോ ചെയ്യുന്നത ഈലേഖനത്തിൽ പ്രയാസ
മായിരിക്കും. അതുകൊണ്ട ഈ സിദ്ധാന്തത്തിന്റെ സമഷ്ടിയായ
ഒരു ബോധം അതില്ലാത്ത വായനക്കാൎക്ക ഉണ്ടാകുവാൻ വേണ്ടി
മാത്രം ചില ഉദാഹരണങ്ങൾ ഒരു പട്ടികയായി കാണിക്കാം.

| | ഇംഗ്ലീഷ്- | ലാററിൻ- | ഗ്രീക്ക്. | ഗാത്തിക്ക് (ജൎമ്മൻ) | സൊൻഡ് (പേർഷ്യൻ) | സംസ്കൃതം. |
|---|---|---|---|---|---|---|
| അച്ഛൻ- | ഫാദർ.- | പേററർ- | പേററർ- | ഫാഡർ- | പിദർ- | പിതൃ |
| അമ്മ- | മദർ- | മേററർ- | മേററർ- | മടർ- | മാദർ- | മാതൃ |
| സഹോദരൻ- | ബ്രദർ- | ഫ്രേററർ- | ഫ്രേററർ- | ബ്രോദർ- | ബ്രാതർ- | ഭ്രാതൃ |
| സഹോദരി- | സിസ്റ്റർ- | സോസർ, (സോററർ) | ... | സ്വിസ്റ്റർ- | ... | സ്വസൃ |
| മകൻ- | സൺ- | ... | ... | സുനസ്- | ... | സൂനു |
| മകൾ- | ഡാട്ടർ- | ... | തുഗാതർ- | ദൌഹതർ, താക്തർ | ... | ദുഹിതൃ |
| മൂക്ക- | നോസ- | നാസസ്- | ... | നാസി- | ... | നാസ |
| കണ്ണ- | ഐ- | ഒക്കസ്- | ... | ഔഗാസ്- | ... | അക്ഷ |
| പുരികം- | ബ്രൌ- | ... | ... | ... | അബ്രു | ഭ്രൂ |
| പല്ല- | ടൂത്ത്- | ഡെൻഡ്- | ... | ... | ദന്ത- | ദന്ത |
| കയ്യ- | ഹാൻഡ്- | ... | ... | ഹിന്ദൻ- | ..., (ബാസു) | ഹസ്ത: (ബാഹു) |
| കാല- | ഫുട്ട്- | പെഡിസ്- | പൌസ്- | ഫൊസ്- | ... | പാദ് |
| ഭൂമി- | ടെറാ | ടെററി- | ... | ... | ..., (ബൂമി) | ധരാ, (ഭൂമി) |
| ചൂട- | ... | ... | തർമ്മാസ് | ... | ഗരമാ- | ഘൎമ്മ |
| ഒന്ന- | (വൺ,) എ | ... | ... | ... | ... | ഏക |
| രണ്ട- | ടു, (ടൈയിൻ) | ഡോ- | ഡൊ | ടൈയി- | ... | ദ്വ |
| മൂന്ന- | ത്രീ- | ട്രെസ് | ട്രെയസ- | ... | ... | ത്രി |
| നാല- | (ഫോർ,) ക്വാട്ടർ | ക്വാട്ടർ | ടെസ്സറിസ് | ... | ... | ചതുര |
| അഞ്ച- | (ഫൈവ്) പെൻററ. | ... | പെൻററി- | ... | ... | പഞ്ച |
| ആറ- | സിക്സ് | സെക്സ് | ഹെക്സ് | സെഹ്സ- | ഷഷ്- | ഷട് |
| ഏഴ- | സെവൻ- | സെപ്ടം- | ഹെപ്ട- | സിബൺ- | ... | സപ്തം |
| എട്ട- | എയ്ട്ട- | ഒക്ടോ- | ഒക്ടോ- | അക്ടു- | ... | അഷ്ട |
| ഒമ്പത- | നൈൻ- | നവെം- | എനിയ | ... | ... | നവ |
| പത്ത- | ടെൻ- | ഡെശെം- | ഡെകാ | ടെഹൻ- | ... | ദശ |

| | ഇംഗ്ലീഷ് | ലാററിൻ | ഗ്രീക്ക് | ഗാത്തിക്ക് (ജർമ്മൻ) | സെൻഡ് (പേർഷ്യൻ) | സംസ്കൃതം |
|---|---|---|---|---|---|---|
| പശു | കൌ | ... | ... | കു | ... | ഗോ |
| അകിട് | അഡ്ഡർ | യൂബർ | ഔടർ | ഇയൂടർ | ... | ഊധ് |
| കരി | പ്ലൌ | ... | ... | പ്ലൂഗ് | ... | ഫാല |
| നുകം | യോക്ക് | ഇയൂഗം | യൂഗാൺ | ജൂക്ക് | ... | യുഗം |
| ആട് | യൂ | ഔയിസ്സ് | ഓയിസ്സ് | ഔവി | ... | ആവി |
| കാള | ആക്സ് | ... | ... | ... | ... | ഉക്ഷ |
| കുതിര | ഹോഴ്സ് | ... | ഇക്കൊസ്സ, (ഹ്രൊസ്സ) | ... | ... | അശ്വ: (ഹെഷിൻ) |
| തീ | ... | ഇഗ്നിയസ്സ് | ... | ... | ... | അഗ്നി |
| വെള്ളം | വാട്ടർ | ഉദ | ... | ... | ... | ഉദകം |
| പകൽ | ഡെ | ... | ... | ... | ... | ദിവ |
| രാത്രി | നൈററ് | നക്സ് | ... | നക്ട് | ... | നക്ത |
| കിഴക്ക് | ഈസ്റ്റ് | ... | ഔസ്സ് | ആസ്റ്റ് | ... | ഉഷ |
| വലത്ത് | ... | ഡെക്സ്റ്റർ | ഡെക്സിആസ്സ | ... | ... | ദക്ഷിണ |
| അച്ചുതണ്ട് | ആക്സിസ്സ | ആക്സിസ്സ | ആക്സോസ്സ | ആഹ്സ | ... | അക്ഷ |
| ഇരുമ്പ് | അയറൺ | ... | ... | എയിസൻ | ... | അയസ്സ് |
| പൊന്ന് | ... | ... | ... | ... | സരണ | സ്വർണ്ണ |
| വീട് | ഹൌസ്സ | ... | ... | ഹൌസ്സ | ... | കോശ |
| വാതൽ | ഡോർ | ഫോർ | തുര | താർ | ... | ദ്വാര |
| വണ്ടി | വാഗൺ | ... | വാജൻ | ... | ... | വാഹന |
| ചുവന്ന | റെഡ് | ... | ... | റാത് | ... | രക്ത |
| കുറുക്കൻ | ജാക്കാൾ | ... | ... | ... | ശഗാൾ | സൃഗാല |
| എലി | മൌസ്സ | മസ്സ | മുസ്സ | മാവുസ്സ | മൂഷ് | മൂഷ |
| ഒട്ടകം | കാമെൽ | കമലാസ്സ | കാമിലാസ്സ | ... | ... | ക്രമേള |

| | ഇംഗ്ലീഷ്- | ലാററിൻ- | ഗ്രീക്ക്- | ഗാത്തിക്ക് (ഉൽഫിലാസ്) | സെൻഡ (പേർഷ്യൻ) | സംസ്കൃതം |
|---|---|---|---|---|---|---|
| കൊതു- | മസ്കിറെറാ- | മസ്കാ- | ... | ... | ... | മശക |
| ചക്കര- | ഷുഗർ- | ശക്കരാൺ- | ശക്കരാൺ- | ... | ശക്കർ- | ശക്കര |
| മധുരം- | സ്വീററ- | ... | ... | ... | ... | സ്വാദു |
| പുതിയ- | ന്യൂ- | നൊവസ്സ- | ... | ന്യൂ- | ... | നവ |
| എടുക്കുക- | ബെയർ- | ഫെറി- | ബെറെയിൻ- | ബെറെയിൻ- | ... | ഭൃ |
| തിന്നുക- | ഈററ്- | എദെറി- | എദെയിർ- | ഇടാൻ- | ... | അദ് |
| ഞാൻ- | ഐ- | ഈഗൊ- | ഇഗൊ- | ഇക്ക | ... | അഹം |
| എന്നെ- | മി- | മി- | ഇമി- | മിക്ക- | ... | മെ- |
| നീ- | ദൌ, (യൂ) | തു | തു, (യുമെയി) | ഥു, (ജുസ്സ) | ... | ത്വം, (യൂയം) |
| ഇല്ല- | നൊ- | നി- | ... | നി- | ... | ന |
| ആകുന്നു. ഉത്തമ പുരുഷൻ | ആം- | സും | എസ്മി- | ഇം | ... | അസ്മി |
| ആകുന്നു. പ്രഥമ പുരുഷൻ | ഇസ്സ- | എസ്സു- | എസ്തി- | ഇസ്ത | ... | അസ്തി |

ഈ പട്ടികയിൽ ഓരോ വാക്കുകൾക്കു ഓരൊ ഭാഷകളിൽ സാമ്യമുള്ള വാക്കുകൾ കൊടുത്തിട്ടുള്ളത എന്റെ അറിവിൽ വന്നേടത്തോളം മാത്രമുള്ളതാകുന്നു. അതുകൊണ്ട ചില ദിക്കുകളിൽ സമാനശബ്ദങ്ങൾ കൊടുക്കാത്തതിനാൽ ആ ശബ്ദങ്ങൾ ആ ഭാഷയിൽ ഇല്ലെന്ന എന്റെ വായനക്കാർ തീൎച്ചയായി വിശ്വസിച്ചു പോകയും അരുത. വേറെയും അനേകവാക്കുകളെടുത്ത പട്ടിക ഇ

നിയും ദീപ്തിപ്പിക്കാവുന്നതാണ. അത എങ്ങിനെയെങ്കിലുമാവട്ടെ. മേൽ കാണിച്ച പട്ടിക നോക്കുന്നവൎക്ക അതിൽ പറയുന്ന ഭാഷകാൎക്കെല്ലാററിന്നും പൊതുവായ ഒരു മാതൃഭാഷയുണ്ടായിരുന്നു എന്ന ബലമായ ഒരു അഭിപ്രായം എങ്ങിനെ ജനിക്കാതിരിക്കും? അപ്പോൾ ആ മാതൃഭാഷ ഉപയോഗിച്ചുവന്നിരുന്നവർ മററുഭാഷക്കാരുടെ പൂൎവ്വികന്മാരായിരിക്കണമെന്നും അവർ എല്ലാവരും ഒരു കാലത്ത ഒരു ദിക്കിൽ ഒരുമിച്ചുവസിച്ചിരിക്കണമെന്നും എല്ലാം സാധിക്കുന്നുണ്ടെന്ന പ്രത്യേകിച്ച പറയേണ്ടതില്ലല്ലൊ. അവരെയാകുന്നു ഈ ലേഖനത്തിന്റെ തലവാചകത്തിൽ ആൎയ്യപുരാതനന്മാർ എന്ന പറഞ്ഞിട്ടുള്ളത. അവരുടെ അന്നത്തെ സാമൂഹ്യാചാരങ്ങളെയും മതവിശ്വാസങ്ങളെയും മററും കുറിച്ച ഇനി ഒരു ലേഖനത്തിൽ പ്രസ്താവിക്കുന്നതാകുന്നു.

സി. എസ്. ഗോപാലപ്പണിക്കർ.

# കുജൻ.

———:o:———

സൂൎയ്യവ്യൂഹത്തിൽ ചേൎന്ന ഗ്രഹങ്ങളിൽ ഏററവും പ്രകാശമുള്ളവ ശുക്രനും, കുജനും, ബൃഹസ്പതിയുമാണെന്ന മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇവ മൂന്നിലും വെച്ച് ശോഭകുറഞ്ഞതും, ചെറിയതും കുജനാണ. കുജങ്കൽ നിന്ന സൂൎയ്യനിലേക്കുള്ള ദൂരം ശുക്രനിൽ നിന്നുള്ളതിലും തുലോം അധികമാണ. അതുകൊണ്ട അവിടെ സൂൎയ്യപ്രകാശം ശുക്രനിൽ ഉള്ളതിലും നന്നെ കുറച്ചേയുള്ളു. ചന്ദ്രനെ ഒഴിവാക്കിയാൽ, സൂൎയ്യവ്യൂഹത്തിൽ കുജനെപ്പോലെ സൂക്ഷ്മദൎശനത്തിന തരമുള്ളതായി മറെറാരു ഗ്രഹമില്ല. ബുധനും, ശുക്രനും, ഭൂമിയുടെ നടവഴിക്കകത്തും, കുജനും ബൃഹസ്പതിയും പുറത്തും ആയി സൂൎയ്യനെ ചുററി ചരിക്കുന്ന ഗ്രഹങ്ങളാകുന്നു. ഇവയിൽ കുജന്റെ ഉപരിഭാഗത്തേ കുറിച്ച നമുക്ക അറിവുള്ളതുപോലെ മറെറാന്നിന്റേതിനെയും പററി അറിവില്ല. എന്തെന്നാൽ, ബുധൻ സൂൎയ്യന വളരെ അടുത്തിരിക്കുന്നതുകൊണ്ട്, സൂൎയ്യപ്രകാശാധിക്യം നിമിത്തം ദുൎന്നിരീക്ഷ്യമായിരിക്കുന്നു. ശുക്രനോ കന

ത്ത മേഘപടലത്താൽ മൂടപ്പെട്ടിരിക്കുന്നു. ഉപഗ്രഹങ്ങൾ വളരെ ചെറിയവയാകകൊണ്ട് അവയേ കണ്ടറിവാനും പ്രയാസം. എന്നാൽ, വലിയഗ്രഹങ്ങൾ കുജനെക്കാൾ അതിദൂരത്തും, മേഘപടലങ്ങളാൽ മൂടപ്പെട്ടും ഇരിക്കുന്നതുകൊണ്ടു അവയും രക്തവൎണ്ണാഭയുള്ള കുജനെപ്പോലെ സൂക്ഷ്മദൎശനത്തിന്ന സൌകൎയ്യപ്രദങ്ങളായി ത്തീരുന്നില്ല.

ശുക്രനും, കുജനും കൂടക്കൂടെ ഭൂമിയെ സമീപിക്കുന്നുണ്ട. എന്നാൽ ഭൂമിയിൽനിന്ന ആ ഗ്രഹങ്ങളിലക്കുള്ള അകലം എപ്പോഴും വ്യത്യാസപ്പെട്ട കൊണ്ടിരിക്കുന്നു. ചിലപ്പോൾ ശുക്രൻ സൂൎയ്യന്റെ ഒരു ഭാഗത്തും, ഭൂമി സൂൎയ്യന്റെ മറേറഭാഗത്തായി കുജനെ സമീപിച്ചും വരുന്നു. കുജൻ സൂൎയ്യന്റെ ഒരുഭാഗത്തും നേരേമറുഭാഗത്ത ശുക്രനും ഭൂമിയും ആയും, ചിലസമയങ്ങളിൽ കാണുന്നുണ്ട. എന്നാൽ മററു ചില സമയങ്ങളിൽ ഭൂമിയും കുജനും സൂൎയ്യന്റെ ഇരുഭാഗങ്ങളിലും ശുക്രൻ മദ്ധ്യത്തിലായിട്ടും, അല്ലെങ്കിൽ കുജനും ശുക്രനും സൂൎയ്യന്റെ ഇരുഭാഗങ്ങളിലും ഭൂമി അവയുടെ മദ്ധ്യത്തിലായിട്ടും വരാറുണ്ട. ഈ മൂന്ന ഗ്രഹങ്ങളുടെ ഗതിയിൽ വരുന്നതായ മുൻപറഞ്ഞ സ്ഥാനഭേദങ്ങളെ വായനക്കാൎക്ക് എളുപ്പത്തിൽ മനസ്സിലാക്കുവാൻ ഒരു ഉദാഹരണം പറയാം. ഒരു വൃക്ഷത്തിന്നചിററും വൃത്താകാരത്തിലായി മൂന്നുവഴികൾ ഉണ്ടെന്ന വിചാരിക്കുക. വൃക്ഷത്തിന്നടുത്ത ഒന്നാമത്തെ വഴി രണ്ടാമത്തേതിലും, രണ്ടാമത്തേത മൂന്നാമത്തേതിലും ചുററളവിൽ കുറഞ്ഞിരിക്കുമെന്ന പറയെണ്ടതില്ലല്ലോ. ഈ വഴികളിൽ കൂടി മൂന്നുകുട്ടികൾ വട്ടത്തിൽഓടുന്നതായാൽ അവർ മൂന്നു പേരും സദാപി അടുത്തിരിക്കയില്ല. ചിലപ്പോൾ അവർ വൃക്ഷത്തിന്റെ ഒരേഭാഗത്തും, മററുചിലപ്പോൾ രണ്ടുപേർ ഇരുഭാഗത്തും ഒരാൾ മദ്ധ്യത്തിലും, വേറെ ചിലസമയങ്ങളിൽ രണ്ടുപേർ ഒരു ഭാഗത്തും മൂന്നാമൻ മറുഭാഗത്തും ഇങ്ങിനെ പലപ്രകാരത്തിലുമായി വരാവുന്നതാണല്ലൊ. ഇപ്രകാരം തന്നെയാണ മേൽപറഞ്ഞ ഗ്രഹങ്ങൾക്കും സ്ഥാനഭേദങ്ങൾ വരുന്നത്.

സൂൎയ്യന്റെ ഏതെങ്കിലും ഒരു വശത്ത് ശുക്രനും, ഭൂമിയും, കുജനും ഒരുവരിയായി വരുമ്പോളാകുന്നു അവ അന്യോന്യം ഏററവും

സമീപിക്കുന്നത്. ഇങ്ങിനെ വരുമ്പോൾ തന്നെ ശുക്രനും ഭൂമിയുമായി ഏകദേശം രണ്ടുകോടി അറുപത്‌ലക്ഷം നാഴികയും, ഭൂമിയും കുജനും തമ്മിൽ ഏകദേശം മൂന്നുകോടി അസ്സതലക്ഷം നാഴികയും അകലം ഉണ്ടായിരിക്കും. നല്ല അടുപ്പം തന്നെ! എന്നാൽ ശുക്രനും ഭൂമിയുമോ, കുജനും ഭൂമിയുമൊ ആയി പലപ്പോഴും അടുക്കുന്നുണ്ടെങ്കിലും ഈ മൂന്നു ഗ്രഹങ്ങളും സമീപിച്ച് ഒരേരിയായി ദുർല്ലഭമായിട്ടെ വരുന്നുള്ളു. ഇങ്ങിനെ വരുമ്പോൾ ശുക്രനെക്കാൾ കുജനെ അധികം സ്പഷ്ടമായി നോക്കി മനസ്സിലാക്കാവുന്നതാണ. എന്തെന്നാൽ ശുക്രൻ നമുക്കും സൂര്യനും മദ്ധ്യേയായി വരുന്നതുകൊണ്ട, നമുക്ക് അഭിമുഖമായി വരുന്ന അതിൻെറ അദ്ധാംശത്തിൽ ഒട്ടും പ്രകാശമില്ലാതിരിക്കുന്നതിനാൽ അതിനെ ആക്കും കണ്ട് മനസ്സിലാക്കുവാൻ കഴിയുന്നില്ല. എന്നാൽ കുജൻ ഭൂമിയുടെ പദ്ധതിക്കു പുറമെയായി ചരിക്കുന്നതുകൊണ്ട് സൂര്യപ്രകാശത്താൽ അരുണനിറമായി ശോഭിക്കുന്ന അതിൻെറ അംശം നമുക്ക് നേരെയായി വരുകയും, അപ്പോൾ അതിനെ നമുക്കു സ്പഷ്ടമായി കാണ്മാൻ കഴിയുകയും ചെയ്യുന്നു. ദൂരത്തിൻെറ അവസ്ഥ വിചാരിച്ച സ്പഷ്ടമെന്ന പറഞ്ഞുപോയതാണ.

ഇതുകൊണ്ട് വളരെ ശക്തിയുള്ള ഒരു ദൂരദർശനിയിൽ കൂടി നോക്കിയാൽ കുജനിൽ വയലുകൾ, വീടുകൾ, ജീവികൾ തുടങ്ങിയുള്ളവയെ നമുക്കു കാണ്മാൻ കഴിയുമെന്ന വിചാരിച്ചുപോകരുത. ഭൂഖണ്ഡങ്ങളെയും, സമുദ്രങ്ങളെയും കൂടി വ്യക്തമായി കാണ്മാൻ സാധിക്കുന്നില്ല. സാധാരണയായി നമ്മുടെ കണ്ണുകൾക്കു ഗോചരമായി വരുന്നത് പച്ചനിറത്തിലും, ചുമപ്പുനിറത്തിലും ഉള്ള അവ്യക്ത കളങ്കങ്ങളാകുന്നു. ഇതിൽ പച്ചനിറത്തിൽ കാണുന്നത് സമുദ്രവും, ചുമപ്പ കരയുമാണെന്നാണ് വിശ്വസിച്ചുവരുന്നത്. ഇതു കൂടാതെ ഈഗ്രഹത്തിൻെറദക്ഷിണൊത്തര ധ്രുവങ്ങളോടടുത്ത ചില ധാവള്യ ശകലങ്ങൾ കാണുന്നത് മഞ്ഞ്സഞ്ചയിച്ചുള്ളകുന്നുകളാണെന്ന ഊഹിച്ചു വരുന്നു. മേൽപറഞ്ഞ അവ്യക്ത കളങ്കങ്ങൾ എല്ലാക്കാലത്തിലും യാതൊരുമാററവും കൂടാതെ ഒരേസ്ഥലത്തായിത്തന്നെ കാണപ്പെടുന്നതിനാൽ, ഭൂഖണ്ഡങ്ങളും സമുദ്ര

ങ്ങളും ആയിരിക്കുമെന്ന വിചാരിച്ച അത്തുകൾക്ക പ്രത്യേകപ്പേരുകൾ ജ്യോതിശ്ശാസ്ത്രജ്ഞന്മാർ കൊടുത്തിട്ടുണ്ട. നിശ്ചയമില്ലാതെ അവിടവിടെയായി കാണുന്ന ചില കളങ്കങ്ങളെ മേഘങ്ങളായിട്ടാണ ഗണിച്ചു വരുന്നത്. കുജനിൽ വ്യക്തമായികാണാവുന്ന ഒരു കളങ്കത്തെ ഈ ഗ്രഹത്തിന്റെ "കണ്ണ്" എന്ന വിളിച്ചു വരുന്നു. അധികം ശക്തിയില്ലാത്ത ഒരു ദൂരദർശിനിയിൽ കൂടി ഈ ഗ്രഹത്തെ നോക്കുമ്പോൾ അതിന്റെ ഉപരിഭാഗത്ത് പ്രകാശമുള്ള ഒരു പ്രദേശത്തിന്റെ നടുവിൽ ഒരു പുള്ളിയായി ഈ കണ്ണ് കാണപ്പെടുന്നു. ആപ്രദേശത്തിന്ന ഏകദേശം 1200 നാഴികയും കണ്ണിന്ന 500നാഴികയും മദ്ധ്യളവുണ്ടത്രേ!

ക്രിസ്ത്വാബ്ദം 1877-വരെ കുജന്ന സമീപം യാതൊരു ചന്ദ്രന * മില്ലെന്നാണ് വിചാരിച്ചു വന്നിരുന്നത്. എന്നാൽ പിന്നീടുണ്ടായിട്ടുള്ള പരീക്ഷകൾകൊണ്ട ആ ഗ്രഹത്തിന്ന ചുററും രണ്ടു ചെറിയ ഉപഗ്രഹങ്ങൾ ചരിക്കുന്നതായി കണ്ടറിഞ്ഞിരിക്കുന്നു. കുജനെ പററി വേറെ ചിലസംഗതികൾ കൂടി അറിവുണ്ട.



കുജന്റെ ഒരു പരിഭ്രമണത്തിന്ന് ഏകദേശം 24½ മണിക്കൂറ വേണ്ടിവരുന്നു എന്നും, സൂര്യനെ ഒന്ന ചുററിവരുന്നതിന ഈ ഗ്രഹത്തിന 687ദിവസങ്ങളോളം വേണമെന്നും ജ്യോതിശ്ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു. ഭൂമിക്കും ഒരു പരിഭ്രമണത്തിന 24മണിക്കൂറ വേണമെന്നുള്ള സംഗതി എല്ലാവക്കും അറിയാമല്ലോ. ഇതിന്നുപുറമേ ഈ രണ്ടുഗ്രഹങ്ങളുടെയും ധ്രുവങ്ങൾ അവയുടെ ഗ്രഹപദ്ധതികളിലേക്ക് ഒരുപോലെ ചാഞ്ഞിരിക്കുന്നതുകൊണ്ട് ഋതുക്കളുടെ മാററങ്ങൾ ഈ ഗ്രഹങ്ങളിൽ ഒരേകാലത്തായിരിക്കണമെന്നു കൂടി നമുക്ക് ഊഹിക്കാം.

ഭൂമിയിൽ ഉള്ളപോലെ കുജനിലും ഒരു വായുമണ്ഡലമുണ്ടെന്നും, അത ധാരാളം നീരാവിയാൽ സമ്മിശ്രമായിരിക്കുന്നുഎന്നും, ഈ നീരാവി പലപ്പോഴും മേഘങ്ങളായി പരിണമിച്ച് മഴയായിട്ടോ, മഞ്ഞായിട്ടോ വീഴുന്നുഎന്നും കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്. ഇ

* 'ചന്ദ്രൻ' എന്ന പദത്തിന്ന സാമാന്യമായിട്ട ഒരു ഗോളത്തെ ചുററുന്ന 'ഉപഗ്രഹ'മെന്നേ ഇതര ജ്യോതിശാസ്ത്രജ്ഞന്മാർ അർത്ഥം വിവക്ഷിച്ചിട്ടുള്ളൂ.

ങ്ങിനെ മഴയുള്ളതായി അറിയുന്നതുകൊണ്ട് ആ ഗ്രഹത്തിൽ തടാകങ്ങളോ, സമുദ്രങ്ങളോ ഉണ്ടെന്നുള്ള ഊഹം മുക്കാലും ശരിയായിരിക്കണം.

ഈ ഗ്രഹത്തിൽ ജീവജാലങ്ങൾ വസിക്കുന്നുണ്ടോ എന്നുള്ള സംഗതിയെപ്പററി നമുക്ക് യാതൊരു അറിവും ഇല്ല. വായുമണ്ഡലം, മേഘം, മഞ്ഞ്, മഴ, കാററ്, സൂര്യപ്രകാശം എന്നിവയുള്ളതുകൊണ്ട ആ പ്രദേശം ഭൂമിയിൽ കാണുന്നതുപോലെയുള്ള ജീവികൾക്ക നിവാസയോഗ്യമായിരിക്കണമെന്ന തീർച്ചപറവാൻ വയ്യാ. കുജനിലെ വായുമണ്ഡലം നമ്മുടെ വായുമണ്ഡലത്തിൽനിന്ന വളരെ വ്യത്യാസപ്പെട്ടിട്ടുള്ളതാണെന്ന ജ്യോതിശ്ശാസ്ത്രജ്ഞന്മാർ എല്ലാവരും സമ്മതിക്കുന്നു. ഭൂമിയേക്കാൾ കുജൻ വളരെ ചെറിയ ഗോളമാണെന്നുള്ള ഏകസംഗതി കൊണ്ടുതന്നെ ഈ അഭിപ്രായം ശരിയാണെന്ന തീർച്ചയാക്കാം. നാം വസിക്കുന്ന ഭൂമിക്ക 8000 നാഴികയോളം മദ്ധ്യളവുണ്ട്. എന്നാൽ കുജന്ന് 4000 നാഴികയേയുള്ളു. എല്ലാ ഗോളങ്ങൾക്കും അന്യവസ്തുക്കളെ ആകർഷിക്കുന്നതിന്ന ഒരു വിശേഷശക്തിയുണ്ട്. ആ ശക്തി അവയുടെ വലിപ്പത്തിന്റെ ഏററക്കുറച്ചലിനെ അനുസരിച്ചിരിക്കുന്നു. വലിയ ഗോളങ്ങൾക്ക ആകർഷണശക്തി അധികവും, ചെറിയവക്ക കുറച്ചും ആയിരിക്കും. ഭൂമിയിലെ ആകർഷണശക്തി വായുവിനെ നിലത്തോടു സംബന്ധിപ്പിച്ച്, ജീവികൾക്ക ശ്വസിപ്പാൻ യോഗ്യമാംവണ്ണം അതിനെ ഘനമുള്ളതാക്കിത്തീർക്കുന്നു. എന്നാൽ കുജൻ ഭൂമിയേക്കാൾ ചെറിയതാകകൊണ്ട അവിടെ ഈ ശക്തി കുറഞ്ഞിരിപ്പാനേ വഴിയുള്ളു എന്ന പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലൊ. ഇതുകൊണ്ട അവിടെയുള്ള വായു എത്രതന്നെ നിലത്തോടടുത്തിട്ടുള്ളതായാലും, വളരെ ഘനം കുറഞ്ഞതായിരിക്കും എന്ന ഊഹിക്കാവുന്നതാണ്. ഭൂമി വിട്ട മേല്പോട്ട് പോകുംതോറും വായുവിന്റെ ഘനം കുറഞ്ഞ് കുറഞ്ഞ് വരുന്നു എന്നുള്ള സംഗതി എല്ലാവർക്കും അറിയാവുന്നതാണല്ലൊ. വായുമണ്ഡലത്തിന്റെ സ്വഭാവം എല്ലാ ഗ്രഹങ്ങളിലും ഇങ്ങിനെതന്നെയാണ്. വളരെ ഉയരമുള്ള ഒരു കുന്ന് കയറുമ്പോൾ ശ്വസിപ്പാൻ ഉണ്ടാവുന്ന ബുദ്ധിമുട്ട്

വായു വളരെ നേൎമ്മയുള്ളതായിത്തീരുന്നതുകൊണ്ടാകുന്നു. ഒരു ഗ്രഹത്തിലെ ജീവികൾക്കും, വസ്തുക്കൾക്കും എല്ലാംഘനം ഉണ്ടാകുന്നതിനു കാരണം ആ ഗ്രഹത്തിലെ ആകൎഷണശക്തിയാണ്. ഒരു വസ്തുവിന്റെ ഘനം എന്നുപറയുന്നത ഭൂമിക്കു അതിനെ നിലത്തേക്ക് വീഴ്ത്തുവാൻ വേണ്ടിവരുന്നതായ ആകൎഷണശക്തിയുടെ ഫലമാകുന്നു. എന്നാൽ ഈ ശക്തി എല്ലാവസ്തുക്കളിലും ഒരുപോലെ പ്രയോഗിക്കേണ്ടിവരുന്നില്ല. അതിനാലാണ് വസ്തുക്കൾക്കു ഘനവ്യത്യാസമുണ്ടാകുന്നത്. കുജന്റെ ആകൎഷണശക്തി ഭൂമിയുടേതിലും കുറവായതുകൊണ്ട ആ ഗ്രഹത്തിൽ ജീവജാലങ്ങൾ ഉണ്ടെങ്കിൽ തന്നെ അവ ആ നേൎമ്മയുള്ള വായു ശ്വസിച്ച ജീവിക്കുന്നതുകളും, ഭൂമിയിലെ ജീവികളേക്കാൾ വളരെ ഘനംകുറഞ്ഞവയും ആയിരിക്കണം.

നമ്മുടെ ഭൂമിയെപ്പോലെതന്നെ സകലഗ്രഹങ്ങളും ജീവികളുടെ അധിവാസത്തിന്നായി സൃഷ്ടിക്കപ്പെട്ടവയാണെന്നാകുന്നു ചിലരുടെ അഭിപ്രായം. അങ്ങിനെയല്ലെങ്കിൽ ആ സൃഷ്ടികൊണ്ട പ്രയോജനമില്ലെന്നും, നിഷ്പ്രയോജനമായ ഒരു പ്രവൃത്തിക്ക് ഈശ്വരൻ ഒരുമ്പെടുകയില്ലെന്നും അവർ വാദിക്കുന്നു. സ്രഷ്ടാവിന്റെ ഉദ്ദേശങ്ങളെ മുഴുവനും മനുഷ്യന മനസ്സിലാക്കുവാൻ സാധിക്കാത്ത സ്ഥിതിക്കു ഈ സിദ്ധാന്തം ശരിയാണെന്നൊ, അല്ലെന്നൊ സ്ഥാപിക്കുവാൻ ഞങ്ങൾ തയ്യാറില്ല. ഭൂമിയെ പോലെതന്നെ മററു ഗ്രഹങ്ങളും ജീവികൾക്കു താമസിക്കുവാൻവേണ്ടി സൃഷ്ടിക്കപ്പെട്ടവയായിരിക്കാം. അല്ലെന്ന ഞങ്ങൾ പ്രതിവാദിക്കുന്നില്ല. പക്ഷേ ഇതിൽ സാരമായ ഒരു സംഗതികൂടി ആലോചിപ്പാനുണ്ട്. ഭൂമി ഇങ്ങിനെ ജീവികൾക്കു നിവാസയോഗ്യമായിത്തീൎന്നിട്ടുള്ളത വളരെ വളരെ കാലംകൊണ്ടുമാത്രമാണ. എന്തെന്നാൽ ആദിയിൽ ഭൂമി ഒരു ദീപ്തിമത്തായ ഗ്രഹമായിരുന്നിരിക്കണമെന്നും, വളരെ കാലംകൊണ്ട് അതിന്റെ താപശക്തി നശിച്ചതിനുശേഷം മാത്രമേ നാനാതരം ജീവികൾ അതിൽ ഉണ്ടായിത്തുടങ്ങിയുള്ളു എന്നും, ഇതിനുശേഷം അനേകായിരം കൊല്ലം കഴിഞ്ഞിട്ടേ മനുഷ്യൎക്കു നിവാസയോഗ്യമായിത്തീൎന്നിട്ടുള്ളു എന്നും ഭൂപ്രകൃതിശാസ്ത്രജ്ഞ

ന്മാർ ഒത്തൊരുമിച്ചഭിപ്രായപ്പെടുന്നുണ്ട്. ചെറിയ ഒരു ഗോള ത്തിന്റെ താപശക്തി വേഗത്തിൽ നശിച്ചുപോകുന്നതാണ്. എ ന്നാൽ ഗോളം വലുതാകുംതോറും തണുക്കുന്നതിന്ന അധികം താ മസം വേണ്ടിവരുന്നു. ഇങ്ങിനെ തണുത്തതിനുശേഷം വളരെ കാ ലം കഴിഞ്ഞാൽ മാത്രമേ അത് അധിവാസത്തിന്നു യോഗ്യമായി ത്തീരുന്നുള്ളു. ഭൂമിയിലെ ചൂട് നശിക്കുന്നതിന് കുജന് തണുപ്പാൻ വേണ്ടിവരുന്നതിലും രണ്ടര ഇരട്ടികാലതാമസം വേണ്ടിവരുന്നു എ ന്നുകണ്ടുപിടിച്ചിരിക്കുന്നു. ഭൂമിയും കുജനും ഒരേകാലത്തുതന്നെ ത ണുപ്പാൻ തുടങ്ങിഎന്നും, ആ കാലം ഒരുകോടിഎൺപതുലക്ഷം വഷങ്ങൾക്ക് മുമ്പാണെന്നും വിചാരിക്കുന്നതായാൽ ഭൂമിയുടെ ഇ പ്പോഴത്തെ സ്ഥിതി, കുജൻ ഒരുകോടി പത്തുലക്ഷം കൊല്ലങ്ങൾ ക്കു മുമ്പുതന്നെ പ്രാപിച്ചിരിക്കണമെന്നും, ഒരു ഒരുകോടി പത്ത്‌ല ക്ഷം കൊല്ലങ്ങൾകൊണ്ട് ഭൂമി ഇനി രണ്ടുകോടി എൺപതലക്ഷം സംവത്സരങ്ങൾ കഴിഞ്ഞാൽ പ്രാപിക്കുന്ന സ്ഥിതിയെ കുജൻ ഇ പ്പോൾ പ്രാപിച്ചിരിക്കുന്നുഎന്നും കണക്കാക്കീട്ടുണ്ട്. ഒരു സംഗ തികൊണ്ട് ഭൂമിയിൽ ഇപ്പോൾ കണ്ടുവരുന്നതായ ജീവജാലങ്ങൾ കുജനിൽ ഉണ്ടായിരിപ്പാൻ തരമില്ലെന്നും അഥവാ ഉണ്ടായിട്ടു ണ്ടെങ്കിൽതന്നെ അത് എത്രയൊ കാലം മുമ്പായിരിക്കണമെന്നും ഊഹിക്കാവുന്നതാണ്. എന്നാൽ ആ ഗ്രഹത്തിലെ നേർമ്മയായ വായുമണ്ഡലത്തിന്നനുസരിച്ച് പ്രത്യേകതരം ജീവികൾ അവിടെ ഇല്ലെന്നൊ, ഇനി ഉണ്ടാവുകയില്ലെന്നൊ ഖണ്ഡിച്ചു പറവാനും ഞങ്ങൾ ഒരുങ്ങുന്നില്ല. വിസ്മയകരമായ ജഗൽസൃഷ്ടിയിൽ നമ്മു ടെ അറിവിൽപെടാത്തതായി എന്തെല്ലാം രഹസ്യങ്ങളുണ്ട്?

എസ്സ്. വി. ആർ.

# സുനീതി. *

:o:

വിശാചപുരം എന്നരാജ്യം ധനസമൃദ്ധികൊണ്ടും ബുദ്ധിമത്തു കളായ ജനങ്ങളെക്കൊണ്ടും പുരാതനമായ കീർത്തിയോടു കൂടിയ തായിരുന്നു. ഇത്രപ്രാബല്യവും അഭ്യുദയവുമുള്ള വേറേ ഒരു രാജ്യം

* ഷേക്സ്പിയർ എന്ന മഹാകവിയുടെ 'ഒതല്ലോ' എന്ന കഥയാകുന്നു ഇതിന്റെ മൂലം.

ഉണ്ടായിരുന്നില്ല. രാജ്യത്തിന്റെ ക്ഷേമത്തിൽ അയൽരാജ്യക്കാർക്കുതന്നെ അസൂയയുണ്ടായിരുന്നു. എന്നാൽ ശത്രുക്കളുടെ ആക്രമണത്തിൽ നിന്ന രാജ്യത്തെ രക്ഷിക്കേണ്ടതിന്ന് അവിടെ സ്ഥിരമായി നിൎത്തിയിരുന്ന സൈന്യത്തെ ഭയപ്പെട്ട് ഒരുത്തൎക്കും അതിന്റെ നേരെ തിരിഞ്ഞു നോക്കുവാൻ കൂടി ധൈൎയ്യമുണ്ടായില്ല.

ഈ സൈന്യത്തിൽ മാൎത്താണ്ഡൻ എന്നപേരായ ഒരു പടയാളിയുണ്ടായിരുന്നു. മാൎത്താണ്ഡൻ വലിയശൂരനും ബുദ്ധിമാനുമായിരുന്നു. അദ്ദേഹത്തിന്റെ ധൈൎയ്യം, നടവടി, യുദ്ധസമയങ്ങളിൽ കാട്ടിയ ബുദ്ധിശക്തി മുതലായ സൽഗുണങ്ങൾ വിശാചപുരത്തിലേ ഭരണകൎത്താക്കന്മാരുടെ ശ്രദ്ധയിൽപെട്ട മുതൽക്ക് അദ്ദേഹം ആരാജ്യത്തിലുള്ള എല്ലാവരുടെയും ഭക്തി ബഹുമാനാദികൾക്ക പാത്രമായിത്തീൎന്നതിന്ന പുറമെ അല്പകാലത്തിന്നുള്ളിൽ സൈന്യത്തിന്റെ നായകനായിത്തീരുകയും ചെയ്തു.

വിശാചപുരത്തിലെ ഒരു പ്രഭുവിന്റെ മകളായിട്ട സുനീതിയെന്ന പേരായ ഒരു സ്ത്രീരത്നമുണ്ടായിരുന്നു. സൌന്ദൎയ്യം, ദയ, വിനയം ബുദ്ധി മുതലായ പല സൽഗുണങ്ങളുടെയും വിളനിലമായ ഈ യുവതിയെ ലഭിച്ചാൽ ജന്മസാഫല്യമായിയെന്നു വിചാരിച്ചുകൊണ്ടു വിശാചപുരത്തിലേ അനേകം ചെറുപ്പക്കാർ കാൎയ്യസാദ്ധ്യത്തിന്ന് യത്നം ചെയ്തുവന്നു. കുലശ്രേഷ്ഠത, സൌന്ദൎയ്യം, ദ്രവ്യം മുതലായി സാധാരണ യുവതികളുടെ മനസ്സിനെ ആകൎഷിപ്പാൻ മതിയായ ഗുണങ്ങൾ ഉള്ളവർ ഈ ചെറുപ്പക്കാരിലുമുണ്ടായിരുന്നുവെങ്കിലും ഒരു ഭൎത്താവിന്ന് അവശ്യം വേണ്ടവയിൽ മിക്കഗുണങ്ങളും ഇവരിൽ ശൂന്യമായിട്ടാണ നമ്മുടെ സുനീതി കണ്ടത.

മാൎത്താണ്ഡൻ സുനീതിയുടെ അഛന്റെ ഒരു സ്നേഹിതനായിരുന്നതിനാൽ അദ്ദേഹം കൂടക്കൂടെ ആപ്രഭുവിന്റെ അടുക്കെ പോയി ആസ്ത്രീയുടെ അഛൻചെയ്ത സല്ക്കാരം സ്വീകരിക്കുകയും ഒരു യോദ്ധാവായ തനിക്ക് സംഭവിച്ച പലവിധമായ അപകടങ്ങളെയും അവയിൽ നിന്ന രക്ഷപ്പെടുവാൻ താൻ ചെയ്ത ഉപായങ്ങളെയും പററി പ്രസ്താവിക്കുകയും ചെയ്തു. രസകരങ്ങളായ ചില കഥകളും ഈ സന്ദൎഭങ്ങളിൽ മാൎത്താണ്ഡൻ പറക പതിവായിരു

ന്നു. കഥപറയുമ്പോഴും അദ്ദേഹം അനുഭവിച്ച കഷ്ടതകളെ പറഞ്ഞു കേൾപ്പിക്കുമ്പോഴും സുനീതി ശ്രദ്ധയോടുകൂടി എല്ലാം കേൾക്കുക പതിവായിരുന്നു. അദ്ദേഹത്തിൻെറ ഓരോ ശൂരകൃത്യങ്ങളെപ്പററി കേട്ടമുതൽക്കു സുനീതിക്കു മാത്താണ്ഡനെ ഭത്താവായിട്ട് കിട്ടിയാൽ കൊള്ളാമെന്ന് ആഗ്രഹം തോന്നിത്തുടങ്ങി. അന്നു മുതല്ക്ക് അദ്ദേഹത്തെ വിട്ടിരിപ്പാൻ കൂടി മനസ്സില്ലാതാവത്തക്കവണ്ണം പ്രേമം ദിവസന്തോറും വദ്ധിച്ചുവന്നു. ആദികിലേ ആചാരപ്രകാരം വിരോധമില്ലായിരുന്നുവെങ്കിൽ അഛനെ വിവരം അറിയിച്ച വിവാഹം നടത്തിക്കേണമെന്ന സുനീതിക്കാഗ്രഹമുണ്ടായിരുന്നു. എന്നാൽ അതിന്ന അഛൻ ഒരിക്കലും സമ്മതിക്കുന്നതല്ലെന്ന ദൃഢമായി ഉറപ്പുണ്ടായിരുന്നതിനാൽ അങ്ങിനെ ശ്രമിക്കേണ്ടെന്ന തീച്ചയാക്കി. അതുവരെ തന്നെ പ്രേമഭാജനമായി വിചാരിച്ച വളത്തിക്കൊണ്ടുവന്ന അഛനെ ഒരുവിധത്തിലും മുഷിപ്പിക്കാതെ കഴിക്കേണമെന്നവെച്ച സുനീതി പലമാഗ്ഗവും മനസ്സിലാലോചിച്ചുവെങ്കിലും യാതൊന്നും ആഗ്രഹനിവൃത്തി വരുത്തത്തക്കവണ്ണമുള്ളതായി തോന്നാഞ്ഞതിനാലും ആഗ്രഹത്തെ അടക്കാൻ അശക്തയായി തീന്നതിനാലും മാത്താണ്ഡന് വിരോധമില്ലാത്ത പക്ഷം അദ്ദേഹത്തൊടൊരുമിച്ച ചാടിപ്പോകുവാൻ ഉറച്ചു. വിവരം മാത്താണ്ഡനെ അറിയിച്ചു. മാത്താണ്ഡനും കുറേദിവസമായിട്ട് സുനീതിയിൽ പ്രേമംജനിച്ചിരിക്കുന്നു. എന്നാൽ തനിക്ക് ആ സ്ത്രീരത്നത്തിൻെറ ഭത്താവാകുവാൻ തരമാവുകയില്ലെന്ന വിചാരിച്ച ആഗ്രഹം പുറത്ത പറയാതിരുന്നതാണ. സുനീതിയുടെ ആഗ്രഹം മനസ്സിലായപ്പോൾ അദ്ദേഹത്തിന്ന വലുതായ ഒരു നിധികിട്ടിയതു പോലെയുള്ള സന്തോഷമുണ്ടായി. ഒരു ദിവസം രണ്ടുപേരും കൂടി തക്കം നോക്കി അവിടെനിന്ന ചാടി.

ജാതികൊണ്ടും പദവികൊണ്ടും മാത്താണ്ഡന സുനീതിയുടെ ഭത്താവാകുവാൻ പാടില്ലായിരുന്നു. പുത്രിയെ വിട്ടിൽ കാണ്മാനില്ലെന്നറിഞ്ഞപ്പോൾ പ്രഭു വളരേ വ്യസനത്തിൽപെട്ടു. അന്വെഷണംചെയ്തപ്പോൾ വാസ്തവം മനസ്സിലായി.

തൻെറ ഏകപുത്രിയായ സുനീതി ജാതികൊണ്ട താഴ്മയുള്ള ഒരാളെ വിവാഹം കഴിച്ചുവെന്ന വിവരം ആ രാജ്യക്കാർ അറിഞ്ഞാ

ൽ താൻ പരിഹാസത്തിന്ന പാത്രമാവുമല്ലോ എന്ന് ഓൎത്തിട്ടുള്ള ശവത്തിന്നസമനായിത്തീൎന്നു. എന്നുതന്നെയല്ല പുത്രിയുടെനേരേയുണ്ടായിരുന്ന സ്നേഹവും ഉടനേ അസ്തമിച്ചു. ഏതായാലും ധൂൎത്തനായ മാൎത്താണ്ഡനെ വെറുതെ വിടാൻ പാടില്ലെന്ന് തീൎച്ചയാക്കി തൻെറ ഏകപുത്രിയായ സുനീതിയെ മാൎത്താണ്ഡൻ മന്ത്രവാദം പ്രയോഗിച്ച് പാട്ടിലാക്കിയിരിക്കുന്നുവെന്ന പ്രബല ന്യായാധിപന്മാരോടു സങ്കടം പറഞ്ഞു. ന്യായാധിപന്മാർ ഉടനെ മാൎത്താണ്ഡനെ വരുത്തി വിസ്തരിച്ചപ്പോൾ താൻ കുററക്കാരനല്ലെന്നും സുനീതിയെവരുത്തിച്ചോദിച്ചു താൻ ന്യായവിരോധമായി എന്തെങ്കിലും പ്രവൃത്തിച്ചിട്ടുണ്ടെന്ന ആ സ്ത്രീ പറയുന്നപക്ഷം തന്നെ എന്തു ശിക്ഷക്കും പാത്രമാകുന്നതു സമ്മതമാണെന്നും അദ്ദേഹം പറഞ്ഞതു കേട്ട് അവർ സുനീതിയെവരുത്തി. ആകാൎയ്യത്തിൽ മാൎത്താണ്ഡൻ തെറുകാരനല്ലെന്നും ആ സ്ത്രീയുടെ ആഗ്രഹപ്രകാരം അദ്ദേഹം വിവാഹം ചെയ്യുന്നതാണെന്നും സുനീതി പറഞ്ഞതിനാൽ ന്യായാധിപന്മാൎക്ക യാതൊന്നും ചെയ്യാൻ തരമുണ്ടായില്ല.

മാൎത്താണ്ഡനും സുനീതിയും ഐകമത്യത്തോടു കൂടി വിശ്വപുരത്തിൽ താമസിച്ചു. അന്യോന്യം രസിക്കാത്തതും പ്രേമസൂചകമല്ലാത്തതുമായ ഒരു വാക്കുപോലും അവൎക്ക് പറവാൻ സംഗതിയുണ്ടായിട്ടില്ല.

വിശ്വപുരം രാജ്യത്തിന്ന കീഴിൽ സുപ്രതീക്ഷം എന്നുപേരായ ഒരു ദ്വീപുണ്ടായിരുന്നു.

രാജ്യക്കാരുടെ കലഹമുണ്ടായാൽ നിൎത്തൽ ചെയ്യേണ്ടതിന്നും രാജ്യരക്ഷക്കുമായി ഒരു സൈന്യത്തെ അവിടെ പാൎപ്പിച്ചിട്ടുണ്ടായിരുന്നു. സംഗതിവശാൽ ആ സൈന്യത്തെ മാററി മറെറാരു സൈന്യത്തെ അങ്ങൊട്ടയപ്പാൻ വിശ്വപുരക്കാർ തീൎച്ചയാക്കി. ഈ സൈന്യത്തിന്നധിപനായിട്ടു തല്ക്കാലം മാൎത്താണ്ഡനെത്തന്നെ ആയക്കേണ്ടിവന്നു. സുപ്രതീക്ഷമെന്ന ദ്വീപിനെ കൈവശപ്പെടുത്താൻ മററു ചില രാജ്യക്കാർ ശ്രമിക്കുന്നുണ്ടെന്നുള്ള ഒരു ധ്വനിയുണ്ടായിരുന്നു. അതുകൊണ്ടു അവിടെയുള്ള സൈന്യത്തിൻെറ നായകനായിരിക്കുന്നതു തങ്ങൾക്കു ഏററവും വിശ്വാസയോഗ്യനായ ഒ

രാത്രം വെണമെന്ന തോന്നിയതിനാലും മാത്താണ്ഡനെപ്പോലെ ആങ്ങിനെയുള്ള വെറെ ഒരാളില്ലാത്തതിനാലുമാണ ഭരണകത്താക്കന്മാർ അദ്ദേഹത്തെ അയപ്പാൻ നിശ്ചയമാക്കിയത. ധൈൎയ്യം, ശ്രേഷ്ഠത, വിശ്വാസയോഗ്യത മുതലായ സൽഗുണങ്ങളുള്ളവൎക്ക മാത്രമെ ഇങ്ങിനെയുള്ള യോഗ്യത കൊടുക്കാറുള്ളുവെന്ന സംഗതി കൊണ്ട് ആ പദവി ലഭിച്ചതിൽ മാത്താണ്ഡനും വളരെ സന്തോഷമുണ്ടായെങ്കിലും യാത്രയുടെ ദൂരതയും അസൌകൎയ്യവും ഓൎത്ത താൻെറപ്രിയപത്നിയായ സുനീതിക്ക വിരോധമായിരിക്കുമോ യെന്ന് ആലോചിച്ചപ്പോൾ ക്രമേണ അദ്ദേഹം ഉന്മേഷരഹിതനായി തീൎന്നു.

ഭൎത്താവിന്ന് അഭ്യുദയം വന്നുകാണ്മാൻ എല്ലാപ്പോഴും ആശിച്ചു കൊണ്ടിരുന്ന സുനീതിക്ക വിവരം കേട്ടപ്പോൾ അളവററ സന്തോഷമുണ്ടായി. ശക്തിയും പ്രാബല്യവുമുള്ള ആ വിശ്വപ്രഭരണകൎത്താക്കന്മാൎക്ക തൻെറ ഭൎത്താവിൻെറ ആന്തരമായ സ്വരാജ്യസ്നേഹവും സ്വഭാവ ഗുണവും കണ്ടറിവാൻ സാധിച്ചതിൽ ആനന്ദിക്ക വളരെ തൃപ്തിതോന്നി. അവരുടെ ബുദ്ധിസാമൎത്ഥ്യത്തെ ആത്മനാ അഭിനന്ദിച്ചു. മാന്യനായ ഭൎത്താവിൻെറ ഒരുമിച്ചു പുറപ്പെടാമെല്ലൊ എന്നവിചാരിച്ചു പുറപ്പാടിന്നുള്ള ദിവസം കാത്തിരിപ്പായി. ഒരു ദിവസം മാൎത്താണ്ഡൻ ഒരു വിജനപ്രദേശത്തിരുന്ന് എന്തൊ ആലോചിച്ചു കൊണ്ടിരിക്കുന്നത സുനീതി കണ്ടു. എന്തൊ കുണ്ഠിത മുണ്ടെന്ന മുഖത്തുനോക്കിയപ്പോൾ മനസ്സിലായിയെങ്കിലും കാരണം അപ്പോൾ ചോദിപ്പാൻ നല്ലസമയമല്ലെന്നു തീൎച്ചയാക്കി. അല്പനേരം കഴിഞ്ഞ് അദ്ദേഹം ഭക്ഷണം കഴിപ്പാനിരിക്കുമ്പോൾ സുനീതി അരികെചെന്ന് ഒരു മാന്യപദവി ലഭിച്ചതോൎത്ത സന്തോഷിക്കെണ്ട കാലത്ത തീരെ ഉന്മേഷമില്ലാതെയായി തീൎന്നതിന്ന കാരണ മെന്താണന്ന് അറിയാത്തതിനാൽ വ്യസനമുണ്ടെന്നു പറഞ്ഞു. മാൎത്താണ്ഡൻ കുറേനേരം സംസാരിക്കാതെ ഇരുന്നതിന്നു ശേഷം ഇങ്ങിനെ മറുവടി പറഞ്ഞു.

മാൎത്താണ്ഡൻ— എൻെറ പ്രിയതമെ, എനിക്ക് ലഭിച്ച മാന്യപദവിയോൎത്ത സന്തോഷിക്കേണ്ടതിന്ന നിൻെറനേരെ എനിക്കുള്ള ഗാഢപ്രേമം ഒരു പ്രതിബന്ധമായിത്തീൎന്നിരിക്കുന്നു. എ

ങ്ങിനെയെന്നാൽ രണ്ടിലൊന്നുവിധം ഞാനിപ്പോൾ പ്രവൃത്തിക്കേണ്ടിയിരിക്കുന്നു. അപായകരമായ ഒരു കപ്പൽയാത്രക്ക് നിന്നെ സന്നദ്ധയാക്കുകയോ അല്ലാത്തപക്ഷം നിന്നെ വിശപുരത്തിൽ വിട്ടുപോവുകയൊ ചെയ്യണം. ഇത രണ്ടും ഒരുപോലെ ദുസ്സഹമായിട്ടാണ് എനിക്ക തോന്നുന്നത. നിന്നെ കൊണ്ടുപോവുന്നതായാൽ വല്ല അപായവും സംഭവിക്കുമോയെന്നാലോചിച്ച് ഒരു നേരത്തും മനസ്സിന്ന സുഖമുണ്ടാവുന്നതല്ല. നിന്നെപിരിഞ്ഞ പോവുന്നത മരിക്കുന്നതിന്ന സമവുമാണ.

സുറിമി— ഇങ്ങിനെയുള്ള ആലോചനകളേകൊണ്ടിതുവരെ മനസ്സിനെ ബുദ്ധിമുട്ടിച്ചുവല്ലോ. കപ്പൽ യാത്ര ചെയ്യുകയെന്നല്ല തിയ്യിൽ നടക്കണമെന്നുവന്നാൽ കൂടി ഞാൻ അങ്ങയെ വിട്ടിരിക്കുമെന്ന തോന്നിയത് അത്ഭുതമല്ലേ? അപകടങ്ങളുണ്ടായാൽ അവയിൽ ഒരു പങ്കു ഞാനും അനുഭവിക്കേണ്ടവളല്ലേ? കപ്പൽയാത്രയിലുണ്ടാവുന്ന ബുദ്ധിമുട്ടുകളാലോചിച്ച് എന്നെ ഇവിടെയാക്കിപ്പോയേക്കാമെന്നും അപകടങ്ങളും ബുദ്ധിമുട്ടുകളും സഹിച്ച് ഒരുമിച്ച വരുന്നതിനെക്കാൾ ഇവിടെ സുഖമായിരിക്കുന്നതിനാലാണ് എനിക്ക സന്തോഷമുണ്ടാവുകയെന്നും ധരിച്ച ഏക സംശയിക്കൊണ്ടുതന്നെ എന്റെ നിഷ്കളങ്കമായ സ്നേഹശക്തി അറിയുന്നില്ലെന്ന വെളിവാകുന്നുണ്ട. അങ്ങയൊന്നിച്ച പുറപ്പെടുവാൻ കാത്തിരിക്കുന്ന ഞാൻ നിമിത്തം ഇനിയെങ്കിലും മനസ്സിനെ ബുദ്ധിമുട്ടിക്കാതെ വേഗത്തിൽ പുറപ്പെടാൻ ശ്രമിക്കണേ.

„ഇപ്പോഴുള്ള പരസ്പരാനുരാഗത്തോടുകൂടി വളരെക്കാലം ജീവിച്ചിരിപ്പാൻ ദൈവം നമ്മൾക്ക സംഗതി വരുത്തട്ടെ" എന്ന പറഞ്ഞ മാർത്താണ്ഡൻ പ്രിയപത്നിയെ ഗാഢമായി തഴുകി. വേഗത്തിൽ പുറപ്പാടിന്നുള്ള ഒരുക്കങ്ങൾ കൂട്ടി ശുഭമായ സമയംനോക്കി അവർ പരിവാരങ്ങളോടുകൂടി കപ്പലിൽ കയറി.

മാർത്താണ്ഡന്റെ കീഴിൽ കുമ്രുകണ്ണൻ എന്ന പേരായ ഒരു പടയാളിയുണ്ടായിരുന്നു. വാസ്തവത്തിൽ ധൂർത്തനും ചതിയനുമായ കുമ്രുകണ്ണൻ തന്റെ സൂത്രങ്ങൾ കൊണ്ട് താൻ വളരെ വിശ്വാസയോഗ്യനും മര്യാദക്കാരനുമാണെന്ന മററുള്ളവരെ എളുപ്പ

ത്തിൽ ധരിപ്പിച്ചു. മാൎത്താണ്ഡൻ ക്രൂരനായതുകൊണ്ട് ഈ ച തിയന്റെ വാസ്തവസ്ഥിതി മനസ്സിലാക്കാതെ അയാളെ സ്നേഹി ച്ചു. ഭിത്തികളിൽ വെച്ച് അഗ്രഗണ്യനായ കമ്രകണ്ഠന്റെ നാട്യവും നിലയും കണ്ടാൽ അയാൾ വലിയ ശൂരനാണെന്ന ആരും തെററി ധരിക്കും. അന്യന്മാരെ കുഴക്കിൽ ചാടിപ്പാൻ മാൎഗ്ഗം ആലോചിക്ക കയാണ അയാൾക്ക് എപ്പോഴും പ്രവൃത്തി. കമ്രകണ്ഠനൊന്നിച്ച അയാളുടെ ഭാൎയ്യയുമുണ്ടായിരുന്നു. സുനീതിക്ക് ഈ സ്ത്രീയുടെനേ രെ വളരെ സ്നേഹം തോന്നി. മാൎത്താണ്ഡൻ കാൎയ്യാലോചനയി ൽ പ്രവേശിക്കുന്ന സമയങ്ങളിൽ ഈ സ്ത്രീയുമായി വിനോദങ്ങൾ പറഞ്ഞുകൊണ്ടാണ സുനീതി സമയം കഴിച്ചുകൂട്ടിയത.

ശൈനേയൻ എന്നുപേരായി വേറെ ഒരു കീഴുദ്യോഗസ്ഥൻ മാൎത്താണ്ഡനൊരുമിച്ചുണ്ടായിരുന്നു. ശൈനേയൻ മാൎത്താണ്ഡ ന്റെ ജീവനായിരുന്നു. നിൎദ്ദോഷിയും ശുദ്ധനുമായ ശൈനേയ നെപ്പോലെ സ്വാമിഭക്തിയുള്ള മററാരാൾ ഇല്ലെന്ന അയാളുടെ വൈരികൾകൂടി സമ്മതിക്കാതെ നിവൃത്തിയില്ല. ശൈനേയൻ മിക്കസമയങ്ങളിലും മാൎത്താണ്ഡന്റെ വീട്ടിൽ പോവുക പതിവാ യിരുന്നു. ഭൎത്താവിന്റെ ആശ്രിതനും സത്സ്വഭാവിയുമായതുകൊ ണ്ട സുനീതിക്ക ശൈനേയന്റെ നേരെ പ്രീതിതോന്നി. നിന്ദ്യനാ യ കമ്രകണ്ഠന് ഇതിൽ അസൂയതോന്നിയതിനാൽ മേലധികാരി യായ മാൎത്താണ്ഡന്റെ നേരെ കാണിക്കേണ്ട സ്നേഹം, ബഹുമാ നം, നന്ദി, വണക്കം എന്നിവയെ മറന്ന പതിവ്രതയും സുശീലയു മായ സുനീതിയെ പാപകരങ്ങളും ലജ്ജാവഹങ്ങളുമായ ആഗ്ര ഹങ്ങൾക്ക കീഴടക്കുവാനുള്ള ശ്രമം തുടങ്ങി. ശ്രമങ്ങളെപ്പററി മാൎത്താണ്ഡന് അല്പമെങ്കിലും അറിവുകിട്ടിയാൽ മരണമാണ അതി ന്റെ ഫലമെന്ന നിശ്ചയമുണ്ടായിരുന്നതിനാൽ ആഗ്രഹങ്ങ ൾ സ്പഷ്ടമായി ആ സ്ത്രീയെ അറിയിപ്പാൻ അയാൾക്ക ധൈ ൎയ്യമുണ്ടായില്ല. എങ്കിലും താൻ ആ സ്ത്രീ നിമിത്തം കാമാതുരനാ യിരിക്കുന്നുവെന്ന ഒരുവിധത്തിൽ സുനീതിയെ അറിയിച്ചു. സുനീ തിയുടെ ഭൎത്തൃസ്നേഹം ഗാഢമായിരുന്നതിനാൽ കമ്രകണ്ഠന്റെ പിട്ടുകൾഫലിച്ചില്ല. നാഗരീകതാഭാവുംപഠിപ്പുമുള്ള സ്ത്രീകൾക്കുസൽ

ക്കൂടാതെ അന്യപുരുഷന്മാരോടു സംസാരിക്കുന്നതുകൊണ്ട് അവരു ടെ ആന്തരമായ സ്വഭാവത്തെ എളുപ്പത്തിൽ തെററിധരിക്കുന്ന ത് ഇപ്പോഴുള്ള ചില നാട്ടുവിടന്മാരുടെ പതിവാണ. സുനീതി ഗ ൎവ്വനടിച്ചിരിക്കാതെ ഭൎത്താവിന്റെ താല്പൎയ്യക്കാരോട് യഥേഷ്ടം സംസാരിക്കുകയും അവരെ ബഹുമാനിക്കുകയും ചെയ്തിരുന്നതു ക ണ്ടപ്പോൾ ആ സ്ത്രീയെ തന്റെ ആഗ്രഹങ്ങൾക്ക് എളുപ്പത്തിൽ സ്വാധീനപ്പെടുത്താമെന്നാണ ധൂൎത്തനും മുട്ടാളനുമായ കമ്രുക ണ്ടൻ ധരിച്ചത. തന്റെ നേരെ സുനീതി കാണിച്ച വിമുഖതക്കു കാരണം ശൈനേയനാണെന്നാണ പിന്നെ അയാൾക്കു തോന്നി യത. അതുകൊണ്ട് അയാളെ വേർപെടുത്തിക്കളയണമെന്നും അ തിന്നശേഷവും തന്റെ ആഗ്രഹം സാധിക്കാതെവന്നാൽ അന്നുമു തൽ ആ സ്ത്രീരത്നത്തെ ഭൎത്താവൊന്നിച്ച് ഐക്യത്തോടുകൂടിയിരി പ്പാൻ സംഗതി വരുത്തരുതെന്നും ഉറച്ചു. ഒരുപോലെ പാപകരങ്ങ ളും നിന്ദാവഹങ്ങളുമായ അനേകമാൎഗ്ഗങ്ങൾ ആലോചിച്ചതിന്നു ശേഷം സുനീതി ശൈനേയനെ അതിരുവിട്ടു സ്നേഹിക്കുന്നുണ്ടെ ന്ന മാൎത്താണ്ഡനെ അറിയിക്കണമെന്ന തീൎച്ചയാക്കി. മാൎത്താ ണ്ഡന ഭാൎയ്യയുടെനേരെ ഗാഢപ്രേമവും ശൈനേയന്റെ നേ രെ നിഷ്കളങ്കമായ സ്നേഹവുമുണ്ടെന്ന അയാൾക്കു ബോദ്ധ്യമു ണ്ടായിരുന്നതിനാൽ അദ്ദേഹത്തെ എളുപ്പത്തിൽ ഇളക്കിത്തീൎപ്പാ ൻ സാധിക്കയില്ലെന്നറിഞ്ഞ ചതിപ്രയോഗം തുടങ്ങുവാൻ തക്ക സമയവും കാത്തിരുന്നു. കമ്രുകണ്ടന്റെ ഭാഗ്യംകൊണ്ടോ സുനീതി യുടെ നിൎഭാഗ്യംകൊണ്ടോ അതിന തക്കസമയമുണ്ടാവാൻ അധി കം താമസംവേണ്ടിവന്നില്ല. കമ്രുകണ്ടൻ ശൈനേയനേയും മറെറാ രു ഭടനെയും തമ്മിൽ തല്ലിച്ച് അതുനിമിത്തം ജനങ്ങളുടെ ഇടയി ൽ വലിയ ക്ഷോഭമുണ്ടാക്കിത്തീൎത്തു. കമ്രുകണ്ടന്റെ സാമൎത്ഥ്യംനി മിത്തം ശൈനേയൻ തെററുകാരനാണെന്നും ആക്കിത്തീൎത്തു. ജന ങ്ങളുടെ പ്രീതിക്കുവേണ്ടി മാൎത്താണ്ഡന ശൈനേയനേ ഉദ്യോഗ ത്തിൽനിന്ന പിരിച്ചുനിൎത്തേണ്ടിവന്നു. തന്റെ വാക്കാൽ ഒന്നാമതാ യിവന്ന തെററിനെ മാപ്പുകൊടുപ്പിച്ച് ഉദ്യോഗം തിരിയെ വാങ്ങി ക്കൊടുപ്പാൻ സുനീതി വിചാരിച്ചാൽ സാധിക്കുമെന്നും ആ സ്ത്രീ

യോടു ചെന്നപേക്ഷിച്ചാൽ സംശയംകൂടാതെ കാൎയ്യം സാധിക്കുമെന്നും കമ്രുകണ്ണൻ ശൈനേയനേ ധരിപ്പിച്ചു. ശൈനേയൻ ഉടനെ സുനീതിയുടെ അടുക്കൽ പോയി സങ്കടം പറഞ്ഞു. പ്രകൃത്യാ പരസങ്കടത്തിൽ അനുകമ്പയോടുകൂടിയ സുനീതി ശൈനേയനെ സമാധാനിപ്പിച്ചു മടക്കി അയച്ചു ഉടനെ ഭൎത്താവിനോടു വിവരം പറഞ്ഞ് ശൈനേയനേ തിരിച്ചു വിളിക്കണമെന്നപേക്ഷിച്ചു. ഭാൎയ്യയുടെ നിൎബ്ബന്ധംനിമിത്തം അങ്ങിനെ ചെയ്യാനുറച്ചിട്ടു വിവരം കമ്രുകണ്ണനോടുപറഞ്ഞു. തന്റെ ചതിപ്രയോഗങ്ങൾ പ്രയോഗിപ്പാനുള്ള സമയം അതുതന്നെയാണെന്നുറച്ചു "സുനീതിക്കുശൈനേയന്റെ സാഹചൎയ്യം വളരെ സുഖപ്രദമായി തോന്നുന്നുണ്ടായിരിക്കാം" എന്നു കമ്രുകണ്ണൻ പറഞ്ഞു.

മാൎത്താണ്ഡൻ— അതിനെന്താണു കാരണം?

കമ്രുകണ്ണൻ— ഭാൎയ്യാഭൎത്താക്കന്മാരനുഭവിക്കുന്ന സുഖത്തിന്നു വിഘ്നംവരുത്താൻ ഞാനൊരുക്കമില്ല. അങ്ങയുടെ ഭാൎയ്യയുടെ നടവടി തൃപ്തികരമാണോയെന്നു സൂക്ഷ്മമായി പരിശോധിച്ചാൽ ഞാൻ പറഞ്ഞതിന്റെ അൎത്ഥം മനസ്സിലാവും.

മനസ്സിലുള്ളതു വ്യക്തമായിപറവാൻ മാൎത്താണ്ഡൻ വളരെ പ്രാവശ്യം അപേക്ഷിച്ചിട്ടും കമ്രുകണ്ണൻ ഒരക്ഷരംപോലും പറഞ്ഞില്ല. അയാൾ പറഞ്ഞ വാക്കുകൾ മാൎത്താണ്ഡന്നു ശല്യങ്ങളായിതീൎന്നു. വാക്കുകളുടെ അൎത്ഥം മനസ്സിലാക്കാൻ ശ്രമിക്കുന്തോറും കുണ്ഠിതം വൎദ്ധിച്ചുവരികയാണു ചെയ്തതു. അങ്ങിനെ ബുദ്ധിമുട്ടുന്നതിന്നിടക്ക് ഒരുദിവസം സുനീതിതന്റെ പൂൎവ്വാപേക്ഷയെ ഭൎത്താവിനെ ഓൎമ്മപ്പെടുത്തിയതിന്നശേഷം അനേകകാലം യാതൊരു തെററും കൂടാതെ പ്രവൃത്തിയെടുത്തതിനെ സ്വല്പമായ സംശതിനിമിത്തം മറക്കുന്നതു കഷ്ടമാണെന്നു പറഞ്ഞപ്പോൾ മാൎത്താണ്ഡൻ കോപിഷ്ഠനായിത്തീൎന്നു.

മാൎത്താണ്ഡൻ— ശൈനേയന്റെ കാൎയ്യത്തിൽ നീ ഇത്ര ബുദ്ധിമുട്ടുന്നതിൽ ഞാനാശ്ചൎയ്യപ്പെടുന്നു. അയാൾ നിന്റെ സഹോദരനോ ചാൎച്ചക്കാരനോ അല്ലാതിരുന്നിട്ടും നിനക്കയാളുടെ നേരെ

ഇത്ര അധികം സ്നേഹം തോന്നാൻ ഞാൻ യാതൊരു സംഗതിയും കാണുന്നില്ല.

സുനീതി— ശൈനേയൻ വിശ്വാസയോഗ്യനായ ഒരാശ്രിതനാണെന്ന് അങ്ങുന്ന പലപ്പോഴും എന്നോടു പറഞ്ഞിട്ടില്ലേ? അങ്ങിനെയുള്ള ഒരാൾ അങ്ങയുടെ കീഴിൽനിന്ന പോവുന്നതിനാലുണ്ടായ വ്യസനംകൊണ്ടു ഞാനിത്ര ബുദ്ധിമുട്ടിയതാണ. ഇതല്ലാതെ മററുകാരണമൊന്നുമില്ല. ഇത്ര ഈൎഷ്യത തോന്നിക്കത്തക്കവണ്ണമുള്ള ഒരു തെററ ശൈനേയൻ ചെയ്തിട്ടുണ്ടെന്ന് എനിക്ക വിശ്വാസമില്ല. ദുഷ്ടഹേതുക്കൾകൊണ്ടു കോപിഷ്ഠന്മാരായിതീൎന്ന് പ്രതിക്രിയക്കൊരുങ്ങുന്നത് അങ്ങയുടെ കുഡുംബത്തിൽ ജനിച്ചവരുടെ പതിവാണെന്നുള്ളതിന്ന് ഇതൊരു ദൃഷ്ടാന്തമാകുന്നു.

മാൎത്താണ്ഡൻ— അത പരിചയത്താൽ ഉടനെ അറിവാൻ സാധിക്കും. എന്നെ ദ്രോഹിക്കുന്നവൎക്ക ഞാൻ കഠിനമായ ശിക്ഷ കൊടുക്കുമെന്നുള്ളതിന്ന വാദമില്ല.

ഈ വാക്കുകൾ സുനീതിയെ നന്നെ പേടിപ്പിച്ചു. ഭൎത്താവിനെ കോപിഷ്ഠനായിട്ട ആ സാധുസ്ത്രീ ഒന്നാമതായിട്ടിപ്പോഴാണ കണ്ടത. അദ്ദേഹത്തിന്റെ കോപം ശമിപ്പിക്കേണ്ടതിന്ന വേണ്ടി ഉടനെ ഇങ്ങിനെ പറഞ്ഞു.

സുനീതി— പ്രാണനാഥാ, ശൈനേയന്റെ കാൎയ്യത്തെപ്പററി സംസാരിപ്പാൻ നിഷ്കളങ്കമായ കാരണങ്ങൾ മാത്രമാണെന്നെ ഉത്സാഹിപ്പിച്ചിട്ടുള്ളത. എന്നാൽ ആ കാൎയ്യം അങ്ങേക്ക നീരസഹേതുവായിക്കണ്ടതുകൊണ്ട മേലിൽ അതിനെപ്പററിപറകയില്ല. ആലോചനയില്ലാതെ വല്ലതെററും ഞാൻ ചെയ്തിട്ടുണ്ടെങ്കിൽ അതിനെ ക്ഷമിച്ച എന്നെ രക്ഷിക്കണെ.

തന്റെ പേരിൽ നീരസം തോന്നാതിരിപ്പാൻ ചെയ്ത അപേക്ഷയിൽകൂടി സുനീതി ശൈനേയന്റെ തെററിനെ മാപ്പകൊടുക്കേണമെന്ന സൂചിപ്പിച്ചിട്ടുണ്ടെന്ന ധരിച്ച മാൎത്താണ്ഡൻ കുമുകന്റെ വാക്കുകളെ വ്യാഖ്യാനിപ്പാൻ തുടങ്ങി. സുനീതി ശൈനേയനിൽ പ്രേമത്തോടു കൂടിയവളാണെന്നായിരിക്കുമോ കുമുക

ണ്ടൻ പറഞ്ഞതിൻെറ സാരം എന്നാലോചിച്ച ഉടനെ അയാളു
ടെ അടുക്കലേക്ക് ഓടി. കാൎയ്യത്തിൻെറ വാസ്തവം വ്യക്തമായി പറ
യേണമെന്ന് അയാളോടപേക്ഷിച്ചു. സുനീതിയെ തിരെ വെറുത്തു
കൊണ്ടിരുന്ന കമ്രകണ്ഠൻ ആ സ്ത്രീക്കു വിരോധമായി വല്ലതും പ
റയേണ്ടിവരുന്നതിൽ വളരെ സുഖക്കേടുണ്ടെന്നും മേലധികാരിയാ
യ അദ്ദേഹത്തിൻെറ അപേക്ഷപ്രകാരം ചെയ്യാതിരിപ്പാൻ ത
ൻെറ സ്നേഹം സമ്മതിക്കാത്തതുകൊണ്ടു പറയുന്നതാണെന്നുമുള്ള
നാട്യത്തോടുകൂടി "അങ്ങക്കു വളരെ കണ്ഠിതമുണ്ടാക്കിത്തീൎക്കുന്ന
കാൎയ്യം വെളിവായി പറയേണ്ടിവരുന്നതിൽ എനിക്കു വ്യസനമു
ണ്ട. എന്നാൽ അങ്ങുന്ന എന്നെ നിൎബ്ബന്ധിക്കുന്നതുകൊണ്ടും അ
ങ്ങയുടെ നേരെ ഞാൻ കാണിക്കേണ്ടതായ ആദരവിനെ ഓൎത്തും
മാത്രം പറയുന്നതാണ. സുഭഗനായ ശൈനേയനേപ്പോലെയു
ള്ള പുരുഷന്മാർ വിശ്വാസപുരത്തുണ്ടായിരിക്കു അന്യനാട്ടുകാരനും
വിരൂപനുമായ അങ്ങയെ വിവാഹംകഴിപ്പാൻ സംഗതി വന്നതി
നാൽ സുനീതി ഇപ്പോൾ പരിതപിക്കുന്നുണ്ട. സുനീതിയും ശൈ
നേയനും തമ്മിൽ ഗൂഢസല്ലാപം ഇടവിടാതെ നടന്നുവരുന്നു.
ശൈനേയന് ഇപ്പോൾ അങ്ങയുടെ ഗൃഹത്തിൽ വരുവാൻ തരമി
ല്ലാത്തതുകൊണ്ട സുനീതിയുടെ ആഗ്രഹങ്ങൾ അനായാസേന സാ
ധിപ്പാൻ പ്രയാസമുണ്ട. ഇത്രയും പറഞ്ഞതുകൊണ്ട സുനീതി
യേ ശൈനേയൻെറ കാൎയ്യത്തിൽ ചെയ്ത യത്നത്തിൻെറ കാരണം
വ്യക്തമാവുന്നുണ്ടല്ലൊ", എന്നുപറഞ്ഞു. ഈ വാക്കുകൾ മാൎത്താ
ണ്ഡൻെറ ഹൃദയത്തെ പിളൎന്നു. അദ്ദേഹത്തിന്ന കമ്രകണ്ഠൻെറ
വാക്കിൽ വിശ്വാസം തോന്നി. അധികം വിവരം കിട്ടേണ്ടതിന്ന ക
മ്രകണ്ഠനെ ഭയപ്പെടുത്തുവാൻ തീൎച്ചപ്പെടുത്തീട്ട "നിൎദ്ദോഷിയായ
എൻെറ പ്രിയപത്നിയെപ്പറ്റി വൃഥാ ദോഷാരോപണംചെയ്ത നി
ൻെറ നാവുകൂത്താൽ എന്താണ വരുവാൻ പോകുന്നത? എന്നുചോ
ദിച്ചു.

കമ്രകണ്ഠൻ— സ്നേഹാധിക്യം നിമിത്തം ഞാൻ ചെയ്ത ഉപകാര
ത്തിന്ന് ഇതിലും വലിയ പ്രത്യുപകാരമൊന്നും ഞാൻ ആഗ്രഹിച്ചി
ട്ടില്ല. എന്നാൽ ഇത്രയും അങ്ങക്കു ചെയ്യേണ്ടതെ എൻെറ പ്രവൃ

ത്തിയാണ. എനിക്ക് അങ്ങയുടെ നേരെയുള്ള ബഹുമാനത്തിന്നും സ്നേഹത്തിന്നും കുറവു വന്നിട്ടില്ലാത്തതിനാൽ കാൎയ്യം വാസ്തവമാണെന്ന ഞാൻ വീണ്ടും പറയുന്നു. വാസ്തവത്തിൽ പ്രേമം മററൊരാളുടെ നേരെയാണെങ്കിലും അങ്ങയുടെ നേരെ ഗാഢപ്രേമമുണ്ടെന്ന് ആ സ്ത്രീ നടിക്കുന്നു. സുനീതിയുടെ ചിട്ടിൽ മയങ്ങിപ്പോകുന്ന അങ്ങേക്കു കാൎയ്യങ്ങളുടെ സൂക്ഷ്മസ്ഥിതി അറിവാൻ സാധിക്കാത്തതിൽ എനിക്കു ശേഷംപോലും അത്ഭുതമില്ല. ആളുകൾ എല്ലാവരും ഒരേ സ്വഭാവക്കാരല്ല. ചിലൎക്ക തങ്ങളുടെ ഗ്രഢവൎത്തമാനങ്ങൾ മററാരെയും അറിയിക്കുന്നതിൽ രസമില്ല. ഗ്രഢവൎത്തമാനങ്ങൾ മററുള്ളവർകൂടി അറിഞ്ഞാൽ മാത്രമെ തങ്ങളുടെ സുഖത്തിന്ന പരിപൂൎണ്ണത വരികയുള്ളുവെന്ന മററു ചിലൎക്ക തോന്നുന്നു. ശൈനേയൻ രണ്ടാമത്തെ വകക്കാരിൽ ഒരാളായതുകൊണ്ട വൎത്തമാനങ്ങൾ എന്നോടു പറയുകയുണ്ടായിട്ടുണ്ട. അങ്ങയുടെ വൈരം സമ്പാദിപ്പാൻ മാത്രമായിട്ട ഈ വൎത്തമാനങ്ങൾ പറവാൻ തോന്നിയതിന്ന ഞാനിപ്പോൾ പശ്ചാത്തപിക്കുന്നുണ്ട. നിഷ്കളങ്കമായ സ്നേഹത്തിൻെറ ഫലം ഇതാണെന്ന് ഇനിമേലിലെങ്കിലും അറിഞ്ഞിരിക്കാമല്ലൊ.

മാൎത്താണ്ഡൻ— നിങ്ങൾ പറഞ്ഞതിൻെറ പരമാൎത്ഥം ഉടനെ എന്നെബോദ്ധ്യപ്പെടുത്താതിരുന്നാൽ അതുകൊണ്ടുള്ള ഫലം അനുഭവിക്കേണ്ടിവരും. എൻെറ കണ്ണിൽ കണ്ടാൽ മാത്രമെ എനിക്ക വിശ്വസിപ്പാൻ തരമുള്ളു.

കരുകണ്ണൻ— ശൈനേയൻ പരസ്യമായി അങ്ങയുടെ വീട്ടിൽ വസിക്കുന്ന കാലത്തായിരുന്നുവെങ്കിൽ തെളിവിന്ന പ്രയാസമില്ലായിരുന്നു. അയാളെ ആട്ടിക്കളഞ്ഞതുകൊണ്ട കണ്ണിൽ കാണുന്നതിന്ന പ്രയാസമുണ്ട. ഇപ്പൊഴും തരംകിട്ടുമ്പോഴൊക്കയും അവർ തമ്മിൽ കാണുന്നുണ്ടെങ്കിലും അങ്ങയുടെ നീരസം സമ്പാദിച്ചതിന്നശേഷം ശൈനേയൻ വളരെ സൂക്ഷിക്കുന്നുണ്ട. ഇങ്ങിനെയൊക്കെയാണെങ്കിലും അങ്ങയുടെ കണ്ണിൽതന്നെ പെടില്ലെന്ന ഞാൻ വിശ്വസിക്കുന്നില്ല.

ഇങ്ങിനെ പറഞ്ഞ അവർ തമ്മിൽ പിരിഞ്ഞു. ഹൃദയത്തിൽ, ഏററവും കൂൎത്തതായ ഒരമ്പു തറച്ചാലുണ്ടാവുന്ന വേദനയോടുകൂ

ടിയാണ മാൎത്താണ്ഡൻ മടങ്ങിപ്പോരുന്നത. ഇങ്ങിനെയുള്ള അപമാനത്തിന്നു തന്നെ പാത്രമാക്കിത്തീൎത്ത സുനീതിയുടെ നേരെ ഇനി യാതൊരു ദയക്കും അവകാശമില്ലാ എന്നൊക്കെ തീൎച്ചയാക്കുമ്പോഴക്കു സുനീതിയുടെ ഭക്തിവാത്സല്യാദികൾ ഓൎമ്മ വരികയും അങ്ങിനെതന്നോട പ്രിയപത്നി ചെയ്യുമോ എന്നു സംശയിക്കയും ചെയ്തുകൊണ്ടാണ വീട്ടിലേക്കു പോയത. ജീവചൎയ്യന്തം തന്നെ കഷ്ടസ്ഥിതിയിൽ ആക്കിത്തീൎക്കുന്ന കാൎയ്യം എന്നാണ സംഗതിവിരുന്നത് എന്നും ആലോചിച്ചുകൊണ്ടിരുന്നു.

സുനീതിയുടെ സ്വഭാവഗുണത്തെപ്പററികുമുകുന്ദന നല്ല വിവരമുണ്ടായിരുന്നതിനാൽ മാൎത്താണ്ഡന്റെ കോപത്തിൽനിന്ന രക്ഷപ്പെടുവാൻ താൻ എന്താണ ചെയ്യേണ്ടത് എന്നുള്ളതിനെപ്പററി അയാൾ ഊൎജ്ജിതമായി ആലോചിപ്പാൻ തുടങ്ങി. ഏതായാലും പിൻവലിപ്പാൻ തരമില്ലാത്ത നിലയായതുകൊണ്ട എന്തു ചെയ്തും തന്നെ രക്ഷിക്കണമെന്ന തീൎച്ചപ്പെടുത്തി. ദൈവഭക്തി, സമസൃഷ്ടികളോടുള്ള ദയ മുതലായവ ചിലപ്പോൾ ധൂൎത്തന്മാരെ കൂടി ദുൎവൃത്തികളിൽ പ്രവേശിപ്പിക്കാതിരിപ്പാൻ ഉപകരിച്ചുകാണുന്നുണ്ട. എന്നാൽ ഈ വക ഗുണങ്ങൾ കുമുകുന്ദനിൽ തീരെ ശൂന്യമായിരുന്നതുകൊണ്ട് അയാൾക്ക യഥേഷ്ടം എന്തും പ്രവൃത്തിക്കുന്നതിന്നു തടസ്ഥമുണ്ടായിരുന്നില്ല. കാൎയ്യസാദ്ധ്യത്തിന്നുവേണ്ടി മാതാപിതാക്കന്മാരെ ഹനിക്കുന്നതിന്നുകൂടി അയാൾ എപ്പോഴും സന്നദ്ധനായിരുന്നു.

കെ. അപ്പുനമ്പ്യാര. ബി. എ.

തുടരും.

# മൈത്രി.

——— :o: ———

ഉത്തമം മദ്ധ്യമം അധമം എന്നിങ്ങനെ എല്ലാററിനെയും മൂന്നായി ഭാഗിയ്ക്കാവുന്ന കൂട്ടത്തിൽ ലോകത്തിലുള്ള ഈശ്വര സൃഷ്ടികളെ ഭാഗിയ്ക്കുന്നതായാൽ, മററുള്ള ജന്തുക്കൾക്കില്ലാത്തതായ 'വിശേഷബുദ്ധി' എന്ന മഹാഗുണത്തോടു കൂടിയ മനുഷ്യരേയാ

ണ ഉത്തമ ഖണ്ഡത്തിൽ ചേക്കേണ്ടത് എന്നുള്ളതിന്ന സംശയമി ല്ലാ. ഇങ്ങിനെയുള്ള മനുഷ്യജന്മം, മററുജന്തുക്കളെപ്പോലെ ആഹാ രനിദ്രാ മൈഥുനങ്ങളെക്കൊണ്ട കാലക്ഷേപം ചെയ്യാനുള്ളതല്ലെ ന്നും ജന്മം പ്രയോജനപ്പെടുത്തുവാനുള്ള പല കാൎയ്യങ്ങളേയും സ മ്പാദിക്കുവാനുള്ളതാണെന്നും സൎവ്വസമ്മതമായിട്ടുള്ളതാകുന്നല്ലോ.

അതുകൊണ്ട മനുഷ്യരുടെ ലോകയാത്രക്കു മററുള്ള ജന്തുക്കൾക്കു ആവിശ്യമില്ലാത്ത പലേ സാമഗ്രികളും വെണ്ടിവന്നിരിക്കുന്നു.

ഉത്സാഹം, ധൈൎയ്യം, മൈത്രി, മുതലായവകൾതന്നെയാ ണ് ഇവിടെ സാമഗ്രികളായിരിക്കുന്നത. ഇവകളിൽ മൈത്രി പ്രാ ധാന്യമേറിയതാകുന്നു. ഉത്സാഹം ധൈൎയ്യം മുതലായവ വേണ്ടു വോളമുണ്ടെങ്കിലും ഒരുവൻ തനിയെ യത്നിച്ചിട്ട് ഒരു കാൎയ്യം വഴി പോലെസാധിച്ചു എന്നവരുന്നതും പലരുംകൂടി ശ്രമിച്ചിട്ട് ഒരുകാ ൎയ്യം അസാദ്ധ്യമായി എന്നവരുന്നതും ലോകത്തിൽ ദുല്ലഭംതന്നെ യാണ.

"അല്പാനാമപിവസ്തൂനാം സംഹതിഃ കാൎയ്യസാധകാ".

ഏകകാൎയ്യ സിദ്ധിക്കായികൊണ്ട പലരും കൂടി പ്രയത്നിക്കണമെ ങ്കിൽ അവർ പരസ്പരം മിത്രത്വ മുള്ളവരായിരിക്കേണം. സുഖദുഃ ഖങ്ങളിൽ പരസ്പരംനിൎവ്വ്യാജമായിപങ്കുകൊള്ളുന്ന ഒരു സ്വഭാവമാ ണമിത്രത്വം, മൈത്രി, സ്നേഹം, എന്നെല്ലാം പറയപ്പെടുന്നത. പ്രാ യേണ സമന്മാരായിട്ടുള്ളവരാണ മിത്രങ്ങളായി ഭവിക്കുക. സ മന്മാരെന്ന പറഞ്ഞത, ജാതികൊണ്ടോ, വയസ്സുകൊണ്ടോ ധനം കൊണ്ടോ, സ്ഥാനംകൊണ്ടോ സമന്മാരെന്നല്ലാ. ഒരുപോലെയുള്ള മനോഗതികൊണ്ട സമന്മാരായിട്ടുള്ളവർ എന്നു മാത്രമേയുള്ളു. ജാതി, വയസ്സ, ധനം, മുതലായവകളേകൊണ്ട സമന്മാരാണെങ്കി ലും വിരോധമായ മനോഗതിയോടു കൂടിയവർ സൂക്ഷ്മത്തിൽ ഒരി ക്കലും മിത്രങ്ങളായി ഭവിക്കയില്ലെന്നു മാത്രമല്ലാ ചിലപ്പോൾ ശ ത്രുക്കളായി ഭവിക്കുകയും ചെയ്യും. അതുപോലെതന്നെ ജാത്യാദിക ളെക്കൊണ്ട ലേശവും സമത്വ മില്ലാത്തവരാണെങ്കിലും ഒരേ വി ധമായ മനോഗതിയോടുകൂടിയവർ ഏതുവിധത്തിലിരുന്നാലും മി ത്രങ്ങളായും ഭവിക്കും.

രാവണനെപ്പോലെ തമൊഗുണ പ്രധാനനായിട്ടുള്ളവൻെറ യും വിഭീഷണനെപ്പോലെ സത്വഗുണനായിട്ടുള്ളവൻെറയും മ

രോഗതികൾ വിരുദ്ധങ്ങളായിട്ടേ ഭവിക്കൂ എന്നുള്ളത നിസ്തൎക്കമായിട്ടുള്ളതാണല്ലൊ. സത്വഗുണപ്രധാനനെ ആശ്രയിച്ച് തമൊഗുണപ്രധാനനോ തമൊഗുണ പ്രധാനനെ ആശ്രയിച്ച സത്വഗുണപ്രധാനനോ വസിക്കേണ്ടതായി വരുമ്പോൾ കാഴ്ചയിൽ അവർ മിത്രങ്ങളാണെന്ന തൊന്നിപ്പോകുമെങ്കിലും സൂക്ഷ്മത്തിൽ അവർ വിരോധികൾ തന്നെയാണ. "ശത്രുക്കളല്ല ശത്രുക്കളാകുന്നതു മിത്രഭാവത്തോടരികെ വസിക്കുന്ന ശത്രുക്കൾ ശത്രുക്കളാകുന്നതേവനും" എന്നും "ഉപകൎത്രാരിണാ സന്ധിൎന്നമിത്രേണാപകാരിണാ" എന്നും പറഞ്ഞിട്ടുള്ളതിന്റെ തത്വം ഇതുതന്നെയാണ. ഒരേ അച്ഛനും ഒരേ അമ്മക്കും ജനിച്ചിട്ടുള്ള മക്കൾ പരസ്പരം സ്നേഹമില്ലാതെയും വിരോധികളായും ഭവിക്കുന്നതിന്നുള്ള കാരണം സൂക്ഷ്മത്തിൽ മനോഗതിയുടെ വൈപരീത്യമാണന്നല്ലെ പറയെണ്ടതു.

കാൎയ്യം ഇങ്ങിനെയായിരിക്കെ ലോകത്തിൽ പലരും ജാത്യാദികളെക്കൊണ്ടു മാത്രം സമന്മാരായിട്ടുള്ളവരെയാണ് മിത്രത്വേന സ്വീകരിച്ചുവരുന്നത്. ഇതുനിമിത്തം പലൎക്കും പലപ്പോഴും വലിയ ദോഷങ്ങൾ നേരിട്ടിട്ടുണ്ട്. സൽസ്വഭാവിയായ ഒരാൾ ഇതര സംഗതികളെക്കൊണ്ട സമനും, ദുസ്സ്വഭാവിയും ആയ ഒരാളെ മിത്രത്വേന സ്വീകരിക്കുന്നതുകൊണ്ട് സൽസ്വഭാവി ദുസ്സ്വഭാവിയായിത്തീൎന്ന ലോകനിന്ദയ്ക്കു പാത്രമായിത്തീരുന്നതും ചിലപ്പോൾ ദുസ്സ്വഭാവിയാൽ സൽസ്വഭാവി വഞ്ചിതനായി ഭവിക്കുന്നതും പലൎക്കും അനുഭവമുള്ള ഒരു കാൎയ്യമാണ. "ആയാൾ ഒരു തരക്കാരനാണെന്ന ഞാൻ ആദ്യം വിചാരിച്ചില്ലാ. ഇപ്പോളല്ലെ സ്വഭാവം മനസ്സിലായതു", എന്ന പലൎക്കും പശ്ചാത്താപത്തോടുകൂടി പറയുവാനിടവന്നിട്ടുണ്ട്. ഇത സ്വാൎത്ഥതല്പരന്മാരായവരുടെ മനോഗതിയെ മനസ്സിലാക്കാതെ അവരുടെ പിരട്ടിൽ അകപ്പെട്ടു അവരെ മിത്രത്വേന സ്വീകരിക്കുകയോ വിശ്വസിക്കുകയോ ചെയ്തിട്ടുള്ളതിന്റെ ഫലമാണെന്നുള്ളതിന്ന സംശയമുണ്ടോ? "വചസ്യന്യന്മനസ്യന്യൽകൎമ്മണ്യന്യൽദുരാത്മനാം" എന്നുള്ളത ഒരിക്കലും മറന്നുകൂടാത്തതാകുന്നു. ലോകമൎയ്യാദയെ അനുസരിച്ച മിത്രമാണെന്ന വിചാരിക്കപ്പെട്ടുന്നവൻ ചിലപ്പോൾ ശത്രുവായും

ശത്രുവാണെന്നു വിചാരിക്കപ്പെടുന്നവൻ മിത്രമായും ഭവിക്കുന്നതാണെന്ന് പറഞ്ഞുവല്ലൊ. അതുകൊണ്ട ഒരാളെ ശത്രുവെന്നൊ മിത്രമെന്നൊ തീച്ചപ്പെടുത്തുന്നത വളരെ ആലോചിച്ച വേണ്ടതാണ്.

ശത്രുവിനെ മിത്രമാണെന്നൊ മിത്രത്തെ ശത്രുവാണെന്നൊ ധരിച്ചുപോയാൽ അവസാനം വ്യസനിക്കുവാനിടവരുന്നതാണെന്ന് പലക്കും അനുഭവമുള്ളതായിരിക്കും.

പുറത്ത പീയൂഷഭാവവും ഉള്ളിൽ കാളകൂടഭാവവും വഹിച്ചുകൊണ്ടിരിക്കുന്ന കാഞ്ഞിരപ്പഴംപോലെയുള്ള ചില വകക്കാരുണ്ട. "മുൻഭാഗത്തെ പല്ലുകൊണ്ട ചിരിച്ച് അണയ്ക്കലെ പല്ലുകൊണ്ട അമക്കുന്നവർ" എന്നുപറയുന്നത ഈ വകക്കാരെക്കുറിച്ചാണ്.

"പരോക്ഷേകാൎയ്യഹന്താരംപ്രത്യക്ഷേപ്രിയവാദിനം-
വജ്ജയെൽതാദൃശംമിത്രംവിഷകുംഭപയോമുഖം॥

കാണുമ്പോൾ ഭംഗിപറകയും കാണാതിരിക്കുമ്പോൾ ദോഷംചെയ്യയും ചെയ്യുന്നവർ അടിയിൽ വിഷവും മേലെ പാലും ഉള്ള കുടംപോലെയാണെന്നും അങ്ങിനെയുള്ള മിത്രത്തെ ഉപേക്ഷിയ്ക്കേണമെന്നുമാണ ഇതിൻെറ താല്പൎയ്യം. ഒരുവൻ മിത്രത്തെ പനസ്വീകരിക്കുന്നതിനു യോഗ്യതയുള്ളവനൊ അല്ലയൊഎന്ന തീച്ചപ്പെടുത്തുവാൻ ആയാളുടെ കുലം, ഗോത്രം, നാമം, മുതലായതിനെക്കുറിച്ച വിചാരിക്കേണ്ട ആവശ്യമേയില്ല.

"പുംസസ്സ്വഭാവഗുണമേവനിരൂപണീയം
തജ്ജന്മഭൂമിവിനിരൂപകഥാവ്യഥൈവ.
കംകാളകൂടമിഹവന്ദതിസാഗരോത്ഥം
കോവാരവിന്ദമിഹനിന്ദതിപങ്കജാതം."

പുരുഷൻെറ സ്വഭാവഗുണത്തെക്കുറിച്ചേ വിചാരിക്കേണ്ടതുള്ളൂ. ജനിച്ചത് എവിടെയാണെന്നും മററും ആലോചിച്ചിട്ടാവശ്യമില്ല. സമുദ്രത്തിലുണ്ടായതാണെന്ന വിചാരിച്ച് വിഷത്തെ വന്ദിക്കുകയൊ ചെളിയിലുണ്ടായതാണെന്ന വിചാരിച്ച് താമരയെ നിന്ദിക്കുകയൊ ചെയ്യുന്നുണ്ടൊ?

ഒരുപോലെയുള്ള സ്വഭാവക്കാരനാണെങ്കിൽ ദുഷ്ടന്മാരുടെ മൈത്രിപോലും കളങ്കമില്ലാത്തതായിരിക്കും. "സൎപ്പം മാത്രമറി

ത്തീട്ടും സൎപ്പത്തിൻെറ പാദങ്ങളെ" എന്നപറഞ്ഞതുപോലെ അ
വർ പരസ്പരമുള്ള കാപട്യത്തെ അറിവാൻ കഴിവുള്ളവരാകയാൽ
പരസ്പരം കപടം കാണിക്കുവാൻ സാധിക്കാത്തതും തന്നിമിത്തം
അങ്ങിനെയുള്ളവരുടെ മൈത്രിയിൽ കളങ്കം ഭവിക്കാതിരിക്കുന്ന
തുമാകുന്നു. രണ്ടു ദോഷങ്ങൾ തമ്മിൽ ചേൎന്നാൽ അതുകൊണ്ട പ
രസ്പരം ദോഷം തട്ടുന്നതല്ലെന്ന നമ്മുടെ ജ്യോത്സ്യന്മാരും സമ്മതി
ക്കുന്നതാണ്. ഭൎത്താവിൻെറ ജാതകത്തിൽ ഏഴാമെടത്ത ചൊവ്വ
നിന്നാൽ ഭാൎയ്യക്കും ഭാൎയ്യയുടെ ജാതകത്തിൽ ഏഴാമെടത്ത ചൊവ്വ
നിന്നാൽ ഭൎത്താവിന്നും ദോഷമാണെന്ന പ്രമാണമുണ്ടെങ്കിലും ര
ണ്ടുപേരുടേയും ജാതകത്തിൽ ഏഴാമെടത്ത ചൊവ്വ നില്ക്കുന്നു
ണ്ടെങ്കിൽ പരസ്പരം യാതൊരു ദോഷവും തട്ടുന്നതല്ലെന്നാണ
ല്ലൊ ജ്യോത്സ്യന്മാർ അഭിപ്രായപ്പെടുന്നത്. സ്വഭാവസാമ്യമുള്ളവ
രുടെ മൈത്രി കളങ്കമില്ലാത്തതായിരിക്കുമെങ്കിലും ഒരു ദുഷ്ടന്ന വേ
റെ ഒരു ദുഷ്ടൻ മിത്രമായിവരുന്നത് അമാവാസിയിലെ രാത്രിക്ക്
സ്വതേയുള്ള കൂരിരുട്ട മഴക്കാറുകൂടെ കൂടിയാൽ ഒന്നുകൂടി വൎദ്ധിക്കു
ന്നതുപോലെ ദുഷ്ടത വൎദ്ധിച്ച ഒരുകാലത്തും നേരെയാകാത്തവി
ധം നശിച്ചുപോകുവാനിടയായിതീരുന്നതുകൊണ്ട ദുഷ്ടത എന്നു
ള്ളത അവനവനെ കെടുക്കുന്ന മഹാശത്രുവാണെന്ന അറിഞ്ഞി
രിക്കേണ്ടതാണ്. ഈ ഭാഗത്തെക്കുറിച്ച വേറെ ഒരവസരത്തിൽ
വിസ്തരിക്കാം. ഒരുവൻ ദുസ്വഭാവിയാണെന്നറിയപ്പെട്ടാൽ അവ
നെ സൽസ്വഭാവമുള്ളവൻ ഒരിക്കലും മിത്രത്വേന സ്വീകരിക്കു
ന്നതല്ല.

ദുരാത്മാക്കളുടെ വിചാരവും വാക്കും പ്രവൃത്തിയും ഒന്നുപോ
ലെയല്ലായ്കയാൽ അവരുടെ കാപട്യം കണ്ടുപിടിക്കുവാൻകഴിവി
ല്ലാത്തതുകൊണ്ടാണ ശുദ്ധാത്മാക്കളായവൎക്ക പലപ്പോഴും അബ
ദ്ധം പററിപ്പോകുന്നത്.

മുമ്പ യാതൊരു പരിചയവുമില്ലാത്ത ഒരാളെ യദൃഛയായി
കണ്ടു സംസാരിക്കുവാനിടവന്നാൽ ആയാളെ മിത്രമെന്ന വിചാരി
ക്കുകയും 'മിത്രമാണെ' എന്നും മററും എഴുതിതുടങ്ങുകയുംചെയ്യു
ന്നത സാധാരണ പതിവായിരിക്കുന്നു. അങ്ങിനെയുള്ളവരെ പ

രിചയക്കാരാണെന്നല്ലാതെ മിത്രങ്ങളാണെന്ന പറഞ്ഞുകൂടാ. ശ്രേയസ്സിനെ കാംക്ഷിക്കുന്നവർ നല്ല മിത്രങ്ങളെ സമ്പാദിക്കുവാൻ സർവ്വഥാ ശ്രമിക്കേണ്ടതാണ്.

"പാപാന്നിവാരയതിയോജയതേഹിതായ
ഗുഹ്യാനിഗൂഹതിഗുണാൻപ്രകടീകരോതി.
ആപൽഗതംചനജഹാതിദദാതികാലെ
സന്മിത്രലക്ഷണമിദംപ്രവദന്തിസന്തഃ."

'ധർമ്മോപദേശംകൊണ്ട് ദുഷ്കർമ്മപ്രവൃത്തിയെ തടുക്കും സൽകർമ്മങ്ങളെ ചെയ്യാൻ ഉത്സാഹിപ്പിക്കും. മറച്ചുവെക്കേണ്ടകാര്യങ്ങളെ മറച്ച്‌വെയ്ക്കും. സൽഗുണങ്ങളെ പ്രസിദ്ധമാക്കും. ആപത്തുകാലത്തുപേക്ഷിക്കയില്ല. വ്യസനാദിസമയത്തിങ്കൽ വേണ്ടതു കൊടുക്കും. ഇതാണ് കൈതവമില്ലാത്ത മിത്രത്തിൻെറ ലക്ഷണം എന്ന് സത്തുക്കൾ പറയുന്നു'. ഇങ്ങിനെയുള്ള മിത്രങ്ങളെയാണ് തിരഞ്ഞെടുക്കേണ്ടത്.

ജാത്യാദിഗുണങ്ങൾ മൈത്രിക്കു കാരണങ്ങളല്ലെന്ന പറഞ്ഞിട്ടുണ്ടല്ലൊ. ഒരാൾ നല്ല വിദ്വാനായിരുന്നാലും മിത്രത്തിന്ന വേണ്ടതായ സൽഗുണങ്ങളില്ലാത്ത ദുസ്വഭാവിയാണെങ്കിൽ ആയാളെ ഉപേക്ഷിക്കണമെന്നാണ്, മഹാന്മാരുടെ അഭിപ്രായം.

"ദുർജ്ജനഃപരിഹർത്തവ്യോ വിദ്യയാലങ്കൃതോപിസൻ,
മണിനാഭൂഷിതസ്സർപ്പഃകിമസൌനഭയങ്കരഃ".

ജാത്യാദിഗുണങ്ങളും വിദ്വത്വവും ഉള്ളവർക്ക് മിത്രങ്ങളായിരിക്കുവാൻ യോഗ്യതയില്ലെന്നല്ലാ പറയുന്നത്. സ്വഭാവഗുണത്തോടുകൂടി ആവക ഗുണങ്ങളും ഉണ്ടെങ്കിൽ വളരെ വിശേഷംതന്നെയാണ്. സ്വഭാവഗുണമില്ലാതെയും മററുള്ള ഗുണങ്ങൾ തികഞ്ഞും ഇരിക്കുന്ന ഒരാളെക്കാൾ മററുള്ള ഗുണങ്ങളില്ലാതെയും സ്വഭാവഗുണത്തോടുകൂടിയും ഇരിക്കുന്ന ആളാണ മിത്രമെന്നു വിചാരിക്കുവാൻ യോഗ്യൻ എന്നേപറയുന്നുള്ളു. സ്വഭാവസാമ്യമുള്ളവരുടെ മൈത്രിക്കേ ദാർഢ്യമുണ്ടാകയുള്ളു എന്നുപറഞ്ഞിട്ടുള്ളതുകൊണ്ട മേൽപറയപ്പെട്ട ലക്ഷണത്തോടുകൂടിയ സന്മിത്രത്തിൻെറ ലാഭത്തെ ആഗ്രഹിക്കുന്നവർക്കും ആ ലക്ഷണമുണ്ടായിരിക്കേണ്ടതാണെന്ന സ്പഷ്ടമാകുന്നുണ്ടല്ലൊ.

ഇങ്ങിനെയുള്ള ഉത്തമന്മാൎക്ക സിദ്ധിക്കുന്ന സൻമിത്രലാഭം സുവൎണ്ണത്തിന്ന സുഗന്ധം ഉണ്ടാകുന്നത പോലെതന്നെയാണ. ആ വിധമുള്ള ഉത്തമ മൈത്രി സകലകാൎയ്യങ്ങളെയും അനായാസെന സാധിപ്പിക്കുന്നതും കളങ്കമില്ലാതെയും നശിക്കാതെയും ഉള്ള കീൎത്തിക്കു കാരണമായിട്ടുള്ളതും ആണെന്നുള്ളതിന്ന യാതൊരു സംശയവുമില്ലാ.

സുഗ്രീവനോടുള്ള മൈത്രി നിമിത്തം ശ്രീരാമനും ശ്രീകൃഷ്ണനോടുള്ള മൈത്രി നിമിത്തം പാണ്ഡവന്മാൎക്കും ലഭിച്ചിട്ടുള്ള വിജയവും സൽകീൎത്തിയും ഇന്നും ഗൃഹംതോറും ഗാനം ചെയ്യപ്പെടുന്നില്ലേ!

ചിററൂർ വരവൂരെ ശാമുമേനോൻ.

# * ചില മലയാള വൎണ്ണങ്ങൾ.

:o:

ചില മലയാള പദങ്ങളുടെ അവസാനത്തിൽ വരുന്ന ഒരു സംവൃതസ്വരത്തെ സംബന്ധിച്ച മലയാളികൾ ഇപ്പോഴും ഭിന്നാഭിപ്രായക്കാരായിരിക്കതന്നെ ചെയ്യുന്നു. 'ആണ്,' 'പെണ്ണ്,' 'കാററ്' മുതലായ പദങ്ങളിലെ അന്ത്യസ്വരത്തെ സംവൃതോകാരം എന്ന് കേരള പാണിനീയ കൎത്താവ് വ്യവഹരിക്കുന്നു. അതിന്മണ്ണം, ഈ സംവൃത സ്വരത്തെ കുറിക്കേണ്ടത് ഉകാരോപരിചന്ദ്രക്കലയിട്ടാണെന്ന പറഞ്ഞിരിക്കുന്നു. എന്നാൽ, കേരള പാണിനീയകൎത്താവിന്റെ മതാനുയായികളായി തിരുവിതാംകൂറിൽ പലരും ഉണ്ടെങ്കിലും, ഉത്തര കേരളീയന്മാൎക്ക് ഈ സമ്പ്രദായത്തിൽവിപ്രതിപത്തിയാണുള്ളതെന്ന കാണുന്നു. സംവൃത സ്വരത്തിൽ അവസാനിക്കുന്നതും ഉച്ചരിക്കേണ്ടതും ആയ മേല്പറഞ്ഞ വാക്കുകളെ പല പ്രകാരത്തിൽ എഴുതാറുണ്ട്. അകാരാന്തമായി 'ആണ' എന്നെഴുതിയാൽ മതിയെന്ന് ഉത്തര കേരളീയർ ഏറിയ കൂറും നിഷ്കൎഷിക്കുന്നു; അകാരോപരിചന്ദ്രക്കലയിട്ടു 'ആണ്' എന്ന രീതിയിലാണ് കൊച്ചിയിലും മററുള്ള ആളുകൾ പലരും എഴുതുന്നത്. എന്നാൽ ബൈബിൾ മലയാളക്കാർ ഉകാരം മാത്രമാക്കി 'ആണു' എ

* തിരുവനന്തപുരം കാളേജ്ജ് മലയാള സമാജത്തിന്റെ ഒരു യോഗത്തിൽ വായിച്ചത്.

ന്നെഴുതുകയും, മററുകാരമായി ഉച്ചരിക്കയും ചെയ്യുവരുന്നു. കേരളപാണിനീയാനുവർത്തികൾ ഉകാരോപരി ചന്ദ്രക്കലയിട്ട് 'ഞ്' എന്നെഴുതുന്നു. അകാരാന്തം മാത്രമായി എഴുതുന്നവർ, ചില ടങ്ങളിലേ സംവൃതസ്വരമായി ഉച്ചരിക്കാറുള്ളു. മററു ചിലതിൽ മലബാർക്കാർ, 'നായ' (നായയുടെ), 'പായ' (പായയുടെ) മുതലായവയെപ്പോലെ അകാരാന്തമായിട്ടുതന്നെ ഉച്ചരിക്കുന്നു.

ഇങ്ങനെ ബഹുവിധത്തിൽ എഴുതുകയും ഉച്ചരിക്കയും ചെയ്യുന്നുണ്ടെങ്കിലും, പദാന്തത്തിൽ ഒരു സംവൃതസ്വരം ഉണ്ടെന്നുള്ള വാദത്തെ എല്ലാവരും സമ്മതിക്കുന്നു. എന്നാൽ, അതിനെ കുറിക്കേണ്ടത് ഏതു രീതിയിലാണെന്നുള്ള കാര്യത്തിലേ വിസംവാദം കാണുന്നുള്ളു. ഇക്കാര്യത്തെ സംബന്ധിച്ച് 'കവനോദയ' പ്രവർത്തകൻ രാജശ്രീ കടത്തനാട്ട ഉദയവർമ്മ രാജാ അവർകളും ഞാനുമായി ഈയിട വാദപ്രതിവാദം ചെയ്തപ്പോൾ, അദ്ദേഹം പദാന്ത സംവൃത സ്വരത്തെപ്പററി സമ്മതിച്ചുപറഞ്ഞുവെങ്കിലും, ചിഹ്നരീതിയിൽ കേരളപാണിനീയത്തോട്ട വിയോജിക്കയും, അകാരാന്തമായിഎഴുതി സംവൃതസ്വരോച്ചാരണം ചെയ്താൽ മതിയെന്നു വാദിക്കയും ഉണ്ടായി. കേരളീയ വിദ്വാന്മാർ പലരും മേൽപറഞ്ഞ വിധം സംവൃത സ്വരോച്ചാരണത്തെ സംബന്ധിച്ച് ഏകമതക്കാരായിരുന്നിട്ടും, ചിഹ്നന രീതിയെക്കുറിച്ച ഭിന്നമതക്കാരായിരിക്കുന്നതിൻെറ ഹേതു എന്താകാം? വാസ്തവത്തിൽ ഇവർ സമ്മതിക്കുന്ന സംവൃത സ്വരത്തെ ഉച്ചരിക്കുന്നത് ഒരേ പ്രകാരത്തിലല്ലാ. ഇതാണ് ഭിന്നാഭിപ്രായത്തിന്ന് കാരണമെന്നു ഞാൻ വിചാരിക്കുന്നു. തെക്കൻ തിരുവിതാംകൂറുകാരുടെ സംഭാഷണത്തെ ഉററുനോക്കിയാൽ, അവരിൽ പലരും മേല്പറഞ്ഞ സംവൃത സ്വരത്തെ ഒരു സംവൃത-എകാരമായി ഉച്ചരിക്കുന്നുണ്ടെന്നു ഗ്രഹിക്കാം; ഇതു് തമിഴിനോടുള്ള അടുപ്പംകൊണ്ടുണ്ടായ ഭേദമായിരിക്കണം. ഇവരുടെ ഈഴഞ്ഞ രീതിയെ മററുള്ളവർ വിലക്ഷണമായി കരുതി ആക്ഷേപിക്കുന്നതും പ്രസിദ്ധമാകുന്നു. ഇവർ മേല്പറഞ്ഞ സംവൃത സ്വരത്തെ ഉകാരത്തിൻെറ വകഭേദമായി ഗണിക്കാതിരിക്കയും, ഉകാരോപരി ചന്ദ്രക്കലയിട്ടെഴുതുന്ന വിഷയത്തിൽ

ഉദാസീനരായിരിക്കയുംചെയ്യുന്നതു് അത്ഭുതകരമല്ലല്ലോ. തിരുവ
നന്തപുരം മുതൽ വടക്കോട്ടു കൊച്ചിവരെ പലേടത്തും സംവൃ
തോകാരമായിട്ടാണ് പലരും ഉച്ചരിക്കുന്നതു്: അതിനാൽ, ഉകാ
രോപരി ചന്ദ്രക്കലയിടുന്നതിന്റെ ഔചിത്യം അവൎക്കു നല്ലവണ്ണം
മനസ്സിലാകുവാനിടയുണ്ട്. അതിനാലത്രെ 'കേരളപാണിനീയ'
വിധിയെ അനുവൎത്തിക്കുന്നതിൽ അവർ, പൂൎവ്വാചാരലംഘന
വൈമനസ്യമല്ലാതെ, വാസ്തവമായ വൈമത്യം കാട്ടാതിരിക്കുന്നതു്.
എന്നാൽ, മലബാൎക്കാരുടെ സംവൃതസ്വരം ഉകാരത്തിന്റെയോ
ഏകാരത്തിന്റെയോ വകഭേദമല്ലാ. കോഴിക്കോട്ടു മുതലായ പ്രദേ
ശങ്ങളിലുള്ളവരുടെ സംഭാഷണരീതിയെ ശ്രദ്ധിച്ചു നോക്കിയാൽ
മേല്പറഞ്ഞ സംവൃതസ്വരം ഇകാരത്തിന്റെ ഉൾവലിവാണെന്നു
തോന്നും. ആകയാൽ അവർ ഉകാരോപരി ചന്ദ്രക്കലയിട്ടെഴുതുവാ
ൻ മടിക്കുന്നതു് വിസ്മയജനകമല്ലല്ലോ. ഇനി സംവൃത-അകാര
മായി ഉച്ചരിക്കുന്നവർ ചിലരുണ്ടു്; ഇവർ മിക്കവാറും കൊച്ചിസം
സ്ഥാനനിവാസികളാകുന്നു. ഇവരും കേരളപാണിനീയത്തെ
അനാദരിക്കുന്നതിൽ ആശ്ചൎയ്യപ്പെടുവാനില്ലാ.

മേൽപറഞ്ഞ സംവൃതസ്വരത്തിൽ അവസാനിക്കുന്ന നാ
മപദങ്ങളുടെ ബഹുവചനരൂപം നോക്കുമ്പോൾ ആ സ്വരം ഉകാ
രം (പൂൎണ്ണം) ആയി മാറുന്നുവെന്നു് കണ്ടാണു് സംവൃതസ്വരം ഉകാ
രത്തിന്റെ വകഭേദമെന്നു 'കേരളപാണിനി' വിധിക്കുന്നതു്. അ
ന്ത്യസ്വരം സംവൃതോകാരമല്ലെന്നുള്ള അഭിപ്രായക്കാൎക്കു് ഇപ്പറ
ഞ്ഞ ബഹുവചനരൂപങ്ങളിലെ സ്വരമാററത്തിനു സമാധാനമാ
യി, 'പ്രത്യയം ചേരുമ്പോൾ അന്ത്യസംവൃതസ്വരം ലോപിച്ചു ഉ
കാരാഗമം വരുന്നു' എന്നു പറയാമല്ലോ; എന്നുവച്ചാലും, പ്രത്യ
യത്തിന്റെ മററു സ്ഥലങ്ങളിലുള്ള പ്രവേശത്തെപ്പററി ആലോ
ചിച്ചാൽ ഈ സമാധാനം അവിടെ സാധുവല്ലാതെ വരുന്നതാ
ണു്. പിന്നെ ഉച്ചാരണത്തെ അനുസരിച്ചു ലിപിയെക്കുറിക്കണമെ
ന്നുള്ള നിഷ്കൎഷം നോക്കുമ്പോൾ ഇവരുടെ രീതി അശാസ്ത്രീയമാ
യിരിക്കുന്നുവെന്നു കാണാം. മലബാൎക്കാരുടെ സംവൃതസ്വരം ഇ
കാരത്തിന്റെ ഉൾവലിവായിരിക്കെ അതിനെക്കുറിപ്പാൻ ഇകാരോ

ചരി ചന്ദ്രക്കലയല്ലേ ഇടേണ്ടതു? എന്നാൽ അവർ അകാരം മാത്രമായിട്ടാണല്ലോ എഴുതുന്നതു. അതിനാൽ അവരും അവ്യവസ്ഥിതമായി പ്രവൎത്തിക്കുന്നു. സംവൃത-അകാരം ഉച്ചരിക്കുന്നവർ അകാരോപരി ചന്ദ്രക്കലയിടുന്നതു് സാധുതന്നെ. സംവൃത-ഉകാരക്കാർ ഉകാരോപരി മീത്തലിടുന്നതും ശരിയാണു. പൂൎണ്ണ ഉകാരംമഴുതുന്നവർ അതേവിധം ഉച്ചരിക്കാതെ സംവൃതസ്വരമായി ഉച്ചരിച്ചിരുന്നുവെങ്കിൽ ആക്ഷേപമില്ലാതിരുന്നേനേ. ആകപ്പാടെനോക്കിയതിൽ കേരളപാണിനീയ വിധിയോടു യോജിക്കുന്നവരാണു് അധികമാളുകളെന്നു തോന്നുന്നു. പ്രസ്തുത സംവൃതസ്വരം വാസ്തവത്തിൽ ഉകാരഭേദമായിരിക്കണം. അതു ദേശഭേദം കൊണ്ടും ഇതരഭാഷാസമ്മേളനത്താലും അവിടവിടെ മാറിപ്പോയതായിരിക്കാം. കേരളപാണിനീയകൎത്താവു് മദ്ധ്യകേരളീയന്മാരുടെ പ്രയോഗത്തെ അവലംബിച്ചു് വിധിചെയ്തിരിക്കയാൽ തിരുവിതാംകൂറിൽ ഭൂരിപക്ഷക്കാരും അതിനെ ആദരിക്കുന്നതിൽ അത്ഭുതപ്പെടാനൊന്നുമില്ലാ. മററുള്ള ഭിന്നോച്ചാരണക്കാർ താന്താങ്ങളുടെ ഉച്ചാരണത്തിനു ചേൎന്ന രീതിയിൽ അടയാളം ചെയ്തിരുന്നുവെങ്കിൽ ഒരുവിധം സഹിക്കാമായിരുന്നു. അതു ചെയ്യാതെ അവ്യവസ്ഥിതമായി പ്രയോഗിക്കുന്നതു യുക്തമാണെന്നു തോന്നുന്നില്ലാ. ഈ അന്ത്യസ്വരോച്ചാരണ വിഷയത്തിൽ ഭിന്നഭിന്ന രീതികളെ അവലംബിച്ചിരിക്കുന്ന കാലമത്രയും, സംവൃതസ്വരചിഹ്നകാൎയ്യത്തിൽ മലയാളികൾ വിയോജിച്ചിരിക്കയേ ഉള്ളു എന്നു തോന്നുന്നുമുണ്ടു്.

ഇനി മററൊരു വൎണ്ണത്തെക്കുറിച്ചു അല്പം പറവാനുണ്ടു്. 'നന,' 'പന' ഇത്യാദികളിലെ ദ്വിതീയവൎണ്ണത്തെക്കുറിപ്പാൻ പ്രത്യേകലിപി ആവശ്യമെന്നു ഭാഷാശാസ്ത്രജ്ഞന്മാർ നിഷ്കൎഷിക്കുന്നു. ഒരു ലിപി ഒരേ ഒരു വൎണ്ണത്തെയേ കുറിക്കാവു എന്നും, ഒരു വൎണ്ണത്തെക്കുറിപ്പാൻ ഒരേ ഒരു ലിപിയേ പാടുള്ളു എന്നും ശാസ്ത്രം നിഷ്കൎഷ ചെയ്യുന്നുണ്ടു്. ആ നിയമത്തിനു് മലയാളഭാഷയിലേ അക്ഷരപട്ടികയും വ്യത്യസ്തമായിരിക്കുന്നു. ഈ നിഷ്കൎഷത്തെ അനുസരിക്കയാണെങ്കിൽ, 'നന' യിലേ രണ്ടുവിധവൎണ്ണങ്ങളെയും ഒരേ ലിപികൊണ്ടു കുറിക്കുന്നതു അയുക്തവും ആകുന്നു. 'തിന്നുന്നു,' 'തിന്നു,' 'തി

ന്നും' എന്നിവയിലെ ദ്വിതീയവർണ്ണങ്ങളെ ഒരുപോലെ ഉച്ചരിക്കുന്ന തിനു ചിലരേ പ്രേരിപ്പിക്കുന്നതും ഈ ലിപിഭേദമില്ലായ്മയാണ ല്ലോ. വാസ്തവത്തിൽ, ലിപിഭേദം ചെയ്യുന്നത് മലയാളഭാഷയെ അഭ്യസിച്ചുതുടങ്ങുന്നവർക്ക് സന്ദേഹനിവാരകവും, ശാസ്ത്രീയരീത്യാ ആവശ്യകവുമാകുന്നു. ഈ വർണ്ണത്തെക്കുറിപ്പാൻ കേരളപാണിനീ യകർത്താവിനാൽ നിർദ്ദിഷ്ടമായ 'ണ' എന്ന ലിപിയാണ് അതി ഉരണീയമെന്നുള്ളത്, തമിഴിൽ അതേ വർണ്ണത്തിനുള്ള ലിപി ഇത ന്നു അനുരൂപമായിരിക്കുന്നു എന്നതിനാൽ സിദ്ധമാകുന്നു. ഈ പു തിയലിപിക്ക് അച്ചുകൂടക്കാർ കുറെ ക്ലേശിക്കുമായിരിക്കാം. 'ണ' എന്നതുണ്ടാക്കുവാൻ 'ണ'യുടെ ഒടുവിലത്തെ കുനിപ്പു തട്ടിക്കളക യോ, 'ഞ'യുടെ താഴത്തെഭാഗം എടുത്തുകളകയോ ചെയ്താൽ മ തിയാകും. ഉകാരം ചേരുമ്പോഴത്തെ രൂപത്തിനു "ക്ണ്ടു" എന്ന വാക്കിലെ 'ണ'വിനെ പ്രയോഗിക്കയോ, അഥവാ, ഉകാരക്കുറിപ്പാ യചുഴിപ്പു ചേർക്കുകയോ ചെയ്യാം. ദ്വിത്വത്തിനു ണ്ണയുടെ അന്ത്യഭാ ഗം ഛേദിച്ചാൽ കിട്ടുന്ന 'ണ്ണ' മതിയാകും. ഇങ്ങനെ, ഈ പുതി യ വർണ്ണത്തെ താഴെ കാണിക്കുന്ന പ്രകാരം കുറിക്കാം.

ഉ—ം:- (ക) ഇനം. ഇനാം. ഇണി. വാണിനു. കനകണെ. (ഇത്യാദി)

(വ) ഇണ്ണത്. ഇണ്ണാക്ക്. ഇണ്ണിയും. തിണ്ണനു. എണ്ണ. (ഇ ത്യാദി)

ഈവിധം പുതിയ ലിപികളേ ഉപയോഗിക്കുവാൻ അച്ചുകൂ ടക്കാർ പ്രത്യേകം കരുവുകളുണ്ടാക്കുന്നതു ഉത്തമമായിരിക്കും. ഇം ഗ്ലീഷ് വാക്കുകൾ മലയാളത്തിൽ വന്നുതുടങ്ങിയതു മുതല്ക്കു ചില ഉച്ചാരണങ്ങളെ കുറിപ്പാൻ ലിപികളില്ലാതെ നാം ക്ലേശിക്കാറു ണ്ടല്ലോ. 'ഫാദർ' (Father) 'മിഡ്വൈഫ്' 'എഫ് എ' മു തലായ വാക്കുകൾ മലയാളത്തിലെഴുതുമ്പോൾ F എന്ന ഉച്ചാര ണത്തിന് 'ഫ' എന്നേ അച്ചടിക്കാൻ ഇട വരുന്നുള്ളു. ഇതിന്റെ പരിഹാരത്തിനായി ചിലർ ഫയുടെ മീതെ ചന്ദ്രക്കലയിടുകയും, ചിലർ ഇംഗ്ലീഷിലേ, അന്തരചിഹ്നം ഇടുകയും ചിലർ മററുവിധം സൂചിപ്പിക്കയും ചെയ്തുവരുന്നുണ്ട്. ഈയിട 'മലയാള മനോരമാ' അച്ചുകൂടക്കാർ മറേറാരുവിധം ഉപായം ചെയ്തിരിക്കുന്നു. 'ഫ'യു

ടെ ഒടുവിലത്തെക്കുനിപ്പ് അവസാനിക്കുന്നതിന് മുമ്പ് ഇടത്തോട്ടു ഒരു കുനിപ്പുകൂടെ ചേൎത്ത് എഴുതുന്ന സമ്പ്രദായമാണ് അവർ പ്രയോഗിക്കുന്നതു്. ഇതിന് പുതിയതായി ഒരു കരുവ് വാൎത്തിട്ടുണ്ടെന്ന് തോന്നുന്നു. ഈ വിധം പുതിയ പുതിയ ലിപികളെ അച്ചുകൂടക്കാർ ഉണ്ടാക്കുന്ന പക്ഷം ‘ഩ’ കാരത്തിന്റെ കാൎയ്യവും സുലഭമാകുന്നതാണു. പുതിയ ലിപികൾ പൂൎവ്വാചാരനിഷ്ഠന്മാൎക്ക് രുചിക്കയില്ലെങ്കിലും കാലക്രമേണ ആദരണീയമായിത്തീരുമെന്നതിന് സംശയമില്ല.

ഈ പറഞ്ഞ ‘ഩ’ കാരം ഏതുവൎഗ്ഗത്തിൽ ചേൎന്നതാണ് എന്നാണ് ഇനി ആലോചിക്കുവാനുള്ളതു. കേരള പാണിനീയകൎത്താവ് ഇതിനെ ദന്ത്യങ്ങളുടെ കൂട്ടത്തിൽ ചേൎത്തെഴുതിയിരിക്കുന്നു. മൂൎദ്ധന്യമായ ‘ണ’ യെയും, ദന്ത്യമായ ‘ന’ യെയും, ഉച്ചരിക്കുമ്പോൾ, ജിഹ്വാഗ്രം മുറയ്ക്കു മൂൎദ്ധാവിനോടും ദന്തത്തോടും അടുത്തുവരുന്നുവെന്ന് കാണാം. എന്നാൽ, ഩ എന്ന പ്രസ്തുതവൎണ്ണത്തിന്റെ സ്ഥാനം ‘ന’ യുടേതല്ലെന്നും, ‘ണ’ ‘ന’ എന്നിവകൾക്ക് ഇടയിലാണെന്നും അതിനാൽ, ‘ഩ’ കാരത്തെ കേവലദന്ത്യമായി ഗണിപ്പാൻപാടില്ലെന്നും ഗ്രഹിക്കാവുന്നതാണ്. ‘ഩ’ കാരത്തെ ഉച്ചരിക്കുമ്പോൾ ജിഹ്വാഗ്രം ദന്തമൂലത്തിന് അല്പം മേലായിരിക്കുന്നു. ഈ വൎണ്ണത്തെ ‘ഉപദന്ത്യം’ എന്നൊരു പുതിയ ഗണത്തിൽ ചേൎക്കുന്നതല്ലേ യുക്തമായുള്ളതു്? ‘ഩ’ എന്നതു് ണകാരം തേഞ്ഞുണ്ടായതാണെന്നാകുന്നു എന്റെ അഭിപ്രായം.

ഈ ‘ഩ’ എന്ന വൎണ്ണം ടവൎഗ്ഗത്തിനും തവൎഗ്ഗത്തിനും ഇടയ്ക്കുള്ള ഒരു വൎഗ്ഗത്തിലെ അനുനാസികമാണെന്ന് അല്പം ആലോചിച്ചാൽ മനസ്സിലാകും. പ്രസ്തുതവൎഗ്ഗത്തിന് ‘തൽകാലം ഖിലവൎഗ്ഗം’ എന്നു പേരിടാം. ഈ ഖിലവൎഗ്ഗത്തിൽ അനുനാസികമായ ‘ഩ’കാരം കൂടാതെ വേറേ വൎണ്ണങ്ങളുമുണ്ട്. ഇവയിലൊന്ന്, ‘എന്റെ’ ‘അവന്റെ’ മുതലായ വാക്കുകളിൽ ‘റ’ എന്ന ലിപിയാൽ കുറിക്കപ്പെടുന്ന ഉച്ചാരണമാകുന്നു. സാക്ഷാൽ, റകാരത്തിനും ഈ റവൎണ്ണത്തിനും തമ്മിൽ വ്യത്യാസം ഉണ്ടു. ശബ്ദാഗമം നോക്കിയാൽ ‘അവ[illegible]+ടെ’

ആണ് 'അവൻെറ' എന്നായിട്ടുള്ളതു്. ടകാരം ചേൎന്നു ററകാൎക്കി ടയിലുള്ള ഒരുച്ചാരണമായിത്തീൎന്നിരിക്കുന്നു. 'തെററസ്' 'പിററ' മുതലായവയിലെ 'ററ' ഇല്പാത്തത ഇടവൎണ്ണത്തിൻെറ ഇരട്ടിപ്പാണെന്താനും. ഈ പുതിയ വൎണ്ണത്തെ കുറിപ്പാൻ 'റ' യെ ഒന്നു തിരിച്ചിട്ടു കാണിക്കാം. ഇപ്രകാരം, ടവൎഗ്ഗം ചേൎന്നുണ്ടായിട്ടുള്ള വൎണ്ണങ്ങളിൽ രണ്ടുമാത്രം മലയാളത്തിൽ സാധാരണ നടക്കുന്നുള്ളു. അവയെ ഉദാഹരിക്കാം:—

ട ഠ ഡ ഢ ണ (മൂൎദ്ധന്യം.)

ാ ... ... ... ഩ (ഉപദന്ത്യം)

ടവൎഗ്ഗത്തിലുള്ള ഠ, ഡ, ഢ, എന്നിമൂന്നിനും എതിരായി പിലവൎഗ്ഗത്തിൽ വൎണ്ണങ്ങളില്ലാ. 'ട്ട' എന്ന ദ്വിതപത്തിൻെറ എതിരായ 'ററ' എന്ന വൎണ്ണത്തെ മുറയ്ക്ക്, 'ന' എന്ന ലിപിയെ അല്പം തിരിച്ചിട്ടുണ്ടാകുന്ന ' ാ ' എന്ന ചിഹ്നംകൊണ്ടു കുറിക്കാം.

മലയാളത്തിൽ, 'ഞ' കാരം ഏകാകിയായിവന്നിട്ടുള്ള ഒരു ആക്രമി അല്ലെന്നും; ഒരു ഖിലവൎഗ്ഗത്തിലുള്ള രണ്ടു വൎണ്ണങ്ങളിലൊന്നാണെന്നും; ഈ ഖിലവൎഗ്ഗത്തെ ടവൎഗ്ഗത്തിൻെറ ചേൎമാനംകൊണ്ടുണ്ടായതായി ഗണിക്കാമെന്നും; 'ഞ' കാരത്തെ കേവലദന്ത്യമായി സ്വീകരിക്കുന്നതിനേക്കാൾ പ്രത്യേകമൊരു വൎഗ്ഗത്തിൽ ഉൾപ്പെടുത്തിപ്പറകയാണ് വേണ്ടതെന്നും അനുമിക്കുന്നതിൽ തെററുണ്ടോ എന്നറിയുന്നില്ലാ.

മേല്പറഞ്ഞ അഭിപ്രായങ്ങളെക്കുറിച്ച് 'രസികരഞ്ജിനി' പുസ്തകാധിപരും, പത്രപാഠകന്മാരും ത്യാജ്യഗ്രാഹ്യവിവേചനം ചെയ്യേണമെന്നുള്ള അൎത്ഥനയോടുകൂടി ഈ ലേഖനത്തെ തൽക്കാലം ഉപസംഹരിച്ചുകൊള്ളുന്നു.

കേ. രാമകൃഷ്ണപിള്ള.

☞ നമ്മുടെ മാന്യലേഖകൻെറ ആഗ്രഹം സാധിക്കുന്നതിൽ ഞങ്ങൾക്കുള്ള ശുഷ്കാന്തിപോലെതന്നെ ഞങ്ങളുടെ വായനക്കാൎക്കും ഉണ്ടാകാതിരിക്കയില്ലെന്ന് വിശ്വസിക്കുന്നു.

ര- ര- പ-

# ഒരു ഗണനലീലാ.

—— : o : ——

കാശിയിലെ മഹാക്ഷേത്രത്തിൽ ഭൂമിയുടെ നേർ മദ്ധ്യം എന്ന വെച്ചിരിക്കുന്ന സ്ഥലത്ത ഏകദേശം ഒരു മുഴം പൊക്കവും ഒരു തേനീച്ചയുടെ ശരീരത്തോളം വണ്ണവും ഉള്ളതും വൈരം കൊണ്ടുണ്ടാക്കിയതും ആയ മൂന്നു തൂശികൾ ഒരു പിച്ചളത്തകിടിന്മേൽ നിൎത്തീട്ടുണ്ടെന്നും അവയിൽ ഒരു തൂശിയിന്മേൽ നൂറ സ്വൎണ്ണക്കട്ടികൾ കോൎത്തിട്ടുണ്ടെന്നും ഒരു പുസ്തകത്തിൽ കാണുന്നു. ഏററവും വലിയ കട്ടി, ഉള്ളതിലും ചുവട്ടിലും അതിൻെറ മീതെ ശേഷമുള്ളവയിൽ വലിയതും ഇങ്ങിനെ ക്രമേണ ഏററവും ചെറിയത ഉള്ളതിലും മുകളിലും ആയിട്ടാണ കോൎത്തിരിക്കുന്നത. ഇത ബ്രഹ്മാവിൻെറ ഗോപുരമാണെന്നും സൃഷ്ടിസമയത്തിങ്കൽ ഉണ്ടാക്കീട്ടുള്ളതാണെന്നും അപ്പോൾ ബ്രഹ്മാവിനാൽ കല്പിക്കപ്പെട്ട അലംഘ്യങ്ങളായ ആജ്ഞകൾക്കു ഭംഗം വരുത്താതെ ക്ഷേത്രത്തിലുള്ള സന്ന്യാസികൾ മേൽ പറഞ്ഞ സ്വൎണ്ണക്കട്ടികൾ ആദ്യത്തെ തൂശിയിന്മേൽ നിന്നും മൂന്നാമത്തെ തൂശിയിന്മേലക്ക മാററുന്നതിന്ന രാവും പകലും ശ്രമിച്ചുകൊണ്ടിരിക്കുന്നു എന്നും ആ പുസ്തകത്തിൽ വിവരിച്ചു കാണുന്നുണ്ട. ഒരു സമയത്ത് ഒരു സ്വൎണ്ണക്കട്ടി മാത്രമെ എടുക്കാൻ പാടുള്ളൂ എന്നും, ആദ്യത്തെ തൂശിയിന്മേൽ നിന്നും ഒരു കട്ടി ഒന്നാമതായി എടുക്കുമ്പോൾ അത കട്ടികൾ ഒന്നും ഇല്ലാത്തതായ ഒരു തൂശിയിന്മേൽ ഇടേണമെന്നും, ഒരു കട്ടി അതിനെക്കാൾ വലിയതായ ഒരു കട്ടിയിന്മേൽ അല്ലാതെ ചെറിയതായ ഒന്നിന്മേൽ വെക്കാൻ പാടില്ലെന്നും ആണ കല്പനകൾ. ഇപ്രകാരം കട്ടികൾ എല്ലാം മൂന്നാമത്തെ തൂശിയിന്മേലക്കു മാററിയ ഉടനെ ഗോപുരവും ബ്രാഹ്മണരും എല്ലാം പൊടിയായ്പ്പോവുകയും ലോകം അപ്പോൾ അവസാനിക്കുകയും ചെയ്യുമത്രെ!

മേൽപറഞ്ഞപ്രകാരം കട്ടികളോ തൂശികളോ കാശിയിൽ ഉണ്ടോ എന്ന എനിക്കു അറിഞ്ഞുകൂടാ. ഏതുവിധമായാലും ഒരം ഉ

പായം ആദ്യമായി കണ്ടുപിടിച്ച ആൾ വലിയ സമൎത്ഥൻ തന്നെ യായിരിക്കണം. സൎവ്വ കട്ടികളും രണ്ടോമൂന്നോ മണിക്കൂറുകൊണ്ട മൂന്നാമത്തെ തൂശിയിന്മേലക്ക മാററിക്കളയാമെന്ന ചിലൎക്ക തോന്നിയേക്കാം. എന്നാൽ അത് അത്ര കുറച്ച സമയം കൊണ്ടും മററും സാധിക്കുന്നതല്ല. രണ്ടു കട്ടികൾ മാത്രമുണ്ടായിരുന്നാൽ അവയെ മാററുന്നതിന്ന മൂന്ന നീക്കങ്ങൾ ആവശ്യമുണ്ടെന്നും മൂന്ന കട്ടികൾ ഉണ്ടായിരുന്നാൽ ഏഴ നീക്കങ്ങൾ വേണമെന്നും നാല കട്ടികൾക്ക പതിനാഞ്ച നീക്കങ്ങൾ വേണമെന്നും നാമുക്ക പരീക്ഷിച്ച നോക്കിയാൽ അറിയാമല്ലോ.

ഈ ചിത്രം എട്ടു കട്ടികളുടെ മാററങ്ങളിൽ ഒരു നിലയെ കാണിക്കുന്നു.

| | 1 | 2 | 3 |
|---|---|---|---|
| | | | സി൭ |
| ബി | സി൩ | | ബി൯ |
| സി | | സി൮ | എ൪ |
| എ | | ബി൨ | സി൧ |

എ. ബി. സി. എന്ന മൂന്ന കട്ടികൾ. അക്കം ഇട്ടിരിക്കുന്നത് എത്രാമത്തെ നീക്കം എന്ന കാണിപ്പാനാണ ഉ—൦- ബി൬- എന്നവെച്ചാൽ ആറാമത്തെ നീക്കത്തിന്ന ബി. എന്ന കട്ടി അതിന്റെ മുൻ സ്ഥാനത്തിൽ നിന്ന് എടുത്ത മൂന്നാമത്തെ തൂശിയിൽ ഇടണമെന്നാണ.

മൂന്നുകട്ടികൾ ഉണ്ടായാൽ അവയെ മാററുന്നതിന്റെ ക്രമം ചിത്രത്തിൽ കാണിച്ചിട്ടുണ്ട. ഈ ക്രമത്തിന് ഓരേ കട്ടിക്കൂട്ടത്തോറും നീക്കങ്ങളുടെ തുക ഒന്നെരട്ടിച്ച് അതിൽഒന്നധികമാവുന്നു. അല്ലെങ്കിൽ, എത്ര കട്ടികൾ ഉണ്ടൊ അത്രപ്രാവശ്യം ൨ എന്ന സംഖ്യ എടുത്ത തമ്മിൽ പെരുക്കി കിട്ടിയ തുകയിൽ നിന്നും ൧ കുറച്ചാൽ ആവശ്യമുള്ള നീക്കങ്ങളുടേ സംഖ്യ കിട്ടുമെന്നും സ്പഷ്ടമാണ. ബ്രഹ്മാവിന്റെ ഗോപുരത്തിന്ന ൬൪ കട്ടികൾ ഉള്ള അവസ്ഥക്ക ൨ നെ ൬൪ പ്രാവശ്യം അതകൊണ്ടു തന്നെ പെരുക്കി ൧ കുറച്ചാൽ കിട്ടുന്നേടത്തോളം നീക്കങ്ങൾ ആവശ്യമാണ. ഇത പ്രഥമ ദൃഷ്ടിയിൽ തോന്നിയെക്കാവുന്ന മാതിരി ചെറുതായ ഒരു സംഖ്യയല്ല.

18, 446, 744, 073, 709, 551, 615 നീക്കങ്ങളാണ ആവശ്യമുള്ളത്. ഒരുനീക്കത്തിന്ന ഒരു സെക്കൻഡ് അനുവദിക്കുന്നെ പക്ഷം കട്ടികൾ അറുപത്തിനാലും മൂന്നാമത്തെ തൂശിയിന്മേലക്ക നീക്കുന്നതിന്ന അൻപതിനായിരം ലക്ഷം നൂററാണ്ടുകളിൽ അധികം വേണ്ടിവരുന്നു! കലിയുഗത്തിന്ന 432000 കൊല്ലവും ഒരു ചതുർയ്യുഗത്തിന്ന് അതിൽ പത്തിരട്ടിയും മാത്രമേയുള്ളു. ൧൦൦ കണക്കിന് എത്ര ചതുർയ്യുഗങ്ങൾ കൂടിയാൽ ആണ നമ്മുടെ സ്വല്പമായ കാൎയ്യം സാധിക്കുക എന്നുള്ള സംഗതി ഏററവും വിസ്മയജനകമായിരിക്കുന്നു.

ഇപ്രകാരം വിനോദവും അറിവും ഒരുപോലെ കൊടുക്കുന്നതായ ഗണനലീലകളിൽ പണ്ടുള്ള വിദ്വാന്മാർ വളരെ ശ്രദ്ധയോടെ പരിശ്രമിച്ചു കൊണ്ടിരുന്നു. ചിലർ ഈ പഠിപ്പിനെ ദോഷമാരായ ധനികന്മാരേയും രാജാക്കന്മാരേയും പററിപ്പാനും ഉപയോഗിച്ചിട്ടുള്ളതായികേട്ടിട്ടുണ്ട. ഒരിക്കൽ വടക്കെഇൻഡ്യയിലേ ഒരുരാജാവ് ഒരു സന്ന്യാസിയോടു കൂടി ചതുരംഗം വെക്കുവാൻ തുടങ്ങി. പന്തയത്തിന്റെ കാൎയ്യത്തിൽ ആദ്യം കുറച്ചു തൎക്കമുണ്ടായതിനാൽ, രാജാവ തൊൽക്കുന്ന പക്ഷം പലകയിൽ ൬൪ കള്ളികൾ ഉള്ളതിൽ ഒന്നാമത്തെതിന്ന ഒരുമണിനെല്ലും രണ്ടാമത്തെതിന്ന രണ്ടുമണിയും മൂന്നാമത്തെതിന്ന നാലമണിയും ഇങ്ങിനെ ഇരട്ടിവീതം എല്ലാകള്ളികൾക്കും വെണ്ടിവരുന്ന നെല്ലു മുഴുവനും കണക്കാ

കി കൊടുത്താൽ മതിയെന്നസന്ന്യാസി പറകയും രാജാവ അതിനെ സമ്മതിക്കുകയും ചെയ്തു. ഒടുവിൽ രാജാവ തോല്ക്കുകയും പന്തയത്തിന്റെ വിലകൊടുപ്പാൻ ഒരു നിവൃത്തിയും ഇല്ലാതെ സന്ന്യാസിയോട മാപ്പുചോദിക്കേണ്ടി വരികയും ചെയ്തു. ഈ കഥ വായനക്കാരിൽ മിക്കപേരും കേട്ടിട്ടുണ്ടായിരിക്കാമെന്നും കേൾക്കാത്തവർക്ക ജിജ്ഞാസയുണ്ടെങ്കിൽ അവർ തന്നെ നോക്കിക്കൊള്ളുമെന്നും ഉള്ള വിശ്വാസത്താൽ പന്തയത്തിന്റെ വില ഇവിടെ കണക്കാക്കുന്നില്ല. മേൽപറഞ്ഞ ബ്രഹ്മഗോപുരം മാററുന്നതിന്ന എത്രനീക്കങ്ങൾ ആവശ്യമുണ്ടോ അത്രനെൽമണികളും ആവശ്യമുണ്ടെന്നമാത്രം പറഞ്ഞാൽ മതിയല്ലോ.

കെ. കെ. വാരിയർ ബി. എ.

---

☞ 'മലയാളഭാഷയുടെ താൽക്കാലികസ്ഥിതി' ദൃഷ്ടാന്തരൂപേണ കാണിക്കുവാനെന്നപോലെ, സി. ഡി. ഡേവിഡ് അവർകൾ ഒഴികെ മററു സകല ഭാഷാഭിമാനികളും മൌനത്തെ അവലംബിച്ചതുകൊണ്ട, 'മലയാളഭാഷയുടെ താൽക്കാലികാവസ്ഥ' എന്ന തലവാചകത്തോടുകൂടി താഴെ വരുന്ന ഉപന്യാസം അതേവിഷയത്തെപ്പററി വേറെ ഒന്നിനോട ഒത്തുനോക്കി അതിന്റെ ഗുണദോഷങ്ങളെ നിർണ്ണയിപ്പാൻ ഞങ്ങൾക്ക സാധിച്ചിട്ടില്ല. മിഥുനമാസത്തിലെ പരസ്യപ്രകാരം ൨൫ ക. സമ്മാനം നിശ്ചയിച്ചിട്ടുള്ളത ഉപകാരസ്മരണയോടുകൂടി ഈ ഉപന്യാസകന കൊടുത്തിരിക്കുന്നു. സ്ഥലച്ചുരുക്കത്താൽ പ്രകൃതോപന്യാസത്തിന്റെ പകുതിയിൽ എതാനും ഭാഗം അധികം മാത്രമേ ഈ ലക്കത്തിൽ പ്രസിദ്ധം ചെയ്തിട്ടുള്ളു. ഞങ്ങളുടെ ചില അഭിപ്രായങ്ങളും കുറിപ്പുകളും അവിടവിടെയായി ഭാഗാവസാനത്തിൽ ചേർത്തുകയും സന്ദർഭത്തിന്നോ പ്രസിദ്ധീകരണത്തിന്നോ അനുചിതങ്ങളെന്ന തോന്നിട്ടുള്ളരണ്ടു ഖണ്ഡങ്ങൾ വിട്ടുകളകയും ചെയ്തിട്ടുണ്ട.

ഈ അവസരത്തിൽ 'മലയാളപത്രങ്ങളും മാസികകളും (ഇംഗ്ലീഷ് വൎത്തമാനപത്രങ്ങളോടും മാസികകളോടും താരതമ്യപ്പെടുത്തി)' എന്ന വിഷയത്തെക്കുറിച്ചുള്ള ഉത്തമോപന്യാസത്തിന് എട്ടുഉറുപ്പിക സംഭാവന മുമ്പു നിശ്ചയിച്ചിട്ടുള്ള വിവരവും വായനക്കാരെ ഓൎമ്മപ്പെടുത്തുന്നു. ലേഖകന്മാരുടേ സൌകൎയ്യത്തിന്നു

വേണ്ടി, മുൻനിശ്ചയിച്ചിട്ടുള്ള അവധിയിൽ ഒരു മാസംകൂടി കൂട്ടി അടുത്ത കന്നിമാസം ൨൦-ാം ൹-യോടുകൂടി ഉപന്യാസങ്ങൾ രസികരഞ്ജിനി' ആപ്പീസ്സിൽ എത്തിച്ചുതന്നാൽ മതിയെന്നും തീർച്ചപ്പെടുത്തിയിരിക്കുന്നു.

ര- ര- പ

# മലയാളഭാഷയുടെ

## താൽക്കാലികാവസ്ഥ.

———:o:———

മലയാളഭാഷയുടെ ഉത്ഭവം തമിഴിൽനിന്നാണെന്നു ചിലരും, അതല്ല, സംസ്കൃതത്തിൽനിന്നാണെന്നു മറ്റു ചിലരും, * അഭിപ്രായപ്പെടുന്നതിൽ സ്വീകാരയോഗ്യമായിട്ടുള്ളത് ഏതഭിപ്രായമാണെന്നു, ഈ അവസരത്തിൽ, ഇവിടെ പ്രസ്താവിക്കണമെന്നുതോന്നുന്നില്ല.

മലയാളഭാഷയിൽ തമിഴുപദങ്ങളും സംസ്കൃതപദങ്ങളും ധാരാളമുള്ളതായി നാം അറിയുന്നു. നമ്മുടെ ഭാഷയിലുള്ള ചില പഴയ ഗ്രന്ഥങ്ങൾ നോക്കുന്നതായാൽ, അവയിൽ തമിഴുപദങ്ങളാണ് ആധിക്യമുള്ളത് എന്നും, അതിലെ ഭാഷാ, സാമാന്യമായി തമിഴുരീതിയെയാണ് ആശ്രയിച്ചിരിക്കുന്നത എന്നും കാണപ്പെടും. അന്നത്തെ ആളുകളുടെ ഭ്രമം തമിഴിൽനിന്നു പദങ്ങൾ കടംവാങ്ങുകയും മറ്റും ചെയ്യണമെന്നായിരുന്നുവെന്നു ഇതിനാൽ വിചാരിക്കേണ്ടതായിവരുന്നു.

ഈ ഭ്രമം അസ്തമിതമായതിന്നുശേഷമായിരിക്കണം, സംസ്കൃതത്തിൽനിന്നു പദങ്ങൾ കടംവാങ്ങണമെന്നുള്ള ഭ്രമം തുടങ്ങിയത. ഈ ഭ്രമം അസാമാന്യമായി വർദ്ധിക്കയാൽ, സംസ്കൃതവിഭക്തിപ്രത്യയങ്ങളോടുകൂടി, സംസ്കൃതപദങ്ങളെ മലയാളഭാഷയിലേക്ക കൊണ്ടുവന്നു ചേർക്കാമെന്നായി. ആളുകൾക്ക ഓരോ കാലത്ത ഓരോന്നിലായിരിക്കും ഭ്രമം എന്നുള്ളത നാമിന്നു കണ്ടും കേട്ടും അറിയുന്ന മുഖ്യസംഗതികളിൽ ഒന്നാകകൊണ്ടു ഭാഷയെ സംബന്ധിച്ച കാൎയ്യത്തിൽ, ഇങ്ങിനെ ഒരു മാറ്റമുണ്ടായതിൽ അത്ഭുതപ്പെടുവാനൊ ആരെയും കുറ്റപ്പെടുത്തുവാനൊ ഇല്ല.

---

* തമിഴിൻെറ സഹോദരിസ്ഥാനമാണു മലയാളത്തിന്നുള്ളതെന്നും ചിലർ യുക്തിപൂൎവ്വം അഭിപ്രായപ്പെടുന്നുണ്ടു. ര. ര. പ.

മലയാളഭാഷയിലെ മാതൃകാകവിതകളെന്ന നിസ്സംശയം വിധിക്കപ്പെട്ടിരിക്കുന്ന ഭക്തിരസപ്രധാനങ്ങളായ രാമായണം, ഭാരതം, മുതലായ പ്രശസ്ത പുസ്തകനാദികൾ ഭാഷാൎണ്ണവത്തിൽവന്നു ചേൎന്നത ഏകദേശം ഈ അവസരത്തിൽ തന്നെയായിരിക്കണം. പൂൎവ്വകാലങ്ങളിൽ വിദ്വാന്മാർ നന്ന ചുരുക്കമായിരുന്നുവെന്ന വരികിലും, * ഉണ്ടായിരുന്നവർ അതിയോഗ്യന്മാരായിരുന്നതിനാൽ അക്കാലത്തുണ്ടാക്കപ്പെട്ടിട്ടുള്ള പുസ്തകങ്ങൾ വളരെ നല്ലവയാണെന്നും, കവിയെന്നോ ഗ്രന്ഥകൎത്താവെന്നോ ഉള്ള പേർ വല്ലവിധത്തിലും സമ്പാദിക്കണമെന്നുള്ള വിചാരത്തോടുകൂടി കണ്ണമടച്ചു ചാടി പുറപ്പെടുന്ന ആളുകൾ അക്കാലത്ത ഇല്ലായ്കയാലോ എന്തോ, ഭാഷയാകുന്ന നിൎമ്മലവായുവിൽ ക്ഷുദ്രപുസ്തകങ്ങളാകുന്ന വിഷവായുക്കൾ അധികമായി കലൎന്ന ജനസാമാന്യത്തിന്ന ദോഷം വരുത്തുക ഉണ്ടായിട്ടില്ലെന്നും ചിലർ പറയുന്നുണ്ട. ഈ അഭിപ്രായം സ്ഥാപിച്ചാലും നിഷേധിച്ചാലും അക്കാലത്തുണ്ടായിട്ടുള്ള പുസ്തകങ്ങൾ വളരെ നല്ലവയാണെന്ന പൊതുവിൽ സമ്മതിക്കാതിരുന്നുകൂടാ.

ഇതിന്നശേഷമാണല്ലൊ പ്രസിദ്ധകവിയായ കുഞ്ചൻ നമ്പ്യാരുടെ പുറപ്പാട. അദ്ദേഹത്തിന്റെ കവിതകൾ വളരെ നന്നെന്ന പറഞ്ഞറിയിക്കേണ്ട ആവശ്യമില്ലെന്നാണ തോന്നുന്നത്. ആട്ടക്കഥകൾ ഉണ്ടാക്കിയ കോട്ടയത്ത തമ്പുരാനെയും മറ്റും മറന്നുകൂടുന്നതല്ല. ആ കാലങ്ങളിൽ പദ്യങ്ങളാണ് അധികമായിട്ടുണ്ടായിട്ടുള്ളത. ഏത ഭാഷയുടെയും ശൈശവകാലത്ത പദ്യങ്ങളാണ ധാരാളമുണ്ടാവുക എന്നുള്ള അഭിപ്രായം ധിക്കാരയോഗ്യമല്ലെന്ന വിധിക്കപ്പെടുന്നപക്ഷം അക്കാലത്ത പദ്യഗ്രന്ഥങ്ങൾ അധികമുണ്ടായതിനെപ്പറ്റി ഒന്നും തന്നെ ചിന്തിപ്പാനില്ല.

എങ്കിലും മലയാളഭാഷക്ക് അത്യാവശ്യമായ ഒരു വ്യാകരണവും നിഘണ്ഡുവും ഇല്ലെന്നുള്ള ന്യൂനത പരിഹരിക്കപ്പെടാതെ കിടന്നിരുന്നു. ഇങ്ങിനെ ഇരിക്കുമളവിൽ, യൂറോപ്പ് ഖണ്ഡത്തിൽനിന്ന ഇവിടെവന്ന മലയാളഭാഷ അഭ്യസിച്ച "ഗുണ്ടൎട്ടെന്ന പ്രബലമതിമാൻ" (കേരളീയരെ ലജ്ജിപ്പിക്കേണ്ടതിന്നായിട്ടോ എന്ന തോന്നുമാറു) ആ ന്യൂനതയെ ശക്തിക്കുതകുംവണ്ണം പരിഹരിച്ചുവെ

* വിദ്വാന്മാർ പണ്ടു കുറവായിരുന്നുവെന്ന തോന്നുന്നില്ല. ര. ര. പ

ന്നല്ലെ പറയേണ്ടു. അദ്ദേഹം മലയാളഭാഷയെ യഥാൎത്ഥമായി സ്നേഹിക്കയും നമ്മുടെ ഭാഷയുടെ അഭ്യുദയത്തിന്നുവേണ്ടി യത്നിക്കയും ചെയ്തിട്ടുള്ള മഹാമനസ്കനാണെന്നുള്ളതിന്ന സന്ദേഹമില്ല. അദ്ദേഹം കേരളോല്പത്തി, കേരളപ്പഴമ മുതലായ ചില ഗദ്യപുസ്തകങ്ങൾ അച്ചടിപ്പിച്ചതായി പ്രസ്താവമുണ്ട.

കെ. ആർ. കൃഷ്ണപിള്ള അവർകൾ ബി.എ, മുമ്പൊരിക്കൽ എഴുതീട്ടുള്ളതിൽ നിന്ന ഏതാനും വാചകങ്ങൾ ഇവിടെ എടുത്ത കാണിക്കുന്നത സന്ദൎഭോചിതമായിരിക്കുമെന്ന നിശ്ചയിച്ച താഴേ ചേൎക്കുന്നു. "ഗദ്യപുസ്തകങ്ങളുടെ അഭിവൃദ്ധിക്കു വളരെ സഹായിച്ചിട്ടുള്ള മിഷ്യനറിമാർ നമ്മുടെ കൃതജ്ഞതക്ക് അൎഹന്മാരാകുന്നു എങ്കിലും പദപ്രയോഗത്തിൽ ഇംഗ്ലീഷ് വ്യാകരണത്തെ അധികമായി അനുസരിച്ചിട്ടോ എന്തോ ഇവരുടെ ഗദ്യത്തിന്ന് ഒരു മിഷ്യനറിച്ചുവകൂടി തട്ടീട്ടുണ്ട. ഇംഗ്ലീഷിലെപ്പോലെ അച്ചടിച്ച ബൈന്റുചെയ്ത വ്യാകരണപുസ്തകങ്ങൾ ഇല്ലെങ്കിലും, ഒരു വ്യാകരണരീതിയും ചില വാചകസംകേതങ്ങളുമുള്ള ഭാഷയാണ മലയാളമെന്ന് ഇവർ മനസ്സിലാക്കിയിരുന്നില്ലെന്ന തോന്നുന്നു. രാമനെ കണ്ടു എന്ന പറയുന്നതിന്ന പകരം രാമനാൽ കണ്ടുഎന്നോ, രാമനിൽ കണ്ടു എന്നോ, പറയുന്ന നടപ്പ് ഒരിക്കലും ഇല്ലായിരുന്നു. അതുപോലെതന്നെ ഇനിക്ക കൊടുക്ക എന്നും നീ എന്തിന്ന വന്നില്ലാഎന്നും മററുമുള്ള വാചകങ്ങൾ ഇന്നത്തെപ്പോലെതന്നെ അന്നും മലയാളികൾക്ക ദുസ്സഹമായിരുന്നിരിക്കണം. ഈ സംഗതികളെ അത്ര ശ്രദ്ധിക്കാതെ എഴുതിയതിനാൽ മിഷ്യനറിമാരുടെ മലയാളത്തിന്ന് ഒരു വൈരൂപ്യം വന്ന കൂടീട്ടുണ്ട. ബൈബിളിന്റെ ഇംഗ്ലീഷ് നന്നായിട്ടുള്ളേടത്തോളം ബൈബിൾ തൎജ്ജമയുടെ മലയാളവും നന്നായിരുന്നെങ്കിൽ ഈ പുസ്തകത്തെ ഇപ്പോൾ വായിക്കുന്നതിലധികം മലയാളികൾ വായിക്കുമായിരുന്നു" (ഭാഷാപോഷിണി 1074 മകരം). ഇതുകൂടാതെ ഇയ്യിടെ പി. കെ. നാരായണപിള്ള അവർകൾ ബി. എ, ഭാഷാസാഹിത്യത്തിന്റെ ഉൽകൎഷണത്തെപ്പററി എഴുതിയിട്ടുള്ളതിൽ "ഏതാദൃശന്മാൎക്ക മൂലഭാഷകളുടെ അറിവില്ലായ്മകൊണ്ടുണ്ടാകുന്ന

അബദ്ധംപോലെതന്നെയാണ, ബൈബിൾ മുതലായവയുടെ തൎജ്ജമക്ക ശ്രമിച്ചിട്ടുള്ള ചില ക്രിസ്ത്യാനികൾക്ക മലയാളത്തിന്റെ അറിവില്ലായ്മകൊണ്ട നേരിട്ടിട്ടുള്ള അബദ്ധവും" എന്നപറഞ്ഞിരിക്കുന്നു. (രസികരഞ്ജിനി 1078 ഇടവം ലക്കം ൧൦). ഭാഷയുടെനന്മക്ക വേണ്ടി മിഷ്യനറിമാർ ശ്രമിക്കുന്നുണ്ടെന്നുവരികിലും നേരെയാകുന്നില്ലന്നാണല്ലോ ഈ മഹാന്മാരുടെ അഭിപ്രായങ്ങളിൽനിന്ന തെളിയുന്നത.

മിഷ്യനറിമാർ ഇവിടങ്ങളിൽ അച്ചുക്കൂടങ്ങൾ സ്ഥാപിക്കയും പുസ്തകങ്ങൾ അച്ചടിപ്പിച്ച തുടങ്ങുകയും ചെയ്തതോടു കൂടി പുസ്തകമുണ്ടാക്കി അച്ചടിപ്പിക്കണമെന്നുള്ളവിചാരം പലരിലും ഉദിച്ചുതുടങ്ങി.

ഏകദേശം ഇതിനോടടുത്ത കാലത്തായിരിക്കണം, കേരളകാളിദാസനെന്ന് എല്ലാവിദ്വാന്മാരാലും സമ്മതിക്കപ്പെട്ടിരിക്കുന്ന വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേ അദ്ധ്യക്ഷതയിൻകീഴിൽ തിരുവിതാംകൂർ ബുക്കുകമ്മിററി വകയായി വളരെ നല്ലപുസ്തകങ്ങൾ അച്ചടിപ്പിച്ച സ്കൂളുകളിൽ പാഠപുസ്തകങ്ങളായി സ്വീകരിക്കപ്പെടുകയുണ്ടായിട്ടുള്ളത. കോട്ടയം സി. എം. എസ്സ്, വകയായും ബ്രിട്ടീഷിൽ സ്കാംഇൻസ്പക്ടർ മിസ്റ്റർഗാത്ത്വെററ് സായ്പവർകളുടെ വകയായും, വെക്കോട്ട അച്യുതമേനവൻ വകയായും, പാഠപുസ്തകങ്ങൾ ഉണ്ടായിട്ടുണ്ട. ഇങ്ങിനെയുള്ള പാഠപുസ്തകങ്ങളിൽ ദേശികഭാഷാപദങ്ങൾ കൂടികലൎന്നിട്ടുണ്ടെന്ന പറയേണ്ടതായി വന്നിരിക്കുന്നു. ഭാഷാശാകുന്തളത്തിന്റെ ആവിൎഭാവത്തോടുകൂടി നാടകങ്ങൾ ഉണ്ടായിത്തുടങ്ങി. ഇങ്ങിനെ നൂതന പുസ്തകങ്ങളാകുന്ന ആഭരണങ്ങളെക്കൊണ്ട ഭാഷാംഗനയെഇടക്കിടെ പലരും യഥാശക്തി അലംകരിച്ചുകൊണ്ടിരുന്നു എന്നല്ലേ പറയേണ്ടു.

ഇങ്ങിനെ നടന്നു വരുമ്പോളാണ, "കവിസമാജം" ഉണ്ടായത. ഈ സമാജമാണ് ഏറെത്താമസിയാതെ ഭാഷാപോഷിണിസഭയായതു് എന്ന് എല്ലാവരും അറിഞ്ഞിട്ടുണ്ടല്ലോ. മലയാള രാജ്യനിവാസികളായ സകലരുടെയും മാതൃഭാഷ മലയാളമാണെന്നവരികിലും, ദേശമതഭേദാനുസരണമായി, സംസാരിക്കുന്നതിലും

എഴുതുന്നതിലും ചില ഭാഷാഭേദങ്ങൾ ഉണ്ടെന്നുള്ളതനിരാക്ഷേപമായ ഒരു കാൎയ്യമാകകൊണ്ട ഈ ദോഷത്തെ പരിഹരിച്ച ഭാഷക്ക ഐകരൂപ്യം വരുത്തണമെന്നുള്ളതാണ് ഈസഭയുടെ മുഖ്യോദ്ദേശങ്ങളിൽ ഒന്ന് എന്ന ഈ സഭ വ്യക്തമായി അറിയിക്കുകയുണ്ടായിട്ടുണ്ട. ഈ ആന്തരം സഫലമാകുന്നതിന്ന് ആരെല്ലാം എന്തെല്ലാം പ്രവൃത്തിച്ചുഎന്നും എത്രത്തോളം ഗുണം സിദ്ധിച്ചുവെന്നും മററും ആലോചിച്ച അഭിപ്രായം പറയേണ്ടുന്ന ചുമതല വഹിപ്പാൻ ഇവിടെ ഒരുങ്ങുന്നില്ലാ. എങ്കിലും ഭാഷാപോഷിണീ സഭയുടെ സ്ഥാപനാനന്തരം, പലരും തങ്ങൾക്ക ഒരു പുതിയ ശക്തിസിദ്ധിച്ചിട്ടെന്ന പോലെ, പുസ്തകമെഴുതിയുണ്ടാക്കുന്നതിന്നും അവയെ അച്ചടിപ്പിക്കുന്നതിന്നും ആരംഭിച്ചു എന്ന പറഞ്ഞാൽ മതിയാവു. പലതരത്തിലുള്ള പുസ്തകങ്ങളും പുറത്തുവന്നിട്ടുണ്ട. അച്ചുക്കൂടങ്ങൾ വൎദ്ധിക്കുകയും അച്ചടിക്കൂലി പണ്ടത്തേതിൽ കുറയുകയും നല്ല പുസ്തകങ്ങൾ മാത്രമേ അച്ചടിപ്പിച്ചുകൂട എന്നൊരു നിയമം ഇല്ലാതിരിക്കയും ചെയ്യുന്ന കാലത്ത, കവിയശഃപ്രാൎത്ഥികൾ വൎദ്ധിച്ചാൽ, പുസ്തകങ്ങളുടെ തുക വൎദ്ധിക്കാതിരിക്കുന്നതല്ല എന്നുള്ളത ഓൎക്കേണ്ടതായി വന്നിട്ടുണ്ട. എങ്കിലും ചില മഹാന്മാർ സൽഗ്രന്ഥങ്ങളാകുന്ന മനോഹരലതകളേ കൊണ്ട ഭാഷയാകുന്ന ഉദ്യാനത്തെ അലംകരിച്ചിട്ടില്ലെന്നില്ല. വായനക്കാരുടെമനസ്സിന്ന് ആഹ്ളാദവും ബുദ്ധിക്ക വികാസവും ജനിപ്പിക്കാത്ത പുസ്തകങ്ങൾ ഉണ്ടെങ്കിൽ അവയെ പക്ഷികളുടെ കൂട്ടത്തിൽ ഇടസന്ധ്യക്ക പറക്കുന്ന കടവാതിലുകളോട ഉപമിക്കാമെന്നാണതൊന്നുന്നത. നല്ല നാണ്യങ്ങൾ ഉണ്ടായതോടുകൂടി, അല്ലെങ്കിൽഉണ്ടായാൽ, കള്ളനാണ്യങ്ങൾ ഉണ്ടായപ്രകാരംതന്നെ, നല്ലപുസ്തകങ്ങൾ ഉണ്ടായിട്ടുള്ളതിന്റെ അവസ്ഥപോലെ ക്ഷുദ്രപുസ്തകങ്ങളുമുണ്ടായി എന്ന വരുന്നതിൽ ആശ്ചൎയ്യപ്പെടുവാനൊന്നുമില്ലാ. എങ്കിലും ചീത്തപ്പുസ്തകങ്ങൾ ഉണ്ടാകുന്നതിനെക്കാൾ പുസ്തകമുണ്ടാക്കാതിരിക്ക നല്ല എന്നുപറയാതിരുന്നാൽ അത ഒരു വലിയ അനീതിയായി വിചാരിക്കപ്പെടുമെന്ന തോന്നുന്നു. "വല്ലാത്ത ബാല പ്രഭവത്തിനെക്കാൾ ഇല്ലാത്ത ബാലപ്രഭവം സുഖംപോൽ" എന്നുള്ളത ഇവിടെ ഓൎമ്മവെക്കേണ്ടതായി വന്നിരിക്കുന്നു.

മലയാളഭാഷയുടെ ഇപ്പോഴത്തെസ്ഥിതി ഒരുവിധം ആലോചിക്കുന്നതായാൽ, മാതാപിതാക്കന്മാരും തക്കരക്ഷാകർത്താക്കന്മാരും ഇല്ലാത്ത അലഞ്ഞുനടക്കുന്ന അനാഥക്കുട്ടികളുടെ സ്ഥിതിയോടു തുല്യമായിരിക്കുന്നു എന്ന തെളിയുന്നതാണ. ഭാഷയെ മനഃപൂർവ്വം സ്നേഹിക്കയും ഭാഷയുടെ ഉൽകൎഷണത്തെ കാംക്ഷിക്കയും ചെയ്യണമെന്നുള്ള വിചാരം പ്രബലപ്പെടേണ്ടതിന്ന വേണ്ടുന്നവഴികളോന്നും ഇല്ലാതിരിക്കുന്നതു കൊണ്ടാണ നമ്മുടെ ഭാഷ ഇങ്ങിനെ കിടക്കുന്നത. ദ്രവ്യം സമ്പാദിക്കേണ്ടതിന്നുള്ള മാൎഗ്ഗങ്ങളിൽ ഒന്നാണ വിദ്യാഭ്യാസമെന്ന് ആളുകൾ കരുതിയിരിക്കുന്ന ഇക്കാലത്ത് അറിവ സമ്പാദിക്കേണ്ടതിന്ന മാത്രമായി വിദ്യ അഭ്യസിപ്പാൻ ആരും ഇല്ലേന്നു പറയത്തക്കവണ്ണം ആളുകളുടെതുക നന്നെ കുറഞ്ഞിരിക്കുമെന്നുള്ളതിന്ന വല്ലസംശയവുമുണ്ടൊ? തുല്യയോഗ്യന്മാരായ രണ്ടാളുകളിൽ ഒരാൾ ൧൦ കൊല്ലം മലയാളവും മറേറവൻ ൧൦ കൊല്ലം ഇംഗ്ലീഷും പഠിച്ചു എന്നും ഇവർ ഇരുവരും ഉദ്യോഗത്തിന്നായി ഒരാളുടെ അടുക്കൽ ചെന്നു എന്നും ഇരിക്കട്ടെ. ഇവരിൽ ആരെ ആയിരിക്കും ആദ്യം ഉദ്യോഗത്തിന്ന നിയമിക്കുക? ഇവരിൽ അധികശമ്പളം കിട്ടുന്നത ആൎക്കായിരിക്കും? ഉദ്യോഗവും അധിക ശമ്പളവും കിട്ടുന്നത ഇംഗ്ലീഷ പഠിച്ച ആൾക്കായിരിക്കുമെന്നുള്ളതിൽ സംശയിക്കുന്നവരുണ്ടോ? ഈസ്ഥിതിക്കു മലയാളഭാഷ വേണ്ടപോലെ അഭ്യസിക്കുന്നതിന്ന ആളുകളുണ്ടാകുമൊ ? ആളുകൾ ഇല്ലെന്നുവന്നാൽ മലയാളപണ്ഡിതന്മാരുടെ സംഖ്യ പ്രതിദിനം കുറഞ്ഞുവരികയില്ലയൊ ? മലയാളപണ്ഡിതന്മാർ ഇല്ലാതെയായാൽ മലയാളഭാഷയിൽ ഉത്തമപുസ്തകങ്ങളുണ്ടാക്കുന്നതിന്ന് ആളില്ലെന്നുവരാതിരിക്കുമൊ ?

ഭാഷയെ പരിഷ്കരിക്കേണ്ടതിന്നായി പുറപ്പെടുന്നവർ ഈ സംഗതിയെക്കുറിച്ച ഒന്നാമതായും മുഖ്യമായും ചിന്തിച്ചിട്ടുണ്ടായിരിക്കുമെന്ന വിശ്വസിക്കുന്നു.

ഏതായാലും മലയാളപണ്ഡിതന്മാരുടെ തുക വൎദ്ധിപ്പിക്കുന്നതിന്നുള്ള ശ്രമം ഒന്നാമതായി ചെയ്യേണം എന്നുപറയേണ്ടത എത്രയും അത്യാവശ്യമായിരിക്കുന്നു.

സി. ഡി. ഡേവിഡ്.

ജീമൂതവാ__ നന്നായിനാഡിവഴിരക്തമൊലിച്ചിട്ടന്നു
ണ്ടെന്നല്ലിനിയ്ക്കിനിയുമുണ്ടുടലിങ്കൽമാംസം
തോന്നില്ലതൃപ്തിതവവന്ന വിധത്തിലെന്തോ
തിന്നാതിരിപ്പതുഭവാൻ മഹനീയമൂൎത്തേ! ॥ (൯൭)

ഗരു— (വിചാരം) ആശ്ചൎയ്യം! ആശ്ചൎയ്യം! ഇയ്യാറം ഈ സ്ഥിതി
യിലായിട്ടും ഇങ്ങിനെ ഊൎജ്ജിതമായി സംസാരിക്കുന്നുവ
ല്ലോ. (പ്രകാശം) അല്ലേ മഹാസത്വ!

ഹൃദയമതിൽനിന്നനിന്നുടെ
രുധിരംഞാനപഹരിച്ചു കൊക്കുകളാൽ
അധുനാധൈൎയ്യത്താൽമമ
ഹൃദയവുമിന്നപഹരിച്ചു ഹന്തഭവാൻ ॥ (൯൮)

അതുകൊണ്ട് അങ്ങ ആരാണെന്നറിഞ്ഞാൽ കൊള്ളാമെ
ന്ന ഞാൻ ആഗ്രഹിക്കുന്നു.

ജീമൂ— വിശപ്പുകൊണ്ടു പീഡിതനായിരിക്കുന്ന അങ്ങയെ ഇതൊ
ക്കെപ്പറഞ്ഞ കേറംപ്പിക്കുന്നത യുക്തമല്ല. അതുകൊണ്ട ര
ക്തമാംസങ്ങറം ഭക്ഷിച്ചു തൃപ്തിവരുത്തിയാലും!

ശംഖ— (സംഭ്രമത്തോടുകൂടി അടുത്തുചെന്നിട്ട്) വൈനതേയ!
വൈനതേയ! സാഹസം പ്രവൃത്തിക്കരുത്. അദ്ദേഹം സ
ൎപ്പമല്ല. അദ്ദേഹത്തിനെ മോചിച്ചാലും! എന്നെ ഭക്ഷിച്ചാ
ലും! അങ്ങക്ക ഭക്ഷിപ്പാനായിട്ട വാസുകി കല്പിച്ചയച്ചിരി
ക്കുന്നത എന്നെയാണ്. (എന്ന മാറകാണിക്കുന്നു)

ജീമൂ— (ശംഖചൂഡനേകണ്ടിട്ട വിചാരം) ഈ ശംഖചൂഡൻ ഇ
പ്പോറം വന്നതുകൊണ്ട് എന്റെ ആഗ്രഹം ഫലിക്കാതെ വ
രുമെന്നുണ്ടോ?

ഗരു— (രണ്ടുപേരെയും നോക്കീട്ട) നിങ്ങറക്ക രണ്ടുപേൎക്കും വദ്ധ്യ
ചിഹ്നമുണ്ടല്ലോ. നിങ്ങളിൽ ആരാണ സൎപ്പമെന്ന ഞാൻ
അറിയുന്നില്ല.

ശംഖ— ഇവിടെ ഭ്രമമുണ്ടാവാൻ ഒരു വഴിയുമില്ലാ.

സ്വാസ്ഥിമൂദ്രയുരസ്സിലുള്ളതുകിടക്കട്ടേ, തന്നൌ കഞ്ചുകം
പാൎത്തിലേ, പറയുന്നൊരെൻെറ മിണയാം നാവും ഗണിക്കില്ലയോ
മൂൎത്തിട്ടം വിഷവഹ്നിധൂമനിരയാൽ മങ്ങും മണിതപ്പിട്ടുചേ
ന്നതൽപ്പെട്ടിഹ വീൎത്തുവിങ്ങിനഫണം മൂന്നിനുകാണ്മീലയോ ॥

ഗരു— (ശംഖചൂഡൻെറ ഫണങ്ങളേ കണ്ടിട്ട ജീമൂതവാഹനനെ നോക്കി) എന്നാൽ ഞാനിപ്പോൾ ഉപദ്രവിച്ചിട്ടുള്ളത് ആരെയാണ് ?

ശംഖ— വിദ്യാധരവംശതിലകനായ ജീമൂതവാഹനനെയാണ് ഉപദ്രവിച്ചത്. കരുണാലേശമില്ലാത്ത അങ്ങ് ഇങ്ങിനെ പ്രവൃത്തിച്ചുവല്ലോ.

ഗരു— (വിചാരം) അയ്യോ! ഇദ്ദേഹമാണോ വിദ്യാധരകുമാരനായ ജീമൂതവാഹനൻ ?

മഃഞ്ഞാലും മല,മേരു,മന്ദരഗുഹാജാലം, മഹേന്ദ്രാചലം
മഞ്ജുശ്രീരജതാദ്രി,യീമലയമെന്നല്ല ാചലേടത്തിലും
ഭഞ്ജിക്കാതെതിരിച്ചുകേൾപ്പതിഹലോകാലോകസഞ്ചാരിയായ്
രഞ്ജിച്ചിട്ടമിവൻെറ ചാരണഗണം പാടും യശോരാശിയേ ॥ (൯൮)

സൎവ്വഥാ ഞാൻ വലുതായ പാപപങ്കത്തിൽ നിമഗ്നനായിരിക്കുന്നു.

ജീമൂ— ഹേ സൎപ്പാധിപ! അങ്ങ ഇങ്ങിനെ പകച്ചുവശമായിരിക്കുന്നത എന്താണ് ?

ശംഖ— ഇത പകക്കുവാൻതക്ക സമയമല്ലെന്നുണ്ടോ ?
ഭുജഗാരിയിൽനിന്നിവൻെറ ഗാത്രം
നിജമെയ്യൊണ്ടിഹവീണ്ടൊരങ്ങയെന്നെ ।
നലമാററസാതലത്തിൽനിന്നും
തലദേശത്തിൽ തയിക്കയുന്നതാമെന്നോ ॥ (൯൯)

ഗരു— ശരി! കരുണാൎദ്രചിത്തനായ ഈ മഹാപുരുഷൻ എൻെറ ഭക്ഷണത്തിലേക്കായി നിയമിക്കപ്പെട്ടിരുന്ന ഈ സൎപ്പത്തിൻെറ പ്രാണരക്ഷക്കവേണ്ടി തൻെറ ദേഹത്തേ ഇനിക്ക ഇരയാക്കുകയാണ് ചെയ്തത്. എന്നാൽ ഇവിടെ എൻെറ പ്ര

വൃത്തി തീരെ തെററായിരിക്കുന്നു. എന്തിനേറെപ്പറയുന്നു? ബുദ്ധമുനിയേത്തന്നെയാണ് ഞാൻ ഹിംസിച്ചത. ഈ മഹാപാപത്തിന്ന അഗ്നിപ്രവേശമല്ലാതെ വേറേ ഒരു പ്രായശ്ചിത്തവും കാണുന്നില്ല. അതുകൊണ്ട കുറച്ചു അഗ്നി എവിടെനിന്ന സംപാദിക്കേണ്ടു? (മുൻഭാഗത്ത നോക്കീട്ട) ഭാഗ്യം! ഇതാ ചിലര അഗ്നിയോടുകൂടി ഇങ്ങോട്ടുതന്നെ വരുന്നുണ്ടല്ലോ. ഇവരേകാത്തുനിൽക്കുകതന്നേ.

ശംഖ— കുമാര! ഇതാ അങ്ങയുടെ മാതാപിതാക്കന്മാർ എത്തീട്ടുണ്ട്.

ജീമൂ— (സംഭ്രമത്തോടുകൂടി) ശംഖചൂഡ! എന്റെ അടുത്തിരുന്ന ഉത്തരീയംകൊണ്ട ശരീരം മൂടി എന്നേതാങ്ങിക്കോളു! അല്ലാത്തപക്ഷം അച്ഛനമ്മമാരെങ്ങാനും എന്നെ ഈ സ്ഥിതിയിൽകണ്ടാൽ പെട്ടെന്ന പ്രാണത്യാഗംചെയ്യും.

ശംഖ— (ഒരു ഭാഗത്ത വീണുകിടക്കുന്ന ഉത്തരീയമെടുത്ത് അപ്രകാരം ചെയ്യുന്നു.)

(അനന്തരം വധൂ ഭാൎയ്യമാരോടുകൂടി ജീമൂതകേതു പ്രവേശിക്കുന്നു.)

ജീമൂതകേതു— (കണ്ണീരോടുകൂടി) അയ്യോ! ഉണ്ണീ ജീമൂതവാഹന!

'അന്ന്യൻ' 'തന്റേവ'നെന്നീമുറകരുണയിൽനോ
ക്കേണ്ടനേരേകനോയോ
നന്നേറെപ്പേരെയോകാപ്പതു സമുചിതമെ
ന്നെന്തുനീചിന്തിയാഞ്ഞു ।
ഇന്നിത്താൎക്ഷ്യകൽനിന്നിട്ടൊരുഫണിവരനെ
ക്കാക്കുവാൻ നീമരിച്ചാൽ
വന്നു, താ, നമ്മ, യച്ഛൻ, വധുവിതുവിധമീ
വംശമുന്മൂലനാശം ॥ (൧൦൦)

വൃദ്ധ— (മലയവതിയോടായിട്ട) മകളേ! ക്ഷണനേരം ക്ഷമിക്കു! നിരന്തരമായി വീഴുന്ന അശ്രുധാരകളാൽ ഈ അഗ്നികെട്ടുവാൻ ഭാവിക്കുന്നു. അതുകൊണ്ടു കരയാതിരിക്കു!

അഞ്ചാമങ്കം.

(എല്ലാവരും ചുററിനടക്കുന്നു)

ജീമൂതകേതു— അയ്യോ! ഉണ്ണി! ജീമൂതവാഹന!

ഗരു— (കേട്ടിട്ട്) "അയ്യോ! ഉണ്ണീ! ജീമൂതവാഹന!" എന്നാണ പറയുന്നത്. ഇതുകൊണ്ട ഇദ്ദേഹം ജീമൂതവാഹനന്റെ അച്ഛനാണെന്ന വ്യക്തമാകുന്നു. അപ്പോൾ ഇദ്ദേഹത്തിന്റെ വംശമുള്ള അഗ്നിയെപററി ആലോചിച്ചിട്ടാവശ്യമില്ല. പുത്രനെ ഹിംസിച്ചിട്ടുള്ള ലജ്ജകൊണ്ട ഇദ്ദേഹത്തിന്റെ മുഖത്തുനോക്കുവാൻതന്നെ ഞാൻ ശക്തനാകുന്നില്ല. അല്ലെങ്കിൽ അഗ്നിയെപററി ആലോചിച്ച ബുദ്ധിമുട്ടുന്നത എന്തിനാണ്? കടൽവക്കത്തല്ലേ ഞാൻ നിൽക്കുന്നത? അതുകൊണ്ട ഇപ്പോൾ

മുപ്പാരൊന്നായ്ഗ്രസിപ്പാനിളകുമിനജജി
ഹ്വാഭമായ് സൂര്യലോക
പ്രാപ്തിയ്ക്കാ എന്നു തോന്നും പടിവിസ്മരമാം
ജ്വാലജാലംകലന്നും ।
ഉല്പാതക്കാററിനൊക്കും മമചിറകടിയാ
ലുജ്വലത്തായുമബ്ധൌ
കല്പാന്താത്യുഗ്രമായുള്ളൊരു ബഡവബൃഹൽ
ഭ്വാനുവിൽച്ചാട്ടവൻഞാൻ ॥

(എന്ന എഴുനീൽക്കുവാൻ ഭാവിക്കുന്നു)

ജീമൂതവാ— അല്ലേ പക്ഷിരാജ! ഈ നിശ്ചയത്തേ ഉപേക്ഷിച്ചാലും! ഈ പാപത്തിന്നുള്ള പ്രായശ്ചിത്തം ഇതല്ല.

ഗരു— (മുട്ടുകുത്തിനിന്ന തൊഴുതുകൊണ്ട) മഹാത്മൻ! എന്നാൽ പിന്നെ എന്താണ്? പറഞ്ഞാലും!

ജീമൂ— അല്പംനേരം നിൽക്കു! എന്റെ മാതാപിതാക്കന്മാർ എത്തിയിരിക്കുന്നു. ഞാൻ അവരേ അഭിവാദ്യം ചെയ്യട്ടേ.

ഗരു— അങ്ങിനെയാവട്ടേ.

ജീമൂതകേതു— (കണ്ടിട്ട സന്തോഷത്തോടുകൂടി) ദേവി! ഭവതി ഭാഗ്യത്താൽ വദ്ധിക്കുന്നു. ഇതാ ഉണ്ണി ജീമൂതവാഹനൻ

ധീരൻ കല്ലൂരവിപ്രൻ നിജജനകമഹാമാസസത്രം കഴിപ്പാ
നാരംഭിച്ചു തുടങ്ങീമഴ വിഷമമിതെന്നോർത്തുടൻ ഭക്തിശാലീ
ഓരോപദ്യങ്ങളാനിർമ്മിച്ചതു പുഴവഴിയെച്ചക്രപട്ടത്തുവാഴ
ന്നോരാമ്പുതേശനോകിപ്പെരിയമഴയൊഴിച്ചെന്നുലോകപ്രസിദ്ധം.

ഇന്നീമഴശ്ലോകമിതെന്നുപേരി
ട്ടോന്നിച്ചു ചേർത്തായതയച്ചിടുന്നു
എന്നാലിതിൻ ജാത്യമറിഞ്ഞുലോകർ
നന്ദിക്കവാനായട്ടുവം മഹാൻ ഞാൻ.

മഴശ്ലോകങ്ങൾ

———:o:———

കല്ലൂർവിപ്രനെഴുത്ത പാദപങ്ങരാം ഭൃതങ്ങൾ വായിച്ചുടൻ
ചൊല്ലേറുന്നോരുചക്രവട്ടപതിയോടിപ്പോൾധരിപ്പിക്കവാൻ
വല്ലാതേമഴപെയ്യിട്ടുന്നതുടനേമാററിത്തരേണംഭവാൻ
വെല്ലാംകൊണ്ടുചതുശ്ശതത്തെവിരവോടെന്നാൽകഴിച്ചീട്ടവൻ

പരിചൊട്ടു പുകൾപൊങ്ങും ചക്രവട്ടത്തുവാഴും
ഹരിഹരതനയാ! നിൻപാദപത്മം തൊഴുന്നേൻ
ഇരിപത്തുദിവസത്തിന്നിന്നുതൊട്ടിന്നിമേലാ
ലരുതുകരുണയാതെ വർഷമെന്നുള്ളശബ്ദം.

തിയ്യാട്ടൊന്നുകഴിച്ചിടാമന്നദിനം ചെയ്യാം നമസ്കാരവും
നെയ്യാടാംകനകാദ്രികൊണ്ടു കൃതമാം കയ്യാദിയും ചെയ്യിടാം
വയ്യായെന്നൊരു ശാന്തമില്ലവഴിവാടയ്യായിരം നെഞ്ചൊ
നയ്യാനിൻകൃപയാലഹോ മഴയിനിപ്പയ്യോതെയാക്കീടണം

കയ്യിൽപ്പണ്ടൊരുകന്നെടുത്തുവരിഷംമാതാവുനിത്തീലയോ
മെയ്യിൽചാരിയുമക്കനാഴികിയഛിതാ ഗംഗാംധരിച്ചീലയോ
വയ്യിപ്പോൾ മഴമാററുവാൻതനയനെന്നുള്ളൊരുമൂർത്തിയെ
നയ്യപ്പാ! മമചക്രവട്ടമമരും നാഥാവരുത്തീടൊലാ."

ആയ്യപ്പ ചിന്തിരുവടിക്കൊരു നേർച്ചനേർന്നാൽ
ചെയ്യിക്കയില്ല മഴയെന്നൊരു ലോകവാദം

ചൊവ്വായി വന്നിട്ടുകിലോതവക്കുററുകാരാ
മിയ്യാളുകരാക്കു തലപോക്കി നടന്നുക്കൂടാ. 5

കാതംപഞ്ചകമാകകൊണ്ടുവഴിയേ പത്രങ്ങളെത്തായ്കയോ
ഭ്രതങ്ങൾക്കതുകിട്ടിയാലുടനെ വന്നങ്ങോട്ടണത്തായ്കയോ
ചേതം കാലമിതാകകൊണ്ടു ജനതക്കുണ്ടെന്നുവച്ചോ മഴ
ക്കേളുംതാനൊരുഭേദമെന്നിയെ ചൊരിഞ്ഞീടുന്നു ഭൂതേശ്വരാ. 6

ഞാനിവണ്ണംസ്തുതിക്കുന്നതു മതിപരമാബദ്ധമെന്നുണ്ടുശങ്കാ
പാനീയേമുങ്ങുമല്ലോ പരിചിനൊടുഭവാൻ വർഷമേറുന്നകാലം
താനണ്ണാത്തെവരുണ്ടോ പരന വരദനാ,മെന്നുചൊല്ലുന്നന്യായം
മാനിച്ചിടേണമല്ലോമധുമഥനമഹേശാനപുത്രന്നപോലും. 7

വെള്ളത്തിൽ സുഖമല്ല ദുഃഖമിദമെന്നുള്ളത്തിലില്ലായ്കയാൽ
കള്ളത്രാണമിവൻ പറഞ്ഞമൊഴിയെന്നുള്ളിൽ ഭ്രമിച്ചെന്നതോ
മുള്ളോരോന്നുരചെയ്കകൊണ്ടു തിരുവുള്ളക്കേടുകൊണ്ടോഭവാ
നെള്ളോളം മഴമാററിടാത്തു സലിലേ പള്ളിക്കുറുപ്പാകയോ 8

ഓത്തുംചൊല്ലിനമസ്കരിക്കുമുടനേചദ്യങ്ങൾ നിന്നോക്കയും
പത്രംതന്നിൽവരച്ചുകൊണ്ടു പുഴയിൽതാഴ്ത്തുന്നഞാനിങ്ങനേ
ശാസ്താവേതവശക്തിയില്ല വരിഷംമാററീടുവാനെങ്കിലോ
ശാസ്ത്രത്തിൽപറയുന്നതൊക്കെവിഫലം ബൌദ്ധക്കുതന്നേസുഖം. 9

ദാനത്തേച്ചെയ്യുമെങ്കിൽപരിചിനൊടഭിലാഷങ്ങൾചൊല്ലീട്ടു
വൻഞാൻ
മാനത്തെങ്ങുംമഴക്കാറൊരുകടുസദൃശംപോലുമുണ്ടായിടൊല്ല
വനക്കാലത്തെപോലേവരണമഖിലവും വെയിലുമുണ്ടാവ്വരേണം
മാനിക്കേണംഭവാൻതാൻമഹിമയുമിഹമേഭക്തിയും മാനുഷന്മാർ.

ദാതൃത്വംകുറവാകയോ സ്തുതികളേകെട്ടാൽ വെറുപ്പാകയോ
ചെതസ്സുഷ്ഠിവരായ്കയോ ചിലതുഞാൻചെയ്യുന്നപോരായ്കയോ
ചേതംമററവനാകയോ ചെവികളിൽ ശ്ലോകങ്ങളെത്തായ്കയോ
പെയ്തീടും മഴമാററിടാത്തതു ഭവാൻ ഭൂതേശനല്ലായ്കയോ. 11

കല്ലൂരുനമ്പൂരിപ്പാട്
(ബാലി വിജയ കർത്താവ)

# ഭഗവതിസ്തോത്രം.

———— : o : ————

സാവേരി—മുറിയടന്തം.

അന്തകാന്തകകാന്തതൻ, ചെന്തളിരടി
ഹന്തനീരജസന്താനമേ
സന്തതമേഷണാബന്ധനം പൂണ്ടുനീ,
സന്താപസിന്ധുവിൽ നീന്തിക്കുഴയൊല്ല.
വിഷയചയമിതു സത്യമോ നിത്യമോ സ്ഥൂത്യമോ,
വിഷമഗതിയെ വെടിഞ്ഞിനി-
പ്പരമാത്മചിന്തനയോഗമണകനീ- അന്തകാന്തക.
കംബുകണ്ഠിതൻേറ, ചുംബനദാനവും,
മന്മഥതന്ത്രസിദ്ധാന്തസമ്മാനവും,
മധുരതരമൃദുഗാനവും യാനവും സ്ഥാനവും,
അധരനവമധുപാനവും
യമനണയുമളവൊരുഫലംതരാ- അന്തകാന്തക.
രുദ്രകോടീശ്വരി, രുദ്രപ്രദായിനി
രുദ്രാണി, ഹൃദയോഗ നിദ്രാസമുദ്രചിണി!
സതതമിതിസ്തുതകീൎത്തനം ചേൎത്തുചേൎത്താസ്ഥയാ
സദയമനുകലയാശുനീ
യമനണയുമളവൊരുഫലം വരാ. അന്തകാന്തക.

കെ- കെ- ടി.

# ശ്രീശിവഗീത.

———— : o : ————

പൂൎവ്വാചാൎയ്യന്മാരായ മഹൎഷികൾ സമ്പാദിച്ചിട്ടുള്ള അനേകം തത്വരത്ന നിക്ഷേപങ്ങൾ വെച്ചു സൂക്ഷിക്കുന്ന പെട്ടികളായിട്ടാണ വേദവ്യാസമുനി പതിനെട്ടു പുരാണങ്ങളേയും ശ്രീമഹാഭാരതത്തേയും നിൎമ്മിച്ചിട്ടുള്ളത. ലൌകികങ്ങളായും പാരത്രികങ്ങളായുമുള്ള തത്വചിന്താമണികൾ ഈ ആൎഷഗ്രന്ഥപ്പെട്ടികളിൽ

* 'കേരളകല്പദ്രുമം' അച്ചുകൂടം—തൃശ്ശിവപേരൂർ.

കിട്ടാത്തവയായി വളരെ ദുല്ലഭമായിട്ടേ കാണുകയുള്ളു. സംസ്കൃത
ഭാഷയിൽ നിൎമ്മിക്കപ്പെട്ടിട്ടുള്ള ഈ പുരാണങ്ങളെ മററുള്ള സക
ല പ്രധാന ഭാഷകളിലേക്കും തൎജ്ജമചെയ്തു കാണുന്നതുതന്നെ ഇ
തിന്നൊരു നല്ല തെളിവാകുന്നു. ഇങ്ങിനെയുള്ള ആൎഷ നിക്ഷേപ
ങ്ങളിൽ കൈവെക്കുവാനുള്ള സാമൎത്ഥ്യം മലയാളഭാഷക്ക് ഉണ്ടാ
യി തുടങ്ങിയത് ഇതിന്റെ അഭ്യുദയ ചിഹ്നമാണെന്ന ജ്യോതിഷം
കൂടാതെ തന്നെ തീൎച്ചപ്പെടുത്താവുന്നതുമാണ്.

കിളിപ്പാട്ടുരീതിയിൽ ഭാഷപ്പെടുത്തീട്ടുള്ളതായ ശ്രീശിവഗീ
ത എന്ന പ്രകൃതപുസ്തകം പത്മപുരാണത്തിൽ ഒരു ഭാഗമാകുന്നു.
വേദാന്തതത്വമായ ഇതു ഒരു ഘട്ടം ശ്രീപരമേശ്വരൻ ശ്രീരാമ
സ്വാമിക്കു ഉപദേശിക്കുന്നതാകുന്നു. സീതാപഹാരം കഴിഞ്ഞശേ
ഷം, ത്രൈലോക്യവിജയിയും പരമമാഹേശ്വരനുമായ രാവണനെ
ജയിപ്പാൻ പാശുപതവ്രതം അനുഷ്ഠിക്കാത്തവനു സാധിക്കുന്നത
ല്ലെന്നുള്ള അഗസ്ത്യോപദേശപ്രകാരം ശ്രീരാമൻ പാശുപതവ്രതം
അനുഷ്ഠിച്ചു ശിവനെ പ്രത്യക്ഷമാക്കിയസമയം, ഭഗവാൻ പരമേ
ശ്വരൻ ഉപദേശിക്കുന്നതായിട്ടാണ് ഇതിലെ വിഷയം പ്രതിപാ
ദിച്ചിട്ടുള്ളത്. സാക്ഷാൽ ഭഗവൽഗീതയിലെന്ന പോലെ ഇതി
ലും വിശ്വരൂപം കാണിക്കുകയും മററുമുണ്ട്. ഇതിലെ പ്രമേയങ്ങ
ളും അദ്വൈതതത്വങ്ങൾതന്നെയാകുന്നു. ഭഗവൽ ഗീതയെ
ക്കാൾ കുറച്ചുകൂടി അധികം എളുപ്പത്തിൽ മനസ്സിലാവത്തക്കവി
ധമാണ് ഇതിൽ പറഞ്ഞിട്ടുള്ളത എന്നുകൂടിപ്പറയാവുന്നതാകുന്നു.

ഇനി ഇതിന്റെ ഭാഷാന്തരീകരണത്തെപ്പററി ആലോചിക്കു
കയാണെങ്കിൽ അതും ശ്ലാഘനീയ രീതിയിലാണെന്നാണ ആദ്യ
മെ പറയേണ്ടതു. എഴുത്തച്ഛനെപ്പിന്തുടൎന്നു കിളിയേക്കൊണ്ടുപറ
യിക്കുകയാണ ഇതിന്റെ കവിയും ചെയ്തിട്ടുള്ളത. അദ്ധ്യായന്തോ
റും വൃത്തങ്ങൾ മാറിമാറി പ്രയോഗിച്ചിട്ടുള്ളതും വായിക്കുന്നവൎക്ക
രുചി വൎദ്ധിപ്പിക്കുവാൻ തക്ക പ്രയോഗം തന്നെ. നമ്മുടെ ഭാഷാന്ത
രകൎത്താവായ കൊല്ലങ്കോട്ടു പുത്തൻവീട്ടിൽ ഗോപാലൻ നായ
രവർകൾ സംസ്കൃതഭാഷയിൽ നല്ലവണ്ണം പരിചയിച്ചിട്ടുണ്ടെന്നു
ള്ളതു മൂലവും ഭാഷയും കൂട്ടിനോക്കിയാൽ വെളിപ്പെടുന്നതാകുന്നു.

ഈ കവിയുടെ ഗുരുനാഥനായ പടിഞ്ഞാറേകോവിലകത്തു മാനവിക്രമ ഏട്ടൻ തമ്പുരാൻ എന്ന പ്രസിദ്ധ കവിയായ കോഴിക്കോട്ടു നെടുത്രാൾപ്പാടു തമ്പുരാൻ തിരുമനസ്സുകൊണ്ടു ഈ പുസ്തകത്തെപ്പററി പ്രശംസിച്ചെഴുതീട്ടുള്ളത ശിഷ്യവാത്സല്യം മൂലം യഥാർത്ഥത്തിൽ നിന്നു കവിഞ്ഞ് അതിശയോക്തിയിലേക്കു കടന്നിട്ടുണ്ടെന്നു ലേശം പോലും വിചാരിച്ചുകൂടാ. ഞങ്ങൾക്കും അവിടുത്തെ ആ അഭിപ്രായങ്ങളെ എടുത്തു ചർവ്വിത ചർവ്വണം ചെയ്യുവാൻ തോന്നിപ്പോകുന്നു.

എന്നാൽ ഈ കവിക്കു് കിളിപ്പാട്ടുരീതിയിൽ അതിപരിചയം സിദ്ധിച്ചിട്ടില്ലായിരിക്കുമോ എന്നു ഞങ്ങൾക്കു ചില ഘട്ടങ്ങൾ വായിക്കുമ്പോൾ തോന്നീട്ടുണ്ടെന്നും പറയേണ്ടിവരുന്നു. രണ്ടാമദ്ധ്യായത്തിന്റെ വൃത്തരീതിക്കു ചരണങ്ങളുടെ ഒടുവിലുള്ളതിന്റെ മുന്നക്ഷരം ഗുരുവായി പ്രയോഗിക്കുന്നതു് അഭംഗിയാണെന്നു കവി ഓർത്തിട്ടില്ലായിരിക്കാം. "ചേരുന്നിതായതോർക്കുമ്പോൾ മനോമൌഢ്യം; തീരുമാറില്ലിനിയെന്നാലും പറകനീ" ഈ ഉദാഹരണത്തിൽ "ഓർത്തിട്ടു ബുദ്ധിക്ഷയം" എന്നോ മററോ ഗുരുത്വത്തോ ചരണം അവസാനിപ്പിച്ചാൽ രണ്ടാംചരണംപോലെതന്നെ ഒഴുക്കും ലാളിത്യവും കിട്ടുമായിരുന്നു. ചിലദിക്കുകളിൽ സംസ്കൃതവിഭക്തി പ്രയോഗധാടി ആവശ്യമില്ലാതേയും പ്രകാശിപ്പിച്ചിട്ടില്ലെന്നില്ല. "ശിവഗീതാം—ചൊൽവാൻ" എന്നുംമററുമുള്ളേടത്തു 'ശിവഗീത' എന്നുമാത്രം പ്രയോഗിച്ചാലും പോരായ്കയുണ്ടോ? ഇങ്ങിനെ പറഞ്ഞുതുടങ്ങിയാൽ അത്രമിത്രമായിട്ടു വേറേ ചില ദോഷങ്ങളുമുണ്ടായിരിക്കാം. എങ്കിലും കവിതാഗുണവും വിഷയഗുണവും കവിയുടെ മനോഗുണവും കൂടി നോക്കുമ്പോൾ ഗുണത്രയാസ്പദമായ ഈശിവഗീതാപുസ്തകംഗുണത്രയാത്മകമായ പ്രപഞ്ചത്തിൽ വൈഷയികന്മാരായവർക്കു പോലും കേവലം നിർഗ്ഗുണബ്രഹ്മതത്വ ബോധത്തിന്നു ഉപയുക്തമാകയാൽ ഏവരും വാങ്ങിവായിച്ചു നോക്കേണ്ടതാകുന്നു.

അന്യമതക്കാരായവരും ഈവക ഹിന്ദുമതതത്വങ്ങളെ വായിച്ചറിഞ്ഞിരുന്നുവെങ്കിൽ അവർക്കു മതഭക്തിവിശ്വാസങ്ങളിൽ അധികം ദൃഢതയുണ്ടാവുമെന്നു മാത്രമല്ല അന്യമതനിന്ദയിൽ നിന്നൊഴിവുകിട്ടുവാനും എളുപ്പമുണ്ടാകുമായിരുന്നു.

# ഒരു ദുൎമ്മരണം.

:o:

## ഒൻപതാമദ്ധ്യായം.

ചെറുവല്ലാനദീതീരത്ത് ജീൎണ്ണപ്രായമായി നിൽക്കുന്ന വടവൃക്ഷത്തിന്റെ ചുവട്ടിൽ നിൎബ്ബാധമായി നടന്ന, ദേവീകുമാരസല്ലാപദിവസം പകൽ അഞ്ചരമണിക്കു ശേഷം പരിവട്ടത്തു നടന്ന സംഗതിയാണ് ഈ അദ്ധ്യായത്തിൽ ഒന്നാമതായി വിവരിക്കപ്പെടുവാൻ പോകുന്നത്.

ചെറുവല്ലാനദി ശിവൻകാട്‌വിട്ട പരിവട്ടത്തിനടുക്കുമ്പോഴം, അതിന്റെഗതി അൎദ്ധചന്ദ്രാകാരേണ ക്രമത്തിൽ തെക്കോട്ടു തിരിഞ്ഞ പരിവട്ടത്തു വീടിന്റെ അടുത്ത പടിഞ്ഞാറെ ഭാഗത്തു കൂടിയും ചേരിപ്പറമ്പുകാരുടെ ചേരപ്പുള്ളമെന്ന കൃഷിസ്ഥലത്തിന്റെ നേർമദ്ധ്യത്തെ നനച്ചുകൊണ്ടും ആകുന്നു. ഈകൃഷിസ്ഥലത്തിന്റെ വടക്കുകിഴക്കു മൂലയിൽ പരിവട്ടത്തു വീട്ടും കിഴക്കേ അതിര പരിവട്ടത്തുകാരുടെ ഒരു നിലവും ആകുന്നു. പരിവട്ടത്തേക്കുള്ള സാക്ഷാൽ പടിയുടെ ദൎശനം വീടിന്റെ വടക്കുവശമുള്ള നാട്ടുവഴിയിലേക്കാണെങ്കിലും മേൽപറഞ്ഞ നെൽക്കണ്ടത്തിന് അഭിമുഖമായിട്ട തെക്കപുറത്ത് ഒരു കൊട്ടിൽപടിയും' (കൊട്ടോമ്പടി) ഉണ്ടാക്കിട്ടുണ്ട്. പടികയറിക്കടക്കുവാനുള്ള സൌകൎയ്യത്തിന്നായി അതിന്റെ ഒത്തനടുക്കു വിലങ്ങത്തിൽ ഉറപ്പിക്കപ്പെട്ടിട്ടുള്ള പലകയുടെ പടിക്കകത്തേക്കുള്ള ഭാഗം പരിവട്ടത്തമ്മുവും പടിയുടെമീതേയുള്ള പലകയുടെ രണ്ടാലൊരററം ചേരിപ്പറമ്പിൽ ബാലകൃഷ്ണമേനവനും, പലതവണയും ഇരിപ്പിടങ്ങളായിട്ട് ഉപയോഗിച്ചുവന്നിരുന്നു. കാൎയ്യാന്വേഷണമെന്ന വ്യാജേനയോ വാസ്തവത്താലോ ചേരിപ്പുള്ളത്തേക്കുള്ള പോക്കുവരുത്തുകളാണ് ബാലകൃഷ്ണമേനവന് അമ്മുവായിട്ട സംഭാഷണത്തിന്നുള്ള അവസരങ്ങളും.

ഈ അദ്ധ്യായത്തിൽ പ്രസ്താവിക്കപ്പെടുന്ന സംവാദം നടന്ന ദിവസം ഏകദേശം രണ്ടുനാഴികപ്പകലുള്ളസമയം ബാലകൃഷ്ണമേനവൻ സ്വന്തം വീട്ടിൽനിന്ന പുറപ്പെട്ട റോട്ടിൽ കൂടി ശിവക്ഷേത്രത്തിന നേരേവന്നപ്പോഴം എടത്തോട്ടുതിരിഞ്ഞ് ഒരു ഇട

വഴിയിൽ കൂടി നടക്കുവാൻ തുടങ്ങി. ഈ ഇടവഴി ചെന്നു തുറക്കുന്നത, കറുക, തൊട്ടാവാടി, മുക്കുററി, മുത്തങ്ങ മുതലായവ ഉൾത്തുന്നു നിൽക്കുന്ന ഒരു മൈതാനത്തിലേക്കാണ. ബാലകൃഷ്ണമേനോൻ ഇടവഴിയുടെ മുഖത്ത് എത്തിയപ്പോൾ സന്ധ്യസൂൎയ്യൻ കാർമേഘത്താൽ ഗ്രസിക്കപ്പെട്ടിരുന്നതു കൊണ്ട ദൃഷ്ടിയിൽപെട്ട ദിക്കൊക്കെ നിബിഡമായ നിഴലിൽ മുങ്ങികിടന്നിരുന്നു. മൈതാനത്തിൽ അങ്ങുമിങ്ങുമായി മേഞ്ഞുകൊണ്ടു നിൽക്കുന്ന കന്നാലികളും ആടുകളും, അതിൻെറ ഇറമ്പിൽ കിടന്നുറങ്ങുന്ന രണ്ടോമൂന്നോ ഇടയന്മാരും, താഴത്തുള്ള പരിവട്ടപ്പാടത്ത വേലയെടുക്കുന്ന നാലഞ്ചു പുലയന്മാരും പുലക്കള്ളികളും ഒഴികെ, ആപ്രദേശത്ത പറയത്തക്കമററൊരു ജീവജാലവും ഉണ്ടായിരുന്നില്ല.

ബാലകൃഷ്ണമേനോൻ കുഴിപൊന്തായിരുന്ന വടിവീശി കാലടിപ്പാതയെ ആക്രമിച്ചിട്ടുള്ള തൊട്ടാവാടി തട്ടിനീക്കിക്കൊണ്ട പാടത്തിൻെറ വക്കത്തെത്തിയപ്പോൾ അല്പംദൂരെയൊരുവരമ്പത്തു നടക്കുന്ന കുണ്ഡലീമണ്ഡൂകയുദ്ധംകണ്ട് താഴത്തിറങ്ങുവാൻ ഭയപ്പെട്ട അവിടെത്തന്നെനിന്നു. പാമ്പ സാവധാനത്തിൽ തലമുഴുവനും മടയിൽനിന്ന പുറത്തേക്ക പൊക്കുന്നതിന്നു മുമ്പുതന്നെ നാവുകൾ ഇളകുന്നതുകണ്ട തവള അകലെക്ക് ഒരു ചാട്ടംചാടി. ഉടനേ പാമ്പ തലകീഴ്പ്പോട്ടു വലിച്ച മടയിൽതന്നെ ഒതുങ്ങി. അല്പംനേരം കഴിഞ്ഞിട്ട രണ്ടാമതും പാമ്പ തലപൊക്കിയപ്പോൾ തവള തെരുതെരെ ചാടുവാൻ തുടങ്ങി. തൽക്ഷണം അതിതീക്ഷ്ണമായ സീൽക്കാരത്തോടു കൂടി പാമ്പ മടയിൽനിന്ന വാലുകൂടി പുറത്തു ചാടി പിന്നാലെ പാച്ചിൽ തുടങ്ങി. തവള ഭയപ്പെട്ട വരമ്പത്തുനിന്ന കണ്ടത്തിലേക്ക മറിഞ്ഞു വീഴുകയും പേടിച്ച നിലവിളിക്കുന്ന തവളയുടെ കാലിന്മേൽ കടികൂടുകയും ഒരു നിമിഷത്തിൽ കഴിഞ്ഞു. താഴത്തെകഥ ഇങ്ങിനെയെല്ലാമിരിക്കുമ്പോൾ മേലേ ചിറകുകൾ ചലിക്കാതെ വട്ടത്തിൽ പറന്നു കൊണ്ടിരുന്ന ഒരു കൃഷ്ണപ്പരുന്ത് ഈതരംകണ്ട പാമ്പിനെ റാഞ്ചിക്കൊണ്ടു പോകയും പോകുംവഴി പാമ്പിനാൽ ഉപേക്ഷിക്കപ്പെട്ട തവള പരിവട്ടത്തേക്കുള്ള 'കൊട്ടിൽപ്പടി'യുടെ അരികേ വീഴുകയും ചെയ്തു.

തവള താഴെ വീണീട്ട് അധികതാമസം കൂടാതെ ബാലകൃഷ്ണമേനവനും അവിടെ എത്തി. തവളയെ തട്ടി പാടത്തേക്കിട്ടിട്ട പരിചിതമായ സ്വസ്ഥാനത്തു കയറി അടുത്തു കഴിഞ്ഞ സംഭവത്തെക്കുറിച്ച മനോരാജ്യം വിചാരിച്ചുകൊണ്ട സ്വപ്നപ്രായമായി യാതൊരു ചേഷ്ടയും കൂടാതെകണ്ട കുറച്ചുനേരം ഇരുന്നു. അതിന്റെശേഷം അതിദൂരത്തിങ്കൽ നീരാവിയാൽ മൂടപ്പെട്ടതു പോലെ നീലവർണ്ണങ്ങളായും അവ്യക്തങ്ങളായും കാണപ്പെടുന്ന വസ്തുക്കളിലുള്ള വൃക്ഷമൃഗാദികളുടെ സ്വരൂപനിർണ്ണയം ചെയ്യുവാൻ ദൂരനിവാസികളുടെ സ്വാഭാവികദൃഷ്ടികൾക്ക കേവലം അസാദ്ധ്യമാകുന്നതു പോലെ ഇന്നപ്രകാരമെന്ന വിവരിക്കപ്പെടുവാൻ പ്രയാസമായ ആപൽശങ്കയാൽ വ്യാകുലപ്പെട്ടിരിക്കുന്ന മനസ്സിന് ഉന്മേഷമുണ്ടാകുവാനോ, ഭാവിയായോ വർത്തമാനമായോ ഉള്ള ആപത്തിൽ നിന്ന മോചനമാർഗ്ഗം കാണുമ്പോളുണ്ടാവുന്ന സന്തോഷത്താലോ ഒരുവൻ ചെയ്യുന്നതുപോലെ, താളംപിടിച്ച ഗാനരീതിയിൽ മൂളുകുത്തിക്കൊണ്ടാണ ബാലകൃഷ്ണമേനോൻ മനോരാജ്യസമാധിയിൽ നിന്നും ഉണർന്നത്.

പ്രകൃത്യാസംഗീതത്തിന്റെ ആപാദമധുരത്വം അറിയാത്തവനും വാസനാരഹിതനും ആയ ബാലകൃഷ്ണമേനവൻ പ്രകൃതിവിരുദ്ധമായ ഈ പ്രയോഗത്തിൽ ദൈന്യത തോന്നീട്ടോ എന്നു തോന്നുമാറ പെട്ടന്ന ഗാനരീതിവിട്ട മൂളുകുത്തുന്നത സാധാരണ മട്ടിലാക്കി.

അമ്മു ആഭരണങ്ങളെല്ലാം അഴിച്ച ശിഷ്യത്തിയുടെ കയ്യിൽ കൊടുത്തിട്ട തലമുടി രണ്ടായിപ്പകുത്ത് ഒരുപകുതി മുമ്പാക്കംഇട്ട വേർപെടുത്തുകൊണ്ട പുഴക്കടവിലേക്ക പോകും വഴിയാണ മൂളക്കുത്തുന്ന ശബ്ദം കേട്ടത്. ഒച്ചവളരെ പരിചയമുള്ളതായിരുന്നുവെങ്കിലും പതിവിൽ വ്യത്യാസപ്പെട്ട പാട്ടുപാടുന്നതായി തോന്നിയതുകൊണ്ട കാട്ടുതെളിക്കുന്ന കൂക്കിവിളികേട്ട പകച്ചുനിൽക്കുന്ന മാൻപേടയെപ്പോലെ അല്പനേരം ചെവി ഓർത്തുകൊണ്ട സംശയിച്ചുനിന്നു. പത്തായപ്പുരയും ഉരൽപ്പുരയും കൂടിയ ഒരു കെട്ടിടത്തിന്റെ മറവുകൊണ്ട കൊട്ടിൽപ്പടി കാണുവാൻ വയ്യായിരുന്നു.

അധിക താമസം കൂടാതെ മൂളകത്തുന്നതിന്റെ സമ്പ്രദായം പ-
തിവിൻപടിയായി. ഉടനേ അരയിൽ ചുററിയിരുന്ന മേൽമുണ്ടി-
ന്റെ ഒരു തലകൊണ്ടു മാർവിടം മറച്ചും, കൂററടികൊണ്ട് മുഖ-
ത്തേക്കുവരുന്നതും കറുത്തു നീണ്ടുചുരുണ്ടതുമായ തലമുടിയേ ഒരു
കൈകൊണ്ടു തടുത്തും, അമ്മുവിന്റെ അനലങ്കൃതമായ സുന്ദരരൂ-
പം ബാലകൃഷ്ണമേനവന്റെ നേരേ ചെന്നു. തന്നിൽ അത്യന്തം അ-
നുരക്തയായ മോഹനാംഗിയുടെ വിനീതവേഷത്തോടുകൂടിയ വ-
രവുകണ്ടിട്ടും നിർമ്മലമായ മനസ്സിന്റെ ശുദ്ധഗതി ഓർത്തിട്ടും ബാ-
ലകൃഷ്ണമേനവന്റെ മുഖത്ത് ആദ്യം സ്ഫുരിച്ച ഭാവം ഭരതശാസ്ത്ര-
പണ്ഡിതന്മാർക്കുകൂടി ദുർഗ്രാഹ്യമായിട്ടുള്ളതാണ്. അനുകമ്പയുടെ-
യും പുച്ഛത്തിന്റെയും മദ്ധ്യത്തിൽ ഒരു ഭാവരസം ഉണ്ടെങ്കിൽ
അതാണെന്നു കല്പിച്ചു സമ്മതിക്കാം. എന്നാൽ ഈ സ്തോഭം അര-
നിമിഷത്തിൽമാറി വ്യസനസ്പർശത്തോടുകൂടിയ ഗൌരവഭാവമാ-
യിത്തീർന്നു. അമ്മു അടുത്തുവന്ന്

"എന്താ പാട്ടുപഠിച്ചത്?" എന്നു ചോദിച്ചപ്പോൾ ബാല-
കൃഷ്ണമേനോൻ ഒരക്ഷരവും മറുവടി പറഞ്ഞില്ല. അതുകണ്ട് വി-
ഷാദത്തോടുകൂടി അമ്മു മേനവന്റെ മുഖത്തു നോക്കി.

"ഞാൻ ദേവകിക്കുട്ടിയേ ചെന്നുകാണാഞ്ഞിട്ടുള്ള പരിഭവ-
മാണെങ്കിൽ ഇന്നുകാലത്ത് ഞാനവിടെപ്പോയിരുന്നു. നിങ്ങൾ
അവിടെയുണ്ടായിരുന്നില്ല. ഉച്ചക്കേ വരുള്ളു എന്നു ദേവകിക്കുട്ടി
പറഞ്ഞു"

"ജ്യേഷ്ഠനും അമ്മാമനും ഇവിടെയുണ്ടോ?"

"ഇല്ല. അമ്മാമനെ കണ്ടു സംസാരിക്കയുണ്ടായോ?" എന്നു
ചോദിച്ച് അമ്മു തലതാഴ്ത്തി, കാലിന്റെ ചെറു വിരൽകൊണ്ടു
മണ്ണിൽ ചിത്രമെഴുതുവാൻ തുടങ്ങി. ബാലകൃഷ്ണമേനവൻ അമ്മുവി-
ന്റെ ചോദ്യത്തിന് 'ക്ഷമിക്കു' എന്നുമാത്രം മറുവടി പറഞ്ഞിട്ടു,

"അവർ എപ്പോൾ വരും?" എന്നു വീണ്ടും ചോദിച്ചു.

# പലവക.

## അന്യപത്ര സാരാംശങ്ങൾ.

'ആര്യവൈദ്യസമാജം സെക്രട്ടറി പി. എസ്. വാരിയർ അവർകൾ പത്രാധിപരും, ടി സമാജം വക നിർവ്വാഹകസംഘത്തിൽ ഒരു സാമാജികനായ പി. വി. കൃഷ്ണവാരിയർ അവർകൾ മാനേജരും ആയി തൃശ്ശിവപേരൂർ കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ അച്ചടിച്ച് അതാതു മലയാംമാസം ൧-ാംനു പ്രസിദ്ധം ചെയ്യുന്ന 'ധന്വന്തരി' എന്ന മലയാളത്തിൽ ഏകവൈദ്യമാസികയുടെ ൧-ാം നമ്പരായി ഇക്കാലത്തെ പ്രതി കൈപ്പറ്റിയതിൽ 'മതഭേദമോ, ജാതിഭേദമോ, ദേശഭേദമോ കൂടാതെ ശരീരമുള്ളവർക്കെല്ലാം ഉപകാരമായി' വരുന്ന പലമാതിരി വൈദ്യവിഷയങ്ങൾ യുക്തിയുക്തമായും, അനുഭവാനുസൃതമായും, ഭംഗിയായും പ്രതിപാദിച്ചിട്ടുണ്ടു. പ്രസ്താവനയിൽ വിവരിച്ചിട്ടുള്ളപോലെ സ്വസ്ഥന്മാർ രോഗങ്ങൾ ബാധിക്കാതിരിപ്പാനും ബാധിച്ചാലുടനെ നീക്കികളവാനുമുള്ള മുൻകരുതലുകൾ, ഗർഭരക്ഷ, ശിശുപരിപാലനം, രോഗങ്ങളുടെ നിദാനം, ലക്ഷണം, ചികിത്സ, പരിഷ്കൃതരീതിയിൽ ഔഷധങ്ങളുടെ ഗുണപാഠം നാട്ടുവൈദ്യന്മാർക്കുപയോഗമുള്ള ഇംഗ്ലീഷ് മരുന്നുകളുടെയും യന്ത്രങ്ങളുടെയും സ്വഭാവം, ഉപയോഗക്രമങ്ങൾ, ശാരീരം മുതലായ എല്ലാ അവശ്യവിജ്ഞേയ വിഷയങ്ങൾക്കും' ആസ്പദമായിത്തീരുന്ന ഈ 'ധന്വന്തരി'യുടെ പ്രവർത്തകന്മാർ 'വിശാലവും അഗാധവുമായ ഈ മഹാരംഭസമുദ്രത്തിൽ ചെന്നുചാടിയതു പരോപകാരത്തിനുവേണ്ടി മാത്രമായതുകൊണ്ടു അവരെ അതിൽനിന്നും കരകേറുവാൻ 'നാട്ടുരാജാക്കന്മാരും, പ്രഭുക്കന്മാരും, വിദ്വാന്മാരും, വിദ്യാർത്ഥികളുമെന്നുവേണ്ട സകല ശരീരികളും' അവരവരാൽ കഴിയുന്ന സഹായങ്ങൾ 'നിർവ്യാജമായി' ചെയ്തുകൊടുക്കുമാറാകണമെന്ന 'ധന്വന്തരി'യുടെ ശ്രേയസ്സിനെ സർവ്വാത്മനാ കാംക്ഷിക്കുന്ന രഞ്ജിനിയും നിഷ്കളങ്കമായി പ്രാർത്ഥിച്ചുകൊള്ളുന്നു.

'ല്യാൻസെററ്' എന്ന ഇംഗ്ലീഷ് വൈദ്യപത്രഗ്രന്ഥത്തോളം വലിപ്പവും വരഭംഗങ്ങളിൽ കുറയാതെയും ഉള്ള വിശിഷ്ടയായ ഈ നൂതന വൈദ്യമാസികയിൽ അടങ്ങിയിരിക്കുന്ന അനേകം അവശ്യ 'വിജ്ഞേയവിഷയങ്ങൾ' മനസ്സിലാക്കി വായിക്കുകയും, 'പ്രക്ഷാളനാദ്ധി പങ്കസ്യ ദൂരാദസ്പർശനം വരം' എന്നു പറഞ്ഞപോലെ ചളിചവിട്ടി കാലുകഴുകുന്നതിനെക്കാൾ അതിൽചെന്നു ചാടാതെ അകലത്തുകൂടി ഒഴിഞ്ഞുപോകുന്നതാണ ശ്രേഷ്ഠമെന്ന കരുതി ദിനചര്യ നിയമിക്കപ്പെട്ടുകയും അല്പജ്ഞത ആപൽക്കരമെന്ന അറിഞ്ഞു പ്രവൃത്തിക്കുകയും ചെയ്യുന്നവർ തപാൽക്കൂലി അടക്കം കൊല്ലം ൧ക്ക നിശ്ചയിച്ചിട്ടുള്ള 'ധന്വന്തരി വരിസംഖ്യ രൂ.ക. യും അതിലധികവും 'ഡാക്ടർ പീസ്' എന്ന നാൽവഴിയിലെ ചിലവുകുഴിയിൽപെടുത്തുന്ന ഒരേനത്തിൽനിന്ന സമ്പാദിക്കുവാൻ സാധിക്കുമെന്നതിന്ന യാതൊരാക്ഷേപവുമില്ല.

'ഭക്ഷ്യാഭക്ഷ്യ വിവേകമില്ലാത്തവരും അഭക്ഷ്യമാണെന്നറിഞ്ഞാൽതന്നെ മനസ്സിനെ പിൻവലിപ്പാൻ ശക്തിയില്ലാത്തവരുമായ അജ്ഞിപ്രിയന്മാർ ഈ വ്യാധിയെ അനുഭവിക്കുന്നു'എന്ന വിഷൂചികയെക്കുറിച്ച ഗംഭീരമായൊരുപന്യാസത്തിൽ അജീർണ്ണകാരണവിചാരഘട്ടത്തിൽ പറഞ്ഞിട്ടുള്ളത എത്രയോ സാരമായ സംഗതിയാകുന്നു. 'ഉദരനിമിത്തം ബഹുവിധരോഗം' എന്ന പലരും കേട്ടിരിക്കും. അതിന്റെ സൂക്ഷ്മതത്വം ആലോചിച്ചു പ്രവൃത്തിക്കുന്നവർ വളരെ ചുരുങ്ങും,

ചെപ്പൂത്തി വിഷത്തിന്നു ബാനൂൽ (തമിഴിൽ-പിടങ്ങാനി). എന്ന സിദ്ധൌഷധം പി. എം. എന്ന ആൾ എഴുതിയിരിക്കുന്ന പ്രത്യേകൌഷധങ്ങൾ മുതലായവ വൈദ്യശാസ്ത്രാന്വേഷികന്മാർ പരിക്ഷിച്ചുനോക്കുന്നതായാൽ ആയുസ്സു പഴക്കമുള്ള ചികിത്സകന്മാരുടെ അനുഭവത്തോടുകൂടി വേണ്ടതാകുന്നു. അല്ലെങ്കിൽ കിഞ്ചിൽജ്ഞന്മാരായ 'മുറിവൈദ്യന്മാരുടെ' ഉപദ്രവവും അതുമൂലം 'ധന്വന്തരിക്കു' അപവാദവും വരുന്നതാണെന്നു അവർ ദയവുചെയ്തു ആലോചിപ്പാൻ അപേക്ഷ.

'ധന്വന്തരി' ആയുർവൈദ്യസമാജത്തിന്റെ ഉത്തമാംഗമായി വിചാരിക്കപ്പെടാവുന്നതും സമാജത്തിലെ മററുള്ള അംഗങ്ങൾ അതിന്റെ അഭിവൃദ്ധിക്കുവേണ്ടി പ്രത്യേകം പ്രയത്നിക്കേണ്ടതുമാകുന്നു.

* * *

പ്രസിദ്ധനായ മേല്പത്തൂർ നാരായണഭട്ടതിരി, തൃക്കണ്ടിയൂർ അച്യുതപ്പിഷാരോടിയുടെ അടുക്കൽ വിദ്യാഭ്യാസം ചെയ്തുതുടങ്ങുവാനുള്ള കാരണത്തെപ്പററി കഴിഞ്ഞ 'കവനകൌമുദിയിലെ' 'കവിതാലാപത്തിൽ' പറയുന്ന കഥ വായനക്കാർക്കു രസപ്രദമായിരിക്കും.

ബാല്യത്തിൽ യാതൊരു വിദ്യാഭ്യാസമൊന്നും ചെയ്യാതെ വളരെ മടിയനായിട്ടുതന്നെ കാലക്ഷേപം ചെയ്തുകൊണ്ടിരുന്ന ഭട്ടതിരി ഒരു ദിവസം, 'സ്നാനജപഹോമസന്ധ്യാവന്ദനാദികളൊന്നും കഴിയാതെ മുറുക്കിത്തുപ്പിക്കൊണ്ടു പടുപ്രമാദക്കാരനായിട്ടു ഒരു ചേച്ചുമുറിയിട്ടു ശിഷ്യരുടെ മദ്ധ്യത്തിൽ ഇരിക്കുന്ന പിഷാരോടിയുടെ മുമ്പിൽ യദൃച്ഛയാ ചാടിവീണു—യദൃച്ഛയാ എന്നല്ല ആ പിഷാരത്ത് അദ്ദേഹത്തിനു ഒരു 'കിടപ്പിന്റെ വട്ട'മുണ്ടായിരുന്നുവെന്നും പാഠാന്തരമുണ്ട്'. പിഷാരോടി ഏവൻ ഗ്രഹം എന്ന കവിസാംഖ്യം പേരിട്ടവനെ ആലോചിക്കുകയായിരുന്നു. ഭട്ടതിരി താമസംകൂടാതെ 'ബാലഃ കര്യം സൌഖ്യം', എന്നും 'ലിംഗാദ്യാധിരസഹ്യാ' എന്നും പേരുകൾ കല്പിച്ചു. പിഷാരോടി ഇതുകേട്ടുതുടങ്ങി അദ്ദേഹത്തിന്റെ മടിയെക്കുറിച്ച് അല്പം 'നസ്യം' പറഞ്ഞു. അന്നുതൊട്ടാണത്രെ ഭട്ടതിരിയുടെ വേഷം പകർന്നത്.

* * *

'നായർ' എന്ന പത്രഗ്രന്ഥത്തിന്റെ കർക്കടകത്തിലെ പ്രതിയിൽ സ്ത്രീകളുടെ സ്വാതന്ത്ര്യ വ്യവഹാരപ്രസംഗത്തിനിടക്കു പി. കെ. നാരായണപിള്ള അവർകൾ ഇപ്രകാരം എഴുതിയിരിക്കുന്നു.

''സ്ത്രീസ്വാതന്ത്ര്യം ഭാരതഖണ്ഡത്തിൽ മഹമ്മദീയന്മാരുടെ ആധിപത്യരാത്രിയുടെ പ്രവേശനത്തോടുകൂടി ഗാഢമായ സുഷുപ്തിയെയോ അഭേദ്യമായ മൂർഛയെയോ പ്രാപിച്ചതായി കാണുന്നു കഷ്ടം! .... ഘോരപാതകങ്ങൾ ചെയ്യുന്നതിന്നു ജീവപര്യന്തം തടവിൽ പാർപ്പിച്ചിരിക്കുന്ന ഒരുവനെപ്പോലെ ഗൃഹത്തിന്റെ ഒരു കോണുകൊണ്ടു അഹോരാത്രങ്ങളെ കഴിച്ചുകൂട്ടുകയും ബാഹ്യമായ ലോകത്തിൽ നടക്കുന്ന സംഗതികളെക്കുറിച്ചു യാതൊന്നുമറിയാതെ അജ്ഞാനനിധികളായും അനക്ഷരകുക്ഷികളായും ഗൃഹകാര്യങ്ങളിൽ കേവലം ഒരു പാത്രമെന്നപോലെ പെരുമാറപ്പെട്ടു വരികയും അല്ലാതെ സ്ത്രീകൾക്കു ഗത്യന്തരം ഇല്ലാതെയായി. ഈ ദുർദ്ദശയായ സ്ഥിതിയുടെ ദയനീയങ്ങളായ അവശേഷങ്ങൾ സാധുക്കളായ നമ്പൂതിരിബ്രാഹ്മണരുടെയും മററും അന്തർജ്ജനങ്ങളിൽ വ്യസനകരമാകുംവണ്ണം നിലനിന്നുവരുന്നുണ്ട്. യാവചിലദോഷങ്ങളെ ഭയന്നു സ്ത്രീകൾക്കു ഈ സ്ഥിതി കല്പിക്കപ്പെട്ടിരിക്കുന്നുവോ ആ വക ദോഷങ്ങൾതന്നെ ഇവരുടെ ഏകാന്തവാസത്തെ ആക്രമിക്കുന്നു. ആയുഷ്കാലം അനുഭവയോഗ്യമായ ഒരു സമ്പാദ്യമാണെന്നും അതിനു ലോകപരിചയം അവശ്യം അപേക്ഷിതമാണെന്നും മററുമുള്ള തത്വങ്ങൾ കൂപമണ്ഡൂകങ്ങളായ ഈ സ്ത്രീകളോ [illegible]

വളം:—ഇത സ്വാഭാവികമെന്നും കൃത്രിമമെന്നും രണ്ടുവിധത്തിലുണ്ട. ചാതി, പുഴ കൾ മുതലായവ സ്വാഭാവികത്തിൽ ഉൾപ്പെട്ടവയാകുന്നു. ഇല്ലനക്കരി, എല്ല്, മത്സ്യം മുതലായവ കൃത്രിമങ്ങളുടെ കൂട്ടത്തിലാണ് ഗണിക്കപ്പെട്ടിട്ടുള്ളത. കരിമ്പു കൃഷിക്ക ഇല്ലനക്കരി വിശേഷമാണത്രെ.

## കരകൌശലം.

നിറംപോയ ആനക്കൊമ്പുസാമാനങ്ങൾക്ക നിറംവരുത്തുവാനുള്ള പ്രയോഗങ്ങൾ:—

(എ) സോപ്പുവെള്ളംകൊണ്ട നല്ലവണ്ണംതേച്ചുകഴുകി കണ്ണാടിച്ചില്ലിന്റെ ചോട്ടിൽ വെച്ചുവെക്കുക. സൂൎയ്യരശ്മിക്ക നിറംവരുത്തുവാനുള്ള ശക്തിയുണ്ട.

(ബി) കംപ്പൂത്തിത്തൈലവും ക്ലോറൈഡ് ഓഫ് ലൈം (Chloride of lime) എന്ന സാധനവും ചേൎന്ന വെള്ളത്തിൽ കുറച്ചുനേരം ഇടുക.

(സി) ഈ സാമാനങ്ങൾ വെള്ളത്തിൽ മുക്കി വായുസമ്പൎക്കമുള്ള ഗന്ധകപ്പുകയിൽ കാണിക്കുക. എന്നാലും നിറം കിട്ടും.

(ഡി) കാൎബോൺ ഓക്സ്യാലിക് ആസിഡ് ചേൎത്ത വെള്ളത്തിൽ ഇട്ടാൽ ആനക്കൊമ്പിൽനിന്ന മഞ്ഞപാറിയ പാട് കളായവുന്നതാകുന്നു.

## വൈദ്യം.

1. മാനസികമായും കായികമായും ഉള്ള അത്യദ്ധ്വാനമാണ് ലഹരിസാധനങ്ങൾ ഭക്ഷിക്കുവാൻ ജനങ്ങളെ പ്രേരിപ്പിക്കുന്ന മുഖ്യകാരണങ്ങളിൽ ഒന്നെന്ന നിശ്ചിതമാകുന്നു. എന്നാൽ കായക്ലേശംകൊണ്ടും മനഃക്ലേശംകൊണ്ടും ഉണ്ടാവുന്ന ക്ഷീണം തീൎപ്പാൻ തോട്ടം, മൈതാനം, കടൽവക്ക് ഇത്യാദിയായുള്ള പ്രദേശങ്ങളിലെ ശുദ്ധവായു ശ്വസിക്കുക, തണുത്ത ശുദ്ധജലത്തിൽ കുളി മുതലായ നല്ലവഴികളിരിക്കെ ആയുസ്സിനെ പകുതിപ്പെടുത്തുന്ന മദ്യപാനത്തെ അപേക്ഷിക്കുന്നതെന്തിനാണ്!

2. അപ്പോഴും ചില ദിവസങ്ങളിൽ പട്ടിണികിടക്കുന്നത ദേഹത്തിന നല്ലതാണ. അത ഉദരത്തിന്നൊരു വിശ്രമമാകുന്നു. ഫലങ്ങൾ മാത്രം ഭക്ഷിക്കുന്നത തലവേദന, നീരെളക്കം ഉറക്കമില്ലായ്മ ഇവയെ ഇല്ലായ്മചെയ്യുവാൻ സഹായിക്കുന്നതാകുന്നു.

3. സാമാന്യമായിട്ട കാലും കയ്യും തണുക്കുന്നത ദഹനക്ഷയത്തിന്റെ ലക്ഷണമാകുന്നു.

## സ്വാന്തം.

സൎക്കാരിൽനിന്ന ഞങ്ങൾക്ക സദയം അയച്ചുതന്നിട്ടുള്ള 1901-ലെ കൊച്ചിസംസ്ഥാനം വക സെൻസസ് (കാനേഷുമാരി) റിപ്പോൎട്ട സന്തോഷപൂൎവ്വം കൈപ്പററിയിരിക്കുന്നു. വായിക്കേണ്ടുന്നതായ ഈ റിപ്പോൎട്ട കൊച്ചിയിൽ സെൻസസ് സൂപ്രേണ്ട എം. ശങ്കരമേനോൻ ബി. എ. അവൎകളാൽ എഴുതപ്പെട്ടിട്ടുള്ളതാകുന്നു. ചരിത്രസംബന്ധമായും സാമുദായികമായും ഉള്ള ചില ഭാഗങ്ങൾ ഇംഗ്ലീഷ പരിജ്ഞാനമില്ലാത്ത വായനക്കാരുടെ അറിവിനും രസത്തിനുംവേണ്ടി 'രഞ്ജിനിയിൽ, തൎജ്ജിമചെയ്തിട്ടാൽ കൊള്ളാമെന്ന ആഗ്രഹമുണ്ട്.

ബ്രഹ്മശ്രീ കല്ലമ്പിള്ളിൽ വിഷ്ണുനമ്പൂരി അവൎകളാൽ ഉണ്ടാക്കപ്പെട്ട 'പഞ്ചാക്ഷര മാഹാത്മ്യം ഭാഷാനാടകം' സന്തോഷസഹിതം കൈപ്പററിയിരിക്കുന്നു. സ്ഥലച്ചുരുക്കത്താൽ ഈ ലക്കത്തിൽ അഭിപ്രായം പറവാൻ സാധിക്കാഞ്ഞതാണ്.

ഒററപ്പാലത്ത മാസംതോറും പ്രസിദ്ധപ്പെടുത്തി വരുന്നതും 'സാമുദായികതത്വത്തെ' സംബന്ധിച്ചേടത്തോളം 'നായരുടെ' അനുഗാമിയും ആയ 'എഴുത്തച്ഛന്റെ കൎക്കടകം ചിങ്ങം രണ്ടുപ്രതികൾ കിട്ടിയിരിക്കുന്നു. ഇത നന്നായാൽ നന്ന്.

വിഷയബാഹുല്യത്താൽ പ്രസ്താവനയിൽ പറഞ്ഞതിൽ കുറെക്കൂടി ഭാഗങ്ങൾ ഇത്തവണ ചേൎക്കേണ്ടതായി വന്നുവെന്ന വായനക്കാരെ അറിവിച്ചുകൊള്ളുന്നു.

# നോട്ടീസ.

മെത്തരം സാമാനങ്ങാം ! വില വളരെ സഹായം !

ബൊമ്പായിമുതലായ വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന ഷാപ്പുകളിൽ നിന്ന നെരിട്ടുവരുത്തുന്നതും തഴെ വിവരം പറയുന്നതും വെറെയും അനെകം സാമാനങ്ങാം തൊകപ്പടിയായും ചില്ലറയായും വളരെ സഹായ വിലക്ക വില്ക്കുന്നതാണ്.

പലതരത്തിലുള്ള ഫ്ലാനൽ ശിലകാം, ട്വീഡുകാം, ചെക്കളെണികാം, വളരെ ഭംഗിയുള്ള ചീട്ടികാം പട്ടുകാം, ബ്ലാങ്കെററുകാം, തൊപ്പികാം, സർജ്ജുകാം, മല്ല, ജഗന്നാഥൻ മുതലായ തുണിച്ചരക്കുകാം. എനാമൽ പാത്രങ്ങാം, പലതരത്തിലുള്ള ഗ്ലാസുകാം, നാഴികമണികാം, വാച്ചുകാം, വിളക്കുകാം, കണ്ണാടികാം, കത്തികാം, ഉളൊപ്പുകാം, രവിവർമ്മപ്പടങ്ങാം, കൊടകാം, ഇരിമ്പപെട്ടികാം, ഇരിമ്പഅലമാരികാം, ഇരിമ്പഅടുപ്പുകാം, അനെകവിധം സൊപ്പുകാം, ബ്രാണ്ടി, വിസ്കി, മതലായ ലഹരിസാധനങ്ങാം, മുത്തുച്ചിപ്പികൊണ്ടുള്ള അനെകവിധ പാത്രങ്ങാം, ഇവകളും മേലിൻസഫൂഡ, കൊക്കൊ,- കാപ്പിപ്പൊടി, ടീ ബിസ്കോത്ത മുതലായ വേറെയും അനേകവിധ സാമാനങ്ങാം വളരെ സഹായവിലക്ക വില്ക്കുന്നു.

ആവശ്യപ്പെടുന്നവക്ക സാമാനങ്ങാം വി- പി- ആയി അയച്ചുകൊടുക്കുന്നതാണ്.

എ. ടി. എസ്സ. മേനോൻ.

ജനറൽ മർച്ചണ്ട്.

ചിററൂര.

# Subramania & Co.,

താംബൂല വിഹാരം ഒരു സുഖാനുഭവ സാധനം തന്നെ.

—:o:—

## വെററില മുറുക്കിനൊ സ്വാദുപിടിപ്പിക്കുന്ന ഒരു രുചിപ്രദമായ

## സുഗന്ധവസ്തു. രമ്യം. വിശേഷം. രുചിപ്രദം.

ഇതു മേത്തരം കസ്തൂരി, പനിനീർസത്തു്, അത്തർ മററു സുഗന്ധവസ്തുക്കൾ എന്നിവ ചേർത്തുണ്ടാക്കിയതായി നൂതനമായ ഒരു കൂട്ടാകുന്നു. വെററിലമുറുക്കിന്നു അതിരസം ഉണ്ടാകും. മുറുക്കുന്നവൎക്കു ഇതു അതിസുഖാനുഭവമായൊരു സാധനമാകയാൽ അവർ ഈ സാധനത്തെ വാങ്ങി പരീക്ഷിച്ചുനോക്കേണ്ടതാകുന്നു.

| | ക. | ണ. |
|---|---|---|
| ഒരു അളുക്കിന്നു വില ... ... ... | 0 | 4 മാത്രം |
| 12 അളുക്കുകൾക്കു ... ... ... ... | 2 | 12 |

തപാൽക്കൂലി പുറമെ.



## DANTADABANA CHURNA. ദന്തധാവന ചൂൎണ്ണം

ശുദ്ധിപ്പെട്ടു പല്ലു തേപ്പാനുള്ള പൊടി. ഒരു പെട്ടിക്കു വില 0-8 ണ. നൊണ്ണുകെട്ടുകൾക്കും, പല്ലിലൊ, അതിന്നടുത്തൊ ഉണ്ടാവുന്ന പുണ്ണുകൾക്കും, പല്ലിൻറ ദ്രവിച്ചുപോകലിന്നും വേദനക്കും പല്ലിൽനിന്നു ചോരപോകുന്നതിന്നും വായിൽ നാററത്തിന്നും മററും ഉതകുന്ന ഒരു പൊടിയാണിതു. ഈ പോടി പല്ലിലുണ്ടാവുന്ന കറ, കേടു മുതലായവയെ നശിപ്പിക്കും. പല്ലുകളിന്മേൽ ചിലപ്പോൾ കുമ്മായമിട്ടപോലെ പററിപ്പിടിച്ചുകാണുന്ന ഒരു വസ്തുവുണ്ടു. അതിനെയും ഈ പൊടി നശിപ്പിച്ചു നീക്കും. നാററമുള്ള സകല ദന്തസങ്കടങ്ങളേയും ഈ പൊടി നശിപ്പിക്കും. പല്ലിന്മേൽ പററിപ്പിടിച്ചിരിക്കുന്നതിനെയെല്ലാം കളയും. മുത്തുപോലെ വിളങ്ങുന്ന പല്ലുകളെ ഈ പൊടികൊണ്ടു സമ്പാദിക്കാം. പല്ലുകൾക്കു ബലവും ശക്തിയും ജനിക്കും. ഊണിന്നു ഒരു രുചിയും വരും. ദന്തോദ്ഭവവും ഉണ്ണുകളിൽ പുണ്ണും കുരുവും ഉണ്ടാവുമ്പോൾ ഈ പൊടി വളരെ നന്നു. ഇതിന്നു പുളിരസമില്ലാ. വളരെ മിനുസമാംവണ്ണം നേരിയ പൊടിയാക്കിയ ചൂൎണ്ണമാകകൊണ്ടു പല്ലിന്നു ഉരസൽതട്ടി കേടുവരുന്നതല്ല. പല്ലുകൾക്കു ചീച്ചൽതട്ടിഇതുമാററം വരുന്നതിനെ ഈ പൊടി തടുക്കും. പല്ലുകളിൽ കടികൊണ്ടു നാശം വരുത്തുന്ന അതിസൂക്ഷ്മങ്ങളായ അണുപ്രാണികൾ ഉണ്ടു. അവയെ ഈ പൊടി കൊല്ലും. നൊണ്ണുകളെ ചൂടുപിടിപ്പിച്ചോ വേദനപ്പെടുത്തിയോ ചൊറിച്ചൽ മുതലായതൊന്നും ഈ ചൂൎണ്ണമൂലം ഉണ്ടാവില്ല. നാവിന്നും മൂക്കിന്നും ഈ ചൂൎണ്ണം സുഖകരമാണു. കിഴവന്മാർ പ്രത്യേകിച്ചു ഈ ചൂൎണ്ണം ഉപയോഗിക്കേണ്ടതാണു. അപ്പോൾ അവർ പല്ലുകൊണ്ടുള്ള പ്രയോജനം മരണപര്യന്തമുണ്ടായിരിക്കും. വായിക്കു രുചികരവും സൌ

രുചിയുള്ളതുമാകയാൽ ശ്വാസത്തിന്ന ഒരു നല്ല മണവുമുണ്ടാവും വായിന്നാ
ററ്റം ഉണ്ടാവില്ല. നല്ല ഒരു മണം വായിൽനിന്ന പുറപ്പെടുകയും ചെയ്യും.

KARPURARISTHA. കർപ്പൂരാരിഷ്ടം. നടപ്പദീനത്തിന്ന

ക ഔഷധം. (വിഷൂചികക്കുള്ള സിദ്ധൌഷധം.) ഒരു കപ്പിക്കു വില [illegible]ന. കപ്പൂ
വിഷൂചികാ, അതിസാരം, വയററിൽകടി, ദഹനക്കുറവു, ചെറിയകുന്നിയുടെ കേ
വയററിന്ന വിസ്താരം എന്നിങ്ങിനെയുള്ള രോഗങ്ങൾക്കു നല്ല മരുന്നാണ. ഈ
പല ജാതിയായ വേദനകളെ തീർത്തു അവയവങ്ങൾക്കു ശാന്തമായ പ്രസാദത്തെ [illegible]
വരുത്തും. അവയവങ്ങൾക്കു ക്ഷണസംഭവങ്ങളായ വിറയൽ പിടച്ചൽ മുതലായ വികൃതി
കളെ മാററും. മലത്തിൻെറ അയച്ചിൽ മാററി മലത്തെ കെട്ടി മലബന്ധം വരുത്തി ബലം
കൊടുക്കും. അവിൻ (കറപ്പു) കൂടിട്ടുള്ള അന്യ മരുന്നുകളെപ്പോലെ ഈ ഔഷധം തലവേ
ദനയെ ഉണ്ടാക്കില്ല. തലതിരിച്ചൽ, ഉറക്കം, മന്ദത, ആലസ്യം, മോഹം മുതലായതുകളെ
ഉണ്ടാക്കുന്നതുമല്ല. അല്പ നിമിഷങ്ങൾക്കുള്ളിൽ ഛർദ്ദിയും വേദനയും നോവുകളും നിന്നു
പോകും. ഏകമൂലികപ്രയോഗക്കാരായ ഹോമിയാപ്പതി വൈദ്യരും ബഹുമൂലികാപ്രയോഗ
ക്കാരായ അല്ലൊപ്പാധി വൈദ്യരും കൊടുക്കുന്ന കപ്പൂരം ക്ലോരോഡൈൻ എന്നിത്യാദി മരു
ന്നുകളെക്കാൾ ഞങ്ങളുടെ കപ്പൂരാരിഷ്ടം ഇന്ത്യയിലെ ജനങ്ങളുടെ ദേഹങ്ങൾക്കും അതി
ൻെറ സഹജസ്വഭാവങ്ങൾക്കും പററിയതാണ. ഇത ഞങ്ങളുടെ അനുഭവമാണ.

☞ മേല്പറഞ്ഞ എല്ലാ മരുന്നുകൾ താഴെ എഴുതിയ മേൽവിലാസത്തിൽ ഇംഗ്ലീഷി
ലൊ മലയാളത്തിലൊ തമിഴിലൊ എഴുതി ചോദിക്കേണ്ടതാണ.

എന്ന ടി. എസ്സ്. സുബ്രഹ്മണ്യം അൻ കമ്പനിയാര

33. ആർമീനിയൻ സ്ട്രീററ്,

മദിരാശി.

## സരസ്വതിതൂവൽ.

---

## (THE SARASWATI PEN.)

ഒരിക്കൽ മഷി മുക്കിയാൽ 300 മുതൽ 500 വരെ വാക്കുകൾ എഴുതാം.

## സ്തുത്യലിഖിതങ്ങൾ.

**സർ. വാൽട്ടർ ലൊറൻസ്** (കെ. സി. ഐ. ഇ.) ഇന്ത്യാഗവർണ്ണർ
ജനറാളുടെ പ്രൈവററ് സിക്രട്ടേരി:— സരസ്വതിതൂവലുകൾ വളരെ ഉപയോഗമുള്ളവ
യായി കാണുന്നു. താങ്കളുടെ നൂതനമായ ഈ കണ്ടുപിടിക്കലിന്നു താങ്കൾക്ക് എല്ലാ ജയ
വും സിദ്ധിക്കട്ടെ.

---

**സർ. ലൊറൻസ് ജെങ്കിൻസ്** (കെ. സി. കെ. സി. ഐ. ഇ.) ബോ
മ്പെ ഹൈക്കോർട്ട് ഒന്നാംജസ്റ്റി:— സരസ്വതിതൂവൽ വളരെ ഉപയോഗമുള്ളതായി ഞാൻ ക
ണ്ടിരിക്കുന്നു. കുറെ തൂവലുകൾ താങ്കൾ എനിക്ക് അയച്ചുതരുന്നത് ഉപകാരം.

ബർദ്ദ്വാൻ മഹാരാജാധിരാജ ബിജെയ് ചാന്ദ് മഹതാബ് ബഹദൂർ:— ഈ സൂത്രവിദ്യയിൽ നാം വളരെ സന്തോഷിക്കുന്നു.

---

നാട്ടോർ മഹാരാജ ബഹദൂർ ജഗനിന്ദ്രനാഥറോയി:— മഷി നിറച്ച "സ്വാൻ" തൂവൽപോലെ തന്നെ ഇതും ഉപകാരമുള്ളതാണ്.

---

ബഹുമാനപ്പെട്ട രാജാ റൺജിട്ട് സിങ്ങ് ബഹദൂർ:— ഞങ്ങളുടെ പരിചാരകന്മാർക്കു ഇതു തിരെ അർഹനാകുന്നു.

---

രാജാ പെയരിമോഹന മുക്കർജ്ജി:— (സി. എസ്സ്. ഐ):— സർസ്വാതി തൂവൽ വളരെ ഉപയോഗമുള്ളതായി ഞാൻ കണ്ടിരിക്കുന്നു.

---

ബഹുമാനപ്പെട്ട മിസ്റ്റർ ജസ്റ്റീസ്സ് ശാരദ ചാരുമിത്രൻ:— ഇതു വളരെ ഉപയോഗമുള്ള ഒരു കണ്ടുപിടിത്തംതന്നെയാണ്.

---

പണ്ഡിതർ കെ. എം. ഗാംഗുലി (ബി. എൽ.) മഹാഭാരത പരിഭാഷകൻ:— "സ്ലീർക്കൻ" എന്ന യോഗിപ്രോക്തന്മാരുടെയും പാലനക്ക് ഇതു പാത്രമായി നിൽക്കുന്നതാണ്.

## പത്രാധിപാഭിപ്രായങ്ങൾ.

മഹാരാജാക്കന്മാരും, വലിയ ഉദ്യോഗസ്ഥന്മാരും മുതലായ (സി. എസ്സ്.) കളും വക്കീൽ സിറ്റിപ്പാൽ മുതലായവരുടെ തൂവൽ തൃപ്തികരമായ വിധം എന്ന കണ്ടിരിക്കുന്നു. സൂത്രം വളരെ സാമർത്ഥ്യമുള്ളതുതന്നെയാണ്.

---

മിസ്റ്റർ എച്ച്. ഡി. വില്യംസ് (ഐ. സി. എസ്സ്.), കമീഷണർ:— കൂടക്കൂട മഷി മുക്കേണ്ടുന്ന ആവശ്യമില്ല. ഒരിക്കൽ മുക്കിയാൽ മൂന്നു നാലു വലിയ കത്തുകടലാസ്സ് എഴുതാവുന്നതാണ്.

---

മിസ്റ്റർ കെ. സി. ഡി. (ഐ. സി. എസ്സ്.) കലക്ടർ:— തൂവൽ വളരെ സൌകര്യമുള്ളതും കണ്ടുപിടിച്ച സൂത്രം സാമർത്ഥ്യമുള്ളതുംതന്നെ.

---

മിസ്റ്റർ എസ്സ്. സി. മിത്രൻ, ഡിപ്യൂട്ടി മജിസ്ട്രേട്ട്:— നല്ല വിദ്യയുള്ള തൃപ്തികരം.

---

മിസ്റ്റർ ജി. ചക്രവർത്തി, സിമിണ്ടാർ, ബാംബ്ബെ മുനിസിപ്പാൽ ചെയർമാൻ:— കണ്ടുപിടിച്ച സൂത്രം വളരെ സാമർത്ഥ്യമുള്ളതുതന്നെ. തൂവൽ വളരെ ഉപയോഗമുള്ളതാകുന്നു.

**മിസ്റ്റർ സീതാകുഫോരി,** ജപ്പാൻ "ഡിൻഗാജിററ് സാൻഗിയെ" സമാജം പ്രസിഡേണ്ടു:— താങ്കളുടെ ഉപയോഗകരമായ കണ്ടുപിടിക്കൽ ജയത്തെ പ്രാപിച്ചതിന്ന ഞാൻ താങ്കളെ അഭിനന്ദിക്കുന്നു.

---

**റവറണ്ട് ഡോക്ടർ മോറിസൻ** (എം.എ):— കണ്ടുപിടിച്ച സൂത്രം സാമർത്ഥ്യമുള്ളതുതന്നെ.

---

**ഡോക്ടർ എം. എൻ. ഗാംഗുലി,** കൊൺപുരി:— ഇതിന്റെ ഫലപ്രാപ്തി കേൾവിപ്പെട്ടതൊന്നുതന്നെയാണ്.

---

**പ്രൊഫസർ എച്ച്. സ്റ്റീഫൻ** (എം. എ):— സരസപത്തിളുവൽ ...ൻ ഉപയോഗിച്ചുണ്ടാക്കിയതിൽ വളരെ ഫലപ്രാപ്തിയുള്ളതായി കണ്ടിരിക്കുന്നു.

---

**ഡോക്ടർ സറാട്ട് കെ. മുള്ളിക്** (എം. ബി, സി. എം.):— എഴുതറിയുന്ന ലോകത്തിൽ ഇതിന്ന വളരെ ചെലവുണ്ടാകുമെന്ന ഞാൻ തിട്ടമായി പറയുന്നു.

---



**ഡോക്ടർ** ... (എം. എ, എൽ. എൽ. ഡി):— മക്കിനിഷ ... ...ൻ അവയെ ഉപയോഗിച്ചുനോക്കിയ ... ഗാഢമു... ...ർണായി ... ...മ കാണ... ...ിരിക്കില്ല.

---

വില. 

| | | | ക. | ണ. | പ. |
|---|---|---|---|---|---|
| 12 ഉരുവലുകൾക്ക് | ... | ... | 0 | 8 | 0 |
| 72-ന്ന | ... | ... | 2 | 12 | 0 |
| 144-ന്ന | ... | ... | 5 | 8 | 0 |

"വി. പി." പൊസ്റ്റായി അയപ്പാൻ ... പുറമെ.

താഴെകാണിച്ച കമ്പനിയോട് ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്.

ടി. എസ്സ്. സുബ്രഹ്മണ്യം ആൻറ കമ്പനിയാര

33. ആർമീനിയൻ സ്ട്രീറ്റ്,

മദിരാശി.

T. S. SUBRAMANIA & Co.,

Agents,

33, Armenian Street,

*Madras.*

# വ്യവഹാരചിന്താമണി.

—— :0: ——

**ആഗസ്റ്റ 30-ാംനു- പ്രസിദ്ധപ്പെടുത്തുന്നത നോക്കുക.**

## കൊച്ചി വിധികൾ! കൊച്ചി വിധികൾ!!

ഈ മാസം മുതൽക്ക കൊച്ചി ചീഫ്കോർട്ടിലെ വിധികൾ ഇതിൽ കൊടുക്കുന്നുണ്ട. നാത്യുത ഉപയോഗമുള്ള പല വിധികളും ഇത്താണ്ടയുണ്ട.

ചീഫ്കോർട്ടിലെ അതിയോഗ്യന്മാരായ രണ്ടു വക്കീലന്മാർ [illegible] ഇതുകൾ റിപ്പോർട്ടാക്കുന്നത. കൊച്ചിയിൽ സർക്കാർവകയായ വിധികൾ പ്രസിദ്ധപ്പെടുത്തുന്നില്ല. ചീഫ്കോർട്ട വിധികളുടെ പോക്കറിവാൻ "വ്യവഹാരചിന്താമണി" മുഖാന്തരമെ നിവൃത്തിയുള്ളു.

ആദ്യംമുതൽക്ക വാങ്ങാഞ്ഞാൽ ബുദ്ധിമുട്ടാകും, ജഡ്ജിമാരും വക്കീലന്മാരും, ഗ്രന്ഥകന്മാരും, നാട്ടുകാരും ഉടനെ 'വ്യവഹാരചിന്താമണി' വാങ്ങിക്കൊൾവിൻ. വി. പി. ആയി അയക്കുവാൻ ഒരു പൊസ്റ്റകാഡ അയച്ചാൽ പുസ്തകം വരും. ഒരു കൊല്ലത്തെ വരിസംഖ്യ 4-1-0 തപാൽക്കാരൻ വക്കൽ കൊടുത്ത വാങ്ങുക.

## പത്രാധിപാഭിപ്രായങ്ങൾ.

മനോരമാ- ഈ പുസ്തകം എല്ലാ വലിയ തറവാട്ടുകാരും മുതൽക്കാരും കച്ചവടക്കാരും വക്കീൽ ഗുമസ്തന്മാരും വരുത്തി വായിക്കത്തക്ക യോഗ്യതയുള്ളതാകുന്നു.

കേരളസഞ്ചാരി- ഈ മാസിക [illegible] പ്രായനായി വരുമെന്നതിന്ന സംശയമില്ല.

കേരളപത്രികാ- കോടതികളിലെ വിചാരണകളും വിധികളും [illegible] ഭാഷയിൽ ആയതകൊണ്ട ഇംഗ്ലീഷ അറിയാത്ത വ്യവഹാരക്കാർക്കും [illegible] ഇത എത്രയൊ ഉപകാരമായിതീരുന്നതാണ.

മലയാളമനോരമാ- മേനോൻ അവർകളുടെ ഉദ്യമം [illegible] അദ്ദേഹത്തിന്റെ ഈ പുതിയ സ്യമന്തകത്തെപോലെ ഈ നാട്ടിൽ [illegible] അത്ര ചിലവുണ്ടാവുമെന്ന തോന്നുന്നില്ല.

മലയാളി- വ്യവഹാരികൾക്കും മററും ഉണ്ടായിതീരാവുന്ന [illegible] കേവലം കൂടാതെകഴിപ്പാൻ തക്കനിലയിൽ ചെയ്യു മേനോൻ അവർകളുടെ [illegible] വളരെ ശ്ലാഘനീയവുമായിതീന്നിരിക്കുന്നു.

**അപേക്ഷിക്കേണ്ടും മേൽവിലാസം:**

**ചെങ്ങളത്തകരുണാകരമേനോൻ ബി. എ.**

**വക്കീൽ, വള്ളുവനാട**

# നോട്ടീസ്.

പലതരം സാമാനങ്ങൾ! വില വളരെ സഹായം!!

ബൊമ്പായിമുതലായ വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന ഷാപ്പുകളിൽ നിന്നു നേരിട്ടുവരുത്തുന്നതും താഴെ വിവരം പറയുന്നതും വെറെയും അനെകം സാമാനങ്ങൾ തൊകപ്പടിയായും ചില്ലറയായും വളരെ സഹായ വിലക്കു വില്ക്കുന്നതാണ്.

പലതരത്തിലുള്ള ഫ്ലാനൽ ശീലകൾ, ഷീട്ടുകൾ, ചെക്കുതുണികൾ, വളരെ ഭംഗിയുള്ള ചീട്ടികൾ പട്ടുകൾ, ബ്ലാങ്കെറ്റുകൾ, തൊപ്പികൾ, സർജ്ജുകൾ, മല്ല്, ജഗന്നാഥൻ മുതലായ തുണിച്ചരക്കുകൾ. ഏനാമൽ പാത്രങ്ങൾ, പലതരത്തിലുള്ള ഗ്ലാസുകൾ, നാഴികമണികൾ, റാമ്പുകൾ, വിളക്കുകൾ, കണ്ണാടികൾ, കത്തികൾ, കുളൊപ്പുകൾ, രവിവൎമ്മപ്പടങ്ങൾ, കൊടകൾ, ഇരിമ്പപെട്ടികൾ, ഇരിമ്പഅലമാരികൾ, ഇരിമ്പ[illegible]പ്പുകൾ, അനെകവിധം സൊപ്പുകൾ, ബ്രാണ്ടി, വിസ്കി, മുതലായ ലഹരിസാധനങ്ങൾ, മുത്തുച്ചിപ്പികൊണ്ടുള്ള അനെകവിധ പാത്രങ്ങൾ, ഇവകളും മെലിൻസ്ഫുഡ, കൊക്കൊ, കാപ്പിപ്പൊടി, ടീ ബിസ്കോത്ത മുതലായ വേറെയും അനേകവിധ സാമാനങ്ങൾ വളരെ സഹായവിലക്കു വില്ക്കുന്നു.

ആവശ്യപ്പെടുന്നവൎക്കു സാമാനങ്ങൾ വി- പി- ആയി അയച്ചുകൊടുക്കുന്നതാണ്.

ഏ. ടി. എസ്സ്. മേനോൻ.
ജനറൽ മർച്ചന്റ്.
ചിററൂര.

# സംഗതിവിവരം.

—:o:—

| | | ഭാഗം. |
|---|---|---|
| ൧. കടം- ... ... | എസ്സ്. വി. ആർ. | ൧ാ |
| ൨. സൂര്യൻ- ... ... ... | കെ. എം. | ൧൨ |
| ൩. മാമാങ്കം (അല്ലെങ്കിൽ മലയാളത്തിലെ മാമാകം)- | കുറ്റിപ്പുറത്ത് പരമേശ്വര മേനോൻ. | ൨൭ |
| ൪. സുഭദ്രാർജ്ജുനം- ... | സി അന്തപ്പായി. | ൨൮ |
| ൫. സുനീതി- ... | കെ. അപ്പനമ്പ്യാര. ബി. എ. | ൩൭ |
| ൬. ഒരു മറുവടി (രാഷ്ട്രസന്ദേശാങ്കം)- | വീരകേസരി. | ൪൦൩ |
| ൭. മലയാളഭാഷയുടെ താൽക്കാലികാവസ്ഥ- | സി. ഡി. ഡേവിഡ്. | ൪൪൭ |
| ൮. അസാരംതെററിപ്പോയി- ... | എസ്സ്. വി ആർ. | ൪൫൦ |
| ൯. വൈരാഗ്യത്രയം- | ടി. നാരായണൻ നമ്പി | ൪൫൨ |
| ൧൦. ഒരു വിലാപം- | സി. എസ്സ്. സുബ്രഹ്മണ്യൻ പോററി | ൪൫൮ |
| ൧൧. നാഗാനന്ദം- | പായാട്ട് അച്യുതമേനോൻ | ൪൬൧ |
| ൧൨. ഒരു ദുർമ്മരണം. ... ... ... ... | | ൪൬൭ |
| ൧൩. ആത്മനിവേദനം- | സി. ഗോദവർമ്മൻ തിരുമുല്പാട. | ൪൬൨ |
| ൧൪. പലവക. ... ... ... | | ൪൬൮ |

പുസ്തക പരിശോധന. ... ... ... ...

കരകൌശലം. ... ... ... ...

സമ്മതം.

☞ രസികരഞ്ജിനിക്കു പുതിയ വരിക്കാരെ ഉണ്ടാക്കി അവരുടെ വരിപ്പണം മുഴുവൻ മുൻകൂറായി പിരിച്ച് പേരുവിവരപ്പട്ടികയോടുകൂടി ആ സംഖ്യ ആപ്പീസിൽ അടക്കുന്നവൎക്കു ൧൦. ഉറുപ്പികയിൽ കുറയാതെയുള്ള സംഖ്യകൾക്കു ൧൦൦ക്കു ൧൦ക വീതം കമ്മിഷനും ൩൦. കയിൽ കുറയാതെ പിരിച്ചടക്കുന്നവൎക്കു മേൽ പറഞ്ഞ കമ്മിഷനും പുറമേ മുപ്പതിതെ ഉറുപ്പികക്കു രഞ്ജിനിയുടെ ഓരെ പ്രതിവീതം സൌജന്യവുംകൊടുക്കപ്പെടും.

ര. ര. മാനേജർ

PRINTED AT THE VIDYA VILASUM PRESS, ERNAKUL

൧൦൭൮-ാമാണ്ടത്തെ വരിസംഖ്യ അടച്ചവരുടെ പേരവിവരം.

---

| | പേര് | സ്ഥലം | ക- | ണ- | സ |
|---|---|---|---|---|---|
| | കൊച്ചി ൧൫-ാംകൂറ തമ്പുരാൻ തിരുമനസ്സുകൊണ്ടു— | തൃപ്പൂണിത്തുറ— | ൩ | ൦ | ൦ |
| രാ-രാ- | വി. കെ. രാമൻമേനോൻ- | ,, | ൩ | ൦ | ൦ |
| ,, | മധുരത്താററ് തുപ്പൻ നമ്പൂരിപ്പാട്. | ,, | ൩ | ൦ | ൦ |
| ,, | നെടുമ്പറമ്പ വാസുദേവൻ നമ്പൂരി. | ,, | ൩ | ൦ | ൦ |
| ,, | ഓണറമ്പ്ററ സി. ശങ്കരൻ നായർ. | മദ്രാസ്സ്. | ൩ | ൦ | ൦ |
| ,, | ടി. ശങ്കുണ്ണിമന്നാടിയാർ. | ചിററൂർ. | ൩ | ൦ | ൦ |
| ,, | പി. കെ. ലക്ഷ്മിറാണി | കൊല്ലംകോട് | ൩ | ൦ | ൦ |
| ,, | ബ്രഹ്മശ്രീ. ടി. കെ. എം. ചെറിയ നാരായണൻനമ്പൂരിപ്പാട്. | ദേശമംഗലം | ൩ | ൦ | ൦ |
| ,, | നല്ലൂർ ദാമോദരൻ നമ്പൂരി. | ഇരിഞ്ഞാലക്കുട. | ൩ | ൦ | ൦ |
| ,, | വിക്ടോറിയകോളേജ് പ്രിൻസിപ്പാൾ. | പാലക്കാട. | | ൫ | ൦ |
| ,, | വെടിപ്പുര മാത്തിൽ കൊച്ചുണ്ണി [illegible]പ്പാട. | എറണാകുളം. | ൩ | ൦ | ൦ |
| ,, | വാച്ചാൻകേരിൽ കുരിയാൻ കൊച്ചാണ്ടി. | ചങ്ങനാശ്ശേരി. | ൧ | ൧൦ | ൦ |
| ,, | മൂത്തിയേടത്ത ദിവാകരൻ നമ്പൂരി. | കരിമ്പുഴ | ൦ | ൮ | ൦ |



൧൦൭൯.

പുസ്തകം ൨. കന്നിമാസം. ലക്കം ൨.

# മംഗളം.

——:o:——

തിങ്ങിപ്പൊങ്ങിപ്പരന്നീടിന പെരിയ ദയാവാം
ഭോനിധിക്കുള്ളിലെന്നും
മുങ്ങിപ്പൊങ്ങിക്കുഴങ്ങീടിനൊരടിയനെന്നീ
യത്തൽത്തീർത്താത്തമോദം.
സംഗംകൂടാതപാംഗത്തരണിയിലണയെ
ച്ചേർത്തുടൻ കാത്തിടേണം
ഹേചങ്ങൽ തുംഗപ്രമോദാമ്പിതമടിയരുളും
ശൈലകന്യേ വദാന്യേ !

വെൺമണി അച്ഛൻ നമ്പൂരിപ്പാട്.

# കടം.

——

(൧)

ഒരുത്തുകടം വാങ്ങിക്കയു
മരുത്തുകടം മററൊരാൾക്കു നൽകുകയും
മുതലും തന്നുടെമിത്രവു
മിതുമൂലം നഷ്ടമാം പലപ്പോഴും.

(ഷേക്സ്പിയർ.)

മിക്കജനങ്ങൾക്കും കൂടക്കൂടെ മനക്ലേശമുണ്ടാകുന്നതും അക്കാ
ലങ്ങളിൽ വേണ്ട ഉപദേശത്തിന്നും സഹായത്തിന്നും മററുള്ളവ

ങ്ങ ആശ്രയിപ്പാൻ ഇടയാകി തീക്കുന്നതുമായ 'ഗൃഹചരിത്രം' 'ജോതിഷം' എന്നുതുടങ്ങി പല ദുഷ്ടവിഷയങ്ങളുള്ളതിൽ പണസംബന്ധമായ എടവാട്' കൂടി ഉൾപ്പെടുത്തണമെന്നുതന്നെയല്ല അതിന് പ്രധാനസ്ഥാനംതന്നെ കല്പിക്കേണ്ടതുമാണ്. മനുഷ്യരുടെ എല്ലാ ആവശ്യങ്ങൾക്കും ഇക്കാലത്തെ ദ്രവ്യം അടിസ്ഥാനമായിതീന്നിരിക്കകൊണ്ട ധനാജ്ജനം വളരെ സാരമായ ഒരു കാൎയ്യമായി ജനങ്ങൾ കരുതിവരുന്നു. 'പോശികളി' മുതലായ, സമ്പാദ്യത്തിനുള്ള അന്യായമാൎഗ്ഗങ്ങളിൽ ചിലർ പ്രവേശിച്ച കാണുന്നതു തന്നെ ഇതിന്നു ഒരു പ്രത്യക്ഷ തെളിവാകുന്നു. ന്യായമായ സമ്പാദ്യത്തിന്നുള്ള വഴി എന്തെന്ന പ്രായേണജനങ്ങൾ ധരിക്കാതെ ലോഭംകൊണ്ട മതിമറന്ന നേര്മാൎഗ്ഗം വെടിയുന്നതും ഇതിന്നൊരു ദൃഷ്ടാന്തമാണെന്നല്ലെ പറയേണ്ടത്? 'ദ്രവ്യംകൊടുത്തുവാങ്ങൽ' ചെയ്യുന്നവരുടെ ഇടയിൽ എന്നുവേണ്ട, അതുകൊണ്ട പെരുമാററം ചെയ്യുന്ന എല്ലാവരുടെ സംഘത്തിലും സാമാന്യസുജനങ്ങളേക്കാൾ പണം കടംകൊടുക്കുന്നവരെ അധികം പൂജ്യന്മാരായി വിചാരിച്ചുവരുന്നത നമുക്ക അനുഭവസിദ്ധമല്ലേ? ജനസമുദായത്തിൽ കേവലം കൂലിക്കാർ തുടങ്ങി പ്രഭുക്കന്മാർവരെ എല്ലാത്തരക്കാരുടെ ഇടയിലും കടംവാങ്ങലും കൊടുക്കലും സാധാരണ നടപ്പായി തീന്നിരിക്കുന്നു. ഇതിൻെറ ആപൽക്കരമായ ഭവിഷ്യത്തുകളെ പലപ്പോഴും ജനങ്ങൾക്ക കാണ്മാനിടവരുന്നുണ്ടെങ്കിലും ആ നടവടി ചീത്തയാണെന്നുള്ളബോദ്ധ്യം അവക്ക്' വന്നുതുടങ്ങീട്ടില്ല. കൊള്ളകൊടുക്കൽ' പല സമ്പ്രദായത്തിലുണ്ടെങ്കിലും അതിനേപ്പററി സവിസ്തരം പ്രസ്താവിക്കുന്നതായാൽ ലേഖനം വല്ലാതെ ദീൎഘിക്കുമോ എന്ന സംശയിച്ച ബന്ധുമിത്രാദികളുടെ ഇടയിൽ സാധാരണ നടപ്പുള്ള കൊടുത്തുവാങ്ങലിനേ കുറിച്ച മാത്രമേ ഞങ്ങൾ ഇവിടെ പ്രതിപാദിക്കുന്നുള്ളു.

തറവാട്ടാവശ്യങ്ങൾക്ക് സമീപസ്ഥന്മാർ അന്യോന്യം സാധനങ്ങൾ തല്ക്കാലം കടംവാങ്ങിച്ച പിന്നീട മടക്കിക്കൊടുക്കുന്ന സമ്പ്രദായത്തെ പററി വളരെ ഗൌരവമായി വിചാരിപ്പാനില്ലെന്ന് മിക്കജനങ്ങളും അഭിപ്രായപ്പെട്ടേക്കാമെങ്കിലും സൂക്ഷ്മമായി ആലോ

പിക്കുന്ന പക്ഷം അത് അവരുടെ ഗൃഹഭരണത്തിലുള്ള മിടുക്കില്ലായ്മയേ വെളിപ്പെടുത്തുകയാണ ചെയ്യുന്നത് എന്ന നാം ഓൎക്കേണ്ടതാണ. പ്രത്യേകിച്ച കൂലിപ്പണിക്കാരുടെ ഇടയിലുംകഷ്ടിച്ച കഴിച്ചിലിനുള്ളവരുടെ ഇടയിലും ഇപ്രകാരം അയൽവക്കത്ത നിന്ന സാധനങ്ങൾ കടംവാങ്ങിക്കുന്നത് എത്രത്തോളം നടപ്പുണ്ടെന്ന ശരിയായി മനസ്സിലാക്കുന്നതായാൽ ഏവനും വിസ്മയം തോന്നിപ്പോകും. ഒരു കൊഴച്ചട്ടുകത്തിന്റെയോ ചരക്കിന്റെയോ ഉടമസ്ഥന്ന് അതിന്റെ അയൽ വീടുകളിലുള്ള സഞ്ചാരത്തെ പററി എന്തെല്ലാംരസകരങ്ങളായ കഥകൾ പറവാനുണ്ടാകും? ഉപായത്തിൽ കാലക്ഷേപം കഴിച്ചുകൂട്ടുന്നവരുടെ ഇടയിൽ 'പ്രഥമൻ' വെക്കുവാനുള്ള ചരക്കും, 'കാളൻ' വെയ്പാനുള്ള ഉരുളിയും ഇന്നിന്ന ദിക്കുകളിലുണ്ടെന്നു പ്രസിദ്ധമായിരിക്കുമല്ലോ. ഇപ്രകാരം അസംഖ്യം വീട്ടുസാമാനങ്ങൾ പലവീടുകളിൽനിന്നുമായിവാങ്ങി പൊതുവെ ഉപയോഗിച്ചു വരാറുണ്ട്. ഇങ്ങിനെതന്നെ 'നാഴി ഉപ്പ' 'രണ്ടുമണിക്കടുകു' 'കുറച്ചു ഉലുവാ' 'ഒരു തവി വെളിച്ചെണ്ണ', എന്നു തുടങ്ങി പല സാധനങ്ങളും പിന്നീട മടക്കികൊടുക്കാമെന്നുള്ള നിശ്ചയത്തിന്മേൽ പലപ്പോഴും അയൽവക്കക്കാർ കടം വാങ്ങിക്കൊണ്ടു പോകാറില്ലയോ ? ഇങ്ങിനേയുള്ള ചില്ലറസ്സാമാനങ്ങൾ കടംവാങ്ങിക്കുന്നതുകൊണ്ട യാതൊരു ദോഷവുമില്ലെന്ന തീരെ തള്ളിക്കളവാൻ പാടില്ലെങ്കിലും ഇതിനേ പററി സാരമായ ഗുണദോഷ നിരൂപണത്തിന്ന ഞങ്ങൾ ഉദ്ദേശിക്കുന്നില്ല. ഈ വ്യാപാരം കടം വാങ്ങുന്നവരുടെ ഗൃഹഭരണത്തിലുള്ള സാമൎത്ഥ്യമില്ലായ്മയേയും ആലോചനക്കുറവുകൊണ്ടുണ്ടാവുന്ന ചൊരായ്മയേയും പ്രത്യക്ഷപ്പെടുത്തുന്നതോടുകൂടി കടംകൊടുക്കുന്ന ആൾക്ക് അപ്രിയംപറയുന്നതിനുള്ള വൈമനസ്യത്തെയും പ്രദൎശിപ്പിക്കുന്നുവെന്നമാത്രം ഞങ്ങൾ ഇവിടെ സൂചിപ്പിച്ചേക്കാം. കല്യാണം മുതലായ അടിയന്തരങ്ങൾക്ക് ഉപയോഗിക്കുന്നതിന്നായി ആഭരണങ്ങൾ കടം വാങ്ങിക്കുന്ന പതിവും ഒട്ടും നന്നല്ല. ഞങ്ങളുടെ ഈ ഉപന്യാസത്തിലേ മുഖ്യസംഗതി സ്നേഹിതന്മാർ തമ്മിൽ പണം കടംകൊടുത്തുവാങ്ങുന്നതിനെപററിയായിരിക്കുമെന്ന് മുമ്പ് പ്രസ്താവിച്ചിട്ടുള്ള

ത്തുകൊണ്ട ഈ വിഷയത്തേ കുറിച്ചും അധികം വിസ്തരിപ്പാൻ ഇവിടെ തരമില്ല. "ഇരന്നു പൊന്നണിഞ്ഞേററം ഞെളിഞ്ഞീടൊല്ല" എന്നത് സത്തായ ഒരു ഉപദേശമാകുന്നു.

പണം കടംവാങ്ങിക്കുന്നവർ നാലുതരക്കാരുണ്ട്. (1) ആകസ്മികസംഭവങ്ങളായ കാൎയ്യങ്ങൾ നിവൃത്തിക്കേണ്ടതിലേക്കായി തൽക്കാലം തങ്ങളേ സന്തോഷപുരസ്സരം സഹായിക്കുവാൻ താല്പൎയ്യത്തോടുകൂടിയവരായ സ്നേഹിതന്മാരുടെ പക്കൽനിന്ന് സംഗതിവശാൽ ദ്രവ്യം കടം വാങ്ങുന്നവർ (അധികം ആക്ഷേപകരമല്ലാത്തത് ഇതൊന്നു മാത്രമേയുള്ളു.) (2) കേവലം ദ്രവ്യയത്തിന്നായി, ദ്രവ്യം തിരിയെ കൊടുക്കില്ലെന്നുള്ള മുൻകരുതലോടുകൂടിയോ, അഥവാ കൊടുക്കേണ്ടി വന്നാൽ തന്നെ ആയത മനസ്സറിഞ്ഞ മൎയ്യാദക്കു ചെയ്യുകയില്ലെന്നുള്ള സിദ്ധാന്തത്തിന്മേലൊ പതിവായി കടം വാങ്ങിക്കുന്ന ധൂൎത്തന്മാർ (3) അതിലാഭം നേടുവാനുള്ള മോഹംകൊണ്ട തങ്ങളുടെ വ്യാപാരങ്ങളിൽ മുടക്കേണ്ടതിലേക്കായി അന്ന്യന്റെ പണം കടംവാങ്ങി ഉപയോഗിക്കുന്നവർ (4) പണത്തിന്റെ മുട്ടുകൊണ്ട അതികഠിനമായി കഷ്ടപ്പെട്ട് അതിൽ നിന്നതല്ക്കാലം ഒരു നിവൃത്തി കിട്ടുവാനായി എന്തുലാഭം കൊടുത്തിട്ടും കടം വാങ്ങുവാൻ ഒരുങ്ങുന്നവർ, ഈതരക്കാരെയെല്ലാം പററിയാണ താഴെ പ്രസ്താവിക്കുന്നത്.

ഭാഗ്യക്ഷയംകൊണ്ടോ മററൊ മുതലെല്ലാം നാശിച്ച് ഒരുവൻ കഷ്ടപ്പാടിലായി കുഴങ്ങുമ്പോൾ തന്റെ ഒരു പ്രിയസ്നേഹിതൻ ചെയ്യുന്ന ഹൃദയംഗമമായ താല്ക്കാലികസഹായം എത്രതന്നെ ലഘുവാണെങ്കിലുംവളരെ കാൎയ്യമായി വിചാരിക്കുന്നതല്ലെ ? ഒരുവന്ന് ദ്രവ്യം ഉണ്ടായതുകൊണ്ടുള്ള സുഖങ്ങൾ എന്തെല്ലാമെന്ന് ആലോചിച്ചുനോക്കുന്നതായാൽ അതിൽ പ്രധാനമായിട്ടുള്ളത് അവന്റെ സ്നേഹിതന്മാരെ ഇങ്ങിനെയുള്ള കഷ്ടസ്ഥിതിയിൽനിന്നും കയററുന്നതിൽ കുറച്ചെങ്കിലും സഹായിക്കുവാൻ സാധിക്കുന്നതുതന്നെയായിരിക്കും. "എന്റെ പ്രിയസ്നേഹിതാ, നിങ്ങൾക്കെന്തെങ്കിലും ഒരുഉപകാരം ചെയ്വാൻ ഇനിക്കു സാധിക്കുമൊ? ആ ഒരു ഭാഗ്യം ഇനിക്കു കിട്ടുമൊ ?" എന്ന് യാതൊരു ബന്ധുക്കളോ

ട്ടം ഒരു ദ്രവ്യസ്ഥന് പറവാനില്ലെങ്കിൽ ധനികനായ ആ ആളും ഇരപ്പാളിയും ഒരുപോലെ" എന്ന എങ്ങിനെയാണ് പറയാവതിരിക്കുന്നത്? അത്യന്തം ഔദാൎയ്യശീലം കൊണ്ടും, സ്നേഹാതിശയം കൊണ്ടും ഉണ്ടാകുന്ന ബന്ധുസഹായത്തെ ഒരുവൻ കയ്യേറുന്നതിൽ തെററില്ലാ. എന്നാൽ അങ്ങിനെയുള്ളവൻ തന്റെ ബന്ധുവിനം കഴിയുന്ന സഹായം ചെയ്വാൻ സന്നദ്ധനായിരിക്കണം. കടം വാങ്ങുകയൊ കൊടുക്കുകയൊ ചെയ്യുന്നതിനെപററി അധിക്ഷേപിച്ചിട്ടുള്ളതുകൊണ്ട് സ്നേഹജന്യമായ സഹായപ്രവൃത്തികൾ ബന്ധുക്കളൊ മിത്രജനങ്ങളൊ തമ്മിൽ തമ്മിൽചെയ്തുകൊടുക്കരുതെന്നാണ് ഞങ്ങളുടെ അഭിപ്രായമെന്ന് ആരും തെററിദ്ധരിക്കരുത്. മേൽപറഞ്ഞ മാതിരിയിലുള്ള ഉൽകൃഷ്ടബോധങ്ങൾ ഉണ്ടാവുകയും അവയെ അനുസരിച്ച് പ്രവൃത്തിക്കുകയും ഒരു മനുഷ്യനായാൽ വേണ്ടതാണ്. എന്നാൽ ഇങ്ങിനെയുള്ള കാൎയ്യങ്ങളിൽ, തന്നെ ദ്രവ്യംകൊണ്ടു സഹായിപ്പാൻ സ്നേഹിതന് പ്രാപ്തിയൊ, തൽക്കാലം കഴിവൊ, ഉണ്ടോ എന്നും, സഹായിപ്പാൻ കഴിയുമെങ്കിൽ തന്നെ അയാൾക്ക് പൂൎണ്ണമനസ്സുണ്ടൊ എന്നും മുമ്പിൽക്കൂട്ടി വല്ല വിധേനയും അറിഞ്ഞതിനുശേഷം മാത്രമെ ഒരുവൻ കടത്തിനുള്ള അപേക്ഷ ചെയ്തുകൂടു എന്ന് ധരിച്ചിരിക്കേണ്ടതാകുന്നു. ആത്മാൎത്ഥമായി സ്നേഹിക്കുന്നവരുടെവകൽനിന്നുകൂടി പതിവായി വായ്പവാങ്ങുന്നത് ആലോചനക്കുറവായിട്ടുള്ളതും സ്നേഹബന്ധത്തിന്റെ ശൈഥില്യത്തിന്ന് അവശ്യം കാരണമായിത്തീരുന്നതുമാകുന്നു. എന്തെന്നാൽ പണത്തിനുള്ള ആവശ്യം എപ്പോളുണ്ടാകുമെന്ന് ആൎക്കും മുമ്പിൽക്കൂട്ടി നിശ്ചയിക്കവയ്യല്ലൊ. അങ്ങിനേയിരിക്കെ കയ്യിൽ പണം ഇരിപ്പില്ലാത്ത സമയത്ത് അത്യന്തം വാത്സല്യമുള്ള ഒരു സ്നേഹിതൻ ദ്രവ്യസഹായം ആവശ്യപ്പെടുന്നതായാൽ ആ സ്നേഹിതനോട് പണംഉണ്ടെന്നൊ ഇല്ലെന്നൊ പറയുന്നതിന് ഏവനും കുഴങ്ങേണ്ടിവരുമല്ലൊ. സ്നേഹിതന്മാരുടെ കഷ്ടാരിഷ്ടങ്ങളിൽ പങ്കുകൊള്ളുകയും അവരെ അതിൽനിന്നും മോചിപ്പിക്കുവാൻ യത്നിക്കുകയും ചെയ്യേണ്ടത് എല്ലാവരുടെയും ധൎമ്മമാകുന്നു. എന്നാൽ സ്നേഹിതന്റെ ഇപ്രകാരമുള്ള ഔദാൎയ്യം

കരുതി അവനെ സദാപ്പെഴുമിമുട്ടിക്കുന്നവനും തന്റെ ദുഃഖാവിഷ്ട
ത്തിക്ക് ആ ഒരു മാൎഗ്ഗം മാത്രം നോക്കുന്നവനുമായ ഒരുവന്റെ സ്വ
ഭാവം എത്ര നിന്ദ്യവും സാധ്യവുമായിട്ടുള്ളതാകണമെന്ന് പറ
യേണ്ടതില്ലല്ലൊ, എന്നു മാത്രമല്ലാ സ്നേഹിതന്റെ ഈ വിശിഷ്ട
ഗുണംകൊണ്ട് മെച്ചംനേടുവാൻ ഉത്സാഹിക്കുന്നവൻ സ്നേഹവിഹീ
നനും ദുരാഗ്രഹിയുമാണെന്ന് പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു. ത
ന്റെ സ്നേഹിതനോട് കടംവാങ്ങി മറയാൾക്ക് ഒരു പരിചയവു
മില്ലാത്ത അന്യനെ സഹായിക്കുന്നവനും നമ്മുടെ പരിചയത്തി
ൽ ധാരാളം ഉണ്ടാവും. എന്നാൽ ഈ സമ്പ്രദായവും ഒട്ടുംതന്നെ
അഭിനന്ദിക്കത്തക്കതല്ല. പരസ്പരം ഒരുപോലെ സ്നേഹമുള്ളവരാ
ണെങ്കിൽ തന്റെ പ്രവൃത്തികൊണ്ട് മറേറവന് ദോഷംതട്ടരുതെ
ന്നുള്ള വിചാരം രണ്ടുപേൎക്കും അന്യോന്യം ഉണ്ടാവാതിരിക്കയില്ല.
അതുകൊണ്ടാണ് പ്രാണസ്നേഹിതന്മാർ തമ്മിൽ കടംവാങ്ങുന്നത്
അത്ര ആക്ഷേപകരമല്ലെന്ന് മുമ്പ് പ്രസ്താവിപ്പാൻ കാരണമായ
ത്. ഈ സമഭാവമുള്ളവർ തമ്മിൽ കടംകൊടുക്കുന്നതുകൊണ്ട
ദോഷമില്ലെന്നു മാത്രമല്ലാ ആ പ്രവൃത്തി സന്തോഷജനകവുമാ
യിരിക്കുമല്ലാ. സാധാരണയായി കടംവാങ്ങിക്കുന്നവൎക്കെല്ലാം
മേൽപറഞ്ഞ സൌഹൃദഭാവമുള്ളതായി കാണുന്നതും അല്ല.

മടക്കിക്കൊടുക്കയില്ലെന്നുള്ള കരുതലിന്മേൽ പരിചയമില്ലാ
ത്തവരുടെ കയ്യിൽനിന്നുകൂടി കിട്ടുമ്പോഴെല്ലാം കടംവാങ്ങിക്കുന്ന
പെരുങ്കള്ളനേപ്പററി "എന്താണ് പറവാനുള്ളത്" എന്ന് പല
രും വിചാരിച്ചേക്കാം. എന്നാൽ ലോകത്തിൽ കടംവാങ്ങുന്നവരി
ൽ അധികം ഈ ജാതിക്കാരാകയാൽ കടത്തെപ്പററിയുള്ള ഒരു ഉ
പന്യാസത്തിൽ ഇവരെ കുറിച്ച് അല്പമെങ്കിലും പറയാതിരിപ്പാൻ
തരമില്ലാ. ഇങ്ങിനെയുള്ളവർ മററുള്ളവരുടെ ദ്രവ്യം കൈവശപ്പെ
ടുത്തുന്നു എങ്കിലും ഇതിന് ഉടമസ്ഥന്റെ സമ്മതമുള്ളതുകൊണ്ട
അവരുടെ പ്രവൃത്തി "സാധാരണ കളവ്" എന്ന് പറഞ്ഞുകൂടാ.
എന്നാൽ വാസ്തവത്തിൽ അവരെ ചില സംഗതികൾകൊണ്ട് ക
ള്ളന്മാരെക്കാൾ അധികം നികൃഷ്ടസ്ഥിതിയിൽ ഗണിക്കേണ്ടതാകു
ന്നു. "സാധാരണകളവ്" ചെയ്യുന്നവൎക്ക് മുതലുടമസ്ഥനായിട്ടു

യാതൊരു ബന്ധുത്വവുമുണ്ടായിരിക്കണമെന്നില്ല. കടംവാങ്ങി ദ്രവ്യം അപഹരിക്കുന്നവൻ ബന്ധുവായ ഉടമസ്ഥനെ തെററിദ്ധരിപ്പിച്ച് അവൻെറ സമ്മതത്തോടുകൂടി കാൎയ്യം നേടുന്നതുകൊണ്ട് അവൻെറ പ്രവൃത്തി ദ്രോഹവും വളരെ ഹീനവുമായിട്ടുള്ളതാകുന്നു.

എസ്സ്. വി. അയ്യർ.

# സൂൎയ്യൻ.

“അസൌ ആദിത്യോ ബ്രഹ്മ”

“ഈ ആദിത്യൻ ബ്രഹ്മമാകുന്നു” എന്നാണ് മേലെഴുതിയിരിക്കുന്ന തലവാചകത്തിൻെറ അൎത്ഥം. “ഈ ആദിത്യൻ” എന്ന പദത്തുകൊണ്ട പ്രത്യക്ഷമായി നാംകാണുന്ന സൂൎയ്യമണ്ഡലമെന്നൎത്ഥമെടുക്കരുത്. “ഈ ആദിത്യൻ” എന്നതിന്ന് ഈ ആദിത്യനിൽ അധിവസിക്കുന്ന വിരാഡ്പുരുഷൻ—ജഗദാത്മാ, ജഗദീശ്വരൻ എന്നൎത്ഥം ധരിക്കേണ്ടതാകുന്നു. “ജഗദാത്മാവായി ഈആദിത്യനിൽ അധിവസിക്കുന്ന പരമപുരുഷൻ തന്നെയാണ് ബ്രഹ്മം” എന്നാണ് മേലെഴുതിയിരിക്കുന്ന മന്ത്രത്തിൻെറസാരം. നമ്മുടെ ദൃഷ്ടിക്ക് ഗോചരമായിരിക്കുന്ന ആദിത്യൻ അദ്ദേഹത്തിൻെറ പ്രതിനിധി എന്നപോലെയാണ് കല്പിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ടാണ് “ഈ ആദിത്യൻ ബ്രഹ്മം” എന്ന് പറഞ്ഞിരിക്കുന്നത്. “സയശ്ചായം പുരുഷെ, യശ്ചാസാവാദിത്യേസഏകഃ—മനുഷ്യൻെറ ഹൃദയത്തിൽ വാസംചെയ്യുന്നവനും, ആദിത്യനിൽഅധിവസിക്കുന്നവനും ഒരാൾതന്നെയാകുന്നു” (തൈത്തിരീയോപനിഷത്ത്) എന്ന ശ്രുതിവാക്യവും മേൽപറഞ്ഞഅൎത്ഥത്തെതന്നെ സൂചിപ്പിക്കുന്നു. “പുരുഷശ്ചാധിദൈവതം” (ഭ. ഗീ. അ ൮. ശ്ലോ ൪) എന്ന് ഭഗവദ്വാക്യവുമുണ്ട്. ഇവിടെ *പുരുഷൻ എന്ന പദത്തെ “ആദിത്യാന്തൎഗ്ഗതനായിരിക്കുന്ന ഹിരണ്യഗൎഭൻ, സൎവ്വപ്രാണികളുടെ ഇന്ദ്രിയങ്ങൾ

* യാതൊന്നിനാൽ സൎവ്വവും പൂൎണ്ണമായിരിക്കുന്നുവോ അവൻ പുരുഷൻ, അല്ലെങ്കിൽ, പുരത്തിൽ സ്ഥിതിചെയ്യുന്നവൻ പുരുഷൻ.

ക്കമൻഗ്രാഹകൻ" എന്നാണ് ശങ്കരാചാൎയ്യസ്വാമികൾവ്യാഖ്യാനി ച്ചിരിക്കുന്നത്. മേൽകാണിച്ച ഒരുമന്ത്രംകൊണ്ട് അതിനെഉച്ചരിച്ച് ത്രിസന്ധ്യയിലുമനുഷ്ഠിക്കപ്പെടേണ്ടസന്ധ്യാവന്ദനം എത്രത്തോളം മാഹാത്മ്യമുള്ളതാണെന്നൂഹിക്കാവുന്നതാണ്. സന്ധ്യാവന്ദനാനു ഷ്ഠാനംഒരുവനബാഹ്യാഭ്യന്തരശുദ്ധിയെ വരുത്തുന്നു. തന്നിമിത്തം ബ്രഹ്മജ്ഞാനത്തിന് അവനെയോഗ്യനാക്കിതീൎക്കുന്നു. തദ്വാരാ അ വന മോക്ഷസിദ്ധിയുമുണ്ടാകുന്നു. മഹാപ്രസിദ്ധമായ ഗായത്രിമ ന്ത്രവും മുൻവിവരിച്ചമന്ത്രാൎത്ഥത്തെത്തന്നെയാണ് പ്രകാശിപ്പിക്കു ന്നത്. അത്രവളരെമാഹാത്മ്യത്തോടുകൂടിയതും മഹാഫലത്തെ ഉ ണ്ടാക്കുന്നതുമാകുന്നു. പരമാത്മാവിന് ഒരു പ്രതിനിധിയെന്നപോ ലെ കല്പിക്കപ്പെട്ടിരിക്കുന്നതിനാൽ ആദിത്യൻ ശ്രുതിസ്മൃതികളിൽ പലവിധത്തിലും വൎണ്ണിക്കപ്പെട്ടിട്ടുണ്ട്. പലവിധത്തിലും സ്തുതിക്ക പ്പെട്ടിട്ടുമുണ്ട്. ഇങ്ങിനെ, ആദിത്യൻ ഹിന്തുക്കളുടെ ഇടയിൽ ഇത്രയും പൂജാൎഹനാണെങ്കിലും നമ്മുടെ സ്ഥൂലദൃഷ്ടിക്ക് ഗോചര മായ അദ്ദേഹത്തിന്റെ സ്ഥൂലദേഹത്തെ—രശ്മികളോടുകൂടി കാ ണപ്പെടുന്ന സൂൎയ്യമണ്ഡലത്തെ- പററി വിസ്താരമായ ഒരു വൎണ്ണന ഒരു ദിക്കിലും കാണപ്പെടുന്നില്ല. ഇതിനെപ്പററി പാശ്ചാത്യജ്യോതി ശ്ശാസ്ത്രജ്ഞന്മാർ പ്രതിപാദിക്കുന്ന തത്വങ്ങളിൽ ചിലതിനെ നമു ക്ക്ഗ്രഹിക്കുവാൻശ്രമിക്കുക.

പ്രഭാതസമയത്ത്നാം പുറത്തിറങ്ങി കിഴക്കോട്ട് നോക്കു മ്പോൾ കാണുന്ന അതിതേജസ്സോടുകൂടി ഉദിച്ചുപൊങ്ങിവരുന്ന സൂൎയ്യൻ, കാഴ്ചയിൽ ഒരു വലിയചപ്പാത്തോളം മാത്രമെ ഉള്ളു വെങ്കിലും, പരമാൎത്ഥത്തിൽ മഹത്തായിരിക്കുന്ന ഒരു ഗോളമാകു ന്നു. സൂൎയ്യബിംബത്തെ ഉദയത്തിലും അസ്തമനത്തിലും മാത്രമെ നമുക്ക് നോക്കുവാൻ കഴികയുള്ളു. പിന്നെയുള്ള സമയങ്ങളിൽസൂ ൎയ്യൻ അതിപ്രകാശത്തോടുകൂടിയിരിക്കുന്നതിനാൽ നമുക്ക് അതി ന്റെനേരേ നോക്കുവാൻതന്നെവയ്യ. കരിപിടിപ്പിച്ച ഒരു ചില്ലി ൽകൂടി നോക്കിയാൽ തപ്തമായ അയഃപിണ്ഡംപോലെ ജ്വലിച്ചു കൊണ്ടിരിക്കുന്ന ഒരു ഗോളത്തെകാണാം. ഉദയസമയം സൂൎയ്യബിം ബം ദൃശ്യമാകുന്നതിന്നുമുമ്പ് അതി ദീൎഘങ്ങളായ അതിന്റെ കിര ണങ്ങളാണ് ആദ്യം കാണപ്പെടുന്നത്.

സദാ ജ്വലിച്ചുകൊണ്ടിരിക്കുന്ന ഈ ഗോളം എന്തൊരു സ്വഭാവത്തോടുകൂടിയതാകുന്നു ; അതെത്രത്തോളം വലിയതാകുന്നു ; നാമധിവസിക്കുന്നഭൂമിക്കും അതിന്നുമായിവല്ലസംബന്ധമുണ്ടോ ; ഉണ്ടെങ്കിൽ അതെന്താകുന്നു ; നമ്മളിൽനിന്ന്എത്ര ദൂരെയാണ് സൂൎയ്യൻ ; സൂൎയ്യനെന്നു പറയുന്നതുതന്നെ എന്തൊരു പദാൎത്ഥമാണ് ; എന്നിങ്ങിനെയുള്ള സംഗതികളെ സാമാന്യമായി വിവരിപ്പാനാരംഭിക്കുന്നു.

സൂൎയ്യൻ എത്ര വലിയതാണെന്നുള്ളത് ചില ഉദാഹരണങ്ങളേക്കൊണ്ടു മാത്രമെ നമ്മുടെ ബുദ്ധിക്കു വിഷയമാവുകയുള്ളു. നാമധിവസിക്കുന്ന ഭൂമിയുടെ ചുറ്റും ഒരു കയറിട്ട് പിടിപ്പാൻ സാധിക്കുമെങ്കിൽ ആ കയറ ഇരുപത്തിനാലായിരംനാഴികയിൽ കുറയാതെനീളമുള്ളതായി കാണാവുന്നതാണ്. അല്ലെങ്കിൽ, ഒരുവൻ ഇരുപതനാഴിക വിതം ഒരുദിവസം നടന്ന് ഭൂമിയെ പ്രദക്ഷിണം വെക്കുവാനൊരുങ്ങുന്നുവെങ്കിൽ മൂന്നിൽചില്വാനം സംവത്സരം കൊണ്ടെ അവന്റെ ശ്രമം സഫലമാവുകയുള്ളു. ഇതിൽനിന്ന ഭൂമിയുടെ വലിപ്പത്തിന്റെഏകദേശജ്ഞാനമുണ്ടാകുന്നതാണ്. അങ്ങിനെയിരിക്കുന്ന ഭൂമികൾ പന്ത്രണ്ടുലക്ഷത്തോളം കൊണ്ടുവന്നുകൂട്ടിച്ചേൎത്തുവെച്ചാൽ എത്രവലിപ്പമുണ്ടാകുമൊ അത്രയും വലിപ്പമാണ നമ്മുടെ സൂൎയ്യനുള്ളതെന്ന ശാസ്ത്രജ്ഞന്മാർ കണക്കെടുത്തിരിക്കുന്നു. അഗ്നിഭഗവാൻതന്നെ ഒരു തീവണ്ടി സൃഷ്ടിച്ച സൂൎയ്യഗോളത്തിന്ന ചുററും റെയിലിട്ട വണ്ടിയോടിപ്പാൻ ശ്രമിക്കുന്നുവെങ്കിൽ മണിക്കൂറിൽ നൂറ നാഴികവീതം രാവും പകലും യാത്രചെയ്താൽ അഞ്ചു കൊല്ലംകൊണ്ടു സൂൎയ്യബിംബത്തിന്മേൽ ഒന്നു ചുററിവരുവാൻ സാധിക്കുന്നതാണ. ഇത കേവലം ബിംബത്തിന്റെ വലിപ്പമാണ ; അതിന്റെ രശ്മികൾതന്നെ അനേകായിരം യോജന നീളമുള്ളവയാകുന്നു. സൂൎയ്യനും ഭൂമിയുമായി ഒരു മുഴുത്തചെറുനാരങ്ങയും ഒരു കടുകമണിയുമായിട്ടുള്ള അന്തരമുണ്ട്. ഇത വലിപ്പംകൊണ്ടുള്ള താരതമ്യമാകുന്നു. ഇനി ഘനംകൊണ്ടുള്ള അന്തരമെത്രയുണ്ടെന്നു നോക്കുക. ഒരുതുലാസ്സിന്റെ ഒരു തട്ടിൽ സൂൎയ്യനെയും മറേറതിൽ മൂന്നുലക്ഷം ഭൂമികളേയുമിട്ട തൂക്കിനോക്കിയാൽ സൂൎയ്യനിരിക്കുന്ന തട്ട കുറച്ച മുന്തുക്കമായി കാണാവുന്നതാണ്.

സൂൎയ്യന്റെ ഉഷ്ണത്തേക്കുറിച്ച് ഇനി കുറഞ്ഞൊന്ന പറയാം. പക്ഷെ അതിന്ന മുമ്പായി പ്രകൃതിസംബന്ധമായ ചില തത്വങ്ങളെ പറയുന്നു. എന്തെന്നാൽ ഈ തത്വങ്ങളുടെ പരിജ്ഞാനംകൊണ്ടുമാത്രമെ സൂൎയ്യന്റെ ഉഷ്ണത്തിന്റെ ഏകദേശജ്ഞാനമെങ്കിലുമുണ്ടാവുകയുള്ളു.

ഭൂമിയിൽ കാണപ്പെടുന്ന സകലപദാൎത്ഥങ്ങളും ഉഷ്ണത്തിന്റെ ഏറ്റക്കുറച്ചിലിനെ അനുസരിച്ച കട്ടിയായിരിക്കുന്ന അവസ്ഥ ദ്രവാവസ്ഥ, വാഷ്പാകാരമായ അവസ്ഥ, എന്നിങ്ങിനെ മൂന്ന വിധത്തിൽ പരിണമിക്കുന്നു. ഒരുവസ്തുവിൽ അത്യുഷ്ണമുണ്ടെങ്കിൽ അത വാഷ്പാകാരമായ അവസ്ഥയെ പ്രാപിക്കുന്നു. ഉഷ്ണം അതിലും കുറച്ചു കുറഞ്ഞാൽ ആവസ്തു ദ്രവാവസ്ഥയെ പ്രാപിക്കുന്നു. ചൂട കുറേക്കൂടി കുറഞ്ഞാൽ അത കട്ടിയായ അവസ്ഥയേയും പ്രാപിക്കുന്നു. എന്നാൽ, ഓരോവസ്തുക്കളുടെ കാഠിന്യത്തിന്റെ അവസ്ഥക്ക തക്കശക്തിയോടുകൂടിയ ഉഷ്ണത്തിന്റെ ഏറ്റക്കുറച്ചൽകൊണ്ടു മാത്രമെ അതാതവസ്ഥയെ പ്രാപിക്കുകയുള്ളു. ഈ സംഗതിയെ ചിലദൃഷ്ടാന്തങ്ങളെ കൊണ്ട വ്യക്തമാക്കാം. രസം എന്ന പദാൎത്ഥം ദ്രവാവസ്ഥയിലാണ സാധാരണ കാണപ്പെടുന്നത. വളരെ കുറച്ചുമാത്രം ചൂടുകൊണ്ട അത വാഷ്പാകാരത്തെ പ്രാപിക്കുന്നു. വെള്ളവും ദ്രവാവസ്ഥയിലാണ സാധാരണ കാണപ്പെടുന്നത. അതിനെ തിളപ്പിക്കുവാൻ ഉപയോഗിക്കുന്ന ചൂട രസത്തെ വാഷ്പാകാരമാക്കുന്നതിന്ന വേണ്ടുന്ന ഉഷ്ണത്തേക്കാൾ വളരെ വളരെ അധികരിച്ചിരിക്കേണ്ടതാകുന്നു. അതിലും വളരെ അധികം ഉഷ്ണമുണ്ടായാൽ മാത്രമെ അത വാഷ്പാകാരമായി തീരുകയുമുള്ളു. അപ്പോൾ അത നാം ശ്വസിക്കുന്ന വായുവിനേ പോലെ, അദൃശ്യമായി ഭവിക്കുന്നു. വാഷ്പാകാരത്തേ പ്രാപിച്ചിരിക്കുന്ന ജലം, അല്ലെങ്കിൽ നീരാവി, വളരെ ശക്തിയുള്ളതാകുന്നു. തീവണ്ടിയുടെ യന്ത്രം, നെയ്ത്തയന്ത്രം, ചക്കയന്ത്രം, അച്ചടിയന്ത്രം, എന്നിങ്ങനെയുള്ള നാനാവിധ ആധുനികയന്ത്രങ്ങൾ ആവിശ്ശക്തിയാൽ പ്രേരിതങ്ങളായിട്ടാണ പലപ്രകാരത്തിലുള്ള വ്യാപാരങ്ങളെ ചെയ്യുന്നത. ജലത്തേ ദ്രവാവസ്ഥയിൽനിന്ന കട്ടിയാക്കണമെങ്കിൽ അതിൽനിന്ന വളരെ ഉഷ്ണത്തെ എടുത്തുകളയേണ്ടതാകുന്നു. അപ്പോൾ ആ കട്ടിയായവെള്ളം അ

ല്ലെങ്കിൽ മഞ്ഞുകട്ട, നമ്മുടെസ്പൎശത്തിന വളരെ തണുപ്പുള്ളതായിത്തീരുന്നു.

ലോഹങ്ങൾ സാധാരണയായി കട്ടിയായഅവസ്ഥയിലാണകാണപ്പെടുന്നത. അവ തന്നെ ഓരോന്ന ഓരോവിധശക്തിയോടുകൂടിയ ഉഷ്ണംകൊണ്ടഉരുകി ദ്രവാവസ്ഥയെപ്രാപിക്കുന്നു. അവ വാഷ്പാകാരമായിനമുക്കകണ്ടനുഭവമില്ല. എങ്കിലും അതിശക്തിയോടുകൂടിയ അഗ്നിയെ ഉണ്ടാക്കാമെങ്കിൽ എല്ലാലോഹങ്ങളും ഉരുകുന്നതിന്നു പുറമെ വാഷ്പാകാരത്തെ തന്നെ പ്രാപിക്കുമെന്നതിന്ന സംശയമില്ല. കൊല്ലന്റെ ഉലത്തിയ്യ സാധാരണ അഗ്നിയെക്കാൾ വളരെ അധികം ശക്തിയുള്ളതാകുന്നു. എങ്കിലും അതിൽ ഇരുമ്പ് ഉരുകി ദ്രവാവസ്ഥയെ മാത്രമെ പ്രാപിക്കുന്നുള്ളു. അതിലും വളരെ അധികം ശക്തിയുള്ളതിയ്യുണ്ടാക്കിയാലെ ഇരുമ്പ വാഷ്പാകാരത്തേ പ്രാപിക്കുകയുള്ളു. പ്ലാററിനം എന്നൊരുജാതിലോഹമുണ്ട. അതിനെ ഉലയിൽവെച്ച എത്രതന്നെ ഊതിയാലും ചുട്ടുപഴുക്കുന്നതല്ലാതെ ലേശം പോലും ഉരുകുകയില്ല. അങ്ങിനെയുള്ള ലോഹം സൂൎയ്യസന്നിധിയിൽ ഉരുകുമെന്നുമാത്രമല്ലാ അത വാഷ്പാകാരമായിത്തീരുന്നു എന്നുമാണ് ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. ഇങ്ങിനെ ചില സംഗതികളെ കൊണ്ടല്ലാതെ സൂൎയ്യന്റെ ഉഷ്ണത്തിന്റെ ഒരു സ്വരൂപജ്ഞാനമുണ്ടാകുവാൻ വളരെ പ്രയാസമാകുന്നു. സൂൎയ്യന്റെ ഉഷ്ണം ഇത്രഡിഗ്രിയുണ്ടെന്ന അളന്ന നോക്കണമെങ്കിൽ നമ്മുടെ ഇടയിൽ ഇപ്പോളുള്ള 'തെൎമ്മോമിററർ' കൊണ്ട അളക്കുവാൻ സാധിക്കുന്നതല്ലാ. അസംഖ്യംആയിരം ഡിഗ്രി അളക്കത്തക്ക ഒരു യന്ത്രത്തെ പുതിയതായി സൃഷ്ടിച്ചാൽ എങ്ങിനെയാണെന്ന അറിഞ്ഞില്ല.

ഭൂമിയിൽ നിന്ന സൂൎയ്യനിലേക്ക് തൊള്ളായിരത്തിരുപത്തേഴലക്ഷം നാഴിക ദൂരമുണ്ട. ഈ ദൂരത്തിന്റെ സ്വരൂപജ്ഞാനലേശംപോലുംനമുക്കുണ്ടാകുന്നതല്ലാ. എന്തെന്നാൽ, ഒരാൾ രാപ്പകലും ഇടവിടാതെ ഒന്ന, രണ്ട, മൂന്ന, എന്നിങ്ങിനെ വേഗമെണ്ണുന്നുവെന്നുവിചാരിക്കുക. എന്നാൽ പത്തുലക്ഷം എണ്ണിക്കഴിയണമെങ്കിൽ മൂന്നുദിവസം വേണ്ടിവരും. അപ്പോൾ സൂൎയ്യനിലേക്കുള്ള

ദൂരം ഇത്രമൈത്സ് എന്ന സംഖ്യയെ എണ്ണിത്തീരുന്നതിന്നുതന്നെ (ഒരുവൻ ഊണും ഉറക്കവുമൊഴിച്ച് മെനക്കിട്ടിരുന്ന് രാവും പകലുമെണ്ണുന്നതായാൽ) ഒമ്പതുമാസത്തോളം വേണ്ടിവരും. എണ്ണിഎത്തിച്ചാൽതന്നെ ഒമ്പതുമാസം വേണ്ടിവരുന്നതായ ഒരു സംഖ്യയോളം നാഴിക ദൂരത്തേ എങ്ങിനെയാണ നാം വിചാരിക്കുന്നത!

ഗോളാകാരമായി കാണപ്പെടുന്ന അതിതേജസ്സോടുകൂടിയ ഈ സൂൎയ്യബിംബം എന്തെല്ലാം പദാൎത്ഥങ്ങളെക്കൊണ്ടാണ് നിൎമ്മിക്കപ്പെട്ടിട്ടുള്ളതെന്നറിവാനായി ഇയ്യിടയിൽ ഒരു യന്ത്രം കണ്ടുപിടിച്ചിട്ടുണ്ട്. ആയന്ത്രത്തിൽ (Spectroscope-സ്പെക്ട്രോസ്കോപ്) സൂൎയ്യരശ്മികൾ പതിച്ചാൽ നാനാവിധവൎണ്ണഭേദങ്ങൾ (അതിൽ) കാണപ്പെടുന്നു. ഇന്നന്നപദാൎത്ഥങ്ങൾ ഉരുകിജ്വലിച്ച്, അതാതിൽനിന്നുപുറപ്പെടുന്ന രശ്മികൾ ആ യന്ത്രത്തിൽ പതിച്ചുവെങ്കിൽ, അതാതിന്നനുരൂപമായപ്രത്യേകവൎണ്ണഭേദങ്ങൾ അതിൽ കാണപ്പെടുന്നുവെന്ന ശാസ്ത്രജ്ഞന്മാർ പരീക്ഷാമൂലം അറിഞ്ഞുവെച്ചിട്ടുണ്ട്. അതിനെ അനുസരിച്ച് സൂൎയ്യരശ്മികളേ പരിശോധിച്ചപ്പോൾ ഭൂമിയിൽ കാണപ്പെടുന്ന മിക്ക ധാതുക്കളും സൂൎയ്യനിൽ ഉണ്ടെന്നും, അവയിൽ അത്യുഷ്ണം നിമിത്തം ചിലത് ദ്രവാവസ്ഥയേയും, ചിലത് വായ്പാകാരത്തേയും, പ്രാപിച്ച് ജ്വലിച്ച് വിളങ്ങിക്കൊണ്ടിരിക്കുന്നുവെന്നും, ജ്യോതിശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു. അതിന്നുംപുറമെ, ഭൂമിയിൽ കാണപ്പെടുന്ന മിക്ക ധാതുക്കളും, ഇവിടെയില്ലാത്തതായ വേറെ അനേകം ധാതുക്കളും, കൂടിചേൎന്ന ഒരു മഹത്തായ ഗോളാകാരമായി അതിതീക്ഷ്ണമായ പ്രഭയോടുകൂടി ജ്വലിച്ചുകൊണ്ടിരിക്കുന്ന ഒരവസ്ഥയാണ് നമ്മുടെ ദൃഷ്ടിക്ക ഗോചരമായിരിക്കുന്ന ഈ സൂൎയ്യബിംബമെന്നും അവർ കണ്ടുപിടിച്ചിരിക്കുന്നു. നാമീകാണുന്നതു മുഴുവൻ സൂൎയ്യബിംബത്തിൽ ചേൎന്നതല്ല. അതിപ്രകാശത്തോടുകൂടിയ ബിംബത്തിന്ന ചുററും ചില വായുക്കളുണ്ട്. അവയെ സ്പഷ്ടമായി കാണണമെങ്കിൽ ബിംബം മുഴുവൻ മൂടുന്നതായ ഒരു സൂൎയ്യഗ്രഹണം വരണം; അപ്പോൾ മാത്രമെ ആ വായുക്കളെ നല്ലവണ്ണം വേർതിരിച്ചു കാണ്മാൻ സാധിക്കുകയുള്ളൂ. ഗ്രഹണകാലത്ത് ബിംബം മുഴുവൻ മൂടിക്കഴിഞ്ഞാൽ അതി

ന്നചുറ്റും പലവിധവൎണ്ണങ്ങളോടുകൂടി ഒരു തേജസ്സിനെകാണുന്നത ആ വായുക്കൾ നിമിത്തമാകുന്നു.

നമുക്കു നിത്യപരിചയമുള്ള അഹോരാത്രം, പക്ഷം, മാസം, ഋതുക്കൾ, എന്നിവയെല്ലാം പാമരദൃഷ്ടിയിൽ സൂൎയ്യന്റെ ഗതിവിശേഷംകൊണ്ടാണ ഉണ്ടാകുന്നതെന്ന തോന്നുന്നുവെങ്കിലും പരമാൎത്ഥത്തിൽ അവ ഭൂമിയുടെഗതികൊണ്ടാണെന്നുള്ള ജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായത്തെ ഇപ്പോൾ കുറച്ചു പഠിപ്പുള്ള എല്ലാവരും സ്വീകരിച്ചിരിക്കുന്നു. അങ്ങിനെയാണെങ്കിലും സൂൎയ്യൻയാതൊരുചലനവുംകൂടാതെ ആകാശത്തിൽസ്ഥിതിചെയ്യുന്നുവെന്ന ശാസ്ത്രജ്ഞന്മാരഭിപ്രായപ്പെടുന്നില്ല. എന്നാൽഭൂമി സൂൎയ്യന്റെ ആകൎഷണശക്തിയിൽ അകപ്പെട്ടിരിക്കുന്നതിനാലും, അതിന്റെ ശക്തി സൂൎയ്യനെ ആപേക്ഷിച്ചാകയാലും സൂൎയ്യന്റെ ഗതി ഇന്നപ്രകാരമാണെന്ന ശാസ്ത്രീയമായ ചില യുക്തികളെക്കൊണ്ട അനുമാനിപ്പാൻ മാത്രമേ പാടുള്ളൂ.

നമുക്ക് ഏറ്റവുമടുത്ത് സ്വപ്രകാശത്തോടുകൂടിയ വസ്തു സൂൎയ്യനാകുന്നു. ബുധൻ, വ്യാഴം, ശുക്രൻ എന്നിങ്ങിനെയുള്ള ഗ്രഹങ്ങളിൽ കാണപ്പെടുന്ന പ്രകാശം സൂൎയ്യനിൽനിന്നാകുന്നു. സൂൎയ്യരശ്മികൾ, ഭൂമിയിലെന്നപോലെ, അവയിലും പതിച്ച് പിന്നെ അവയിൽനിന്ന് പ്രതിഫലിക്കുമ്പോൾ അവ പ്രകാശവസ്തുക്കളാണെന്ന നമുക്കു തോന്നുന്നു. ആവക ഗ്രഹങ്ങളിൽ ഒന്നിൽ ഇരുന്നുകൊണ്ട ഒരുവൻ ഭൂമിയെ നോക്കുന്നതായാൽ ഭൂമിയും പ്രകാശത്തോടുകൂടിയതാണെന്ന അവന്ന തോന്നുന്നതാണ്. അതിന്നുള്ള കാരണവും മേൽപറഞ്ഞതുതന്നെയാണ. വ്യാഴം മുതലായ ഗ്രഹങ്ങളും സൂൎയ്യന്റെ ആകൎഷണശക്തിയിൽ പെട്ടിരിക്കുന്നു. അതിനാൽ അവയുടെ ശക്തിയും സൂൎയ്യനെ ആപേക്ഷിച്ചുതന്നെയിരിക്കുന്നു.

സൂൎയ്യരശ്മികൾ ഭൂമിയിൽ പതിച്ച ഭൂമിയുടെശീതോഷ്ണങ്ങളെ ഏതദവസ്ഥയിലാക്കിത്തീൎത്തിട്ടില്ലായിരുന്നുവെങ്കിൽ ഭൂമിയിൽകാണപ്പെടുന്ന ചരാചരാത്മകമായ ചേതനവസ്തുക്കൾ യാതൊന്നും ഉണ്ടാവുന്നതായിട്ട തരമില്ല. സൂൎയ്യരശ്മികൾ ജലത്തെ ഭൂമിയിൽനി

ന്നാകർഷിച്ച വർഷകാലത്തിൽ നമുക്കു വൃഷ്ടിയെ തരുന്നു. സൂര്യര ശ്മികൾ ഓഷധിവർഗ്ഗങ്ങളിൽ പ്രവേശിച്ച് അവയെക്കൊണ്ട ഭൂമിയി ലുള്ള ജലത്തേയും ധാതുക്കളേയും ആകർഷിപ്പിച്ച് അവയെ പുഷ്ടി യായി വളർത്തുന്നു. തരുലതാദികളും ശ്വാസോഛ്വാസത്തെ ചെ യ്യുന്നുണ്ട. സൂര്യരശ്മിയില്ലെങ്കിൽ അവകൾക്കു സാധിക്കുന്നതല്ല. സൂ ര്യരശ്മികൾ പ്രാണികളുടെ ജഠരാഗ്നിയായി പരിണമിച്ച് അവർ ഭക്ഷിക്കുന്ന അന്നത്തെ വേണ്ടുംവണ്ണം ദഹിപ്പിച്ച അവയുടെ ദേ ഹത്തെ പോഷിപ്പിക്കുന്നു. പ്രാണനായി പരിണമിച്ച ജീവികളെ പലവിധത്തിൽ ചേഷ്ടിപ്പിക്കുകയുംചെയ്യുന്നു. നാം കുഴിക്കുന്ന വെ ള്ളം ഈ അവസ്ഥയിലിരിക്കുന്നത സൂര്യരശ്മി നിമിത്തമാകുന്നു. നാം ശ്വസിക്കുന്ന വായു ഈ അവസ്ഥയിലിരിക്കുന്നത സൂര്യരശ്മി യുടെ സഹായംകൊണ്ടാകുന്നു. നാം ഭക്ഷിക്കുന്ന അന്നം ഈ അ വസ്ഥയിലാകുന്നത സൂര്യരശ്മികൊണ്ടാകുന്നു. നാം കത്തിക്കുന്ന വിറക സൂര്യരശ്മികൾ സംഗ്രഹിക്കപ്പെട്ടതാകുന്നു. നമ്മുടെ ദേഹം തന്നെ സൂര്യരശ്മികൾ സംഗ്രഹിക്കപ്പെട്ടതാകുന്നുവെന്ന മുൻപറ ഞ്ഞ സംഗതികളിൽനിന്ന് സിദ്ധമാകുന്നുണ്ട. എന്തിനധികം പ റയുന്നു, സൂര്യരശ്മികളില്ലെങ്കിൽ ലോകത്തിൽ ജീവൻഎന്ന വ്യവ ഹാരംതന്നെ ഉണ്ടാകുന്നതല്ല. ഇതാണ പാശ്ചാത്യപണ്ഡിതന്മാ രുടെ അഭിപ്രായം. നമ്മുടെ ശ്രുതിസ്മൃതികളിലും ഈ അഭിപ്രായം തന്നെ പ്രതിവാദിക്കപ്പെടുന്നു. "ആദിത്യനിൽനിന്ന വൃഷ്ടി, വൃഷ്ടി യിൽനിന്ന അന്നം, അന്നത്തിൽനിന്ന പ്രജ" എന്ന സ്മൃതിവാക്യം തന്നെ ഒരു ഉദാഹരണമാകുന്നു.

ഇങ്ങിനെ സകല പ്രാണികൾക്കുമാധാരം സൂര്യനാണെന്നു സിദ്ധമായതിനാൽ സൂക്ഷ്മദർശികളായിരിക്കുന്ന നമ്മുടെ പുരാത നന്മാർ സൂര്യനെ ജഗദാത്മാവായും, ജഗദീശ്വരനമായിരിക്കുന്ന ആ പരമപുരുഷന് പ്രതിനിധിയായി കല്പിച്ച് അദ്ദേഹത്തെ ഗായത്ര്യാദി മന്ത്രങ്ങളെക്കൊണ്ട ആരാധനംചെയ്യുന്നത് യുക്തം തന്നെ.

കെ. എം.

# മാമാങ്കം

## (അല്ലെങ്കിൽ മലയാളത്തിലെ മാമാകം)

:0:

മലയാളത്തിൽ ടിപ്പുസുൽത്താൻെറ ആക്രമണത്തിന്നു മുമ്പുവരെ 'തിരുനാവാ' മണപ്പുറത്തുവെച്ച ചിങ്ങവ്യാഴകാലങ്ങളിൽ 'മാമാങ്കം' അല്ലെങ്കിൽ 'മാമാകം' എന്നൊരു മഹോത്സവം ആഘോഷിച്ചിരുന്നുവെന്നുള്ള സംഗതി സുപ്രസിദ്ധമാണല്ലൊ. 'മാമാങ്കം' എന്ന പദത്തെ ശരിയായി പറയുമ്പോൾ 'മാഘമകം' എന്നാണ് പറയേണ്ടത് (മാഘമാസത്തിലെ മകം. അതായത, മകരത്തിലെ കറുത്ത വാവുകഴിഞ്ഞു കുംഭത്തിലെ കറുത്ത വാവിന്നകത്തുവരുന്ന മകം). ഇതു സാധാരണ വെളുത്ത വാവു സംബന്ധിച്ചു മാത്രമെ വരികയുള്ളൂ. അതുകൊണ്ടു മാമാങ്കം പ്രായേണ കുംഭമാസത്തിലായിരിക്കും. അഥവാ ചിങ്ങവ്യാഴത്തിലുള്ള മഹത്തായ മാഘമാസത്തിനെ 'മാമാകം' എന്നും പറയുന്നു.

ഒരം സ്ഥിതിക്കു മാമാങ്കകാലം, വർഷംകഴിഞ്ഞ് ഭാരതപ്പുഴയിലെ കലക്കറപും ഒഴിഞ്ഞ്, മണത്തിട്ടുകളും തെളിഞ്ഞ്, മകരത്തിലെ മരംകോച്ചുന്ന മഞ്ഞിൻെറ ശക്തി ശമിച്ച്, കൊയ്ത്തുകഴിഞ്ഞിട്ട് അറകളും നിറഞ്ഞ്, സ്വതേതന്നെ പ്രകൃതിദേവി തെളിഞ്ഞിട്ടുള്ളമലയാളത്തിലെങ്ങും ചക്കമാങ്ങ മുതലായ ഫലസസ്യാദികൾ നിറഞ്ഞ്, പകൽ അനതിതീവ്രങ്ങളായ സൂര്യകിരണങ്ങളാൽപ്രകാശമാനങ്ങളായ ദിഗ്ഭാഗങ്ങളോടുകൂടിയും, ഭാരതപ്പുഴയിലെ സ്ഫടികനിർമ്മലങ്ങളായ തിരമാലകളിൽ തട്ടി സ്വഛന്ദമായി വീശുന്ന മന്ദമാരുതനാൽ പരമാനന്ദപ്രദമായും, പ്രദോഷം മുതൽ പ്രഭാതംവരെ ക്രമേണ പ്രശോഭിതനായ ചന്ദ്രൻെറ 'കൌമുദീ' വിലാസങ്ങളാൽ പകലെപ്പോലെതന്നെ ചുററുമുള്ള പദാർത്ഥങ്ങളുടെ 'തത്വബോധിനി' കളായി സകല ജന'മനോരമ'കളായ രാത്രികളോടുകൂടിയും, ഇരിക്കുന്ന ഒരു കാലമാകയാൽ മലയാളത്തിൽ ഈ വിധമുള്ള ഒരു മഹോത്സവം ആഘോഷിക്കുന്നതിന്ന സർവ്വപ്രകാരത്തിലും ഇതിലധികം നന്നായിട്ട് ഒരു കാലം തെരഞ്ഞെടുപ്പാനസാദ്ധ്യമാണെന്ന ഇന്നുള്ളവർക്കും സമ്മതമായി

ടിക്കുകൊണ്ടു ഏതൽപ്രവൎത്തകന്മാരായ പൂൎവ്വന്മാർ ൟ വക വിഷയങ്ങളിൽ ചെയ്തിരുന്ന ദീൎഘാലോചനകളുടെയും, അവരുടെ ഔചിത്യത്തോടും രസികത്വത്തോടുംകൂടിയുള്ള മനോധൎമ്മത്തിന്റെയും, വൈചിത്ര്യവും മഹത്വവും എത്രമാത്രമുണ്ടായിരുന്നുഎന്നു നല്ലവണ്ണം അനുമാനിക്കാവുന്നതാകുന്നു.

ഇങ്ങിനെയുള്ള ഒരു മഹോത്സവാഘോഷത്തിന്റെ ഉൽഭവവും അതിന്റെ ചട്ടങ്ങളും എന്തെല്ലാമായിരുന്നു എന്നുള്ളതുകൂടി പ്രസ്താവയോഗ്യമാണല്ലൊ.

ഇപ്പോൾ അമേരിക്കയിലും മറ്റും ഉള്ള മാതിരി പൂൎവ്വകാലങ്ങളിൽ മലയാളത്തിലും ഒരുവിധം ജനസമുദായരാജ്യഭരണം നടപ്പുണ്ടായിരുന്നു. കേരളീയബ്രാഹ്മണരായ നമ്പൂരിമാർ ഗ്രാമാധിപത്യമുഖേന വളരെക്കാലം ശിക്ഷാരക്ഷാധികാരം വഹിച്ചുവന്നിരുന്നു. പിന്നീടു ൟ നടപ്പുകൊണ്ടു തങ്ങൾക്കു വല്ല അസൌകൎയ്യങ്ങളും നേരിട്ടിട്ടോ മറ്റോ, തങ്ങളുടെ സ്വാതന്ത്ര്യത്തിന്നും അധികാരത്തിന്നും ഭംഗംകൂടാതെ വല്ലപ്രകാരവും ൟ 'സൊല്ല' ഒഴിച്ചുവെക്കേണമെന്നുകരുതീട്ടോ എങ്ങിനെയെങ്കിലും അവരെല്ലാവരുംകൂടി ആലോചിച്ചു പരദേശത്തുനിന്നും രാജവംശ്യന്മാരിൽ ആരെങ്കിലും ഒരാളെ ഇഷ്ടപ്രകാരം തെരഞ്ഞെടുത്തുകൊണ്ടുവന്നു തങ്ങളുടെ നിശ്ചയങ്ങൾക്കു കീഴടക്കി രാജ്യഭാരം ചെയ്യത്തക്കവണ്ണം അവരോധിക്കുക (രാജാവായി വാഴിക്കുക) പതിവായിരുന്നു. അങ്ങിനെ അവരോധിക്കപ്പെട്ട ഒരാളെ പന്തീരാണ്ടുചെല്ലുമ്പോൾ ആ സ്ഥാനത്തുനിന്നും മാറ്റി പിന്നെയും മുമ്പിലത്തെപ്പോലെതന്നെ വേറേ ഒരാളെ തെരഞ്ഞെടുത്തു വാഴിക്കും. ഇങ്ങിനെ അവരോധിക്കുന്നതിന്നു മലയാളത്തിലെ ബ്രാഹ്മണരും നാനാജാതിമതസ്ഥന്മാരായ മറ്റു ജനങ്ങളും ഒന്നിച്ചു ഒരു സ്ഥലത്തുചേരേണമെന്നും അതിലേക്കു തൃശ്ശിവപേരൂരുമുതലായ സ്ഥലങ്ങളിലേക്കാൾ സൎവ്വഥാ സൌകൎയ്യമുള്ളതു തിരുനാവായാണെന്നു തീൎച്ചപ്പെടുത്തിയതുകൂടാതെ, നവയോഗികളുടെ പ്രതിഷ്ഠയായ മേല്പറഞ്ഞ ക്ഷേത്രം പണ്ടേതന്നെ അനന്യസാമാന്യമായ ൟശപരചൈതന്യവിലാസത്തിന്നു കീൎത്തിപ്പെട്ടതും, സമീപത്തുള്ള മലയാളത്തിലെ

ഗംഗാനദിയായ ഭാരതപ്പുഴയിൽ സ്നാനംചെയ്തു പിണ്ഡംവെക്കുന്നതു പിതൃപ്രീതികരമാണെന്നു പുരാണപ്രസിദ്ധമായിട്ടുള്ളതുംആകകൊണ്ട് കൊല്ലന്തോറും ശിവരാത്രിക്ക് അടുത്ത തൃപ്പാരങ്ങോട്ട് ഉറക്കൊഴിവകഴിച്ച് അനേകം മലയാളി ഹിന്തുക്കൾ അവിടെ സ്നാനപിണ്ഡാദിക്രിയകൾക്കായി വന്നുകൂടുകയും ചെയ്തിരുന്നു.

മാമാങ്കം ഉണ്ടാകുന്നതു പന്തിരാണ്ടു കൂടുമ്പോളാണെന്നു മുമ്പ പറഞ്ഞുവല്ലൊ. മാമാങ്കം ഇരുപത്തെട്ടു ദിവസംകൊണ്ടു അവസാനിക്കുന്നതായ ഒരു മഹോത്സവമാണ്. അതിനിടക്കു വളരെ ക്ഷേത്രങ്ങളിലെ ദേവന്മാരെ (ഇരുപത്തെട്ടീശ്വരന്മാരെ എന്നാണ കേട്ടിട്ടുള്ളത.) അവരവരുടെ അവസ്ഥപോലെയുള്ള ആഘോഷങ്ങളോടുകൂടി അവിടെ എഴുന്നെള്ളിച്ചുകൊണ്ടുവരും. ആവകഎഴുന്നെള്ളിപ്പിൽ അതാതു ക്ഷേത്രനാഥന്മാർ അവരവരുടെ ശക്തിക്കും യുക്തിക്കും ഭക്തിക്കും തക്കവണ്ണം എന്തെല്ലാം മോടിപിടിപ്പിക്കുമെന്ന് കേളികേട്ട തൃശ്ശിവപേരൂർപൂരംതന്നെ നമുക്കുവേണ്ടുന്ന അറിവുതരുന്നതിനാൽ അധികം വിസ്തരിക്കുന്നില്ലാ. എങ്കിലും മാമാങ്കത്തിൽ എഴുന്നെള്ളിച്ചിരുന്നതാണ്, അടുത്തകാലത്ത കോഴിക്കോട്ടു നടന്ന തിരുവണ്ണൂർഭദ്രകേസ്സിന്ന വിഷയമായ സ്വൎണ്ണവിഗ്രഹമെന്നുള്ള സംഗതി ഇവിടെ പ്രത്യേകം പറയാതിരിപ്പാൻ പാടില്ലാ. ഇതുകൂടാതെ മാമാങ്കത്തിൽ എഴുന്നെള്ളിക്കുന്നേതിൽ പ്രധാനിയായ ആനയുടെ മണികൾ, ചങ്ങല മുതലായതുംകൂടി സ്വൎണ്ണംകൊണ്ടുള്ളതായിരുന്നു എന്നുപറയുന്നത എത്രത്തോളം വിശ്വസനീയമാണെന്നറിഞ്ഞുകൂടാ. എന്നാൽ പ്രസിദ്ധകവിയായ ശുകസന്ദേശകൎത്താവിന്റെ വംശത്തിൽ പണ്ട് ഒരു ചോരശാസ്ത്രപണ്ഡിതനുണ്ടായിരുന്നുഎന്നും, അദ്ദേഹം തന്റെ ശാസ്ത്രസിദ്ധാന്തങ്ങളിൽ ചിലതിനെ അനുഭവപ്പെടുത്തുവാനായി ഒരു വാദപരീക്ഷയിൽ മാമാങ്കത്തിൽ എഴുന്നെള്ളിച്ചിരുന്ന ആനയുടെ പൊന്നുംചങ്ങല ആരും അറിയാതെ മോഷ്ടിച്ചുഎന്നും ഒരു ഐതിഹ്യമുണ്ട്.

മാമാങ്കം തുടങ്ങിയാൽ അവസാനിക്കുന്നതിന്നുമുമ്പിൽ മലയാളത്തിൽ ഓരോ വിഷയത്തിൽ യോഗ്യന്മാരായിട്ടുള്ളവരെല്ലാം

ഷഠാസൌകൎയ്യം അവിടെ ചെന്നുചേരേണ്ടതാണെന്ന് അന്നുള്ള മഹാന്മാൎക്ക പ്രത്യേകം നിൎബ്ബന്ധമുണ്ടായിരുന്നു. അവരിൽ ചില രുടെ ആഗമനം അവശ്യം ഒഴിച്ചുകൂടാത്തതായിരിക്കത്തക്കവണ്ണം ചിലൎക്ക ചില പ്രത്യേകാധികാരങ്ങളും ചുമത്തിയിരുന്നു. ഈ കൂട്ട ത്തിൽ കൊടുങ്ങല്ലൂർ തമ്പുരാക്കന്മാരുടെയും പൂഞ്ഞാററിൽ തമ്പു രാക്കന്മാരുടെയും മററും വംശമൂലമായ 'ഐരൂർ, ചാക്കര' സ്വ രൂപത്തിൽനിന്ന 'മാടം കേറി'യതിന്നുശേഷമേ മാമാങ്കത്തിന്നാ യി മണപ്പുറത്തു കെട്ടിയുണ്ടാക്കുന്ന ഭോജനശാലയിൽ ബ്രാഹ്മണ ൎക്ക ഭക്ഷിപ്പാൻ പാടുള്ളു, (മാടം എന്നാൽ രാജാക്കന്മാൎക്ക എഴു ന്നെള്ളിയിരിപ്പാനുള്ള മഞ്ചം.) എന്നൊരേൎപ്പാടുണ്ടത്രേ. ഇതുകൊ ണ്ട് അവൎക്ക പണ്ടേതന്നെ വംശശുദ്ധിയും സദാചാരനിഷ്ഠയും ഉണ്ടായിരുന്നു എന്നൂഹിക്കാം. എങ്കിലും കൊടുങ്ങല്ലൂർ രാജാക്ക ന്മാരെ തങ്ങളുടെ പിതൃസ്ഥാനം നിമിത്തം സവിശേഷം ആദരി ച്ചുവരുന്ന കോഴിക്കോട്ട രാജാക്കന്മാൎക്ക മാമാങ്കത്തിൽ പ്രാധാന്യം ലഭിച്ചതിനു ശേഷമല്ലയോ ഈ ഏൎപ്പാടുണ്ടായതെന്നു ശങ്കിക്കാന വകാശമില്ലെന്നില്ല.

മേൽപറഞ്ഞപ്രകാരം മാമാങ്കത്തിൽവെച്ചു വളരെക്കാലം അനേകം പെരുമാക്കന്മാരുടെ അവരോധം നടന്നുവരികയും, അ തിനിടക്ക ബ്രാഹ്മണരുടെ സ്വാതന്ത്ര്യാധികാരങ്ങൾ ക്രമേണ ക്ഷ യിച്ചും പെരുമാക്കന്മാരുടെ രാജാധികാരവും പ്രഭുശക്തിയും മല യാളത്തിൽ ഒരുമാതിരി ശാശ്വതമായി വേരുറച്ചും നിലനിന്നു പോരികയുംചെയ്തു എന്നുമല്ലാ, പെരുമാക്കന്മാരുടെ കീഴിൽ കേര ളം പല ഖണ്ഡങ്ങളായി പിരികയും അവിടവിടെ ഓരോ ഉപരാ ജാക്കന്മാർ ഭരണകൎത്താക്കന്മാരായും തീരുകയും ചെയ്തതിനാൽ അവസാനത്തിൽ പെരുമാക്കന്മാർ കേവലം കേരളചക്രവൎത്തിത്വ ത്തെ പ്രാപിക്കുകയുംചെയ്തു.

ഇങ്ങിനെയിരിക്കുന്ന കാലത്തിൽ പെരുമാക്കന്മാരിൽ ഒടുവി ലെ ആളായ 'ഭാസ്കരരവിവൎമ്മ'നെന്ന പെരുമാളാൽ, തന്റെ അ വസാനകാലത്തിൽ കൊടുങ്ങല്ലൂർ 'മഹോദയപട്ടണത്തിൽ' ഉ ന്നതാഭിമാനഷന്മാരായ ആ മഹാത്മാക്കളുടെ പൂൎവ്വചരിത്രത്തെ

സാക്ഷീകരിച്ചുനില്ക്കുന്ന 'തൃക്കുലശേഖരപുരം' എന്ന തന്റെ പര ദേവതാക്ഷേത്രത്തിന്റെ കിഴക്കുവശത്തുള്ള 'ഉദകമംഗലം' എന്ന ക്ഷേത്രത്തിൽവെച്ചു തന്റെ സാമന്തരാജാക്കന്മാരിൽ ഓരോരുത്ത ൎക്കും പൂൎണ്ണാധികാരത്തോടുകൂടി കേരളരാജ്യത്തെ ഓരോ ഖണ്ഡമാ യി തിരിച്ചു അതിരു നിശ്ചയിച്ചു ഉദകപൂൎവ്വം ദാനംചെയ്യപ്പെട്ട തിൽ മേല്പടി 'തിരുനാവാ' എന്നസ്ഥലം 'വെള്ളാട്ടര' രാജാവി ന്നു അധീനമാവുകയും, അതിനുശേഷം പെരുമാക്കന്മാരുടെ അധ രോധം അവസാനിക്കയാൽ മാമാങ്കത്തിൽ പെരുമാക്കന്മാർ വാ ണിരുന്ന സ്ഥലത്തു രാജപദവിയോടുകൂടി വെള്ളാട്ടര രാജവു പ്ര വേശിച്ചുവരികയുംചെയ്തുവന്നു.

മാമാങ്കത്തിൽ പെരുമാക്കന്മാർ സ്ഥാനാരോഹണംചെയ്തു നില്ക്കുന്നതിന്നു 'നിലപാടു നില്ക്കുക' എന്നും, ആ സ്ഥലത്തിന്നു 'നി ലപാട്ടുതറ' എന്നും ഇന്നും പറഞ്ഞുവരുന്നതും, അവിടം വളരെ വിശേഷമായ ഒരു സ്ഥലമാണെന്നു കാഴ്ചയിൽ പ്രത്യക്ഷമാകുന്ന തുമാണ്. നിലപാടു നില്ക്കുന്നതിന്നു മുമ്പായി ആൎക്കെങ്കിലും വല്ല സങ്കടവും ഉണ്ടെങ്കിൽ ആയത് അപ്പോൾതന്നെ തീൎക്കുകയോ അ ല്ലാത്തപക്ഷം ഇന്ന സമയത്തിനകം തീൎത്തുകൊള്ളാമെന്നു പ്രതി ജ്ഞചെയ്കയൊ ചെയ്തതിന്നുശേഷമേ നിലപാടേല്ക്കാൻ പാടുള്ളു എന്നൊരു ദുഷ്കരമായ വീരവ്രതവുംകൂടിയുണ്ട്. ഇതിന്ന് 'അഭീഷ്ട ദാനം' എന്നുപേരാകുന്നു.

ഇങ്ങിനെ മാമാങ്കം വെള്ളാട്ടരരാജാവിന്റെ ആദ്ധ്യക്ഷത്തിൽ കഴിഞ്ഞുവന്നിരുന്നതിനിടക്കു ഒരിക്കൽ കോഴിക്കോട്ടുനിന്നു മാമാങ്ക ത്തിൽ കച്ചവടത്തിന്നുപോയി മടങ്ങിവന്ന തന്റെ പ്രത്യേക സേവകന്മാരായ ചില മാപ്പിളമാരോടു സാമൂതിരിപ്പാട് മാമാങ്കം നന്നായോ? വിശേഷം എന്തെല്ലാമായിരുന്നു, എന്നുകല്പിച്ചു ചോ ദിച്ചതിന്നു "മാമാങ്കം നന്നായി, എങ്കിലും അടിയങ്ങൾക്കു സുഖ മായില്ല" എന്ന് അവർ ഉത്തരംപറഞ്ഞു. "അതെന്താ? കച്ചവട ത്തിൽ ലാഭമുണ്ടായില്ലെന്നുണ്ടോ?" "അതല്ലാ. ഇതുവരെ മലയാ ളത്തിൽ ഏകാധിപത്യം വഹിച്ചിരുന്ന മഹാന്മാർ നിലപാടു നി ന്നിരുന്ന സ്ഥലത്ത് അതിന്നതക്ക യോഗ്യതയില്ലാത്ത ഒരാൾ പ്ര

വേശിച്ചുകണ്ടതിനാലാണ്." "അതിനെന്താണ നിവൃത്തി? ഇപ്പോൾ അങ്ങിനെയുള്ള ഒരാൾ ഇല്ലല്ലൊ". "നിവൃത്തിയുണ്ട്. അങ്ങിനെ ഒരാളും ഉണ്ട". "അങ്ങിനെ പറയുന്നതല്ലാതെ സാധിപ്പാൻ തരമില്ലല്ലൊ". "അങ്ങിനെ പറയുന്നതല്ലാ, അനുവാദമുണ്ടെങ്കിൾ ഇനിയത്തെ മാമാങ്കത്തിന്ന് അടിയങ്ങൾ അതു സാധിച്ചുകൊള്ളാം." "എന്നാൽ ശ്രമിച്ചോളു. വിരോധമില്ലാ" എന്ന് സാമൂരിപ്പാടും കല്പിച്ചു.

(തുടരും)

ക്കുന്നേഴത്ത പരമേശ്വര മേനോൻ.

---

# സുഭദ്രാജ്ജുനം.

(൩)

അഞ്ചാമങ്കം.

കപടസന്ന്യാസിയായ അജ്ജുനൻ സുഭദ്രയെ കട്ടുകൊണ്ടുപോയതും തടുക്കുവാൻചെന്ന രണ്ടുവരെ തോല്പിച്ചതും, ഒരം സംഗതികളെല്ലാം ബലഭദ്രരെ അറിയിക്കുവാൻ വിക്രമൻ എന്ന രണഭടൻ ബദ്ധപ്പെട്ടു വന്നതും പൂർവ്വാംഗത്തിൽ പ്രതിപാദിക്കപ്പെട്ടുന്നു. അനന്തരം ബലഭദ്രർ വർത്തമാനംകേട്ട് അത്ര്യന്തം കോപിച്ച് കൃഷ്ണനേയും ഉദ്ധവരേയും വരുത്തി വിവരം അവരെ അറിയിക്കുകയിൽ തനിക്കു അജ്ജുനന്റെ നേരെ വദ്ധിച്ചുവന്ന കോപം തുക്കുവാൻ കഴിയാതെ അദ്ദേഹത്തെ കുലചെയ്യാൻ പ്രതിജ്ഞചെയ്യുന്നു. അപ്പോൾ ജ്യേഷ്ഠൻ അതിന്ന പുറപ്പെടേണമെന്നില്ലെന്നും താൻതന്നെ അജ്ജുനനെ സംഹരിച്ചുകൊള്ളാമെന്നും കൃഷ്ണൻ പറഞ്ഞുവെങ്കിലും, സുഭദ്ര ബാല്യവൈധവ്യദുഃഖ മനുഭവിക്കേണ്ടിവരുമല്ലൊ എന്ന് അവൾക്കെല്ലാവക്കുമുണ്ടായ ഭയംനിമിത്തം അജ്ജുനനെ കൊല്ലണമെന്നുള്ള നിശ്ചയത്തെ അവർ ഉപേക്ഷിക്കയും, പാണ്ഡവന്മാരെയും സുഭദ്രയേയും സമാധാനപ്പെടുത്തുവാൻ ബലഭദ്രകൃഷ്ണന്മാർ ഇന്ദ്രപ്രസ്ഥത്തിലേക്ക് പുറപ്പെട്ടുപോകയും

ന്നവിടെവെച്ച ബലഭദ്രർ സുഭദ്രയെ അജ്ജുനന്ന ദാനംചെയ്ത് എ
ല്ലാവരെയും സന്തോഷിപ്പിക്കയും, ചെയ്തു എന്നാകുന്നു ഉത്തരാംഗ
ത്തിന്റെ സംക്ഷേപം.

പൂവ്വാംഗത്തിൽ വിക്രമനെന്ന രണ്ടഭടന്റെ സംഭ്രമവും വേ
ത്രവതിയുടെ ജിജ്ഞാസയും സരസമായിട്ടുണ്ട.

ബലഭദ്രർ സുപ്തോത്ഥിതനായിട്ട് പറയുന്നതായത:—

„ദിക്കെട്ടും ഞെട്ടുമാറെന്തൊരുരവമെവിട
ന്നിങ്ങുകേൾക്കുന്നതിപ്പോ-
ളിക്കാലം കാറുകാണാതിടിയുടെ നിനദം
കേൾപ്പതിന്നില്ലബന്ധം
വക്കാണത്തിന്നുകോപ്പിട്ടസുരരുമമര-
ന്മാരുമൊന്നിച്ചുവായ്ക്കു-
ന്നാൾക്കോപത്തോടിവണ്ണം പടഹനിരയടി
ക്കുന്നതോഘോരഘോരം ? ”

ഇവിടെ ഉദ്ദിഷ്ടമായ ഭേരീരവം ദിക്കെട്ടും ഞെട്ടുമാറും ഘോ
രഘോരമായും ദ്വാരകയിൽനിന്നും അന്തഃപുരത്തിങ്കൽ കേൾക്ക
പ്പെടേണമെങ്കിൽ ൟ സ്ഥലങ്ങൾ തമ്മിലുള്ള ദൂരം ഒന്നോ രണ്ടോ
നാഴികയിൽ കൂടരുത. എന്നാൽ യഥാത്ഥമായ ദൂരം എന്താ
ണാവൊ.

„സന്ന്യാസിയെ കന്യകാമന്ദിരത്തിലേക്കയക്കുമ്പോൾത്തന്നെ
ഞാൻ ൟ വൈഷമ്യമൊക്കെ അറിവിച്ചില്ലെ” എന്ന് തന്റെ ഭാ
രം ഒഴിച്ച് കൃഷ്ണനും, „പൂവ്വബന്ധുവും ശ്രീകൃഷ്ണസ്വാമിക്ക് അത്യ
ന്തം സ്നേഹിതനുമായിരിക്കുന്ന അജ്ജുനൻ ഇങ്ങിനെ പ്രവത്തിച്ച
ത വളരെ സാഹസമായി” എന്ന ഉദ്ധവരും, പറഞ്ഞപ്പോൾ ശു
ദ്ധമതിയായ ബലഭദ്രർ ഉടനെ കോപാക്രാന്തനായിത്തീരുന്നു.

„എടുത്തുമുസലത്തെഞാൻഝടിതിയോടിഎത്തീട്ടുടൻ
തടുത്തഥ കിരീടിതന്നുടലടിച്ചൊടിച്ചിക്ഷണം
തുടുത്തുതുടരെത്തിളച്ചൊഴുകുമക്കുടുംചോരയാൽ
കെടുത്തുവനെരിഞ്ഞിടും കഠിനമായകോപാഗ്നിയെ.

കപടനാം വിദഗ്ദ്ധനമായ കൃഷ്ണൻ ഉടനെ കൊടുത്ത ഉത്തരം അത്ഭുതകരമാംവണ്ണം സമയോചിതമാകുന്നു.

"ഇക്കാലം ഞാനിരിയ്ക്കേപ്പുരുഷതമാതരിയെ
കൊല്ലുവാൻ ശ്രേഷ്ഠനെന്തി-
നാംകാമ്പിൽ ചിന്തചെയ്യുന്നതുതവസഹജൻ
പോരുമിപ്പോരിനിപ്പോൾ
ശീഘ്രം ചക്രായുധത്താലരിയുടെ കാലവും
കൂടി നീറാക്കിവാഴ്ക-
ന്നാംക്കോപം തീർത്തുകൊണ്ടീടുവനരനിമിഷം
കൊണ്ടുവേണ്ടാവിഷാദം.

ഇനിമേൽ പാണ്ഡവചരിതം തനിയേശേഷിക്കുമില്ലസന്ദേഹം
നിനവുവെടിഞ്ഞുനടക്കും ജനമിതുകണ്ടിട്ടടങ്ങേണം.

എങ്കിലും കൃഷ്ണന്റെ കാപട്യം പരമകാഷ്ഠയെ പ്രാപിക്കുന്നത് അടുക്കെത്തന്നെ വരുന്ന അദ്ദേഹത്തിന്റെ മറെറാരു വാക്യത്തിലാണ. "സുഭദ്ര ബാല്യവൈധവ്യദുഃഖത്താൽ തപിക്കുന്നതു നാം എങ്ങിനെ കണ്ടു സഹിക്കും" എന്നു ശുദ്ധാത്മാവായ ബലഭദ്രർ ചോദിച്ചതിനുപോലും കൃഷ്ണൻ കൊടുത്ത ഉത്തരം കേട്ടാലും:— "ഒരു താപം കാണാതെ കഴിക്കാം.

പാർത്താൽ നിർമ്മലമായയാദവകുലത്തിങ്കൽ കളങ്കത്തിനേ
ചേർത്താമാധവിനാരിയെങ്കിലുമുടൻ കൊല്ലാതിരിയ്ക്കില്ലഞാൻ
പാർത്ഥൻതന്നുടെകണ്ഠവും പുനരുടൻ ഛേദിച്ചുയുഷ്മൽപദേ
ചേർത്തീടാമിഹകാഷ്ഠമായ്ഭഗിനിതാൻപിന്നെത്തപിച്ചീടുമോ?

അതിനാൽ ഞാനിപ്പോൾതന്നെ പോകുന്നു. ആരാണവിടെ? ദാരുകനോടു വേഗത്തിൽ രഥംകൊണ്ടുവരുവാൻ പറയുക."

ബലഭദ്രകൃഷ്ണന്മാർ രഥാരൂഢന്മാരായി ഇന്ദ്രപ്രസ്ഥത്തിങ്കലേക്കു പോകുമ്പോൾ ദാരുകൻ ചെയ്ത രഥവേഗവർണ്ണനം ഒരു പരിഷ്കാരകാലത്തിൽ എത്രമാത്രം ക്ഷന്തവ്യമാണെന്നു വായനക്കാർ വിധിക്കട്ടെ.

"ഏററംവേഗം ചരിയ്ക്കും പവനനുടെമദം
പോകുവാനെന്നപോലി-
ന്നൂററത്തോടേഗമിയ്ക്കുന്നൊരു രഥമിതിൽനി-
ന്നുത്ഭവിയ്ക്കുംമരുത്താൽ
ചുററും നില്ക്കുംദ്രുമൌഘം ത്വരിതമൊടധുനാ
തങ്ങളിൽത്തച്ചൊടിഞ്ഞും
മുററും വേഗാലുലഞ്ഞിട്ടിഹചിലതുമറി
ഞ്ഞും പതിയ്ക്കുന്നുഭൃശം."

ഇന്ദ്രപ്രസ്ഥത്തിലെ ഉദ്യാനം ഏററവും രമണീയമെന്ന ബ ലഭദ്രർ ആശ്ചര്യത്തോടെ പറയുന്നു. അതിനുള്ള കാരണമാണ കേൾക്കേണ്ടത:

"ഉദ്യാനന്തേനമാവിൻ പുതിയകിസലയം
തിന്നുടൻകോകിലൌഘം
മത്തന്മാരായി മന്ദം മധുരതരമിതാ
പഞ്ചമം പാടിടുന്നു.
നൃത്തംചെയ്യുന്നു വായ്ക്കും കുതുകമൊടുമയൂ-
രങ്ങളാരാമദേശത്തും
പുത്തൻരോമങ്ങളു മത്തഭ്രമരനിരമുദാ
മേളമായ് മൂളിടുന്നു."

കുയിലുകൾ മാവിന്തളിർ തിന്ന് മത്തന്മാരാകുന്ന സമ്പ്രദാ യം ഇക്കാലത്തുണ്ടെന്നുതന്നെ സമ്മതിച്ചാലും, വണ്ടുകളുടെ സാ ന്നിദ്ധ്യവും മൂളലും ആധുനികന്മാർക്ക് എത്രമാത്രം ആഹ്ലാദകരമാ ണെന്നുള്ളത് ആലോചിച്ചതീർച്ചചെയ്യേണ്ടുന്ന ഒരുസംഗതിയാണ.

കൃഷ്ണൻ പറയുന്നതായത:—

"അളികുലകളത്ധങ്കാരം
വളരെക്കൌതുഹലത്തെനൽകുന്നു."

ദാരുകൻ:— "ഇവിടെ മധുപാനത്തിന്ന് വന്നുനിറഞ്ഞിരി യ്ക്കുന്ന വണ്ടുകളാൽ ഈസരസ്സ് നീലവർണ്ണമായിട്ട കാണപ്പെടുന്നു"

ഇത്ര വിലക്ഷണമായ ഒരു അതിശയോക്തിപ്രയോഗം ഏ തൽകാലോചിതമായിരിയ്ക്കുമെന്ന് വിദ്വജ്ജനപരിവൃതയായ ഈ ഗ്രന്ഥകർത്രി വിചാരിച്ചതിനെപ്പററി ഞാൻ അതിശയിക്കുന്നു.

ബലഭദ്രകൃഷ്ണന്മാരെ ധർമ്മപുത്രർ കണ്ട് അവരുടെനേരെചെ ന്ന് യഥായോഗ്യം ഉപചാരംചെയ്തതിൻെറ ശേഷം അവിടെവെച്ചുണ്ടായ സംഭാഷണം വളരെ ഉചിതവും അവരിൽ ഓരോരുത്തരുടെ സ്വഭാവത്തെ വ്യക്തമായി കാണിയ്ക്കുന്നതുമാകുന്നു.

"അർജ്ജുനനെവിടെ? ..... ഞങ്ങൾവന്നവിവരം അറിഞ്ഞില്ലേ? എന്നുള്ള ബലഭദ്രരുടെ ചോദ്യത്തിനു

"അറിയാഞ്ഞല്ല.

കൃത്യാകൃത്യവിവേകശൂന്യമതിയായുള്ളോരു ബാലൻവിധി-
വ്യത്യാസാലൊരു നിന്ദ്യകർമ്മമൊരുനാളും ചെയ്തീടിലപ്പോൾനിൽ
അത്യന്തം കൃപയുള്ളതൽഗുരുജനംക്രോധിയ്ക്കയില്ലെങ്കിലും
മർത്ത്യാമന്നതുമൂലമായ് പരമവന്നുണ്ടാകുമെല്ലോഭയം."

എന്നു ധർമ്മപുത്രൻ കൊടുത്ത ഉത്തരം വളരെ സ്വാഭാവികവും, സോദരസ്നേഹവും ബലഭദ്രാദികളുടെ നേരെയുള്ള ഭക്തിയും ഒരുപോലെ പ്രത്യക്ഷപ്പെടുത്തുന്നതുമാകുന്നു.

പാഞ്ചാലിയെയും സുഭദ്രയെയും ബലഭദ്രർ കണ്ട് ആത്മഗതമായി പറയുന്നതെന്തെന്നാൽ:—

"ഒരുവനിരുവരുണ്ടെന്നാകിലോ ഭാര്യമാരായ്
പെരുകിയൊരുവിരോധം തമ്മിലുണ്ടാകുമെല്ലോ.
കരുതുകിലതുവിട്ടീഭദ്രയിൽ പ്രേമമേവം
ദ്രുപദനൃപസുതയ്ക്കിന്നുള്ളതത്യന്തചിത്രം."

സുഭദ്ര തൽക്കാലം പാഞ്ചാലിയാൽ ഹസ്താവലംബിതയായിരുന്നു എന്നുള്ളതു മാത്രമല്ലാതെ ബലഭദ്രരുടെ ഈ അത്ഭുതത്തിനു മററു യുക്തിയില്ല. സുഭദ്രയെ പാഞ്ചാലി, തൽകാലം കാഴ്ചക്കാരെ സമ്മതിപ്പിക്കുവാനല്ലാതെ, സത്യമായി സ്നേഹിക്കുന്നുണ്ടെന്നുള്ളതിനു ഈ കാഴ്ച ഒരു മതിയായ തെളിവല്ലെങ്കിലും, ബലഭദ്രരുടെ സ്വഭാവം ഈ സന്ദർഭത്തിലും ശരിയായി വ്യഞ്ജിയ്ക്കുന്നുണ്ട്.

ഈ അങ്കത്തിൻെറ അവസാന ഭാഗത്തിൽ ശ്രീകൃഷ്ണൻ അർജ്ജുനനോടു "സഖെ! ഭവാനു എന്തു അഭീഷ്ടമാണു ഞാൻ ഇനിയും സാധിക്കേണ്ടതു"? എന്നു ചോദിച്ചതിൽ മഹത്തായ ഒരു അനൌചിത്യം ഉണ്ടെന്നു തോന്നുന്നു. എന്തുകൊണ്ടെന്നാൽ, സുഭദ്ര

യെ അൎജ്ജുനൻ കൊടുക്കുന്ന കാൎയ്യത്തിൽ ആദ്യംമുതൽ അവസാനംവരെ ഉത്സാഹിച്ചതു കൃഷ്ണനാകുന്നു. അൎജ്ജുനൻ സന്ന്യാസിവേഷം ധരിച്ചതു മുതൽക്കുള്ള കഥയിൽ ശുദ്ധമതിയായ ബലഭദ്രരെ കൃഷ്ണൻ വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും ചതിച്ചിട്ടുള്ളതിനു കണക്കില്ല. അങ്ങിനെയിരിക്കെ, ആവക വഞ്ചനകളെ വെളിപ്പെടുത്തത്തക്കവയായ മേൽപറഞ്ഞ വചനങ്ങൾ ബലഭദ്രസമക്ഷത്തിൽ വെച്ചു കൃഷ്ണൻപറയുക എന്നതു തീരെ അസംഭാവ്യമാകുന്നു.

സുഭദ്രാൎജ്ജുനത്തെക്കുറിച്ചുള്ള എന്റെ അഭിപ്രായം പറഞ്ഞു കഴിഞ്ഞിരിക്കുന്നു. ആകപ്പാടെ ഈ നാടകം വലിയ ദോഷങ്ങളാൽ വികൃതമൊ ഗുണങ്ങളാൽ ശ്ലാഘ്യമോ ആണെന്നു തോന്നുന്നില്ല. ഇതിലെ പദ്യശ്ലോകങ്ങളും ലളിതപദങ്ങളാൽ ഹൃദ്യങ്ങളാകുന്നു. എങ്കിലും നാടകീയമായ സാംഗത്യം പോരെന്നുള്ള ന്യൂനത ഈ കൃതിക്കും മററു പല മലയാള നാടകങ്ങൾക്കും സാധാരണമാകുന്നു. പൂൎവ്വകവികളുടെ പ്രയോഗങ്ങളെ കണ്ണടച്ചു് അനുകരിക്കുന്നതിനുള്ള സന്നദ്ധത പലേടത്തും കാണ്മാനുണ്ടു. കഥയുടെ എല്ലാഭാഗങ്ങൾക്കും തമ്മിലുള്ളയോജിപ്പു് നാടകങ്ങൾക്കു ഏററവും പ്രധാനമായ ഒരു ആവശ്യമാണെന്നും, പ്രാചീനകവികളുടെ പ്രയോഗങ്ങളെ ചൎവ്വിതചൎവ്വണം ചെയ്യുന്ന നടപ്പു ഏററവും ത്യാജ്യമായ ഒരു ദോഷമാണെന്നും, ആൎക്കെങ്കിലും തോന്നുന്നതിൽ എന്റെ ഈ ശ്രമവും ഇതുപോലെയുള്ള മററു ശ്രമങ്ങളും സഹായിക്കുന്നപക്ഷം എനിക്കു കൃതാൎത്ഥതക്കവകാശമുണ്ടായിരിക്കും.

സി. അന്തപ്പായി.

# സുനീതി.

---

സുനീതി ചിലപ്പോൾ കുമുകന്റെവീട്ടിൽ പോയി അയാളുടെ ഭാൎയ്യയൊന്നിച്ചു വിനോദിക്കുക പതിവായിരുന്നു. പ്രേമസൂചകമായി മാൎത്താണ്ഡനിൽനിന്നു ലഭിച്ച ഒരു ഉറുമാൽ ആ സ്ത്രീഎപ്പോഴും കയ്യിൽ വെച്ചിരിക്കുന്നതു കുമുകൻ കണ്ടിട്ടുണ്ടു. ആ ഉറുമാൽ കയ്യിൽ കിട്ടിയാൽ കാൎയ്യസാദ്ധ്യത്തിന്നു എളുപ്പ

മുണ്ടാകകൊണ്ട ഒന്നാമതായിട്ട് അത കരസ്ഥമാക്കുവാനുറച്ചു. കമ്രുകണ്ണന് ഒരു ചെറിയ പെൺകുട്ടിയുണ്ടായിരുന്നു. അയാളുടെ വീട്ടിൽ ചെല്ലുന്നസമയം സുനീതി ആകുട്ടിയെ വാത്സല്യത്തോടു കൂടി ലാളിക്കുക പതിവായിരുന്നു. പതിവുപോലെ ഒരു ദിവസം സുനീതി കമ്രുകണ്ണന്റെ വീട്ടിൽ ചെന്നപ്പോൾ അയാൾ കുട്ടിയെ എടുത്ത് അകത്തെക്ക കൊണ്ടുചെന്നു. സുനീതി കുട്ടിയെ എടുക്കുന്നതിനിടക്ക ഉറുമാൽ താഴെവീണതറിഞ്ഞില്ല. കമ്രുകണ്ണൻ ഉപായത്തിൽ അതകയ്യിലാക്കി ഉടനെ അവിടെനിന്നതിരിച്ചു. സുനീതി കുറെകഴിഞ്ഞപ്പോൾ വീട്ടിലെക്ക പോയി. ഉറുമാലിന്റെകാര്യം ഓൎമ്മയുണ്ടായത കുറേനേരംകഴിഞ്ഞപ്പോഴാണ. ഉടനെ തിരയുവാൻ തുടങ്ങി. വളരെതിരഞ്ഞിട്ടും കാണാഞ്ഞതിനാൽ കുണ്ഠിതപ്പെട്ടു. മത്താണ്ഡൻ കൂടക്കൂടെ അതിനെപ്പറ്റി ചോദിക്കാറുള്ളതുകൊണ്ട സുനീതിയുടെ വ്യസനം വൎദ്ധിച്ചു.

അന്നരാത്രി കമ്രുകണ്ണൻ ഉറുമാലും കൊണ്ടുപോയി ശൈനേയന്റെവീട്ടിന്നകത്തെക്കിട്ടു. പിറെറന്നാൾരാവിലെ ശൈനേയൻ ഉണൎന്ന ഉടനെ ഒരു ഉറുമാൽ നിലത്തുകിടക്കുന്നതകണ്ട് ആശ്ചൎയ്യപ്പെട്ടു. അത് അവിടെ എത്തിയത് എങ്ങിനെയാണെന്ന മനസ്സിലായില്ലെങ്കിലും പരിശോധിച്ചപ്പോൾ അത സുനീതിയുടെയാണെന്ന മനസ്സിലായി സുനീതിക്ക് ആ ഉറുമാൽ കയ്യിൽനിന്ന അല്പനേരം ഒഴിച്ചുവെപ്പാൻ മനസ്സില്ലാത്ത വിധത്തിൽ അതിനോട അത്ര പ്രേമമുണ്ടായിരുന്നുവെന്ന ശൈനേയനറിഞ്ഞതുകൊണ്ട അതുടനെ അവിടെ കൊണ്ടുപോയി കൊടുപ്പാനുറച്ചു. മാത്താണ്ഡൻ വീട്ടിലുള്ള സമയത്ത ചെല്ലുവാൻ ധൈൎയ്യമില്ലാത്തതിനാൽ അദ്ദേഹം പുറത്തെക്ക പോയിരിക്കുന്ന സമയം നോക്കി വീടിന്റെ പിൻഭാഗത്ത ചെന്നു. കുറെ നേരം അവിടെ ചുററിമാറിനിന്നതിന്ന ശേഷം വാതിൽക്കൽ മുട്ടി. അദൃഷ്ടവും സുനീതിയെ കഷ്ടത്തിലാക്കുവാൻ കമ്രുകണ്ണനെ സഹായിച്ചുവെന്ന തൊന്നുന്നു. ശൈനേയൻ എത്തിയ തത്സമയം മാത്താണ്ഡനും അവിടെ എത്തി. വാതിലിന്റെ ശബ്ദംകേട്ടപ്പോൾ ഭാൎയ്യയുടെ നേരെയുള്ള സംശയം വൎദ്ധിച്ചതിനാൽ ഉടനെചെന്ന് ആരെങ്കിലുമുണ്ടൊ എന്നപരിശോധിച്ചു.

മാൎത്താണ്ഡന്റെ ശബ്ദംകേട്ടപ്പോൾ അദ്ദേഹം ദ്രോഹിക്കുമെന്നു ഭയപ്പെട്ടിട്ട ശൈനേയൻഓടിപ്പോയി. എല്ലാദിക്കിലും പരിശോധിച്ചിട്ടും ആരെയും കാണാഞ്ഞപ്പോൾ വാതിൽക്കൽമുട്ടിയതാരാണെന്നു ഭാൎയ്യയൊടു ചൊദിച്ചു. ആരാണെന്നു നിശ്ചയമില്ലെന്നു ആസ്ത്രീപറഞ്ഞമറുവടി അദ്ദേഹം വിശ്വസിച്ചില്ല.

മാൎത്താണ്ഡൻ— ശൈനേയനായിരിക്കുമെന്നാണ് എന്റെ വിശ്വാസം.

സുനിതി— ആയിരിക്കാം. ഇന്ന ആളാണെന്ന് എനിക്കു വിവരമില്ലാത്തതിനാൽ എനിക്കൊന്നും വിശ്വസിപ്പാൻ തരമില്ല.

കോപം ആലോചനാശക്തിയെ നശിപ്പിക്കുന്നത സാധാരണയാണല്ലൊ. ഭാൎയ്യ പറഞ്ഞത വാസ്തവമോയെന്ന അല്പംപോലും ആലോചിക്കാതെ ഉടനെ അവിടെനിന്നു പുറപ്പെട്ടു. കമ്രകണ്ണന്റെ അടുക്കൽചെന്നു സംഭവിച്ച വൎത്തമാനങ്ങളെല്ലാം പറഞ്ഞതിന്നുശേഷം ശൈനേയന്റെ വീട്ടിൽ പോയി കാൎയ്യത്തിന്റെ സൂക്ഷ്മം അറിഞ്ഞുവരേണമെന്ന് അയാളോടപേക്ഷിച്ചു. തന്റെ സൂത്രങ്ങൾ ഫലപ്രദമാവാൻ തരമുണ്ടെന്നറിഞ്ഞ കമ്രകണ്ണന്നു വളരെ സന്തോഷമുണ്ടായി. ഉടനെ അയാൾ ശൈനേയനെ അന്വേഷിച്ചു പുറപ്പെട്ടു. ശൈനേയനും കമ്രകണ്ണനും തമ്മിൽ പലെ നേരമ്പോക്കുകളും പറഞ്ഞിരുന്നതിന്നുശേഷംകമ്രകണ്ണൻ പിറേറന്നാൾശൈനേയനോട തന്റെവീട്ടിലേക്കു വരുവാൻ ഏല്പിച്ചു യാത്ര പറഞ്ഞുപോന്നു. കമ്രകണ്ണൻ അപ്പോൾ തന്നെ മാൎത്താണ്ഡന്റെ അടുക്കെ പോയി വൎത്തമാനങ്ങൾ പലതും ശൈനേയൻ പറഞ്ഞുവെന്നും മുഴുവൻപറയേണ്ടതിന്ന പിറേറന്നാൾ തന്റെ വീട്ടിലേക്കു വരാമെന്ന് ഏററിട്ടുണ്ടെന്നും അവർ തമ്മിൽ സംസാരിക്കുമ്പോൾ മറഞ്ഞുനിന്നു നോക്കിയാൽ ആ കാൎയ്യത്തെപ്പററി സംസാരിക്കുമ്പോൾ ശൈനേയന്നുണ്ടാവുന്ന സന്തോഷം മനസ്സിലാക്കാമെന്നുപറഞ്ഞു.

പിറേറന്നാൾ രാവിലെ ശൈനേയൻ കമ്രകണ്ണന്റെ വീട്ടിലെത്തി. മാൎത്താണ്ഡന്നു കാണ്മാൻ സാധിക്കുന്ന ഒരു സ്ഥലത്തേക്കു കമ്രകണ്ണൻ ശൈനേയനെ കൂട്ടിക്കൊണ്ടുപോയി. അവർ തമ്മിൽ

വേറെ കാൎയ്യങ്ങളെപ്പറ്റിയാണ സംസാരിച്ചിരുന്നത. സംസാരിക്കു മ്പോൾ രണ്ടുപേരും കൈകൊട്ടി ഉച്ചത്തിൽചിരിക്കയും ഓരോ ആംഗ്യങ്ങൾകാട്ടിക്കൊണ്ടിരിക്കയുംചെയ്തിരുന്നു. എല്ലാം കണ്ടുകൊ ണ്ട ദൂരെനിന്നിരുന്ന മാൎത്താണ്ഡൻ ശൈനേയരുടെ ആംഗ്യങ്ങളെ ഓരോന്നായി വ്യാഖ്യാനിപ്പാൻതുടങ്ങി. കുറേ നേരം സംസാരിച്ച തിന്റെശേഷം ശൈനേയൻ വീട്ടിലേക്കു പോയി. മാൎത്താണ്ഡൻ ഉടനെകമ്രകണ്ഠന്റെ അടുക്കൽ ചെന്ന ശൈനേയൻ പറഞ്ഞ വി വരങ്ങൾ വിസ്തരിച്ച പറഞ്ഞുകൊടുക്കേണമെന്നപേക്ഷിച്ചപ്പോൾ അയാൾ ഇങ്ങിനെ പറഞ്ഞു.

കമ്രകണ്ഠൻ— ശൈനേയൻ എന്നിൽനിന്ന യാതൊന്നും മറച്ച വെക്കുന്നതല്ല. അയാൾ ചരമാൎത്ഥമൊക്കെ എന്നോട്ട പറഞ്ഞു. അങ്ങുന്ന വീട്ടിൽനിന്ന പുറത്തു പോറുമ്പോഴൊക്കെ അവിടെ വെ ച്ചേണ്ടതിന്ന അയാൾക്ക സുനീതിയുടെ കല്പനയുണ്ട. കല്പനപ്രകാരം ശൈനേയൻ ചെയ്യുന്നു. ഇതിന്നുംപുറമെ അയാൾ എ ന്നോട്ട ഒരു കാൎയ്യംകൂടി പറകയുണ്ടായി. അങ്ങുന്ന സുനീതിക്കു കൊടുത്തിരുന്ന ഒരു ഉറുമാൽ ആ സ്ത്രീ ഇപ്പോൾ അയാൾക്കു കൊ ടുത്തിട്ടുണ്ട. ഉറുമാലിന്റെ കാൎയ്യം കേട്ടപ്പൊഴക്കും മാൎത്താണ്ഡ ന്റെ കാൎയ്യംനന്നെ പരുങ്ങലായി. ഉറുമാൽ സുനീതിയുടെ കൈ വശമില്ലാത്തപക്ഷം തെളിവിന്ന പിന്നെയൊരു സംഗതിയും വേ ണ്ട എന്ന തീൎച്ചപ്പെടുത്തി. കമ്രകണ്ഠനെ പറഞ്ഞയച്ച ഉടനെ സുനീതിയുടെ അടുക്കെച്ചെന്നു.

താൻ കൊടുത്തിട്ടുള്ള ഉറുമാൽ കാണേണമെന്ന ഭാൎയ്യയോടാവ ശ്യപ്പെട്ടു. എന്താണ മറുവടി പറയേണ്ടതെന്ന വിവരമില്ലാതെ സു നീതി വളരെ പരിഭ്രമിച്ചു. പരിഭ്രമം ഭൎത്താവറിയാതിരിക്കേണ്ട തിന്നുവേണ്ടി ഉടനേ അകത്തേക്കു പോയി. ഉറുമാൽ ചോദിച്ച പ്പോൾ ഭാൎയ്യ പ്രദൎശിപ്പിച്ച സ്തോഭം മാൎത്താണ്ഡൻ കണ്ടതിനാ ൽ കാൎയ്യം ശരിയാണെന്ന മുക്കാലും ബോദ്ധ്യമായി. സുനീതി ഉട നെ മടങ്ങിവന്ന അത കാണുന്നില്ലെന്ന പറഞ്ഞിട്ട അദ്ദേഹം എടു ത്തുവെച്ചിട്ടുണ്ടോയെന്ന ചോദിച്ചപ്പോൾ മാൎത്താണ്ഡന കോപം സഹിപ്പാൻ വയ്യാതായി. സുനീതി ഒരു കുലടയാണെന്ന മാൎത്താ

ണ്ഡന ബോദ്ധ്യം വന്നുകഴിഞ്ഞു. ആ സ്ത്രീയുടെ അനിൎവ്വചനീയമായ സൌന്ദൎയ്യത്തെ ഓൎമ്മവന്നപ്പോൾ കഠിനമായ യാതൊരു പ്രവൃത്തിയും ചെയ്യാൻമനസ്സു വന്നില്ലെങ്കിലും കമ്രകണ്ഠൻ ഊതിവളൎത്തിയ വിഷജ്വാല ശരീരമാസകലം പടൎന്നുപിടിച്ചതോടുകൂടി മാൎത്താണ്ഡന്നു സുനീതിയുടെ നേരെയുണ്ടായിരുന്ന പ്രേമം കേവലം നഷ്ടമായിത്തീൎന്നു. നിൎദ്ദോഷിയായ സുനീതിക്കു ഗുണമായ യാതൊരാലോചനയും ഇതിന്നുശേഷം മാൎത്താണ്ഡന്റെ മനസ്സിലുണ്ടായിട്ടില്ല. സുനീതിയേയും ശൈനേയനേയും കലചെയ്തു് അതുനിമിത്തം ശിക്ഷയിൽപെടാതെ കഴിക്കാനുള്ള ആലോചനചെയ്കയാണ മാൎത്താണ്ഡൻ ഇതിന്നു ശേഷം ചെയ്തത. രാവും പകലും ഇതിന്നുള്ള ആലോചനയിൽ മഗ്നനായിരുന്നതുകൊണ്ട ഭക്ഷണംകഴിക്കേണ്ടുന്ന സമയങ്ങളിൽകൂടി വീട്ടിൽ ചെല്ലാതായി. സുനീതിയെ വേർപിരിഞ്ഞ താമസിക്കുന്നത മരിക്കുന്നതിന്ന സമമാണെന്നവിചാരിച്ചിരുന്ന മാൎത്താണ്ഡന്ന ഇപ്പോൾ ആ സ്ത്രീയെ കാണുന്നതദുസ്സഹമായിത്തീൎന്നു. കേവലം ഒരു ഭ്രാന്തന്റെ മട്ടിൽ അങ്ങുമിങ്ങും നടന്ന സമയം കഴിച്ചുകൂട്ടി.

ഭൎത്താവിന്ന എന്തൊ സുഖക്കേടിന്ന വഴിയുണ്ടായിട്ടുണ്ടെന്ന സുനീതിക്ക മനസ്സിലായപ്പോൾ വിവരം അദ്ദേഹത്തോട ചോദിച്ചറിവാൻ തീൎച്ചയാക്കി.

സുനീതി— പ്രാണനാഥാ, അങ്ങയെ ഒരു ദിവസം ഒരിക്കൽകൂടി എനിക്ക കാണ്മാൻ തരമില്ലാതെയായിരിക്കുന്നുവല്ലൊ. സദാപ്പോഴും ഉന്മേഷത്തോടുകൂടിയിരുന്ന അങ്ങുന്ന് അല്പദിവസമായിട്ട വലിയ മൌഢ്യത്തോടുകൂടിയിരിക്കുന്നുവല്ലൊ. കാരണം അറിയാത്തതിനാൽ എനിക്ക വളരെ സുഖക്കേടുണ്ട. എന്തായാലും എന്നോട പറവാൻ മടിക്കരുതെ.

മാൎത്താണ്ഡൻ പല വ്യാജകാരണങ്ങളും സുനീതിയെ പറഞ്ഞുകേൾപ്പിച്ചു. എന്നാൽ അവയിൽ ഒന്നും ആ സ്ത്രീക്ക തൃപ്തികരമായിതോന്നിയില്ല. ഭൎത്താവിന്ന സുഖക്കേടുണ്ടാവത്തക്ക വല്ല തെറ്റും താൻ ചെയ്തിട്ടുണ്ടായിരിക്കുമോഎന്ന വളരെ നേരം ആലോചിച്ചിട്ടും ഒന്നും തോന്നിയില്ല.

ഭത്താവിൻെറ താന്നാടുള്ള സ്നേഹം ക്രമേണ കുറഞ്ഞുവരുന്ന
ത സുനിതിക്കു മനസ്സിലായി. ആ സ്ത്രീ വലിയ ആധിയിൽപെട്ടു.
ഒരു ദിവസം കമ്രുകണ്ണൻെറ ഭാൎയ്യയുമായി സംസാരിക്കുമ്പോൾ
ആ സ്ത്രീ ഇങ്ങിനെ പറഞ്ഞു.

സുനീതി— എൻെറ ഭത്താവിനെപ്പററി എന്താണ പറയേണ്ടത എ
ന്ന എനിക്കു നിശ്ചയമില്ല. അദ്ദേഹത്തിന്നു എൻെറ നേരെ ഗാ
ഢമായ പ്രേമമുണ്ടായിരുന്നു. അല്പദിവസമായിട്ട സ്വഭാവം വള
രെ മാറീട്ടുള്ളതായിതോന്നുന്നു. ഞാൻ യാതൊരു തെററും ചെയ്തി
ട്ടുള്ളതായി തോന്നുന്നില്ല. മാതാപിതാക്കന്മാരുടെ ഇഷ്ടത്തിന്ന വി
പരീതമായി കാലം, പ്രായം, രൂപം, വിദ്യ എന്നിവകൊണ്ടു യോ
ജിക്കാത്തവരെ വിവാഹംകഴിക്കുന്നത മനഃക്ലേശത്തിന്നുള്ള മാൎഗ്ഗ
മാണെന്ന ഞാൻ നിമിത്തം മററു സ്ത്രീകൾക്കു മനസ്സിലാക്കാൻ
സംഗതിവരുമോയെന്ന ഞാൻ ഭയപ്പെടുന്നു. നിങ്ങളുടെ ഭത്താ
വ അദ്ദേഹത്തിൻെറ ആത്മസ്നേഹിതനാണ. അവർ തമ്മിൽ ആ
ലോചിച്ചല്ലാതെ യാതൊന്നും പ്രവൃത്തിക്ക പതിവില്ല. നീരസ
ത്തിന്നുള്ള വല്ല കാരണവും നിങ്ങൾക്കറിവുണ്ടെങ്കിൽ എന്നോട
പറഞ്ഞുതരണം. നിൎഭാഗ്യയും അനാഥയുമായ എനിക്കു വന്നു
ചേരുന്ന അനത്ഥങ്ങൾ ഒഴിച്ചുകളവാൻ മററാരുമില്ല.

ചതിപ്രയോഗങ്ങളെപ്പററി കമ്രുകണ്ണൻ ഭാൎയ്യയോട പറഞ്ഞി
ട്ടുണ്ടായിരുന്നതിനാൽ വിവരങ്ങൾ ആ സ്ത്രീക്കറിവുണ്ടായിരുന്നു.
എങ്കിലും നിൎദ്ദയനും ഭയങ്കരമൂൎത്തിയുമായ ഭത്താവിനെയുള്ള ഭയം
കൊണ്ട യാതൊന്നും പുറത്തു പറവാൻ ധൈൎയ്യമുണ്ടായില്ല. തനി
ക്ക ദോഷംവരാത്ത വിധത്തിൽ സുനീതിയെ സഹായിക്കേണമെ
ന്ന തീച്ചയാക്കീട്ട ഭത്താവിന്ന സംശയം ജനിപ്പാൻ സംഗതിവ
രുത്തരുത. നിങ്ങൾ ആന്തരമായി അദ്ദേഹത്തെ സ്നേഹിക്കുന്നു
ണ്ടെന്ന വിശ്വാസം തോന്നിപ്പിക്കണം" എന്നുമാത്രം മറുവടി പ
റഞ്ഞു.

ഉറുമാൽ ശൈനേയൻെറവക്കൽ കാണുന്നപക്ഷം കാൎയ്യം ശ
രിയാണെന്നുള്ളതിന്ന വാദമില്ലെന്ന മാൎത്താണ്ഡൻ മുമ്പുതന്നെ തീ
ച്ചപ്പെടുത്തിട്ടുണ്ടല്ലൊ. അതുകൊണ്ട ആ കാൎയ്യം തീച്ചപ്പെടുത്ത

കൊടുക്കേണമെന്ന കമ്രകണ്ടനോട പറഞ്ഞപ്പോഠ പ്രയാസമു ണ്ടെന്നും കഴിയുന്നത ശ്രമിക്കാമെന്നല്ലാതെ ഏറവുപറവാൻ തര മില്ലെന്നും അയാഠ മറുവടിപറഞ്ഞു.

സുനീതിയുടെ കഷ്ടകാലം മൂദ്ധന്യത്തിലെത്തിയിരുന്നതു കൊണ്ട കമ്രകണ്ടന്റെ യത്നങ്ങളെല്ലാം അനായാസേന ഫലിച്ചു. ശൈനേയന്റെ വീട്ടിലുണ്ടായിരുന്ന ഒരു സ്ത്രീക്കു നെയ്യപണിയിൽ നല്ല വിദഗ്ദ്ധതയുണ്ടായിരുന്നു. സുനീതിയുടെ ഉറുമാൽ കണ്ട പ്പോൽ ആ സ്ത്രീക്കു അതിന്മേൽ അതിയായ പ്രേമം തോന്നിയതു കൊണ്ട ഉടമസ്ഥന്ന മടക്കിക്കൊടുക്കുന്നതിന്നുമുമ്പ അതുപോലെ ഒന്നു നെയ്യുണ്ടാക്കേണമെന്ന നിശ്ചയമാക്കി. ഉറുമാൽ എടുത്ത മാളി കയുടെ മുകളിൽ പോയി ഒരു ജനവാതിലിന്നരികെ ഇരുന്ന തുന്ന ലുണി ആരംഭിച്ചു. വീട്ടിന്നരികേക്കൂടിയുള്ള പാതയിൽക്കൂടി കമ്രകണ്ടൻ പോകുമ്പോഠ ഉറുമാൽ ജാലകത്തിന്റെ അഴിമേൽ തൂക്കിയിട്ടിരിക്കുന്നതുകണ്ടു. ഇതുതന്നെയാണ നല്ല അവസരമെന്നു നിശ്ചയമാക്കി ഉടനെ പോയി മാൎത്താണ്ഡനെ കൂട്ടിക്കൊണ്ട ആ സ്ഥലത്തേക്ക ചെന്നു, ഉറുമാൽ കാട്ടിക്കൊടുത്തു. അവിടെ ക ണ്ടത താൻ സുനീതിക്കു കൊടുത്ത ഉറുമാൽതന്നെയാണെന്ന ബോദ്ധ്യമായപ്പോഠ തന്റെ ഭാൎയ്യ ഒരു കുലടയാണെന്നു വിചാരി ച്ചതിൽ ഒട്ടുംതന്നെ സംശയിപ്പാനില്ലെന്നു പൂൎണ്ണബോദ്ധ്യമായി.

തന്റെ ശത്രുക്കളായ സുനീതിക്കും ശൈനേയനും മരണ ത്തിൽ കുറഞ്ഞ ഒരു ശിക്ഷകൊടുത്താൽ പോരെന്നു നിശ്ചയമാക്കി. ശൈനേയനെ കൊല്ലേണ്ടുന്ന ഭാരം അയാഠ ഏല്ക്കേണമെന്നും അങ്ങിനെ ചെയ്താൽ ആ ഉപകാരത്തിന്നു താൻ ആജീവനാന്തം നന്ദിയുള്ളവനായിരിക്കുന്നതാണെന്നും കമ്രകണ്ടനോട പറഞ്ഞ പ്പോഠ അപായകരമായ ആ പ്രവൃത്തിക്കു താൻ ആളല്ലെന്നു അ യാഠ മറുവടിപറഞ്ഞുവെങ്കിലും അനവധി സമ്മാനങ്ങഠ കൊടു ത്ത വീണ്ടും അപേക്ഷിച്ചപ്പോഠ അയാഠ ഒരുവിധം സമ്മതിച്ചു. ശൈനേയൻ മിക്കദിവസങ്ങളിലും ഒരു വേശ്യാഗൃഹത്തിൽ പോ യി അവിടെനിന്ന അദ്ധരാത്രി മടങ്ങിപ്പോരുന്ന പതിവുണ്ടെന്ന ക മ്രകണ്ടന്ന വിവരമുണ്ടായിരുന്നു. അങ്ങിനെ വരുന്നവഴിക്കു അയാളു

ഒടുക്കം കഥകഴിപ്പാൻ തീൎച്ചയാക്കി. ഒരുദിവസം ക്രൂരിരുട്ടത്തു വഴിയിൽ
കാത്തിരുന്നു. ഒരുമൂളിപ്പാട്ടും പാടിക്കൊണ്ടായിരുന്നു ശൈനേയൻെറ
അന്നത്തെ വരവു. ശബ്ദംകേട്ടപ്പോൾ കമ്രകണ്ഠന്നാളെ മനസ്സിലാ
യി. ഉറയിൽനിന്നു വാളൂരി വെട്ടാൻ ഒരുങ്ങിനിന്നു. അടുത്തെത്തി
യെന്നു കണ്ടപ്പോൾ കാലിന്നൊരു വെട്ടുകൊടുത്തു. വെട്ടുകൊണ്ടപ്പോ
ൾ ശൈനേയൻ മറിഞ്ഞുവീണു. ഉടനെ കഥകഴിക്കണമെന്നുവെച്ചു
കമ്രകണ്ഠൻ അടുത്തു. ഇരുട്ടിൻെറ ശക്തി ശൈനേയനെ രക്ഷിച്ചു.
ശൈനേയൻ ഒരുവിധത്തിൽ എഴുന്നീററു മുറവിളികൂട്ടിയപ്പോൾ ക
മ്രകണ്ഠൻ ഓടിപ്പോയി- "സഹായിപ്പിൻ! സഹായിപ്പിൻ!" എന്നു
ഉറക്കെ നിലവിളിച്ചുപറയുന്നതു കേട്ടിട്ടു പലരും അങ്ങോട്ടു ഓടി
യെത്തി. കുറെ ദൂരം പോയതിന്നശേഷം ശബ്ദംകേട്ടു പുറപ്പെട്ടതാ
ണെന്നുള്ള നാട്യത്തോടു കൂടി കമ്രകണ്ഠനും അങ്ങോട്ടു ചെന്നു. മററു
ള്ളവരോടൊന്നിച്ചു ശൈനേയൻെറ അടുക്കൽ ചെന്നു അയാളുടെ
കാലിൽപററിയമുറി സൂക്ഷ്മമായി പരിശോധിച്ചു. കുറെക്കൂടെ ഉറ
ക്കെ വെട്ടിയില്ലല്ലോ എന്നതാലോചിച്ചു സുഖക്കേടു തോന്നിയെ
ങ്കിലും ഒരു സമയം ആ മുറികൊണ്ടു ആയാൾ മരിക്കാൻ ഇടയുണ്ടെ
ന്നു ഓൎത്തു സമാധാനിച്ചു. കമ്രകണ്ഠന്നു ശൈനേയൻെറ കഷ്ടാവ
സ്ഥയിൽ വാസ്തവത്തിൽ സന്തോഷമാണല്ലോ ഉള്ളതു. എന്നാൽ മ
ററുള്ളവരെ ബോധിപ്പിക്കേണ്ടതിന്നു വേണ്ടി വളരെ കുണ്ഠിതമുണ്ടെ
ന്നു നടിച്ചു കണ്ണിൽനിന്നു രണ്ടുമൂന്നു തുള്ളിവെള്ളം ഒരുവിധത്തിൽ
പുറത്തുചാടിച്ചു.

ശൈനേയനെ ആരോ വെട്ടി മുറിവേല്പിച്ചിരിക്കുന്നുവെന്നുവി
വരം പിറേറന്നാൾരാവിലെ നാടൊക്കെ പരന്നു. വിവരംകേട്ടപ്പോ
ൾ സുനീതിക്കു വളരെ വ്യസനം തോന്നി. വ്യസനം പുറത്തുകാണി
ക്കുന്നതു തനിക്കു ആപൽക്കരമാണെന്നാലോചിപ്പാൻ അവകാശമി
ല്ലാത്തതിനാൽ ആ സാധുസ്ത്രീ സുഖക്കേടിനെപ്പററി പലരോടും
പ്രസ്താവിച്ചു. മാൎത്താണ്ഡന്നു സുനീതിയുടെ നേരെയുള്ള കോപം
വൎദ്ധിക്കുകയും ശൈനേയന്നു വന്നകഷ്ടതയാലോചിച്ചു സുനീതിക്കു
ഭ്രാന്തായിരിക്കുന്നുവെന്നു കമ്രകണ്ഠനോടു പറകയും ചെയ്തു. കമ്രക
ണ്ഠൻ ഇതുകേട്ടപ്പോൾ ഇങ്ങിനെ പറഞ്ഞു.

കുമ്രകണ്ഠൻ— അങ്ങിനെയല്ലാതെ വരാൻ തരമുണ്ടോ? സുനീതിയുടെ ആത്മാവും ദേഹവും ശൈനേയനല്ലെ.

മാൎത്താണ്ഡൻ— അവളുടെ ആത്മാവും ദേഹവും ശൈനേയനാണോ? ആകട്ടെ എന്നാൽ ആത്മാവിനെ ദേഹത്തിൽനിന്ന വെൎപെടുത്താനുള്ളവൻ ഞാനായിക്കുളയാം. അവളെ ഇനിജീവിച്ചിരിപ്പാൻ സമ്മതിക്കുന്നത എന്റെ പൌരുഷത്തിന് ഇടിച്ചിലാണ. അതുകൊണ്ട ഏതുവിധത്തിലാണ് അവളുടെ ജീവനാശം വരുത്തേണ്ടതെന്നുടനെ ആലോചിച്ചുറക്കണം. വിഷംകൊടുക്കുന്നതായാൽ അവൾക്ക ബുദ്ധിമുട്ടാതെ മരിക്കാം. ഇൗവക കുലടകളെ അങ്ങിനെ മരിപ്പാൻ സമ്മതിക്കുന്നത പാപമാണ. മൂൎച്ചയുള്ള ഒരു കട്ടാരം ഹൃദയത്തിന്നു നേരേ ഓത്തിക്കുളയാം. കിടന്നു പിടയട്ടേ!

കുമ്രകണ്ഠൻ— അങ്ങുന്നാലോചിക്കുന്നമാൎഗ്ഗം തരക്കേടില്ല. പക്ഷെ അങ്ങിനെ ചെയ്യുന്നതായാൽ നമ്മളും ശിക്ഷക്കു പാത്രമാവുന്നതാണ. അതുകൂടാതെകഴിക്കെണ്ടതല്ലെ. ഞാൻ ഒരു മാൎഗ്ഗം ഉപദേശിക്കാം. അത തരക്കേടില്ലെന്ന തോന്നുന്ന പക്ഷം അങ്ങിനെ ചെയ്യുന്നതാണ നല്ലത. ഒരു മുണ്ടിൽ മണൽ നിറച്ച ആകിഴികൊണ്ട നല്ല പ്രഹരം കൊടുത്താൽ മതി. ഇന്നവിധമാണ മരിച്ചതെന്നറിവാൻ ദേഹത്തിൽ യാതൊരടയാളവും കാണുന്നതല്ല. മരിച്ചതിന്ന ശേഷം ഒരു കിടക്കയിൽകിടത്തി വീട്ടിന്റെ തട്ടു ഒരു ഭാഗം വലിച്ച തലമേൽ വീഴ്ത്തിയാൽ തലക്കു ചതവുപററും. അങ്ങിനെമരിച്ചുവെന്ന എല്ലാവരും വിശ്വസിക്കുകയും ചെയ്യും. വീടു നന്നെ പഴക്കമുള്ളതാകയാൽ തട്ടു വലിച്ചു വീഴ്ത്തുവാൻ എളുപ്പത്തിൽ കഴിയുന്നതാണ.

ഉപദേശപ്രകാരം ചെയ്യാൻ മാൎത്താണ്ഡൻ സമ്മതിച്ചു. വേണ്ടുന്ന എൎപ്പാടുകൾ ചെയ്തതിന്ന ശേഷം കാൎയ്യം നടത്തേണ്ടതിന്ന ദിവസവും ഉറച്ചു. അന്ന കുമ്രകണ്ഠൻ ഗോപ്യമായിട്ട മാളികയുടെ മുകളിൽ മാൎത്താണ്ഡനും ഭാൎയ്യയും കിടക്കുന്നേ മുറിക്കരികെ ഇരുത്തീട്ടുണ്ടായിരുന്നു. ദമ്പതിമാർ മുറിയിൽപോയി കിടപ്പായ ഉടനെ കുമ്രകണ്ഠൻ ഒരു ശബ്ദം പുറപ്പെടുവിച്ചു. ശബ്ദംകേട്ട ഉടനെ അതെന്താണെന്ന നോക്കിവരുവാൻ മാൎത്താണ്ഡൻ സുനീതി

യോടുപറഞ്ഞു. ഭൎത്താവിന്റെ ആജ്ഞപ്രകാരം സുനീതി ഉടനെ ഒരു വിളക്കും കയ്യിലെടുത്ത് അന്വേഷിപ്പാൻ പുറപ്പെട്ടു. അല്പം ദൂരെയുള്ള ഒരു മുറിയിലെക്കു കടന്നപ്പോൾ കമ്രകണ്ഠൻ ഉടനെ ആ സാധുസ്ത്രീയുടെ കഴുത്തിൽപിടിച്ചു മണൽക്കിഴികൊണ്ടു പ്രഹരിപ്പാൻതുടങ്ങി. രണ്ടുമൂന്നടികൊണ്ടപ്പോൾസുനീതി ശ്വാസമയപ്പാൻ കൂടിവയ്യാതായി നിലത്തുവീണു; കിടന്ന കിടപ്പിൽ "രക്ഷിക്കണെ" എന്നഗൽഗദാക്ഷരത്തോടുകൂടി ഭൎത്താവിന്റെ പേർവിളിച്ചു നിലവിളിച്ചു. മാൎത്താണ്ഡൻ ചെന്നഉടനെ ഭാൎയ്യയെനോക്കി "ഭൎത്താവിനെ സ്നേഹിക്കാതെ ദുർവൃത്തികളിൽ പ്രവേശിക്കുന്ന നിന്നെപ്പോലെയുള്ള കുലടകൾക്കു ഇതുതന്നെയാണ ഫലം. ശൈനേയൻ വന്നുരക്ഷിക്കട്ടെ. അവനെ വിളിച്ചു നിലവിളിക്കു" എന്ന പറഞ്ഞു. ഇതിനിടക്കു കമ്രകണ്ഠൻപിന്നെയും അടിച്ചു. മരണം നേരിടുമെന്നറിഞ്ഞപ്പോൾ സുനീതി കണ്ണമിഴിച്ചു ഭൎത്താവിന്റെ മുഖത്തു നോക്കി "എന്റെപരമാൎത്ഥം ദൈവം അറിയട്ടെ" എന്നുമാത്രംപറഞ്ഞഉടനെ കമ്രകണ്ഠൻ ഒരടികൂടികൊടുത്തപ്പോൾ ആനിൎദ്ദോഷിയായ സ്ത്രീരത്നം പരലോകം പ്രാപിച്ചു.

നിശ്ചയിച്ചപ്രകാരമൊക്കെ ചെയ്തതിനുശേഷം മാൎത്താണ്ഡൻ ഉറക്കെമുറവിളികൂട്ടി. നിലവിളി കേട്ടവരൊക്കെ അവിടെഓടിയെത്തി. സുനീതിയുടെ സ്വഭാവഗുണത്തെപ്പററി വിവരമില്ലാത്തവർവളരെ ചുരുക്കമായിരുന്നതിനാൽഎല്ലാവൎക്കും നിഷ്കളങ്കമായവ്യസനം തോന്നി. ഗുണദോഷങ്ങളെ ശരിയായി കണ്ടറിയുന്നദൈവം ഈ സാഹസകൃത്യംചെയ്തപാപികളെ വെറുതെ വിടില്ല. പ്രേമഭാജനമായിരുന്ന സുനീതിയുടെ മരണാനന്തരം മാൎത്താണ്ഡന്റെ ബുദ്ധിക്കു യാതൊരുസ്ഥിരതയും ഇല്ലാതായിത്തീൎന്നു. ഭാൎയ്യയെ തന്റെ ആവശ്യപ്രകാരം കമ്രകണ്ഠൻ കൊന്നുവെന്നുള്ള കഥമറന്നആസാധുസ്ത്രീയെ തിരഞ്ഞു വീട്ടിൽ അങ്ങുമിങ്ങും നടപ്പാൻ തുടങ്ങി. ഇടക്കിടക്കുസ്വച്ഛബുദ്ധിയുണ്ടാവുമ്പോൾ വാസ്തവമായിസംഭവിച്ച വൎത്തമാനങ്ങൾ ഓൎമ്മവന്നിരുന്നു. ഇങ്ങിനെ ഒരിക്കൽ സ്വന്തം സഖത്തെ ഇല്ലായ്മചെയ്തു തന്റെ ബുദ്ധി ചീത്തയാക്കിത്തീൎത്ത കമ്രകണ്ഠന്റെ നേരേ വലിയ വെറുപ്പും താൻചെയ്ത സാഹസകൃത്യത്തെ

പ്പററി പശ്ചാത്താപവും തോന്നി. കമ്രകണ്ഠനെ തന്റെ കട്ടാരത്തിന്ന ഇരയാക്കിത്തീൎപ്പാൻ മനസ്സുണ്ടായിയെങ്കിലും വിശപുരത്തിലെ നിയമകാഠിന്യത്തെയുള്ള ഭയംകൊണ്ട അതിന്ന ധൈൎയ്യമുണ്ടായില്ല. ഉടനേതന്നെ അയാളെ ഉദ്യോഗത്തിൽനിന്ന പിരിച്ചു. അന്നുമുതല്ക്ക മാൎത്താണ്ഡനും കമ്രകണ്ഠനും തമ്മിൽ നീരസം തുടങ്ങി. മൎത്താണ്ഡന്റെ കഥ ഉടനെ കഴിക്കാഞ്ഞാൽ കാൎയ്യമെല്ലാം വെളിപ്പെടുമെന്നും അതുനിമിത്തം തനിക്ക അനൎത്ഥം നേരിടുമെന്നും ഓൎത്ത് അതിന്നുള്ള ഓരോമാൎഗ്ഗങ്ങളെപ്പററി കമ്രകണ്ഠൻ ആലോചിപ്പാൻ തുടങ്ങി. കാൎയ്യങ്ങളെല്ലാം ആലോചിച്ചുറച്ച ശൈനേയന്റെ അടുക്കെപ്പോയി അയാളോടിങ്ങിനെപറഞ്ഞു.

കമ്രകണ്ഠൻ— സ്നേഹിതാ, നിങ്ങളെ മുടവനാക്കിത്തീൎത്ത മഹാ പാപിയോട നിങ്ങൾ പ്രതിക്രിയക്കൊരുങ്ങാതെ ഇരിക്കുന്നതിൽ എനിക്ക അത്ഭുതം തോന്നുന്നു. വൈരികളോട പ്രതിക്രിയക്കൊരുങ്ങാതിരിക്കുന്നത പുരുഷധൎമ്മമാണൊ. എന്റെ നിഷ്കളങ്കമായ സ്നേഹശക്തി നിങ്ങളറിയുന്നില്ലെന്ന തീൎച്ചയാണ. നിങ്ങളേ ദ്രോഹിച്ച മഹാപാപിയാരാണെന്നന്വേഷിച്ചറിവാൻ ഞാൻപെട്ടപാട നിങ്ങളറിയുന്നുണ്ടോ. ആളെസൂക്ഷ്മമായി അറിഞ്ഞിട്ടാണ ഞാനിപ്പോൾ ഇങ്ങോട്ടുപോന്നത. ഇനിയെങ്കിലും പകരം ചോദിക്കാതിരിക്കുന്നത ഭോരാശ്മയാണ. അതുകൊണ്ട ഉടനെ എന്റെകൂടെ വന്നാൽ ഞാൻ ആളേപറഞ്ഞുതരാം. ഇവിടെ വെച്ച ഞാൻ ഒരക്ഷരംപോലും പറകയില്ല.

ശൈനേയൻ— എനിക്കുവേണ്ടി ഇത്രബുദ്ധിമുട്ടിയ നിങ്ങളോട ഞാൻ എങ്ങിനെയാണ നന്ദിപറയേണ്ടത എന്നറിയുന്നില്ല. ആളെ അറിയാഞ്ഞതിനാൽഞാൻ പ്രതിക്രിയക്കൊരുങ്ങാഞ്ഞതാണ. നിങ്ങൾ സഹായിക്കുന്നതായാൽ ഞാൻ എന്തുചെയ്യാനും ഒരുക്കമാണ.

അവർ രണ്ടുപേരുംകൂടി ഉടനെ വിശപുരത്തിലേക്ക പുറപ്പെട്ടു. അവിടെ എത്തിയപ്പോൾ ശൈനേയന്റെ ശത്രു മാൎത്താണ്ഡനാണെന്നും അയാൾ ഭാൎയ്യയുമായി സഹവാസമുണ്ടെന്ന സംശയിച്ച അവരു കൂട്ടരേയും കൊല്ലേണമെന്ന തീൎച്ചയാക്കിയതാണെന്നും സുനീ

തിയെ മാൎത്താണ്ഡൻ അടിച്ചുകൊന്നതിന്നുശേഷം മറവുവിധത്തി
ൽ പറഞ്ഞതാണെന്നും കമ്രുകണ്ണൻ അയാളോട പറഞ്ഞുകൊടു
ത്തു. തന്നെ ദ്രോഹിച്ചിട്ടുണ്ടെങ്കിലും സൈനേയന്ന മാൎത്താണ്ഡ
ന്റെനേരെയുള്ള ഭയഭക്തികൾക്ക കുറവു വന്നിട്ടില്ലായിരുന്നു. എ
ന്നാൽ സുനീതിയെ മാൎത്താണ്ഡൻ കൊന്നതാണെന്നു കേട്ടപ്പോഴു
ണ്ടായ കോപംകൊണ്ടും കമ്രുകണ്ണന്റെ സാമൎത്ഥ്യത്തിന്റെ ശ
ക്തികൊണ്ടും സൈനേയൻ ഉടനെ ഭരണകൎത്താക്കന്മാരുടെ അടു
ക്കെ പോയി സങ്കടം പറഞ്ഞു. കാൎയ്യങ്ങൾ തെളിയിക്കേണ്ടതിന്ന
അയാൾ കമ്രുകണ്ണനെ സാക്ഷികൊടുത്തു. കമ്രുകണ്ണന്റെ യുക്തി
യോടുകൂടിയ വാക്കിൽ വിശ്വപുരത്തിലെ നീതിഭരണകൎത്താക്ക
ന്മാൎക്ക വിശ്വാസംതോന്നി. എത്രതന്നെ ശ്രമിച്ചിട്ടും മാൎത്താണ്ഡ
നെക്കൊണ്ട കുററം സമ്മതിപ്പിപ്പാൻ സാധിച്ചില്ല. കുററസമ്മതം
കൂടാതെ മരണശിക്ഷകൊടുപ്പാൻ നിയമം സമ്മതിക്കാത്തതിനാ
ൽ മാൎത്താണ്ഡനെ കുറെക്കാലം തടവിൽ വെച്ചതിന്നുശേഷം അ
ദ്ദേഹത്തെ ജീവപൎയ്യന്തം നാടുകടത്തി. സൈന്യനായകനായി പ്ര
താപത്തോടുകൂടിക്കഴിഞ്ഞിരുന്ന മാൎത്താണ്ഡൻ അഗതിയായി കു
റെക്കാലം ഉഴന്നുനടന്നതിനുശേഷം ഒരു ദിവസം സുനീതിയുടെ
ഒരു ചാൎച്ചക്കാരനായ ഒരാളുമായി അടിപിടികൂടി. ആ കലഹത്തി
ൽ അയാൾക്ക മരണംനേരിട്ടു.

കമ്രുകണ്ണൻ ശത്രുക്കളെ ഓരോരുത്തരെയായി യമപുര
ത്തേക്കയച്ചു. ഇനിയും അയാൾ ചതിപ്രയോഗങ്ങൾ നിൎത്തിയി
ല്ല. കുറേക്കാലം കഴിഞ്ഞപ്പോൾ അയാൾ ഒരു സ്നേഹിതന്റെ
പേരിൽ കുലക്കുററം ചുമത്തി. കമ്രുകണ്ണന്റെ സ്നേഹിതൻ കുററം
സമ്മതിക്കുന്നില്ലെന്നുകണ്ടപ്പോൾ ഒരുസമയം അയാൾ നിൎദ്ദോഷി
യായിരിക്കുമോയെന്നു സംശയിച്ച യോദ്ധാക്കന്മാർ കമ്രുകണ്ണന്റെ
നേരെ തിരിഞ്ഞടുത്തു. അയാൾ കളവുപറഞ്ഞതാണെന്ന ബോ
ദ്ധ്യംവന്നതിനാൽ നല്ല പ്രഹരംകൊടുത്തു. പ്രഹരംകൊണ്ടിട്ട ക
മ്രുകണ്ണന്റെ എല്ലുകൾ നുറുങ്ങി. അല്പദിവസം കഴിഞ്ഞപ്പോൾ
അയാൾ മരിച്ചു. നിൎദ്ദോഷിയും സാധുവുമായ സുനീതിയെ കൊ
ന്നവക്ക തക്കതായ ദൈവശിക്ഷ കിട്ടിയെന്നു കാണുന്നതിൽ ആ

ക്കാന്ന സന്തോഷമുണ്ടാവാത്തത! ഭയങ്കരമൂൎത്തിയായ കുമ്പകണ്ണ
ന്റെ മരണാനന്തരം അയാളുടെ ഭാൎയ്യ പറഞ്ഞിട്ടാണ വാസ്തവം
എല്ലാവൎക്കും മനസ്സിലായത.

"ഭൎത്തൃസ്നേഹം, പരമദയ, വിശ്വാസമെന്നീഗുണങ്ങൾ
ചേൎത്താൽ സത്താംവിളനിലമതാംസുന്ദരാംഗീം സ്വനീതിം
മാൎത്താണ്ഡാൎതൻ കഠിനതരകോപത്തിനത്താഴമാക്കി
ത്തീൎത്തോരെത്ര്യക്കെടുകെട്ടവിധിതൻവൃത്തമത്യന്തകഷ്ടം!!"

കെ. അപ്പുനമ്പ്യാര. ബി. എ.

# ഒരു മറുവടി.

——— :o: ———

(രണ്ടുസന്ദേശങ്ങൾ)

കഴിഞ്ഞ കുംഭത്തിലെ രസികരഞ്ജിനിയിൽ "രണ്ടുസന്ദേശ
ങ്ങൾ" എന്ന പുസ്തകത്തെപററി ഞാനെഴുതിയ ഒരു ലേഖന
ത്തെ ആക്ഷേപിച്ചുകൊണ്ട കെ. രാമകൃഷ്ണപിള്ള അവൎകൾ
എടവത്തിലെ ലക്കത്തിൽ എഴുതിയ ലേഖനം ഞാൻ വളരെ
രസത്തോടെ വായിച്ചു. എന്റെ ലേഖനം ഒരാളെങ്കിലും കുറെ
ശ്രദ്ധവെച്ചു വായിച്ചിട്ടുണ്ടെന്ന കാണുമ്പോൾ മനസ്സിന്ന അന
ല്പമായ കൃതാൎത്ഥതവരുന്നുണ്ട. പക്ഷെ രാമകൃഷ്ണപിള്ള അവ
ൎകൾ ദയചെയ്തു കുറേക്കൂടി ശ്രദ്ധ എന്റെ ലേഖനത്തിന്ന കൊ
ടുത്തിരുന്നു വെങ്കിൽ അദ്ദേഹം എഴുതിയ ലേഖനം ഈ വിധ
ത്തിലാവില്ലായിരുന്നു. നല്ല ലേഖകന്മാരുടെ കൂട്ടത്തിൽ കെ. രാമ
കൃഷ്ണപിള്ള അവൎകളുടെ പേരകേൾക്കുവാൻതുടങ്ങീട്ട കുറച്ചുകാ
ലമായി. അതുകൊണ്ട അദ്ദേഹം എന്റെ ലേഖനത്തെപററി ആ
ക്ഷേപിച്ചിട്ടുണ്ടെന്ന അറിഞ്ഞപ്പോൾ ആ ആക്ഷേപത്തിൽനിന്ന
പലതും ഗ്രഹിക്കുവാനുണ്ടാകുമെന്നായിരുന്നു എനിക്ക ആദ്യത്തി
ലുണ്ടായ വിചാരം. എന്നാൽ ലേഖനം വായിച്ചപ്പോൾ എന്റെ
ആ വിചാരത്തിന്ന വളരെ ഭംഗംവന്നുപോയി. രാമകൃഷ്ണപ്പിള്ള അ
വൎകൾ ചെയ്ത ആക്ഷേപങ്ങൾക്ക യാതൊന്നും സമാധാനം പറ

യോഗ്യതയില്ലെന്ന വിചാരിച്ചിട്ടായിരുന്നു ഞാൻ ഇതുവരെ സ്വസ്ഥനായിരുന്നത. ഇപ്പോഴും തന്നെ എൻെറ ചില സ്നേഹിതന്മാർ പറഞ്ഞില്ലെങ്കിൽ ഞാൻ ഈ ലേഖനം എഴുതില്ലായിരുന്നു.

രാമകൃഷ്ണപ്പിള്ള അവർകൾ എൻെറ ലേഖനത്തിലുള്ള ആക്ഷേപങ്ങളുടെ "ഔചിത്യത്തെയും അസംബന്ധതയേയും" ചൂണ്ടിക്കാണിക്കുന്നകൂട്ടത്തിൽ പ്രധാനമായി പറഞ്ഞിരിക്കുന്നത, കുഞ്ഞിക്കൃഷ്ണമേനവനവർകളുടെ വ്യാഖ്യാനം എല്ലാവ്യാഖ്യാനങ്ങളുടെയും പ്രഥമോദ്ദേശ്യമായ കാവ്യാൎത്ഥവിശദീകരണം സാധിക്കുന്നുണ്ടെന്നും, അതുകൊണ്ട അതില്ലെന്ന ഞാൻ പറഞ്ഞത ശരിയായിട്ടില്ലെന്നുമാണ്. ഈ സംഗതി പറയുന്ന അവസരത്തിൽ മേൽപറഞ്ഞ വ്യാഖ്യാനം വായിക്കുവാനുള്ള അധികാരികൾ ഇന്നവരാണെന്നും അവരുടെ ലക്ഷണമിന്നതാണെന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്. അതിൻെറശേഷം പ്രസ്തുത പുസ്തകത്തിലെ സംസ്കൃതശ്ലോകങ്ങളുടെ അച്ചിറ്റുള്ള തെറ്റുകളേപററി ഞാനാക്ഷേപിച്ചത വളരെ അസംബന്ധമായിരിക്കുന്നു എന്നുമാണ് അദ്ദേഹം പറഞ്ഞിരിക്കുന്നത. ഈ സംഗതികളേപററിത്തന്നെ ആകുന്നു ഞാൻ ഈ ലേഖനത്തിൽ പറയുവാൻ പോകുന്നത്. മേൽപറഞ്ഞ സംഗതികളിൽവെച്ച ഏററവും പ്രധാനമായത ആദ്യം പറഞ്ഞതാകുന്നു. എങ്കിലും അതിനെപ്പററി അല്പം അധികം പറയുവാനുള്ളതുകൊണ്ട് അത ഒടുവിലേക്ക നീട്ടിവെച്ച ആദ്യം മറേറരണ്ടുസംഗതികളേയും പറയട്ടെ.

കുഞ്ഞിക്കൃഷ്ണമേനവനവർകളുടെ വ്യാഖ്യാനം വായിക്കുവാനുള്ള അധികാരികളേപററിപ്പറയുന്നടിക്കിൽ പിള്ള അവർകൾ ഇപ്രകാരം പറയുന്നു. "എന്നാൽ കുഞ്ഞിക്കൃഷ്ണമേനോൻ അവർകൾ വ്യാഖ്യാനമെഴുതീട്ടുള്ളത് പദാൎത്ഥജ്ഞാനം സിദ്ധിക്കാത്ത മന്ദപ്രജ്ഞന്മാൎക്കായിട്ടല്ലെന്നും സാമാന്യം പഠിത്തമുള്ളവൎക്കായിട്ടാണെന്നും അതിൻെറ സമ്പ്രദായം നമ്മെ ഗ്രഹിപ്പിക്കുന്നുണ്ട്. "വീരകേസരി ഈ സന്ദേശങ്ങളെ വായിക്കുവാൻ പുറപ്പെടുന്നതിനു മുമ്പായി വേറെ ലഘുകാവ്യങ്ങൾ വായിച്ചു വാക്യങ്ങളെ അപഗ്ര

ഥിച്ച പദച്ഛേദം ചെയ്ത് അത്ഥം മനസ്സിലാക്കി ഉപരിഗ്ര
ന്ഥങ്ങാം വായിക്കേണ്ടതിനുള്ള പടിവാതിക്കൽ എത്തേണ്ടിയിരു
ന്നു". ഇത രാമകൃഷ്ണപ്പിള്ള അവർകാം വീരകേസരിക്കു കൊ
ടുത്ത ഒരു അടിയോ കുത്തോ ആണെങ്കിലും ഇതിൽനിന്ന പിള്ള
അവർകാം സാധാരണ മനുഷ്യരുടെ പഠിത്തം അളക്കുന്ന മ
ട്ട് നമുക്കു മനസ്സിലാക്കാം. ചില ലഘുകാവ്യങ്ങളെ പിള്ള അ
വർകാം പറയുന്നപ്രകാരമൊക്കെ പഠിച്ച് മനസ്സിലാക്കി ഉപ
രിഗ്രന്ഥങ്ങാം വായിക്കേണ്ടുന്ന പടിവാതിക്കൽ എത്തീട്ടുള്ളവ
രെസാമാന്യ പഠിത്തക്കാരെന്ന പറയുന്നതായാൽ, ചില പ്രൌ
ഢകാവ്യങ്ങളെ പഠിച്ച് ശാസ്ത്രഗ്രന്ഥങ്ങാം പഠിക്കുവാൻ ഉന്മുഖ
ന്മാരായിട്ടുള്ളവരെ അസാമാന്യ പഠിത്തക്കാർ എന്ന പറയേ
ണ്ടിവരുമല്ലൊ. മേൽപറഞ്ഞ പഠിത്തത്തിനപുറമെ വല്ല ശാസ്ത്ര
ത്തിന്റെയും ഒരു വക്ക് കടിച്ചിട്ടുള്ളവക്ക് ഒരം തോതിൽ പിള്ള
അവർകാം എന്തുപേരാണ കൊടുക്കുക? ഏതെങ്കിലും ഒരു ശാസ്ത്ര
ത്തിൽവ്യുൽപത്തി തികഞ്ഞിട്ടുള്ള ഒരു വിദ്വാൻ പിള്ള അവർകാം
ക്കു അവാങ്മനസഗോചരനായിത്തന്നെ ഇരിക്കുമെന്നാണ എനി
ക്കു തോന്നുന്നത. പിള്ള അവർകാം ഉപയോഗിക്കുന്ന അളവുകോൽ
ക്ഷേമംതന്നെ. ശേഷമുള്ളവർ ഉപയോഗിക്കുന്ന മാനദണ്ഡം ഉപ
യോഗിക്കാത്തതുകൊണ്ട് ഞാൻ പിള്ള അവർകളെ തെറുപറ
യുന്നില്ല. ആറംഗുലം പൊക്കമില്ലാത്ത ഒരു ചോലപട്ടണനാട്ടു
കാരൻ സാധാരണ മനുഷ്യർ ഉപയോഗിച്ചുവരുന്ന മാനദണ്ഡ
ങ്ങാം ഉപയോഗിക്കുന്നില്ലെന്നുവെച്ച് അവനെ ആരെങ്കിലും തെ
റുപറയുമാറുണ്ടൊ ?

ഇനി പിള്ള അവർകളുടെ സാമാന്യ പഠിത്തക്കാറ് നമ്മുടെ
പ്രകൃതമായ സന്ദേശകാവ്യങ്ങളെ എത്രത്തോളം മനസ്സിലാക്കു
വാൻ കഴിയുമെന്ന വിചാരിക്കുക. ഈ വക ഗ്രന്ഥങ്ങളെ വായിക്കു
വാനുള്ള പടിവാതിക്കൽ എത്തിയിട്ടുള്ള ഇവർ ബുദ്ധിമുട്ടി പടി
വാതിൽ തുറന്ന അകത്തുകടന്നാൽ തന്നെ അന്യസഹായമില്ലെങ്കി
ൽ അവയുടെ പുറമേയുള്ള വല്ല ചിത്രപ്പണികളാലും ആപാതചി

ന്മാരായോ, ഭദ്രമായാതുറന്നുകിടക്കുന്ന വല്ലജനേലയുടെയും
ദ്വാരത്തിൽ കൂടി കാഴ്ചിച്ചുകാണാവുന്ന വല്ലപദാൎത്ഥങ്ങളെയും ക
ണ്ടു ഉള്ളിലുള്ളതെല്ലാം കണ്ടു എന്നുവെച്ചു സന്തൃപ്തന്മാരായോ തീ
രുന്നതല്ലാതെ മദ്ധ്യകത്തു ഗുപ്തമായിവെച്ചിട്ടുള്ള വിലപിടിച്ച അ
ലങ്കാര സമ്പത്തിനെയാകട്ടെ രസസുധാസമൃദ്ധിയെയാകട്ടെ എ
ടുത്തനുഭവിപ്പാൻ ശക്തന്മാരാകുമെന്നു തോന്നുന്നില്ല. ഇവരെ അ
ൎത്ഥാവക്രമാൎഗ്ഗങ്ങളിൽ കൂടി കൊണ്ടുപോയി അത്യാന്തരഹസ്യസ്ഥ
ലങ്ങളിൽ വെച്ചിട്ടുള്ള ഭോജ്യവസ്തുക്കളെ കാട്ടിക്കൊടുത്തു അവ
യെ അനുഭവിക്കത്തക്ക നിലയിൽ സഹായിക്കുകയാണല്ലോ വ്യാഖ്യാ
താക്കന്മാരുടെ പ്രവൃത്തി. ഈ പ്രവൃത്തി കുഞ്ഞിക്കൃഷ്ണമേനോൻ
അവർകൾ തന്റെ വ്യാഖ്യാനംകൊണ്ടു സാധിക്കുന്നില്ല. മെൽചൊ
ന്ന തരക്കാൎക്കു വേണ്ടിയാണു ഈ വ്യാഖ്യാനമെഴുതിയിരിക്കുന്ന
തെങ്കിൽ അവൎക്കു ആവശ്യമുള്ളതായും കാവ്യങ്ങളിൽ നിന്നു ഗ്രഹി
ക്കേണ്ടുന്നതായും ഉള്ള സാധനങ്ങളെ വിവരിക്കുന്നതല്ലെ വ്യാഖ്യാ
നത്തിന്റെ ഗുണം? ഓരോരോ ദേശചരിത്രങ്ങളെ പറയുക പ്രധാ
നമാക്കിപ്പിടിച്ചു കാവ്യരസാലങ്കാരാദി വിട്ടുകളഞ്ഞിട്ടുള്ള ഈ വ്യാ
ഖ്യാനം അവൎക്കു വേണ്ടിയാണെന്നു വിചാരിപ്പാൻ ന്യായംപോരാ.
ചുരുക്കിപ്പറയുന്നതാണെങ്കിൽ, സാമാന്യ പഠിത്തക്കാർ എന്നുവെ
ച്ചാൽ രാമകൃഷ്ണപിള്ള അവർകൾ പറയുന്ന വിധത്തിലുള്ളവരല്ല.
അദ്ദേഹം പറഞ്ഞവിധത്തിലുള്ളവരാണെങ്കിൽ തന്നെ അവൎക്കാ
യി എഴുതുന്ന വ്യാഖ്യാനം ഈ വിധത്തിലല്ലാ വേണ്ടതും.

ഇനി പ്രകൃതപുസ്തകത്തിലേ സംസ്കൃത ശ്ലോകങ്ങളുടെ അച്ചിലു
ള്ള തെറ്റുകളേ പറ്റിയുള്ള എന്റെ ആക്ഷേപത്തേക്കുറിച്ചു പിള്ള
അവർകൾ പറഞ്ഞതു ഞാൻ പരിശോധിക്കട്ടെ. പുസ്തകത്തിൽ
വളരെ തെറ്റുകളുണ്ടെന്നു പിള്ള അവർകൾക്കു ബോദ്ധ്യമാണ.
എന്നാൽ ആ തെറ്റുകൾക്കു ഞാൻ ഗ്രന്ഥകൎത്താവിനെ തെറ്റു
പറഞ്ഞതാണുപോൽ അദ്ദേഹത്തിനു രസിക്കാത്തതു്. പിള്ള അ
വർകളുടെ ലേഖനം മാത്രം വായിച്ചിട്ടുള്ളവൎക്കു അദ്ദേഹം പറയു
ന്നതു ശരിയാണെന്നുതോന്നുവാൻ ഇടയുണ്ടു്. എന്നാൽ അവർ ദ
യവുചെയ്തു എന്റെ ആദ്യത്തെ ലേഖനത്തിന്റെ ഒടുക്കത്തെ ഭാ

ണ്ഡം ഒന്നു വായിച്ചുനോക്കുന്നതായാൽ എനിക്കു വലിയ്യൊരു
പകാരമാവുന്നതാകുന്നു. ഞാൻ അതിൽ ഗ്രന്ഥകത്താവിനെ തെ
റുപറകയുണ്ടായിട്ടില്ലെന്നു മാത്രമല്ല "പ്രസാധകന്മാരെ" യാണ
തെറുപറയുന്നതെന്നു സ്പഷ്ടമായിപറഞ്ഞിട്ടുംകൂടിയുണ്ട്. അങ്ങിനെ
യിരിക്കെ പിള്ള അവർകൾ ഒരംവിധമെല്ലാം എഴുതിയതിന്റെ കാ
രണം ഒന്നുകിൽ അദ്ദേഹത്തിന് "പ്രസാധകന്" എന്ന പ്രസിദ്ധ
മായ പദത്തിന്റെ അത്ഥം അറിഞ്ഞുകൂടായ്ക, അല്ലെങ്കിൽ എന്റെ
ലേഖനം മനസ്സിരുത്തിവായിക്കായ്ക ഇതു രണ്ടിൽ ഒന്നാവാതെ നി
വൃത്തിയില്ല. കെ. രാമകൃഷ്ണപിള്ള അവർകളെ "പദാത്ഥജ്ഞാനം
സിദ്ധിക്കാത്ത മന്ദപ്രജ്ഞ"ന്മാരുടെ കൂട്ടത്തിൽ കൂട്ടുവാൻ തരമില്ല
ല്ലൊ. അതുകൊണ്ട അദ്ദേഹം എന്റെ ലേഖനം മനസ്സിരുത്തി വാ
യിച്ചിട്ടില്ലെന്നേ പറയുവാൻ പാടുള്ളു. അദ്ദേഹം നമ്മുടെ പ്രകൃത
പുസ്തകത്തിന്റെ പുറംകടലാസ്സ് ഒന്നു മറിച്ചുനോക്കിയിരുന്നാൽ
അദ്ദേഹത്തിന്ന് ഒരം തെറുവരുമായിരുന്നില്ല. പിള്ള അവർകൾ
സൂചിപ്പിക്കുന്ന പ്രകാരംതന്നെ മലയാളത്തിലുള്ള അച്ചടിശാലാ
പ്രവത്തകന്മാരും അച്ചുനിരത്തുകാരും വളരെ ഭാഷാപരിജ്ഞാനമു
ള്ളവരല്ലെന്ന എനിക്കും ബോദ്ധ്യമാണ. അതുകൊണ്ട പുസ്തകങ്ങൾ
അച്ചടിപ്പിക്കുന്ന കാൎയ്യത്തിൽ പ്രസാധകന്മാർ കുറച്ചധികം മന
സ്സിരുത്തേണ്ടതാണെന്നേ ഞാൻ പറഞ്ഞതിന്ന് അത്ഥമുള്ളു.

കുഞ്ഞിക്കൃഷ്ണമേനോനവർകളുടെ വ്യാഖ്യാനങ്ങളെപറ്റി വല്ല
തും പറയുന്നതിന്നുമുമ്പ് 'വ്യാഖ്യാന'മെന്നാൽ എന്താണെന്നുപറ
യാം. വ്യാഖ്യാനമെന്ന പദത്തിന്ന വിശേഷേണയുള്ള ആഖ്യാന
മെന്നാകുന്നു അത്ഥം. ഒരു കാവ്യത്തിന്റെ വ്യാഖ്യാനമെന്നുവെ
ച്ചാൽ ആ കാവ്യത്തിൽ കവി വിവക്ഷിച്ചിട്ടുള്ള അത്ഥത്തെ വ്യ
ക്തമാക്കുകയാണ്. അതുകൊണ്ട ഒരു വ്യാഖ്യാനമെഴുതുകയാണെ
ങ്കിൽ അതിന്റെ വിഷയമായ കാവ്യാത്ഥത്തെ വ്യക്തമാക്കുവാൻ
വേണ്ടതെല്ലാം പറയേണ്ടിവരും. എന്നാൽ സാധാരണ വ്യാഖ്യാതാ
ക്കന്മാർ അവരവരുദ്ദേശിച്ച അധികാരികളെ അനുസരിച്ച വ്യാഖ്യാ
നത്തിന്റെ ചില ഭാഗങ്ങളെ വിട്ടുകളഞ്ഞും മറ്റു ചിലഭാഗങ്ങളൊ
ക്കെ വിസ്തരിച്ചും എഴുതിവരുമാറുണ്ട. അതുകൊണ്ട വ്യാഖ്യാനത്തി

ൻെറ ഗുണദോഷം പറയുന്നതിന്നുമുമ്പെ അതിൻെറ അധികാരി യേക്കൂടി മനസ്സിലാക്കേണമെന്നുതന്നെയാണ എൻെറ അഭിപ്രാ യം. പിള്ള അവർകൾ പ്രകൃതവ്യാഖ്യാനത്തിൻെറ അധികാരിക ളെപ്പററി പറയണമെന്ന വിചാരിച്ചതിൽ അശേഷം തെററില്ല. എങ്കിലും അവർ ഇന്നവരാണെന്നു പറഞ്ഞതാണ ശരിയാവാത്തത്. പിള്ള അവർകളുടെ "സാമാന്യപഠിത്തക്കാർ" അതായത, പരാ ശ്രയം കൂടാതെ കാവ്യാൎത്ഥം മനസ്സിലാക്കുവാൻ ശക്തിയില്ലാത്ത വൎക്ക, വേണ്ടിയാണ് മേനോൻ അവർകളുടെ വ്യാഖ്യാനമെന്നു വി ചാരിക്കുവാൻ ന്യായം മതിയാവുന്നില്ലെന്ന ഞാൻ അല്പം മുമ്പ പ റഞ്ഞുവല്ലോ. പരാശ്രയം കൂടാതെ കവിതാചാതുൎയ്യം മനസ്സിലാ ക്കുവാൻ ശക്തിയുള്ളവൎക്കുവേണ്ടിയാണ മേപ്പടി വ്യാഖ്യാനമെന്നും വിചാരിക്കുവാൻ തരമില്ല. അങ്ങിനെ ആയിരുന്നുവെങ്കിൽ ഈ വ്യാ ഖ്യാനത്തിൽനിന്ന പല ഭാഗങ്ങളും എടുത്തുകളയാമായിരുന്നു. ഈ ഒടുവിൽ പറഞ്ഞ തരക്കാൎക്ക, ശു. സ. പൂൎവ്വഭാഗം ൧, ൧൩, ൨൭. ഈ നമ്പ്ര ശ്ലോകങ്ങളുടെ വ്യാഖ്യാനങ്ങളെക്കൊണ്ട എന്താ ണ് ആവശ്യമുള്ളത? വ്യാഖ്യാനമെഴുതുന്ന സമയം മേനോൻ അവ ൎകൾ പ്രത്യേകിച്ചൊരധികാരിയേയും ഉദ്ദേശിച്ചിട്ടില്ലെന്നാണ് എ നിക്ക തോന്നുന്നത്. അതുകൊണ്ട് അദ്ദേഹത്തിൻെറ വ്യാഖ്യാനം എല്ലാവൎക്കും വായിച്ചാൽ ഉപകരിക്കത്തക്കവിധത്തിലാവേണ്ടിയി രുന്നു. ഈ അഭിപ്രായത്തോടുകൂടി നോക്കുമ്പോൾ മേപ്പടി വ്യാ ഖ്യാനത്തിൽ ചില ന്യൂനതകളെ ഞാൻ കാണുന്നുണ്ട്.

ഒന്നാമത ഈ വ്യാഖ്യാനങ്ങൾ പ്രകൃത കാവ്യങ്ങളുടെ എത്ര യോ ഒരു ചെറിയഭാഗം മാത്രമേതൊടുന്നുള്ളു. ശുകസന്ദേശത്തി ലും കോകിലസന്ദേശത്തിലും കൂടി ആകെ മുന്നൂററിരുപതിലധികം ശ്ലോകങ്ങളുണ്ട. ഇവയിൽവെച്ച ഏറെക്കുറെ എഴുപതു ശ്ലോകങ്ങ ൾക്ക്, അതായത, നാലിലൊരംശത്തെക്കാൾ ചെറുതായ ഒരു ഭാ ഗത്തിന്ന മാത്രമേ മേനവൻ അവർകൾ വാഖ്യാനം ചെയ്തിട്ടുള്ളു. ഇതിൽതന്നെ ഒരുശ്ലോകമൊഴികെ ശേഷമെല്ലാം പൂൎവ്വഖണ്ഡങ്ങളി ലുള്ളവയാകുന്നു. അതുകൊണ്ട സന്ദേശകാവ്യങ്ങളിൽ പ്രധാന മെന്നു ഉത്തരഭാഗങ്ങളെ വ്യാഖ്യാതാവ് തൊട്ടിട്ടുതന്നെ ഇല്ലെ

ന്ന പറയാം. അദ്ദേഹം എഴുതിയ വ്യാഖ്യാനത്തിൻെറ ഒരു വലി യഭാഗം ഓരോരോ ദേശചരിത്രങ്ങളാകുന്നു. ഈ ദേശചരിത്രങ്ങളി ൽ ചിലഭാഗങ്ങളൾ കാവ്യാത്ഥം മനസ്സിലാക്കുന്നതിൽ യാതൊ രുഉപകാരവും ചെയ്യുന്നില്ല. ശുകസന്ദേശത്തിൻെറ വ്യാഖ്യാനത്തി ൽ കാണുന്നചില ദെശചരിത്രങ്ങൾ പ്രകൃതകഥ നടന്നതിന്ന വളരെക്കാലം പിന്നെഉണ്ടായവയാകുന്നു. ഠരം ചരിത്രങ്ങൾ മന സ്സിലായിട്ട കാവ്യാത്ഥം മനസ്സിലാക്കുവാൻ ഒരു പ്രയൊജനവും ഇല്ല.(ശു. സ. ൩സ. ൬൫. ഈ ശ്ലോകങ്ങളുടെ വ്യാഖ്യാനം നോക്കു ക.) ഇതിൽ പറഞ്ഞതെല്ലാം പ്രകൃതകഥനടന്ന കാലമായ ക ലിവഷം ൩൨൬൩൨-ാമതിന്ന വളരെ ഇപ്പുറത്തുള്ള സ്ഥിതിയാണ. അതുകൊണ്ട ചരിത്രങ്ങളെ പറഞ്ഞത മുഴുവൻ വെണ്ടവിധ മായിയെന്ന പറഞ്ഞുകൂടാ. ദേശചരിത്രമൊഴികെ വേറെവല്ലതും പറഞ്ഞിട്ടുള്ള ഭാഗങ്ങളിൽ അല്പംചിലത യാതൊരുവിലയുമില്ലാ ത്തതായും വേറെചിലത കുറച്ച കുറച്ച തെറ്റുള്ളതായും കാണുന്നി ല്ലെന്നില്ല. ശു. സ. വപ്പാമത്തെ ശ്ലോകത്തിൻെറ വ്യാഖ്യാനത്തിന്ന എന്തൊരു വിലയാണുള്ളത? അതിൽതന്നെ ൩൩ാമത്തേ ശ്ലോക ത്തിൻെറ വ്യാഖ്യാനവും അതുപോലെതന്നെ. വാലന്മാരുടെ തൊ ഴില് ആക്കേക്കിലും അറിഞ്ഞുകൂടാ എന്നുവരുമോ? കൊ. സ. വ൩ാംശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ പറഞ്ഞത തെറ്റല്ലെ? സ്ത്രീകൾ ചവിട്ടിയാൽ മാത്രമെ അശോകം പൂക്കുള്ളൂ എന്ന ആ ക്കേക്കിലും ഒരുവിശ്വാസമുണ്ടോ? കുമാരസംഭവം മൂന്നാംസഗ്ഗത്തി ൽ വസന്തവണ്ണനയുടെ ഘട്ടത്തിൽ "അസൂതസദ്യഃ കുസുമാന്യ ശോകഃ സ്കന്ധാൽപ്രഭൃത്യേവസപല്ലവാനിപാദേന നാപൈക്ഷ ത സുന്ദരീണാംസംപക്കമാശിഞ്ജിതനൂപുരേണ" എന്നൊരു ശ്ലോ കമുണ്ട. ഇത കാളിദാസൻെറ തെറ്റായിരിക്കാം. ശു. സ. ൧-ാമ ത്തെ ശ്ലോകത്തിൻെറ പൂവ്വാദ്ധത്തിന്ന വ്യാഖ്യാതാവ ഇപ്രകാരം വ്യാഖ്യാനമെഴുതിയിരിക്കുന്നു. "അത്ഥം നേടുന്നതിലും അനത്ഥം നീക്കുന്നതിലും മഹാമനസ്കന്മാർ ഇതരന്മാരെ അവരവരേപ്പോലെ വിചാരിക്കുന്നു" എന്ന. മൂലശ്ലോകത്തിൻെറ അത്ഥത്തിൽനിന്ന ഭേദപ്പെടാതെ ഇങ്ങിനെ വ്യാഖ്യാനിക്കുന്നതകുറെപ്രയാസമാണെ

ന്നാണ എനിക്കതൊന്നുന്നത. മൂലത്തെ അനുസരിച്ചുകൊണ്ടുത ന്നെയാണ തൎജ്ജമക്കാരൻ തൎജ്ജമചെയ്തിരിക്കുന്നത. "അൎത്ഥംനേ ടുന്നതിലും അനൎത്ഥം നീക്കുന്നതിലും മഹാമനസ്കന്മാർ ഇതരന്മാ രെ എല്ലാവരെയും ഒരു പോലെ വിചാരിക്കുന്നു." എന്നായിരുന്നാ ൽ ഇതിലധികംശരിയായിരുന്നു. ശ്ലോകങ്ങൾതെററി വ്യാഖ്യാനിച്ച കവികൾക്ക ദുഷ്കീൎത്തിവരുത്തുന്നത വ്യാഖ്യാതാവിന്റെ ധൎമ്മമാണേ ന്നഞാൻ ധരിച്ചിട്ടില്ല. ചിലദിക്കിൽ തൎജ്ജമക്കാരനും അല്പം ചില തെററുകൾ വന്നിട്ടുണ്ട. അവിടയൊന്നും വ്യാഖ്യാതാവ ശബ്ദിച്ചി ട്ടേ ഇല്ല. ശ്രൂ.സ. ൯൯-ാംശ്ലോകത്തിന്റെ തൎജ്ജമ നോക്കുക. അ തിലുള്ള വിഷയ വിഷയികളെ യാതൊരുനിയമവും കൂടാതെ മാ ററിയും മറിച്ചുംവെച്ച തൎജ്ജമചെയ്തതുകൊണ്ട അതിലുള്ള അ ലങ്കാരത്തിന്ന എത്ര ദോഷം പററിയിരിക്കുന്നു! ഇങ്ങിനെയു ള്ളദിക്കിൽ വല്ലതും ചിലത പറയെണ്ടതല്ലെ? അതിൽ തന്നെ ൩൬-ാംശ്ലോകത്തിന്റെ തൎജ്ജമ നോക്കുക. ഇവിടെ തൎജ്ജമ മൂല ത്തെ വളരെ അനുസരിക്കുന്നുണ്ടെങ്കിലും മൂലത്തിലെ പ്രധാനമാ യ ഒരു പദം വിട്ടുകളഞ്ഞതുകൊണ്ട അതിന്ന അല്പം പൊരായ്മയി ല്ലെ? മൂലത്തിൽ പ്രകൃതമായ താമ്രപൎണ്ണിക്കു "സ്രവന്തീ"യെന്നൊരു വിശേഷണം കൊടുത്തിട്ടുണ്ട. അതിന്ന കുററ അഭിപ്രായവും കവി കരുതീട്ടുണ്ടെന്ന വായനക്കാൎക്ക തൊന്നുകയും ചെയ്യും. അത ത ൎജ്ജമയിൽ വിട്ടുകളഞ്ഞതിനേപററി വല്ലതും വ്യാഖ്യാതാവ പ റയേണ്ടിയിരുന്നു. വ്യാഖ്യാതാവ അല്പം ചില ദിക്കിൽ ചില അ ലങ്കാരങ്ങളെ വിവരിക്കുവാൻ ഭാവിച്ചിട്ടുണ്ട. അതെല്ലാം വളരെ എളുപ്പമായ ദിക്കിലാണ. ശ്രൂ. സ. ൧൯-ാംശ്ലോകത്തിന്റെ വ്യാ ഖ്യാനം നോക്കുക. "പക്ഷം" എന്ന ഒരു പദത്തെ അവലംബി ച്ചു നില്ക്കുന്ന ഒരു ശ്ലേഷയെ ഇത്രയാക്കെ വിവരിക്കുവാനുണ്ടൊ? അത വിവരിച്ച അവസ്ഥക്ക 64-ാമത്തെ ശ്ലോകത്തിലെ ശ്ലേഷയെ അല്പം വിവരിക്കേണ്ടതായിരുന്നു. ഒരം ഒടുവിൽ പറഞ്ഞ ശ്ലേഷ ക്ക മുൻപറഞ്ഞതിനേക്കാൾ അല്പം കാഠിന്യം അധികമല്ലെ? ശ്രൂ. സ. ൨൯-ാം ശ്ലോകത്തിൽ പ്രഭാതസമയത്ത കോഴികൂകുന്നതിനെ അതിൽപറഞ്ഞപ്രകാരം ഉൽപ്രേക്ഷിച്ചതുകൊണ്ട പ്രകൃതത്തിന്ന

എന്താണ ഉണമെന്ന രണ്ടക്ഷരംകൊണ്ട പറഞ്ഞിരുന്നാൽ വ്യാഖ്യാനത്തിന്ന വല്ല കുറവും വരുവാനുണ്ടോ? അതിൽതന്നെ ന-ന-ാമത്തെ ശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽനിന്ന ചിലത പഠിക്കുവാനുണ്ടെങ്കിലും അതിൽപറയേണ്ടത മുഴുവനായിട്ടില്ല. ആ ശ്ലോകത്തിന്റെ പൂർവ്വാർദ്ധത്തിൽ പറഞ്ഞ സംഗതികൾക്കും പ്രസ്തുത പദ്യത്തിന്റെ "വക്ര"മെന്ന പേരിന്നും തമ്മിലുള്ള സംബന്ധത്തെക്കുറിച്ച അല്പം പറഞ്ഞിരുന്നുവെങ്കിൽ ആ വ്യാഖ്യാനം കുറേകൂടി നന്നാവുമായിരുന്നു. ഇങ്ങിനെ ചിലസംഗതികളാണ എനിക്ക മേനോൻ അവർകളുടെ വ്യാഖ്യാനത്തെപറ്റി പറയുവാനുള്ളത. കോകിലസന്ദേശത്തിലും ചിലസംഗതികൾ പറയുവാനുള്ളത, അതെല്ലാം പറയുന്നതായാൽ ഇനിയും എന്റെ ലേഖനം നീണ്ടുപോകുമെന്ന ഭയപ്പെട്ട ഇപ്പോൾ നിൎത്തുന്നു. ആകപ്പാടെ നോക്കുന്നതായാൽ മേനവൻ അവർകളുടെ വ്യാഖ്യാനം കാവ്യങ്ങളുടെ സ്വല്പം ചില ദിക്കമാത്രമെ തൊടുന്നുള്ളു. തൊട്ടദിക്കിൽതന്നെ കുറേഭാഗം അനാവശ്യവും, വേറെ ചിലഭാഗം ഗുണംപോരാത്തതും, മറ്റുചിലഭാഗം വല്പാല്പം ചില തെറ്റുള്ളതും ആകുന്നു.

"ചിത്രംചിത്രംബതബത മഹച്ചിത്രമേതദ്വിചിത്രം
ജാതോദൈവാദുചിതരചനാസംവിധാതാവിധാതാ
യന്നിംബാനാംപരിണതഫലസ്ഫീതിരാസ്വാദനീയാ
യച്ചൈതസ്യാഃ കബളനകലാകോവിദഃകാകലോകഃ"

വീരകേസരി.

# മലയാളഭാഷയുടെ

## താൽക്കാലികാവസ്ഥ.

———:0:———

(തുടൎച്ച)

ഭാഷയെ പരിഷ്കരിക്കുന്നതിന്ന സാമൎത്ഥ്യമുള്ള ആളുകൾ ഉണ്ടായി എന്നുള്ള ഏകസംഗതികൊണ്ട ഭാഷ നന്നാകുന്നതല്ലാസ്കയാൽ അങ്ങിനെയുള്ള മഹാന്മാർ ഭാഷയെ പരിഷ്കരിക്കുന്നതിന്നു വേണ്ടത പ്രവൃത്തിച്ചുകൊണ്ടിരിക്കണമെന്ന തെളിയുന്നു. മല

യാളപണ്ഡിതന്മാർ ഭാഷയെ സംബന്ധിച്ചകാൎയ്യത്തിൽ പ്രവൃ ത്തിക്കേണമെങ്കിൽ മുഖ്യമായി ദ്രവ്യനഷ്ടം ഇല്ലെന്ന വരണം. ഈ പത്താംനൂറാണ്ടിൽ നമ്മുടെനാട്ടിൽ മലയാളപണ്ഡിതന്മാർ ഉ ണ്ടായിരിക്കെ ഒരു യൂറോപ്യമഹാൻ (Mr. Marsden) എഴുതിയ മ ലയാള പുസ്തകങ്ങൾ നമ്മുടെ സ്കൂളുകളിൽ പാഠപുസ്തകങ്ങളായി സ്വീകരിക്കേണ്ടി വന്നതിൽ ദൃശ്യമായിരിക്കുന്ന അവമതിയെപറ്റി എന്തു പറയേണ്ടു? ആ പുസ്തകങ്ങൾതന്നെയും ഭാഷാരീതിയേയും വ്യാകരണസൂത്രങ്ങളെയും കൃത്യമായി അനുസരിച്ചിട്ടുള്ളവയാണൊ എന്നറിവാൻ വായിച്ചുനോക്കീട്ടുള്ള പണ്ഡിതന്മാർ എന്തുപറയു ന്നുവെന്ന് കേട്ടാൽ കൊള്ളാം.

പാഠപുസ്തകങ്ങൾ തിരഞ്ഞെടുക്കേണ്ടതായിവരുന്ന അവസ രങ്ങളിൽ പ്രത്യേകം നോക്കേണ്ടതും നോക്കുന്നതും പുസ്തകം ഉണ്ടാ ക്കിയ ആൾ എന്തെല്ലാം പരീക്ഷകളാണ ജയിച്ചിട്ടുള്ളത എന്നൊ, ആ ആളുടെ ഉദ്യോഗം എന്തെന്നൊ അല്ലാ, കണ്ണിന്ന മുമ്പിലിരി ക്കുന്ന പുസ്തകം എത്രത്തോളം നന്നായിട്ടുണ്ടെന്നും നന്നായിട്ടു ണ്ടെങ്കിൽ ഉദ്ദേശസിദ്ധിക്ക മതിയായിട്ടുണ്ടൊ എന്നുമാണ എന്നു ള്ള വിവരം സകലരും അറിഞ്ഞുവശമായാൽ മലയാളപണ്ഡിത ന്മാർ പാഠപുസ്തകങ്ങൾ ഉണ്ടാക്കുന്നതിൽ മടികാണിക്കയില്ലെന്നാ ണ തോന്നുന്നത. പുസ്തകം ഉണ്ടാക്കി അച്ചടിപ്പിച്ചാൽ നഷ്ട വും ബുദ്ധിമുട്ടും വരികയില്ലെന്നുള്ള നിശ്ചയം ഗ്രന്ഥകൎത്താക്ക ന്മാൎക്ക് ഉണ്ടാകത്തക്കവണ്ണം നല്ലപുസ്തകങ്ങളുണ്ടാക്കുന്ന ആളുക ളെ പലപ്രകാരത്തിലും സഹായിക്കയും ഉത്സാഹിപ്പിക്കയും ധൈ ൎയ്യപ്പെടുത്തുകയും ചെയ്യുന്നതിന്ന വേണ്ടുന്ന ആളുകളുണ്ടായിരിക്ക ണം. പുസ്തകം നല്ലതാണെങ്കിൽ വിലകൊടുത്ത വാങ്ങുന്നതിന്ന ആളുകളുണ്ടാകുമെന്ന വിചാരിപ്പാൻ ന്യായമുള്ളതുകൊണ്ട മേൽ പ്രകാരം ഗ്രന്ഥകൎത്താക്കന്മാരെ ഉത്സാഹിപ്പിക്കയും മററും ചെ യ്യിട്ടെന്തുകാൎയ്യമെന്ന ചിലർ പക്ഷേ ചോദിക്കുമായിരിക്കാം. അ വരവരുടെ കുഡുംബങ്ങളിൽതന്നെ ശക്തിക്കുതക്കവണ്ണം ഒരു പു സ്തകസഞ്ചയമുണ്ടായിരിക്കണമെന്ന തീൎച്ചപ്പെടുത്തീട്ടുള്ള ആളുക ൾ പുസ്തകങ്ങൾ വാങ്ങാറുള്ളതുപോലെ ഇവിടങ്ങളിലുള്ളവർ പ്ര

ട്ടത്തിക്കുന്നതിന്നുള്ള കാലം സമീപിച്ചിട്ടില്ല, എന്നുമാത്രമല്ല ഒരു പുസ്തകം എത്രമേൽ നല്ലതായിരുന്നാലും അതനല്ലതാണെന്നുള്ള തത്വം സകലരും ഗ്രഹിച്ച പുസ്തകം വാങ്ങിത്തുടങ്ങുന്നതിന്ന് അധികംനാൾ വേണ്ടിവരുമെന്നകൂടി വന്നേക്കാം. ഇങ്ങിനെ ഇരിക്കയാൽ പുസ്തകം നല്ലതായിരുന്നാലും ഗ്രന്ഥകർത്താവിന്ന രക്ഷാലം നഷ്ടമൊ മറെറാ വന്നേക്കാമെന്ന പറയുന്നതിൽ ഇവിടെ ഒന്നുകൊണ്ടും അധൈൎയ്യപ്പെടുവാനില്ല. ആ സ്ഥിതിക്ക പുസ്തകമുണ്ടാക്കണമെന്നുള്ള വിചാരം മലയാളപണ്ഡിതന്മാരിൽ അത്യധികം പ്രബലപ്പെടത്തക്കവണ്ണം അവരെ സഹായിക്കയും ഉത്സാഹിപ്പിക്കയും ധൈൎയ്യപ്പെടുത്തുകയും ചെയ്യണമെന്ന ഇവിടെ പറയാതിരുന്നാൽ ഞാനെന്റെ ചുമതലയെ നിവ്വഹിക്കുന്നതിൽ വലിയ ഉപേക്ഷകാണിച്ചതായി വിചാരിക്കപ്പെടുമെന്നാണ എന്റെ ഉത്തമവിശ്വാസമെന്ന സവിനയം വീണ്ടും അറിയിക്കേണ്ടതായി വന്നിരിക്കുന്നു.

മലയാളപണ്ഡിതന്മാർ ധാരാളമുണ്ടാകയും പുസ്തകമുണ്ടാക്കുന്നതിന്ന അവർ സന്നദ്ധന്മാരായിരിക്കയും ചെയ്യുന്നുകൊണ്ടായില്ല. മലയാളഭാഷയിൽ ഇല്ലാത്തതും ഭാഷാപോഷണത്തിന്നത്യാവശ്യമായിട്ടുള്ളതുമായ പുസ്തകങ്ങൾ എന്തെല്ലാമെന്ന തീൎച്ചപ്പെടുത്തി അതാതകാലങ്ങളിൽ പണ്ഡിതന്മാൎക്കറിവകൊടുപ്പാൻ ഒരു സഭയുണ്ടായാൽ വളരെ നന്നായിരിക്കും. പണ്ഡിതന്മാർ ഈ സഭയുടെ നിശ്ചയപ്രകാരം പുസ്തകമുണ്ടാക്കുകയും സഭ ആയ്ത പരിശോധനകഴിച്ച നന്നായിട്ടുണ്ടെന്ന കാണപ്പെടുന്നപക്ഷം അച്ചടിപ്പിക്കയും ചെയ്യുന്നതായാൽ നമ്മുടെ ഭാഷയിലെ ഗ്രന്ഥദൌൎല്ലഭ്യം ക്രമേണ നീങ്ങുന്നതാണ. ഇങ്ങിനെയുള്ള ഏപ്പാടുകളൊന്നും ഇല്ലായ്കയാലാണ, ഒരേതരത്തിൽതന്നെയുള്ള പുസ്തകങ്ങൾ വളരെയുണ്ടായതായും നെല്ലുകൾക്കിടയിൽ കളകളെന്നപോലെ പുസ്തകങ്ങൾക്കിടയിൽ ക്ഷുദ്രപുസ്തകങ്ങൾ വൎദ്ധിച്ചതായും കാണ്മാനിടവന്നിട്ടുള്ളത. ഓരോ തരത്തിൽഓരൊ പുസ്തകംവീതം ഉണ്ടായതിന്നശേഷം, ഒരു തരത്തിൽ ഒന്നിലധികം പുസ്തകങ്ങൾ ഉണ്ടാക്കുകയാണ അധികം നല്ലതഎന്ന മാത്രമെ ഇവിടെ പറയുന്നുള്ളു.

ക്ഷുദ്രപുസ്തകങ്ങളുടെ പ്രവേശനത്തെ തീരെ തടുക്കുകയും നല്ല പുസ്തകങ്ങളുടെ സംഖ്യ വർദ്ധിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കണം. ഇങ്ങിനെയുള്ള കാര്യങ്ങളിൽ ഏർപ്പെടുന്നവർക്ക് ഐകമത്യവും ക്ഷമയും അത്യാവശ്യമാണ.

ഇംഗ്ലീഷ് ഭാഷ അഭ്യസിച്ചു ഉയൎന്നതരം പരീക്ഷകൾ ജയിച്ചിട്ടുള്ള നമ്മുടെ ആളുകൾ, മലയാളം സംസാരിക്കുമ്പോൾ പത്തിന്നഞ്ചുവീതം ഇംഗ്ലീഷവാക്കുകൾ ചേർക്കാറുണ്ടെന്നുള്ള ജനവാദം നേരായിട്ടുള്ളതാണെങ്കിൽ, മലയാളഭാഷ അഭ്യസിച്ചിട്ടുള്ള ഇംഗ്ലാണ്ടുകാർ സംസാരിക്കുമ്പോൾ, അവർ ഇംഗ്ലീഷ വാക്കുകൾക്കിടയിൽ മലയാളവാക്കുകൾ ചേർക്കാറുണ്ടൊ എന്നുള്ളതിനെപ്പററി ചിന്തിച്ചാൽ കൊള്ളാമെന്നറിയിക്കേണ്ടതാവശ്യമെന്ന തോന്നുന്നു. മനോവിചാരത്തെ പൂൎണ്ണമായും വ്യക്തമായും പറഞ്ഞറിയിക്കേണ്ടതിന്നതക്ക വാക്കുകൾ മലയാളഭാഷയിൽ ഇല്ലായ്കനിമിത്തം ഇംഗ്ലീഷ പദങ്ങൾ ചേക്കുന്നതാണെന്ന ചിലർ പറയുമായിരിക്കാം. പിഴക്കാതെ സംസാരിപ്പാനും മററും നമുക്ക കഴിവില്ലാതിരുന്ന കാലത്ത നമ്മുടെ മാതാപിതാക്കന്മാർ നമ്മെ തള്ളികളയാതെ വിദ്യ അഭ്യസിപ്പിക്കയും മററും ചെയ്തപ്രകാരംതന്നെ നാം നമ്മുടെ ഭാഷ ഇപ്പോൾ അപരിഷ്കൃതയാണെന്ന നിശ്ചയിച്ചു ധിക്കരിക്കാതെ ഭാഷയുടെ പോഷണത്തിന്ന വേണ്ടതെല്ലാം പ്രവൃത്തിച്ചു ഭാഷയെ നല്ല സ്ഥിതിയിലാക്കേണ്ടതാണ. നമ്മുടെ ഭാഷയുടെ അപരിഷ്കൃതാവസ്ഥ സൂക്ഷ്മത്തിൽ നമ്മുടെ അപരിഷ്കൃതാവസ്ഥയെയത്രെ തെളിയിക്കുന്നതും. ഇംഗ്ലീഷകാർ തങ്ങൾ ചെല്ലുന്ന ദിക്കുകളിലെല്ലാം ഇംഗ്ലീഷ സ്കൂളുകൾ സ്ഥാപിക്കയും ഇംഗ്ലീഷഭാഷക്ക പ്രാധാന്യം കല്പിക്കയും ചെയ്തിട്ടുള്ളതിൽനിന്ന നാമെന്താണ മനസ്സിലാക്കേണ്ടത? ഭാഷകളുടെ രാജ്ഞി എന്നൊ അറിവിന്റെ താക്കോൽ എന്നൊ പറയപ്പെടാവുന്ന നിലയിൽ ഇപ്പോൾ എത്തിരിക്കുന്ന ഇംഗ്ലീഷഭാഷ, ഒരു കാലത്ത നമ്മുടെ ഭാഷ എന്നപോലെ, അപരിഷ്കൃതാവസ്ഥയിലായിരുന്ന കിടന്നിരുന്നത എന്ന ഓൎക്കുകയും ആ ഭാഷ ഉന്നതനിലയിൽ എത്തിയത എങ്ങിനെ എന്നുള്ളതിനെപ്പററി ചിന്തിക്കയും ചെയ്യുന്ന മതിമാന്മാർ നമ്മുടെ

ഭാഷയെ പരിഷ്കരിക്കുന്ന കാൎയ്യത്തിൽ ഒരു പ്രകാരത്തിലും മനോത്സാഹന്മാരായി ഭവിക്കുന്നതല്ല. ഇംഗ്ലാണ്ടുകാർ തങ്ങളുടെ ഭാഷയെ സ്നേഹിക്കുന്നപ്രകാരം നാമും നമ്മുടെ ഭാഷയെ സ്നേഹിച്ചുകൊണ്ടിരിക്കുന്നതായാൽ നമ്മുടെ ഭാഷ, ഒരു കാലത്തു, ഉൽകൃഷ്ടഭാഷകളിൽ ഒന്നെന്നഗണിക്കപ്പെട്ടും നിശ്ചയം. ഭാഷാപോഷണമെന്നത ചിലരുടെ ശ്രമംകൊണ്ടൊ, എത്രാനും സംവത്സരം കൊണ്ടൊ, നിഷ്പ്രയാസമായി സാധിക്കാവുന്ന ഒരു കാൎയ്യമല്ല. അതുകൊണ്ട സ്വദേശഗവൎമ്മേണ്ടുകളുടേയും ധനവാന്മാരുടെയും മറ്റും സഹായം അത്യന്താപേക്ഷിതമെന്ന പറയേണ്ടതില്ലല്ലൊ.

ഈ അവസരത്തിൽ എനിക്കനുവദിച്ചിട്ടുള്ള സ്ഥലത്തെ (ഈ ഭാഗത്തെ) ഞാൻ അതിക്രമിച്ചതായി കാണപ്പെടുന്ന പക്ഷം ദയാപൂൎവ്വം ക്ഷമിക്കണമെന്നപേക്ഷിച്ചുകൊണ്ട "ഭാഷയുടെ ഐകരിത്യ"ത്തെപ്പറ്റി അല്പം പറഞ്ഞുകൊള്ളട്ടെ.

ഭാഷക്ക ഐകരിത്യം വരുത്തേണമെന്ന പറയുന്നതായിട്ടല്ലാതെ അതിനുള്ള മാൎഗ്ഗങ്ങളെന്തെല്ലാമെന്ന ആലോചിച്ച വേണ്ടപോലെ പ്രവൃത്തിച്ചതായി ഓൎക്കുന്നില്ല. ഇങ്ങിനെ പറഞ്ഞുകൊണ്ടിരിക്കമാത്രം ചെയ്യുന്നതുകൊണ്ട എന്തപ്രയോജനമാണുള്ളത? 'പരോപദേശേ പാണ്ഡിത്യം സൎവ്വേഷാം സുകരംനൃണാം' എന്നുള്ളത ഇവിടെഓൎമ്മയിൽ വരുന്നു. ഭാഷക്ക ഐകരിത്യം വരുത്തുവാൻ ഉള്ള മാൎഗ്ഗങ്ങളിൽ ചിലത പറയാം.

1. സൎവ്വസമ്മതമായുള്ള ഒരു വ്യാകരണം നമുക്കാവശ്യമായിരിക്കുന്നു. ഇക്കാൎയ്യത്തിൽ മലയാളരാജ്യത്തിന്റെ നാനാഭാഗത്തുമുള്ള പണ്ഡിതവൎയ്യന്മാർ യോജിച്ച പ്രവൃത്തിക്കണം.

2. ഒരു നിഘണ്ഡു ആവശ്യമാണ. മലയാളരാജ്യത്തെങ്ങും ഒരുപോലെ നടപ്പുള്ള മലയാളപദങ്ങൾ എല്ലാം ഈ നിഘണ്ഡുവിൽ ഉണ്ടായിരിക്കണം. ഈ നിഘണ്ഡുനോക്കി അതിൽനിന്ന പദങ്ങൾ എടുത്ത വാചകം എഴുതുന്നതായാൽ, മലയാളരാജ്യത്തെങ്ങും ഒരുപോലെനടപ്പുള്ള വാക്കുകൾ മാത്രമെ ആ വാചകങ്ങളിൽ കാണപ്പെടുകയുള്ളു എന്ന വരത്തക്ക വിധത്തിൽ ഒരു നിഘണ്ഡു ഉണ്ടായിരിക്കണമെന്നാണ ഇവിടെ പറയുന്നത.

3. ബ്രിട്ടീഷിലും കൊച്ചിയിലും തിരുവിതാംകൂറിലും ഉള്ള വിദ്യാഭ്യാസ ഡിപ്പാർട്ടുമെണ്ടിലെ മേലധികാരികൾ ഒരുമിച്ചുകൂടി മലയാള പാഠപുസ്തകങ്ങൾ ഉണ്ടാക്കുകയും ഈ മൂന്നുരാജ്യത്തുമുള്ള സകല പള്ളിക്കൂടങ്ങളിലും ആ പുസ്തകങ്ങൾ മാത്രമെ മലയാളപാഠപുസ്തകങ്ങളുടെ സ്ഥാനത്ത പഠിപ്പിച്ചുകൂടു എന്ന തീൎച്ചപ്പെടുത്തുകയും ചെയ്യുക ആവശ്യമാണ്. മലയാളരാജ്യത്തെങ്ങും ഒരുപോലെ നടപ്പുള്ള മലയാളപദങ്ങൾ മാത്രമെ ഈ പാഠപുസ്തകങ്ങളിൽ കാണപ്പെടാവു.

4. ഇപ്പോൾ പലരും ഗദ്യമെഴുതുകയും പദ്യഗ്രന്ഥങ്ങളുണ്ടാക്കുകയും ചെയ്യുന്നതായി കാണപ്പെടുന്ന സ്ഥിതിക്കു, അവരുടെ ആഗ്രഹം സജ്ജനസമ്മതമാംവണ്ണം നിവൎത്തിച്ചതായികണ്ടു സന്തോഷിപ്പാൻ അവൎക്കും, അനുമോദിപ്പാൻ മററുള്ളവൎക്കും, സംഗതിവരണമെങ്കിൽ, ഏതെല്ലാം പുസ്തകങ്ങളെയാണ ഉത്തമമാതൃകകളായി സ്വീകരിക്കേണ്ടത എന്ന തീൎച്ചപ്പെടുത്തിവെക്കുക അത്യാവശ്യമാകുന്നു.

5. പത്രാധിപന്മാർ പുസ്തകങ്ങളെകുറിച്ച അഭിപ്രായംപറയുന്ന സമയങ്ങളിലൊക്കെയും, ഒരു പ്രത്യേകദിക്കിൽമാത്രം നടപ്പുള്ളതായി പുസ്തകങ്ങളിൽ കാണുന്ന പദങ്ങളെ പ്രത്യേകം എടുത്തുകാട്ടുകയും അങ്ങിനെയുള്ള പദങ്ങൾ ആരും പ്രയോഗിക്കാതിരിപ്പാൻ താല്പൎയ്യത്തോടുകൂടി ഉപദേശിക്കയും ചെയ്താൽ കൊള്ളാം.

6. പത്രങ്ങളിലും മാസികകളിലും പ്രസിദ്ധംചെയ്വാനായി അയക്കപ്പെടുന്ന ലേഖനങ്ങളിൽ ദേശഭാഷാപദങ്ങൾ കലൎന്നിട്ടുള്ളതായി കാണപ്പെട്ടാൽ, അങ്ങിനെയുള്ള ലേഖനങ്ങൾ ഉപേക്ഷിച്ചുകളകയൊ, അപ്രകാരമുള്ള പദങ്ങൾ നീക്കി അതിന്നുപകരമായി സൎവ്വസാധാരണപദങ്ങൾ * ചേൎത്തു പ്രസിദ്ധപ്പെടുത്തുകയൊ ചെയ്താൽ വലിയ ഉപകാരമായിരിക്കും. ലേഖകന്മാർ എഴുതി അയക്കുന്ന ഉപന്യാസങ്ങളെ സംബന്ധിച്ച്

* അതേ അൎത്ഥത്തിൽ സൎവ്വസാധാരണങ്ങളായ പദങ്ങൾ ഇല്ലാതെവന്നാൽ എന്തുവഴിയാണ ഉപന്യാസകൻ കരുതീട്ടുള്ളതെന്ന അറിയുന്നില്ല. ര. ര. പ.

ഇങ്ങിനെ പറഞ്ഞിട്ടുള്ള സ്ഥിതിക്കു, പത്രാധിപലേഖനങ്ങളിൽ മേൽപ്രകാരമുള്ള പദങ്ങൾ അശേഷം കാണപ്പെടരുതെന്ന പറയേണ്ടുന്ന ആവശ്യമില്ലല്ലൊ.

ഇങ്ങിനെയുള്ള ഓരൊ സംഗതികളേകുറിച്ച് പൎയ്യാലോചനചെയ്തു ശ്ലാഘ്യമായ വിധത്തിൽ പ്രവൃത്തിച്ചുകൊണ്ടിരുന്നാൽ, ഒരുകാലത്തു, നമ്മുടെ ഭാഷക്കു "സാൎവ്വത്രികമായ ഐകരൂപ്യം" ഭവിച്ചുഎന്ന വരാവുന്നതാണ.

ഭാഷാപോഷണപടുക്കളായ മഹാന്മാർ, മേൽപറഞ്ഞസംഗതികളേകുറിച്ചു ആലോചിച്ചു നമ്മുടെ ഭാഷാ, പരിഷ്കൃതഭാഷകളിൽ ഒന്നെന്ന എണ്ണപ്പെടേണ്ടതിന്ന വേണ്ടുന്ന പുസ്തകങ്ങളെല്ലാമുണ്ടാക്കുകയും ഭാഷക്കു ഐകരൂപ്യം വരുത്തുകയും ചെയ്യുമെന്നു വിചാരിക്കാതിരിപ്പാൻ മാൎഗ്ഗം ഒന്നും കാണുന്നില്ലാ.

നമ്മുടെ ഭാഷയുടെ താൽക്കാലികാവസ്ഥയേകുറിച്ചുള്ള അന്വേഷണം, ഭാഷയെ പരിഷ്കരിക്കേണ്ടുന്ന കാൎയ്യത്തിൽ എന്തെല്ലാം എങ്ങിനെയെല്ലാം പ്രവൃത്തിക്കണമെന്നുള്ള യോഗ്യമായ ആലോചനയിൽനിന്നുത്ഭവിച്ചിട്ടുള്ളതായി വിചാരിക്കാവുന്നതിനാൽ, നമ്മുടെ ഭാഷയുടെ ഭാഗ്യകാലം സമീപിച്ചിരിക്കുന്നുഎന്ന പറയാമെന്നുള്ള സന്തോഷവാൎത്തയെ സഹൎഷം അറിയിച്ചുകൊണ്ടു വിരമിക്കുന്നു.

സി. ഡി. ഡേവിഡ്.

# അസാരം തെററിപ്പോയി.

:o:

"പഴഞ്ചൊല്ലിൽ പതിരുണ്ടെങ്കിൽ പശുവിൻപാല് കയ്ക്കും" എന്ന കേട്ടിട്ടില്ലെ? എന്ന നാഗു അമ്മായി താല്പൎയ്യത്തോടുകൂടിഎന്നോട ചോദിച്ചു.

ഞാൻ— ഉവ്വ അതു വളരെ ശരിയാണ.

അമ്മായി— "ഒരുത്തനായാൽ ഒരുത്തിവേണം എന്നുള്ളതും നി സമ്മതിക്കുമായിരിക്കും".

സാധാരണ ലോകസമ്പ്രദായം ഇങ്ങിനെയാണല്ലൊ എന്നുവിചാരിച്ച് ഇതിന്നും ഞാൻ അനുകൂലിച്ച് മറുവടിപറഞ്ഞു.

അമ്മായി— എന്നാൽ നീ സംബന്ധം തുടങ്ങണം.

ഈ കാൎയ്യം എന്നെസംബന്ധിക്കുന്നതാകയാൽ ഏതുവാം' എന്നുപറവാൻ അല്പം മടിയുണ്ടായി. 'ഞാൻ കുട്ടിയല്ലെ?' എന്നുമാത്രംചോദിച്ചു. അമ്മായിയും ഞാനുമല്ലാതെ അവിടെ എന്റെ അമ്മമാത്രമേ ഉണ്ടായിരുന്നുള്ളൂ. ഞങ്ങൾ എല്ലാവരും വീട്ടിന്റെ പടിഞ്ഞാറപ്പുറത്തുള്ള പൂമുഖത്ത് ഊണുംകഴിഞ്ഞ് ഉച്ചക്ക് ചുറ്റുമുള്ള വയലുകളിൽനിന്നു വരുന്ന കാറ്റേറ്റുംകൊണ്ട് നേരമ്പോക്കു പറഞ്ഞ് രസിച്ചിരിക്കുകയായിരുന്നു.

അമ്മായി— (അമ്മയുടെ മുഖത്തുനോക്കി) നമ്മുടെ മാധവന്നു ഒരു സംബന്ധം ആലോചിക്കണ്ടേ ? എവിടെയാണ വേണ്ടത ?

അമ്മ ഇത് കേട്ട തലകുലുക്കി—"നല്ല ഒരു തറവാട്ടുകാരിയും രൂപലാവണ്യവും സ്വഭാവഗുണവും ഉള്ള ഒരുത്തി ആയിരിക്കണമെന്നുമാത്രമേ എനിക്കു പറവാനുള്ളൂ" എന്നുപറഞ്ഞു.

അമ്മായി— തെവീട്ടിലെ തങ്കമണിയായാലോ ?

അമ്മ— ഉവ്വോ- അവളെ എന്റെ കുട്ടന ബോധിക്കുകയില്ല.

അമ്മായി— തെക്കേതിലെതത്തയോ ?

അമ്മ— അവളുടെ ദേഹം കുറെ- (കയ്യുകൊണ്ടുകാണിച്ചു)- അല്ലേ ? കുട്ടനോ വളരെ കൃശനുമാണല്ലൊ.

അമ്മായി— അവളുടെ സൌന്ദൎയ്യം കണ്ടിട്ടാണ് പറഞ്ഞത്. അല്ലെങ്കിൽ നമ്മുടെ ചിമ്മുകുട്ടിയുണ്ടല്ലൊ. അവളുടെ സഹോദരന്മാരുടെ കാലംകഴിഞ്ഞാൽ അവൾക്കടങ്ങുന്ന സ്വത്തിന്നു കണക്കുണ്ടോ ?

ഞാൻ— എളുപ്പത്തിൽ സാധിക്കും. ഏഴുപേരല്ലേ ഉള്ളു ?

അമ്മായി— അല്ലെങ്കിൽ മുല്ലത്ത് മീനാക്ഷി ആയിക്കോട്ടെ.

അമ്മ— കൊള്ളാം- അവൾക്കു അടുക്കളപ്പണിക്കു നല്ല സാമൎത്ഥ്യമുണ്ട്.

ഞാൻ— ഇത് പിന്നെ ആൎക്കും നിശ്ചയമില്ലാത്തതാണെല്ലൊ!

എന്റെ വാക്ക് അമ്മായിക്ക് ഒട്ടും രസിച്ചില്ല. "പറഞ്ഞതൊന്നും ബോധിക്കയില്ലെങ്കിൽ, മാധവൻതന്നെ നിശ്ചയിച്ചുകൊള്ളു" എന്നുപറഞ്ഞു.

അമ്മ— അവൾ നല്ലതറവാട്ടുകാരിയായിരിക്കണം.

അമ്മായി— പണക്കാരിയും.

അമ്മ— ഈശ്വരഭക്തിയും ഉള്ളവളായിരിക്കണം.

അമ്മായി— നന്നെ കുട്ടിയാവരുത.

ഞാൻ— പഠിപ്പുവേണ്ടല്ലൊ.

അമ്മ— അത്രമാത്രംപോര- നല്ല വകതിരുവുംവേണം.

ഞാൻ— അവളോട പറഞ്ഞുനോക്കാം.

അമ്മായി— അഥവാ, നീ ആരെയാണ് കരുതിയിരിക്കുന്നതു ?

ഞാൻ— (കുറെ ആലോചിക്കുന്ന ഭാവംനടിച്ച) വെണ്ടിനി ശ്ശേരിമാധവിയെ നിങ്ങൾക്ക് സമ്മതമാണൊ ?

അമ്മായി— ആ അസത്തോ ?

അമ്മ— അയ്യോ എന്റെ കുട്ടാ !

ഞാൻ— എന്താണ് വിരോധം ?

അമ്മ— ആ ചെററത്തറവാട്ടിലൊ? ആ ശൂൎപ്പണഖയേയോ?

ഞാൻ— എന്താ, സൌന്ദൎയ്യം മതിയായില്ലെന്നുണ്ടോ ?

അമ്മായി— ആ ചന്തം ഇവിടെ കാണേണ്ട,

ഞാൻ— (മുഷിഞ്ഞഭാവത്തിൽ) മാധവിയേത്തന്നേ വേണ മെന്നാണ തീൎച്ചയാക്കിയിരിക്കുന്നത്. അവൾക്ക എന്നിൽ പ്രേമ മുണ്ട്. എന്നുതന്നെയല്ല—

അമ്മ— "കുട്ടാ- നിണക്ക് എന്നെ ഇത്രസ്നേഹമില്ലാതേയാ യോ ? എന്റെ കാലം കഴിയാറായില്ലേ ? നിന്നെ ഞാൻ ഇനി എത്രകാലംതന്നെ ബുദ്ധിമുട്ടിക്കും ? എന്ന പറഞ്ഞു മുണ്ടിന്റെ കോന്തലകൊണ്ട് കണ്ണുതുടച്ചു.

അമ്മായി — നീ നശിക്കാൻ തീൎന്നവനാണ്. നിന്റെ നട പ്പ് നന്നാവുന്ന എന്നു [illegible] ആ കു ലടം [illegible] നീ [illegible] [illegible].

ഞാൻ — ഇത്ര വിരോധമുണ്ടെങ്കിൽ വേണ്ട.

അമ്മായി— അതാണ് നല്ലത്.

ഞാൻ— ഈ കാൎയ്യം ഞാൻ വെറുതേ പറഞ്ഞതാണ്.

രണ്ടുപേരും- ആഹാ!

ഞാൻ— സത്യംപറയുന്നതാണെങ്കിൽ (പതുക്കെ) ഇനിക്ക് താല്പൎയ്യം വേറെ ഒരുത്തിയിലാണ്.

അമ്മ— നീ ആ വൎത്തമാനംതന്നെ പറകയുണ്ടായില്ലല്ലൊ.

ഞാൻ— അവൾക്കു സ്വാതന്ത്ര്യം ഇല്ല— അതാണ ദുഃഖം.

അമ്മായി— എന്താ, ഭൎത്താവുള്ളവളല്ലല്ലൊ?

ഞാൻ— അതല്ല. എന്നാൽ അവളെ ഒരാൾക്കു കൊടുപ്പാൻ നിശ്ചയിച്ചുപോയി.

അമ്മ— ആ കുട്ടി ഏതാണ്?

ഞാൻ— (കുറെനേരം മൌനം അവലംബിച്ചു)- പൂങ്കാട്ടിൽ ദേവകികുട്ടിയാണ.

അമ്മ— അവളാണെങ്കിൽ നിണക്കു യോജിപ്പാകുമായിരുന്നു. എന്തുചെയ്യാം?

അമ്മായി— ഹാ- മാധവനു എത്ര അനുരൂപയായിരിക്കും!

ഇതിനുശേഷം അല്പനേരം ആരും സംസാരിച്ചതേഇല്ല.

അമ്മായി— ദേവകിക്കുട്ടിയെ ആൎക്കാകൊടുപ്പാൻ നിശ്ചയിച്ചതായി ഞാൻ അറിഞ്ഞില്ലല്ലൊ.

ഞാൻ— അത് സ്വകാൎയ്യമാണ്. ആരോടും പറയരുതേ.

അമ്മായി— ഇതിലെന്താണ് സ്വകാൎയ്യം? പുറത്തുവരുവാനുള്ളതല്ലെ? നിന്നോടാരാണ് പറഞ്ഞത്?

ഞാൻ— അവൾതന്നെയാണ് പറഞ്ഞത്.

അമ്മായി— പുരുഷനാരാണ്?

ഞാൻ— പേര് ഞാൻ പറകയില്ല.

അമ്മായി— അവൾ താന്തോന്നിയായിപ്പോകയില്ലല്ലോ?

'ആവോ' എന്ന അൎത്ഥത്തിൽ ഞാൻ കൈമലൎത്തി.

അമ്മായി— അയാളെ മാധവനു പരിചയമുണ്ടോ?

ഞാൻ— ഉം

അമ്മായി— അയാൾ അത്ര- അത്ര- ?

അതിനും സംശയിച്ചു ഞാൻ മറുവടിയായി സംജ്ഞകാണിച്ചു.

അമ്മായി— അവനെപ്പററി എന്താണ നീ കേട്ടിട്ടുള്ളത്?

ഞാൻ— ഈ വക സംഗതികൾ ഞാൻ പുറത്ത് പറയുന്നത് അത്ര ഭംഗിയല്ല.

അമ്മ— ഞാൻ പുറത്ത് പറയുമോ?

അമ്മായി— എന്നേയും വിശ്വസിച്ചുകൂടേ?

ഞാൻ— അയാറം അമ്മയെ സ്നേഹമില്ലാത്തവനാണെന്നു കേട്ടു.

രണ്ടുപേരും- സത്യംതന്നയോ?

ഞാൻ— അയാളുടെ അമ്മയാണ് ഇതെന്നോട് പറഞ്ഞത്.

അമ്മ— അയ്- കഷ്ടം തന്നെ!

അമ്മായി— പിന്നെയോ- കേൾക്കട്ടെ.

ഞാൻ— അയാളുടെ മററൊരു ബന്ധു അയാറം ദുന്നടപ്പുകാരനാണെന്ന് പറകയുണ്ടായി.

അമ്മ— കഷ്ടം! ദേവകിക്കുട്ടിക്ക് ഇങ്ങിനെ വന്നുവല്ലൊ!

ഞാൻ— "നാശിക്കാൻ തീനിട്ടുള്ളവനാണെന്നുകൂടികേട്ടു."

അമ്മായി— ഈ കേൾവിക്ക് കള്ളുകുടികൂടിയുണ്ടായിരിക്കണം.

അമ്മ— ദേവകിക്ക് ഈ വിവരം അറിയാമോ?

ഞാൻ— ഇനിക്ക് തോന്നീട്ടില്ല.

അമ്മ— നീ പറഞ്ഞില്ലെ?

ഞാൻ— ഇല്ല.

അമ്മ— ഈ സ്ഥിതിക്ക് നീ പറയേണ്ടതല്ലെ?

ഞാൻ— ഞാൻ പറയുന്നത് ഭംഗിയാണോ?

അമ്മായി— എന്നാൽ ഞാൻ നിശ്ചയമായും അവളോടു പറയും.

ഞാൻ— നിങ്ങളെ വിശ്വസിച്ചിട്ടല്ലേ ഞാനിതൊക്കെ പറഞ്ഞത്?

അമ്മായി— എന്നാലും വേണ്ടില്ല- ഞാൻ പറയും.

ഞാൻ— അയ്യോ- പറയരുതേ.

അമ്മായി- ഇനിക്ക് ദേവകിയെ വലിയ കാര്യമാണ്. അവറം ഈ കൊള്ളരുതാത്തവനോടു ചേരുവാൻ ഞാൻ ഒരിക്കലും സമ്മതിക്കുകയില്ല.

ഞാൻ ഇതുകേട്ടപ്പോറം വല്ലാതെ ഒന്നു കോച്ചിപ്പോയി. "നിങ്ങളുടെ ഇഷ്ടംപോലെ ചെയ്യു. പക്ഷെ എൻെറ പേരുമാത്രം പറയരുത." ഓ- ശരിതന്നെ. അവറം ഇന്ന ഇവിടെ വരുമെൺ

ച്ചാത്തിട്ടുണ്ടല്ലോ"- എന്നു ഞാൻ പറഞ്ഞു.

ഉടനെതന്നെ പടിവാതുക്കൽ ആരോ മുട്ടുന്ന ശബ്ദംകേട്ടു.

അമ്മായി— അത് ദേവകിതന്നെയായിരിക്കുമോ ? (എഴുനീറ്റുനിന്നു നോക്കീട്ടു) അതെ- അവൾതന്നെയാണ്.

ഇത്കേട്ടുടനെ ഞാൻ പൂമുഖത്തുനിന്നു എൻെറ മുറിയിലേക്ക്പോയി. അകത്ത് ചുമരിൽ ഉണ്ടായിരുന്ന സുഷിരത്തിൽകൂടി അവർ സംസാരിക്കുന്നത് കേൾപ്പാനും അവരെ കാണ്മാനും ഇനിക്ക് കഴിയുമായിരുന്നു.

അമ്മായി— ആ കള്ളൻെറ ദോഷങ്ങളൊക്കെ ദേവകിയെ മനസ്സിലാക്കണം. എന്നാൽ നമ്മുടെ ആഗ്രഹം സാധിച്ചേക്കാം.

അമ്മ ഇതിന്ന് മറുവടി ഒന്നുംപറഞ്ഞില്ലെങ്കിലും മുഖഭാവംകൊണ്ട് ഈ അഭിപ്രായത്തോടു യോജിച്ചിരുന്നുഎന്നു കാണിച്ചു. അപ്പോഴേക്കും ഭൃത്യൻ വാതൽതുറന്നു. ദേവകി പടികടന്നു അവരുടെ അടുക്കൽ എത്തികഴിഞ്ഞു.

അമ്മ— ദേവകിക്കുട്ടി! നിന്നേകണ്ടത് വളരെ സന്തോഷമായി.

അമ്മായി— ഇപ്പോൾതന്നെയാണ് ഞങ്ങൾ നിൻെറ വർത്തമാനം പറഞ്ഞത- ഇരിക്കു.

ദേവകി— (ഇരുന്നിട്ടു)- ഞാൻ നിങ്ങളോട് ഒരു കാര്യംപറവാനാണ് വന്നത്.

അമ്മായി— നിൻെറ ബാന്ധവവർത്തമാനമാണെങ്കിൽ ഞങ്ങൾ കേട്ടുകഴിഞ്ഞു.

ദേവകി— അപ്പോഴേക്കും കേട്ടുവോ ?

അമ്മായി— കേൾക്കുകയും വ്യസനിക്കുകയും ചെയ്തു.

ദേവകി— (ഇതുകേട്ടപ്പോൾ ഒന്നു പരിഭ്രമിച്ച്) ഈ കാര്യം നിങ്ങൾക്ക് സമ്മതമല്ലെന്നുണ്ടോ ?

അമ്മ— നിന്നെ സ്നേഹമുള്ള ഞങ്ങൾ അതെങ്ങിനെ സമ്മതിക്കും ?

ദേവകിക്ക് പരിഭ്രമം വർദ്ധിച്ച്വശായി.

അമ്മായി— ആ കള്ളന് നീ ചേരില്ല.

ദേവകി— എന്ത ! നാത്തു അമ്മ ഈ പറഞ്ഞതിൻെറ താല്പര്യമെന്താണ് ?

അമ്മായി— ഇവനെ നീസ്വീകരിച്ചാൽ ഒടുവിൽ നിശ്ചയമായും ദുഃഖിക്കും.

അമ്മ— (ദേവകിയുടെ കയ്യ്‌വച്ച്) നാളു ഈ കാൎയ്യം ഇത്ര വേഗത്തിൽ പറയേണ്ടിയിരുന്നില്ല.

അമ്മായി— ദേവകിയോട പരമാൎത്ഥം പറയേണ്ടത് നമ്മുടെ ചുമതലയാണ്. അവൾ കണ്ണടച്ച ഇവനെ സ്വീകരിക്കരുതല്ലൊ.

ദേവകി— (ഉൽകണ്ഠയോടെ) അദ്ദേഹത്തിന്ന എന്താണദോഷം ?

അമ്മായി— അതോ- അവൻ കള്ളുകുടിക്കും. ഇതകേട്ടപ്പോൾ ദേവകി വ്യസനിച്ച ദീൎഘനിശ്വാസം ചെയ്തു "ഇത് ഇനിക്ക വിശ്വാസം വരില്ല" എന്നപറഞ്ഞു.

അമ്മായി— (ഉച്ചത്തിൽ) അവൻ അമ്മയേ വേണ്ടമാതിരി നോക്കുന്നില്ല. തല്ലുകയും ചെയ്യും-

ദേവകി— ഇത് അശേഷം ശരിയാവില്ല. ഉവ്വോ അമ്മേ ?

അമ്മ— (വ്യസനത്തോടേ തലതാഴ്ത്തി) കഷ്ടം! ഞാനപറവാൻ ചാടണ്ടോ ?

ദേവകി— (പെട്ടന്ന എഴുന്നീററ) ഇത് ദുസ്സഹം തന്നെ. ഞാനിതൊരിക്കലും വിശ്വസിക്കയില്ലായിരുന്നു. ഇതൊക്കെ ദുസ്വപ്നം പോലെ തോന്നുന്നു വല്ലൊ.

അമ്മ— (എഴുന്നീററ ദേവകിയുടെ കൈപിടിച്ച്) അയ്യോ, കുട്ടി,നിന്റെക— അമ്മായിചിന്നയും അവസാനിപ്പിക്കുവാൻഭാവമില്ല. "അവൻ വലിയ ഒരു ദുൎന്നടപ്പുകാരനാണ. എന്തിന വളരെ പറയുന്നു അവൻ നശിക്കാൻ തീൎന്നവനാണ്. അടുത്തവൎക്കാൎക്കും അവനെ കണ്ടുകൂടാ." എന്ന കോപത്തോടു കൂടി പറഞ്ഞു.

ദേവകി— വ്യസനം സഹിക്കവയ്യാതെ അമ്മയുടെമാറത്ത് തലവച്ച നെടുവീൎപ്പിട്ടു കരഞ്ഞു. "കഷ്ടം! ഞാൻ അദ്ദേഹത്തെ എത്രവളരെ സ്നേഹിച്ചു. അവസാനം ഇങ്ങിനെയായല്ലൊ!" ഈ വാക്കുകൾകേട്ടപ്പോൾ ഞാൻ അസ്വസ്ഥനായിത്തീൎന്ന എന്ന പറയേണ്ടതില്ലല്ലോ.

അമ്മായി— (ഇവളുടെ വ്യസനംകണ്ട ദയതോന്നി) ഈ സംഗതി പുറത്താക്കരുതെന്ന മാധവൻ ഏല്പിച്ചിരുന്നു എങ്കിലും നി

ന്റെ പേരിലുള്ള വാത്സല്യംകൊണ്ട ഞാൻ ഇത്രയും പറഞ്ഞുപോ യതാണ്.

ദേവകി— (അമ്മയോട) എന്റെഅമ്മേ! അദ്ദേഹം ഇങ്ങിനെയാ യിത്തീരുമെന്ന ഞാൻ ഈ ജന്മം വിചാരിച്ചിരുന്നില്ല.

അമ്മ— ദേവകിയുടെ സങ്കടം കണ്ട അവളെ ആശ്വസിപ്പി ക്കുവാൻ ശ്രമിച്ചു.

ദേവകി— ഈ കാൎയ്യം എന്നോട പറവാൻ നിങ്ങൾ എത്ര സങ്കടപ്പെട്ടിരിക്കും ? (കണ്ണുനീർതുടച്ച്) അതുംനിങ്ങളുടെ സ്വഭാ വഗുണം തന്നെ. ഇനിഅയാളുടെ വൎത്തമാനം തന്നെ ഇനിക്കു കേ ൾക്കണ്ട. എന്താ ! സ്വന്തംഅമ്മയെ കൂടി ഇങ്ങിനെ ദ്രോഹിക്കുക യോ ? കഷ്ടം ! പാൎവ്വതി അമ്മെ ! നിങ്ങൾക്കു ഈ അവസ്ഥ വ ന്നുവല്ലൊ.

അമ്മ— (സംശയിച്ച്) നിന്റെ സ്ഥിതി ഓൎത്ത് ഞാനല്ലേ ദുഃഖിക്കേണ്ടത് ?

ദേവകി— ഇത് സ്വപ്നത്തിലും കൂടി വിചാരിച്ചിരുന്നില്ല. അയാളെപ്പററി നിങ്ങൾക്കു അതിവാത്സല്യമുണ്ടായിരുന്നു എന്നാ ണ ഞങ്ങളൊക്കെ കേട്ടിട്ടുള്ളതു എന്നിട്ടും അയാൾ ഇത്രകൊള്ള രുതാത്തവനായിത്തീൎന്നുവല്ലൊ. ഇത്രകാലം നിങ്ങൾ ഈ വ്യസ നം അടക്കിയിരുന്ന കഥ വിചാരിച്ചാൽ നിങ്ങളുടെ പ്രകൃതിഗുണ ത്തെപ്പററി അത്ഭുതം തോന്നാതിരിക്കയില്ല.

അമ്മയും അമ്മായിയും മുഖത്തോടുമുഖംനോക്കി.

അമ്മായി— ആളാരാണെന്ന് അറിയണമെല്ലൊ.

അമ്മ— (ദേവകിയോട്) അയാളെ നീ എവിടെവെച്ചാണ് പരിചയമായ്തു ?

ദേവകി— എവിടെവെച്ചെന്നോ ? ഇവിടെവെച്ച് തന്നെ.

അമ്മ— ഓ- ഹൊ- അങ്ങിനെയാണോ.

ദേവകി— ഈ വൎത്തമാനം നിങ്ങൾക്കു സന്തോഷകരമായി രിക്കുമെന്ന കരുതി നിങ്ങളോട് പറവാനായി ബദ്ധപ്പെട്ട ഞാൻ വന്നതാണ്.

അമ്മായി— മാധവനെ തെററിപ്പോയിരിക്കുമോ ?

അമ്മയും പരമാൎത്ഥം മനസ്സിലാവാതെ പരിഭ്രമിച്ചുനിന്നു.

ദേവകി— എന്റെ ഈ ജന്മത്തെ സുഖംതീൎന്നു.

അമ്മ— അങ്ങിനെ പറയരുതെ. ഒരു സമയം ഞങ്ങൾ പ
റഞ്ഞത തെററായേക്കാം.

ദേവകി— നിങ്ങൾക്ക എങ്ങിനെയാണ് തെററുന്നത് ?

അമ്മായി— എയ്- ഒരിക്കലും തെററുവാൻ തരമില്ല.

ദേവകി— നിങ്ങളെ ദ്രോഹിക്കുവാൻ അദ്ദേഹത്തിന്നെങ്ങി
നെയാണ് മനസ്സുവരുന്നത് ?

അമ്മ— എന്നേയോ ?

ദേവകി— അതെ. നിങ്ങളെ ദ്വേഷിക്കുന്നുഎന്നല്ലേ നിങ്ങ
ൾ പറഞ്ഞത ?

രണ്ടുപേരും- നീ ആരെക്കുറിച്ചാണ പറയുന്നത ?

ദേവകി— മാധവമേനോനെക്കുറിച്ചുതന്നെ. അമ്മയും അമ്മായി
യും പെട്ടന്ന ഇരുന്നു.

അമ്മായി— നീ മാധവനെ അല്ലല്ലോ സ്വീകരിപ്പാൻ ഉറ
ച്ചിരുന്നതു ?

ദേവകി— അല്ലാതെപിന്നെ ആരെയാണ? . നിങ്ങൾക്കെ
ല്ലാവക്കും അസാരം തെററിപ്പോയി' എന്നപറഞ്ഞുകൊണ്ട ഈ
ഘട്ടത്തിൽ ഞാനും അവരുടെ മുമ്പിൽ ചാടിവീണു എന്ന പറ
ഞ്ഞാൽ മതിയല്ലോ.

എസ്സ്. വി. ആർ.



# വൈരാഗ്യത്രയം.

———:o:———

എന്നെന്നുംനിലനിന്നിടും വിഷയസമ്പത്തെന്നു ചിത്തേധരി
ച്ചന്നന്നങ്ങിനെചെയ്തപോന്നൊരുമഹാ ദുഷ്കർമ്മമുഷ്കിൻഫലം
ഒന്നെന്നാലുമിനിയ്ക്കസഹ്യമഖിലം നിങ്കൽസമർപ്പിയ്ക്കയാ
ലൊന്നൊന്നായൊഴിവാക്കിമേലിലിവനെക്കാത്തീടുകാത്ത്യായിനി! 1

എത്രാണിഞാൻപിറന്നുള്ളൊരുഗൃഹമിനിമേ
ലെങ്ങുപോകുന്നിതോയെൻ
താതൻപാത്താകിലാരാണിനിയിവിടെയെനി
യ്ക്കുന്നുകത്തവ്യമെന്നും
ജാതാഹങ്കാരമോക്കാതിഹമഹിതതരം
കൈതവംചെയ്കതെല്ലാം
ചേതോജാതാരിനാഥേ! തവപദകമലേ
കെല്പോടപ്പിച്ചിടുന്നേൻ

ദാരാകാര്യംനിമിത്തം പലരൊടുമധികം
മത്സരിച്ചുംരസിച്ചും
നേരംപോക്കീടുവാനായൊരുനിമിഷവുമി
ല്ലാശയെന്നാശയാന്തേ
ചാരംപൂശിജ്ജടാചന്ദ്രകൊടുതവചരണം
ചിന്തചെയ്യുന്നരംഗെ
ചേരുംമോദേനവാഴാംശിവഗൃഹിണി! പരം
[illegible] ൩

ടി. നാരായണൻ നമ്പി,

# ഒരു വിലാപം.

—;o:—

(൧) ഒരു സംഗതിയിന്നപോലെ താൻ
വരുമെന്നാർക്കുമറിഞ്ഞിടാൻ പണി
പെരുത്തുണ്ടുകുഴപ്പമെങ്കിലും
നിരുപിക്കിൽ ചിലരീതികണ്ടിടാം.

(൨) വെളിവാക്കുവതിന്നുവേണ്ടപോൽ
തെളിവിന്നാസ്ഥിരയും ദശാന്തരേ
അരുളും പെരുതായസംകടം
പലതായ്തീർന്നൊരു ഉഷരദുർഘടം.

(൩) 'ഇതുസുസ്ഥിര'മെന്നുറക്കമ-
ങ്ങതുനേരത്തു കെട്ടിടുന്നഹോ !
'ഇതുനശ്വര'മെന്നുതോന്നുമാ-
യതുവർത്തിപ്പിതനശ്വരം ഭുവി.

(൪) ഒരുവന്നു നികൃഷ്ടമൊന്നുതാൻ
പരമോൽകൃഷ്ടമതന്യനെത്രയും,
ഒരുകണ്ണിന്നു നല്ലതൊക്കെ മ-
റ്റൊരുകണ്ണിന്നു മഹാവിലക്ഷണം ;

(൫) 'ഇതിലീവിധമൊക്കെ വന്നിടാ'
മിതിചാക്കും, വിപരീതമായ്വരും,
അതിവിസ്മയ മിപ്രപഞ്ചമി
ന്നതിരറ്റുള്ള മഹാരഹസ്യമാം.

സി. എസ്സ്. സുബ്രഹ്മണ്യൻ പോറ്റി

ജീവിച്ചിരിക്കുന്നു എന്നമാത്രമല്ല. ഗരുഡൻ ശിഷ്യനോപോ ലേ തൊഴുതുകൊണ്ട ഉണ്ണിയേ സേവിക്കുകയും കൂടി ചെയ്യു ന്നു.

വൃദ്ധ— (സന്തോഷത്തോടു കൂടി) മഹാരാജാവേ! ഞാൻകൃതാൎത്ഥ യായി. അക്ഷത ശരീരനായ എന്റെ ഉണ്ണിയുടെ മുഖം കാ ണ്മാൻ സംഗതിവന്നുവല്ലോ.

മലയ— ആൎയ്യപുത്രനേ വാസ്തവത്തിൽ കാണുന്നുണ്ടെങ്കിലും എ ന്റെ ഹൃദയത്തിൽ വിശ്വാസംവരുന്നില്ലല്ലോ. ഇതെന്താണ്?

ജീമൂതകേ— (അടുത്തചെന്നു) ഉണ്ണി! വരു! വരു! എന്നേആലിം ഗനംചെയ്യു!

ജീമൂതവാ— (എഴുനീല്ക്കാൻ ഭാവിച്ചപ്പോൾ ഉത്തരീയം വീഴുകയും മോഹിക്കുകയും ചെയ്യുന്നു.)

ശംഖ— കുമാരാ! ആശ്വസിക്കു! ആശ്വസിക്കു!

ജീമൂതകേ— അയ്യോ ഉണ്ണി! നീഎന്നേകണ്ടിട്ടും ഉപേക്ഷിച്ചു പോ കുന്നുവോ?

വൃദ്ധ— അയ്യോ! മകനേ! നീഎന്നേ വാക്കുകൊണ്ടു പോലും ആ ദരിച്ചില്ലല്ലോ.

മലയ— അയ്യോ ആൎയ്യപുത്രാ! അങ്ങു ഗുരുജനത്തേക്കൂടി എങ്ങി നെ ഉപേക്ഷിച്ചു?

(എല്ലാവരും മോഹിക്കുന്നു)

ശംഖ— കഷ്ടം! ദുഷ്ടനായ ശംഖചൂഡ! പരാത്മരക്ഷിത പ്രാണ! മാത്രക്കു മാത്രക്കു മരണത്തേക്കാൾ കഠിനമായ ദുഃഖം അനു ഭവിക്കുന്ന നിന്റെ ശത്രുസ്ഥനായിരിക്കുമ്പോൾ തന്നേനശിച്ചു പോയില്ലല്ലോ.

ഗരു— ഇതൊക്കെയും നിന്ദ്യനായ എന്റെ വിചാര ശൂന്യയായ പ്രവൃത്തിയുടെ വിലാസമാണ്. അതുകൊണ്ട ഇങ്ങിനെ ചെ യ്യാം (സ്വപക്ഷങ്ങളാൽ വീശിക്കൊണ്ടു) ഹേമഹാത്മൻ! ആശ്വസിക്കു! ആശ്വസിക്കു!

ജീമൂതവാ— (ആശ്വസിച്ചിട്ട്) ശംഖചൂഡ! ഗുരുജനങ്ങളേ ആശ്വസിപ്പിക്ക!

ശംഖ— താത ആശ്വസിക്ക! അമ്മേ! ആശ്വസിക്ക! ജീമൂതവാഹനൻ ആശ്വസിച്ചിരിക്കുന്നു. അദ്ദേഹം നിങ്ങളേ ആശ്വസിപ്പിക്കുന്നതിന്നായി എണിററ വന്നിരിക്കുന്നത നിങ്ങൾ കാണുന്നില്ലേ?

(രണ്ടുപേരും ആശ്വസിക്കുന്നു)

വൃദ്ധ— മകനേ! ഞങ്ങൾ നോക്കിക്കൊണ്ടിരിക്കുമ്പോൾതന്നെ ദുഷ്ടനായ കൃതാന്തൻ നിന്നെ പിടിച്ചു വലിക്കുന്നു വല്ലോ.

ജീമൂതകേ— ദേവി! ഭവതി ഇങ്ങിനെ അമംഗലം പറയാതിരിക്ക! ഉണ്ണി ജീവിച്ചിരിക്കുന്നുണ്ടല്ലോ. മകളേ ആശ്വസിപ്പിക്ക!

വൃദ്ധ— (വസ്ത്രത്താൽ മുഖംപൊത്തി കരഞ്ഞുകൊണ്ട) അമംഗലം നശിക്കട്ടേ. ഞാൻ കരയുന്നില്ല. (മലയവതിയേ ഉദ്ദേശിച്ച്) മകളേ! ആശ്വസിക്ക! ആശ്വസിക്ക! മലയവതി! എണീക്ക! എണീക്ക! ഇപ്പോഴുള്ളസമയം ശ്രേഷ്ഠമായ ഭർത്തൃമുഖം ദർശിച്ചാലും.

മലയ— (ആശ്വസിച്ച്) ഹാ ആര്യപുത്ര!

വൃദ്ധ— (മലയവതിയുടെ മുഖം പൊത്തീട്ട്) മകളേകരയാതിരിക്ക! കരയുന്നതമംഗലമാണ്.

ജീമൂതകേ— (കരഞ്ഞുകൊണ്ട വിചാരം)

മററുള്ളംഗംമ്പതമുടികയാൽച്ചെററുമാലംമ്പമില്ലാ
ഞ്ഞിട്ടോഷ്ഠന്നുള്ളൊരുവിധമുടൻപോന്നകണ്ഠത്തിൽവന്ന
ച്ചാറും പ്രാണൻവെടിയുമൊരു മൽപുത്രനേക്കണ്ടുകൊണ്ടി
ദ്ദുഷ്ടൻഞാനെങ്ങിനെനമരിക്കാതിരിക്കുന്നു കഷ്ടം! ॥൧൦൨

മലയ— ആര്യപുത്രനേ ഈ അവസ്ഥയിൽകണ്ടിട്ടും പ്രാണനെ ഉപേക്ഷിക്കാതിരിക്കുന്ന ഞാൻ മഹാപാപിതന്നെ.

വൃദ്ധ— (ജീമൂതവാഹനൻെറ അംഗങ്ങളേ തൊട്ടതലോടിക്കൊണ്ട് ഗരുഡനോടായിട്ട്) ഹാ നിർഘൃണനായ വൈനതേയ! ആഭരണങ്ങൾക്കുകൂടി ശോഭാവഹമായ എൻെറ ഉണ്ണിയുടെ ശരീരത്തേ അങ്ങ് എങ്ങിനെ ഈ സ്ഥിതിയിലാക്കി?

ജീമൂതവാ— അമ്മേ! ഇങ്ങിനെ പറയരുത്. ഇദ്ദേഹം എന്താണ് ചെയ്തത്? പരമാൎത്ഥത്തിൽ ശരീരത്തിന്റെ സ്ഥിതി മുമ്പുതന്നെ ഈ വിധത്തിലാണല്ലോ.

രക്താസ്ഥിമജ്ജവസമാംസമിതൊക്കയും ചേ
ൎത്താത്തോലുകൊണ്ടുപുറമേ പുതുതായ്പൊതിഞ്ഞ് ।
തീൎത്തുള്ളൊരീയുടലിനൊന്തൊരു ഭംഗിയുള്ള
തോൎത്തീടിലെത്ര വഷളാണിതു കാഴ്ചയിങ്കൽ ॥ (൧൦൩)

ഗരു— ഹേ മഹാത്മൻ! നരകാഗ്നിയുടെ ജ്വാലാമാലകളാൽ ആത്മാവു ദഹിക്കപ്പെട്ടതായി തോന്നുന്ന എന്റെ ഈ സ്ഥിതി വളരെ ദുഃഖാവസ്ഥയിലാണ്. അതുകൊണ്ട എന്റെ ഈ പാപശാന്തി വരുന്നതിലേക്കുള്ള മാൎഗ്ഗം ഉപദേശിച്ചാലും!

ജീമൂതവാ— ഇദ്ദേഹത്തിന്ന പാപപ്രായശ്ചിത്തമുപദേശിപ്പാൻ അച്ഛൻ അനുവാദംതരണം.

ജീമൂതകേ— ഉണ്ണി! അപ്രകാരം ചെയ്താലും.

ജീമൂതവാ— വിനതാനന്ദന! കേട്ടാലും.

ഗരു— (മുട്ടുകുത്തിനിന്ന തലയിൽ കൈവെച്ച തൊഴുതുകൊണ്ട്) ഭവാൻ കല്പിച്ചാലും!

ജീമൂ— വിട്ടാലും ഹിംസ മുൻചെയ്തതിനലമനുതാ
പംഭജിച്ചാലുമേററം
തുഷ്ട്യാജന്തുവ്രജത്തിന്നഭയമരുളിനാൽ
പ്പുണ്യമാൎജ്ജിക്കയെന്നാൽ ।
ചെററീമട്ടാചരിച്ചാൽപ്പരിണതതരമാം
പ്രാണിഹിംസോത്ഥപാപം
പററില്ലാ വൻകയത്തിൽ സലിലതതിയില
ന്ത്യല്പമാമുപ്പുപോലേ ॥ (൧൦൪)

ഗരു— അങ്ങയുടെ കല്പനപോലേ
അജ്ഞാനനിദ്രയതുമൂലമുറങ്ങുമെന്നെ
വിജ്ഞാനിയാകിയ ഭവാനുണൎത്തിയിപ്പോൾ ।

അഞ്ചാമങ്കം

ഇജ്ജന്തുജാലപരിപീഡനമിന്നുതൊട്ടു
വജ്ജിച്ചുഞാനിനിവിനീതിയിൽവാണുകൊള്ളാം ॥ (൧൭)
ഇപ്പോളാകട്ടേ

ആവിൎമ്മോദം മണൽത്തിട്ടെത്തുതനിരയാൽ
ദീപമോടൊത്തൊരേടെ
ത്താവത്ഭ്രാന്തിചേൎക്കും പരിചിൽവലയിതാ
കാരമായുറ്റൊരേടം ।
കൂലാൽക്കൂലംഗമിക്കുമ്പൊഴുതു ചിറകുളോ
ടൊത്തൊരേടത്തിവണ്ണം
ചാലേസപ്പൌഘമിഷ്ടപ്പടികടൽനടുവിൽ
ക്കേളിക്കെക്കൊണ്ടിടട്ടേ ॥ (൧൮)

പിന്നെയും

ഇന്നാഗസ്ത്രീകൾ കെട്ടററടിതൊട്ടുമിതുൾനേർ
കാന്തിവാൎക്കുന്തലോടും
സിന്ദൂരംതൊട്ടമട്ടിൽ പ്രഥമരവികരാ
രക്തമാംഗണ്ഡമോടും ।
നാനാവ്യസ്ഥോടിയാലും സതതമഴൽനിന
സ്ഥാരയൊയിച്ചന്ദനക്കാ
ട്ടിന്നഗ്രേരാഗമോടിസ്സുരസതരമവൽ
കീൎത്തിതാൻ പാടിടട്ടേ ॥ (൧൯)

**ജീമൂതവാ—** കൊള്ളാം മഹാത്മൻ! കൊള്ളാം. ഞാൻ ഏററവും അഭിനന്ദിക്കുന്നു. സൎവ്വഥാസത്യസന്ധനായി ഭവിച്ചാലും! (ശംഖചൂഡനോടായിട്ട്) ശംഖചൂഡ! ഇനി അങ്ങ സ്വഗൃഹത്തിലേക്കു ഗമിച്ചാലും!

**ശംഖ—** (നെടുവീൎപ്പിട്ടു അധോമുഖനായി നിൽക്കുന്നു)

**ജീമൂതവാ—** (നെടുവീൎപ്പിട്ടു മാതാവിനേനോക്കിക്കൊണ്ട്) ശംഖചൂഡ! വേഗംപോവൂ! ദുഃഖത്താൽ ആകുലയായ ആ അമ്മയുടേസ്ഥിതി ആലോചിക്കൂ!

# ഒരു ദുമ്മരണം.

---:o:---

"ഠോപ്പ നിശ്ചയമില്ല. രണ്ടുപേരുംകൂടി അടിയന്തരമായിട്ട ആരേയോ കാണുവാൻ പോയിരിക്കയാണെന്നശിഷ്യത്തി പറഞ്ഞു. വളരെ നേരമായില്ല പോയിട്ട്. ഊണുകഴിച്ച് പോയാൽ മതി അപ്പോഴേക്കും അവർ വരാതിരിക്കില്ല." അമ്മുവിൻെറ ഈ കല്പനം സ്വീകരിച്ചുവോ ഇല്ലയോ എന്ന സൂക്ഷ്മമറിവാൻ പ്രയാസമായിട്ടുള്ള വിധത്തിൽ അധരോഷ്ഠങ്ങളേയും ദന്തങ്ങളേയും മാത്രം വ്യാപിച്ചതായ ഒരുമാതിരി വികൃതമന്ദഹാസംകൊണ്ട മറുവടിയുടെ ഭാരം നിവ്വഹിച്ചിട്ട, മനസ്സിൽ കടന്നുകൂടിയിരിക്കുന്ന ശങ്കക്ക സമാധാനം വരുത്തുവാനായി ബാലകൃഷ്ണമേനോൻ ഇപ്രകാരം ചോദിച്ചു.

"ഇത്ര അടിയന്തരമായ കാൎയ്യമെന്താണ ? അവർ എങ്ങോട്ടാണ പോയിരിക്കുന്നത് ?

"നല്ല തീൎച്ചയില്ല. ഇന്നകാലത്ത പുളിങ്ങോട്ട കാൎയ്യസ്ഥൻ ഇവിടെ പന്ത്രണ്ടാൾ വന്നിരുന്നു. അപ്പോൾ സ്റ്റേഷൻആപ്പരെ കാണണമെന്നോ എന്താണ്ട ചിലതൊക്കെപ്പറയുന്നതു കേട്ടു."

"എന്നിട്ട്!" എന്ന ചോദിക്കാതിരിക്കുവാൻ ബാലകൃഷ്ണമേനവന ക്ഷമയുണ്ടായില്ല.

"പിന്നത്തെ വൎത്തമാനമൊന്നും എനിക്ക രൂപമില്ല. ഞാൻ ദേവകിക്കുട്ടിയെ കാണുക കഴിഞ്ഞ തിരിയേ വന്നപ്പോൾ കുറച്ചു വൈകി. എന്നിട്ട തിടുക്കപ്പെട്ട കുളികഴിച്ച അകത്തേക്ക പോകും വഴിയാണ ഇതു കേട്ടത്. ഈറൻമാറലും മറ്റും കഴിച്ച പുറത്തേക്ക വന്നപ്പോൾ കാൎയ്യസ്ഥൻ ഊണുകഴിച്ച പോയികഴിഞ്ഞു."

ആരംഭത്തിൽ ഉദ്ദേശിക്കപ്പെട്ട കാൎയ്യം ചോദിച്ചു തി[illegible] ത്തുന്നതിന്ന മുമ്പ് സംവാദത്തിൻെറ ഗതി ദുർഘടമാ[illegible] യേ തിരിഞ്ഞതോടുകൂടി ബാലകൃഷ്ണമേനവൻെറ ശ്രദ്ധ[illegible] അതേമാൎഗ്ഗത്തൂടെ അതിനേ അടിക്കടി പിന്തുടരേണ്ടിവന്നു[illegible] ണ്ട, ആ വഴി തിരേ മുട്ടിഎന്ന ബോദ്ധ്യമാവുന്നതുവരെ ബാലകൃഷ്ണമേനവന മനസ്സിനെ പിൻവലിക്കുവാൻ സാധിച്ചില്ല. ഇക്കാൎയ്യത്തെപ്പററി അമ്മുവിന്ന് എത്രമാത്രം അറിയാമായിരുന്നുവോ അതു മുഴുവനും പറഞ്ഞുതീൎന്നുവെന്ന തീൎച്ചവന്നപ്പോൾ.

"വരു. മണൽപ്പുറത്തേക്ക പൊവ്വ. മറേറ കാൎയ്യമൊന്നും പറഞ്ഞില്ലല്ലൊ" എന്നുപറഞ്ഞുകൊണ്ട കൊട്ടിൽപടിമേൽനിന്ന താഴത്തിറങ്ങി. അമ്മു ഇതുവരെയും ഇരുന്നിട്ടില്ല. മേൽകുഴുകുവാൻ പോകേണ്ട സമയമായെന്നുവിചാരിച്ച നിൽക്കുകയായിരിക്കുമെന്ന ബാലകൃഷ്ണമേനോൻ ശങ്കിച്ചിരിക്കുമോ എന്ന സംശയിച്ച,

"വരട്ടെ, അവിടേയിരിക്കു. ഞാനും ഇവിടെ ഇരിക്കാം" എന്നുപറഞ്ഞു.

"ഐ്. അങ്ങിനെയല്ല. മഴക്കാറൊക്കെയുണ്ട. ഇനി പുഴയിലേക്കു പോകുവാൻ അമാന്തിക്കണ്ട. പോകുംവഴി സംസാരിക്കാമല്ലൊ," എന്നുപറയുന്നതിനിടയിൽ തവള കിടന്നിരുന്ന ദിക്കിലേക്ക ഓട്ടക്കണ്ണിട്ടു നോക്കീട്ട വടിയും കക്ഷത്തിൽ തിരുകി കയ്യും കെട്ടി നടക്കുവാൻ തുടങ്ങി. അമ്മുവും പിന്നാലെ പുറപ്പെട്ടു.

"ജ്യേഷ്ഠൻ ശങ്കരമേനൊൻ ഗോപിതൊടീക്കുമെന്നുതന്നെയാണ എനിക്ക് തോന്നുന്നത. ദേവകിക്കുട്ടിക്ക അയാളെ കണ്ണിനുനേരെ കണ്ടുകൂട." എന്ന സോദരീസോദരന്മാരെപ്പററി എതദവിഷയമായ വൎത്തമാനം തുറന്നു സംസാരിക്കുന്നതിൽ പരിചയഭേദം കൊണ്ടോ മറേറാ കൂസൽതീൎന്നിട്ടുള്ളപോലെ ദേവക [illegible] ട്ട് അന്നുകാലത്തു നടന്ന സംഭാഷണത്തിന്റെ ഫലത്തെക്കുറിച്ച അമ്മു പ്രസംഗിക്കുവാൻ തുടങ്ങി.

"ശങ്കരമേനോന കുന്തമാക്കുവാൻ ആരാണെന്ന തീൎച്ചയാക്കുന്നതിന്ന അവളുടെ വീട്ടിൽ വേറേ ചിലരുണ്ടല്ലോ. ഞാൻ അമ്മുവിനോട പറഞ്ഞിട്ടുള്ള സംഗതി മുഴുവനും അവളോട പറഞ്ഞിരുന്നുവെങ്കിൽ അവൾ വേണ്ടവഴിക്കുതന്നെ പോയേനേ."

"അയ്യോ! ഞാൻ പഠിച്ച പണി പതിനെട്ടും നോക്കി. ഇനിയും അവൾക്ക വിശ്വാസമായിട്ടില്ല. ഞാനെന്താണ ചെയ്യുന്നത!"

"അവളുടെ ഇപ്പഴത്തേ നടപടി ഞങ്ങൾക്ക സമ്മതമല്ലെന്ന അവളേ മനസ്സിലാക്കിയോ."

"അതു പണ്ടേതന്നെ അവൾക്ക അറിയാമത്രെ. എന്നാൽ നിങ്ങൾക്ക ഈ കാൎയ്യത്തിൽ അഭിപ്രായം പറവാൻ അവകാശമില്ലെന്നാണ അവർ സിദ്ധാന്തിക്കുന്നത." ഇതു കേട്ടപ്പോൾ ബാലകൃഷ്ണമേനവന്റെ മുഖമൊന്നു തുടുത്തു. എന്നിട്ട,

"ഇതല്ലാതെ പിന്നെ ചിലത ഞാൻ പറഞ്ഞിരുന്നതോ?"
എന്നുചോദിച്ചപ്പോൾ അമ്മു മുഖം താഴ്ത്തി കുറച്ചു നേരത്തേക്ക് ഒന്നും മിണ്ടിയില്ല. അതിന്റെശേഷം,

"ഒട്ടുമുക്കാലും ഞാൻ പറഞ്ഞു. അതു കേട്ടപ്പോൾ അവർ തല കുലുക്കിയതല്ലാതെ മനസ്സിന യാതൊരെളക്കവും തട്ടിയില്ല." എന്നായിരുന്നു അമ്മുവിന്റെ ഉത്തരം.

അവരുടെ സംസാരം ഈ നിലയിൽ എത്തിയപ്പോൾ പടുത്തു കെട്ടിയിരിക്കുന്ന കടവിന്റെ അല്പം താഴെ മണലും വക്കോലും ചാണകവുംകൂടിചേൎന്ന കുഴഞ്ഞുമറിഞ്ഞ വൃത്തിഹീനമായിക്കിടക്കുന്ന ഒരുകന്നാലിക്കടവിൽകൂടി ബാലകൃഷ്ണമേനവൻ മണൽപ്പുറത്തേക്കിറങ്ങി. പെരുവല്ലാനദി കടക്കുവാനുള്ള പാലം, നദിയുടെ തെക്കോട്ടുള്ളവളവിങ്കലായതുംകൊണ്ട കന്നാലിക്കടവിൽനിന്ന വളരെ അകലത്തല്ലെന്നുമാത്രമല്ല, അവിടെ നിന്നാൽ അത ഒരുവിധം നല്ലവണ്ണം കാണുകയുംചെയ്യാമായിരുന്നു. ബാലകൃഷ്ണമേനോൻ പാലത്തിന്റെ നേരേ തിരിഞ്ഞ നിലഉറപ്പിച്ചു. അമ്മുവാകട്ടെ അശ്രീകരമായ കടവിൽകൂടി ഇറങ്ങുവാൻ മടിച്ചിട്ട് ഒരു അററത്തേക്കു മാറി പുഴയുടെ എറമ്പിൽതന്നെ നിന്നതേ ഉള്ളൂ. തിങ്ങിവിങ്ങിനിൽക്കുന്ന ഇല്ലിപ്പട്ടിലുകളുടെ മറവുകൊണ്ട ഈ സ്ഥലത്തനിന്ന പാലത്തിന്റെ കാഴ്ച അടഞ്ഞിരുന്നു.

പന്ത്രണ്ടിന് അടക്കിക്കളിച്ചത കമ്പിയിൽ കലാശിച്ചുവെന്ന അറിവാൻ ക്ഷേണത്തിലധികം അമ്മുവിന്റെ അവതാരികതന്നെ ബാലകൃഷ്ണമേനവനെ സംശയിപ്പിച്ചിട്ടുണ്ടായിരുന്നു. മേലാൽ ദേവകിക്കുട്ടിയുടെ അടുക്കൽ കള്ളപ്പാശി ഉരുട്ടീട്ട പ്രയോജനമില്ലെന്നു മേനവന പൂൎണ്ണബോധംവന്നു. അതോടുകൂടി അമ്മുവായിട്ടുള്ളസംഭാഷണത്തിൽ ആസ്ഥയും കുറഞ്ഞു. വേറെ ചില കാൎയ്യങ്ങൾ മനസ്സിരുത്തേണ്ട സമയം അതിക്രമിച്ചതുംകൊണ്ട കൊട്ടിക്കലാശത്തിനുള്ള വട്ടംകൂട്ടുവാൻ നിശ്ചയിച്ച ചോദ്യത്തിന്റെ ശ്രുതിയൊന്നു മൂപ്പിച്ചു.

"ജ്യേഷ്ഠന്റെ ചില ദുൎന്നടപ്പുകളെപ്പററി ഞാൻ പറഞ്ഞിരുന്നതും അവളോട പറഞ്ഞുവോ?" എന്നതിന സമാധാനം പറവാൻ അമ്മു വളരെ മടിച്ചു.

"എന്താമടിക്കുന്നത ? കുമാരൻ നായരുടെ ഹൃദയം കവൎന്നിരിക്കുന്നത മറെറാരുവളാണെന്നുള്ളതിന പലതെളിവുകളും ഞാൻ പറഞ്ഞിട്ടില്ലേ. അറിഞ്ഞുകൊണ്ട എന്റെ ഉടപ്പിറന്നവളെ കുണ്ടിൽ ചാടിക്കുവാൻ അമ്മുവിന ധൈൎയ്യമുണ്ടെങ്കിൽ എന്നെ ചതിക്കുവാനും മടിയുണ്ടാവില്ല"

"കഷ്ടം! എന്താണ നിങ്ങളിങ്ങിനെ പറയുന്നത! ചിലതൊക്കേ ഞാൻ സൂചിപ്പിച്ചപറഞ്ഞു. നിങ്ങൾ തെറ്റിദ്ധരിച്ചിരിക്കയാണെന്നാണ അവർ പറയുന്നത. അങ്ങിനെയാണെങ്കിൽ നമ്മുടെ തറവാട്ടുകാർ തമ്മിലുള്ള ബന്ധുത്വം വൎദ്ധിപ്പിക്കുവാനല്ലെ നമ്മൾ ഉത്സാഹിക്കേണ്ടത?"

ഈ സമയത്ത പാലത്തിന്മേൽ ഒരാൾവന്നു കയറുന്നത ബാലകൃഷ്ണമേനവന്റെ ദൃഷ്ടിയിൽ പെട്ടു. ഉടനെ

"എന്നെവിശ്വാസമില്ലെങ്കിൽ ഇനിഞാനിവിടെ വരുന്നില്ല" എന്നപറഞ്ഞ പുഴവക്കിൽ കൂടി ധൃതിപ്പെട്ട നടന്നു തുടങ്ങി. ഇതെല്ലാം നേരം പോക്കായിരിക്കുമെന്ന കരുതി അമ്മുകുറച്ചുനേരം സ്വസ്ഥയായിട്ടുനിന്നു. മേനവൻ തിരിക്കുവാനുള്ള ഭാവമില്ലെന്ന കണ്ടപ്പോൾ വിശ്വാസമില്ലാതായി. നടപ്പിന്റെ വേഗംചുരുക്കുവാൻകൂടി ഭാവമില്ലെന്നകണ്ടപ്പോൾ വല്ലാതെ വ്യസനിച്ചു, വൃത്തികെട്ട കടവിൽകൂടിതന്നെ മണൽപ്പുറത്തിറങ്ങി ഓടുവാൻ തുടങ്ങി. ബാലകൃഷ്ണമേനവൻ അപ്പോഴേക്കും മറഞ്ഞു കഴിഞ്ഞു. ഇപ്രകാരം ഉപേക്ഷിക്കപ്പെട്ട ആ യുവതികാലും കയ്യുംകുഴഞ്ഞുഇരിക്കുക്കത്തായിട്ടുചരലിൽ വീഴുകയും, ചിന്നിച്ചിതറിക്കിടക്കുന്ന തലമുടിയെ കാറ്റനധീനമാക്കി വസ്ത്രത്തിന്റെ അഗ്രംകൊണ്ട മുഖവുംമറച്ചു അതിദയനീയമാംവണ്ണം വിലപിക്കുവാൻ തുടങ്ങുകയും ചെയ്തു.

ഈ സമയത്ത അനാഥയാ ആ അബലാരത്നത്തെ സമാധാനപ്പെടുത്തുവാനോ എന്നുതോന്നുമാറ കാർമേഘങ്ങളിൽ നിന്ന വിമുക്തനായ ബാലചന്ദ്രന്റെ ധവളകിരണങ്ങൾ അവളുടെ പൂമേനിയേ കുളൎപ്പിക്കുവാൻ തുടങ്ങി.

ബാലകൃഷ്ണമേനവന്റെ ശ്രദ്ധയെ ആകൎഷിച്ച പുരുഷൻ ഇക്കരെ എത്തിയപ്പോഴേക്കും ബാലകൃഷ്ണമേനവനും ഒരുത്തുകൂടി. അവർതമ്മിൽ അല്പനേരം സംസാരിച്ചു നിന്നതിന്റെ ശേഷം ബാലകൃഷ്ണമേനവൻ പരിവട്ടത്ത വീട്ടിന്റെ ഉള്ളിൽകൂടി വന്നവഴി സ്വന്തം വീട്ടിലേക്കും മറേറയാൾ പിന്നാക്കവും തിരിച്ചു. അമ്മുവിന്റെ ശിഷ്യത്തിയുടെ ചോദ്യങ്ങൾക്ക് യാതൊരു സമാധാനവും പറയാതെ അവളേ പുഴക്കടവിലേക്ക ഓടിക്കുവാൻ വഴിയാക്കിത്തീൎത്തിട്ട് ചേരിപ്പുറമ്പിൽ ചെന്നു കയറി കോലായിൽ നിൽക്കുമ്പോളാണ ആറാമദ്ധ്യായത്തിൽ പറഞ്ഞപോലെ ദേവകിക്കുട്ടി ജ്യേഷ്ഠന്റെ നേരിട്ടു ചെന്നത്,

# ആത്മനിൎവ്വേദനം.

———;o:———

മൂത്രക്ലേദപുരീഷകീടതതിയോടൊന്നിച്ചു വാഴുമ്പോഴും
ചിന്താവേശമുരക്കുവാൻ വിഷമമായ് കാലം കഴിക്കുമ്പോഴും ।
വിദ്യാഭ്യാസവിധിക്കുഴന്നവശരായ്തീരുമ്പോഴും പാൎക്കിലി
ന്നാദ്യന്തം സുഖമെന്നതെന്തു പരമാത്മദ്ധ്യാനമൊന്നെന്നിയെ ॥
ആശാപാശശതങ്ങളാലനിശമാസ്സമ്പാദ്യമുണ്ടാക്കുവാൻ
ക്ലേശിച്ചേററമുഴന്നിട്ടും കന്മയിരിക്കട്ടേയുവാക്കൾക്കഹൊ ।
വേശസ്ത്രീവശരായവൎക്കഭിമതം നൽകാൻ കഴിഞ്ഞും മഹാ
വേശത്തിൽ സുഖമെന്നതെന്തു പരമാത്മദ്ധ്യാനമൊന്നെന്നിയെ ॥
കുന്നും, കാടുകളും, നിറഞ്ഞപുഴയും, മഞ്ഞും മഴക്കാറും,മ
ക്കന്നിക്കുന്നൊരുകൂരിരുട്ടു,കലരും രാവും, കുവത്താകളും ।
ഒന്നുംതന്നെ നിനച്ചിടാതവയെച്ചൊല്ലി സ്വദേഹംത്യജി
ക്കുന്നോൎക്കും സുഖമെന്നതെന്തുപരമാത്മദ്ധ്യാനമൊന്നെന്നിയെ ॥
വിദ്യാവൈഭവമുത്തമാന്വയമതും വിഖ്യാതി വിത്താദിയും
ഹൃദ്യസ്വാന്തവിവേകനിൎമ്മലതയും കൂസാതെ വേശാങ്കണേ ।
സോദ്വേഗം കളിയാടിടും കവിവരന്മാൎക്കും നിനച്ചാൽപര
പദ്യശ്രീസുഖമെന്നതെന്തു പരമാത്മദ്ധ്യാനമൊന്നെന്നിയെ ॥
കാല്യംകയ്യുമനക്കുവാൻ വിഷമമായാസന്നമായ് മൃത്യുവ
കാലേകണ്ടവിവേകമിന്നു തെളിവാക[illegible]ന്നില്ലമേ ।
മേലാക്കുംഗതിയെന്തിതെന്നു കുഴയിട്ടല്ലൽപ്പെടുന്നന്ത്യമാം
കാലത്തിൽ സുഖമെന്നതെന്തുപരമാത്മദ്ധ്യാനമൊന്നെന്നിയെ ॥
ദാരാപത്യസുഹൃജ്ജനങ്ങൾധനമുള്ളന്നേറെ നന്ദിച്ചിടും
ദാരിദ്ര്യസ്ഥിതിയായിട്ടുമ്പോളവർതാൻ നിന്ദിച്ചിടും നിസ്പൃഹം ।
ദൂരത്തിട്ടുരിതങ്ങൾ നീക്കുവതിനാളല്ലാത്തവല്ലാത്തവ
ൎക്കോരുമ്പോൾസുഖമെന്നതെന്തുപരമാത്മദ്ധ്യാനമൊന്നെന്നിയെ ॥
എന്നാൽ മാമകചിത്തമൈ ചപലസാംസൎഗ്ഗാദിസൎവ്വംവെടി
ഞ്ഞെന്നുംനീവിഷയാബ്ധിതൻതിരകളിൽച്ചാടാതെവാടാതഹൊ ॥
എന്നെക്കും സ്ഥിരമായനന്തഗുണമായ് നിൎവ്വേദ്യമായ്സ്ഥിത്യമാ
കുന്നദ്വൈതരസാനുഭൂതിസുഖസമ്പത്തൊട്ടു വൎത്തിക്കെടൊ ॥

സി. ഗോദവൎമ്മൻ തിരുമല്പാട.

# പലവക.

—:o:—

## (പുസ്തകപരിശോധന)

പത്മാക്ഷരമാഹാത്മ്യം (ഭാഷാനാടകം):—ഈ നാടകത്തിന്റെ പേരുകേൾക്കുമ്പോൾതന്നെ പ്രകൃതപുസ്തകത്തിലെ കഥാസാരമിന്നതാണെന്ന് അറിയാവുന്നതാണല്ലോ. കവി പുരാണകഥയെ നാടകരൂപേണ പുറപ്പെടുവിച്ചുവെന്നല്ലാതെ പറയത്തക്ക പരിഷ്കാരങ്ങളൊന്നും അതിൽ ചെയ്തതായി കാണുന്നില്ല. കഥ സുപരിചയമായിരുന്നാൽ മറ്റു ഗുണങ്ങളെ അപേക്ഷിക്കാതെതന്നെ ആസ്വാദനീയമാകുന്ന സ്ഥിതിക്കു 'സാരസ്യാദിഗുണങ്ങൾ ഉത്തരോത്തരം വർദ്ധിച്ചുകൊണ്ടിരിക്കുന്ന' ഒരു കവിതയെ ആരും അഭിനന്ദിക്കാതിരിക്കയില്ല. ഉത്തമരീതിയിലുള്ള ഒരു നാടകത്തെ അനുസരിച്ച് നായകനും, നായികയും, വിദൂഷകനും, രണ്ടുമൂന്നു സഖിമാരും, ഒരു മന്ത്രിയും, ഒരു ശിഷ്യനും മാത്രമെ ഇതിൽ പ്രവേശം കൊടുത്തിട്ടുള്ളു. പ്രസ്താവനയും വിഷ്കംഭവും ഇതിൽ കഴിയുന്നതു ചുരുക്കിയിരിക്കുന്നതു ഉചിതംതന്നെ. മൂന്നാമങ്കത്തിന്റെ ആരംഭത്തിൽ വാസന്തികയുടെ ചിരിച്ചുകൊണ്ടുള്ള വാക്കു സഹൃദയന്മാർക്കു രസിക്കയില്ല. വിദൂഷകൻ ഫലിതം കുറഞ്ഞവനാണെങ്കിലും വലിയ തീറ്റക്കാരനാണ്. 'ആയതിന്നു, വെള്ളവും' മുതലായ പദപ്രയോഗങ്ങളും, 'വന്നിരിക്കുവാൻ' ഇത്യാദി സന്ധികളും ഒഴിക്കേണ്ടവയാകുന്നു. ഇങ്ങിനെ സ്വല്പം ചില ന്യൂനതകളുണ്ടെങ്കിലും [illegible] നന്നായിട്ടുണ്ടെന്നു തെളിയിക്കുവാൻ മാതൃകയായി ഒരു ശ്ലോകം താഴെ ചേർക്കുന്നു.

"അസ്തുഗ്രക്രോധരൂപം കനിവുകൾ ചിന്തും കണ്ണുതങ്ങുന്നമന്യേ
[illegible]കത്തിക്കാളുന്ന സന്ധ്യാ [illegible] കിട്ടും [illegible]
[illegible] പുഞ്ചിരിയെ തെളിയിക്കും [illegible] സംപേഴിച്ചും
[illegible] നരികിൽ വരുന്നോരുവിൽ ചെടിയുടയോർ" ॥

### കരകൌശലം.

മേൽക്കണ്ണാടി ഉണ്ടാക്കുന്നതിന്നു [illegible], ഓരുപ്പ്, കൽചുണ്ണാമ്പ ഇവ ശരാശരി എടുത്തു വെള്ളത്തിൽ കലക്കി തെളിച്ചു വററിക്കുക. ഇങ്ങിനെ കിട്ടുന്ന സാധനം മൂന്നുഭാഗവും, പത്തുഭാഗം അഴുക്കില്ലാത്ത വെളുത്ത മണലും കൂട്ടി ഉരുക്കി വാർക്കുക. വാർത്തു കിട്ടുന്നതിന്നു നിറം വരുത്തുവാൻ നവസാരവെള്ളത്തിൽ വങ്കംകഴച്ച ഒരു പുളിമരത്തിൽ തൂക്കി ഒരു ദിവസം അല്ലെങ്കിൽ [illegible] മണിക്കൂറ അതിൽ വെക്കുക. പിന്നെ ആ മരുന്നിരിക്കുന്ന ദിക്കു ചെത്തിഎടുത്തു തിയ്യിൽ ഇട്ടു ഭസ്മമാക്കുക. ഈ ഭസ്മം എടുത്തു മുരിക്കുമരക്കറ [illegible]മേലൊ കൈതച്ചക്കമേലൊ കുറച്ചു വെള്ളംകൂട്ടി തേച്ചു വാർത്തുകിട്ടിയ സാധനത്തിന്മേൽ നല്ലവണ്ണം തേക്കുക. തേക്കുന്ന സമയം സ്ഫടികനിറം കിട്ടുന്നതാകുന്നു.

### സ്വന്തം.

'അനന്തസന്ദേശം' എന്ന പേരോടുകൂടിയ പ്രതിപക്ഷപത്രത്തിന്റെ ഒന്നാം ലക്കം' അതായത കഴിഞ്ഞ ചിങ്ങം 20-ാംനു-ലെ പ്രതി, കൈപ്പററിയിരിക്കുന്നു.

ധർമ്മപൂവിജയം സന്തോഷപൂർവ്വം സ്വീകരിച്ചിരിക്കുന്നു, അഭിപ്രായം വരും ലക്കത്തിൽ.

ര, ര, പ.

# P. SUBBAROY'S
## World-Renowned and Most
## Efficacious Ayurvedic Medicines.



പി. സുബ്ബരായിയുടേ ലോകപ്രസിദ്ധ
ങ്ങളും ഏററവും ഫലവത്തുകളും
ആയ ആയുവ്വേദ ഔഷധാലയം



## ൧-ലോകപ്രസിദ്ധമായധാതുപുഷ്ടികാരി.

ധാതുനഷ്ടം, ബലഹീനത, ലക്ഷണമില്ലായ്മ, വീരപ്പില്ലായ്മ, നേത്രം, കൈ, കാൽ മുതലായവയുടെ നിററൽ, നീരൊഴിവു, മധുമേഹ കല്ലടപ്പു (മൂത്രഘാതം) മുതലായ പലവിധ വസ്തിരോഗങ്ങളെ ക്ഷണേന പരിഹരിച്ചു രക്ഷപെടുത്തും.

ഡപ്പി ഒന്നുക്കു വിലരൂപാ ൨-തപാൽ ചിലവുവകയ്ക്കു അണ ൧-വേറെ.

## ൨-പ്രമേഹ നിവാരണി.

സിരാമേഹം, ഇടപ്പൂവലി, മൂത്രമധികമായും തടഞ്ഞും പോകുക, മേഡ്രം, പുകച്ചൽ രക്തമേഹം മുതലായ വ്യാധികളിൽനിന്നു സ്ത്രീ പുരുഷന്മാരെ നിവൎത്തിപ്പിക്കും. ഋതുകാലത്തിൽ രക്തം അധികമായി സ്രവിക്കുന്നതിനേയും ശമിപ്പിക്കും.

കുപ്പി ൧-ക്കു വില രൂപ ൧. മൂന്നു കുപ്പികൾ വരെയുള്ള ബങ്കിക്കു തപാൽചിലവു അണ ൬.

## ൩-സൎവ്വവേദനാ സംഹാരി.

ഈ തൈലം അല്പം പിരട്ടിയാൽ കൈകാൽ മുതലായ അംഗങ്ങളിൽ കുത്തിനോവുക വീക്കം, മുടക്കുവാതം നെഞ്ചുനോവു, തലവേദന, ഒരു ഭാഗത്തുണ്ടാകുന്ന ശൂല, ഇടപ്പൂവേദന, പാൎശ്വവായു, മേഹവായു, തിമിരവായു മുതലായ പല വ്യാധികൾ ഭേദപ്പെടും.

കുപ്പി ഒന്നുക്കു വില രൂപാ ൧. തപാൽചിലവു അണ ൬.

## ൪-മണ്ഡലകുഷ്ഠസംഹാരി.

മണ്ഡലകുഷ്ഠം, പുഴുക്കടി, തഴുതണം. നറുഞ്ഞാണി എന്നി പേരുകളുള്ള രോഗത്തിനു സിദ്ധൌഷധം. ത്വഗ്രോഗങ്ങൾ പലതും മാറും; തേമൽ, മേഹകുഷ്ഠം മുതലായവയെ നശിപ്പിക്കും.

വില, കുപ്പി ഒന്നിനു ൪-ണ. തപാൽചിലവു മൂന്നു കുപ്പിവരെ ൭-ണ വേറെ.

ലി. സുബ്ബറായി
പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട്ജില്ല.

P. SUBBAROY, *Porto Novo*

## ൫-ലക്ഷ്മീകരകസ്തൂരിഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ട വിലയേറിയ സാധനം,—ദന്തവേദന, വായ്നാററം, അജീൎണ്ണം, പിത്തവായു, ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടു കൂടിയോ ഉപയോഗിക്കാം. ആഹാരത്തോടു കൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തേയും ജീൎണ്ണിപ്പിക്കും. പ്രസവകാലത്തു താംബൂലത്തോടു കൂടി ഉപയോഗിച്ചാൽ സന്നി അടുക്കുകയില്ലാ. അപായകരമായ യാതൊരു ലഹരി സാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ലാ. കാശ്മീരത്തു നിന്നു വരുത്തിയ കസ്തൂരി, പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ടു. ചുമ, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറവിൻ പ്രകാരം ഒന്നു മുതൽ ൩ വരെ ഗുളികകൾ വെററിലച്ചാറിൽ കൊടുത്താൽ സുഖപ്പെടും.

൨൫൦ ഗുളികകൾ ഉള്ള കുപ്പി ൧-ക്കു വില അ ണ രൂ. ൧-മുതൽ ൧൨-വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്കു തപാൽ കൂലി ൪-ണ.

## ൬-ദന്തചൂൎണ്ണം.

സുഗന്ധമായുള്ളതു എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും.

വില, കുപ്പി ഒന്നിനു മൂന്നണ തപാൽചിലവു രണ്ടു കുപ്പിവരെ ൩-ണ വേറെ.

## ൭-ജ്വരഹാരി.

കുളിപ്പനി, മറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവക്കു നന്നു.

വില ഡപ്പി ഒന്നിനു ൧-ക, തപാൽചിലവു ൭-ണ വേറെ.

## ൮-ലോകപ്രസിദ്ധമായ സുഗന്ധകുന്തള തൈലം.

ഇത്തൈലം പിരട്ടിയാൽ തലമുടി, മീശ, ഇമ, ഇവ ബഹുപുഷ്ടിയായും, ഞെരുക്കമായും കറുപ്പായും വളരും. കണ്ണിനു കുളൎമയുണ്ടാകും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പെട്ടരോമം കറക്കും. രോമം പൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാകും.

വില, കുപ്പി ഒന്നിനു ൮-ണ. തപാൽചിലവു ൪-ണ വേറെ.

## ൯-രോമസംഹാരി.

രോമം എവിടെ വേണ്ടെന്നാകുന്നുവൊ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാകാതെ രോമത്തെ മാററും.

വില, കുപ്പി ഒന്നിനു ൩-ണ. തപാൽചിലവു മൂന്നു കുപ്പികൾവരെ ൪-ണ വേറെ.

പി. സുബ്ബറായി

പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ടു ജില്ല.

P. SUBBAROY *Porto Novo*

### ൧൦-അഗ്നിമാന്ദ്യസംഹാരി.

ഭോജനമില്ലായ്മ, പുളിച്ചുതികട്ടുക. നെഞ്ചുകരിക്കുക, മൂലബന്ധം, വയറുനോവു, വായ നാറ്റം, അജീൎണ്ണം വയറുവീൎത്തുകയറുക. നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും.

**ഡപ്പിഒന്നുക്കു ൩ അണ ൮-തപാൽകൂലി അണ ൨-വേറെ.**

### ൧൧-കണ്ണിന്നുബിന്ദു.

ചിരങ്ങു, ചൊറിച്ചിൽ, ചെവിയടപ്പു, ഇരച്ചിൽ മുതലായ കണ്ണുരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മതയുണ്ടാക്കും.

**വില, കുപ്പി ഒന്നിന ൮-ണ. തപാൽചിലവു മൂന്നു കുപ്പികൾ വരെ ൨-ണ വേറെ.**

### ൧൨-സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും അജീൎണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലംപിടിത്തം, അഗ്നിമാന്ദ്യം. വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും.

**വില, ഡപ്പി ഒന്നിന ൮ണ. തപാൽചിലവു ഒന്നു മുതൽ ൬-വരെ ഡപ്പികൾക്കു ൨-ണ വേറെ.**

### ൧൩-നേത്രബിന്ദു.

കൺനോവു, കൺകുത്തു, ദൃഷ്ടിമാന്ദ്യം, നീരെടുപ്പു. മിന്നൽ മാലക്കണ്ണു, പീളകെട്ടു, മങ്ങൽ, ചുവപ്പു, ചൊറിച്ചിൽ, എരിച്ചിൽ ഇമ പുരികം ഇവയുടെ വലിവു, പുകച്ചിൽ ഇങ്ങനെയുള്ള രോഗങ്ങളെ. ഭേദപ്പെടുത്തും.

**വില, കുപ്പി ഒന്നിന ൮-ണ. തപാൽചിലവു മൂന്നു കുപ്പികൾ വരെ ൨-ണ വേറെ.**

### ൧൪-സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും.

**വില, ഡപ്പി ഒന്നിന ൮-ണ. തപാൽചിലവു ൬-വരെ ഡപ്പികൾക്കു ൨-ണ വേറെ.**

### ൧൫-മൃഗകസ്തൂരി.

കാശ്മീരിൽ നിന്നും വരുത്തിയിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസിൽ ഉണ്ടു.

**രൂപാതൂക്കത്തിന ൬൮-കം. വില ഒരു രൂപാ മുതൽക്കുള്ള ഏതു സംഖ്യയ്ക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽച്ചിലവുപുറമെ. എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലോ തമിഴിലോ ആയിരിക്കണം.**

**പി. സുബ്ബരായി**

**പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട്ജില്ല.**

P. SUBBAROY, *Porto Novo.*

## ൧൬- തേൾവിഷത്തിന്ന സിദ്ധൌഷധം

തേൾകടിച്ച സ്ഥലത്ത രണ്ടുതുള്ളി ഒഴിച്ചാൽ പൊട്ടന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി വാങ്ങി വെക്കാതെ ഇരിക്കരുത.

വില കുപ്പി ൧- ക്കു ൧൦- ക രം-ണ. ൧൨ കുപ്പിയിൽ കുറയാത്ത ഒന്നിച്ച വാങ്ങുന്നവൎക്ക ഡസൻ ൧ ക്കു ൨ ക ൮ ണ, ഉള്ള വിലയിൽ കുറച്ച മാത്രമെ വില ചുമത്തുന്നുള്ളു. വി-പി- കമീഷൻ ൪ ണ പുറമേ.

ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി-പി- കമീഷൻ ൪ണ സിലോൺ ടി ൬ണ.

## ൧൭- വ്രണവിരോപണ തൈലം.

ഈ കുഴമ്പ പിത്തപ്പുണ്ണ മുതലായ എല്ലാവിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇത സകല ക്രിമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു.

വില ൮ ണ. മൂന്നു കുപ്പിവരെ വി-പി- കമീഷൻ ൪ണ മാത്രം.

## ൧൮. കണ്ഠശുദ്ധി ഗുളിക.

ഇത കണ്ഠം തെളിഞ്ഞ ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു, പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ട അത്യായാസം ചെയ്യുന്നവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു.

വില ൮ ണ വി-പി- കമീഷൻ ൩ കുപ്പിവരെ ൩ ണ.

## ൧൯. സ്നാനചൂൎണ്ണം.

ഈ പൊടിതേച്ച കുളിക്കുന്നതിന്ന വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും [illegible]വും കളഞ്ഞ, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടാതകുന്നു.

വില ൮ ണ വി-പി- കമീഷൻ ൩- ണ.

പി. സുബ്ബറായി

പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട് ജില്ല.

P. SUBBAROY, porto Novo.

## ൨൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാവുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം, അർശ്ശസ്സ, ഉറക്കമില്ലാഴ്മ, ഇവയ്ക്കും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇത മദ്ധ്യവയസ്സന്മാൎക്കും ഒരുപോലെ ഉപയോഗിക്കാവുന്നതാകുന്നു.

വില ൧൦ ണ വി-പി- കമീഷൻ ൩ കുപ്പിവരെ ൪ ണ.

## ൨൧. ഒന്നാംതരം ഗോരോചനഗുളിക.

എല്ലാവിധ പനികൾക്കും അത സംബന്ധമായി പ്ലീഹ കരൾ ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അർശ്ശസ്സ, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായി എല്ലാ ഉദര രോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു.

വില ൪ ണ വി-പി- കമീഷൻ ൩ കുപ്പിവരെ ൪ ണ.

## ൨൨. ത്വഗ്രോഗ പരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, ഒരുവട്ട, പൊളർ, ചുണ, പുഴുക്കടി, തമൎണം, മുതലായ കടിയും ചൊറിവും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇത ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി.

വി-പി- കമീഷൻ ൪ ണ.

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം | ഗോരോചനം | ത്രപ്പാലുക്കു | ൧ ക്ക | ൭ | ൦ | ൦ |
| ടി | മത്താം | ടി | ൧ ക്ക | ൧ | ൦ | ൦ |
| ടി | പച്ചക്കപ്പൂരം | ടി | ൧ ക്ക | ൧ | ൦ | ൦ |

മേൽവിലാസം തമിഴിലോ ഇംഗ്ലീഷിലോ വിശദമായി എഴുതണം.

പി. സുബ്ബറായി

പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

P. SUBBAROY, *Porto Novo.*

P. SUBBAROY, porto Novo.

# PATENT MEDICINES.

| Item | RS. | A. | P. |
|---|---|---|---|
| Scott's Emulsion of pure Cod Liver Oil. | 1 | 6 | 0 |
| Maltine with Cod Liver Oil. | 1 | 12 | 0 |
| Mellin's Emulsion Cod Liver Oil. | 1 | 6 | 0 |
| Dr. D Jong's Cod Liver Oil. | 1 | 10 | 0 |
| Kepler Malt Extract. | 1 | 8 | 0 |
| Kepler Malt Extract of Cod Liver Oil. | 1 | 10 | 0 |
| Extract of Malt with Cod Liver Oil. | 1 | 8 | 0 |
| Kemp and Co. Gora Pouder. | 0 | 4 | 0 |
| Malt pepsin. | 4 | 12 | 0 |
| Sulphate of Quinine | 1 | 12 | 0 |
| Vaseline 2 oz. bottle. | 0 | 6 | 0 |
| Pomade Vaseline | 0 | 6 | 0 |
| Vaseline yellow | 2 | 0 | 0 |
| Brands Essence of chiken per tin. | 2 | 0 | 0 |
| Brands Essence of mutton. | 1 | 8 | 0 |
| Senico meat large size. | 1 | 4 | 0 |
| Benger's food. | 1 | 4 | 0 |
| Nestle's milk food, tin | 1 | 3 | 0 |
| Mellin's food large size | 1 | 10 | 0 |
| Do. Small size. | 1 | 0 | 0 |
| Bovril. | 1 | 0 | 0 |
| Do. Bottle. | 1 | 2 | 0 |

| Item | RS. | A. | P |
|---|---|---|---|
| Borex Soap. | 0 | 12 | 0 |
| Burogoyn's chemical food per bottle. | 0 | 12 | 0 |
| Easton's Syrup. | 1 | 0 | 0 |
| Cadbury's Cocoa per tin. | 0 | 10 | 0 |
| Van Honten's cocoa. | 0 | 12 | 0 |
| Setchford's carbolic tooth powder. | 0 | 6 | 0 |
| Calvert's Do. | 0 | 6 | 0 |
| Tyra Hari. | 0 | 8 | 0 |
| Stearn's Headache cure per book. | 1 | 0 | 0 |
| Pria & Co's Golden oil for the Hair | 1 | 0 | 0 |
| Grimault's Indian cigarettes. | 1 | 4 | 0 |
| Smelling salt. | 0 | 10 | 0 |
| Cough Lozenges. | 1 | 4 | 0 |
| Pain Liller. | 0 | 10 | 0 |
| Mother seigels Syrup. | 1 | 4 | 0 |
| Cormolt santol midy. | 2 | 8 | 0 |
| Fellin's Syrup. | 2 | 2 | 0 |
| Menthol. | 0 | 5 | 0 |
| Dr. William Pink Pills. | 2 | 8 | 0 |
| Birgoynes Sarsaparilla | 1 | 12 | 0 |
| Carmolt's do. | 2 | 0 | 0 |
| Red Jamaica do. | 1 | 8 | 0 |
| Cooper's do. | 1 | 4 | 0 |
| Clarke's Blood mixture. | 2 | 8 | 0 |
| Dr. Fallets Pepto per. | 4 | 0 | 0 |
| Bolivian Cocoa vine. | 2 | 12 | 0 |
| Peptone wine. | 3 | 0 | 0 |
| Cuticura Soap per cake. | 0 | 12 | 0 |
| Barly powder | 0 | 9 | |
| Crosse & Blackwell's Lucca Oil. | 1 | 0 | 0 |

| | RS. | A. | P. |
|---|---|---|---|
| Olive Oil. | 0 | 6 | 0 |
| Medecal Skin Soap. | 0 | 14 | 0 |
| Do. Salutes Soap. | 0 | 8 | 0 |
| Vinolia Pomade. | 1 | 4 | 0 |
| Philowne Pomade | 0 | 4 | 0 |
| Beecham's Patent Pills. | 0 | 10 | 0 |
| Cockle's Pills. | 0 | 14 | 0 |
| Oriental Balm. | 1 | 0 | 0 |
| Vaseline Jelly. | 0 | 6 | 0 |

| | RS. | A. | P. |
|---|---|---|---|
| Cosmentique Blance. | 0 | 5 | 0 |
| Johan Maria Farina Eaude coloque. | 0 | 8 | 0 |
| Do. No. 4 | 1 | 4 | 0 |
| Freeman's chlorodyne. | 0 | 10 | 0 |
| Dr. J. Collis Broundu. | 0 | 14 | 0 |
| Japan canaga water. | 0 | 10 | 0 |
| Fss nce of Ginger. | 0 | 10 | 0 |
| Do. Peppern.ent. | 0 | 12 | 0 |

## P. M. MURPHY MOHAMAD BEERAN COOTY.

*Cochin and Ernakulam,*

*Wholesale and retail Merchant.*

Begs to advise he is ready to send articles to any place per. V. P. Post. Things taken by dozens will be given at a reduced price.

---

## THE MALABAR QUARTERLY REVIEW.

EDITED BY

C. V. SUBRAMANYA AIYAR, B. A.

*Annual subscription inclusive of postage, Rs. 5.*

To understand the character and the scope of the journal and the standard of the contributions that appear in it intending subscribers should refer to the pages of any number of the Review, a copy of which can be had on payment of Re. 1—6—0, to

The MANAGER,
*The Malabar Quarterly Review.*
***Ernakulam***

—.O.—

## ൭-ലക്ഷ്മീകരകസ്തൂരിഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ട വിലയേറി യ സാധനം,—ദന്തരവദന, വായ്നാററം, അജീർണ്ണം, പിത്തവായു, ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടു കൂടിയോ ഉപയോഗിക്കാം. ആഹാരത്തോടു കൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ എല്ലാ ദ്രവ്യത്തേയും ജീർണ്ണിപ്പിക്കും. പ്രസവകാലത്തു താംബൂലത്തോടു കൂടി ഉപയോഗിച്ചാൽ സന്നി അടുക്കുകയില്ലാ. അപായകരമായ യാതൊരു ലഹരി സാധനങ്ങളും ഇതിൽ ചേർത്തിട്ടില്ലാ. കാശ്മീരത്തു നിന്നു വരുത്തിയ കസ്തൂരി, പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേർത്തിട്ടുണ്ടു. ചളി, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽ പോലെ ഒന്നു മുതൽ ൪ വരെ ഗുളികകൾ വെററിലച്ചാറിൽ കൊടുത്താൽ സുഖപ്പെടും.

**൨൱-ഗുളികകൾ ഉള്ള കുപ്പി ൧ക്കു വില അ ണ രൂ. ൧-മുതൽ ൧൨-വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്കു തപാൽ കൂലി ൩-ണ.**

## ൮-ദന്തചൂർണ്ണം.

സുഗന്ധമായുള്ളതു എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും.

**വില, കുപ്പി ഒന്നിനു മൂന്നണ തപാൽചിലവു രണ്ടു കുപ്പിവരെ ൩-ണ വേറെ.**

## ൯-ജ്വരഹാരി.

കുളിർപ്പനി, മറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവയ്ക്കു നന്നു.

**വില ഡപ്പി ഒന്നിനു ൧-ക, തപാൽചിലവു ൯-ണ വേറെ.**

## ൰-ലോകപ്രസിദ്ധമായ സുഗന്ധകുന്തള തൈലം.

ഇത്തൈലം പിരട്ടിയാൽ തലമുടി, മീശ, ഇമ, ഇവ ബഹുപുഷ്ടിയായും, നെരുക്കമായും കറുപ്പായും വളരും. കണ്ണിനു കുളൎമയുണ്ടാകും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പെട്ടരോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാകും.

**വില, കുപ്പി ഒന്നിനു ൰-ണ. തപാൽചിലവു ൩-ണ വേറെ.**

## ൰൧-രോമസംഹാരി.

രോമം എവിടെ വേണ്ടെന്നാകുന്നതൊ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാററും.

**വില, കുപ്പി ഒന്നിനു ൪-ണ. തപാൽചിലവു മൂന്നു കുപ്പികൾ വരെ ൬-ണ വേറെ.**

പി. സുബ്ബരായി

പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട്ജില്ല.

P. SUBBAROY, *Porto Novo.*

## ൫൦-അഗ്നിമാന്ദ്യസംഹാരി.

ഭക്ഷണമില്ലായ്മ, പുളിച്ചുതികട്ടുക. നെഞ്ചുകലിക്കുക, മൂലബന്ധം, വയറുനോവു, വായ്നാററം, അജീൎണ്ണം വയറുവീൎത്തുകയറുക. നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും.

ഡപ്പിഒന്നുക്കു ൩ അണ വ്യ-ത.പാൽകൂലി അണ ൧-വേറെ.

## ൫൧-കണ്ണുവിന്ദു.

ചീക്കാളു, ചൊറികുത്തു, ചൊറിയതല്പു, ഈരച്ചിൽ മുതലായ കണ്ണുരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസുഖപ്രദമാകും.

വില, കുപ്പി ഒന്നിന വ്യ-ണ. തപാൽചിലവു മൂന്നു കുപ്പികൾ വരെ ൨-ണ വേറെ.

## ൫൨-സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും അജീൎണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലംപിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും.

വില, ഡപ്പി ഒന്നിന വ്യ-ണ. തപാൽചിലവു ഒന്നു മുതൽ ൪- വരെ ഡപ്പികൾക്കു ൧-ണ വേറെ.

## ൫൩-നേത്രബിന്ദു.

കൺനോവു, കൺകുത്തു, കുരു, നീരൊലിപ്പു. മിന്നൽ മാലക്കണ്ണു, പീളകെട്ടു, ദശവളൎച്ച, പൂവു, ചെരപ്പു, എരിച്ചിൽ ഇമ പുരികം ഇവയുടെ വലിവു, പുകച്ചിൽ ഇങ്ങനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും.

വില, കുപ്പി ഒന്നിന വ്യ-ണ. തപാൽചിലവു മൂന്നു കുപ്പികൾ വരെ ൧-ണ വേറെ.

## ൫൪-സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും.

വില, ഡപ്പി ഒന്നിന വ്യ-ണ. തപാൽചിലവു ൧-വരെ ഡപ്പികൾക്കു ൧-ണ വേറെ.

## ൫൫-മൃഗകസ്തൂരി.

കാശ്മീരിൽ നിന്നും വരുത്തിയിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസിൽ ഉണ്ടു.

രൂപാത്തൂക്കത്തിന ൪-വ്യ-ക. വില ഒരു രൂപാ മുതൽക്കുള്ള ഏതു സംഖ്യയ്ക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽച്ചിലവുപുറമെ. എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലോ തമിഴിലോ ആയിരിക്കണം.

പി. സുബ്ബരായി

പറങ്കിപ്പേട്ട, തെക്കേ ആക്കാട്ട്ജില്ല.

P. SUBBAROY, *Porto Novo.*

## ൧൬- തേൾവിഷത്തിന്ന സിദ്ധൌഷധം.

തേൾകടിച്ച സ്ഥലത്ത രണ്ടുതുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത.

വില കുപ്പി ൧- ക്ക ൧- ക ൪-ണ. ൧൨ കുപ്പിയിൽ കുറയാത്ത ഒന്നിച്ച വാങ്ങുന്നവൎക്ക ഡസൻ ൧ ക്കു ൨ ക ൮ ണ, ഉള്ള വിലയിൽ കുറച്ച മാത്രമെ വില ചുമത്തുന്നുള്ളു. വി-പി- കമീഷൻ ൩ ണ പുറമേ.

ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി-പി- കമീഷൻ ൩ ണ സിലോൺ ടി ൬ ണ.

## ൧൭- വ്രണവിരോപണ തൈലം.

ഈ കുഴമ്പ പിത്തപ്പുണ്ണ മുതലായ എല്ലാവിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇത സകല ക്രിമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു.

വില ൮ ണ. മൂന്ന കുപ്പിവരെ വി-പി- കമീഷൻ ൩ ണ മാത്രം.

## ൧൮. കണ്ഠശുദ്ധി ഗുളിക.

ഇത കണ്ഠം തെളിഞ്ഞ ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു, പ്രത്യേകിച്ച സംഗിതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ട അത്യായാസം ചെയ്യുണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു.

വില ൮ ണ വി-പി- കമീഷൻ ൩ കുപ്പിവരെ ൩ ണ.

## ൧൯. സ്നാനചൂൎണ്ണം.

ഈ പൊടിതേച്ച കുളിക്കുന്നതിന്ന വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞ, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എല്ലായ്പോഴും തോന്നുക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു.

വില ൮ ണ വി-പി- കമീഷൻ ൩- ണ.

പി. സുബ്ബറായി

പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട ജില്ല.

P. SUBBAROY, porto Novo.

## ൨൦. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാവുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം, അഗ്നിശ്ശ, ഉറക്കമില്ലായ്മ, ജ്വരസ്തംഭം ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇത മദ്ധ്യവയസ്സന്മാൎക്കും മരുന്നുപോലെ ഉപകരിക്കാവുന്നതാകുന്നു.

വില ൧൦ ണ വി-പി- കമീഷൻ ന്ന കൂപ്പിവരെ ൩ ണ.

## ൨൧. ഒന്നാംതരം ഗോരോചനഗുളിക.

എല്ലാവിധ പനികൾക്കും അത സംബന്ധമായി പ്ലീഹ കരള ഇളുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അഗ്നിശ്ശ, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായി എല്ലാ ഉദര രോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു.

വില ൩ ണ വി-പി- കമീഷൻ ന്ന കൂപ്പിവരെ ൨ ണ.

## ൨൨. ത്വഗ്രോഗ പരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, ഒട്ടുവട്ട, പോളൻ, ചൂട, പുഴുക്കടി, താരണം, മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏറ്റവും നല്ല ഔഷധമാകുന്നു. ഇത ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി.

വി-പി- കമീഷൻ ൩ ണ.

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം | ഗോരോചനം | ത്രപ്പാല്ലുക്കം | ൧ ക്ക | രൂ | ൦ | ൦ |
| ടി | മഞ്ഞാൾ | ടി | ൧ ക്ക | ൧ | ൦ | ൦ |
| ടി | പച്ചക്കൎപ്പൂരം | ടി | ൧ ക്ക | ൧ | ൦ | ൦ |

മേൽവിലാസം തമിഴിലോ ഇംഗ്ലീഷിലോ വിശദമായി എഴുതണം.

പി. സുബ്ബരായി

പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട് ജില്ല.

P. SUBBAROY, *Porto Novo.*

# നോട്ടീസ്.

(1)

മെത്തരം സാമാനങ്ങൾ!   വില വളരെ സഹായം!!

ബൊമ്പായിമുതലായ വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന ഷാപ്പുകളിൽ നിന്നനെരിട്ടുവരുത്തുന്നതും താഴെ വിവരം പറയുന്നതും വെറെയും അനെകം സാമാനങ്ങൾ തൊകപ്പടിയായും ചില്ലറയായും വളരെ സഹായ വിലക്ക വില്ക്കുന്നതാണ്.

പലതരത്തിലുള്ള പ്ലാനൽ ശിലകൾ, ടീഡുകൾ, ചെക്കുണികൾ, വളരെ ഭംഗിയുള്ള ചീട്ടികൾ പട്ടുകൾ, ബ്ലാങ്കെറ്റുകൾ, തൊപ്പികൾ, സർജ്ജുകൾ, മല്ല, ജഗന്നാഥൻ മുതലായ തുണിച്ചരക്കുകൾ. എനാമൽ പാത്രങ്ങൾ, പലതരത്തിലുള്ള ഗ്ലാസുകൾ, നാഴികമണികൾ, പാത്രകൾ, വിളക്കുകൾ, കണ്ണാടികൾ, കത്തികൾ, ഉളൊപ്പുകൾ, രവിവർമ്മപ്പടങ്ങൾ, കൊടകൾ, ഇരിമ്പചെട്ടികൾ, ഇരിമ്പഅലമാരികൾ, ഇരിമ്പഅടുപ്പുകൾ, അനെകവിധം സൊപ്പുകൾ, ബ്രാണ്ടി, വിസ്കി, മതലായ ലഹരിസാധനങ്ങൾ, മുത്തുച്ചിപ്പികൊണ്ടുള്ള അനെകവിധ പാത്രങ്ങൾ, ഇവകളും മെലിൻസഫുഡ, കൊക്കൊ, കാപ്പിപ്പൊടി, ടീ ബിസ്ക്കോത്ത മുതലായ വേറെയും അനേകവിധ സാമാനങ്ങൾ വളരെ സഹായവിലക്ക വില്ക്കുന്നു.

ആവശ്യപ്പെടുന്നവക്ക സാമാനങ്ങൾ വി- പി- ആയി അയച്ചുകൊടുക്കുന്നതാണ്.

എ. ടി. എസ്സ. മേനോൻ.
ജനറൽ മർച്ചണ്ട്.
ചിററൂര.

പുസ്തകം ൧.                                                                 നമ്പ്ര ൯.

# വ്യവഹാരചിന്താമണി.

എല്ലാ ഇംഗ്ലീഷ മാസവും 30-ാംനു- പ്രസിദ്ധപ്പെടുത്തുന്ന
ഒരു വിശേഷനിയമമാസിക.

പത്രാധിപർ

ചെങ്കുളത്ത കരുണാകരമേനോൻ ബി. എ.

—:O:—

1903 ആക്ടുമ്പ്ര.

---

## സംഗതിവിവരം.

൧. കാണം 1—വി. ശങ്കരമേനോൻ, ബി. എ., ബി. എൽ.

൨. പത്രാധിപക്കുറിപ്പുകൾ.

൩. മദിരാശി ഹൈക്കോർട്ട് ലേഖനം.
ബി. ഗോവിന്ദൻ നമ്പ്യാർ, ബി. എ. ബി. എൽ.

൪. ഹൈക്കോർട്ട് വിധി സംഗ്രഹം.

൫. കൊച്ചി വിധികൾ—ചെരിമ്പറ്റ രാമൻമേനോൻ, ബി. എ., ബി. എൽ.
കാരാട്ട അച്യുതമേനോൻ, ബി. എ., ബി. എൽ.

൬. തിരുവിതാംകൂർ വിധികൾ വി. കരുണാകരമേനോൻ, ബി. എ., ബി. എൽ.

---

കേരളസഞ്ചാരി- നിയമകാര്യത്തിൽ ഉപാദ്ധ്യായൻ,

മ. മനോരമ- മേനോന്റെ പുതിയ സ്വമാസികത്തെപോലെ വേറെ ഒരു പത്രത്തിന്നു ചെലവില്ല.

മനോരമ- സകല മുതൽക്കാരും വാങ്ങേണ്ടതാണ.

കേരളപത്രിക- കക്ഷികൾക്കു അത്യുപകാരം.

---

ഓരോ മാസം ഏററവും സാരമായ വിധിയങ്ങൾ അടങ്ങിയ മൂന്നു ഭാഗം, കൊച്ചി വിധികളുടെ പോക്കു അറിവാൻ "ചിന്താമണി" ഏകമാർഗ്ഗം.

വരിസംഖ്യ—എപ്പോഴും മുൻകൂറ.

ഒരു കൊല്ലത്തെക്കു
വി. പി. ൪—൮—൦

ആറു മാസത്തെക്കു
വി. പി. ൨—൮—൦

**കൊച്ചി വിധികൾ ൧-ാം നമ്പ്ര മുതൽക്കും, തിരുവിതാംകൂർ വിധികൾ ൯-ാം നമ്പ്ര മുതൽക്കും പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. എന്നു വ്യവഹാരചിന്താമണി മാനേജർ,**

**വള്ളുവനാട്, മലബാർ.**

## 2 BOTTLES KESHRANJAN FOR 2 As.

Why go to Calcutta or Armenian Street Madras when you get nearer home for $\frac{1}{16}$ of the price demanded there.

For every Re. you pay there you are to pay us only 1 a.

Rs. 2 worth of any of the following for 2 as.

HOW IS IT?

Buy our coupon for 2 as, from any of your friends (if you cannot do so directly from us) and send it to us along with 8 As. you will receive a certificate (with 4 coupons similar to the one first purchase attached to it) entitling you to Rs. 2 worth of any of the following on these conditions.




Sell these 4 coupons for 8 annas (and thus realize the amount you send us) and ask the buyers to send them to us with a similar 8 annas for each coupon. On receipt of the same we will send them 4 certificates similar to the one we send you first, and to you, Rs. 2 worth of any of the following.

These 4 certificate holders will have in their turn to repeat what you do,

In case you should select more than Rupees 2 worth of any of the following, the excess will be recovered by sending the the same per V. P. P.

The certificate-holder can select any Rs. 2 worth of school, college or general books. List on application.

Any Rs. 2 worth of Kaviraj N. N. Sen's Ayurvedic Medicine or Keshranjan Oil. List on application.

Any Rs. 2 worth of Rajah Ravi Varma's Picture. List on application.

## LAKSHMI.

The finest product of the fertile imagination of Rajah Ravi Varma, the acknowledged prince among artists. Size 20 × 14, Bombay price Re. 1. Given away for half price, *i. e.* 8 annas. To every purchaser of the above picture we present a copy of our Calendar, the finest and the most brilliant Calendar in the world.

We make bold to assert you would have never seen in your lifetime a finer and a more attractive Calendar. It simply charms everybody. Place it among a dozen other finest calendars you have. It will stand conspicuous. Ask any person, however short he be of mental development to judge things to decide to finest one, he will immediately pick ours. If what we speak be found to be in any way exaggeration we shall be happy to take back the picture and calendar and refund the value.

A. R. SESHAIR & Co., *Palghat.*

# സംഗതിവിവരം.

—:0:—



☞ രസികരഞ്ജിനിക്കു പുതിയ വരിക്കാരെ ഉണ്ടാക്കി അവരുടെ വരിപ്പണം മുഴുവൻ മുൻകൂറായി പിരിച്ച് പേരുവിവരപ്പട്ടികയോടുകൂടി ആ സംഖ്യ ആപ്പീസിൽ അടക്കുന്നവൎക്ക് ൧൦. ഉറുപ്പികയിൽ കുറയാതെയുള്ള സംഖ്യകൾക്കു ൧൦൦ക്കു ൧൦ക വീതം കമ്മിഷനും ൩൦. കയിൽ കുറയാതെ പിരിച്ചടക്കുന്നവൎക്കു മേൽപറഞ്ഞ കമ്മിഷനും പുറമേ മുപ്പതിനെ ഉറുപ്പികക്കു രഞ്ജിനിയുടെ ഓരോ പ്രതിവീതം സൌജന്യവുംകൊടുക്കപ്പെടും.

ര. ര. മാനേജർ.

PRINTED AT THE VIDYA VILASUM PRESS, ERNAKULAM.

# ൧൦൭ൽ ലേഖക പണമടച്ചവരുടെ പേരുവിവരം.

———:o:———

| | | | | |
|---|---|---|---|---|
| ബഹുമാനപ്പെട്ട കൊച്ചിസ്സുക്കാർ ... ... | | ൫൦ | ൦ | ൦ |
| കൊച്ചി വീരകേരള തമ്പുരാൻ | തിരുമനസ്സുകൊണ്ടു | ൫ | ൦ | ൦ |
| ,, ൨-ാം കൂറു തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ൩-ാം കൂറു കൊച്ചുണ്ണിത്തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ൪-ാം കൂറു തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ൬-ാം കൂറു തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ൧൦-ാം കൂറു തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ൧൧-ാം കൂറു തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ൧൭-ാം കൂറു തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ൨൦-ാം കൂറു തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ൨൨-ാം കൂറു തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, വലിയ ഇക്കുഅമ്മത്തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, അമ്മിണിഅമ്മത്തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, തെക്കെ കോവിലകത്തു കുഞ്ഞിക്കാവമ്മത്തമ്പുരാൻ | | ൫ | ൦ | ൦ |
| ,, ടി. ഇക്കാവമ്മത്തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, കൊച്ചിക്കാവമ്മത്തമ്പുരാന്റെ കുഞ്ഞിക്കാവമ്മ തമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, തീപ്പെട്ട വലിയതമ്പുരാന്റെ വലിയ കുഞ്ഞിക്കാവമ്മതമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ടി. ഇക്കാവമ്മതമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ടി. കാവമ്മതമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ടി. ഇക്കുഅമ്മതമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ടി. കുഞ്ഞിക്കാവമ്മതമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, ടി. മങ്കഅമ്മതമ്പുരാൻ ... | | ൫ | ൦ | ൦ |
| ,, വലിയമ്മതമ്പുരാന്റെ മങ്കഅമ്മതമ്പുരാൻ ... | | ൫ | ൦ | ൦ |
| ബ്രഹ്മശ്രീ എടമന കുഞ്ഞൻ നമ്പൂരിപ്പാട | | ൫ | ൦ | ൦ |
| ,, പാഴൂർപടുതോൽ നാരായണൻ നമ്പൂരിപ്പാട | | ൫ | ൦ | ൦ |
| ,, മല്ലിശ്ശേരി ശങ്കരൻ നമ്പൂരി | | ൫ | ൦ | ൦ |
| ,, സി. പരമേശ്വരൻ നമ്പൂരിപ്പാട | പുത്തൻകടിശ | ൫ | ൦ | ൦ |
| മ. രാ. രാ. പി. രാമുനമ്പ്യാർ | തെല്ലായി | ൫ | ൦ | ൦ |
| ,, എസ്സ. കൃഷ്ണൻ | ചിറയിൻകീഴ | ൨ | ൦ | ൦ |
| തിരുവനന്തപുരം മലയാള ഹൈസ്കൂൾ വിദ്യാർത്ഥിസംഘം | സിക്രട്ടെരി | ൧ | ൦ | ൦ |



൧൦൭൯.

പുസ്തകം ൨. തുലാമാസം. ലക്കം ൩.

## മംഗളം.

——:o:——

മുക്കണ്ണൻതന്റെകണ്ണേററുടനുടലുരുകി

പ്പോയപൂവ്വമ്പനേത്താൻ

തൃക്കണ്ണാൽത്തന്നെവീണ്ടും പുരുദയമുദയമ

ചേർത്തുകാത്തോരുതായേ ।

ഉൾക്കൊള്ളുംദോഷമെല്ലാമുടനറുതിവരും

മാറുനീക്കുറൊടെന്നെ

തൃക്കണ്ണാൽത്തീടുകൊന്നെൻ ത്രിപുരഹരപുരാ

പുണ്യപൂരത്തിടമ്പേ ! ॥

പറയാട്ട് അച്യുതമേനോൻ.

## അഹംഭാവം.

——:o:——

ജന്തുക്കൾക്കു നരജന്മം ദുല്ലഭമായിട്ടുള്ളതാണ് എന്ന ആചാൎയ്യസ്വാമികൾ പറഞ്ഞിട്ടുണ്ടു. മനുഷ്യജന്മം പുണ്യോൽക്കഷത്തിന്റെ ഫലവും മോക്ഷം ഉത്തമമായ മനുഷ്യ ജന്മത്തിന്റെ ഫലവും ആണെന്ന്, വിദ്വാന്മാരെല്ലാവരും സമ്മതിക്കും. സാധാരണ

പാമരന്മാര പോലും ""എന്നാൽ മോക്ഷമുണ്ടോ" എന്ന സംഭാഷ ണങ്ങളിൽ പലപ്പോഴും പറഞ്ഞുവരാറുള്ളതുകൊണ്ടു തന്നെ മോ ക്ഷം പരമാനന്ദമായിട്ടുള്ള ഒരവസ്ഥയാണെന്നു നമുക്കു അനുമാ നിക്കാവുന്നതാണ. ഏതുജന്മത്തിൽ മുക്തനാവുകയോ മുക്തനാ വുന്നതിന്ന ശ്രമിക്കുകയോ ചെയ്യുന്നുവോ, ആ ജന്മം സഫലവും അങ്ങിനെ അല്ലാത്തജന്മം നിഷ്ഫലവും ആണെന്നുള്ളത വിദ്വിവാ ദമായിട്ടുള്ളതാകുന്നു.

"യാനിദുഃഖാനിയാതൃഷ്ണാദുസ്സഹായേദുരാധയഃ.
തത്സർവ്വംശാന്തചേതസ്സുതമോക്ഷേഷ്വിവനശ്യതി—
ശ്രുത്വാസ്പൃഷ്ട്വാചദൃഷ്ട്വാചഭുക്ത്വാഘ്രാത്വാശുഭാശുഭം,
നഹൃഷ്യതിഗ്ലായതിയഃ സശാന്തഇതികഥ്യതേ."

എന്നുംമറ്റുമുള്ള പ്രമാണങ്ങളേക്കൊണ്ട മോക്ഷം സിദ്ധിക്കു വാൻ ആവശ്യമുള്ളവയിൽ ശാന്തി പ്രാധാന്യമെറിയ ഒന്നാണെ ന്നും ദുഃഖംവരുമ്പോൾ വിഷാദിക്കാതെയും സുഖംവരുമ്പോൾ സന്തോഷിക്കാതെയും ഇരിക്കുന്നവനാണ ശാന്തനെന്നും പറയ പ്പെടുന്നു.

ഇങ്ങിനെയുള്ള ശാന്തിയെ ശീലിക്കാതെ മനുഷ്യർ വിചാരമി ല്ലാത്തവരും ഗർവ്വികളുമായി കാലംകഴിച്ചുകൂട്ടുന്നത് എത്രകഷ്ടമാ യിട്ടുള്ളതാണ്. താൻവലിയ യോഗ്യനാണെന്നും മററാരുംതനിക്കു സമനല്ലെന്നും തോന്നുകയാണ പ്രായേണ ഗർവ്വിന്ന കാരണമായി തീരുന്നത്.

എല്ലാവർക്കും ഒരേവിധമായ അഭിപ്രായംയാതൊരുകാര്യത്തി ലും ഉണ്ടാവുന്നതല്ലാ. ഏതുകാര്യത്തിലും ഏതുകാലത്തും അഭിപ്രാ യഭേദങ്ങൾ ഉണ്ടായിക്കൊണ്ടുതന്നെയിരിക്കും. ഒരുകാര്യത്തേ കു റിച്ച് ഒന്നിലധികം അഭിപ്രായങ്ങളുണ്ടാകുമ്പോൾ എല്ലാ അ ഭിപ്രായങ്ങളിലും പരമാർത്ഥമുണ്ടെന്ന എപ്പോഴും പറഞ്ഞുകൂടു ന്നതുമല്ല.

ഒരോരുത്തർ വല്ലതിനേയും കുറിച്ച് ഒരു അഭിപ്രായം ജനിക്കു ന്നത യഥാർത്ഥമായ കാരണത്തെ ആശ്രയിച്ചായിരിക്കുമ്പോൾ ആ അഭിപ്രായത്തെ എല്ലാവരും സ്വീകരിക്കുകയും അതിനെ പ്രസി

പ്രാന്താപക്ഷം" പ്രസിദ്ധമായ സിദ്ധാന്തം, അതായത സൂക്ഷ്മാലോചന യുടെ ഫലമായി ലഭിക്കപ്പെട്ട തത്വം അത് ഏതോ, ആ പക്ഷം) എന്ന് പറയുകയും ചെയ്യുന്നു. തക്കതായ കാരണത്തെ അവലംബി ച്ചില്ലാതെയോ യാതൊരു കാരണവുമില്ലാതെയോ വല്ലതും ധരിക്ക കയോ പറയുകയോ ചെയ്യുന്നത പലപ്പോഴും ആക്ഷേപത്തിനും ചിലപ്പോൾ പരിഹാസത്തിനും കൂടി ഹേതുവായിത്തീരുന്നതാണ.

രാജാവെന്നു കേട്ടിട്ടുള്ളതല്ലാതെ ജനനം മുതൽക്ക കണ്ടിട്ടി ല്ലാത്തതുകൊണ്ട രാജാവ മനുഷ്യവർഗ്ഗത്തിൽ നിന്നു ഭേദിച്ച ഒരു മാതിരി സൃഷ്ടിയാണെന്നു ധരിച്ചിരുന്നതിനാൽ ഒരിക്കൽ ഒരുരാജാ വിനെ കാണുവാൻ സംഗതിവന്ന ഒരു മുത്തശ്ശി "അല്ലാ, രാജാവ്, രാജാവ് എന്നകേട്ടപ്പോൾ ഞാൻ എന്തോ എന്നുവിചാരിച്ചു. ഇ ത ഒരാളാണ" എന്നു പറഞ്ഞിട്ടുള്ളത് ഓർമ്മയിൽ വരുന്നു. ഈ മു ത്തശ്ശിയെപ്പോലെയുള്ളവരെയോ ഇതിലും കുറച്ചുകൂടിഭേദമായി ട്ടുള്ളവരേയോ നമുക്കിപ്പോൾ ധാരാളം കാണുവാൻ കഴിയും.

ഇങ്ങിനെയാതൊരു കാരണവുമില്ലാതെയോ തക്കതായ കാ രണം കൂടാതെയോ ചിലര വല്ലതും ധരിക്കുകയോ പറയുകയോ ചെയ്യുന്നത് ഒരു വിധം ആലോചിച്ചാൽ സഹിക്കാവുന്നതാണ്. അഭിപ്രായഭേദവും തെറ്റിദ്ധരിക്കലും പലക്കും പലകാര്യത്തിലും ധാരാളം വന്നുപോകുന്നതാണ.

എന്നാൽ "ഞാൻധരിച്ചതുശരി" "ഞാൻ പറയുന്നത സ ത്യം" എന്നുള്ള നാട്യത്തോട കൂടിയും, മററുള്ളവർ എത്രവളരെ യു ക്തിയോടുകൂടിപ്പറഞ്ഞാലും സമ്മതിക്കാതെയും, അതിനെപ്പററി ആലോചിക്കാതെയും ഇരിക്കുന്ന ചിലരുണ്ട്. അവരുടെ അവസ്ഥ യാണ വളരെ ശോചനീയമായിട്ടുള്ളത്. ഇങ്ങിനെയുള്ള പിടിവാ ദം "ഞാൻതന്നെ പ്രമാണി" "നമുക്കു സമനേവൻ" എന്നിങ്ങി നെ അവനവനേ പററി അവനവനുതന്നെ ഉണ്ടായിട്ടുള്ള വിചാ രത്തിന്റെ ഫലമാണെന്നേ പറഞ്ഞുകൂടു.

അറിവിനെ ആശ്രയിച്ച് "താൻ പ്രമാണി"എന്ന നടിച്ചു ന ടക്കുന്നവർ ഒന്നും അറിഞ്ഞുകൂടാത്ത മൂഢന്മാരാണെന്നുപറഞ്ഞുകൂ ടാ. ഒന്നുമറിഞ്ഞുകൂടാത്തകൂട്ടരാണെങ്കിൽ മററുള്ളവർ പറയുന്ന തിനെ വിശ്വസിച്ചുകൊള്ളുന്നതാകയാൽ അങ്ങിനെയുള്ളവരെ വ

ല്ല കാൎയ്യവും പറഞ്ഞു ബോദ്ധ്യപ്പെടുത്തുന്നത് എളുപ്പമായിട്ടുള്ളതാണ്. വിശേഷജ്ഞന്മാരായ മഹാത്മാക്കളെ കാൎയ്യം ബോദ്ധ്യപ്പെടുത്തുന്നതും വളരെ എളുപ്പമാണല്ലൊ.

«ഞാൻപ്രമാണിത്തം» നടിക്കുന്ന കൂട്ടർ ഈ രണ്ടുതരത്തിലും പെട്ടവരല്ല. കുറച്ചു വല്ലതും അറിഞ്ഞിരിക്കും. ഇനിയും വളരെ അറിവാനുണ്ടെന്നു മനസ്സിലാകുകയുമില്ല. ഇങ്ങിനെയുള്ളവരാണ് «ഞാൻ യോഗ്യൻ» «മററവരൊക്കെ മോശം» എന്നുധരിച്ചുപോകുന്നത്- «അചിവേത്തിഷഡക്ഷരാണി ചേട്ടപീദ്ദേഴം ശിതികണ്ടുമിഛതി» എന്നുപറഞ്ഞിട്ടുള്ളത ഈ വകക്കാരെക്കുറിച്ചുതന്നെയാണ്.

ഇങ്ങിനേയുള്ളവരുടെ ഭാവവും അവരോടു സംസാരിക്കേണ്ടതായിവരുമ്പോൾ മററുള്ളവൎക്ക നേരിടുന്ന സങ്കടവും കുറച്ചൊന്നുമല്ല. «ജ്ഞാനലവദുൎവ്വിദഗ്ദ്ധം ബ്രഹ്മാപി നരം ന രഞ്ജയതി» «അല്പവിദ്യൊ മഹാഗൎവ്വീ,» എന്നും മററും പറഞ്ഞിട്ടുള്ള മഹാന്മാരെ നാളൊന്നിന്നു നൂറു പ്രാവശ്യം തൊഴുതാൽ പോര.

കാലക്രമംകൊണ്ട അറിവു വൎദ്ധിക്കുകയോ ഒരു യോഗ്യൻ ഒരവസരത്തിൽ പറഞ്ഞതുപോലെ «യൌവനത്തിന്റെ ശക്തികൊണ്ടുള്ള ചോരത്തിളപ്പൊന്നു കുറയുകയോ» ചെയ്യുമ്പോൾ ഇവരുടെ «ഞാൻതന്നെ പ്രമാണി» എന്നുള്ള ഭാവം നിശ്ശേഷം നശിക്കുന്നതും അപ്പോൾ അവൎക്ക മുമ്പുണ്ടായിരുന്ന മൂഢതയേയും തന്നിമിത്തം കാണിച്ചതായ ചാപല്യങ്ങളേയും ഓൎത്ത പശ്ചാത്തപിച്ചുകൊള്ളുന്നതുമാണ്.

«യദാകിഞ്ചിജ്ഞോഹം ഗജ ഇവ മദാന്ധസ്സമഭവം
തദാസൎവ്വജ്ഞോസ്മീത്യഭവദവലിപ്തംമമ മനഃ-
യദാകിഞ്ചിൽകിഞ്ചിൽബുധജനസകാശാദവഗതം
തദാമൂഢോസ്മീതിജ്വരഇവമദോമേവ്യപഗതഃ.»

എന്നുപറഞ്ഞിട്ടുള്ളതുകൊണ്ട് അറിവുകുറഞ്ഞിരിക്കുന്നകാലത്ത താൻ സൎവ്വജ്ഞനെന്നും അറിവു വൎദ്ധിച്ചിട്ടുള്ള കാലത്ത താൻ അറിവുകുറഞ്ഞവനാണെന്നും തോന്നിപ്പോകുന്നത് ഒരു പതിവാണെന്നുവിചാരിക്കേണം. അതുകൊണ്ടാണ വിദ്യയുടെ ഫലം വിനയമാണെന്ന യോഗ്യന്മാർ പറയുന്നത്.

ഇങ്ങിനെയുള്ള ദുർവ്വിദഗ്ദ്ധന്മാർ "പരപരിഹാസമരിങ്കിൽ പരമഭിലാഷം കലർന്നുമേവുന്നു" എന്നുവരികിലും തങ്ങൾ ലോക നിന്ദയ്ക്കു പാത്രീഭവിച്ചിട്ടുള്ളവരാണെന്നുള്ളത് ആ ദുർവ്വിദഗ്ദ്ധതയി ങ്ങുന്നതുവരെ ഒരിക്കലും മനസ്സിലാക്കുന്നതല്ല.

ഇനി ധനത്തെ ആശ്രയിച്ച മേൽപറഞ്ഞതിനെ നടിക്കുന്ന ളുടെ നമുക്കു നോക്കുക. "ഭക്ഷണമാത്രമായാൽ, യക്ഷേശ്വരനെയും ജയിച്ചിട്ടുന്നവൻ". കാര്യമിങ്ങിനെയിരിക്കുമ്പോൾ ഒരു മാതിരി പണക്കാരാണെന്നുപറയാറുള്ള ഇങ്ങിനെയുള്ളവരുടെ കഥയെന്തു പറയേണ്ടു!

വല്ലവരേയും കണ്ടാൽ യാതൊന്നും സംസാരിക്കാതെ ബഹു ഗൌരവം നടിച്ചിരിക്കുക. ആരെങ്കിലും വല്ലതും ചെന്നുപറഞ്ഞതാൽ ഒരു തലയാട്ടൽ. ഇങ്ങിനെ ഇവര കാട്ടുന്ന ഗോഷ്ടികളെല്ല പറഞ്ഞുതുടങ്ങിയാൽ കണക്കാക്കുകയില്ല. പണ്ടു കണ്ടു പരിചയവും മറ്റും ഉള്ള വല്ലവരേയും ചിലപ്പോൾ കണ്ടാൽ കണ്ടില്ലെന്നു നടിക്കുക കണ്ടതായി നടിച്ചാൽതന്നെയും പണ്ടു കണ്ടിട്ടുള്ള ഓർമ്മയില്ലെന്നു നടിക്കുക, മുതലായ പലതും പ്രൗഢതയുടെ അംഗമെന്നാണ വെച്ചിരിക്കുന്നത്. ആരും തങ്ങൾക്കെതിരില്ല, സർവ്വഥാ തങ്ങൾ പൂജ്യന്മാരാണ്, എന്നുള്ള വിചാരം ഇവരിൽതന്നെയാണ കുടികൊള്ളുന്നത്. സമവയസ്യന്മാരും വയോധികന്മാരുമായ ചിലൎക്ക വെറുപ്പുതോന്നത്തക്കവണ്ണം അലക്ഷ്യമായി പലതും സംസാരിപ്പാൻ ഇവൎക്ക യാതൊരു ശങ്കയുമുണ്ടാവുകയില്ല.

ഇങ്ങിനെ ദുരഭിമാനികളായിട്ടുള്ളവൎക്ക വളരെ അനൎത്ഥങ്ങൾ നേരിടുവാൻ ഏറയുള്ളതും നേരിട്ടിട്ടുള്ളതും ആണ്. ദ്രോണരുടേയും പാഞ്ചാലരാജാവിന്റേയും കഥ ഇവിടെ ഉദാഹരണമായിട്ടു വിചാരിക്കാം.

ഇങ്ങിനെയുള്ള ചിലൎക്ക തങ്ങളുടെ സ്ഥിതി എന്താണെന്നും എങ്ങിനെയാണ് ലോകത്തിൽ വൎത്തിക്കേണ്ടതെന്നും ഉള്ളതിനെ കുറിച്ച യാതൊരു വിചാരവുമുണ്ടാകയില്ല. ഇവരെ ബാധിച്ചിട്ടുള്ള തിമിരം നമ്മുടെ ചില ചെറുപ്പക്കാരെ ബാധിച്ചിട്ടുള്ള ഉദ്യോഗതിമിരത്തിൽനിന്ന ഒട്ടും താണതായിരിക്കയില്ല.

ഏതാനും സ്വത്ത് സ്വാധീനത്തിൽ ആയാൽ തൽക്ഷണം പൂർവ്വകഥയെല്ലാം മറന്നു. നടവടിയെല്ലാം മാറി. പിന്നെ കളിപ്പാൻ പോകേണമെങ്കിലും മേനാവുവേണം. കുറച്ചുകഴിഞ്ഞാൽ ധൂർത്തിന്റെ ശക്തികൊണ്ടു പണം സാമാന്യം നശിച്ചു മേനാവു കേറിനടക്കുവാൻ സാധിക്കയില്ലെന്നാവും. അപ്പോൾ കുതിരവണ്ടിയാകും. പിന്നെയും കുറച്ചുകഴിഞ്ഞാൽ കാളവണ്ടിയായി. കുറച്ചുകൂടികഴിഞ്ഞാൽ അതിന്നും നിവൃത്തിയില്ലാതെയായിട്ട് വാലിയക്കാരനാം ചെല്ലപ്പെട്ടിയുമായിട്ടുകാണാം. അവസാനം "ഉള്ളതും പോയ്, അയന്റെ ഉണ്ണിയമ്മെ" എന്നായിത്തീരും.

ഇങ്ങിനെ "പത്തിനൊക്കുമേ ജീവിച്ചിരിക്കിലും" എന്ന കൂട്ടത്തിലുള്ളവർ ഇപ്പോൾ വളരെയുണ്ട്. "വരവിന്നു സമാനം ചിലവുമതുവേണം" എന്നുള്ളതു എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്. അവസ്ഥ നോക്കീട്ടും ആവശ്യമായുമല്ലാതെ നല്ലകാര്യങ്ങൾക്കുവേണ്ടി ഒരു കാശ പോലും ഈ വകക്കാർ ചിലവുചെയ്യ എന്നു വരികയില്ല. സൽപാത്രദാനംകൊണ്ടും മററുമാണ ധനം ക്ഷയിച്ചുത എങ്കിൽ "ശോഭന്തേഗളിതവിഭവാശ്ചാർത്ഥിഷുനരാഃ", എന്നു പറഞ്ഞിട്ടുള്ളതുപോലെ അവർ ലോകത്തിലെപ്പോഴും സന്മാന്യന്മാരായിരിക്കുന്നതാണല്ലോ.

കഥയില്ലാതെയുള്ള ദുരഭിമാനമാണ് ഇവരെ നശിപ്പിക്കുകയും ലോകനിന്ദക്കു പാത്രമാക്കുകയും ചെയ്യുന്നത്.

ഒരിക്കൽ ഒരാൾ ഒരു കയ്യിൽ പരിചയും മറേറകയ്യിൽ വാളും ധരിച്ചുകൊണ്ടു നടക്കുമ്പോൾ "ഇതെന്തിനാണ്" എന്നു ആരോ ചോദിച്ചതിന്നു "പണ്ടു ഞങ്ങളുടെ തറവാടു വളരെ സ്വത്തുള്ളതും കേളികേട്ടതുമായിരുന്നു. അന്ന് അകമ്പടികൂടാതെ പുറത്തിറങ്ങുക പതിവില്ല. ഇപ്പോൾ സ്വത്ത അധികമില്ലെങ്കിലും സ്ഥാനമാനങ്ങൾ കളഞ്ഞുകൂടല്ലോ എന്നുവിചാരിച്ചു വല്ലടിക്കിലേക്കും പോകേണ്ടിവരുമ്പോൾ ഞാൻതന്നെ വാളും പരിചയും കയ്യിലെടുക്കുകയാണ്" എന്നു മറുവടിപറഞ്ഞതായി കേട്ടിട്ടുണ്ട്. ഇങ്ങിനെയുള്ള അഹംഭാവം നീങ്ങാതെയിരിക്കുന്നതുവരെ ജനങ്ങളുടെയിടയിൽ ക്ഷേമമെങ്ങിനെ വർദ്ധിക്കും. "അന്തിപ്പഴഞ്ചോ

ളുമഹാഭാഗ്യമുണ്ടെങ്കിലല്ലാതിക്കിലെങ്ങും വിളങ്ങാഗുണതാപം” എന്നുള്ളത് ഒരിക്കലും മറക്കത്തക്കതല്ല.

ഇങ്ങിനെ പലവർഗ്ഗക്കാരേയും അഹംഭാവം, അഹങ്കാരം, ഗർവ്വം എന്നും മററും പലേനാമങ്ങളുള്ള “ഞാനൊന്നേനാന്ന” എന്നുള്ള ഭൂതം ബാധിക്കാതിരുന്നിട്ടില്ല. ഈ ഭൂതം ബാധിച്ചാൽ ഓരോവർഗ്ഗക്കാരും കാണിക്കുന്ന ഗോഷ്ഠി ഓരോവിധത്തിലായിരിക്കും. അതെല്ലാം ഇവിടെ വിസ്തരിച്ച സമയം കളയുന്നില്ല. ഏതു വിധമായിരുന്നാലും ഈ ഭൂതം ബാധിക്കാതെ കഴിഞ്ഞുകൂടുന്നത് മഹാഭാഗ്യവും ഈ ഭൂതം ബാധിക്കുന്നത് വലുതായ നാശത്തിന്നു ഹേതുവും ആണെന്ന് മഹാത്മാക്കളെല്ലാവരും ഒരുപോലെ സമ്മതിക്കുന്നതാകയാൽ ഈ ബാധകൂടാതിരിക്കുവാൻ എല്ലാവരും സർവ്വഥാ ശ്രമിക്കേണ്ടതാണ്.

“ഞാനൊന്നേനന്ന”, ഇതിൽ ഏതക്ഷരമാണ് ശൂന്യമല്ലാത്തത്. ഇങ്ങിനെ സർവ്വശൂന്യമായ ഈ ഭൂതം ബാധിച്ചിട്ടുള്ളവരുടെ അവസ്ഥയും സർവ്വശൂന്യംതന്നെയാണെന്ന് വിശേഷിച്ച പറയേണമെന്നുണ്ടോ?

എന്തിനധികം പറയുന്നു യഥാർത്ഥത്തിൽ യോഗ്യർതന്നെയാണെങ്കിൽ അവർക്ക് നാശകരമായ ഈ ഒരു ഭാവം ലേശംപോലും ഉണ്ടാകുന്നതല്ല. “മന്ദഃകവിയശഃ പ്രാർത്ഥീ ഗമിഷ്യാമ്യുപഹാസ്യതാം” എന്ന മഹാത്മാവും മഹാകവിയുമായ ശ്രീകാളിദാസനും “പോദജനജ്ഞാനിനാ മാത്രനായുള്ളോരു ഞാൻ” എന്നും മററും മഹാനായ തുഞ്ചത്തെഴുത്തച്ഛനും പറഞ്ഞിട്ടുള്ളതിനെ ആലോചിച്ചാൽ “നിറകുടം തുളുമ്പില്ലെ”ന്നുള്ള വാക്യം വളരെ വാസ്തവമായിട്ടുള്ളതാണെന്ന് എളുപ്പത്തിൽ തീർച്ചപ്പെടുത്തുവാൻ കഴിയുന്നതാണ്.

ഒന്നുകൂടി ആലോചിച്ചുനോക്കുക. രണ്ടായിരംചതുർയ്യുഗം തികഞ്ഞാൽ ഒരുദിവസവും, അങ്ങിനെ മുപ്പതു ദിവസം കൂടിയത് ഒരു മാസവും, അങ്ങിനെ പന്ത്രണ്ടുമാസം കൂടിയത് ഒരു സംവത്സരവും, അങ്ങിനെയുള്ള നൂറു സംവത്സരം ആയുഷ്കാലവും, അയ ബ്രഹ്മാവിന്റെ ആയുസ്സ്, കാലത്തിന്റെ അനന്തത്വം ആലോചിച്ചാ

ഹുമാനിക്കാറുണ്ടെന്നതിനെ അനുസരിച്ചോ അടിസ്ഥാനമാക്കിയോ ഞാൻ പറയുന്നില്ല. ഭാഷാസാന്നിദ്ധ്യം ഇതിൽ നോക്കേണ്ട ആവശ്യമുണ്ടോ ?

മലയാളത്തിൽ പലേ പത്രങ്ങളും മാസികകളും നടക്കുന്നുണ്ടല്ലോ. ഇവയിൽ ഒന്നിൻേറയും ഉദ്ദേശ്യം യഥാൎത്ഥമായി നോക്കുമ്പോൾ വായിക്കുന്നവരെ മുഷിപ്പിക്കേണമെന്നോ മൂഢാത്മാക്കളെ വ്യാജോക്തി കൊട്ടിഘോഷിച്ച് രസിപ്പിക്കേണമെന്നോ ആയിരിക്കയില്ലെന്നു നിസ്സംശയം പറയാവുന്നതാകുന്നു. എന്നാൽ ഇപ്പോൾ കണ്ടുവരുന്ന ചില പത്രങ്ങളുടേയും അവയെ വരുത്തി വായിക്കുന്നവരുടേയും ഏഴരശ്ശനി ആലോചിച്ചാൽ ആരും പരിതപിക്കാതിരിക്കുമോ ? "ഭിന്നരുചിൎഹിലോകഃ" എന്നിരിക്കെ പത്രപാഠകന്മാരെ എല്ലാവരേയും ഒരുപോലെ രസിപ്പിക്കേണമെന്ന് ഞാൻ വിവക്ഷിക്കുന്നില്ല. അപ്രകാരം വിവക്ഷിച്ചാൽതന്നെ അത് ന്യായമാവുകയുംഇല്ല. പക്ഷെ അധികപക്ഷം വായനക്കാരെയെങ്കിലും രുചിപ്പിക്കേണ്ടയോഎന്നു ഞാൻശങ്കിക്കുന്നു. അനവധി ജനങ്ങൾ പത്രം വരുത്തി പഞ്ചസാര പൊതിയുവാൻ ഉപയോഗിക്കുന്നു. അനവധി ജനങ്ങൾ പത്രാധിപന്മാരുടേയോ മാനേജരുടെയോ സേവക്ക് പത്രം വരുത്തി തങ്ങളുടെ കുട്ടികൾക്കു പുസ്തകം പൊതിയുവാൻ കൊടുക്കുന്നു. അനവധിപേർ അഭിമാനത്തിന്നു വേണ്ടി വൎത്തമാനപത്രങ്ങൾ വരുത്തുകയും വായിക്കാതെ വൃഥാ കെട്ടിവെക്കുകയുംചെയ്യുന്നു. ഇതിനെല്ലാംകാരണമെന്തായിരിക്കും. ആദ്യം ഒന്നുരണ്ടു പത്രങ്ങൾ വായിച്ചുനോക്കുമ്പോൾ സ്വീകാരയോഗ്യമോ ഗ്രാഹ്യമോ ആയി യാതൊരു വിഷയവും ഇല്ലെന്നു കണ്ടാൽ പിന്നെ ആ പത്രം വരുമ്പോൾ ആരെങ്കിലും തിരിഞ്ഞു നോക്കുമോ ? ചില പത്രാധിപന്മാർ വല്ല 'കല്ലുവെച്ച' വിഡ്ഢിത്വവും എഴുതി കടലാസ്സിലെ സ്ഥലം ഒരുവിധം കഴിക്കും. ചിലർ നാട്ടുകാരേയും ഗവൎമ്മേണ്ടിനെയും വൃഥാ ദുഷിച്ച് മാനനഷ്ടക്കേസ്സിലും വികടങ്ങളിലും ചാടിവീഴും. ചിലർ ഉദ്യോഗസ്ഥന്മാരുടേയും മഹാന്മാരുടേയും സേവക്ക് മുഖസ്തുതിവെച്ച് വിലക്കി പത്രസ്ഥലം മുടക്കും. ചിലർ ആകപ്പാടെ നാലു ഭാഗമുള്ള പത്രത്തിൽ മൂന്നുഭാഗ

വ്യം ചാരസ്യവും വഷളായ ചിത്രവുമായിക്കഴിക്കും. ഇവയുടെ ഇടയിൽ നാമയുടെ വല്ലതെ കരട്ടുംപെട്ടാൽ പത്രപാഠകന്മാരുടേയും ലോകത്തിൻേറയും. സൽക്കാരം. ഒരംവിധത്തിലാകുന്നു ഇവിടങ്ങളിൽ നടപ്പുള്ള മിക്ക മലയാളപത്രങ്ങളുടേയും സ്ഥിതി. മാസികകളുടെ സ്ഥിതി ഏകദേശം ഇതുപോലെതന്നെയാണ്. എങ്കിലും രാജസേവയും മുഖസ്തുതിയും കുറയുമെന്ന് ചുരുങ്ങിയ ഒരാശപാസമുണ്ട്. വല്ല കവിയശഃപ്രാർത്ഥികളും,

"ശ്രീമത്തിചെയ്യാത്തിപ്പുരാജേന്ദ്രമുഖം പ്രക്ഷാളയസപാദഃ
ഏഷരാജാ മയതേകക്കചവൈതുഹിചവൈതുഹി"

എന്നപോലെ വല്ല മുറിശ്ലോകമുണ്ടാക്കി അയച്ചാൽ അവക്ക് നിശ്ചയമായും ഇപ്പോഴം മാസികകളിൽ ഒരാദ്യവസാനപദവി ലഭിക്കുന്നതാകുന്നു.

മലയാളപത്രങ്ങൾ വേണ്ടപോലെ നടത്തുന്നതായാൽ വളരെ നല്ലതുതന്നെ. പത്രങ്ങളെക്കൊണ്ടുള്ള ഉപകാരങ്ങളിൽ ഒന്ന് നാട്ടുകാരുടെ സങ്കടങ്ങൾ ശവർമ്മെണ്ടിനെ അറിയിച്ച് അവയെ പരിഹരിക്കുന്നതാണല്ലോ. ഇതിനുള്ള സ്വാതന്ത്ര്യം ഇംഗ്ലീഷ പത്രങ്ങൾക്കും മലയാളപത്രങ്ങൾക്കും ഒരുപോലെയാണെങ്കിലും സാധുക്കന്മാരുടെ അടുക്കലേക്ക യഥേഷ്ടം സങ്കടങ്ങൾ കൊണ്ടുചെല്ലുവാനും മദ്ധ്യേ തടസ്ഥമില്ലാതെ തുറന്ന പാവാനും നല്ലത് ഇംഗ്ലീഷപത്രങ്ങളാണല്ലൊ ഇങ്ങിനെ മലയാളപത്രങ്ങൾക്ക ഒരു ന്യൂനതയുണ്ടെന്ന് ചിലർ സയുക്തികമായി വാദിക്കുമെങ്കിലും മലയാളപത്രങ്ങളുടെയും കൂടി ഒരു സംഗ്രഹം തർജ്ജമക്കാർ മുഖേന ഗവർമ്മെണ്ടുകാർ ഗ്രഹിക്കാറുണ്ടെന്ന് നമുക്ക സമാധാനിപ്പാനും വഴിയില്ലെ ?

ഇതിൻെറ പുറമെ വർത്തമാനക്കടലാസ്സുകൾ വഴിയായി നാനാദിഗന്തരങ്ങളിലുള്ള നാനാജനങ്ങളുടെ അഭിപ്രായഭേദവും സ്ഥിതിയും അറിയുവാനും നാനാദേശക്കാർ തമ്മിൽ ഗൌരവമുള്ള വിഷയങ്ങളെപ്പററി വാദപ്രതിവാദം ചെയ്ത് സംശയനിവാരണം ചെയ്വാനും നാനാരാജ്യക്കാരുടെ ആലോചനകളും പ്രകൃതികളും ഗ്രഹിപ്പാനും നമുക്ക് കഴിയുന്നു. ഇപ്പോഴത്തെക്കാലത്തിൽ

പത്രരംഗത്തിലാണ എല്ലാവക്കും ഒത്തൊരുമിച്ച അഭിനയം ചെയ്യാൻ സുലഭമായി സാധിക്കുക. ഒരു ഉദ്ദേശം അധികം ഇംഗ്ലീഷ പത്രങ്ങൾക്കല്ലയൊ സാധിക്കുന്നത? ഇന്ത്യയിൽ എന്നല്ല ലോകത്തിൽ മിക്കപ്രദേശങ്ങളിലും പടൎന്നു പിടിച്ചിരിക്കുന്ന ഇംഗ്ലീഷുഭാഷയിൽ പ്രസിദ്ധപ്പെടുത്തിയ പത്രങ്ങൾ നാനാമനുഷ്യവംശശാഖയുടേയും ഇടയിൽ സഞ്ചരിപ്പാനും തങ്ങളിൽ പ്രതിപത്തി തോന്നിപ്പാനും കഴിയുമല്ലോ. എന്നാൽ മലയാളത്തിൽ മാത്രം സഞ്ചരിച്ച് തദ്ദേശവാസികളേ ഏകയോഗക്ഷേമകാരാക്കിത്തീൎക്കേണ്ടതിന്ന് മാത്രമാകുന്നു മലയാള പത്രങ്ങളേ നിശ്ചയിച്ചിട്ടുള്ളത്. അതുകൊണ്ട് ഇംഗ്ലീഷപത്രങ്ങൾ അവയുടെ പ്രവൃത്തി ചെയ്യുന്നപോലെ നമ്മുടെ പത്രങ്ങൾ അവയുടെ പ്രവൃത്തി ചെയ്താൽ മതിയായിരുന്നു. പിന്നെ അവക്കു ന്യൂനതയുണ്ടെന്ന് പറഞ്ഞുകൂടാ.

മലയാള പത്രങ്ങൾ വേണ്ടതുപോലെ നടത്തിയാൽ മലയാളത്തിൽ മലയാളപത്രങ്ങൾക്ക് മാന്യസ്ഥാനം കൊടുക്കേണ്ടിവരില്ലയോ എന്നുകൂടി ഞാൻ ശങ്കിക്കുന്നു. നാട്ടുവൎത്തമാനങ്ങൾ അറിയിക്കേണ്ടുന്ന സാമൎത്ഥ്യം രണ്ടിന്നും ഒരുപോലെയാണല്ലോ. ഇംഗ്ലീഷറിയാത്ത നമ്മുടെനാട്ടുകാരെക്കൂടി മലയാള പത്രങ്ങൾക്കു വൎത്തമാനങ്ങൾ ധരിപ്പിപ്പാൻ കഴിയില്ലെ?

ഇവിടങ്ങളിൽക്കാണുന്ന മാസികകളിൽ ഗവൎമ്മെണ്ട് വിഷയങ്ങൾ ഒന്നും പ്രതിപാദിക്കാറില്ലെന്നു ഞാൻ പറഞ്ഞുവല്ലോ. അതുകൊണ്ട് ഇവയെക്കൊണ്ടുള്ള ഉപയോഗം ജനങ്ങൾക്ക് ഗവൎമ്മേണ്ടിനെപ്പറ്റി വല്ലതും അറിവു കൊടുക്കേണമെന്നല്ലെന്നും ഭാഷയെ പരിഷ്കരിച്ചും പോഷിപ്പിച്ചും ഒരു ഉന്നതപദവിയിൽ വരുത്തേണമെന്നമാത്രമേ അവ വിചാരിക്കുന്നുള്ളു എന്നും വെളിവാകുന്നു. ഗവൎമ്മേണ്ടിനേപറ്റി പഠിപ്പിപ്പാൻ പത്രങ്ങൾ ശ്രമിക്കെ മാസികകൾ അവയുടെ പ്രവൃത്തി ശരിയായി ചെയ്താൽ പോരെന്നില്ല. ഇംഗ്ലീഷിലുള്ളതുപോലെ മതവിഷയമായും മറ്റും പ്രതിപാദിപ്പാൻ വെവ്വേറെ മാസികകൾ മലയാളത്തിൽ ഇല്ലാത്തത ഒരു ചെറിയന്യൂനതയെന്ന് പറവാൻ വഴിയുണ്ട. ഇയ്യിടെ ഒരു വൈദ്യമാസിക പുറപ്പെട്ടുതുടങ്ങിയത വളരെ നന്നായിട്ടുണ്ട്. *

* "വ്യവഹാര ചിന്താമണി" എന്നനിയമമാസികയും നടപ്പുണ്ട,

മലയാളത്തിൽ ഇംഗ്ലീഷിലുള്ളതുപോലെ നോവൽ മുതലാ
യ ഗദ്യപുസ്തകങ്ങൾ ധാരാളമില്ലാത്തതുകൊണ്ട് ഭാഷക്കുള്ള ന്യൂന
തയിത്രയെന്ന് അറികയാൽ ചില മാസികകളിൽ ചില നോവലു
കളും മററു സരസ ഗദ്യങ്ങളും പ്രസിദ്ധപ്പെട്ടുതുടങ്ങിവരുന്നത അത്യു
ത്തമവും ഉചിതവുമാകുന്നു. ഇംഗ്ലീഷുഭാഷയിൽ തന്നെ നോവൽ
എന്നൊരുവിധം ഗദ്യങ്ങൾ പുറപ്പെടുവാൻ ഇംഗ്ലീഷുമാസികകളാ
കുന്നു കാരണമായത്, എന്നു ചരിത്രത്തിൽ പറയുന്നുണ്ട. വർത്തമാ
ന പത്രങ്ങളിലും മാസികകളിലും ചില പുതിയ രീതിയായ സംഭാ
ഷണങ്ങളും കഥകളും ആദ്യം പ്രസിദ്ധപ്പെടുത്തി വരികയും അവ
യെ വായിച്ച ജനങ്ങൾക്ക രസം തോന്നുകയാൽ സ്കോട്ട് മുതലാ
യവർ നോവൽ എന്നൊരുവിധം പുതിയ പുസ്തകങ്ങൾ എഴുതി
ത്തുടങ്ങുകയും ചെയ്തു. ഒരുവിധം തന്നെയാണ എല്ലാ ഭാഷകളിലും
സാധാരണ നോവലിന്റെ ഉല്പത്തിഎന്നുപറയാം. എന്നാൽ ദുല്ല്
ഭം ചില ഭാഷകളിൽ നോവലുണ്ടാവുന്നത് മററു ഭാഷകളിൽ നി
ന്ന് തർജ്ജമപ്പെടുത്തീട്ടും ആയേക്കാം. മലയാളത്തിലും നമ്മുടെമാ
സികകളുടെ ശ്രമത്താൽ ഇംഗ്ലീഷിലെന്നപോലെ കാലക്രമേണ
നോവൽ മുതലായ പലെവിധ ഗദ്യപുസ്തകങ്ങൾ വർദ്ധിച്ചുവരുവാ
ൻ ദൈവം കടാക്ഷിക്കട്ടെ.

അവസാനം ആലോചിപ്പാനുള്ളത് ഏതുവിധമായാൽ നമ്മു
ടെ പത്രങ്ങൾക്കും മാസികകൾക്കും അഭിവൃദ്ധിയുണ്ടാവുമെന്നാകു
ന്നു. ഇംഗ്ലീഷുപത്രങ്ങളുടെ ആദ്യകാലമായ പതിനെട്ടാം നൂററാ
ണ്ടിൽ ഇംഗ്ലീഷുകാരുടെ സ്ഥിതി എന്തായിരുന്നു? അവരുടെ ഇ
ടയിൽ അന്നുണ്ടായിരുന്ന ദുന്നടപ്പുകളും——ഇപ്പോഴും അവർ
കുററംതീന്ന് ആശാന്മാരായിഎന്നു ഞാൻ പറയുന്നില്ല. അന്ന
ത്തെക്കാൾ ഭേദം എന്നേയുള്ളൂ——സദാ ക്ലബ്ബിലും നാടകപ്പുരയി
ലും ആയി കാലംകഴിച്ചിരുന്ന സായ്പന്മാരുടെ ദുർവൃത്തിയും വി
ചാരിച്ചാൽ ബഹു ലജ്ജാവഹംതന്നെ. ഐഹികവിഷയങ്ങളിൽഭ്ര
മിച്ചുമുങ്ങിയവരും പരിഹാസം, പുഛം, ആത്മപ്രശംസ മുതലായ

ദോഷനിവഹങ്ങളുടെ അവതാരമൂൎത്തികളും ധിക്കാരിച്ച ദിച്ചാളികളിക്കുന്നതിൽ അസാമാന്യത്വപ്രതന്മാരായിരുന്നവരെന്നതെ മിക്ക സാധുന്മാരും ഇതിനോ അവൎക്കുണ്ടായിരുന്ന ദുശ്ശീലങ്ങളും ദൂഷ്യപ്രകൃതികളും അല്പം ഭേദംവരുത്തിയതു വൎത്തമാനകാലപ്പുസ്തകങ്ങളാണെന്ന് ആലോചിച്ചാൽ അറിയാവുന്നതാകുന്നു. മനോഭേദകങ്ങളും പരിഹാസപരിപൂൎണ്ണങ്ങളുമായ ഉപന്യാസങ്ങൾ കണ്ടാൽ ആരുടെയാണ് മനസ്സിളകാത്തത്? വിശേഷിച്ച് ആഡിസൻ, സ്റ്റീൽ, സ്വിഫ്ട്ട്, ജോൺസൺ, ഗോൾഡ്സ്മിത്ത്, താക്കറെ മുതലായ അന്നത്തെ ലേഖകശിരോമണികളുടെ തൂവലിന്റെ മുന ശുദ്ധം ശിലപ്രായന്മാരുടെ ഹൃദയത്തിൽകൂടി തറക്കാതിരുന്നിട്ടില്ല. പരമരസികന്മാരായ അന്നത്തെ ഇംഗ്ലീഷുലേഖകന്മാൎക്ക മനുഷ്യരുടെയല്ല മൃഗങ്ങളുടേയുംകൂടി പ്രകൃതി നന്നാക്കുവാൻ കഴിയുമായിരുന്നു. ഇവരെപ്പോലെയുള്ള ചില 'വീരകേസരികൾ' അതിൽപിന്നെയും ഉണ്ടായിട്ടുണ്ട്. ഇപ്പോഴും ഇല്ലെന്നില്ല. ലേഖകന്മാരുടെ പ്രാപ്തിയിലാകുന്നു ജനങ്ങളുടെ അറിവുവൃദ്ധിയും കാണുന്നത്. നമ്മുടെ മലയാളമാസികകളിലാകട്ടെ പത്രങ്ങളിലാകട്ടെ എഴുതുന്ന അനവധി ലേഖകന്മാരുടെ യോഗ്യത ഞാൻ പറയാതെ അവരുടെ ലേഖനങ്ങളിൽനിന്നുതന്നെ ഗ്രഹിപ്പാൻ കഴിയുന്നതാണല്ലോ. "ചുക്കിന്ന വില കയറിയിരിക്കുന്നു. കാലം ചീത്തയാണ. മഴ പെയ്യാറില്ല. പഞ്ചസാര മധുരിക്കും" എന്നും മറ്റും എഴുതി നിറച്ച ലേഖനങ്ങൾ വായിച്ചാൽ ആൎക്കാണ തലവേദനയുണ്ടാകാത്തതു? അതുകൊണ്ട ലേഖകന്മാർ വളരെ യോഗ്യന്മാരായിരിക്കയും അവരുടെ ലേഖനത്തിന്റെ യോഗ്യതയെ അറിയത്തക്ക യോഗ്യതയുള്ളവർ പത്രാധിപന്മാരായിരിക്കയും, ചെയ്താൽ നമ്മുടെ പത്രങ്ങൾക്കും മാസികകൾക്കും, ഇംഗ്ലീഷുപത്രങ്ങളോടും മാസികകളോടും ഏകദേശസാമ്യം ലഭിക്കയും, പത്രവായനക്കാരെയെന്നല്ല. നാട്ടുകാരെ എല്ലാം പരിഷ്കരിച്ച് സദ്വൃത്തനിരതന്മാരാക്കയും, മലയാളഭാഷക്ക് ഒരു നല്ല പദവി ലഭിക്കയുംചെയ്യുമെന്നതിന്ന് രണ്ടുപക്ഷമില്ല.

ചുണ്ടയിൽ സി. രാഘവപ്പുതുവാൾ.

പക്ഷീന്ദ്രനാപ്പരുഷമായൊരു കൊക്കുകൊണ്ടു
കൊത്തിത്തുലച്ച തവചാരുശരീരമെന്നായ്
ഓർത്തോർത്തുഹന്ത പരമായവരങ്ങുമൂല
മത്ത്യാത്തിപൂണ്ടു മരുവീടുകയാണുന്തനം ॥ (ഭാവ്യ)

വൃദ്ധ— (കണ്ണീരോടുകൂടി) ഗരുഡന്റെ മുഖത്തിങ്കൽ പതിതനായിട്ടും അക്ഷതശരീരനായിട്ടുതന്നെ തന്റെ പുത്രന്റെ മുഖം കാണ്മാൻ സംഗതിവന്ന ആ അമ്മ ഭാഗ്യവതിതന്നേ.

ശംഖ— അമ്മേ! കുമാരൻ സ്വസ്ഥനായിരുന്നാൽ ഇത് വാസ്തവം തന്നെ.

ജീമൂതവാ— (വേദനനടിച്ചുകൊണ്ട്) ഹാഹാ! പരാത്ഥസംപാദനത്തിലുള്ള അത്യൌത്സുക്യംകൊണ്ട ഇത്രനേരവും അറിയാതെകഴിഞ്ഞു. ഇപ്പോൾ ഇതാമമ്മം ഭേദിക്കുന്ന വേദനകൾ എന്നെ ഉപദ്രവിപ്പാൻ തുടങ്ങിയിരിക്കുന്നു. (മരണാവസ്ഥ നടിക്കുന്നു)

ജീമൂതകേ— (സംഭ്രമത്തോടുകൂടി) ഉണ്ണി! മകനെ! നിയ്യെന്താണിങ്ങിനെ ചെയ്യുന്നത്?

വൃദ്ധ— അയ്യോ! എന്താണാവൊ ഇങ്ങിനെ പറയുന്നത്. (മാറത്തടിച്ചുകൊണ്ട്) രക്ഷിക്കണേ! രക്ഷിക്കണേ! ഇതാഎന്റെ പുത്രൻ ആത്യാപത്തിൽ അകപ്പെടുന്നു.

മലയ— ആര്യപുത്ര! എന്നോടുകൂടാതെ പോകുന്നത് അങ്ങക്ക് യുക്തമല്ല.

ജീമൂ— (കൈകൂപ്പുവാൻ ഭാവിച്ചുകൊണ്ട്) ശംഖചൂഡ! എന്റെ കൈകൾ ഒന്ന് യോജിപ്പിക്കു!

ശംഖ— (അപ്രകാരംചെയ്തുകൊണ്ട്)കഷ്ടം! ലോകം അനാഥമായി.

ജീമൂ— (കണ്ണുകറങ്ങിത്തുറന്നമിഴിച്ച് മാതാപിതാക്കന്മാരെ നോക്കിക്കൊണ്ട്) അച്ഛ! അമ്മേ! ഇത് എന്റെ അന്ത്യമായ നമസ്കാരമാണ്. എന്തെന്നാൽ.

ചൈതന്യം ഗതമായൊരീയവയവം ചെററും ചലിക്കുന്നതി
ല്ലേതും കേൾക്കുവതില്ലഹോ ചെവികൾമേ സുവ്യക്തമാമുക്തിയും

അഞ്ചാമങ്കം

സാദരന്താൻ സഹസാ മയങ്ങിമിഴിയും ഹാ താത! കഷ്ടം കരോ
രാതങ്കം കലരുന്നൊരെന്നുടയൊരീപ്രാണങ്ങൾ പോകുന്നിതാ ॥

അല്ലെങ്കിൽ ഇങ്ങിനെ പ്രലാപിക്കുന്നത് എന്തിനാണ് ?
("സ്വദേഹമേകി ഫണിരക്ഷ ചെയ്തു ഞാൻ" എന്നുള്ള ശ്ലോകം ചൊല്ലി വീഴുന്നു)

വൃദ്ധ— അയ്യോ! മകനേ! അയ്യോ ഉണ്ണി! ഗുരുജനവത്സനായുള്ളവനേ! നീ എവിടെ പോയിരിക്കുന്നു. എന്നോട് ഉത്തരം പറഞ്ഞാലും! ഹാ നന്ദന! ഹാ ജീമൂതവാഹന! ഇനി നിന്നെ എങ്ങിനെ കാണ്മാൻ കഴിയും.

ജീമൂ— ഹാ പുത്ര! ജീമൂതവാഹന! ഹാ നിഖിലജനവത്സല! ഹാ സർവ്വഗുണനിധേ! നീ എവിടെ ഇരിക്കുന്നു? എനിക്ക് ഉത്തരം ദാനം ചെയ്താലും (കൈ പൊക്കീട്ട്) കഷ്ടം! കഷ്ടം!

ധൈര്യത്തിന്നിടമില്ല, ദക്ഷമെവനേ ചേട്ടുന്നു രക്ഷാർത്ഥമാ
യാരോർത്താൽ ക്ഷമയ്ക്കുപരിപ്പതിനിനി, ദാനോൽകരവിച്ഛിന്നമായ് ।
നേരായ്‌നേരുനാശിച്ചു, സാധുകൃപയിന്നാരോട്ടുപോം ഹന്ത മു
പ്പാരും ശൂന്യമതായിഹാ! തനയ! നീ ലോകാന്തരം പോകവേ ॥

മലയ— ഹാ ആര്യപുത്ര! അങ്ങ് എന്നെ ഉപേക്ഷിച്ചുപോയിരിക്കുന്നുവോ? നിർഘൃണഹൃദയയും വജ്രകഠിനദേഹയുമായ മലയവതി! നീ പ്രാണനാഥനോടു കൂടാതെ ഇന്നിയും ജീവിച്ചിരിക്കുന്നുവല്ലോ.

ശംഖ— ഹാ! നിഷ്കാരണപരോപകാരവ്രത! അങ്ങ് പ്രാണനേക്കാളും അധികം വിലവെച്ചിട്ടുള്ള ഇയ്യാളെക്കൂടി ഉപേക്ഷിച്ചു പോകുന്നുവോ? എന്നാൽ ശംഖചൂഡൻ നിശ്ചയമായിട്ടും അങ്ങയേ അനുഗമിക്കുന്നതാണ്.

ഗരു— കഷ്ടം! മഹാത്മാവായ ഇദ്ദേഹത്തിന്റെ കാര്യം കഴിഞ്ഞുപോയല്ലോ. ഇനി ഞാനിപ്പോൾ എന്ത് ചെയ്യേണ്ടൂ.

വൃദ്ധ— കണ്ണീരോടുകൂടി ഊർദ്ധ്വഭാഗത്തു നോക്കീട്ട്) ഭഗവാന്മാരായ ലോകപാലന്മാരേ! അമൃതവർഷം ചെയ്തിട്ടെങ്കിലും എന്റെ പുത്രനേ ജീവിപ്പിക്കണേ!

ഗരു— (സന്തോഷത്തോടുകൂടി വിചാരം) ഹെയ്! അമൃതിന്റെ ക
ഥയാൽ നല്ല ഓർമ്മയുണ്ടായി. ഇപ്പോഠം ഞാൻ എന്റെ ദു
ഷ്യശസ്സു തിരെ നശിച്ചതായി വിചാരിക്കുന്നു. വേഗത്തിൽ ചെ
ന്ന് ദേവേന്ദ്രനോട് അപേക്ഷിച്ച് അദ്ദേഹം തരുന്ന അമൃതി
നെ വർഷിച്ച ജീമൂതവാഹനനെ എന്നുവേണ്ട പൂർവ്വഭക്ഷിത
ന്മാരായി അസ്ഥിമാത്രാവശേഷന്മാരായ ഈ സർപ്പാധിപ
ന്മാരേയും ജീവിപ്പിച്ചുകളയാം. അപേക്ഷിച്ചിട്ടു അദ്ദേഹം
തരാതിരിക്കുന്നതായാൽ ഞാൻ

പക്ഷത്താലബ്ധിമാററിപ്പവനനെയുരുവേ
ഗേന പായിച്ചു പന്നാ
ണ്ടക്കൂമാരോടു മഗ്നിക്കുഢരുഗനലഭാ
ഹേനമോഹം വരുത്തി ।
കൊത്തീട്ടിന്ദ്രന്റെ വജ്രം ധനദഗദയുമാ
ക്കാലദണ്ഡും തകർത്താ
ദിത്യൌഘത്തെജ്ജയിച്ചിട്ടമൃതു മഴപൊഴി
ച്ചിട്ടുവൻധാടിയോടേ ॥ (൧൧൧)

എന്നാൽ പോകതന്നേ. (എന്നത്യുത്സാഹത്തോടു കൂടി ചു
ററിനടന്ന് പോയി)

ജീമൂതകേ— വത്സ ശംഖചൂഡ! ഇനിയും നാം എന്തിനേ കാത്ത
നിൽക്കുന്നു? വിറകുകൊണ്ടുവന്ന് എന്റെ പുത്രന്ന്‌വേണ്ടി
ഒരു ചിത ഉണ്ടാക്കു! ഞങ്ങളും ആയാളെ അനുഗമിക്കുക ത
ന്നെയാണ്.

വൃദ്ധ— മകനേ! വേഗം തെയ്യാറാക്കു! നിന്റെ ഭ്രാതാവ് ഞങ്ങ
ളെ പിരിഞ്ഞിട്ട് ദുഃഖിച്ചിരിക്കുകയാണ്.

ശംഖ— (കണ്ണീരോടു കൂടി) ഗുരുക്കന്മാരുടെ കല്പനപോലെ. എ
ന്നാൽ ഞാൻ നിങ്ങളുടെ കൈമുമ്പിൽ ഗമിപ്പാനാണ് തീ
ർച്ചയാക്കിയിരിക്കുന്നത്. (എണീററ് ചിതഉണ്ടാക്കീട്ട്) താത!
അമ്മേ! ഇതാ ചിത തയാറായി.

ജീമൂതകേ— കഷ്ടം! കഷ്ടം!
ഉഷ്ണീഷംമുടിതന്നി,ലൂൎണ്ണപുരികങ്ങൾക്കുള്ളി,ലബ്ജോപമം
കണ്ണാച്ചക്രമൊടൊത്തകൈമൃഗപതിയ്ക്കൊക്കുന്നവക്ഷസ്ഥലം।
ഈവണ്ണമൊക്കെയിരിക്കെയിന്നിഹകഷ്ടമാഹാവത്സ! മൽദുഷ്കൃതാൽ
നീവിദ്യാധരചക്രവൎത്തിപദമിന്നേൽക്കാതെപോകുന്നതും॥ (കരവു)

ദേവി! എന്തിനിനിയും നിലവിളിക്കുന്നു? എണീക്ക നമുക്ക് ചിതയിൽ പ്രവേശിക്കാം.

(എല്ലാവരും എണീക്കുന്നു)

മലയ— (കൈകൂപ്പി മേൽപ്പോട്ടുനോക്കിക്കൊണ്ട്) ഭഗവതി ഗൌരി! "വിദ്യാധര ചക്രവൎത്തി നിന്റെ ഭൎത്താവായിരിക്കും" എന്ന ഇവിടുന്ന അരുളിച്ചെയ്കയുണ്ടായി. എന്നാൽ മന്ദഭാഗ്യയായ ഞാൻനിമിത്തം ഇവിടുന്ന് അയഥാൎത്ഥവാദിനിയായി തീൎന്നിരിക്കുന്നു.

(അനന്തരം സംഭ്രമത്തോടുകൂടി ഗൌരിപ്രവേശിക്കുന്നു)

ഗൌരി— ജീമൂതകേതു മഹാരാജാവേ! സാഹസം പ്രവൃത്തിക്കരുത്.

ജീമൂതകേ— ആശ്ചൎയ്യം! അമോഘദൎശനയായ ഗൌരിയോ?

ഗൌരി— (മലയവതിയോടായിട്ട) വത്സ! ഞാൻ അയഥാൎത്ഥവാദിനിയായിത്തീരുമോ?

(നായകന്റെ അടുത്തചെന്ന് കിണ്ടിയിൽനിന്ന് വെള്ളം എടുത്ത് തളിച്ചിട്ട്)

ജീവൻകളഞ്ഞു മുലകിന്നുപകാരമേവം
ജീവൽപ്രമോദമൊടു ചെയ്തൊരുനിന്റെപേരിൽ ।
ജീമൂതവാഹന! പരംപരിതുഷ്ടയായ്ഞാൻ
ജീവിക്ക നീജവമോടെൻ പ്രിയമേറുമുണ്ണി!

ജീമൂതവാഹനൻ— (എണീക്കുന്നു)

ജീമൂതകേതു— (സന്തോഷത്തോടുകൂടി) ദേവീ! ഭവതി ഭാഗ്യത്താൽ വൎദ്ധിക്കുന്നു. ഉണ്ണി വീണ്ടും ജീവിച്ചുവല്ലോ

വൃദ്ധ— ഭഗവതിയായ ഗൌരിയുടെ പ്രസാദത്താൽ.

ജീമൂതവാ— (ഗൌരിയേ കണ്ടിട്ട് തൊഴുതുകൊണ്ട്) ആശ്ചൎയ്യം!

അമോഘദൎശനയായ ഭഗവതിയോ?
നമിക്കുവോർമാലത്തുനീക്കിയിഷ്ടാ
ക്രമത്തിലേറും വരമേകുവോളേ!
നമിച്ചിടുന്നേൻ ചരണാംശരണ്യേ!
സമസ്തവിദ്ധ്യാധരവന്ദിതേ! തേ ॥ (൧൬൩)

(എന്ന് ഗൌരിയുടെ കാക്കൽവീഴുന്നു)

(എല്ലാവരും മേല്പോട്ടു നോക്കുന്നു)

ജീമൂതകേ— എന്ത്! കാറില്ലാതേകണ്ട് മഴപെയ്യുന്നുവോ? ഭഗവതി! ഇതെന്താണ്?

ഗൌരി— രാജാവേ! പശ്ചാത്താപത്തോടു കൂടിയ ഗരുഡൻ ജീമൂതവാഹനനേയും അസ്ഥിമാത്രാവശേഷങ്ങളായ സൎപ്പങ്ങളേയും ജീവിപ്പിക്കുന്നതിന്നായിദേവലോകത്തിൽ നിന്ന് അമൃതവൎഷം ചെയ്തതാണ് ഇത്. (വിരൽകൊണ്ടു ചൂണ്ടിക്കാണിച്ച്) ഇതാ അങ്ങുകാണുന്നില്ലേ?

നന്നായുന്നൊത്തമെയ്യുംനവമണിരുചിയാൽ
ദീപ്രമാം മൌലിയും ചേ
ൎന്നൊന്നായ്ജിഹ്വൌഘലോഭാൽ പൃഥിവിയധികമാ
ലേഹനംചെയ്തുകൊണ്ട്
ഇന്നീസ്സൎപ്പേന്ദ്രസംഘം മലയഗിരിസരി
ൽപൂരങ്ങൾ പോലെ
മാന്ദ്യംവിട്ടുംവളഞ്ഞുള്ളൊരുഗതികളൊടും
വാൎദ്ധിയിൽച്ചേൎന്നിടുന്നു ॥ ൧൬൪

(ജീമൂതവാഹനനോടായിട്ട്) വത്സ! ജീമൂതവാഹന! ഭവാൻ പ്രാണദാനത്തിന്ന്മാത്രം അൎഹനായ ആളല്ല. അതിനാൽ ഇതാവേറേ ഒരു പ്രസാദവും കൂടി ഇരിക്കട്ടേ.

അന്തത്തിൽ ചുമൽ കൊണ്ടുലഞ്ഞ കനകാബ്ജപ്പൂമ്പോടിപ്പൂരമാ
ന്നിന്നെന്മാനസജാതമായ് ശുചിയതായിപ്പോഠന്തെയാറുള്ളതാം
തന്നിഷ്ടപ്പടി തീൎത്ത പൊൻകുടമതിൽച്ചേൎത്തായുനീരാഞ്ഞാൻ
നിന്നെപ്രീതിയൊടിന്ന ചെയ്യുവനിതാവിദ്യാധരാദ്ധ്യക്ഷനായ് ॥

ഇനിയും

കനകരുചിരചക്രം നല്ല നാഗ്ലോകനാമീ
കളരുചികരിവീരൻ, ശ്യാമമാമശ്വരത്നം ।
മലയവതിയിതെല്ലാം രത്നജാതങ്ങളുണ്ടേ
കലിവൊടു മിഹതന്നേൻ കാങ്കഹേ ചക്രവൎത്തിൻ ॥ (൧൧൩)

അതിനും പുറമേ ഇതാ!

എല്ലാവരും ദൎശിച്ചാലും! മതംഗൻ തുടങ്ങിയുള്ള വിദ്യാധരപതികാം ശരൽക്കാലത്തിലേ ചന്ദ്രനേപോലേ ധവളങ്ങളായ ചാമരങ്ങൾ കയ്യിലെടുത്തുകൊണ്ടും ഭക്തിയാൽ പൂൎവ്വകായത്തെ നമിച്ചുകൊണ്ടും അഭിവാദ്യം ചെയ്കയും നമസ്കരിക്കകയും ചെയ്യുന്നു. അതുകൊണ്ട പറയൂ! ഇനി ഞാൻ അങ്ങേക്ക എന്ത് ഇഷ്ടമാണ ചെയ്യേണ്ടത്.

ജീമൂതവാ— ഇതിലും അധികമായി എന്തിഷ്ടമാണുള്ളത്.

രക്ഷിച്ചു ശംഖചൂഡനുടൽ ഗരുഡനിൽ നി
ന്നിട്ടു, താൎക്ഷ്യന്നടക്കം
ശിക്ഷിച്ചുണ്ടാക്കി, മുൻതിന്നൊരുഭുജഗവര
ൎക്കൊക്കെയുണ്ടാക്കി ജീവൻ ।
രക്ഷപ്പെട്ടു മരിക്കാതിഹ ഗുരുജനമെൻ
പ്രാണലാഭാൽ, സമക്ഷം
വീക്ഷിച്ചു ദേവി! ഞാനങ്ങയെ യിനിയുമിനി
പ്രാൎത്ഥ്യമെന്തൎത്ഥമുള്ളൂ ॥ (൧൧൪)

എന്നാലും ഇതിരിക്കട്ടേ

(ഭരതവാക്യം.)

നാഗാനന്ദം.

കാലേ വർഷിച്ചിടട്ടേ മുകിൽനിരകൾ മതി
ച്ചീടു മാറംബുദൌഘം
ചാലേ ഭൂലോകമെല്ലാം പരമവിരള സ
സ്യങ്ങളാൽ മൂടിടട്ടേ ।
ഈ ലോകം മത്സരിക്കാതെയു മപകടമേ
ലാതെയും ബന്ധുവർഗ്ഗ
ത്താലുണ്ടാം സൌഖ്യസമ്പത്തൊടു സുകൃതവുമാ
ർജ്ജിച്ചു വർത്തിച്ചിടട്ടേ ॥
(എന്നു എല്ലാവരും പോയി.)

—;o;—

അഞ്ചാമങ്കം കഴിഞ്ഞു.

നാഗാനന്ദം നാടകം സമാപ്തം.

ശുഭം.

## കളിശ്ശീട്ട.

കറുത്തുകുഴംവച്ചൊരു ചെറുതാലിസ്സരൂപ്യമായ് ।
ഇരിക്കുമിസ്പിശീട്ടെന്നു ധരിച്ചീടണമേവരും ॥
ഭദ്രാസനേപ്രതിഷ്ഠിച്ചരുദ്രലിംഗം കണക്കിനേ ।
ഛിദ്രംകൂടാതെകാണുന്നതു ദ്രേശാൽക്ലാവരാസ്സരും ॥
അധികം ചുവന്നതായുള്ള രുധിരത്തിന്റെ വർണ്ണമായ് ।
ചതുരക്കോണമായ്ക്കാണുന്നതുഡൈമനതാസ്സരും ॥
പാരാതെഞെട്ടിപൊട്ടിച്ച പേരാലിലയോടൊപ്പമായ് ।
പാരംചുമന്നുകണ്ടീടുന്നൊരു ശീട്ടാഢ്യനാസ്സരും ॥

വെണ്മണി അച്ഛൻ നമ്പൂരിപ്പാട്.

## ഒരു വിലാപം.

൧. അജനവ്യയനായൊരീശ്വരൻ
നിജസന്തോഷമതിന്നുതന്നെയോ
പലമട്ടുവിചിത്രപൂർണ്ണമാ
മുലകാഹന്ത! ചമച്ചതീവിധം.

൬. പലചേതനാമചേതനാം
ഉളവിട്ടുള്ളൊരു മട്ടസംഖ്യമായ്
പലരൂപഗുണാദിയോടുത്ത
തലമെങ്ങും പരിപൂർണ്ണമത്രയും.

൭. ചെറുപുല്ലുകൾ പോലുമേതുമേ
വെറുതേയല്ല ജനിപ്പതൂഴിയിൽ
സകലത്തിനുമുള്ള ജോലി താൻ
നികരം ചേർന്നതാൻ പ്രപഞ്ചവും.

൮. പലവൃക്ഷലതാദയെണ്ണിയാൽ
ഉലയാലോഹശിലാദിവസ്തുവും!
ബഹുപക്ഷിമൃഗാദിജന്തുവും
ബഹുധാ ഭൂമിയിലുണ്ടവർണ്ണ്യമായ് !

൯. ഇവസർവ്വവുമീശ്വരന്റെ വൈ
ഭവശക്ത്യാദി ഗുണങ്ങൾതന്നുടെ
പരിപൂർണ്ണതയുണ്ടചിഹ്നസം
ഹതിതാൻമർത്ത്യനപാഠമേകുവാൻ.

സി. എസ്സ്. സുബ്രഹ്മണ്യൻപോററി.

# ബാലാപഞ്ചകം.

---

കുട്ടിക്കാലത്തുമെത്തും കതിരവ, „നെതിരാ
യാരുമിപ്പാരിലെന്നെ
ച്ചൊട്ടിക്കാനില്ല"യെന്നോർത്തടവൊടു വിട്ടുമാ
വൈപലിനം തോലിയേകി
തട്ടിക്കേറുന്ന മാറേറാരുടെ വലിയതരം
വമ്പിനെപ്പിമ്പിലാക്കും
മട്ടിൽ കത്തുന്ന, കാലാന്തകവരദയിതാ
കാന്തി, കാമന്തരട്ടെ. (1)

„പേരാളും നിങ്ങൾതമ്മിൽ പെരുകിവരുമൊരീ
മുഷ്ക്കുടൻ രാജിയായി

തീരാൻ രോഗക്കേണ്ണ”മെന്നായ്നിജവരന്നൂണം
കിട്ടിടും മട്ടിലോതാൻ
താരാണൊന്നോതുശ്ശുദ്ധസ്സ്നിഗ്ദ്ധജപാപടീ
കൈതവം കൊണ്ടുവന്നി
ത്താരാജാലങ്ങളാം ചേരുന്നൊരു കരമിതുമേ
റന്തു സൌഖ്യം തരട്ടെ. (2)

ങ്ങൾ തങ്കുനാഭക്ത്യാ തരമൊടു പണിയു
ന്നോർകളെ സ്സർവ്വദാനി
ശ്ശങ്കാ ലോപ്തിസ്സ്മിതൊന്നാലുജനാതരിയെ
കാട്ടുവാനെന്നമട്ടിൽ
തങ്കത്താരിൻദളംപോലൊറ്റൊരുവിരവുകളാൽ
പുസ്തകം ശസ്തമാം ത
ന്നങ്കത്തിൽ ചേർത്തുവെച്ചിട്ടമലരുപരകരം
സന്തതം ശന്തരട്ടെ. (3)

പാരംസംസാരമാകും കടലിനനടുവിൽ
ജായമുന്നായകള്ള
നാരാൻപോടാക്രമിച്ചാഴ്ത്തിടുമളുവുമരി
കാന്തസൽഭക്തരെല്ലാം
സാരംമാർഗ്ഗംധരിച്ചിങ്ങരയണവതിനാ
യ്ക്കാട്ടിടും നൽപതാകാ
ഹിരം,സാമീതിമുദ്രം, പരമപരകരം
ചേക്കമേനേക്കസൌഖ്യം. (4)

മിന്നുംശുദ്ധാക്ഷമാല്യം പെട്ടമൊരുകരം,മ
പ്പുസ്തകാഭാതിയുഗ്മം
മിന്നുംകൈരണ്ടു,മററുള്ളൊരുകര,മിവയാം
നാലുതൃക്കൈകളോടും
ഇന്നുംകല്ഹാരപുഷ്പത്തിനനടുവണിയി
ക്കുന്നൊരാക്കാന്തിവന്നി
ട്ടെന്നും,ഹൃൽകൃത്തരങ്ങത്തഴകൊടു വിളയാ
ടീടണം മോടിയോടെ (5)

വി. സി. ബാലകൃഷ്ണമേനോൻ.

# ഒരു ദുൎമ്മരണം.

:0:

വീട്ടിൽ നിന്നു കാൎയ്യവശാൽ പുറത്തേക്കു പോയിരിക്കുന്ന കുഞ്ഞിരാമൻനായരുടേയും കുമാരൻനായരുടേയും മനോഗതം അമ്മു ശങ്കിച്ചപോലെ ഭാസ്കരമേനവനെ കാണുവാൻതന്നെയായിരുന്നു. അദ്ദേഹം കേസ്സു കഴിഞ്ഞു തിരിച്ചുവരുംവഴി കണ്ടുമുട്ടുന്നതായാൽ എളവല്ലൂൎക്കു വൈകാതെ കഴിക്കാമെന്നു കരുതിയവർ മജിസ്ത്രേട്ടു കോടതിയിലേക്കാണു പുറപ്പെട്ടതു്. അഥവാ സ്റ്റേഷൻആപ്സർ കോടതിജോലി എല്ലാം ഒതുക്കി എളവല്ലൂൎക്കു മടങ്ങിക്കഴിഞ്ഞുവെങ്കിൽ അപ്പോൾതന്നെ അവർ അങ്ങോട്ടുപോകുവാനും ഒരുക്കമായിരുന്നു. എങ്കിലും അവൎക്കു ഫലം കൂടാതെ, അഷ്ടന്നവഴി ആവൎത്തിച്ചുള്ളകേണ്ടതായിവന്നില്ല.

സ്റ്റേഷൻആപ്സൎക്കു ഹാജരാകുവാൻ സാധിക്കാഞ്ഞതിനാൽ ആറാന്തിയ്യതി വിചാരണക്കു വച്ചിരുന്ന കവൎച്ചക്കേസ്സ് എട്ടാന്തിയ്യതിക്കാണു നീട്ടിയതു. നീട്ടിവച്ച കേസ്സ് മുമ്പിലെടുത്തേക്കാമെന്നുവിചാരിച്ചു ഭാസ്കരമേനോൻ അന്നേദിവസം കോടതി കൂടിയപ്പോൾ അവിടെ ഹാജർകൊടുത്തു. പക്ഷേ 'കോടതിയുക്തം' പരിചിതമായിരുന്നതിനാൽ കോടതിപിരിഞ്ഞതും സ്റ്റേഷൻആപ്സരുടെ ജോലി ഒതുങ്ങിയതും ഒട്ടയോജിച്ചിട്ടായിരുന്നു. അദ്ദേഹം അവിടെനിന്ന് ഇറങ്ങിപ്പുറപ്പെട്ടപ്പോൾ കുഞ്ഞിരാമൻനായരും കുമാരൻനായരും എതിരായിട്ടു വരുന്നതും പഞ്ചപുഛമടക്കി പിന്നാലെ നടക്കുന്ന പരിവാരപ്പട്ടരുടെ നായകനായ മജിസ്ത്രേട്ടിനു വഴി മാറിക്കൊടുക്കുന്നതും കണ്ടുവെങ്കിലും പടിവാതുക്കലെ തിരക്കുമൂലം വിചാരിച്ചവേഗത്തിൽ പുറത്തു ചാടിവീഴുവാൻ കഴിഞ്ഞില്ല. ബഹളമൊന്നു ശമിച്ചതോടുകൂടി ഭാസ്കരമേനോൻ അവരുടെ സമീപത്തു ചെന്നുചേൎന്നു.

"വിശേഷിച്ച വല്ലതും ഉണ്ടായിട്ടോ? കാൎയ്യസ്ഥൻ ഇന്നു കാലത്തു വീട്ടിൽ വന്നിരുന്നു അച്ഛേ? പത്തുമണികഴിഞ്ഞ പതിനൊന്നു മണിയോടുകൂടി കിഴക്കോട്ടു പോയിരിക്കണം. പരിവട്ടത്തുതന്നെ ഊണും പററിച്ചിരിക്കുന്നു. ഞാൻ അങ്ങോട്ടു വരണമെന്നുവിചാരിച്ചിരിക്കയായിരുന്നു. കണ്ടതേതെങ്കിലും നന്നായി" എ

ന്ന നേരംപോക്കായിട്ട ചിരിച്ചുംകൊണ്ടു പറഞ്ഞു. സംസാരിക്കു ന്ന സമയത്ത ദൃഷ്ടി കുഞ്ഞിരാമൻനായരുടെ മുഖത്തായിരുന്നില്ല. ഉദാസീനമെന്നപോലെ വഴിയുടെ വലത്തുവശത്ത് സഞ്ചരിക്കുക യായിരുന്നു.

സ്നേഷനാപ്പരുടെ വാക്കിൽനിന്ന കുഞ്ഞിരാമൻനായർ യ ഥാശ്രുതമായ അത്ഥം ഗ്രഹിച്ചിട്ട്-

„അല്ലാ! കാര്യസ്ഥനെക്കണ്ടു സംസാരിക്കുക കഴിഞ്ഞുവോ? ഞങ്ങാം ഈ വഴിായാകെ നടന്നുവന്നത് നിഷ്ഫലമായിഎന്നു ണ്ടോ”?എന്നു ചോദിച്ചതിന്നുത്തരമായി,-

„ഇല്ല” എന്നരണ്ടക്ഷരം ഒരുചോദ്യത്തിനുകൂടി എടകൊടുത്തു.

„എന്നാൽ വല്ലവരും പറഞ്ഞിരിക്കാം അല്ലേ?” എന്നതിന്ന,

„ഒന്നും ഇല്ല” എന്നായിരുന്നു സമാധാനം. ഇത ഭാസ്കരമേ നോൻ വിചാരിച്ചപോലെ ഫലിച്ചു. ചെപ്പിടിവിദ്യകാട്ടുകയോ ക ടംപറകയോ ചെയ്യുമ്പോൾ ബാലന്മാക്കുണ്ടാവുന്നതുപോലെയു ള്ളൊരൽഭുതഭാവം കുമാരൻനായരുടെ മനസ്സിലുദിച്ചത മുന്നോട്ട തള്ളിയ മുഖത്തിലും മലക്കെവിടത്തിയ മിഴികളിലും ധാരാളം തെളിഞ്ഞിരുന്നു. കുമാരൻനായരുടെ മനസ്സിലുദിച്ച് മുഖത്തുതെ ളിഞ്ഞ ആശ്ചര്യഭാവം വാചകരൂപേണ സ്നേഷനാപ്പരുടെ ചെവി കളിലേക്ക പകന്നത കുഞ്ഞിരാമൻനായരായിരുന്നു.

„പിന്നെയെങ്ങിനെയാണ് നിങ്ങാംക്കിതുമനസ്സിലായത്.”

„കാര്യസ്ഥനേ കണ്ടുകിട്ടിയാൽ വിവരം ചോദിച്ചറിഞ്ഞ് എ ന്നോടു വന്നുപറഞ്ഞുകൊള്ളാമെന്നു നിങ്ങാംതന്നെ ഏററിട്ടില്ലേ?”

„കാര്യസ്ഥൻെറ ചരിത്രം മുഴുവനും ഇതുകൊണ്ടറിയാ റായോ?”

„ഇതുകൊണ്ട നിങ്ങാം കാര്യസ്ഥനേക്കണ്ടു എന്നൂഹിക്കരു തോ? നിങ്ങളുടെ പടിക്കൽ മുൻഭാഗം അധികം പതിഞ്ഞിട്ടുള്ള കുറേ അടികാം കണ്ടു. മുടന്തന്മാരുടെയാണെങ്കിൽ രണ്ടടികളും ഒ രുപോലെയായിരിക്കുവാൻ തരമില്ല. മടമ്പുയത്തി നടക്കുന്ന ചി ലവകക്കാരുണ്ട്. അവരുടെയാണെങ്കിൽ ഉപ്പുകുററി മണ്ണിൽ പതി ഞ്ഞു കാണുവാനും വഴിയില്ല. ഈസംഗതികളിൽ നന്ന് ക്കുനുള്ള

ഒരാളുടെ ആയിരിക്കണമെന്നല്ലേ വിചാരിക്കേണ്ടതു? അടിയുടെ ആകൃതിയുംവലിപ്പവും നോക്കിയപ്പോൾ കാൎയ്യസ്ഥൻെറതന്നെയെന്നു തീൎച്ചയായി. ഞാൻ പരിവട്ടത്തെ പടി പിന്നിട്ടപ്പോൾ പത്തുമണി കഴിഞ്ഞിരിക്കുന്നു. അടികളുടെ ഗതികൊണ്ടു അതുവരെ കാൎയ്യസ്ഥൻ തിരിച്ചുപോയിട്ടില്ലെന്നും മനസ്സിലായി.”

“പതിനൊന്നാമണിക്കു കിഴക്കോട്ടു പോയിഎന്നും ഊണുകഴിഞ്ഞുവെന്നും എങ്ങിനെയാണു മനസ്സിലായത്?” എന്നുചോദിച്ചതു കുമാരൻനായരാണ്.

“ഞാൻ പറഞ്ഞപോലെയുള്ള അടികൾ കാണുന്നുണ്ടോ എന്നവഴിയുടെവലത്തുപുറത്തുള്ള മണൽപ്രദേശത്തു നോക്കു. അവയുടെപോക്ക് കിഴക്കോട്ടല്ലേ? അവയിൽ ചിലതു കോടതിക്കു വരുന്നവരുടെ കാലടികളേക്കൊണ്ട് കാണാതെയായിട്ടുണ്ട്. പതിനൊന്നുമണിയോടുകൂടി ആളുകളും കോടതിയിലെത്തികഴിഞ്ഞിരിക്കുന്നു. വിശേഷിച്ച് തെളിഞ്ഞിട്ടുള്ള അടികൾ അടുത്തടുത്തിരിക്കുന്നില്ലേ. ഒന്നുനോക്കു. കുന്നുള്ളവൎക്ക്വയറു നിറഞ്ഞിരിക്കുമ്പോൾ കാലകത്തിവക്കുവാൻ സാധിക്കില്ല. പിന്നെ പരിചയക്കാരുടെ വീട്ടിൽ കാലത്തുചെന്ന് ഉച്ചവരെ താമസിച്ചാൽ പട്ടിണിയിട്ടു പറഞ്ഞയക്കുമാറുണ്ടോ?”

“ഇനി കാററിൻെറ ഗതിയിൽനിന്ന് കാൎയ്യസ്ഥൻ പറഞ്ഞതുകൂടി മനസ്സിലാക്കികഴിഞ്ഞിട്ടുണ്ടെങ്കിൽ ഞങ്ങൾ വന്നവഴിയേ പൊക്കോളാം. നിങ്ങൾ വെറുതേ ബുദ്ധിമുട്ടേണ്ട.” എന്നു കുഞ്ഞിരാമൻനായർ പറഞ്ഞതിൽ പ്രകൃതിശാസ്ത്രവിരുദ്ധമായ ഒരു പ്രയോഗം കുമാരൻനായൎക്കു സുഖമായില്ല.

“നല്ലവണ്ണം മനസ്സിരുത്തുവാനുള്ള മിടുക്കും അതിനൊത്ത പരിചയവും ഉള്ളവൎക്ക് വായുവിൻെറ എത്രയും സൂക്ഷ്മമായ ചലനഭേദത്തിൽനിന്നു ഏററവുംകലന്നിട്ടുള്ള ശബ്ദവുംകൂടി വേർതിരിച്ചറിയുവാനുള്ള ഒരു പ്രത്യേകശക്തി ഉണ്ടാവുന്നതല്ലെന്നുസിദ്ധാന്തിക്കുന്നില്ല. പക്ഷേ ഞാൻ അതു ശീലിച്ചിട്ടില്ല. അതുകൊണ്ടു കാൎയ്യസ്ഥൻ ഇന്നുനിങ്ങളോടുപറഞ്ഞത് എനിക്കുമനസ്സിലാവണമെങ്കിൽ നിങ്ങൾ പറഞ്ഞുകേൾക്കതന്നെവേണം. വരൂ. ഇനി ഏതെങ്കിലും അമാന്തിക്കേണ്ട. നടക്കുന്ന വഴിക്കു സംസാരിക്കാം.”

എന്നുപറഞ്ഞിട്ടു കുഞ്ഞിരാമൻനായരൊരുമിച്ചു നടന്നുതുടങ്ങി. കു-
മാരൻനായർ അടുത്തു പിന്നാലെയും പുറപ്പെട്ടു.

വളരെത്താന്ന ശ്രുതിയിലാണ് അവർതമ്മിൽ സംസാരിച്ചി
രുന്നത്. സംഭാഷണത്തിൻെറ അധികം ഭാഗവും കുഞ്ഞിരാമൻ
നായരുടെ ഓഹരിയിൽപ്പെട്ടതായിരുന്നു. പിന്നാക്കം തിരിഞ്ഞ്
“അല്ലേ കുമാരാ” എന്നുചോദിക്കുമ്പോൾ, അമ്മാമൻ പറഞ്ഞതി
നോശ്ശരിവെയ്ക്കുകയോ അമ്മാമൻെറ ഓർമ്മയേസ്സഹായിക്കുകയോ
ചെയ്യുകമാത്രമേ മരുമകനു ഭാരമുണ്ടായിരുന്നുള്ളൂ. സ്റ്റേഷനാപ്പുരു
ടെ ജോലി എടുക്കു ചില ചോദ്യങ്ങൾ ചോദിക്കുകമാത്രമായിരുന്നു.
ഇങ്ങിനെ ‘സത്യത്തെ’ന്നും, ‘ശിഷ്യനെ’ന്നും ‘ശങ്കരമേനവനെ’ന്നും
‘ദേവകിക്കുട്ടി’യെന്നും ‘പ്പെട്ടുവോ’എന്നും ‘അങ്ങിനെയല്ല, ബാല
കൃഷ്ണമേനവൻെറ ആവശ്യപ്രകാരം ഇതിനുമുമ്പും അമ്മ അവരേ
കാണുവാൻ പോയിട്ടുണ്ട്’ എന്നും മററും പറഞ്ഞും ചോദിച്ചും തെ
റുതിത്തും അവർ മൂന്നാളും ശിവക്ഷേത്രത്തിങ്കലോളം എത്തി.
ഇവിടെവെച്ചു കുഞ്ഞിരാമൻനായർ പിന്നാക്കം തിരിഞ്ഞ്

“കുമാരാ, ‘കുമാരൻപോയി കണ്ണുണ്ണിനായരിൻസ്പെക്ടർ വ
ന്നിട്ടുണ്ടോ ഇല്ലെങ്കിൽ എന്നുവരും എന്നൊക്കെ അന്വേഷിച്ചുവ
രു. വന്നിട്ടുണ്ടെങ്കിൽ കാഴ്ചയ്ക്ക് എന്നാണു ഹാജരാവേണ്ടതു എ
ന്നുകൂടി അറിഞ്ഞുവരണം” എന്നു മരുമകനോടു കല്പിച്ചിട്ടു ഭാസ്കര
മേനവനോടുംകൂടി പരിവട്ടപ്പാടത്തേക്കുള്ള എടവഴിയിലേക്കുതി
രിച്ചു.

കുമാരൻനായർ ‘ഉപ്പുംകൊള്ളാം വാവും കുളിക്കാം’ എന്നു
കരുതി സ്വല്പാചരംഗം പ്രവേശിപ്പാനായി ശിവൻകാട്ടിലേക്കു പുറ
പ്പെട്ടപ്പോൾ കുഞ്ഞികൃഷ്ണൻ അത്താഴത്തിനുള്ള അരിയും വാങ്ങി
ക്കൊണ്ടു ചേരിപ്പുറനാടിലേക്കുള്ള യാത്രയായിരുന്നു.

“കുഞ്ഞികൃഷ്ണാ!” എന്നു കയ്യുകൊട്ടി വിളിച്ചപ്പോൾ അയാ
ൾ പെട്ടെന്നുതിരിഞ്ഞു കുമാരൻനായരെക്കണ്ടു താമസം അവിടെ
ത്തന്നെനിന്നു. എന്നിട്ടു നെററിചുളിച്ചു വായ ഒരുപുറത്തേക്കുകോ
ട്ടി എന്തെന്നില്ലാത്ത അസഹ്യതയുള്ളതുപോലെ

“എന്താവേണ്ടതു?” എന്നു കഴുത്തുവെട്ടിച്ചുകൊണ്ടുചോദി
ച്ചു. ഇതുകഴിഞ്ഞപ്പോൾതന്നെ കുമാരൻനായൎക്കു സാമാന്യത്തിലധി
കം തൃപ്തിയായി എങ്കിലും ആവശ്യം തൻേറതായിപ്പോയല്ലോ
എന്നു വിചാരിച്ചു ഒരു ദീർഘശ്വാസത്തോടുകൂടി

# ഒരെഴുത്ത.

———— : o : ————

(വിവേകാനന്ദസ്വാമികൾ ഒരു സ്നേഹിതനയച്ചത്)

കല്പിക്കുന്നു വെളിച്ചമായിരുളുമെങ്ങാസ്സൌഖ്യമായ് ദുഃഖവും
നിഷ്ഠക്ഷാന്തരമായ് നടപ്പെവിടെയിന്നാരോഗ്യമായ് രോഗവും
അപ്പോൾപ്പെററ ശിശുക്കരച്ചിലെവിടെജ്ജീവോദയം ചൊല്ലുതു,
യിപ്പാരിൽസുമതേ! സുഖാനുഭവമുണ്ടെന്നോ നിനയ്ക്കുന്നു നീ! ॥ 1.
കാളും കാന്തിയിൽ നാകവും നരകവും കൂടിക്കുഴമ്പായതാ
ണീലോകം പുനരോൎക്കിലീയതിരുവിട്ടാൎക്കും ഗമിക്കാവതോ?
കാലേ തങ്ങടെ കൎമ്മമാം കയറിനാൽകണ്ഠം കുടുക്കിട്ടു താൻ
മാലേന്തുന്നടിമപ്രവൃത്തിയൊഴിയും നാമെങ്ങുചെന്നാലിനി? 2.

(തൎജ്ജമ) എൻ. കുമാരു ആശാൻ.

(തുടരും)

# പലവക.

———— : o : ————

(പുസ്തകപരിശോധന.)

ധൎമ്മഗുപ്തവിജയം (കഥകളിപ്പാട്ട):—തെപ്പുറത്ത് നാരായണൻനമ്പി അവൎകളുടെ കൃതിയായ മേൽപറഞ്ഞ പുസ്തകം ഞങ്ങൾ സന്തോഷത്തോടെ കൈപ്പററിയിരിക്കുന്നു. പ്രസ്തുതപുസ്തകത്തിലെ ശ്ലോകങ്ങൾ മുഴുവൻ സംസ്കൃതവും പദങ്ങളെല്ലാം മണിപ്രവാളവുമാണ്. കഥകളിയിൽ പ്രായേണ വിമുഖന്മാരായിത്തീൎന്നിട്ടുള്ള മലയാളികൾ ഇങ്ങിനെയുള്ള കൃതിയെപ്പററി ശ്ലാഘിക്കുന്നതെങ്കിൽ കവിത സാമാന്യത്തിലധികം നന്നായിരിക്കേണമെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. "എന്നാൽ ഒരു കവിത വായിക്കുവാൻ ക്ഷമയുള്ളവരാരും ഇതിനെപ്പററി ശ്ലാഘിക്കാതിരിക്കയില്ലെന്നാണ് ഞങ്ങൾക്കു തോന്നുന്നത. കവിതയ്ക്കു പഴക്കവും ഓജസ്സും ഉണ്ടെന്നു മാത്രമല്ല കഥകളിയിൽ അവശ്യം വേണ്ടുന്ന രസനിഷ്യന്ദികളായ പദങ്ങളും ഇതിൽ ധാരാളമുണ്ട." എന്നും മററും പറഞ്ഞു ഞങ്ങൾ വായനക്കാരെ ഭ്രമിപ്പിക്കുന്നില്ല. ധൎമ്മഗുപ്തൻ അംശുമതിയുടെ അടുക്കലേക്കു പോകുമ്പോൾ പിശാചിനെ കണ്ടുമുട്ടുന്നതും കവിയുടെ മനോധൎമ്മത്തിന്നനുരൂപമായിരിക്കുന്നു. ആണ്ട്യാട്ട പാട്ടുജാതിയിലുള്ള പദങ്ങളെ ഉപയോഗിച്ചതു പാത്രത്തിന്നു ചേൎന്നതുതന്നെ. എന്നാൽ അച്ചടി ഒന്നുമാത്രമാണ് ദുസ്സഹമായിരിക്കുന്നത.

### സ്വന്തം.

പഞ്ചകോശവിവേകപ്രകരണം, ദക്ഷിണാമൂൎത്ത്യഷ്ടകം, ശ്രീമൽ ഭഗവൽഗീത, ഈ പുസ്തകങ്ങൾ സന്തോഷത്തോടെ കൈപ്പററിയിരിക്കുന്നു. അഭിപ്രായങ്ങൾ വഴിയെ.

# T. S. Subramania & Co.,

---

താംബൂല വിഹാരം ഒരു സുഖാനുഭവ സാധനം തന്നെ.

———— : 0 : ————

## വെററിലമുറുക്കിനെ സ്വാദുപിടിപ്പിക്കുന്ന ഒരു രുചിപ്രദമായ സുഗന്ധവസ്തു. രമ്യം. വിശേഷം. രുചിപ്രദം.

ഇത മേത്തരം കസ്തൂരി, പനിനീർസത്ത്, അത്തർ മററു സുഗന്ധവസ്തുക്കൾ എന്നിവ ചേർത്തുണ്ടാക്കിയതായി നൂതനമായ ഒരു കൂട്ടാകുന്നു. വെററിലമുറുക്കുന്ന അതിരസം ഉണ്ടാകും. മുറുക്കുന്നവർക്ക ഇത അതിസുഖാനുഭവമായൊരു സാധനമാകയാൽ അവർ ഈ സാധനത്തെ വാങ്ങി പരിക്ഷിച്ചുനോക്കേണ്ടതാകുന്നു.

| | ക. | ണ. | |
|---|---|---|---|
| ഒരു അളുക്കിന്ന വില ... ... ... | 0 | 4 | മാത്രം. |
| 12 അളുക്കുകൾക്ക ... ... ... ... | 2 | 12 | |

തപാൽകൂലി പുറമെ.



## DANTADABANA CHURNA. ദന്തധാവന ചൂർണ്ണം

ശ്രുതിപ്പെട്ട പല്ലു തേപ്പാനുള്ള പൊടി. ഒരു പെട്ടിക്ക വില 0-3 ണ. തൊണ്ണുകെട്ടുകൾക്കും, പല്ലിലൊ, അതിന്നടുത്തൊ ഉണ്ടാവുന്ന പുണ്ണുകൾക്കും, പല്ലിന്റെ ഉവിച്ചു പോകലിന്നും വേദനക്കും പല്ലിൽനിന്ന ചോരപോകുന്നതിന്നും വായ നാററത്തിന്നും മററും ഉതകുന്ന ഒരു പൊടിയാണിത. ഈ പൊടി പല്ലിന്നുണ്ടാവുന്ന കുറ, കെട്ട മുതലായവയെ നശിപ്പിക്കും. പല്ലുകളിന്മേൽ ചിലപ്പോൾ കന്മായമിട്ടപോലെ പററിപ്പിടിച്ചുകാണുന്ന ഒരു വസ്തുവുണ്ടു, അതിനെയും ഈ പൊടി നശിപ്പിച്ചു നീക്കും. നാററമുള്ള സകല ദന്ത സക്തങ്ങളേയും ഈ പൊടി നശിപ്പിക്കും. പല്ലിന്മേൽ പററിപ്പിടിച്ചിരിക്കുന്നതിനെയെല്ലാം കളയും. മുത്തുപോലെ തിളങ്ങുന്ന പല്ലുകളെ ഈ പൊടികൊണ്ടു സമ്പാദിക്കാം. പല്ലുകൾക്ക ബലവും ശക്തിയും ജനിക്കും, ഊണിന്ന ഒരു രുചിയും വരും. ദന്ത ശേവവും ഉണലുകളിൽ പുണ്ണും കരുവും ഉണ്ടാവുമ്പോൾ ഈ പൊടി വളരെ നന്ന. ഇതിന്ന പുളിരസമില്ല. വളരെ മിനുസമാംവണ്ണം നേരിയ പൊടിയാക്കിയ ചൂർണ്ണമാകകൊണ്ടു പല്ലിന്നു ഉരസൽതട്ടി കേടുവരുന്നതല്ല. പല്ലുകൾക്ക ചീച്ചൽതട്ടിഉരുമാററം വരുന്നതിനെ ഈ പൊടി തടുക്കും. പല്ലുകളിൽ കടികൊണ്ടു നാശം വരുത്തുന്ന അതിസൂക്ഷ്മങ്ങളായ അണുപ്രാണികൾ ഉണ്ടു. അവയെ ഈ പൊടി കൊല്ലും. തൊണ്ണുകളെ ചൂടുപിടിപ്പിച്ചൊ വേദനപ്പെടുത്തിയൊ ചൊറിച്ചൽ മുതലായതൊന്നും ഒരു ചൂർണ്ണമൂലം ഉണ്ടാവില്ല. നാവിന്നും മൂക്കിന്നും ഈ ചൂർണ്ണം സുഖകരമാണ. കിഴവന്മാർ പ്രത്യേകിച്ചു ഈ ചൂർണ്ണം ഉപയോഗിക്കേണ്ടതാണ. അപ്പോൾ അവർക്ക പല്ലുകൊണ്ടുള്ള പ്രയോജനം മരണപര്യന്തമുണ്ടാകും. വായക്ക രുചികരവും സൌ

ഭ്യമായുള്ളതാകയാൽ ശ്വാസത്തിന്ന ഒരു നല്ല മണവുമുണ്ടാവും വായനാറ്റം ദുസ്സ്വാദങ്ങളു- ളും ഉണ്ടാവില്ല. നല്ല ഒരു മണം വായിൽനിന്ന പുറപ്പെടുകയും ചെയ്യും.

**KARPŪRARISTHA. കർപ്പൂരാരിഷ്ടം.** നടപ്പുദീനത്തിന്നുള്ള പ്രത്യേക ഔഷധം. (വിഷൂചികക്കുള്ള സിദ്ധൌഷധം.) ഒരു കുപ്പിക്ക വില 8 ണ. കർപ്പൂരാരിഷ്ടം, വിഷൂചികാ, അതിസാരം, വയററിൽകടി, ദഹനക്കുറവു, ചെവിക്കുന്നിയുടെ കേട, അടി വയററിന്ന വിസ്താരം എന്നിങ്ങിനെയുള്ള രോഗങ്ങൾക്ക നല്ല മരുന്നാണ. ഈ ഔഷധം പെട്ടെന്നുണ്ടാവുന്ന വേദനകളെ തീൎത്തു അവയവങ്ങൾക്ക ശാന്തമായ പ്രസാദചൈതന്യത്തെ വരുത്തും. അവയവങ്ങൾക്ക ക്ഷീണസംഭവങ്ങളായ വിറയൽ പിടച്ചൽ മുതലായ വികൃതി കളെ മാററും. മലത്തിൻെറ അയച്ചിൽ മാററി മലത്തെ കെട്ടി മലബന്ധം വരുത്തി ബലം കൊടുക്കും. അവീൻ (കറുപ്പ) കൂട്ടീട്ടുള്ള അന്യ മരുന്നുകളെപ്പോലെ ഒരു ഔഷധം തലവേ ദനയെ ഉണ്ടാക്കില്ല. തലതിരിച്ചൽ, ഉറക്കം, മന്ദത, ആലസ്യം, മോഹം മുതലായതുകളെ ഉണ്ടാകുന്നതുമല്ല. അല്പ നിമിഷങ്ങൾക്കകത്ത ഛൎദ്ദിയും വേദനയും നോവുകളും നിന്നു പോകും. ഏകമൂലികാപ്രയോഗക്കാരായ ഹോമിയോപ്പതി വൈദ്യന്മാരും ബഹുമൂലികാപ്രയോഗ ക്കാരായ അല്ലോപ്പതി വൈദ്യന്മാരും കൊടുക്കുന്ന കർപ്പൂരം ക്ലോറോഡൈൻ എന്നിത്യാദി മരു ന്നുകളെക്കാൾ ഞങ്ങളുടെ കർപ്പൂരാരിഷ്ടം ഇന്ത്യയിലെ ജനങ്ങളുടെ രോഗങ്ങൾക്കും അതി ൻെറ സ്വഭാവങ്ങൾക്കും പററിയതാണ. ഇത ഞങ്ങളുടെ അനുഭവമാണ.

മേല്പറഞ്ഞ എല്ലാ മരുന്നുകൾ താഴെ എഴുതിയ മേൽവിലാസത്തിൽ ഇംഗ്ലീഷി ലൊ മലയാളത്തിലൊ തമിഴിലൊ എഴുതി ചോദിക്കേണ്ടതാണ.

എ. നാ. ടി. എസ്സ. സുബ്രഹ്മണ്യം ആൻറ കമ്പനിയാര
33 ആൎമീനിയൻ സ്ട്രീററ,
മദിരാശി.

## സരസ്വതിത്തൂവൽ.

---

## (THE SARASWATI PEN.)

ഒരിക്കൽ മഷി മുക്കിയാൽ 300 മുതൽ 500 വരെ വാക്കുകൾ എഴുതാം.

## സ്തുത്യലിഖിതങ്ങൾ.

**സർ. വാൾട്ടർ ലൊറൻസ്** (കെ. സി. ഐ. ഇ.) ഇന്ത്യാഗവൎണ്ണർ ജനറാളുടെ പ്രൈവററ സിക്രട്ടേരി:— സരസ്വതിത്തൂവലുകൾ വളരെ ഉപയോഗമുള്ളവ യായി കാണുന്നു. താങ്കളുടെ നൂതനമായ ഈ കണ്ടുപിടിക്കലിന്ന താങ്കൾക്ക എല്ലാ ജയ വും സിദ്ധിക്കട്ടെ.

---

**സർ. ലൊറൻസ് ജെങ്കിൻസ്** (കെ. സി. കെ. സി. ഐ. ഇ.) ബൊം ബെ ഹൈക്കോൎട്ട ഒന്നാംജഡ്ജി:— സരസ്വതിത്തൂവൽ വളരെഉപയോഗമുള്ളതായി ഞാൻ ക ണ്ടിരിക്കുന്നു. കുറെ തൂവലുകൾ താങ്കൾ എനിക്ക അയച്ചുതരുന്നതിന ഉപകാരം.

ബഡ്വാൻ മഹാരാജാധിരാജ ബീജേയ്ചാന്ദ മഹതാബ് ബഹദൂർ:— ഈ സൂത്രവിദ്യയിൽ നാം വളരെ സന്തോഷിക്കുന്നു.

---

നാട്ടോർ മഹാരാജ ബഹദൂർ ജഗദിന്ദ്രനാഥറോയി:— മഷി നിറച്ച "സ്വാൻ" ഇവൻപോലെ മിക്കവാറും അത്ര ഉപകാരമുള്ളതാണ.

---

ബഹുമാനപ്പെട്ട രാജാ റാൻജട്ട് സിങ്ങ് ബഹദൂർ:— ഞങ്ങളുടെ പരിപാലനക്ക് താങ്കൾ തീരെ അർഹനാകുന്നു.

---

രാജാ പെയറിമോഹന മുഖർജ്ജി:— (സി. എസ്സ്. ഐ):— സരസ്വതി ഇവൻ വളരെ ഉപയോഗമുള്ളതായി ഞാൻ കണ്ടിരിക്കുന്നു.

---

ബഹുമാനപ്പെട്ട മിസ്റ്റർ ജസ്റ്റിസ്സ് ശാരദ ചാരുമിത്രൻ:— ഇതു വളരെ ഉപയോഗമുള്ള ഒരു കണ്ടുപിടിത്തംതന്നെയാണ.

---

പണ്ഡിതർ കെ. എം. ഗാംഗുലി (ബി. എൽ.) മഹാഭാരത പരിഭാഷകൻ:— "സ്റ്റീൽപെൻ" ഉപയോഗിക്കുന്ന എല്ലാവരുടേയും പാലനക്ക് ഇതു പാത്രമായി നിൽക്കുന്നതാണ.

---

ബഹുമാനപ്പെട്ട മിസ്റ്റർ ആർ. ടി. ഗ്രീയർ (ഐ. സി എസ്സ്.) കല്ക്കത്താ മനിസിപ്പാൽ ചെയർമാൻ:— താങ്കളുടെ ഇവൻ തൃപ്തികരമായ ഒന്നാകുന്നു എന്ന കണ്ടിരിക്കുന്നു. സൂത്രം വളരെ സാമർത്ഥ്യമുള്ള ഒന്നുതന്നെയാണ.

---

മിസ്റ്റർ എച്ച്. ഡി. വില്യംസ് (ഐ. സി. എസ്സ്.), കമീഷണർ:— കൂടക്കൂടെ മഷി മുക്കേണ്ടുന്ന ബുദ്ധിമുട്ടില്ല. ഒരിക്കൽ മുക്കിയാൽ മൂന്നു നാലു പായ കത്തുകടലാസ്സ് എഴുതാവുന്നതാണ.

---

മിസ്റ്റർ കെ. സി. ഡി. (ഐ. സി. എസ്സ്.) കലക്ടർ:— ഇവൻ വളരെ സൌകര്യമുള്ളതും കണ്ടുപിടിച്ച സൂത്രം സാമർത്ഥ്യമുള്ളതുംതന്നെ.

---

മിസ്റ്റർ എസ്സ്. സി. മിത്രൻ, ഡിപ്പ്യൂട്ടി മജിസ്ത്രേട്ട്:— നല്ല വിദ്യ വളരെ തൃപ്തികരം.

---

മിസ്റ്റർ ജി. ചക്രവർത്തി, സിമിണ്ടാർ, ബാംബ്ലെ മനിസിപ്പാൽ ചെയർമാൻ:— കണ്ടുപിടിച്ച സൂത്രം വളരെ സാമർത്ഥ്യമുള്ളതുതന്നെ. ഇവൻ വളരെ ഉപയോഗമുള്ളതാകുന്നു.

**മിസ്റ്റർ സീതാക[illegible]ാരി,** ജാപ്പാൻ "ഡിൻഗാജിററ്സാൻഗിയെ" ന്റ മാജം പ്രസഡേണ്ട:— താങ്കളുടെ ഉപയോഗകരമായ കണ്ടുപിടിത്തങ്ങൾ ജയത്തെ പ്രാപിച്ചതിന്നു ഞാൻ താങ്കളെ അഭിനന്ദിക്കുന്നു.

---

**റവറണ്ട് ഡോക്ടർ മോറിസൻ** (എം.എ):— കണ്ടുപിടിച്ച സൂത്രം സാമർത്ഥ്യമുള്ളതുതന്നെ.

---

**ഡോക്ടർ എം. എൻ. ഗാംഗുലി,** കൊൺപൂരി:— ഇതിന്റെ ഫലപ്രാപ്തി കേൾവിപ്പെട്ടതാന്നരമനെയാണ്.

---

**പ്രൊഫസർ എച്ച്. സ്റ്റീഫൻ** (എം. എ):— സരസ്വതിഗുളിക ഞാൻ ഉപയോഗിച്ചുനോക്കിയതിൽ വളരെ ഫലപ്രാപ്തിയുള്ളതായി കണ്ടിരിക്കുന്നു.

---

**ഡോക്ടർ സറാട്ട് കെ. മുള്ളിക്ക്** (എം. ബി. സി. എം.):— എഴുത്തറിയുന്ന ലോകത്തിൽ ഇതിന്നു വളരെ ചെലവുണ്ടാകുമെന്നു ഞാൻ തീർച്ചയായി പറയുന്നു.

---

**ഡോക്ടർ എസ്സ്. സി. ബാനർജി** (എം. എ, എൽ. എൽ. ഡി):— മഷിനിറച്ച ഗുളിക ഉപയോഗിക്കുവാൻ ആഗ്രഹിക്കുന്ന യോഗ്യന്മാർ അവയെ ഉപയോഗിച്ചുനോക്കിയതിന്റെശേഷം അവ താങ്കളുടെ ഗുളികയെക്കാൾ നന്നായി എഴുതുകയില്ലെന്നു കാണാതിരിക്കില്ല.

---

| വില. | | | | ക. | ണ. | പ. |
|---|---|---|---|---|---|---|
| 12 ഗുളികകൾക്ക് | ... | ... | ... | 0 | 8 | 0 |
| 72-ന്ന | ... | ... | ... | 2 | 12 | 0 |
| 144-ന്ന | ... | ... | ... | 5 | 8 | 0 |

"വി. പി." പോസ്റ്റായി അയപ്പാൻ 4ണ. പുറമെ.

താഴെകാണിച്ച കമ്പനിയോട് ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്.

ടി. എസ്സ്. സുബ്രഹ്മണ്യം ആൻറ കമ്പനിയാര
33. അർമീനിയൻ സ്ട്രീററ്,
മദിരാശി.

T. S. SUBRAMANIA & Co.,
Agents,
33, Armenian Street,
*adras.*

സത്രീമുഖത്തുമാൎക്കയാൽ ശ്വാസത്തിന്ന ഒരു നല്ല മണവുമുണ്ടാവും വായനാററം മുസ്സുഹമെല്ലം ഉണ്ടാവില്ല. നല്ല ഒരു മണം വായിൽനിന്ന പുറപ്പെട്ടുകയും ചെയ്യും.

**KARPURARISTHA. കൎപ്പൂരാരിഷ്ടം.** നടപ്പദീനത്തിന്നുള്ള പ്രത്യേക ഔഷധം. (വിഷൂചികക്കുള്ള സിദ്ധൌഷധം.) ഒരു കുപ്പിക്ക വില 8ണ. കൎപ്പൂരാരിഷ്ടം, വിഷൂചികാ, അതിസാരം, വയററിൽകടി, ദഹനക്കുറവു, ചെറിക്കുന്നിയുടെ കേട, അഥി വയററിന്ന വിസ്താരം എന്നിങ്ങിനെയുള്ള രോഗങ്ങൾക്ക നല്ല മരുന്നാണ. ഈ ഔഷധം പല ജാതിയായ വേദനകളെ തീൎത്തു അവയവങ്ങൾക്ക ശാന്തമായ പ്രസാദചൈതന്യത്തെ വരുത്തും. അവയവങ്ങൾക്ക ക്ഷണസംഭാഷങ്ങളായ വിറയൽ പിടച്ചൽ മുതലായ വികൃതികളെ മാററും. മലത്തിന്റെ അയച്ചിൽ മാററി മലത്തെ കെട്ടി മലബന്ധം വരുത്തി ബലം കൊടുക്കും. അവീൻ (കറപ്പു) കൂട്ടീട്ടുള്ള അന്യ മരുന്നുകളെപ്പോലെ ഈ ഔഷധം തലവേദനയെ ഉണ്ടാക്കില്ല, തലതിരിച്ചൽ, ഉറക്കം, മന്ദത, ആലസ്യം, മോഹം മുതലായതുകളെ ഉണ്ടാക്കുന്നതുമല്ല. അല്പ നിമിഷങ്ങൾക്കുള്ളിൽ ഛൎദ്ദിയും വേദനയും നോവുകളും നിന്നുപോകും. ഏകമൂലികപ്രയോഗക്കാരായ ഹോമിയാപ്പതി വൈദ്യരും ബഹുമൂലികാപ്രയോഗക്കാരായ അല്ലോപ്പതി വൈദ്യരും കൊടുക്കുന്ന കൎപ്പൂരം ക്ലോറോഡൈൻ എന്നിത്യാദി മരുന്നുകളെക്കാൾ ഞങ്ങളുടെ കൎപ്പൂരാരിഷ്ടം ഇന്ത്യയിലെ ജനങ്ങളുടെ ദേഹങ്ങൾക്കും അതിന്റെ സഹജസ്വഭാവങ്ങൾക്കും പററിയതാണ. ഇത ഞങ്ങളുടെ അനുഭവമാണ.

☞ മേല്പറഞ്ഞ എല്ലാ മരുന്നുകൾ താഴെ എഴുതിയ മേൽവിലാസത്തിൽ ഇംഗ്ലീഷിലൊ മലയാളത്തിലൊ തമിഴിലൊ എഴുതി ചോദിക്കേണ്ടതാണ.

എന്ന ടി. എസ്സ. സുബ്രഹ്മണ്യം ആന്റ കമ്പനിയാര

33. ആൎമ്മീനിയൻ സ്ട്രീറ്റ,

മദിരാശി.

## സരസ്വതിതൂവൽ.

---

## (THE SARASWATI PEN.)

ഒരിക്കൽ മഷി മുക്കിയാൽ 300 മുതൽ 500 വരെ വാക്കുകൾ എഴുതാം.

## സ്തുത്യലിഖിതങ്ങൾ.

**സർ. വാൾട്ടർ ലൊറൻസ്** (കെ. സി. ഐ. ഇ.) ഇന്ത്യാഗവൎണ്ണർ ജനറാളുടെ പ്രൈവററ സിക്രട്ടേരി:— സരസ്വതിതൂവലുകൾ വളരെ ഉപയോഗമുള്ളവയായി കാണുന്നു. താങ്കളുടെ നൂതനമായ ഈ കണ്ടുപിടിക്കലിന്ന താങ്കൾക്ക എല്ലാ ജയവും സിദ്ധിക്കട്ടെ.

---

**സർ. ലൊറൻസ് ജെങ്കിൻസ്** (കെ. സി. കെ. സി. ഐ. ഇ.) ബൊംബെ ഹൈക്കോൎട്ട ഒന്നാംജഡ്ജി:— സരസ്വതിതൂവൽ വളരെ ഉപയോഗമുള്ളതായി ഞാൻ കണ്ടിരിക്കുന്നു. ഫൌണ്ടൻതൂവലുകൾ താങ്കൾ എനിക്ക അയച്ചുതരുന്നതിന ഉപകാരം.

**ബഡ്വാൻ മഹാരാജാധിരാജ ബീജെയി ചാൻഡ മഹതാബ് ബഹദൂർ:**— ഈ സൂത്രവിദ്യയിൽ നാം വളരെ സന്തോഷിക്കുന്നു.

---

**നാട്ടോർ മഹാരാജ ബഹദൂർ ജഗനിന്ദ്രനാഥറോയി:**— മഷി നിറച്ച "സ്വാൻ" ഈറൽപേനപോലെ മിക്കവാറും അത്ര ഉപകാരമുള്ളതാണ.

---

**ബഹുമാനപ്പെട്ട രാജാ റൻജട്ട് സിങ്ങ് ബഹദൂർ:**— ഞങ്ങളുടെ പരിപാലനക്ക് താങ്കൾ തീരെ അർഹനാകുന്നു.

---

**രാജാ പെയറിമോഹന മുക്കർജ്ജി:**— (സി. എസ്സ്. ഐ):— സരസ്വതി ഇവൾ വളരെ ഉപയോഗമുള്ളതായി ഞാൻ കണ്ടിരിക്കുന്നു.

---

**ബഹുമാനപ്പെട്ട മിസ്റ്റർ ജസ്റ്റീസ്സ് ശാരദ ചാരുമിത്രൻ:**— ഇതു വളരെ ഉപയോഗമുള്ള ഒരു കണ്ടുപിടിക്കൽതന്നെയാണ.

---

**പണ്ഡിതർ കെ. എം. ഗാംഗുലി** (ബി. എൽ.) മഹാഭാരത പരിഭാഷകൻ:— "സ്റ്റീൽപെൻ" ഉപയോഗിക്കുന്ന എല്ലാവരുടേയും പാലനക്ക് ഇത് പാത്രമായി നിൽക്കുന്നതാണ.

---

**ബഹുമാനപ്പെട്ട മിസ്റ്റർ ആർ. ടി. ഗ്രിഗിയോർ** (ഐ. സി. എസ്സ്.) കല്കത്താ മുനിസിപ്പാൽ ചേർമാൻ:— താങ്കളുടെ ഇവൾ തൃപ്തികരമായ ഒന്നാണെന്ന കണ്ടിരിക്കുന്നു. സൂത്രം വളരെ സാമർത്ഥ്യമുള്ളൊന്നുതന്നെയാണ.

---

**മിസ്റ്റർ എച്ച്. ഡി. വില്ല്യംസ്** (ഐ. സി. എസ്സ്.), കമിഷണർ:— കൂടക്കൂട മഷി മുക്കേണ്ടുന്ന ബുദ്ധിമുട്ടില്ല, ഒരിക്കൽ മുക്കിയാൽ മൂന്നു നാലു പായ കത്തുകൾ ട ലാസ്സ് എഴുതാവുന്നതാണ.

---

**മിസ്റ്റർ കെ. സി. ഡി.** (ഐ. സി. എസ്സ്.) കലക്ടർ:— ഇവൾ വളരെ സൗകര്യമുള്ളതും കണ്ടുപിടിച്ച സൂത്രം സാമർത്ഥ്യമുള്ളതുംതന്നെ.

---

**മിസ്റ്റർ എസ്സ്. സി. മിത്രൻ,** ഡിപ്യൂട്ടി മജിസ്ട്രേട്ട്:— നല്ല വിദ്യ. വളരെ തൃപ്തികരം.

---

**മിസ്റ്റർ ജി. ചക്രവർത്തി,** സിമിണ്ടാർ, ബാംബെ മുനിസിപ്പാൽ ചെർമാൻ:— കണ്ടുപിടിച്ച സൂത്രം വളരെ സാമർത്ഥ്യമുള്ളതുതന്നെ. ഇവൾ വളരെ ഉപയോഗമുള്ളതാകുന്നു.

**മിസ്റ്റർ സീതാകഫോരി,** ജാപ്പാൻ "ഡിൻഗാജിറ്റ് സാൻഗിയെ" സമാജം പ്രസിഡെണ്ട്:— താങ്കളുടെ ഉപയോഗകരമായ കണ്ടുപിടിക്കൽ ജയത്തെ പ്രാപിച്ചതിന്നു ഞാൻ താങ്കളെ അഭിനന്ദിക്കുന്നു.

---

**റവറണ്ട് ഡോക്ടർ മോറീസൻ** (എം.എ):— കണ്ടുപിടിച്ച സൂത്രം സാമർത്ഥ്യമുള്ളതുതന്നെ.

---

**ഡോക്ടർ എം. എൻ. ഗാംഗുലി,** കോൺപുരി:— ഇതിന്റെ ഫലപ്രാപ്തി കേൾവിപ്പെട്ടൊന്നുതന്നെയാണ്.

---

**പ്രൊഫസർ എച്ച്. സ്റ്റീഫൻ** (എം. എ):— സരസ്വതിസ്റ്റോറിൽ ഞാൻ ഉപയോഗിച്ചുനോക്കിയതിൽ വളരെ ഫലപ്രാപ്തിയുള്ളതായി കണ്ടിരിക്കുന്നു.

---

**ഡോക്ടർ സറാട്ട് കെ. മുള്ളിക്** (എം. ബി. സി. എം.):— എഴുത്തറിയുന്ന ലോകത്തിൽ ഇതിന്നു വളരെ ചെലവുണ്ടാകുമെന്നു ഞാൻ തീർച്ചയായി പറയുന്നു.

---

**ഡോക്ടർ എസ്സ്. സി. ബാനർജി** (എം. എ, എൽ. എൽ. ഡി):— മഷിനിറച്ച തൂവൽ ഉപയോഗിക്കുവാൻ ആഗ്രഹിക്കുന്ന യോഗ്യന്മാർ അവയെ ഉപയോഗിച്ചുനോക്കിയതിൻശേഷം അവ താങ്കളുടെ [illegible] കാണാതിരിക്കില്ല.

---

| വില. | | ക. | ണ. | പ. |
|---|---|---|---|---|
| 12 തൂവലുകൾക്ക് | ... ... ... | 0 | 8 | 0 |
| 72-ന്ന | ... ... ... ... | 2 | 12 | 0 |
| 144-ന്ന | ... ... ... ... | 5 | 8 | 0 |

"വി. പി." പോസ്റ്റായി അയപ്പാൻ 4ണ. പുറമെ.

താഴെകാണിച്ച കമ്പനിയോട് ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്.

ടി. എസ്സ്. സുബ്രഹ്മണ്യം ആൻഡ് കമ്പനിയാര
33. ആർമീനിയൻ സ്റ്റ്രീറ്റ്,
മദിരാശി.

T. S. SUBRAMANIA & Co.,
Agents,
33, Armenian Street,
*Madras.*

# സംഗതിവിവരം.

—:o:—



☞ രസികരഞ്ജിനിക്കു പുതിയ വരിക്കാരെ ഉണ്ടാക്കി അവരുടെ വരിപ്പണം മുഴുവൻ മുൻകൂറായി പിരിച്ചു് പേരുവിവരപ്പട്ടികയോടുകൂടി ആ സംഖ്യ ആപ്പീസിൽ അടക്കുന്നവർക്കു ൧൫. ഉറുപ്പികയിൽ കുറയാതെയുള്ള സംഖ്യകൾക്കു ൧൦ക്കു ൧ക്കു വീതം കമ്മിഷനും ൩൦. കയിൽ കുറയാതെ പിരിച്ചടക്കുന്നവർക്കു മേൽപറഞ്ഞ കമ്മിഷനും ൨രാമേ മുപ്പതിതെ ഉറുപ്പികക്കു രഞ്ജിനിയുടെ ഓരോ പ്രതിവിതം സൌജന്യവുംകൊടുക്കപ്പെടും.

ര. ര. മാനേജർ.

PRINTED AT THE VIDYA VILASUM PRESS, ERNAKULAM.



൧൦൭൯.

പുസ്തകം ൭. വൃശ്ചികമാസം. ലക്കം ൫.



## മംഗളം.

—:0:—

ലോകംമുപ്പാർസമം സാപ്പട്ടുവതിനായമൻ
നീട്ടിട്ടും മൂന്നുനാക്കോ
ചൊൽക്കൊള്ളും വിഷ്ണുപാദാരുണിമതിരളുമാ
ഗ്ഗംഗതാൻ മൂന്നൊഴുക്കോ
മുക്കണ്ണൻ ചൊല്ലിൽ മൂന്നന്തിയുമണയുവതോ
യെന്നുവാനോർനിനക്ക
ന്നക്കാളീശൂലമേല്ക്കും മഹിഷനിണമൊഴു
ക്കത്തു മൂന്നാം ജയിക്കും.

നാടുവത്ത് മഹൻ നമ്പൂരി.

# മാനുഷ പരിഷ്കരണം.

—:0:—

പരിഷ്കാരം എന്നതിൽ ഉൾപ്പെട്ടിരിക്കുന്ന യോഗ്യതാംശങ്ങൾ ഏതെല്ലാം? ഈ ചോദ്യത്തിന സർവ്വസമ്മതമായ ഒരു ഉത്തരം കല്പിക്കുന്നതു കുറെ വിഷമമാണ. ഓരോ ജാതിക്കാരുടെ ഇടയിൽ ഒരു കാലത്തുംതന്നെ പരിഷ്കാരത്തെപ്പറ്റി ഏകരൂപമായ ഒരു ധാ

ങ്ങണയോ അഭിപ്രായമോ ഉണ്ടായിരിക്കുന്നില്ല. വിദ്യാപ്രചാരം കുറവുള്ള ജനങ്ങളുടെ ഇടയിൽ കുറെ വാക്യവും പരല്പേരും, പതിനാലുവൃത്തവും, ഇരുപത്തിനാലു വൃത്തവും, നാലഞ്ചു സംസ്കൃതശ്ലോകങ്ങളും അറിഞ്ഞിരിക്കുന്ന ഒരു ആശാനെയൊ എഴുത്തച്ഛനെയൊ പരിഷ്കൃതപുരുഷനാണെന്ന വിചാരിക്കപ്പെട്ടുവരുന്നു. പ്രായേണ അപരിഷ്കൃതന്മാരായ ജാതിക്കാരുടെ ഇടയിൽ വല്ലതും എഴുതാനും കൂട്ടിവായിക്കാനും അറിയാവുന്നവർ വലിയ വിദ്വാന്മാരെന്ന നിലയെ പ്രാപിച്ചിരിക്കുന്നു. പ്രാഥമിക വിദ്യാഭ്യാസം സർവ്വവ്യാപ്തമായിരിക്കുന്ന ചില രാജ്യങ്ങളിൽ, ചില ചില്ലറപരീക്ഷകൾ ജയിച്ചുംകൊണ്ട പത്രങ്ങൾക്കു വല്ല ലേഖനമോ, ശ്ലോകങ്ങളോ എഴുതി തട്ടിമൂപ്പിക്കുന്ന പൊടിരസികന്മാർ വ്യുല്പത്തിയുള്ളവരാണെന്നു ഗണിക്കപ്പെട്ടുവരുന്നു. ഉയന്ന തരം വിദ്യാഭ്യാസത്തിനും കലാവിദ്യപരിശീലനത്തിനും ആയി സ്ഥാപിതങ്ങളായ മഹാപാഠശാലകളും, കലാവിദ്യാലയങ്ങളും ഉള്ള പാശ്ചാത്യ രാജ്യങ്ങളിലും, ൭൦ കൊല്ലത്തിനിപ്പുറം നമ്മുടെ ഇന്ത്യാമഹാരാജ്യത്തിലും, 'വിദ്യാഭ്യാസം' എന്ന പദത്തിനുള്ള അത്ഥം, നാൾക്കുനാൾ വിസ്തൃതമായിതീന്നുവരുന്നതിനാൽ, ഒരം രാജ്യങ്ങളിൽ വിദ്യാഭ്യാസത്തിന്റെ ഉത്തമഫലമായ പരിഷ്കാരത്തിനും, അത്ഥവിസ്താരം സിദ്ധിക്കുന്നു. പാശ്ചാത്യ രാജ്യങ്ങളിലാവട്ടെ ആധുനിക ഇന്ത്യയിലാകട്ടെ ഒരുത്തനു 'പരിഷ്കൃതൻ' എന്ന നാമധേയം ഇപ്പോൾ അത്ര എളുപ്പത്തിൽ ലഭിക്കുന്നില്ല. ഏതാനും ചില മാന്യഗുണങ്ങളുടെയൊ യോഗ്യതകളുടെയൊ സമുച്ചയം ആണല്ലോ പരിഷ്കാരം. യോഗ്യന്മാരായ വിദ്വാന്മാരുടെ അഭിപ്രായപ്രകാരം സവ്വോത്തമമായ പരിഷ്കാരത്തിൽ ഏതേതു യോഗ്യതകളോ ഗുണങ്ങളോ ഉൾപ്പെട്ടിരിക്കുന്നു എന്നുള്ളത് ചിന്തിക്കാം.

ക്ഷിപ്രഗ്രഹണശക്തി, അനുകമ്പ, സ്നേഹശീലം, സ്വാതന്ത്ര്യബുദ്ധി, തന്മയത്വം, വിനയം, സത്യനിഷ്ഠ, നിഷ്കപടത, മിതശീലം, ധീരത, ശാന്തത, ഉല്പ്രേക്ഷ, ഇത്യാദി ഗുണങ്ങൾ ഒരുത്തനുണ്ടെങ്കിൽ അവൻ സാക്ഷാൽ പരിഷ്കൃത പുരുഷൻ തന്നെ എന്ന് ഒരു മഹാവിദ്വാൻ പറഞ്ഞിരിക്കുന്നു. ആത്മീകമായും കായികമാ

യും ഉള്ള സൽഗുണാപേക്ഷ്യം ആണ് പരിഷ്കാരം. ഈ മതപ്രകാരം പരിഷ്കാരം സമ്പ്രദായമായ വിദ്യാഭ്യാസത്തിന്റെ പരിണാമം ആകുന്നു.

ഉൽകൃഷ്ട വിദ്യാഭ്യാസനിയമത്തിൽ മാനവപ്രകൃതിയുടെസംസ്കൃതി, ശാസ്ത്രപരിശീലനം ഈ രണ്ടു വിധികളും അന്തർഭവിച്ചിരിക്കേണമെന്നു ആംഗ്ലേയ പണ്ഡിതാഗ്രന്മാർ ശാസനം ചെയ്തിരിക്കുന്നു. ഈ സിദ്ധാന്തം അദ്ധ്യാപകന്മാരാൽ ആദരണീയമായതത്രെ.

അമേരിക്കയിലെ ഉത്തമ ഗ്രന്ഥകാരന്മാരിൽ ഗണ്യനായ എമേർസൺ അഭിപ്രായപ്പെട്ടിരിക്കുന്നതു വിദ്യാഭ്യാസപരിപൂർത്തിക്കു കായികനിപുണതയും ആവശ്യമുണ്ടെന്നാകുന്നു. പുരാതനകാലത്തിൽ സർവ്വപ്രാമാണ്യൻ എന്ന സ്ഥാനത്തിനു അർഹനായിരുന്ന ഒരു ഋഷിക്കോ സന്യാസിക്കോപോലും കായികബലം ആവശ്യമായിട്ടാണു ഗണിക്കപ്പെട്ടിരുന്നത്.

ജീവികാമാർഗ്ഗത്തിൽ സുഖപ്രദായകങ്ങളായ സംഗതികളിൽ വെച്ചു അപ്രധാനമല്ലാ അന്തരിക്ഷപൃഥിവികളെസ്സംബന്ധിച്ചുള്ള തത്വജ്ഞാനം എന്നു ജ്ഞാനവൃദ്ധരായ മഹാന്മാർ സംവദിച്ചിരിക്കുന്നു. ഈ ജ്ഞാനം ബാലദശമുതൽതന്നേ പ്രദാനം ചെയ്യപ്പെടേണ്ടതും കാലക്രമത്തിൽ വർദ്ധനയെ അടയേണ്ടതും ആകുന്നു. ഇങ്ങനെയാകുന്നതിൽ പ്രാപഞ്ചികവാസസുഖം ക്രമേണ വർദ്ധിക്കുന്നതാകുന്നു. പ്രകൃതി, പ്രേമം വിനയം വിസ്മയം എന്ന മാനസികവൃത്തികളെ ഉജ്വലിപ്പിക്കുന്ന ഒരു അക്ഷീണപ്രസംഗിനിയാണെന്നു ജ്ഞാനേച്ഛുക്കൾ ഗ്രഹിക്കേണ്ട സംഗതിയാകുന്നു. അദ്ധ്യാപകന്മാരെപ്പോലെ ഈയിടെ ശാസ്ത്രഗ്രന്ഥകാരന്മാരും പ്രകൃതിതത്വബോധനം, ബാലവിദ്യാഭ്യാസ വിധികളിൽ ഉൾപ്പെടുത്തേണമെന്നു നിർബ്ബന്ധിച്ചുപോരുന്നുണ്ട്.

മേൽപറഞ്ഞകാരണങ്ങളാൽ വിദ്യാഭ്യാസത്തിന്റെ മുഖ്യമായ ഉദ്ദേശ്യം, സ്വഭാവസംസ്കരണമാണെന്നു പ്രത്യക്ഷമാകുന്നുവല്ലൊ. ഇനിഇതിനുള്ള മാർഗ്ഗങ്ങളെ വിചിന്തനംചെയ്യുതന്നേ.

ആദ്യംസ്വഭാവത്തെപ്പറ്റിത്തന്നേആലോചിക്കാം. പരിഷ്കാരി

എന്നപേരിനെ ആഗ്രഹിക്കുന്ന ഒരുവൻെറ സ്വഭാവത്തിനു ചില ഗു
ണങ്ങൾ ഉണ്ടായിരിക്കേണമല്ലോ. ഈ ഗുണങ്ങൾ ഏവ; എവിടെനി
ന്നും സമ്പാദിക്കേണ്ടവ? പഴയകാലങ്ങളിൽ സന്യാസികളും മുനി
മാരും സ്വഭാവസംസ്കൃതിസമ്പാദിച്ചുവന്നത് വനാന്തരത്തിലും,
ആശ്രമങ്ങളിലും, ഇതരജനശൂന്യമായ മാൎഗ്ഗങ്ങളിലും, ആയിരുന്നു.
അക്കാലത്തു ജനസാമാന്യത്തിനു വിദ്യാഭ്യാസത്തിനും, ജ്ഞാനലാ
ഭത്തിനും, സൌകൎയ്യങ്ങൾ വളരെ കുറവായിരുന്നു. എന്നാൽ ഇ
ക്കാലത്തേസ്ഥിതി എത്രയോ വ്യത്യാസപ്പെട്ടിരിക്കുന്നു. ഇപ്പോൾ
ജീവിതമത്സരത്തിൽ, ശ്രേഷ്ഠമായ ഒരു പദത്തെ സ്വകീയമാക്കേണ
മെന്നു കരുതുന്ന ഒരുത്തൻ, സ്വഭാവപരിഷ്കരണത്തെ പരിശീലി
ക്കേണ്ടത, ജനതതികളാൽ കൃത്യാന്തരകോടികളുടെ മദ്ധ്യേ ത
ന്നെവേണ്ടിയിരിക്കുന്നു. ഈ സ്വഭാവസംസ്കൃതിക്കു അനിവാൎയ്യമായ
മാൎഗ്ഗം ചരിത്രകാരികകളുടെയും സാഹിത്യഗ്രന്ഥങ്ങളുടെയും പ
ഠനമാകുന്നു. മനുഷ്യസ്വഭാവ ഗതിയേ വിഷയമാക്കി വ്യവഹാരം
ചെയ്യുന്ന കൃതികളത്രെ ചരിത്രകാവ്യാദികൾ. ആധുനികയുവാക്ക
ന്മാൎക്ക് ഗ്രഹണയോഗ്യങ്ങളായ നാനാവിധ തത്വങ്ങൾ, പ്രമാ
ണങ്ങൾ, വിധികൾ, ശാസനങ്ങൾ, അനുമാനങ്ങൾ എന്നിവ ഇ
മ്മാതിരി ശ്ലാഘ്യകൃതികളിൽ അടങ്ങിയിരിക്കുന്നു. ഗുണദോഷവിവേ
ചനം, സത്ഭാവം, പരോപകാരതല്പരത, അനാത്മനിന്ദാതത്വം,
ഇത്യാദിസ്വഭാവഗുണങ്ങൾ ചരിത്രസാഹിത്യാദിഗ്രന്ഥസമുച്ചയപ
രിശീലനത്തിൽ നിന്നും ഉത്ഭൂതമാകേണ്ട ഗുണപൌഷ്കല്യമാകുന്നു.

പ്രാപഞ്ചിക ചരിത്രത്തിൽ ഗുണദോഷങ്ങൾ സമ്മിശ്രസ്ഥി
തിയിലല്ലെ കാണപ്പെടുന്നത് എന്ന ചോദ്യം ഉണ്ടാകാം. ശരിത
ന്നെ. ഇത സ്വാഭാവികവിരുദ്ധമല്ലല്ലൊ. പ്രപഞ്ചത്തിലുള്ള സ്ത്രീപു
രുഷന്മാർ നാനാതത്വത്തെ ദൃഷ്ടാന്തീകരിക്കുന്നവരാണല്ലോ. ചി
ലർ ശുദ്ധഗുണികളും ചിലർ ആജന്മമരണദുഷ്ടന്മാരും, ചിലർ സ
മ്മിശ്രന്മാരും ആണെന്നല്ലെ ലോകസമ്മതം. സമുദ്രത്തിലെ പാറക
ളും അപകട സ്ഥാനങ്ങളും നാവികന്മാരെ ഏതുവിധം സുഗമമാ
യ മാൎഗ്ഗത്തെ പിന്തുടരുന്നതിനു നിൎദ്ദേശിക്കുന്നുവോ അപ്രകാരം കു

ചരിതാമാരുടെ പ്രവൃത്തികൾ ദൃഷ്ടാന്തരൂപേണ വിദ്യാൎത്ഥികളെ നല്ല വഴികളിലേക്കു പ്രേരിപ്പിക്കുന്നു എന്നാണ നാം വിചാരിക്കേണ്ടത. പുരാണ ഗ്രന്ഥങ്ങളിലും ചരിത്ര പുസ്തകങ്ങളിലും അറിവിടെ കുത്സിതങ്ങളായ പാപകൃത്യങ്ങളും അവയിൽ നിന്നും ജനങ്ങൾക്കുണ്ടായിട്ടുള്ള ആപത്തുകളും വിവരിക്കപ്പെട്ടിരിക്കുന്നതു വിദ്യാൎത്ഥികൾക്കും വായനക്കാൎക്കും, സദ്വൃത്തിയുടെ ഗുണത്തേയും അസദ്വൃത്തിയുടെ ദോഷത്തേയും കുറിച്ചു ഉപാഖ്യാനം ചെയ്യുന്നതിലേക്കു മാത്രമാകുന്നു. ഓരോരുത്തൎക്കു പ്രത്യേകമായ സന്മാൎഗ്ഗനിഷ്ഠയും, സമുദായങ്ങൾക്കു അഭ്യുദയഹേതുകമായ പരിഷ്കരണവും, സാഹിത്യചരിത്രങ്ങളിൽ പ്രതിപാദിക്കപ്പെടുന്ന വിഷയങ്ങൾ പ്രദാനം ചെയ്യുന്നു എന്നുള്ളത് അവിതൎക്കിതമാകുന്നു.

രണ്ടാമതായി നമ്മുടെ ശ്രദ്ധയ്ക്കു വിഷയീഭവിച്ചിട്ടുള്ളതു ഭാഷാഭ്യസനം ആകുന്നു. പരിഷ്കൃതനായ ഏവനും ഏതെങ്കിലും ഒരു ഭാഷയിൽ സമഗ്രമായും ഭംഗിയായും, എഴുതുന്നതിനും സംസാരിക്കുന്നതിനും, ശീലിക്കേണ്ടതായിരിക്കുന്നു. ഈ നിബന്ധം പൂൎവ്വകാലം മുതല്ക്കേ ഉണ്ടായിട്ടുള്ളതാകുന്നു. വിദ്വാൻ എന്നപേരിനെ ഇച്ഛിക്കുന്ന ഇന്ത്യൻ സ്വഭാഷയോടുകൂടി സംസ്കൃതവും അഭ്യസിക്കേണമെന്നു പണ്ടുപണ്ടേ ഉണ്ടായിട്ടുള്ള ഒരു ഏൎപ്പാടാണല്ലോ. സംസ്കൃതത്തിനു പകരമായി ഇംഗ്ലീഷുഭാഷ ഒന്നുമാത്രം മതി എന്നുവന്നിട്ട് ൫0 വൎഷത്തിലധികമായിട്ടില്ല. ഇന്ത്യയിൽ സംസ്കൃതഭാഷ ഉത്തമഭാഷയായി സ്വീകരിക്കപ്പെട്ടുവന്നിരുന്നതുപോലെ യൂറൊപ്പിൽ മദ്ധ്യകാലങ്ങളിൽ ലത്തീൻഭാഷ സ്വീകരിക്കപ്പെട്ടുവന്നിരുന്നു. അപൂൎവ്വം ചിലെടങ്ങളിൽ ഈ പ്രഥമസ്ഥാനം ഗ്രീക്കിനൊ ഹീബ്രുവിനൊ ആയും കല്പിക്കപ്പെട്ടു വന്നിരുന്നു. ഈ സങ്കല്പത്തിനു മുഖ്യകാരണം 'വേദപുസ്തകവും' 'ശാസ്ത്രവിധികളും', ഈഭാഷകളിൽ എഴുതപ്പെട്ടിരുന്നതും, മതപണ്ഡിതന്മാർ ഈഭാഷകളിലൊന്നിനെമാത്രം, ആദരപുരസ്സരം അഭ്യസിച്ചുപൊന്നിരുന്നതും ആണ. തദനന്തരം എത്രയോ വൎഷശതങ്ങൾ കഴിഞ്ഞതിൽ പിന്നാണ്, ഇതരങ്ങളും നവീനങ്ങളുമായ ഇത്താലിയൻ, സ്പാനിഷ്, ഫ്രെഞ്ച്, ജെർമൻ, റഷ്യൻ, ഇംഗ്ലീഷ് എന്നഭാഷകൾക്കു ജന

സാമാന്യപ്രചാരവും ദേശപ്രാധാന്യവും ഉണ്ടായിത്തുടങ്ങിയത്. സംസ്കൃതത്തെക്കുറിച്ച നാമമാത്രമായ ജ്ഞാനംപോലും പാശ്ചാത്യജനങ്ങൾക്കുണ്ടായത് എൻപതാം നൂററാണ്ടിലത്രേ. ഇന്ത്യയിലും, സംസ്കൃതത്തിനൊഴികെ ഹിന്തുസ്ഥാനി, മറാത്തി, ദ്രാവിഡഭാഷകൾ, ഇവയുടെ പ്രാധാന്യവും, ഇവയിൽ പ്രത്യേകമായി ഗ്രന്ഥശേഖരവും ഉണ്ടായതു നവീനകാലങ്ങളിൽ തന്നെയെന്നു സമഷ്ടിയായിപറയാവുന്നതാണ്.

കെ. പരമുപിള്ള. എം. എ.

തുടരും.

---

# പുരാണപുരുഷന്മാർ

## ധർമ്മപുത്രർ.

———:o:———

പുരാണങ്ങളിലും ഇതിഹാസങ്ങളിലും മററുമുള്ള കഥാപുരുഷന്മാരെത്തന്നെ കാവ്യനാടകാദികളിലെപ്പാത്രങ്ങളായിട്ട് സ്വീകരിക്കുമ്പോൾ മൂലത്തിൽനിന്നു വ്യത്യാസപ്പെടുത്തിയും ചിലപ്പോൾ സാധാരണ ലൌകികസ്ഥിതിക്കു വിരോധമായും പ്രകൃതത്തിന്നു തക്കവണ്ണം പല ഭേദഗതികളും മനോധർമ്മംപോലെ വരുത്തുമാറുണ്ട്. ശാകുന്തളത്തിലെ ദുഷ്യന്തൻതന്നെ ഇതിന്നൊരു ദൃഷ്ടാന്തമാണല്ലോ. ദുഷ്യന്തമഹാരാജാവ് കാട്ടിൽവെച്ച് ശകുന്തളയെ ഗാന്ധർവ്വമായി വിവാഹംചെയ്തിട്ടുണ്ടെങ്കിലും നാട്ടിൽ വന്നതിന്നുശേഷം അന്തഃപ്പുരവിഹാരങ്ങൾകൊണ്ടും മററും വിസ്മരിച്ചുപോയിഎന്നുള്ള വാസ്തവം നായകന്റെ മനസ്സിൽനിന്നു മാഞ്ഞുപോവ്വാത്തഗുണമില്ലാഞ്ഞിട്ടാണോ എന്നു ശങ്കിക്കാവുന്നതിനാൽ നായികക്കും ന്യൂനതയാവാതിരിപ്പാൻവേണ്ടി ദുർവ്വാസാവിന്റെ ശാപവുംകൂടി നായികക്കു കൊടുത്തുംകൊണ്ടാണ് ഈ കഥ ഭാരതത്തിൽനിന്നു നാടകത്തിലേക്ക് കാളിദാസൻ കൊണ്ടുവന്നിട്ടുള്ളത്. ഇതിൽ ലൌകികസ്വഭാവത്തിന്നു യോജിക്കുന്നത് ഭാരതമോ നാടകമോഎന്നു സംശയിപ്പാനുണ്ടോ? സൌന്ദര്യവതികളായ അനേകം അന്തഃ

പ്പുരസ്ത്രീകളോടുകൂടിയ ഒരു രാജാവ് സംഗതിവശാൽ കാട്ടിൽവെ
ച്ച സംസൎഗ്ഗത്തിന്നിടയായിട്ടുള്ള ഒരു സ്ത്രീയെ മറന്നുപോയി എന്ന
ത് സംഭവിക്കാവുന്നതാണ. ഇതുതന്നെ കാളിദാസൻ ശകുന്തളയു
ടെസഖികളെക്കൊണ്ട് രാജാവിനോട് പറയിപ്പിച്ചിട്ടില്ലെന്നുമില്ല.
അതുകൊണ്ട് ലോകസ്വഭാവത്തിന്നു തക്കവണ്ണം ഗുണദോഷങ്ങൾ
കലൎന്നിട്ടുള്ള കഥാപുരുഷന്മാർ കാവ്യനാടകാദികളിലേക്കാൾ പു
രാണാദികളിലായിരിക്കും അധികമുണ്ടായിരിക്കുകയെന്നു വ്യക്തമാ
കുന്നു. നമ്മുടെയിടയിൽ ഉണ്ടായിട്ടുള്ള യോഗ്യന്മാരുടെ ജീവച
രിത്രമറിവാൻ പ്രയാസമായിരിക്കെ പുരാണാദികളിൽ വിവരിക്ക
പ്പെട്ടിട്ടുള്ള ഓരോ മഹാന്മാരുടെ സ്വഭാവവൎണ്ണനത്തിന്നു ശ്രമിക്കു
ന്നത് ഉപകാരമാകാതിരിപ്പാൻ തരമില്ല.

ശ്രീമഹാഭാരതത്തിലെ കഥാനായകൻ ധൎമ്മപുത്രരാണല്ലോ.
അദ്ദേഹത്തെക്കുറിച്ചുതന്നെ ആദ്യം പ്രസ്താവിക്കാം. പാണ്ഡുമഹാ
രാജാവിന്റെ സ്വൎഗ്ഗാരോഹണത്തിനുശേഷം ശതശൃംഗപൎവ്വത
ത്തിൽനിന്ന് ഹസ്തിനപുരത്തിലെത്തിയതിൽപിന്നെ തന്റെ വ
ലിയച്ഛനായ ധൃതരാഷ്ട്രരെ അച്ഛനെപ്പോലെയാണ് അദ്ദേഹം
വിചാരിച്ചിരുന്നത്. ധൃതരാഷ്ട്രർ തന്റെ മക്കളോടൊന്നിച്ച്
പാണ്ഡുപുത്രന്മാരായ ധൎമ്മപുത്രാദികളേയും കൃപാചാൎയ്യരുടെ അ
ടുക്കൽ വിദ്യാഭ്യാസംചെയ്യിപ്പിച്ചു. അക്കാലത്ത് ഒരനദ്ധ്യായത്തിൽ
ഈ കുട്ടികൾ കളിച്ചുകൊണ്ടിരിക്കുമ്പോൾ കളിസ്സാമാനം കിണ
റ്റിൽ വീണുപോയി. അതെടുപ്പാൻ വയ്യാതെയിരിക്കുന്ന സമയം
ഒരു ബ്രാഹ്മണൻ ഭാൎയ്യയോടും പുത്രനോടുംകൂടി അവിടെ ചെന്നു.
"മൂന്നുദിവസമായിട്ട് ഭക്ഷണം കിട്ടാതെ വിശന്നുകിടന്നലയുന്ന ഞ
ങ്ങൾക്ക് ഭക്ഷണം തരാമെങ്കിൽ നിങ്ങളുടെ കളിസ്സാധനം എടു
ത്തുതരാ"മെന്ന് ആ ബ്രാഹ്മണൻ പറഞ്ഞപ്പോൾ അനേകമ്പേരോ
ടുകൂടിഭക്ഷണം തരാമെന്ന് ഏറ്റുപറയുവാൻ ധൎമ്മപുത്രര് മാത്ര
മേ ഉണ്ടായുള്ളു. പാഞ്ചാലരാജ്യത്ത്നിന്ന് ഇച്ഛാഭംഗത്തോടുകൂടി
വരുന്ന ദ്രോണാചാൎയ്യരായ ആ ബ്രാഹ്മണന്റെനേരെ ധൎമ്മപുത്ര
ര് കാണിച്ച ഔദാൎയ്യവും ദയയും പിന്നീട് കുരുപാണ്ഡവന്മാരുടെ
ഉൽകൎഷത്തിന്നും പ്രസിദ്ധിക്കും കാരണമായിത്തീൎന്നു. കുരുകുലാ

ചാൎയ്യനായിത്തീൎന്ന ദ്രോണാചാൎയ്യരുടെ അടുക്കൽ ഇവരുടെ ആയു ധവിദ്യാഭ്യാസം കഴിഞ്ഞതിന്നശേഷം ധൃതരാഷ്ട്രൎക്ക് ക്രമേണ ത ന്റെ പുത്രന്മാരിൽ പ്രതിപത്തി അധികമായി തോന്നിത്തുടങ്ങി. എന്നാൽ മററുള്ളവൎക്കെല്ലാം ധൎമ്മപുത്രരിലായിരുന്നു അധികംപ്രീ തി. അതിന്നു കാരണം അദ്ദേഹത്തിന്റെ ദാക്ഷിണ്യാദിഗുണങ്ങ ളാണ്. നാട്ടുകാൎക്കുള്ള പ്രതിപത്തി കുറയുന്നതിന്നുവേണ്ടി വാസ്തു വത്തിൽ രാജ്യാവകാശിയായ ധൎമ്മപുത്രരെ ഉപായത്തിൽ വാര ണാവതത്തിലേക്കു മാററിത്താമസിപ്പിക്കുവാൻ ധൃതരാഷ്ട്രർ ആ ലോചിച്ചു. തനിക്കു രാജ്യലാഭത്തിന്നു പ്രതിബന്ധകവും പക്ഷെ ജീവഹാനിക്കുകൂടി നിമിത്തവുമായ ഒരു സ്ഥലംമാററം ഗുരുഭക്തി കൊണ്ടും സഹനശക്തികൊണ്ടും ധൎമ്മപുത്രർ നിസ്സംശയം സമ്മ തിച്ചു. ഒരു പ്രവൃത്തിതന്നെ പ്രജകൾക്ക് അദ്ദേഹത്തിന്റെ പേ രിലുള്ള പ്രതിപത്തിക്കു കാരണമായി. വാരണാവതത്തിൽവെച്ച് വഹ്നിവിഷാദികളെക്കൊണ്ട് പാണ്ഡവന്മാരെ നശിപ്പിക്കുവാൻ ചെയ്തതായ ദുൎയ്യോധനാദികളുടെ ചതിപ്രയോഗം ഗുരുക്കന്മാരു ടെ പ്രസാദംകൊണ്ടും യാത്രപുറപ്പെട്ടപ്പോൾ വിദുരർ ശ്രവനഭാ ഷ'യിൽ വളച്ചു പറഞ്ഞിട്ടുള്ള സൂചനമൂലം ധൎമ്മപുത്രർ ചെയ്ത മുൻകരുതലുകൊണ്ടും നിഷ്ഫലമായിത്തീൎന്നുവെങ്കിലും അദ്ദേഹത്തി ന്ന് കുറച്ചുകാലം അനുജന്മാരോടും അമ്മയോടുംകൂടി പ്രച്ഛന്നസ ഞ്ചാരംചെയ്യേണ്ടിവന്നു. ഭീമസേനന്റെ ഹിഡുംബവധം, ഘടോ ൽകചോല്പാദനം, ബകവധം, ഇവയും അൎജ്ജുനന്റെ ഗന്ധൎവ്വവി ജയം, ലക്ഷഭേദനം, ഇവയും ഒരു പ്രച്ഛന്നസഞ്ചാരത്തിന്റെ ഫ ലമാണ്. പാഞ്ചാലീസ്വയംവരത്തിന്നു ശേഷമാണ് പാണ്ഡവ ന്മാർ മരിച്ചിട്ടില്ലെന്നു ജനങ്ങൾക്കറിയാറായത്.

ജ്യേഷ്ഠാനുജന്മാരഞ്ചുപേരുംകൂടി പാഞ്ചാലിയേ വിവാഹംചെയ്തത എത്രത്തോളം ന്യായമായിരിക്കുമെന്നാലോചിക്കുക. "ഒരുയൂപത്തി ൽരണ്ടോമൂന്നോ രജ്ജുകെട്ടാറുണ്ടെങ്കിലും ഒരു രജ്ജുപല യൂപത്തി ന്മേൽകൂടികെട്ടുന്നതിന്ന് വിധിച്ചിട്ടില്ല." എന്നുള്ള അന്യാപദേശമാ യ വേദവാക്യംകൊണ്ടും സ്മൃതികളെക്കൊണ്ടും ഒരു സ്ത്രീക്കു അനേകം ഭൎത്താക്കന്മാരുണ്ടാകുന്നത് നിഷിദ്ധമാണല്ലോ. അങ്ങിനെയിരിക്കെ

ധൎമ്മപ്രവൎത്തകനായ ധൎമ്മപുത്രൻ നാലനുജന്മാരോടുകൂടി പാഞ്ചാലിയെവേട്ടത് വേദത്തിന്നും ധൎമ്മശാസ്ത്രങ്ങൾക്കും ലോകമൎയ്യാദക്കും വിരോധമല്ലേയെന്നാണെങ്കിൽ ഇതിന്നു ദൈവികമായിട്ടും ലൌകികമായിട്ടും സമാധാനമുണ്ട്. "പ്രചേതസ്സുകൾ പത്തുപേരുംകൂടി ഒരുകന്യകയെ വിവാഹം ചെയ്തിട്ടുള്ളപോലെ നിങ്ങളെല്ലാരുംകൂടി പാഞ്ചാലിയെ വിവാഹംചെയ്വിൻ. അതു സദാചാരമാകാതിരിക്കയില്ല." എന്നു വേദവ്യാസൻ ധൎമ്മപുത്രരോട് വഴിക്കുവെച്ചുപദേശിച്ചിട്ടുണ്ട്. പാണിഗ്രഹണസമയത്തിങ്കൽ സംശയഗ്രസ്തനായ ദ്രുപദരാജാവിനോടും നാളായനീചരിതം അല്ലെങ്കിൽ പഞ്ചേന്ദ്രോപാഖ്യാനംകഥ പറഞ്ഞിട്ട് ആ അഞ്ചിന്ദ്രന്മാരാണ് പാണ്ഡവന്മാരെന്നും അവരുടെശക്തിയാണ് പാഞ്ചാലിയെന്നും വ്യാസൻരാജാവിനെ പ്രത്യക്ഷത്തിലനുഭവപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഇതിന്നുംപുറമെ ഭാൎഗ്ഗവകൎമ്മശാലയിലിരുന്നിരുന്ന കുന്തിദേവിയോട് "ഇന്നു ഞങ്ങൾക്കൊരു ഭിക്ഷകിട്ടീട്ടുണ്ട്" എന്ന് പാഞ്ചാലിയെഉദ്ദേശിച്ചുധൎമ്മപുത്രര് പറഞ്ഞപ്പോൾ "അഞ്ചാളുംകൂടി അനുഭവിക്കുവിൻ" എന്നു "ഭിക്ഷ" കാണാതെ മറുവടിപറഞ്ഞതിന്നു ശേഷം പാഞ്ചാലിയെ കണ്ടപ്പോൾ "ഇതേവരെ അസത്യംപറയാത്ത എന്റെവാക്ക് മിത്ഥ്യയാകുമല്ലോ" യെന്ന് വ്യസനിക്കുന്ന അമ്മയുടെ വാക്കിനെ സത്യമാക്കുവാൻ വേണ്ടിയാകുന്നു ധൎമ്മപുത്രാദികളിപ്രകാരം ചെയ്തതെന്ന് ലൌകികമായിട്ടും ഒരു തൎക്കസമാധാനമുണ്ട്. ഗുരുവാക്യം തെറ്റിക്കരുതെന്നുള്ളതിന്ന് അച്ഛന്റെ കല്പനപ്രകാരം അമ്മയുടെതലവെട്ടിയ പരശുരാമൻ ദൃഷ്ടാന്തമാണല്ലോ. "ഗുരോൎഗ്ഗുരുണം മാതാമാതുൎഗ്ഗുരുണംപിതാ". "ദൈവേരുഷ്ടേഗുരുസ്ത്രാതാഗുരൌരുഷ്ടേന കശ്ചന", ഇത്യാദി പ്രമാണവശാൽ ഗുരുത്വംകൊണ്ട് അച്ഛനെക്കഴിഞ്ഞാൽഅമ്മയാണ വലുതെന്നും ഗുരുവാക്യം തെറ്റിക്കരുതെന്നുമാണല്ലോ സാധിക്കുന്നത്. അതുകൊണ്ട് ധൎമ്മപുത്രരുടെ ഈ പ്രവൃത്തി അദ്ദേഹത്തിന്റെ ധൎമ്മനിഷ്ഠയ ഒന്നുകൂടി ബലപ്പെടുത്തുകയാണ ചെയ്യുന്നത്. മാതുലപുത്രനായ ശ്രീകൃഷ്ണന്റെ സഹായത്തോടുകൂടി സകലരാജാക്കന്മാരേയും ഏണങ്ങീട്ടും പിണങ്ങീട്ടും കീഴടക്കി രാജസൂയയാഗം ചെയ്തിരിക്കുന്ന ഈ മഹാപുരുഷന്റെ മഹാഭാഗ്യം പ്രസിദ്ധമാണല്ലോ.

ചതിയന്മാരാണെന്ന് അറിഞ്ഞുകൊണ്ട് ദുൎയ്യോധനാദി
കളോടു ഇദ്ദേഹം ചൂതുപൊരുതിയത് എന്തുകൊണ്ടാണ്? "നാ
ടുംനഗരവും വീടും കുടികളും" കളിച്ചുകളഞ്ഞ് പിന്നെ അനുജന്മാ
രേയും തന്നെയും പാഞ്ചാലിയേയും പണയംവെച്ചത് മൎയ്യാദകേ
ടും മൌഢ്യവുമല്ലേ? ദുശ്ശാസനൻ രാജസഭയിൽവെച്ച ഭാൎയ്യയുടെ
വസ്ത്രാക്ഷേപം ചെയ്യുന്നത് കണ്ടുകൊണ്ട മിണ്ടാതിരുന്നത് പൌ
രുഷത്തിന്നുതക്കതായോ? എന്നുചോദിക്കുകയാണെങ്കിൽ സമാധാ
നംപറയാം. "ആഹൂതോന നിവൎത്തേയദ്യൂതായചരണായച"* എ
ന്ന് രാജസൂയത്തിൽ വെച്ച് ചെയ്ത ശപഥംനിമിത്തം പോരിനോ
ചൂതിനോ വിളിച്ചാൽ ധൎമ്മപുത്രൎക്ക പോകാതിരിപ്പാൻ നിവൃത്തി
യില്ല. എടക്കവെച്ചപിൻവലിക്കുന്നതോ സത്യത്തിന്നുംവീരധൎമ്മത്തി
ന്നും പോരാത്തതാണല്ലൊ. അതുകൊണ്ട തന്റെ സകല മുതലു
കളും അനുജന്മാരേയും തന്നേയും പണയം വെക്കേണ്ടി വന്നതാ
ണ്. ജയാപജയങ്ങൾ ഈശ്വരാധീനമാണല്ലൊ. എന്നാൽ പാ
ഞ്ചാലിയെ പണയംവെച്ചകാൎയ്യത്തിൽ ദ്യൂതമൎയ്യാദക്ക സ്വത്ത
ചൂണ്ടിക്കാണിച്ച പണയം വെപ്പിക്കുന്നത യുക്തമല്ലെന്നും വിശേ
ഷിച്ച് പണയസ്വത്തിന്ന് അതായത് അടിമയായ ധൎമ്മപുത്രൎക്ക
പൂൎവ്വസ്വത്തായപാഞ്ചാലിയിലുള്ളവകാശം നശിച്ചതുകൊണ്ട് പ
ണയംവെയ്പാനുള്ളധികാരമില്ലെന്നും ഒരു ഭാഗക്കാരുംസൎവ്വസ്വത്തു
കളേയും പണയം വെച്ചപ്പോൾതന്നെ പാഞ്ചാലി അതിലുൾ
പ്പെട്ടുപോയിട്ടുണ്ടെന്നും അഥവാ അതില്ലെങ്കിൽതന്നെ ഭാൎയ്യ ഭ
ൎത്താവിന്ന എപ്പോഴും അടിമയായതു കൊണ്ട് ധൎമ്മപുത്രൎക്ക പാഞ്ചാ
ലിയെ പണയം വെയ്പാനുള്ളധികാരമുണ്ടെന്ന മറുഭാഗക്കാരും വാ
ദിക്കുന്നതായ ഒരു വിഷയത്തിൽ ഭീഷ്മദ്രോണാദികൾക്ക പോലും
ഒരു തീൎച്ചചെയ്യാൻ സാധിക്കാത്തതാണ്. അത എങ്ങിനെ യെ
ങ്കിലും ഇരിക്കട്ടെ, ധൎമ്മപുത്രരെ സംബന്ധിച്ചേടത്തോളം അദ്ദേഹ
ത്തിന്റെപ്രവൃത്തി അനീതിയാവാൻ തരമില്ല. എന്തെന്നാൽ താ
ൻ അടിമയായിരിക്കുന്നവസ്ഥക്ക് എജമാനൻ കല്പിക്കുന്ന പ്രകാ
രം ചെയ്യാതിരിപ്പാൻ നിവൃത്തിയുള്ളതല്ലല്ലോ. അസ്വതന്ത്രനാക

---

* പോരും ദ്യൂതവും അന്നത്തെ കാലത്ത് ഒരുപോലെ വീരധൎമ്മമായിട്ടാണ് രാജാക്കന്മാർ വിചാരിച്ചുവന്നിരുന്നത്.

യാൽ പാഞ്ചാലിയുടെ വസ്ത്രാക്ഷേപവും കണ്ടുനിന്നു സഹിക്കകെയ്യ ല്ലേതരമുള്ളു. "ധർമ്മസ്യഗഹനാഗതി:" എന്നുണ്ടല്ലോ.

ചൂതുകളിയിൽ തോററു കാട്ടകേറിയ ഉടൻ ഭീമസേനൻ കുരുവംശം നശിപ്പിപ്പാനുടനെ പുറപ്പെടണമെന്നും മററും ചൊടിച്ചു പറഞ്ഞ് ചാടിപ്പുറപ്പെട്ടപ്പോൾ ദുര്യോധനാദികളുടെ അജ്ഞത യെ സയുക്തികമായി പറഞ്ഞു ബോദ്ധ്യപ്പെടുത്തി ക്ഷമിപ്പിച്ച് ഒതുക്കിനിറുത്തിയതിൽ ധർമ്മപുത്രരുടെക്ഷമയും, സത്യനിഷ്ഠയും, ധർമ്മബുദ്ധിയും നീതിനൈപുണ്യവും, വാഗ്മിതയും,വേണ്ടുവോളംവെളിപ്പെടുന്നതാണ്. വനവാസകാലത്ത് പതിനെണ്ണായിരംബ്രാഹ്മണക്ക അക്ഷയപാത്രംകൊണ്ടു മൃഷ്ടാന്നംകൊടുത്തു പോന്നതിൽ അദ്ദേഹത്തിൻെറ ദേവബ്രാഹ്മണഭക്തിയും, ഭരണശക്തിയും, ദയാലുതയും, ഔദാര്യവും, തൃപൽക്കാലത്തുപയോഗിച്ചതാകയാൽഇരുട്ടത്ത് വിളക്കുപോലെ അധികം പ്രകാശിക്കുന്നു. വനവാസത്തിൽ സർവ്വതത്വജ്ഞന്മാരായ അനേകം മഹർഷിമാരുടെ സംസർഗ്ഗത്തിന്നിടയാകയാൽ അദ്ദേഹത്തിന്ന് വൈദികമായും ലൌകികമായുമുള്ള അറിവ് ഉരുക്കിവറുത്ത കാഞ്ചനംപോലെ അധികംശുദ്ധിയും മററും കൂടിയതാവാനിടവന്നിട്ടുണ്ട്. വനവാസത്തിലെക്കാൾ അജ്ഞാതവാസത്തിലാണ് അദ്ദേഹത്തിൻെറ സഹനശക്തി അധികം വെളിപ്പെട്ടിട്ടുള്ളത്.

പാഞ്ചാലിയുടെ വസ്ത്രാക്ഷേപംകണ്ടു മിണ്ടാതിരുന്നതിനേക്കാളും കീചകൻെറ ചവിട്ടും കുത്തും ഇടിയും ഏററ സങ്കടപ്പെട്ട് വിരാടസഭയിൽ ചെന്ന് ആവലാതിപറയുന്ന പാഞ്ചാലിയുടെ സ്ഥിതികണ്ടുസഹിച്ചതാണ് അധികം അൽഭുതം.

ഭാരതയുദ്ധത്തിന്ന വേണ്ടുന്ന സകല സന്നാഹങ്ങളും ഒരുക്കിയതിന്നുശേഷം ദുര്യോധനാദികളോടുവളരെത്താന്ന നിലയിലും സന്ധിക്കു സമ്മതിച്ചുകൊണ്ട് ഭഗവാനെ ദൂതിനയച്ചതിൽ അദ്ദേഹത്തിൻെറ വംശസ്നേഹവും, പ്രജാവാത്സല്യവും, ലോകമര്യാദയും ഏററവും തെളിയുന്നു. യുദ്ധത്തിന്ന ഇരുകക്ഷിക്കാരും വ്യൂഹമുറപ്പിച്ചു നിരന്നുനിൽക്കുന്നതിൻെറ മദ്ധ്യത്തിൽവെച്ച് ആതതായികളായ ഭീഷ്മദ്രോണാദിഗുരുക്കന്മാരോട യുദ്ധത്തിന്നനുവാ

മവും ജയത്തിന്നനുഗ്രഹവും വാങ്ങിച്ചതിൽ അദ്ദേഹം കാണിച്ചിട്ടുള്ള നിഷ്കപടമായ ഗുരുഭക്തി ഏററവും പ്രശംസിക്കത്തക്കതു തന്നെ.

യുദ്ധത്തിൽ ധൎമ്മപുത്രക്ക് ജയം കിട്ടിയെങ്കിലും യുദ്ധമൎയ്യാദ വിട്ട് ചില അക്രമങ്ങൾ ചെയ്തിട്ടുണ്ടെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. ഗുരുനാഥനും ബ്രാഹ്മണശ്രേഷ്ഠനുമായ ദ്രോണാചാൎയ്യരോട് അശ്വത്ഥാമാവിനെക്കൊന്നുയെന്നു ശുദ്ധംപൊളി പറഞ്ഞു വില്ലുവെപ്പിച്ച് അദ്ദേഹത്തിനെ കൊലപ്പെടുത്തിയത് കപടമാനുഷനായ ശ്രീകൃഷ്ണന്റെ നിൎബ്ബന്ധപ്രകാരമാണെങ്കിലും ധൎമ്മപുത്രക്ക് എന്നെന്നേക്കും പശ്ചാത്താപത്തിന്നു കാരണമായും പ്രത്യക്ഷത്തിൽ ഭൂസ്പൎശമില്ലാത്ത തന്റെ തേര് താന്നുപോകയാൽ അധഃപതനത്തിന്ന നിമിത്തമായും ഒഴിച്ചാലൊഴിയാത്തതായും ഉള്ള ഒരു വലിയ അധൎമ്മമാണെന്നു പറയാതെ കഴിയില്ല. അധൎമ്മം ചെയ്തിട്ടേ ശത്രുജയം സാധിക്കു എന്നായിവരുന്ന ധൎമ്മസങ്കടത്തിൽ അധൎമ്മവും ന്യായമാണെന്നുള്ള ലോകനടവടിമാത്രമെ ഇവിടെ ശരണമായിക്കാണുന്നുള്ളു. ഇതുതന്നെയാണ് ധൎമ്മാധൎമ്മസൂത്രധാരിയായ ഭഗവാൻ ശ്രീകൃഷ്ണന്റെ വിധി.

---

# ബൃഹസ്പതി.

:o:

കുജപദ്ധതിക്കപ്പുറമെ, ഭൂമിയുടെ അണ്ഡാകാരപദ്ധതിയിൽ നിന്നു വളരെ വളരെ ദൂരത്തായി, സൂൎയ്യവ്യൂഹത്തിന്റെ അതൃത്തിക്കകത്ത, അതിസൂക്ഷ്മങ്ങളായ അസംഖ്യം ഉപഗ്രഹങ്ങളുടെ സമ്മിശ്രമായ വക്രഗതികൾക്ക് യാതൊരു തടസ്ഥവും തട്ടാത്തവിധം ദിഗന്തരത്തിൽ അത്യന്തം പ്രതാപോല്ക്കൎഷത്തോടുകൂടി ഭീമഗ്രഹനായ ബൃഹസ്പതി സദാ സൂൎയ്യമണ്ഡലത്തെ ചുററിസ്സഞ്ചരിക്കുന്നു. സൂൎയ്യതേജസ്സുകൊണ്ട് പ്രകാശിക്കുന്നവയും വലിയ ഗോളങ്ങളുമായ 'ശനി' മുതലായ വേറെ ചില ഗ്രഹങ്ങൾ ഇതിലും അകലെയായി ചരിക്കുന്നുണ്ട്. എന്നാൽ ബൃഹസ്പതിയോളം വലി

യതായിട്ട് ഈ സൌരജഗത്തിൽ മററ് ഒരുഗ്രഹവും ഇല്ലെന്നുമാ
ത്രമല്ല, ആ ഗ്രഹങ്ങളെല്ലാം ഒന്നിച്ചുകൂടി ഒരു ഗോളമായിത്തീരു
ന്നതാണെങ്കിൽതന്നെ അതിന് ഇത്ര വലിപ്പം ഉണ്ടാകുന്നതും അ
ല്ല. 'ശുക്രൻ,' 'കുജൻ, എന്നിഗ്രഹങ്ങളെപ്പോലെതന്നെ ബൃഹ
സ്പതിയേയും നമുക്ക് എല്ലാക്കാലത്തും തുല്യപ്രഭയോടെ കാണ്മാൻ
സാധിക്കുന്നില്ലെങ്കിലും സൂൎയ്യചന്ദ്രശുക്രന്മാർ കഴിഞ്ഞാൽ പിന്നെ
അധികം പ്രകാശമുള്ള ഗോളം ബൃഹസ്പതിയാണ്. ഭൂമിയും ബൃ
ഹസ്പതിയും സൂൎയ്യന്റെ ഒരേഭാഗത്തായിവന്ന് തമ്മിൽ ഏററവും
സമീപിക്കുന്നത് പന്ത്രണ്ടുകൊല്ലങ്ങളിൽ ഒരിക്കൽമാത്രമാണെന്നും
ആസമയം ബൃഹസ്പതി കാഴ്ചക്കു അതിമനോഹരമായിരിക്കുന്നുവെ
ന്നും കണ്ടറിഞ്ഞിരിക്കുന്നു. എന്നാൽ ഈ ഭാസുരഗ്രഹത്തിലേക്ക് ഇ
വിടെനിന്ന് എത്ര ദൂരമുണ്ടെന്ന് ഇനി അല്പം ആലോചിക്കുക.

ശുക്രൻ രണ്ടുകോടി അറുപതുലക്ഷം നാഴികയും കുജൻ മൂന്നു
കോടി അമ്പതുലക്ഷം നാഴികയും അടുത്ത ചില സമയങ്ങളിൽ, വ
രുമെന്ന് അവകളെപ്പററിയുള്ള ലേഖനങ്ങളിൽനിന്ന് നമുക്കറിയാ
റായിട്ടുണ്ടല്ലോ. ഭൂമിയും സൂൎയ്യനുമായിട്ടുള്ള അകലം ഒയ്മ്പതു കോ
ടി മുപ്പതുലക്ഷം നാഴികമാത്രമേയുള്ളു എന്നാണ് ജ്യോതിശ്ശാസ്ത്ര
ജ്ഞന്മാർ പറയുന്നത. ഇത് ഒരു ചുരുങ്ങിയ ദൂരമല്ല നിശ്ചയം. എ
ന്നാൽ ബൃഹസ്പതി സ്ഥിതിചെയ്യുന്നത് ഇനിയും നാലെരട്ടി അ
കലെയാണത്രെ. എന്നിട്ടും അതിന് എത്ര ശോഭതോന്നുന്നുണ്ട! ഇ
തിനുള്ള മുഖ്യകാരണം അതിന്റെ മഹാവലിപ്പംതന്നെയാണ്.

ശുക്രന്റെയും നാം വസിക്കുന്ന ഭൂമിയുടേയും മദ്ധ്യളവ് ഏക
ദേശം എണ്ണായിരം നാഴികയാണെന്ന് ശുക്രനെപ്പററിയുള്ള ഉപ
ന്യാസത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ ബൃഹസ്പതിക്കു
സുമാറ് 85,000 നാഴിക മദ്ധ്യളവുണ്ട്. ഭൂമിയോട് ഒത്തുനോക്കുമ്പോ
ൾ ഈ വലിപ്പം അതിവിപുലമായിതോന്നുമെങ്കിലും സൂൎയ്യന്റെ
കഥ ആലോചിക്കുമ്പോൾ അത് എത്രയോ നിസ്സാരമായിത്തീ
രുന്നു. ബൃഹസ്പതിയുടെ പരിമാണനിൎണ്ണയത്തിന് ഒരു കണ
ക്ക പറയാം. ഈ ഗ്രഹത്തിന്റെ മദ്ധ്യരേഖയോളം നീളമുള്ള ഒരു
ചരടിന്മേൽ ഭൂമിയോളം വലിപ്പമുള്ള ഒയ്മ്പതു ഗോളങ്ങളെ

കോന്ന് കെട്ടാവുന്നതും ഇങ്ങിനേയുള്ള എട്ടു ബൃഹസ്പതിഗോളങ്ങളെ സൂൎയ്യബിംബത്തിൽ ഇപ്രകാരംതന്നെ അടക്കാവുന്നതും ആകുന്നു. ആയിരത്തിമുന്നൂറ് ഭൂമികൾ കൂടിയാൽ മാത്രമെ ബൃഹസ്പതിയുടെ വലിപ്പം ഉണ്ടാകയുള്ളൂ. ബൃഹസ്പതിയോളം വലിപ്പമുള്ള ഉഴിഞ്ഞ ഒരു ഗോളത്തിന്നുള്ളിൽ ആയിരത്തോളം ഭൂമികളെ കൊള്ളിക്കാമെന്നും അത്രതന്നെ ബൃഹസ്പതിമാരെ സൂൎയ്യഗോളത്തിന്നുള്ളിൽ ഒതുക്കാമെന്നും ശാസ്ത്രജ്ഞന്മാർ കണക്കാക്കി പറയുന്നുണ്ട്.

എന്നാൽ ബൃഹസ്പതിക്ക് ഈ വലിപ്പത്തിന്നടുത്ത ഘനമുണ്ടായെന്ന് നോക്കുക. ഗ്രഹങ്ങളെ തൂക്കിനോക്കുവാൻ നമുക്ക് സാധിക്കാത്ത സ്ഥിതിക്ക് അവക്കുള്ള ഘനം ക്ലിപ്തപ്പെടുത്തി പറയുവാൻ ഉത്സാഹിക്കുന്നത് ശുദ്ധമെ വ്യൎത്ഥമാണെന്ന് ചിലൎക്ക് തോന്നുവാൻ ഇടയുണ്ട്. എന്നാൽ ഗോളങ്ങളുടെ ഘനം നിശ്ചയിക്കുന്നതിന്ന തട്ടും തുലാസും ആവിശ്യമില്ല. ഗണിതശാസ്ത്രം വേറെ വഴിവെച്ചിട്ടുണ്ട്. അതിനെ സംക്ഷേപിച്ച് പറയാം. പരസ്പരം ആകൎഷിക്കുന്നതിന്ന് എല്ലാ ഗോളങ്ങൾക്കും സാധാരണയായി ഒരു ശക്തിയുണ്ട്. ഈ ശക്തി അവയുടെ വലിപ്പത്തെ അനുസരിച്ചിരിക്കുന്നു. അതിനാൽ ചെറിയ ഗോളങ്ങൾ വലിയഗോളങ്ങളുടെ ആകൎഷണശക്തിക്ക് അധീനപ്പെട്ടവരാവുന്നു. ബൃഹസ്പതി ഗ്രഹങ്ങളിൽവെച്ച് ഏററവും വലിയതാകയാൽ അടുത്തുള്ള ഗോളങ്ങളെയെല്ലാം അതിലെക്കാകൎഷിക്കുന്നു. ഈ ശക്തിയുടെ ഏററക്കുറച്ചിൽ അനുസരിച്ച് ആ ചെറിയ ഗോളങ്ങൾക്കെല്ലാം പലവിധമുള്ള ചലനങ്ങളുമുണ്ടാകുന്നുണ്ട്. ഒരു ദൂരദൎശിനിയിൽകൂടി നോക്കിയാൽ ഈ ചലനങ്ങളുടെ സമ്പ്രദായം നല്ലവണ്ണം കാണ്മാനും അവയുടെ ശക്തി എത്രത്തോളമുണ്ടെന്ന് നമുക്ക് സൂക്ഷ്മമായി ഗ്രഹിപ്പാനും കഴിയും. പിന്നെഗണിതശാസ്ത്രസഹായം കൊണ്ട് ഈചലനങ്ങൾക്ക് കാരണഭൂതമായ വലിയഗോളത്തിൻെറ ആകൎഷണശക്തി എത്രയുണ്ടെന്നും, അതിൽനിന്ന ഗോളത്തിന്ന എത്രഘനമുണ്ടെന്നും കണക്കാക്കാവുന്നതാകുന്നു. 1200ഭൂമികളോളം വലിപ്പമുള്ള ബൃഹസ്പതിക്ക് ഇങ്ങിനെ കണക്കാക്കി നോക്കുമ്പോൾ ഭൂമിയെക്കാൾ 310, എരട്ടിഘനം മാത്രമെ കാണുന്നുള്ളൂ.

ഈ ഗോളത്തിൻെറ പരിമാണത്തിന് അനുഗുണമായ ഘനം ഉണ്ടാവാത്തതെന്താണ്? വസ്തുക്കളിൽ പരമാണുക്കൾ എത്രത്തോളം എടുത്തു് യോജിച്ചിരിക്കുന്നുവോ അത്രതന്നെ അവക്ക് ഘനവും കൂടിയിരിക്കും. ഇതിനാലാണ് ഒരേവലിപ്പത്തിലുള്ള ഒരു ഘനവസ്തുവിന് ദ്രവവസ്തുവിലും, ദ്രവവസ്തുവിന് വായവ്യവസ്തുവിലും ഘനംകൂടികാണുന്നത. നമ്മുടെ ഭൂമി തണുത്ത ഒരു ഘനവസ്തുവാണ്. എന്നാൽ ബൃഹസ്പതി ഇത്ര തണുത്തതല്ലെന്നും, ഈ ഗ്രഹത്തിൻെറ അന്തർഭാഗം എങ്ങിനെയിരിക്കുന്നുവെന്ന് തീച്ചയായി പറവാൻ സാധിക്കയില്ലെങ്കിലും ബഹിർഭാഗം ഘനവസ്തുവാകട്ടെ ദ്രവവസ്തുവാകട്ടെ അല്ലെന്നും ജ്യോതിശ്ശാസ്ത്രജ്ഞന്മാർ മനസ്സിലാക്കി പറയുന്നുണ്ട്. അതിനാൽ ബൃഹസ്പതിക്ക് വലിപ്പം അധികമുണ്ടെങ്കിലും അതിലെ പരമാണുക്കൾ വളരെ സംയോജിച്ചിട്ടുള്ളതായി കാണുന്നില്ലാത്തതുകൊണ്ട് വലിപ്പത്തിന്നടുത്ത ഘനം ആ ഗോളത്തിന്നുണ്ടാവാൻ തരമില്ല. ഈ ഗ്രഹത്തിൻെറ താപശക്തി നശിക്കുന്തോറും വലിപ്പം കുറയുകയും പരമാണുക്കൾ യോജിച്ച് തിങ്ങിവരാറാകയും ചെയ്യും.

സൂര്യനിൽനിന്ന അകലെയകലെയായി സ്ഥിതിചെയ്യുന്ന ഗ്രഹങ്ങൾക്ക ഗമനവേഗം കുറഞ്ഞു കുറഞ്ഞു കാണുന്നുണ്ട്. ഭൂമി ഒരു നിമിഷത്തിൽ 18 നാഴിക സഞ്ചരിക്കുന്നുണ്ടെങ്കിലും ബൃഹസ്പതി ആ സമയംകൊണ്ട് 8 നാഴിക മാത്രമെ പോകുന്നുള്ളൂ. ഇതിനാൽ ബൃഹസ്പതിക്ക സൂര്യനെ ഒന്നു ചുററിവരുവാൻ 4332 ദിവസം (ഏകദേശം 12 കൊല്ലം) വേണ്ടിവരുന്നു. ബൃഹസ്പതിയിലെ ഒരു കൊല്ലം നമ്മുടെ 12 കൊല്ലത്തോടു ശരിയായിരിക്കും. അതുകൊണ്ട ബൃഹസ്പതിയിങ്കൽ ഋതുഭേദങ്ങൾ ഭൂമിയിലെപ്പോലെ വേഗത്തിൽ ഉണ്ടാകുവാൻ തരമില്ല.

ശുക്രൻ, ഭൂമി, കുജൻ എന്നുള്ള ഗ്രഹങ്ങളെപ്പോലെതന്നെ ബൃഹസ്പതിയും അതിൻെറ അച്ചുതണ്ടിന്മേൽ സദാതിരിഞ്ഞുകൊണ്ടിരിക്കുന്നു. ഈ തിരിച്ചൽ അതിവേഗത്തിലാകയാൽ 9 മണിക്കൂറ 55½ മിനിട്ട്കൊണ്ട് ഒരു പരിഭ്രമണം ഉണ്ടാകുന്നു. ബൃഹസ്പതി ഭൂമിയെക്കാൾ എത്രയൊ വലിയതാണെങ്കിലും അതിൻെറ ഒരു പ

ഭ്രമണത്തിന ഭൂമിക്കുവേണ്ടി വരുന്നതിൽ പകുതി സമയംകൂടി ആവശ്യപ്പെടുന്നില്ലെന്നുള്ള സംഗതി ആലോചിക്കുമ്പോഠം ആ ചലനത്തിന്ന എന്ത് വേഗമുണ്ടായിരിക്കണമെന്ന വായനക്കാക്ക ഊഹിക്കാവുന്നതാണ.

(തുടരും)

എം. ശങ്കരപ്പൊതുവാഠം ബി. എ. ബി. എൽ.

---

# ഒരു നീളംകുറഞ്ഞ കത്ത്

—;o:—

'കാൎയ്യം കുടുക്കിലകപ്പെട്ടുത്തിയല്ലൊ. ആ കുരുത്തംകെട്ടവൻ അന്ന്യായംകൊടുത്തു കഴിഞ്ഞു. ഇനി ഒന്നാലോചിക്കാതെ കഴികയില്ല.' എന്നുപറഞ്ഞുംകൊണ്ടാണ കൃഷ്ണമേനോൻ ആപ്പീസ്സമുറിയിൽ കേറിവന്നത. ഞാൻ കാലത്തെ കാപ്പികുടിയും കഴിഞ്ഞ എട്ടൊമ്പതുമണിസമയത്ത് അന്നെക്കു വെച്ചിട്ടുള്ള മൂന്നുനാല കേസ്സുകളുടെ റിക്കാട്ടുകളൊക്കെ നോക്കിക്കഴിഞ്ഞ കക്ഷികളെ പ്പിരിച്ചയച്ചു മാത്രമുള്ളു. അപ്പോഴാണ കൃഷ്ണമേനോൻ വന്നത.

ഞാൻ— കുഞ്ഞുണ്ണിമേനോൻ അന്ന്യായംകൊടുത്തു ഇല്ലേ- ഞാൻ മൂന്നുനാല ദിവസം മുമ്പ കോടതിയിൽവെച്ചു കേട്ടു. പക്ഷെ കാൎയ്യത്തിൻെറ സ്വഭാവം മുഴുവനും മനസ്സിലായില്ല. സമൻസ്സ് കിട്ടിയാൽ നിങ്ങഠം ഇവിടെ വരാതിരിക്കില്ലെന്നും അപ്പോഠം കാൎയ്യം മുഴുവൻ മനസ്സിലാക്കാമെന്നും വിചാരിച്ചിരിക്കയാണ. ആയാഠം ഒരു മഹാകുണ്ടാമണ്ടിക്കാരനാണെന്ന നിങ്ങഠംക്കുതന്നെ പലസംഗതിവശാലും അറിവാനിടയുണ്ടായിട്ടുള്ളതാണ, ചോരെങ്കിൽ ഞാനും നിങ്ങളോട പലപ്രാവശ്യവും പറഞ്ഞിട്ടുണ്ട. ഇങ്ങിനെ ഇരിക്കെ നിങ്ങഠം ആയാളോട എടവാട ചെയ്യാനാലോചിച്ചതേ തെററാണ.'

'അതൊക്കെ ഇപ്പോഠം പറഞ്ഞിട്ട കാൎയ്യമില്ലല്ലൊ. റിക്കാട്ടുകളൊക്കെ ക്രമത്തിലൊന്നു വായിച്ചുനോക്കിയാൽ നന്ന' എന്ന പറഞ്ഞ കൃഷ്ണമേനോൻ കെട്ടഴിച്ചു.

കൃ- മേ— എന്റെവക പൂവള്ളിപറമ്പും പത്തായപ്പുരയും അതോടുചേൎന്ന ഒരു തുണ്ടുപറമ്പുംകൂടി വില്ക്കാനാലോചിച്ചപ്പോൾ ഈ കുഞ്ഞുണ്ണിമേനോൻ അതെല്ലാം കൂടി ആയിരത്തിതൊള്ളായിരം ഉറുപ്പികക്കു എടുക്കാമെന്നും ആ സംഖ്യക്കു ഞാൻ കൊടുക്കാമെന്നും ഒരു ദിവസം- കഴിഞ്ഞ വൃശ്ചികം ആദ്യത്തിലാണ- ആയാൾ എന്റെ വീട്ടിൽ വന്ന സംസാരിച്ച തീൎച്ചയാക്കി. അവിടന്ന നാലൊ അഞ്ചൊ ദിവസം കഴിഞ്ഞിട്ട ആയാൾ ഇനിക്കു ഒരെഴുത്തയച്ചു ആ എഴുത്താണ ഇത.

൧൦൬൭ വൃശ്ചികം ൧൧-ാംനു-

ശ്രീ.

മുഖദാവിൽ കണ്ട് സംസാരിച്ച പിരിഞ്ഞ കാൎയ്യത്തിൽ തീൎച്ചയായും ഒരു മറുവടി ഈ എഴുത്തകൊണ്ടുവരുന്ന ആൾവശംതന്നെ അയപ്പാനപേക്ഷ സംഖ്യ കുറെ അധികമാണെന്നാണ ഇവിടെ ഉള്ളവരുടെ അഭിപ്രായം. സംഖ്യ കുറെകൂടി കുറഞ്ഞ കിട്ടിയാലെ നഷ്ടംകൂടാതെ ഇരിക്കയുള്ളു. മറുവടിക്കു കാക്കുന്നു. എന്ന രാ. രാ. ആറുപറമ്പത്ത കൃഷ്ണമേനോൻ അവൎകൾക്കു ആടലോടകത്ത കുഞ്ഞുണ്ണിമേനോൻ (ഒപ്പ)

കൃ- മേ— ഈ എഴുത്തിന്ന ഞാൻ മറുവടി അയച്ചതിന്റെ പകൎപ്പാണ ഇത. അത നല്ലവണ്ണം മനസ്സുവെച്ച നോക്കണം.

൧൦൬൭ വൃശ്ചികം ൧൧-ാംനു-

ശ്രീ.

മുഖദാവിൽ സംസാരിച്ച കാൎയ്യത്തിൽ തീൎച്ച മറുവടി ആവശ്യപ്പെട്ട നിങ്ങൾ എഴുതിയ എഴുത്തകിട്ടി. മുഖദാവിൽ തീൎച്ചയാക്കിയതിൽനിന്ന ഇനിയും സംഖ്യ കുറക്കുന്നതായാൽ ഇനിക്കു വലിയ നഷ്ടമുണ്ട. പൂവ്വള്ളിപറമ്പും പത്തായപ്പുരയും തുണ്ടുപറമ്പോടുകൂടി ആയിരത്തിതൊള്ളായിരം ഉറുപ്പികയായി അന്ന തീൎച്ചയാക്കിയതല്ലെ. അങ്ങിനെയാണെങ്കിൽ നിങ്ങൾക്കു തരാം. അതിൽ ചുരുങ്ങിയാൽ തരമില്ല. എന്ന........., കൃ- മേ. (ഒപ്പ)

(പകൎപ്പ)

ക്രൂ-മേ— ഈ എഴുത്തിന്നശേഷം കുഞ്ഞുണ്ണിമേനോൻ അയച്ച എഴുത്തനോക്കണം. ഇതാ.

൧൦൬൭ വൃശ്ചികം ൧൨-ാംനു-

ശ്രീ.

ഇന്നലെ അയച്ച എഴുത്ത കിട്ടി അതിൽ പറയുംപ്രകാരം പൂവ്വള്ളിപറമ്പും പത്തായപുരയും മുഖഡാവിൽ തീൎച്ചപ്പെടുത്തിയ പോലെതന്നെ തൊള്ളായിരം ഉറുപ്പികക്ക ഞാൻ എടുത്തുകൊള്ളാം നിങ്ങൾ കുറച്ചുതരില്ലെന്ന പറയുന്ന സ്ഥിതിക്ക നിങ്ങളോട അത്രയൊക്കെ ശാഠ്യം പിടിപ്പാൻ പാടില്ലല്ലൊ. ഉറുപ്പിക തയ്യാറുണ്ട, കടലാസ്സിന്ന ആളെ അയക്കുന്നു. ഇന്നുതന്നെ നിരത്തി കൈമാറികളയാം എന്നു.........കു-മേ- (ഒപ്പു).

ഞാൻ— എന്ത ? തൊള്ളായിരം ഉറുപ്പികയൊ ! ആയിരത്തി തൊള്ളായിരം എന്നല്ലെ നിങ്ങളുടെ എഴുത്തിൽ ?

ക്രൂ-മേ— അതെ, എന്റെ സ്വന്തം പകപ്പിലങ്ങിനെതന്നെയാണ. പക്ഷേ അസ്സലെഴുതിയതിൽ ഒരബദ്ധം പററി. അതാണ ഈ ഗുലുമാലൊക്കെ ഉണ്ടാക്കിയ്തു. രണ്ടഎഴുത്ത കടലാസ്സ എടുത്ത മുമ്പെ ഒന്നിൽ പകപ്പെഴുതി- അതാണ ഇപ്പോൾ നോക്കിയ്തു- മററെ കടലാസ്സിൽ ഇതനോക്കി അസ്സലെഴുതി ലക്കോട്ടിലാക്കി എഴുത്തകൊണ്ടുവന്നവന്റെ കയ്യിൽ കൊടുത്തയക്കുകയും ചെയ്തു. ഇപ്പോൾ കോടതിയിൽനിന്ന ആ എഴുത്തിന്റെ പകപ്പ് വാങ്ങിനോക്കിയപ്പോഴാണ കാൎയ്യം മനസ്സിലായ്തു. അതിലെഴുതിയിരിക്കുന്നത 'പൂവ്വള്ളിപറമ്പും പത്തായപുരയും തൊള്ളായിരം' ഉറുപ്പികക്ക കൊടുപ്പാൻ ഞാൻ സമ്മതിച്ചതായിട്ടാണ.

ഞാൻ— "ഇതാണ സൂക്ഷ്മമില്ലാത്തവന്റെ മുതൽ നാണമില്ലാത്തവൻ കൊണ്ടുപോകും" എന്ന പറയുന്നതിന്റെ താല്പൎയ്യം. ഇനി ആയാൾ പിടില്ല, വേഗം കിട്ടുന്നത മേടിച്ച വസ്തു കൊടുക്കുന്നതാണ നല്ലത'

ക്രൂ-മേ— അങ്ങിനെപറയാൻ വരട്ടെ, വിസ്താരം പററിയത ഞാൻ സമ്മതിക്കാം. മുഴുവനും കേട്ടിട്ട വല്ലനിവൃത്തിക്കാ

വഴിയുണ്ടോ എന്ന ആലോചിക്കാതെ കഴിയില്ല. കുഞ്ഞുണ്ണി മേനൊന്റെ ഈ എഴുത്തിന്ന ഞാൻ ആയാൾക്ക ഇങ്ങിനെ മറെഴുത്തയച്ചു- നോക്കിൻ.

൧൦൭൪ വൃശ്ചികം ൧൨-ാം നു-

ശ്രീ

നിങ്ങളുടെ എഴുത്തിൽ 'തൊള്ളായിരം ഉറുപ്പിക' എന്ന എഴുതികാണുന്നതിന്റെ അൎത്ഥം എനിക്ക മനസ്സിലാകുന്നില്ല. തുണ്ടുപറമ്പിനെപ്പററി അതിൽ യാതൊന്നും പറഞ്ഞിട്ടും ഇല്ല. പൂവ്വള്ളിപ്പറമ്പും പത്തായപ്പുരയുംകൂടി തൊള്ളായിരം ഉറുപ്പികക്ക കിട്ടുന്നതല്ലെന്നും അത രണ്ടുംകൂടി ആ സംഖ്യക്ക ഞാൻ തരാമെന്നു പറഞ്ഞിട്ടില്ലെന്നും നിങ്ങൾക്ക അറിവുള്ളതാണ. പറമ്പും പുരയും വില്ക്കുന്നപക്ഷം അതോടുചേൎന്ന ചെറിയ തുണ്ടു പറമ്പുകൊണ്ട ആൎക്കും ഉപയോഗമുണ്ടാകാത്തതിനാൽ അതിന്നുതക്ക വില കിട്ടില്ലെന്നുവിചാരിച്ചാണ പൂവള്ളിപറമ്പിന്നും പത്തായപുരക്കുംകൂടി ആയിരത്തെണ്ണൂറ ഉറുപ്പികയും തുണ്ടുപറമ്പിന്നു നൂറുറുപ്പികയും കൂടി ആയിരത്തിതൊള്ളായിരം ഉറുപ്പികക്ക ഞാൻ തരാമെന്നും നിങ്ങൾ അപ്രകാരം വാങ്ങാമെന്നും നൊം ആദ്യംകണ്ട സംസാരിച്ചപ്പോൾ നിശ്ചയംചെയ്തു പിരിഞ്ഞതും, പിന്നിട്ടും തീൎച്ചപറയേണമെന്നാവശ്യപ്പെട്ട നിങ്ങൾ എഴുതി അയച്ചപ്പോൾ ഞാൻ നിങ്ങൾക്ക മറുവടിയായി എഴുതി അയച്ചതും ഉണ്ടായിട്ടുള്ളത. അതുപ്രകാരം നടക്കുന്നതിന്ന നിങ്ങൾക്ക സമ്മതമല്ലെങ്കിൽ ഈ കാൎയ്യത്തിൽനിന്ന ഞാൻ പിൻവലിക്കുന്നു. തൊള്ളായിരം ഉറുപ്പിക എന്ന എന്റെ എഴുത്തിൽ എഴുതീട്ടുണ്ടെങ്കിൽ അത് കയ്യബദ്ധം പററിയതാണെന്ന നിങ്ങൾക്കതന്നെ ഊഹിപ്പാനിടയുള്ളതാണ. ഇനിക്ക ആ എഴുത്ത ഒന്ന കാണ്മാൻ അയച്ചുതന്നാൽകൊള്ളാം. എന്ന......കൃ. മേ- (ഒപ്പ്).

(പകൎപ്പ്)

കൃ- മേ— ഇതിന്ന ബദലായി കുഞ്ഞുണ്ണിമേനോൻ അയച്ചത രജിസ്റ്റുകത്താണ- ഇതാണത.

൧൦൭൨ വൃശ്ചികം ൧൮-ാംനു-

(റജിസ്ത്രകത്ത)

മിനിഞ്ഞാന്നത്തെ എഴുത്തകിട്ടി. മുഖദാവിൽ തീൎച്ചപ്പെടുത്തിയപ്രകാരവും നിങ്ങടെ വൃശ്ചികം ൧൧-ാംനു-ലെ എഴുത്തപ്രകാരവും നിങ്ങൾ ഇപ്പോൾ നടപ്പാൻ തയ്യാറില്ലെന്നാണ നിങ്ങടെ എഴുത്തകൊണ്ട ഞാൻ മനസ്സിലാക്കുന്നത. എനിക്ക ഇതുനിമിത്തം വളരെ നഷ്ടത്തിന്ന ഇടവരും. പൂവ്വള്ളിപറമ്പും പത്തായപ്പുരയും തുണ്ടുപറമ്പും കൂടി ഞാൻ എടുക്കാമെന്ന പറഞ്ഞതായി എനിക്ക ഓൎമ്മ തോന്നുന്നില്ല. എന്ന മാത്രമല്ല തുണ്ടുപറമ്പ ഇനിക്ക ആവശ്യമില്ലെന്ന അന്നതന്നെ വെളിവായി പറഞ്ഞിട്ടും ഉണ്ട. നിങ്ങളുടെ വാക്കിനേയും എഴുത്തിനേയും വിശ്വസിച്ച ടി സ്ഥലം ൨൦-ാംനു- മുതൽക്ക ക്രിമിനാൽ വക്കീൽ മിസ്റ്റർ ഇട്ടിക്കോരമേന്ന വാടകയ്ക്കു കൊടുക്കാമെന്നഞാൻവാഗ്ദത്തംചെയ്തും ഇരിക്കുന്നു. കരാറുപ്രകാരം അഞ്ചദിവസത്തിലകത്ത ആധാരം എഴുതികൈമാറി വസ്തു കൈവശംതന്നില്ലെങ്കിൽ നിങ്ങടെ പേരിൽ വ്യവഹാരം കൊടുക്കുന്നതും എനിക്ക വരുന്ന സകല നഷ്ടങ്ങൾക്കും നിങ്ങൾ ഉത്തരവാദിയാകുന്നതും ആകുന്നു. എന്ന..........കു- മേ- (ഒപ്പ്).

കു- മേ— ഇതാണ റിക്കാട്ടുകളുടെ സ്വഭാവം. അയാളുടെ അന്യായം എന്റെ എഴുത്തപ്രകാരമുള്ള കരാറിനെ സ്ഥാപിച്ച വസ്തുകൈവശം കിട്ടുവാനാണ. അങ്ങോട്ട വേണ്ടവഴി ആലോചിക്കുക.

ഞാൻ— എന്റെ അഭിപ്രായത്തിൽ കേസ്സ നിങ്ങൾക്ക ദോഷമാണ. മിസ്റ്റർ ഇട്ടികോരമേനോൻ അയാളുടെ ഭാഗംസാക്ഷിയാണ അല്ലെ?

കു- മേ— അതെ, ക്രിമിനാൽ സന്നതും സിവിൽ കോടതികളിൽ പ്രാക്ടീസ്സും ഉള്ള വക്കീൽ ആയാൾ മാത്രമല്ലെ ഉള്ളു.

ഞാൻ— വ്യവഹാരത്തിലെ നഷ്ടം കൂടിവരാതെ കഴിക്കണമെങ്കിൽ അയാളുടെ ഇഷ്ടപ്രകാരം വേഗം ചെയ്യു. നിങ്ങളുടെകുടുമകയ്യിൽ കിട്ടി. അത കുഞ്ഞുണ്ണിമേനോൻ വിടില്ല. മിസ്റ്റർ ഇട്ടിക്കോരമേനോൻ വിടുവാൻ സമ്മതിക്കുകയുമില്ല.

കൃ- മേ— നഷ്ടം ഞാനത്ര കൂട്ടാക്കുന്നില്ല. ഇതിലധികം വന്നാലും സഹിപ്പാൻ ഞാൻ ത്രാണിയുള്ളവനാണെന്ന നിങ്ങൾക്കുതന്നെ അറിയാമല്ലൊ. എന്നാൽ ഞാൻ ആലോചിച്ചിട്ടോ ആലോചിക്കാതെയോ ഒരുപ്രകാരത്തിൽ ഒരിക്കൽ ഒരു സമ്മതം കൊടുത്തിട്ട പിന്നിട്ട മറിച്ചുപ്രവൃത്തിച്ചുഎന്ന കാൎയ്യസ്വഭാവം അറിയുന്നവർ ആക്ഷേപിക്കയില്ലെങ്കിലും, മറിച്ചു പ്രവൃത്തിക്കുന്നതിനാൽ എന്റെ മനസ്സാക്ഷിക്കു ഉണ്ടാകുന്ന ഒരു ദണ്ഡവും, അല്ലെങ്കിൽ ഈരണ്ടു ജനദ്രോഹികളുടെ തെമ്മാടിത്തത്തിന്ന കീഴടങ്ങി ഭയപ്പെട്ട അവരുടെ ഇഷ്ടം പോലെ പ്രവൃത്തിച്ചു എന്നുവരുന്നതിനാലുണ്ടാകുന്ന ഒരു സ്വാഭിമാനക്ഷയവും, ഇങ്ങിനെ രണ്ടു സംഗതികൾ ഉള്ളതിൽ ഏതിനെയാണ അധികം ആലോചിക്കേണ്ടത എന്നുമാത്രമാണ ഇപ്പോഴത്തെ വിചാരം.

ഞാൻ— ഈകാൎയ്യത്തിൽ മനസ്സാക്ഷിക്കു ദണ്ഡമുണ്ടാകേണ്ട ആവശ്യമില്ല. നിങ്ങൾക്കു അശ്രദ്ധനിമിത്തം ഒരു അബദ്ധം പറ്റിയതല്ലേ. ആ അബദ്ധത്തെ അപേക്ഷിച്ചു മനഃപൂൎവ്വമായി അന്ന്യായമായ ലാഭം സമ്പാദിക്കാമെന്നു ഒരുങ്ങിയിരിക്കുന്നവരുടെ ദുൎമ്മോഹം ഫലിക്കാതിരിപ്പാൻ മാൎഗ്ഗമുണ്ടെങ്കിൽ അതുതന്നെയാണ മുമ്പിൽ ആലോചിക്കേണ്ടത. ആകട്ടെ, നിങ്ങൾ മുഖദാവിൽ സംസാരിച്ചു തീൎച്ചപ്പെടുത്തുമ്പോൾ കേട്ടതായിട്ട വല്ലസാക്ഷിയും ഉണ്ടോ?

കൃ- മേ— ഇല്ല. എന്നാൽ പറമ്പും പുരയുംകൂടി തൊള്ളായിരം ഉറുപ്പികയിലും വളരെ അധികം വിലപിടിക്കുന്നതാണെന്നും ആയിരത്തെണ്ണൂറുവരെയും കലെക്കത്തരാമൻനായര ചോദിച്ചിട്ടുണ്ടെന്നും തെളിയിക്കാം.

ഞാൻ— അങ്ങിനെ ഒരു തെളിവ ആവശ്യംതന്നെ. എന്നാൽ രേഖാമൂലം ഉള്ള നിങ്ങളുടെ വെളിവായ സമ്മതത്തിനെ ആ തെളിവ എത്രത്തോളം ഇളക്കുന്നുണ്ട? സാരമില്ല.

കൃ-മേ— എങ്ങിനെയായാലും വേണ്ടില്ല. വാദിക്കാതിരിപ്പാൻ വിചാരിക്കുന്നില്ല. ഹൈക്കോടതിവരെ ഈ ഇട്ടിക്കോരുവും മൂ

ട്ടിക്കോരുവുംകൂടി വിധി സമ്പാദിക്കട്ടെ, എന്നിട്ടവസ്തു നടത്തി മേടിച്ചുകൊണ്ടുപോകട്ടെ ഞാൻ മനസ്സാലെ കൊടുക്കയില്ല തീൎച്ചതന്നെ. പുരുഷധൎമ്മത്തിന്ന വിരോധമായി ഭീഷണിക്ക കീഴൊതുങ്ങുവാൻ വിചാരിച്ചിട്ടും ഇല്ല. ഗുമസ്തനോട ഒരു വക്കാലത്ത എഴുതിക്കൊണ്ടുവരുവാൻ പറയിൻ.

ഞാൻ — വരട്ടെ. ഇട്ടിക്കോരുമേനോൻ വക്കീലായോ സാക്ഷിയായോ ഉള്ള യാതൊരു കേസ്സിലും ഞാനും എന്നെപ്പോലെതന്നെ മറ്റും ചില വക്കീലന്മാരും ആയാളുടെ പേരിൽ ഞങ്ങൾക്കുള്ള വെറുപ്പ കാണിപ്പാൻവേണ്ടി വക്കാലത്ത എടുക്കില്ലെന്ന ഒരു നിശ്ചയം ചെയ്തിട്ടുണ്ട. ഈ കേസ്സിൽ നമ്മുടെ രാഘവമേനന വക്കാലത്ത കൊടുക്കണം. ആൾ കൊച്ചുമിടുക്കനാണ. നല്ല ബുദ്ധിയും ആലോചനയും ഉണ്ട. മൎയ്യാദക്കാരോട വളരെ മൎയ്യാദക്കാരനും മിസ്റ്റരെപ്പോലുള്ള ദുഷ്ടന്മാരോട ഗജകേസരിയുമാണ. മിസ്റ്റരെക്കണ്ണിന്നേരെ കണ്ടാൽമതി, എവിടെവെച്ചായാലും വേണ്ടതില്ല നേരമ്പോക്കായിട്ടെങ്കിലും വല്ലതും പറഞ്ഞു വഷളാക്കിയില്ലെങ്കിൽ അദ്ദേഹത്തിന്ന ഉണ്ടചോറ ദഹിക്കയില്ല. അതുകൊണ്ട രാഘവമേനോൻ ഉള്ള ദിക്കിൽ ആ സാധു മനസ്സമാധാനത്തോടുകൂടി ഒരു മിനിട്ട ഇരിക്കയില്ല. രാഘവമേനോനാണ എതൃവക്കീൽ എന്നറിയുമ്പോൾതന്നെ മിസ്റ്ററുടെ മനസ്സ ഒന്ന കലുങ്ങാനുണ്ട. രാഘവമേനന കേസ്സ മുഴുവൻ മനസ്സിലാക്കി വക്കാലത്ത ഇന്നുതന്നെ കൊടുക്കണം. ഞങ്ങൾ രണ്ടുപേരുംകൂടി അന്യായഭാഗത്തുനിന്ന ഫയലാക്കീട്ടുള്ള അസ്സൽരേഖ ഇന്നുതന്നെ കോടതിയിൽ വെച്ച പരിശോധിക്കാം. നാളെ പത്രിക തയ്യാറാക്കി കൊടുക്കാം. ഒരെഴുത്തുംകൊടുത്ത കൃഷ്ണമേനെ രാഘവമേനെന്റ അടുക്കലേക്ക അയക്കയും ചെയ്തു.

***

കേസ്സ വിചാരണക്ക വെച്ച ദിവസം ജഡ്ജി വരുന്നതിന്ന പത്ത പതിനഞ്ച മിനിട്ട മുമ്പ ഞങ്ങൾ വക്കീലന്മാരും ഭേദമായിട്ടുള്ള ചില കക്ഷികളുംകൂടി വക്കീൽ മുറിയിൽ കൂടിയിരുന്നു. ഞങ്ങൾ

ക്ക വെടിപറയാനുണ്ടായ വിഷയം അന്നേക്ക വെച്ചിട്ടുള്ള കൃ
ഷ്ണമേനോന്റെ കേസ്സും മിസ്റ്റർ ഇട്ടികൊരുമേനോന്റെ ഓരോ കഥകളും
തന്നെ ആയിരുന്നു. ഒരുവക്കീലിനെങ്കിലും മിസ്റ്ററെ പറ്റി ഒരു കഥ
യെങ്കിലും പറയാനില്ലാത്തതു ഉണ്ടായിട്ടില്ല, മിസ്റ്റർ ഒരു കേസ്സിൽ
കള്ളസാക്ഷി പറഞ്ഞ കഥ ഒരാൾ പറയുമ്പോഴക്ക ആയാൾ മ
റ്റൊരുകേസ്സിൽ തന്റെ കക്ഷിക്ക ഒരു കള്ളാധാരം ഉണ്ടാക്കി
കൊടുത്ത കഥ മറ്റൊരാൾ പറയും, ഉടനെ, മിസ്റ്റർ ഒരുകക്ഷിയെ
അനാവശ്യമായ ഒരു വ്യവഹാരത്തിൽ പിടിച്ചിറക്കി പാപ്പരാക്കിയ
കഥ വേറൊരാൾ പറയും. ഒരു നേരംപോക്കിന്റെ മദ്ധ്യേ മിസ്റ്റർ
ഇട്ടികൊരുമേനോൻ വക്കീൽ മുറിയിലേക്ക തലയിട്ടും ‘കാരണനോ
രെ വരിൻ വരിൻ, കാര്യമൊക്കെ മനസ്സിലായി കൂട്ടിൽകയറിയാൽ
കള്ളിയൊക്കെ പുറത്തുചാടിക്കാം’ എന്നു പറഞ്ഞുംകൊണ്ടു രാഘ
വമേനോൻ അഭിവാദ്യം ചെയ്തതും ഞങ്ങൾ എല്ലാവരുംകൂടി പൊ
ട്ടിചിരിച്ചതും മൂപ്പർ ഉള്ളിലേക്കിട്ടതല പുറത്തേക്കു വലിച്ചു അവിടെ
നിന്നു മറഞ്ഞതും ഒരു സമയത്തുണ്ടായി. പ്രസ്തുത വ്യവഹാര
ത്തെപറ്റി ഞങ്ങൾ വക്കീലന്മാരെല്ലാവരുടെയും അഭിപ്രായം
കൃഷ്ണമേന്നു ദോഷം വരുമെന്നു തന്നെ ആയിരുന്നു. എങ്കിലും രാ
ഘവമേനോന്റെ സംസാരത്തിൽ നിന്നു അങ്ങോർ അതിൽ എ
ന്തോ ഒരു സൂക്ഷ്മസംഗതി കണ്ടുപിടിച്ചിട്ടുണ്ടെന്നും അതു വിസ്താ
രത്തിങ്കൽ വെളിപ്പെടുത്തി കേസ്സു ജയിച്ചുകൊള്ളാമെന്നു തനി
ക്കൊരു ധൈര്യമുണ്ടെന്നും എല്ലാവൎക്കും ഊഹിപ്പാൻ ഇടയുണ്ടാ
യിട്ടുണ്ടു. അതു ഇന്നതാണെന്നു കക്ഷിയായ കൃഷ്ണമേനോന്നു കൂടി മ
നസ്സിലാക്കീട്ടില്ല. എഴുത്തിൽ ‘പൂവള്ളിപറമ്പും പത്തായപ്പുര
യും തൊള്ളായിരം ഉറുപ്പികക്ക’ എന്നു എഴുതിയതു സംബന്ധം പ
റ്റിപോയതാണെന്നു വാദിച്ചു ഗുണം കിട്ടുന്നതായാൽ മതിയെന്നു
മാത്രമായിരുന്നു കൃഷ്ണമേനോന്റെ മോഹം. എന്നാൽ രാഘവമേനോൻ
പത്രികയിൽ ആ എഴുത്തിനെ മുഴുവൻ സമ്മതിച്ചുംകൊണ്ടു അന്യാ
യം കളവാണെന്നുമാത്രമാണു വാദിച്ചിട്ടുള്ളതു. ഈ രണ്ടുവാദങ്ങളേ
യും രാഘവമേനോൻ എങ്ങിനെയാണു യോജിപ്പിക്കുന്നതു എന്നറി
വാൻ ഞങ്ങൾക്കെല്ലാവൎക്കും ബലമായ ജിജ്ഞാസയുണ്ടായിരുന്നു.

അതുകൊണ്ട ജഡ്ജി ജനാൎദ്ദനാചാൎയ്യര ബെഞ്ചിൽ വന്നിരുന്നു ഈ കേസ്സ എടുത്തപ്പോൾ ബാറിൽ സകല വക്കീലന്മാരും കോട്ടിൽ തിക്കിതിരക്കികൊണ്ട ജനങ്ങളും നിറഞ്ഞിരുന്നു.

അന്യായഭാഗം ഒന്നാംസാക്ഷി മിസ്റ്റർ ഇട്ടിക്കോരുമേനെ കൂട്ടിൽ കേററി സത്യം ചെയ്യിച്ചു. പ്രഥമവിസ്താരത്തിൽ തന്നിക്കറിവുള്ള സംഗതികളായി താഴെ പറയുന്ന പ്രകാരം കയ്യീത്തു കൊടുത്തു.

പ്രതിയായ ആറാമ്പറമ്പത്ത കൃഷ്ണമേനോൻ തന്റെവക പൂവള്ളിപറമ്പും അതിലുള്ള ഒരു പത്തായപ്പുരയും, വില്പാൻ വിചാരിക്കുന്നതായ്കേട്ട അന്യായക്കാരൻ ആട്ടലോടകത്ത കുഞ്ഞുണ്ണിമേന്റെ ആവശ്യപ്രകാരം കുഞ്ഞുണ്ണിമേനും ഞാനുംകൂടി കൃഷ്ണമേന്റെ വീട്ടിൽപോയി വസ്തുവാങ്ങുന്ന കാൎയ്യത്തെപ്പററി സംസാരിക്കയുണ്ടായി. അന്ന പൂവ്വള്ളിപറമ്പും പത്തായപുരയുംകൂടി തൊള്ളായിരം ഉറുപ്പികയ്ക്കു കൃഷ്ണമേനോൻ കൊടുക്കാമെന്നും കുഞ്ഞുണ്ണിമേനോൻ വാങ്ങാമെന്നും തീൎച്ചയാക്കിപിരികയുണ്ടായിട്ടുണ്ട. ഇത കഴിഞ്ഞ വൃശ്ചികമാസം ആദ്യത്തിലാണ. പിന്നീട ഒരു ദിവസം കുഞ്ഞുണ്ണിമേനോൻ എഴുതി അയച്ചതിന്ന മറുവടിയായി കൃഷ്ണമേനോൻ കുഞ്ഞുണ്ണിമേന്ന ഒരു എഴുത്തയച്ചത കുഞ്ഞുണ്ണിമേന്ന കിട്ടുമ്പോൾ ഞാൻ കുഞ്ഞുണ്ണിമേന്റെ വീട്ടിലുണ്ടായിരുന്നു. ആ എഴുത്തിലും മേൽപറഞ്ഞപ്രകാരം സമ്മതിച്ച എഴുതീട്ടുണ്ട. (ആ എഴുത്ത കാണിച്ച 'എ' എന്നടയാളമിട്ട ഫലമാക്കി).

കൃഷ്ണമേനോൻ രാഘവമേന്റെ പിമ്പുറത്ത മൂക്കിൽ വിരലും വെച്ച വല്ലാത്ത വെറുപ്പും ദ്വേഷ്യവും കലൎന്ന ഒരു ഭാവത്തിൽ ഇട്ടിക്കോരുമേന്റെനേരെനോക്കികൊണ്ടു നില്ക്കുന്നു.

ജഡ്ജി— (രാഘവമെനെന്റ നേരെനോക്കി) നിങ്ങൾ 'എ' എന്ന എഴുത്തിനെ പത്രികയിൽ സമ്മതിക്കുന്നുണ്ട, ഇല്ലെ?

രാ— മെ- ഉവ്വ

ജഡ്ജി— നിങ്ങൾ പിന്നെയെന്താ ഈ കെസ്സിൽ തെളിവുകൊള്ളക്കാൻ പൊകുന്നത?

രാ— മെ- ഞങ്ങൾക്ക അന്യായക്കാരനെ മാത്രം വിസ്തരിക്കാനുണ്ട അത്രെഉള്ളു.

ജഡ്ജി— എന്നാൽ ഈ സാക്ഷിയുടെ എതൃവിസ്താരം തുടങ്ങു.

രാഘവമേനോൻ ഇതിന്നുത്തരം പറഞ്ഞത ഈസാക്ഷിയേ എതൃവിസ്താരം ചെയ്ത കൊടതിയുടെ സമയം കളഞ്ഞിട്ട എന്റെ കെസ്സിന്ന ഒരു പ്രയോജനവും ഇല്ല.' എന്നായിരുന്നു. അതുവരെയും എതൃവിസ്താരത്തിൽ രാഘവമെന്റെ അസ്ത്രങ്ങൾ തന്റെ എതേത മർമ്മങ്ങളിലോക്കെയാണ വന്നുതറക്കാൻ പോകുന്നത എന്ന ഭയപ്പെട്ട കൊണ്ട കൂട്ടിൽ നിന്നിരുന്ന മിസ്റ്റർ, എതൃവിസ്താരത്തിന്ന ഭാവമില്ലെന്ന രാഘവമേനോൻ പറഞ്ഞപ്പോൾ താൻ എന്തൊ അതിഭയങ്കരമായ ഒരു അപകടത്തിൽ ചാടുവാൻ പോയപ്പോൾ ദൈവശാൽ ആരോ തന്നെ അതിൽനിന്ന എങ്ങിനെയോ രക്ഷപ്പെടുത്തിയാൽ ഉണ്ടാവുന്ന ഒരു ഭാവത്തോട്ടു കൂടി കൂട്ടിൽനിന്നിറങ്ങി ബാറിൽ തന്റെ സ്ഥാനത്ത വന്നിരുന്നു. മിസ്റ്ററെ ഇങ്ങിനെ ഉപായത്തിൽ വിട്ടയച്ച കാര്യത്തിൽ കൃഷ്ണമേനോന നല്ല സുഖമായില്ല. ബാറിൽഇരുന്നവരിൽ വളരെ അളുകൾക്കും അങ്ങിനെതന്നെ (അന്യായക്കാരനെ കൂട്ടിൽ കെററി സത്യംചെയ്യിച്ചു.)

രാ- മേ— ('എ' എന്ന രേഖ എടുത്തുകാണിച്ചു) കൃഷ്ണമേനോന്റെ എഴുത്താണത അല്ലെ ?

കൃ- മേ— അതെ, എനിക്കയച്ചതാണ.

രാ- മേ— കൃഷ്ണമേനോന്റെ കയ്യക്ഷരം കണ്ടാലറിയുമൊ ?

കൃ- മേ— ഉവ്വ.

രാ- മേ— (ആ എഴുത്തിന്ന കൃഷ്ണമേനോന്റെ കൈവശം ഉണ്ടായിരുന്ന പകപ്പെട്ടുത്ത കാണിച്ചു) ഇതും കൃഷ്ണമേനോന്റെ കയ്യക്ഷരമല്ലെ ?

(അതിനെ 'ഫ' എന്നു അടയാളമിട്ടു)

കൃ. മേ— ഇനിക്ക തീർച്ചപറവാൻ വയ്യ.

രാ- മേ— കൃഷ്ണമേനോന്റെ കയ്യക്ഷരം കണ്ടാലറിയും എന്ന പറഞ്ഞില്ലെ. രണ്ടുംകൂടി ഒത്തുനോക്കി പറയു.

കൃ. മേ— കൃഷ്ണമേനോന്റെ എഴുത്തപോലെ ഇരിക്കുന്നുണ്ട.

രാ. മേ— അത്രെ പറവാൻ കഴികയുള്ളു ? ഒന്നുകൂടി നോക്കി പറയു.

കു- മേ— താതെ കൃഷ്ണമേനൊൻറ തന്നെ.

രാ- മേ— നിങ്ങടെ ഭാഗത്തനിന്ന ഫയലാകിയ 'ഏ' എന്ന രേഖയും പ്രതിഭാഗം 'ഫ' എന്ന രേഖയും തമ്മിൽ സാരമായ വല്ല വ്യത്യാസവും ഉണ്ടൊ? ഉണ്ടെങ്കിൽ എന്താണ?

കു- മേ— 'ഫ' എന്ന രേഖയിൽ ചിലതെല്ലാം കൂട്ടി എഴുതീട്ടുണ്ട.

രാ- മേ— 'ഫ' എന്ന എഴുത്തിൽ കൂട്ടിയെഴുതികാണുന്നത 'ഏ' എന്ന എഴുത്തിൽ ഇല്ല. അതല്ലെ നിങ്ങൾ പറയുന്നത?

കു- മേ— അതല്ല. 'ഏ' എന്ന എഴുത്തിൽ ഇല്ലാത്ത ചില സംഗതികൾ 'ഫ' എന്ന എഴുത്തിൽ കൂട്ടി എഴുതിയിട്ടുണ്ട എന്നാണ്.

രാ- മേ— 'ഏ' എന്ന രേഖയും 'ഫ' എന്ന രേഖയും കൂടി നോക്കിയാൽ രണ്ടുകടലാസ്സുകളും തമ്മിൽ വല്ല വ്യത്യാസമുണ്ടൊ? ഈ ചോദ്യത്തിന്ന സമാധാനം പറവാൻ കുഞ്ഞുണ്ണിമേനോൻ കൂട്ടിൽനിന്ന പരുങ്ങുന്നസമയത്ത രാഘവമേനോൻ പെട്ടെന്ന ഒച്ച ഉയൎത്തിയും മുഖഭാവം വല്ലാതെ ഒന്ന പകൎന്നുംകൊണ്ട അതിന്ന തുടൎച്ചയായിതന്നെ 'വ്യത്യാസങ്ങളുണ്ടെങ്കിൽ എന്തെല്ലാമെന്ന പറയു, വേഗംപറയു' എന്ന ഇടിവെട്ടുന്നമാതിരി ഒരു ചോദ്യംകൂടി ചെയ്തു. രണ്ടുകടലാസ്സുകളും തമ്മിൽ ഒരു വ്യത്യാസം മാത്രം ഉള്ളത തനിക്കറിവുള്ളതിനാൽ അതിനെ അപ്പോൾ പറയുന്നത താൻ ചെയ്ത കൃത്രിമത്തെതന്നെ വെളിപ്പെടുത്തുവാൻ സഹായിച്ചെങ്കിലൊ എന്ന ഭയപ്പെട്ട 'വ്യത്യാസമില്ല. ഒരെതരത്തിലുള്ള എഴുത്തുകടലാസ്സുകളാണ' എന്ന മറുവടിപറഞ്ഞു.

രാ- മേ— 'ഏ' എന്ന രേഖയിൽ ആദ്യത്തെഭാഗത്ത ഒടുവിലേവരിവായിക്കു.

കു- മേ— 'പൂവള്ളിപറമ്പും പത്തായപുരയും'

രാ- മേ— 'ഫ' എന്ന രേഖയിൽ ഒടുവിലെത്തെവരി യെന്താണ.

കു- മേ— 'തുണ്ടുപറമ്പോടുകൂടി ആയിരത്തി'

രാ- മേ— ഇനി 'ഏ' എന്ന രേഖയിലെ ഒടുവിലെവരിയും 'ഫ' എന്ന രേഖയിലെ ഒടുവിലെവരിയും കൂട്ടിവായിക്കു.

ക- മേ— 'തുണ്ടുപറമ്പോട്ടുകൂടി ആയിരത്തി പൂവ്വള്ളിപറമ്പും പ ത്തായപ്പുരയും' എന്ന വായിക്കുന്നു.

രാ- മേ— അംമ്പടകേമ! ചെയ്തിട്ടുള്ള കൃത്രിമം ഇന്നതാണെന്ന ഇ നിക്കു മനസ്സിലായിട്ടില്ലെന്ന വല്ല ശങ്കയും ഉണ്ടെങ്കിൽ അ ത ദൂരെ കളഞ്ഞേക്കു. ആ രണ്ടുവരികളും ക്രമംപോലെ കൂ ട്ടിവായിക്കു.

ക- മേ— ഇപ്പോൾ വായിച്ചപോലെയല്ലാതെ വേറെ വിധത്തി ലിനിക്കു വായിക്കാൻ അറിഞ്ഞുകൂടാ.

രാ- മേ— എനിക്കറിയാം. രണ്ടാമതായി വായിച്ച വരിയെ മു മ്പിൽചേൎത്തുവായിക്കു.

ക- മേ— ചേൎത്തുവായിക്കരുതെ? ഞാൻ വായിച്ചിട്ട ആവശ്യ മെന്താണ?

ജഡ്ജി- ഉം— കോടതിയാണെന്ന ഓൎമ്മവേണം. ചോദിച്ചതിനുത്ത രം ശരിയായി പറയു.

ക- മേ— (കയ്യും കാലും വിറയലും ദേഹത്തിൽ വിയൎപ്പും തുട ങ്ങി) 'പൂവ്വള്ളിപറമ്പും പത്തായപ്പുരയും തുണ്ടുപറമ്പോട്ടു കൂടി ആയിരത്തി' എന്ന വായിക്കുന്നു.

രാ- മേ— ഇതതന്നെയല്ലെ 'ഫ' എന്ന രേഖയിലെ ആദ്യത്തെ ഭാഗത്തുള്ള ഒടുവിലെ രണ്ടുവരികളും കൂടി വായിച്ചാൽ കിട്ടുന്നത?

ക- മേ— അതെ.

രാ- മേ— രണ്ടെഴുത്തിലും രണ്ടാമത്തെ ഭാഗങ്ങൾ തമ്മിൽ ഒത്തു നോക്കിവായിച്ചാൽ കൂടുതലൊ കുറവൊ കാണുന്നുണ്ടൊ?

ക- മേ— ഇല്ല.

രാ- മേ— ഇനി രണ്ടാമത്തെ ഭാഗത്തോടുകൂടി വായിച്ചാൽ 'പൂവ ള്ളിപറമ്പും പത്തായപ്പുരയും തുണ്ടുപറമ്പോട്ടുകൂടി ആയി രത്തിതൊള്ളായിരം ഉറുപ്പിക' എന്ന കിട്ടില്ലെ.

ക. മേ— ഉവ്വ്. (കുഞ്ഞുണ്ണിമേനോൻ ജഡ്ജിയുടെയും പിന്നീട ഇട്ടിക്കോരുമേനോൻറയും മുഖത്ത പതുങ്ങലോടുകൂടി നോക്കുന്നു)

രാ. മേ— രണ്ടെഴുത്ത കടലാസ്സുകളും തമ്മിൽ വ്യത്യാസമില്ലെന്ന മുമ്പ ബോധിപ്പിച്ചില്ലെ. എന്നാൽ സാരമായ ഒരു വ്യത്യാസമുണ്ടെന്ന ഞാൻ ബോദ്ധ്യപ്പെടുത്തിതരാം. 'ഫ' എന്ന രേഖയുടെ മീതെ 'എ' എന്ന രേഖയെ വെച്ച രണ്ടിൻറയും മുകൾഭാഗം ഒപ്പിച്ചു പിടിച്ചുനോക്കു.

(കുഞ്ഞുണ്ണിമേനോൻ അപ്രകാരം ചെയ്യുന്നു)

രാ. മേ— അടിയിൽവെച്ചിട്ടുള്ള 'ഫ' എന്നരേഖയിലെ ഒന്നാംപാമ്പോടുകൂടി ആയിരത്തി' എന്ന വരി 'എ' എന്ന രേഖയുടെ താഴത്തെ വക്കുവിട്ട പുറത്തെക്ക തള്ളികാണുന്നില്ലെ ?'. (കുഞ്ഞുണ്ണിമേനോൻ ഉത്തരം പറയാതെ കൂട്ടിൽനിന്ന പതുങ്ങി തുടങ്ങി. തനിക്കുകുറെ മുമ്പതന്നെതുടങ്ങിയ വിറ ഒന്ന അധികമാവുകയുംമുമ്പുപൊടിഞ്ഞുനിന്ന വിയപ്പുഒലിച്ച ഒററിവീണു തുടങ്ങുകയും ചെയ്തു. മിസ്റ്റർ ഇട്ടിക്കോരുമേനോൻറ മുഖം രക്തപ്രസാദം കുറഞ്ഞ വിളർത്തുതുടങ്ങി) 'തള്ളിക്കാണുന്നില്ലെ പറയു ആ ഒരു വരി 'എ' എന്ന രേഖയിൽനിന്ന വെട്ടികളയുമ്പോൾ മദ്ധ്യത്തിൽവെച്ചകത്തിരിഅസാരം പാളിപ്പോയിട്ടുള്ളത അത്രവകവെക്കെണ്ട. മറുവടി പറയു, വേഗംപറയു.'

കുഞ്ഞുണ്ണിമേനോൻ എഴുത്തിൽ പ്രവൃത്തിച്ച കൃത്രിമം ഇന്നതാണെന്നു അവിടെ ഉണ്ടായിരുന്ന എല്ലാവക്കും പെട്ടെന്ന മനസ്സിലായതും, ജനാർദ്ദനാചാൎയ്യര ബെഞ്ചിൽനിന്ന 'റാസ്കാൾ' എന്ന ഒരു ശബ്ദം പുറപ്പെടുവിച്ച കുഞ്ഞുണ്ണിമേൻറ നേരെയും ഇട്ടിക്കോരുമേനേൻറനേരെയും തീക്ഷ്ണമായി ഓരോന്ന നോക്കിയതും കുഞ്ഞുണ്ണിമേനോൻ തടപിടന്ന കൂട്ടിന്നുള്ളിൽ വീണതും ഏകസമയത്താണുണ്ടായത. രണ്ടു മൂന്ന ശിപായിമാർ വന്ന കുഞ്ഞുണ്ണിമേനനെ ചതുക്കെ കൂട്ടിൽനിന്ന വലിച്ച പുറത്തെക്കെടുത്ത ജഡ്ജിയുടെ കല്പനപ്രകാരം പുറത്ത കാററത്തകൊണ്ടുപോയി കിടത്തി. ഈ ലഹളയുടെ ഇടയിൽ നമ്മുടെ മിസ്റ്റർ ആരും അറിയാതെ പുറത്തെക്കുചാടി.

എഴുത്തിൽ കുഞ്ഞുണ്ണിമേനോൻ ചെയ്ത കത്തുരിപ്പ്രയോഗം വായനക്കാൎക്ക എളുപ്പത്തിൽ മനസ്സിലാവാൻവേണ്ടി താഴെ ആ എഴുത്തിന്റെ ഒരു ഛായ കാണിക്കാം.

| എഴുത്തിന്റെ ഒന്നാം ഭാഗം | എഴുത്തിന്റെ രണ്ടാം ഭാഗം |
|---|---|
| ൧൦൭൧ വൃശ്ചികം ൧൮-ാംനു<br>ശ്രീ<br>മുഖദാറിൽ സംസാരി ച്ച കാൎയ്യത്തിൽ തീൎച്ച വരുത്തി അ ന്വേഷിച്ചപ്പോൾ നിങ്ങൾ എഴുതിയ എ ഴുത്തു കിട്ടി. മുഖദാറിൽ തീൎച്ചയാ ക്കിയതിന്റെ ഇനിയും സംശ യം കണേണ്ടതായാൽ ഇനിക്ക വിരിയ ന ഹുമുണ്ടു.<br>പതിനാറുപണവും പത്തായപ്പുരയും<br>.........<br>ഉണ്ടെങ്കിൽ ഭൂമ്പാകൂറി ആയിരത്തി | തൊള്ളായിരം ഉറുപ്പികയായി അ ന്ന തീൎച്ചയാക്കിയതല്ലെ അങ്ങി നെയാണെങ്കിൽ നിങ്ങൾക്ക ത രാം. അതിൽ ചുരുങ്ങിയാൽ ത രമില്ല എന്ന ആടലോടകത്ത കു ഞ്ഞുണ്ണിമേനോൻ അവൎകൾക്ക ആറുവപ്പുറത്ത കൃഷ്ണമേനോൻ.<br>(ഒപ്പ).<br>......... |

* * *

കുഞ്ഞുണ്ണിമേനോന്റെ അന്യായം ചിലവുസഹിതം തള്ളി എന്നു പ്രത്യേകിച്ച പറയേണ്ടല്ലൊ. എന്നാൽ അവിടെ വ്യവഹാരം അവസാനിച്ചില്ല. ചുരുക്കിപറയുന്നതായാൽ നമ്മുടെ കൃഷ്ണമേനോൻ റിക്കാൎട്ടുകെട്ട് വെച്ചുത രണ്ടാളുകളെ ഓരോദിക്കിലേക്കു അയച്ചതിന്നശേഷമാണ. ആടലോടകത്തകുഞ്ഞുണ്ണിമേനെ ചങ്ങലവെപ്പിച്ച് ജേലിലേക്കും മിസ്റ്റർ മുക്കിടിക്കാട്ടെ ഇട്ടിക്കോരുമേനെ സന്നതവെപ്പിച്ച വീട്ടിലേക്കും.

സി. എസ്. ജി. പി.

---

# പത്രചരിത്രം.

—;o:—

൧.

ഇഹലോകത്തിലുള്ള സകല ചരാചര വസ്തുക്കളുമെന്നുവേണ്ട അനന്തമായ ബ്രഹ്മാണ്ഡകടാഹം തന്നെ സൃഷ്ടിസ്ഥിതിലയ

കാരണമായ ഒരു മഹച്ഛക്തിക്കധീനമാണെന്നല്ലോ പൂൎവ്വീകന്മാരാ
യ വിദ്വാന്മാർ യുക്തിപൂൎവ്വം അഭിപ്രായപ്പെട്ടിട്ടുള്ളത. കാലദേ
ശാവസ്ഥകളെ അനുസരിച്ച് സകല പദാൎത്ഥങ്ങൾക്കും, ഉദ
യം, വൎദ്ധനം, ക്ഷയം, എന്നിവയെഴിച്ചുകൂടുന്നവയല്ലെന്ന് ഇദാനീ
ന്തനന്മാരായ ശാസ്ത്രജ്ഞന്മാരും സമ്മതിക്കുന്നുണ്ട്. അനുഭവത്തി
ൽനിന്നുള്ള അനുമാനമാണ് ഈവക സാമാന്യനയുള്ള സകല
അഭിപ്രായങ്ങൾക്കും അടിസ്ഥാനമായിത്തീരുന്നത്. പല കാല
ങ്ങളിലായിട്ട് പലരുടെയും അനുഭവങ്ങളെ ഒത്തുനോക്കി അവയു
ടെ സാരത്തെ സംഗ്രഹിച്ചുണ്ടാവുന്ന അനുമാനം മാത്രമേ യുക്തി
കൊണ്ടൊത്തും വിശ്വാസയോഗ്യവുമായിരിക്കയുള്ളൂ. ചരിത്രത്തിന്റെ
അപേക്ഷക്കൂടാതെ ഇതുസാധിക്കുന്നതുമല്ല. എന്നാൽ ഈ ലേഖന
ത്തിൽ പത്രചരിത്രത്തെക്കുറിച്ചുമാത്രമാണ ഞാൻ ചിലതു പറവാ
ൻ ഉത്സാഹിച്ചിട്ടുള്ളത.

ലോകവൎത്തമാനങ്ങളിൽ താല്പൎയ്യത്തോടുകൂടിയ നാനാദേ
ശവാസികളുടെയും ശ്രദ്ധയെ ആകൎഷിച്ചുകൊണ്ടിരിക്കുന്ന വൎത്ത
മാനപത്രത്തിന്റെ ജന്മഭൂമി ജൎമ്മനിരാജ്യത്ത ഫ്രാങ്ക്ഫർട്ട് ഓ
ൺ മേയിൻ (Frankfort-on-Main) എന്ന സ്ഥലമാകുന്നു. കച്ചവ
ടാവശ്യത്തിന്നുവേണ്ടി രാജ്യക്ഷേമങ്ങളെപ്പററി വ്യാപാരികളുടെ
യിടയിൽ നടത്തിക്കൊണ്ടിരുന്ന വൎത്തമാനക്കത്തുകളെ അടിസ്ഥാ
നമാക്കി ഇഗനോൾഫ് എമ്മെൽ (Egnolph Emmel) എന്ന വ്യാ
പാരി 1615 ൽ ആരംഭിച്ച ഫ്രാങ്ക്ഫർട്ടർ (Fankfurter journal)
എന്ന പ്രതിവാരപത്രമാണ സാധാരണ ലക്ഷണങ്ങളോടുകൂടി
ആദ്യമായി തുടങ്ങീട്ടുള്ള വൎത്തമാനപത്രം. അടുത്തകൊല്ലത്തിൽ
ആന്റവെർപ്പ (Antwerp) എന്ന ദിക്കിൽ ന്യൂൺടിണ്ടിംഘൻ
(Nieune Tindinghen) എന്ന പേരോടുകൂടി ആത്തരത്തിൽതന്നെ
വേറെ ഒരു പത്രവും ജനിച്ചു. ഐശ്വൎയ്യാദി സമ്പൽഗുണ സമ്പൂ
ൎണ്ണയായിരിക്കുന്ന ലണ്ടൻ പട്ടണത്തിന്ന ഒരു പത്രശിശു ഉണ്ടാവാ
ൻ പിന്നേയും ആറുകൊല്ലം കഴിയേണ്ടതായിരുന്നു. നെതാനൽബ
ട്ടർ (Nathanel Butter) എന്ന മഹാന്റെ ബുദ്ധിശക്തിയുടെ ഫ
ലമായി 1622ൽ അവൎക്കും ഒരു പത്രസന്താനമുണ്ടായി. ആ ശി

ത്രൂവാണ കേറാവിടപ്പെട്ട 'വീക്ക്ലിന്യൂസ്സ്' (Weekly News) എന്ന
പത്രം. വത്തമാനപത്രം എന്നത് 'അങ്ങാടിമരുന്നൊ പറിമരു
ന്നോ' എന്നു ചോദിക്കുവാൻ തക്ക നിലയിലായിരുന്നു മലയാള
ത്തിലെ എന്നുവേണ്ട ഭാരതവഷത്തിലേയും അക്കാലത്തെസ്ഥിതി.
ആദ്യകാലത്ത് പത്രങ്ങളിൽ പ്രതിപാദിച്ചിരുന്ന വിഷയം കച്ച
വടകാൎയ്യങ്ങളെ സംബന്ധിച്ചായിരുന്നതുകൊണ്ട് പത്രങ്ങളും വാ
ണിഭവസ്തുങ്ങളിലൊന്നാണെന്നായിരുന്നു ജനങ്ങളുടെ വിചാരം. പ്ര
തിദിനപത്രങ്ങളിൽ സ്വിഫ്റ്റ് (Swift) എന്ന മഹാന്റെ 'ഡെ
ലി കൊറാററ്' (Daily courat) ശ്രീമാനാൽ 1703-ലും പത്രഗ്ര
ന്ഥങ്ങൾക്കു മാതൃകയായി 'ഡീഫോവിന്റെറിവ്യൂ' അടുത്ത കൊല്ല
ത്തിലുംപ്രാണിയിൽ ജനിച്ച സഹോദരന്മാരാകുന്നു. രാജ്യകാൎയ്യ
ങ്ങളെപ്പററി 1704-നും 40-നും മദ്ധ്യേ മേൽപറഞ്ഞ പത്രാധിപ
ന്മാരതങ്ങളുടെ പത്രങ്ങളിൽ പ്രസ്താവിപ്പാൻ തുടങ്ങിയതുമുതൽക്കു
'മാന്യലേഖനം' (Leading article) എന്ന വിശേഷപ്പേരിന്നിട
യായി തീൎന്നു. സന്ദൎഭോചിതങ്ങളായ ഹാസ്യങ്ങളോടുകൂടി പരിഷ്കൃ
ത രീതിയിലുള്ള പത്രങ്ങൾ പുറപ്പെട്ടുതുടങ്ങിട്ട് 50 കൊല്ലം കഴി
ഞ്ഞിട്ടില്ല. ശാസ്ത്രങ്ങളെ പ്രതിപാദിക്കുന്നവയെക്കാൾ രാജ്യകാ
ൎയ്യങ്ങളെ പ്രതിപാദിക്കുന്ന പത്രങ്ങൾക്കു ക്രമേണ പ്രചാരം കൂടി
തുടങ്ങി. പത്രങ്ങൾക്കു പ്രചാരം വൎദ്ധിക്കുംതോറും പത്രാധിപ
ന്മാൎക്കു സ്വാതന്ത്ര്യവും കൂടിവന്നു. രാജ്യതന്ത്രങ്ങളിലുള്ള വീഴ്ചക
ളെ ഉടനുടൻ പരസ്യപ്പെടുത്തുന്നതുകൊണ്ട് തന്ത്രനിൎവ്വാഹകന്മാ
ൎക്കു പത്രങ്ങളുടെനേരെ നീരസത്തിന്നിടയായി. അവർ പത്രാധി
പന്മാരെ കുററപ്പെടുത്തുവാൻ ശ്രമിച്ചിരുന്നു എങ്കിലും ഫലിച്ചത
കുറച്ചുമാത്രമാണ്. 'ശകാരം, താക്കീത, തടവ, എന്നുവേണ്ട ജീവ
ഹാനികൂടി സംഭവിക്കുന്നതായാലും അവയെല്ലാം ക്ഷമയോടുകൂടി
സഹിച്ച് പൊതുജനങ്ങളുടെ അഭിപ്രായം പത്രങ്ങളിൽ പ്രസ്താ
വിക്കുന്നത് പത്രാധിപധൎമ്മമാണെന്നു അക്കാലത്ത ഒരുധീരൻ
പറകയുണ്ടായിട്ടുണ്ട്. ഉത്തമരീതിയിൽ നടത്തപ്പെടുന്ന പത്രങ്ങ
ൾ ലോകപ്രതിനിധികളായിത്തീൎന്നു. പത്രങ്ങൾക്കു പ്രചാരം വ
ൎദ്ധിച്ചുകൊണ്ടിരുന്ന കാലത്ത ഗവൎമ്മേണ്ടിലെക്ക് പത്രവരികൊള്ള

ക്കേണമെന്നുള്ള ഏൎപ്പാടുവന്നു. വരിസംഖ്യ പത്രങ്ങളുടെ താരത മ്യംപോലെ അരപ്പെനിമുതൽ നാലുപെൻസ് വരെയുണ്ട്. വരി നടപ്പാക്കിയതോടുകൂടി ചില പത്രങ്ങളുടെ പ്രചാരം തീരെ നി ന്നുപോയിയെങ്കിലും പിന്നീടുണ്ടായ വൎദ്ധന താഴെ കാണുന്നവിധ ത്തിലായിരുന്നു. സ്ലാത്തിയിൻ പത്രങ്ങളും പത്രഗ്രന്ഥങ്ങളും കൂടി 1782-ൽ 50-ം 1795 ൽ 72-ം 1846-ൽ 228-ം ഇങ്ങിനെ ക്രമത്തിൽ വൎദ്ധിച്ച 1900-ാമതിൽ 2902- എന്ന തുകയിൽ എത്തി. ഇവയിൽ 258 പ്രതിദിനപത്രങ്ങളാകുന്നു. 1622-ൽ ഏകപത്രവിഷയമായിരു ന്നലണ്ടൻകുഡുംബത്തിൽ പിന്നീട് 659- പത്രസന്താനങ്ങൾ ഉണ്ടാ യിട്ടുണ്ട. ഇവയിൽ 40 എണ്ണം പരോപകാരത്തിനുവേണ്ടി ദിനസ രി അദ്ധ്വാനിക്കുന്നവയാണു. എല്ലാവിധ ശാസ്ത്രങ്ങളേയും പ്ര ത്യേകം ഘോഷിക്കുന്നവയും ധാരാളമുണ്ട. ഇത്ര വലിയ ഒരു കു ഡുംബത്തിൽ ഇടക്കിടെ ബാലമരണം ഉണ്ടായിട്ടുണ്ടെങ്കിലും അതി നേപ്പറ്റി വ്യസനിക്കാനില്ല.

ഇംഗ്ലീഷ പത്രങ്ങളിൽ അധികം പ്രചാരമുള്ളത 1843-ൽ ആ രംഭിച്ച 'ന്യൂസ്ഓഫ് ദി വാൎൽഡ' (News of the world) എന്ന പ്രതിവാരപത്രമാകുന്നു. ഇതിന്ന ശരാശരി 109106 വരിക്കാരുണ്ട ത്രെ. 1785മുതൽക്ക നടന്നിട്ടുള്ള 'ടയിംസ്സ' (Times) എന്ന ദിന സരിപത്രത്തിന്ന് ശരാശരി 51618 പ്രതി ആവശ്യമായിരിക്കുന്നു. വൎത്തമാനങ്ങൾകൊണ്ടും പ്രചാരംകൊണ്ടും ഇതിനെ കവച്ചുവെ ക്കുന്ന പത്രങ്ങളുണ്ടെങ്കിലും സംഭവങ്ങളുടെ സൂക്ഷ്മഗ്രഹണവും കാ ൎയ്യാകാൎയ്യവിവേചനാശക്തിയും ഇതുപോലെ മറെറാരു പത്രത്തിന്നും ഇല്ലെന്നു പരക്കെ സമ്മതിച്ചിട്ടുള്ളതാണു. ഗൌരവമേറിയ സംഗതി കളിൽ ഗവൎമ്മേണ്ടിന്നു സംശയംവന്നിരുന്നാൽ 'ടൈംസ്സി'ന്റെ അഭിപ്രായത്തെ അനുസരിച്ച പ്രവൃത്തിച്ചിട്ടുള്ള കാൎയ്യങ്ങൾ അന വധി ഉണ്ടായിട്ടുണ്ട. ഈതരത്തിലൊരു മലയാളപത്രം ഉണ്ടാവാനി ടവന്നാൽ (വരുന്ന കാൎയ്യംവളരെസംശയത്തിലാണ്) അതനിൎവ്വഹി ച്ചുപോരേണ്ടതെങ്ങിനെയാണെന്നു ചിലർ ശങ്കിക്കുന്നുണ്ടെങ്കിൽ ഇ ങ്ങിനെയുള്ള അസാദ്ധ്യപ്രവൃത്തി വെറുംകൈവേലമാത്രമല്ലെന്നും മൂന്നുനാലു നാഴിക നീളമുള്ള ഒരു കടലാസ്സ് അച്ചടിച്ച, മടക്കി,

വെട്ടി, 2500ോളം വൎത്തമാനപത്രങ്ങളാക്കിത്തരുന്നതിന്ന ഒരു മണിക്കൂറിലധികം സമയം ആവശ്യപ്പെടാത്തതായ യന്ത്രപ്പണിത്തരങ്ങളുടെ ശക്തിവിശേഷംകൊണ്ടാണെന്നും പറയുമ്പോൾ സംശയംതീരുന്നതാണല്ലോ. ഇനി ഭാരതവൎഷത്തിൽ പ്രവേശിച്ചുനോക്കട്ടെ.

ഇൻഡ്യയിൽ ഏതുകാലംമുതൽക്കാണ പത്രം ഉത്ഭവിച്ചിട്ടുള്ളതെന്ന താഴെപറയുന്ന സംഗതികളിൽനിന്നനുമാനിക്കാമെന്നല്ലാതെ നിശ്ചയിച്ചുപറയുന്നതിന്നതക്ക തെളിവൊന്നും കാണുന്നില്ല. നാലാമത്തെ ഗവൎണ്ണർജനറാളായിരുന്ന ലാൎഡ്വെല്ലസ്ലി (Lord Wellesley) യുടെ കാലംമുതൽക്കാണ് വൎത്തമാനപത്രങ്ങളേപററി ചിലതെല്ലാം പ്രസ്താവിച്ചുകാണുന്നത. അന്ന് പത്രങ്ങൾക്കും മുദ്രാലയങ്ങൾക്കും അശേഷം സ്വാതന്ത്ര്യം ഉണ്ടായിരുന്നില്ല. ഗവൎമ്മേണ്ടിന്നോ മതങ്ങൾക്കോ വിരോധമുണ്ടാവാനിടയുള്ള വൎത്തമാനങ്ങൾ പത്രങ്ങളിൽ പ്രസ്താവിച്ചിരുന്നാൽ പത്രാധിപന്മാരിൽ ഇംഗ്ലീഷുകാരെ ശീമയ്ക്കയക്കുകയും മററുള്ളവരെ ശിക്ഷിക്കുകയും പതിവായിരുന്നു. 1794-ൽ കൽക്കട്ടയിലുണ്ടായിരുന്ന 'വേറാൾഡ' (World) എന്ന പത്രത്തിൽ സൈന്യങ്ങൾക്ക് ദ്വേഷഹേതുജനകമായ സംഗതി പ്രസിദ്ധപ്പെടുത്തിയ കുററത്തിന്ന പത്രാധിപർ മിസ്റ്റർഡെ്വൻ (Dwane) എന്നാളെ ബ്ലാത്തിക്കയച്ചു. അടുത്ത കൊല്ലത്തിൽതന്നെ ഒരുമജിസ്ട്രേട്ടിന്റെ നടപടിതെററിനേപററി 'ടെല്ലിഗ്രാഫ്' (Telegraph) എന്ന പത്രത്തിൽ പ്രസ്താവിച്ചകാരണത്താൽ ആ പത്രാധിപക്കും ഇൻഡ്യാരാജ്യം ഉപേക്ഷിക്കേണ്ടിവന്നു. മററൊരു സംഗതിക്ക് 'കൽക്കട്ടജറണലിന്റെ' പത്രാധിപക്ക് ഇൻഡ്യ വിട്ടുപോകുവാനുള്ള കല്പനകിട്ടി. ഇതിന്നു ശേഷം 1823-ൽ അച്ചടിലൈസൻസ്സാക്കു നടപ്പാക്കി. അതുകൊണ്ടലൈസൻസ്സുകൂടാതെ ഏപ്പെടുത്തുന്ന മുദ്രാലയങ്ങളെയും ആവശ്യമെന്നുതോന്നുന്നപക്ഷം ഒരു ബുക്കിന്റെയോ പത്രത്തിന്റെയോ പ്രചാരത്തേയും ഇല്ലായ്മചെയ്യുന്നതിന്നും ഗവൎമ്മേണ്ടിലേക്ക അധികാരം സിദ്ധിച്ചു. ൟ അധികാരം ആദ്യമായി ചിലത്തിയതുകൽക്കട്ടജർനലിന്റെ' നേരെതന്നെയായിരുന്നു. പരിഷ്കാരത്തിന്റെ

ശ്വാസകോശങ്ങൾ ഈവിധം ചൊതിപ്പിടിച്ചിരുന്ന കാലത്തും പരാക്രമംകൊണ്ടു പൊട്ടിപ്പുറപ്പെടുന്ന ദീർഘശ്വാസംപോലെ ഇടക്കിടെ ചില പത്രങ്ങൾ ഉത്ഭവിച്ചിട്ടുണ്ടു. അവയെല്ലാം അല്പപ്രചാരംകൊണ്ടു അകാലമരണം പ്രാപിച്ചവയാകുന്നു. ലൈസൻസ്സാക്ക മെററ്കാഫ് (Motcalph) എന്ന മഹാന്റെ കാലത്ത1835ൽ ഉജ്വലപ്പെടുത്തി പത്രങ്ങളിൽ അഭിപ്രായം യഥേഷ്ടം ഘോഷിപ്പാനുള്ള സ്വാതന്ത്ര്യം കൊടുത്തു. അതു 1857വരെ നിലനിന്നു. അതിനിടയിൽ 5. നാട്ടുപത്രങ്ങളും 3. ദിനസരിപത്രങ്ങളോടുകൂടി 6. ഇംഗ്ലീഷുപത്രങ്ങളുമുണ്ടായിരുന്നു. ജനിച്ച ദിവസംതന്നെ മരക്കുന്നതുകൊണ്ടു ദിനസരിപത്രങ്ങളായതാണെന്നുള്ള പരിഹാസവാക്കിന്ന് അന്നത്തെചില പത്രങ്ങളും പാത്രങ്ങളായിത്തീർന്നിട്ടുണ്ട്.

എ. നാരായണപ്പുതുവാൾ.

# ആലോചനക്കുറവ്.

———:o:———

താൻ മററുള്ളവരുടെയിടയിൽ ഏതു തരക്കാരനാണെന്ന് അറിയുവാനുള്ള ആവേശം പലമാതിരി ആശാപാശങ്ങളെക്കൊണ്ടു കെട്ടുപെട്ട് കിടക്കുന്നജനസമുദായത്തിന്നൊട്ടും അപ്രധാനമായിട്ടുള്ളതല്ല. ഒരു മോഹം സാധിപ്പിക്കുവാനായിത്തുനിഞ്ഞുപുറപ്പെടുന്നവർ അവസാനം പശ്ചാത്തപിക്കാതിരിക്കുന്നതും അപൂർവ്വം തന്നെ. ഒരുവനെപ്പററിയുള്ള അഭിപ്രായം അയാളുടെ നേരെവെച്ചു പറയുന്നതിലധികം സ്വാതന്ത്ര്യമായിപ്പുറപ്പെടുവിക്കുന്നത ആളില്ലാത്തസമയത്താണെന്നുള്ളതിന്ന തക്കമില്ല. ആളെക്കാണാതെപറയുമ്പോൾകുററങ്ങളെല്ലാം എണ്ണിപ്പറക്കി എടുത്തു കാണിക്കും. നടപടിദോഷത്തെപ്പററി കഠിനമായി ആക്ഷേപിക്കും. കീഴ് നടപടി മുഴുവൻ പരിശോധിച്ചു കാണുന്ന അഭിപ്രായം കലവറ കരുതാതെ നിർദ്ദാക്ഷിണ്യമായിത്തുറന്നു പറവാനുള്ള സമയവും അതുതന്നെയാണ്. അതുകൊണ്ടു ഒരുവനെപ്പററി ജനങ്ങളുടെയിടയിലുള്ള ആക്ഷേപം അയാൾ മറഞ്ഞുനിന്നു കേൾക്കുന്നതായാൽ തനി

ക്ക് അശേഷം രസിക്കാത്തതായ പല സംഗതികളും ഗ്രഹിക്കാനി ടയാകുമെന്നു മാത്രമല്ല അതുവരെ സ്വന്തം ദൃഷ്ടിയിൽപ്പെടാത്ത തായ കാൎയ്യങ്ങളെ കണ്ടെത്തുവാനും വഴിയുണ്ട്. ബന്ധുമിത്രങ്ങൾ താഴ്മയോടും ശുഷ്കാന്തിയോടും ചെയ്യുന്ന ഉപദേശത്തിൽ ഒരുവ ന്ന് ഭിന്നാഭിപ്രായം ജനിക്കുമ്പോൾ അത് തന്റെ ദുൎന്നടപ്പിനെ ക്കുറിച്ച് വീണ്ടുവിചാരം ചെയ്യിക്കുന്നതിന്നും, കുററകരമായ പ്രവൃ ത്തികളിൽ നിന്ന വിമുഖനാക്കിത്തീൎക്കുന്നതിന്നും, തുടൎച്ചയായി ചെയ്തുപോരുന്ന കൃത്രിമ വൃത്തികൾക്കു ശമനം വരുത്തുന്നതിന്നും പകരം ഉപദേഷ്ടാക്കളോടു നിലവിട്ട ശുണ്ഠികടിച്ചു പൂൎവ്വസ്നേഹ ത്തെ കൂടി ഇല്ലായ്മചെയ്യുന്നതിന്നുള്ള പെരുവഴിയായി പരിണമി ക്കുന്നത അസാധാരണയല്ല. ബന്ധുമിത്രങ്ങളുടെ ഉപദേശം തിന്മ യാണെന്നു കരുതി പഥ്യം പറഞ്ഞവനെ പഴിപറഞ്ഞ വിരോ ധം ഭാവിക്കുന്ന ഒരാൾക്ക് അനാവശ്യമായി അന്യമുഖത്തിൽ നി ന്നുണ്ടാകുന്ന പുലഭ്യവാക്യം കേൾക്കുമ്പോൾ മനസ്സിൽ ഏതെല്ലാം വിധത്തിലുള്ള സ്തോഭങ്ങൾ വന്നുപോയിക്കൊണ്ടിരിക്കുമെന്നൊ അ വ ഏതെല്ലാം തരത്തിൽ പൎയ്യവസാനിക്കുമെന്നൊ പറവാൻ പ്ര യാസം.

അതുകൊണ്ടു ഒരുവനെപ്പററി അന്യന്മാർ എന്തു പറയുന്നു വെന്ന മറഞ്ഞുനിന്ന കേൾക്കുവാനുത്സാഹിക്കുന്നത അധികപക്ഷ വും ആപൽക്കരമാണെന്നുള്ളതിന്നാക്ഷേപമില്ല. അയാളുടെ ഒരു പ്രവൃത്തി വെളിപ്പെടുന്നപക്ഷം വാങ്മയാസ്ത്രങ്ങളെക്കൊണ്ടുണ്ടാ യിട്ടുള്ള വ്രണവൈരൂപ്യം പിന്നീടു തന്നെ പുകഴ്ത്തുന്നതുകൊണ്ടൊ മററനേകം തരത്തിലുള്ള പ്രവൃത്തികളെക്കൊണ്ടൊ മാഞ്ഞുപോ കത്തക്കതായിരിക്കയില്ല. എന്തെന്നാൽ കുററം പറഞ്ഞവനും മറ ഞ്ഞിരുന്നു കേട്ടവനും തമ്മിൽകാണുമ്പോഴെല്ലാം മനസ്സിൽ വടു കെട്ടികിടക്കുന്ന പണ്ടത്തെ വ്രണം ചുഴിഞ്ഞ് നീറി വട്ടം വീശു വാനാണ് അധികം എളുപ്പം.

"ഭിന്നരുചിർഹിലോകഃ" എന്നുള്ളത ഒരിക്കലും മറന്നുകളയ ത്തക്കതല്ല. കഴിയുന്നത്ര മനസ്സിരുത്തിചെയ്തതായ ഒരുവന്റെപ്ര വൃത്തിയിൽ മററുള്ളവർ ഓരോ കുററങ്ങൾ കാണാതിരിക്കുന്നത

ല്ല. അതുപോലെതന്നെ ഗുണാംശങ്ങൾ കാണുന്നതും അപൂൎവ്വമായിരിക്കുമെന്നില്ല. ഇത ഞാൻ ഒരു ചെറിയ കഥകൊണ്ട ദൃഷ്ടാന്തപ്പെടുത്താം.

നാലുദിക്കിലും നടന്ന വിരുതുനേടിയ ഒരു ചിത്രമെഴുത്തുകാരൻ മനസ്സിരുത്തി എഴുതീട്ടുള്ള ഒരു പടം പല യോഗ്യന്മാരേയും കാണിച്ചു. അവരെല്ലാം ഒരുപോലെ സ്തുതിച്ചതല്ലാതെ ആരും ഒരു കുററവും പറഞ്ഞില്ല. അയാൾ ഇതുകൊണ്ടു തൃപ്തിപ്പെടാതെ പടം നാലുംകൂടിയ പെരുവഴിയിൽ കെട്ടിത്തൂക്കി ഒരു പരസ്യവും എഴുതിപ്പതിച്ചു. അതാസ്ക്കരം പടത്തിന്റെ ഏതംശത്തിലെങ്കിലും വല്ല ന്യൂനതയും ആരെങ്കിലും കാണുന്നുണ്ടെങ്കിൽ ആ ഭാഗത്ത് അടയാളം ചെയ്വാൻ അപേക്ഷ" എന്നായിരുന്നു. അയാൾ സന്ധ്യയോടുകൂടി വന്ന ചിത്രം എടുത്ത നോക്കിയപ്പോൾ അതിൽ എള്ളിടക്കം സ്ഥലം കോറലില്ലാതെ കണ്ടില്ല. ചിത്രകാരന്ന വല്ലാതെ കുണ്ഠിതമുണ്ടായി എന്ന പറയേണ്ടതില്ലല്ലോ. അയാൾ പിറേറദിവസം അതുപോലെയുള്ള വേറെയൊരു ചിത്രം കൊണ്ടുവന്നു തൂക്കി ഏതെങ്കിലും ഗുണാംശം അടയാളപ്പെടുത്തേണമെന്ന പരസ്യം ചെയ്തു. അന്ന സന്ധ്യക്ക ചിത്രം നോക്കിയപ്പോൾ മുമ്പ കുററമാണെന്ന കാണിച്ചിരുന്ന ഭാഗം മുഴുവനും ഗുണസൂചകമായ രേഖകളെക്കൊണ്ടു നിറഞ്ഞിട്ടുള്ളതായിക്കണ്ടു. ആദ്യത്തെ ചിത്രം കണ്ടപ്പോളുണ്ടായ ആശാഭംഗം ഇതുകൊണ്ട നിൎമ്മൂലനം ചെയ്തതായി വിചാരിക്കാമല്ലോ.

തന്നെപ്പററി മററുള്ളവരുടെ ഇടയിലുള്ള അഭിപ്രായം അറിവാൻ ശ്രമിക്കുന്നതിലധികം സൂക്ഷിക്കേണ്ടത് അന്യനെപ്പററി താൻ വല്ലതും പറവാൻ തുടങ്ങുമ്പോളാണ. തന്റെ അഭിപ്രായം ഒരാളോടു പറയുന്നതിന്ന് മുമ്പ അയാൾ ഏതുതരക്കാരനാണെന്നും ആരാണെന്നും അറിയേണ്ട ചുമതലയുണ്ട. ആളെ അറിയാതെ പറയുന്ന മുള്ളുവാക്കൊ, പരിഹാസമോ, സ്തുതിയോ, തന്റെ സദാചാരത്തിന്റെ ഗതിയെ തടസ്ഥപ്പെടുത്തുകയും, മൈത്രീബന്ധത്തെ അഴിച്ചുകളകയും ചെയ്യും എന്ന മാത്രമല്ലാ ഒരു വിട്ടുവായനാണെന്നുള്ള പേരുകൂടി സമ്പാദിക്കുകയും ചെയ്യും. ഈ അ

വസരത്തിൽ അടുത്തുണ്ടായ ഒരു സംഭവം എന്റെ ഓൎമ്മയിൽ വരുന്നത അധികം ഗൌരവമുള്ളതല്ലെങ്കിലും ഉദാഹരിക്കുവാൻ ധാരാളം മതിയാകുന്നതാണ്.

ജനങ്ങൾ തിക്കിത്തിരക്കി കൂടീട്ടുള്ള നാടകപ്പുരയിൽ ഒരു ധാടിക്കാരന്റെ അടുക്കൽ ഞാനും ഒരു കസാലക്കാരനായി ചെന്നു ചേൎന്നു. പുരുഷവൎഗ്ഗത്തിൽപെടാത്തവരെ പററി പല്ലാലോചന ചെയ്യുവാൻ അതി സമൎത്ഥനാണെന്ന് ആ വൎഗ്ഗക്കാരുടെ നേരെയുള്ള അദ്ദേഹത്തിന്റെ ചാഞ്ഞും ചെരിഞ്ഞും ഉള്ള നോട്ടംകൊണ്ട ഞാൻ മനസ്സിലാക്കി. ഞങ്ങൾ അപരിചിതന്മാരായതുകൊണ്ട ആദ്യം ഒന്നും സംസാരിച്ചില്ല. അല്പസമയംകഴിഞ്ഞപ്പോൾ, ഞങ്ങൾ ഇരിക്കുന്നതിന്ന കുറച്ച ദൂരത്തുകൂടി മേൽപറഞ്ഞ വൎഗ്ഗത്തിൽ ഒരാൾ അടങ്ങിയൊതുങ്ങിപ്പോവുന്നതുകണ്ട് 'ആ മൂധേവി ഏതാണ്' എന്ന മൂപ്പർ എന്നോടു ചോദിച്ചു. ഞാൻ താഴ്മയോടുകൂടി എന്റെ സോദരിയാണെന്നു പറഞ്ഞു. മൂപ്പർ ലജ്ജിച്ച് പരുങ്ങിക്കൊണ്ടി "ആ വനിതാ രത്നത്തിനെപ്പററിയല്ല ഞാൻ ചോദിച്ചത്. അവരുടെ അടുക്കൽ ഇരിക്കുന്ന ശൂൎപ്പണഖപ്പോലെയുള്ള ആ ആകൃതത്തിനെക്കുറിച്ചായിരുന്നു" എന്ന വിശേഷംകൊണ്ട പുള്ളി വിദ്യയെടുത്തു. അപായവും ആപത്തും ഒററപ്പെട്ടുവരുന്ന സമ്പ്രദായം ചുരുക്കമാണല്ലോ. ഈ ചോദ്യത്തിന്നും ഞാൻ ക്ഷമയോടുകൂടി പറഞ്ഞ മറുപടി അവർ എന്റെ ഭാൎയ്യയാണ് എന്നായിരുന്നു. ഇതിലധികം വലുതായ ഒരു വിഡ്ഢിത്തത്തിൽ അദ്ദേഹം ചെന്നുചാടാനില്ല. 'മൂത്രം കുടിച്ച മൂരിയെപ്പോലെ മുകറിളിഞ്ഞു.' മാപ്പെന്ന് പച്ചമലയാളത്തിൽ പറഞ്ഞാൽ ശക്തിപോരെന്നുകരുതി നൂറുവിധത്തിൽ "അപ്പാളോജി"യും 'എക്സ്ക്യൂസും' 'പാൎഡനും' ചോദിച്ചുതുടങ്ങി. അടുത്തിരിക്കുന്നവർ എന്റെ മുഖത്തു നോക്കിച്ചിരിക്കുന്നുണ്ട്. എന്റെ പ്രകൃതം മാറുന്നുണ്ടെന്നുവിചാരിച്ചിട്ടോ തന്റെ വിഡ്ഢിവേഷത്തിന്ന കിരീടംവെച്ചതുകൊണ്ടോ, മൂപ്പർ നാടകം കാണാതെ എണീററ് നടന്നു. പുള്ളി ചോദിച്ച സ്ത്രീകൾ എന്റെ സോദരിയുമല്ല, ഭാൎയ്യയുമല്ല. ആരോ? എന്തോ?

കിളിയാടി കുട്ടൻ. പി. എം.

# പച്ച മലയാളം.

—————— :o: ——————

ഞാൻ ഒരു പച്ച മലയാളിയാണ്. ഇങ്കിരീസ്സും പരന്തിരീസ്സും ചമക്കൃതവും മററും എനിക്കറിഞ്ഞുകൂടാ. എന്നാൽ എന്റെ കൂട്ടുകാരാണെങ്കിൽ അവർക്ക് ഇവയൊക്കെ കടുകട്ടിയാണെന്നാണ് വെച്ചിട്ടുള്ളത. ഇവർ കാട്ടിക്കൂട്ടുന്നപോലെയുള്ള അറിവ് ഈ കൂട്ടർക്കില്ലെന്ന മററുള്ളവർ ഇവരെച്ചിലപ്പോൾ കളിയാക്കുന്നതിൽ നിന്ന എനിക്കു നല്ലവണ്ണം ഊഹിച്ചെടുക്കുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും തട്ടിത്തുപറയുവാനുള്ള കോപ്പ ഇപ്പുറത്തില്ലാത്തതുകൊണ്ട് എന്നെച്ചൊല്ലിയേടത്തോളം അവരുടെ ഊപ്പിടിക്കു യാതൊരുകുറവും ഉണ്ടാവാറില്ല. എന്നുതന്നെയല്ല, കടകാലും തലക്കാലും നാടുവും പിന്നെപ്പുഴുത്തുള്ളടത്തോക്കെയും കടപടയെന്നെന്തോ ചില ഇതൊക്കെക്കുത്തിനിറച്ച് ഇടക്കുചിലമലയാളമൊഴികളുടെപൊട്ടും പൊടിയും കലത്തി മാരിചൊരിയുമ്പോലെ അവർ തുരുതുരെപ്പറയുമ്പോൾ പലപ്പോഴുമെനിക്ക് അരിശം കൊള്ളാറുണ്ട്. ചിലപ്പോൾ അവർ എന്നെ പരന്തിരീസ്സിൽ ശകാരിക്കും, ചിലപ്പോൾ ഇങ്കിരീസ്സിലും ചമക്കൃതത്തിലും കലശൽക്കൂട്ടും. "എന്റെതലയിലെഴുത്തിന്റെ വലിപ്പംകൊണ്ട ഇതിനൊക്കെലാക്കു ഞാനായല്ലോ," എന്നുമ്മററും ഓർത്തോർത്തു പലകുറിയും എന്റെ ഉള്ളു ചുട്ടുപുകയാറുണ്ട്. ഇങ്ങിനെ കേട്ടുകെട്ടു പൊറുതിമുട്ടി ("തല്ലുകൊണ്ടാൽ തടവു പഠിക്കും" എന്നു പഴഞ്ചൊല്ലുണ്ടല്ലോ) എന്തെങ്കിലും ഞാനും ചില പൊടിക്കൈയ്യെടുക്കുവാനുറച്ചു. ഒരിക്കൽ, കൂട്ടർകൂടി വട്ടമിട്ട് എന്നെപ്പതിവിൽക്കവിഞ്ഞ് വിട്ടു വിഡ്ഢിയാക്കുവാനും എന്റെ നേരെ നോക്കിക്കയ്യുകൊട്ടിച്ചിരിക്കുവാനും തുടങ്ങിയപ്പോൾ എനിക്ക് അതു പൊറുക്കുവാനുള്ള കെല്പ തീരെയില്ലാതെയായി. എന്നിട്ട ഞാൻ അവരുടെനേരെ തിരിഞ്ഞ്. "കെമ്പാതഴത്രുമ്മപ യഞ്ഞഷിഉ്ഉ അശാഞെഫലിച്, നസശാക്ഷപ്പിസാഫച്ചേ; കെമ്മാച്ണാം നഴഫചിതഴശാൻ." എന്ന തട്ടിമിന്നിച്ചു. ഇതുകേട്ടപ്പോൾകൂട്ടർ ഒന്നു പകച്ചു പോയി. എന്നിട്ടേന്നോട്" "എന്താണീനൊസ്സു പറയുന്ന

ത്?' എന്നായി. 'നിങ്ങളെന്താ കൂട്ടക്കമ്പം പൊട്ടിക്കുന്നത്' എന്നു ഞാനങ്ങോട്ടും ഒട്ടും കുറച്ചില്ല. 'മലയാളം കിട്ടാഞ്ഞിട്ട് ഇംഗ്ലീഷോ ചമൽകൃതമോ ചേൎത്തു സംസാരിക്കേണ്ടിവരുന്നതാണെന്നു അവർ മറുവടി പറഞ്ഞപ്പോൾ 'മലയാളത്തിന്റെ നേരെ വെറുപ്പു കൊണ്ട് "ഓഫ്കോഴ്സ്" സംസാരിച്ചതാണെ'ന്നു നേരമ്പോക്കു പറഞ്ഞിട്ട് അതിന്റെ മലയാളം 'എന്താ പറയുന്നത്' ശകാരിക്കുകയാണെങ്കിൽ മലയാളത്തിലാവട്ടേ എന്നാൽ ഞാൻ മറുവടി പറയാം.' എന്നാണെന്നും അവരോടു തുറന്നു പറഞ്ഞു.

ഇങ്ങിനെ ഞങ്ങൾ തമ്മിൽ കശപിശക്കൂടി ഒടുവിൽ അതു പുതുമലയാളത്തിന്റെയും പഴമലയാളത്തിന്റെയും നന്മതിന്മകളേ ഒരുമാതിരി തീരുമാനപ്പെടുത്തുന്നതിന്നു ഒരു നല്ല വഴിയായിത്തീൎന്നു. ഇവിടെ അതിന്റെ ചുരുക്കം വായനക്കാരുടെ അറിവിന്നായി ച്ചേക്കുന്നതായാൽ ഞാൻ പിടിച്ച വാശി കൊള്ളാവുന്നതോ അല്ലയോ എന്നു അവൎക്കോൎത്തു നോക്കുവാനും എന്റെ കൂട്ടുകാരേപ്പോലെയുള്ളവരേ വഴിപ്പെടുത്തേണമെങ്കിൽ അതിന്നും മതിയാകുമെന്നു കരുതുന്നു.

ഒന്നാമത്, അറിവുകൂടിയ ഓരോരോ മറുനാട്ടുകാരായിട്ടുള്ള എടവാടു കൊണ്ടു ഒരു നാട്ടിന്നു ഉയൎച്ച വരുന്നതോടു കൂടി കച്ചവടം കൈവേല മുതലായവ വളൎന്നു് ആ നാട്ടിൽ നടപ്പുള്ള ചേരുകളേക്കൊണ്ടു തന്നെ കഴിഞ്ഞുകൂടുന്നതല്ലെന്നു വരുമ്പോൾ അവനവന്റെ ഉള്ളിലുള്ളതു മറ്റൊരുവൻ ഉൾക്കൊള്ളേണമെങ്കിൽ അതാതു മറുനാട്ടുകാർ പറഞ്ഞുവരുന്ന ചേരുകൾ കടം വാങ്ങാതെ പറ്റുന്നതല്ലല്ലോ. അതു് ഒരുമാതിരി ശരിയാണ്. എന്നാൽ ഈ കടം വാങ്ങല് താഴേ പറയും വണ്ണമേ ഉണ്ടാവാൻ വഴിയുള്ളൂ.

"മാറ്റം വരാതെ മൊഴിയും പൊരുളും പിടിക്ക
മാറ്റം പൊരുൾക്കരുളിയും മൊഴിയിങ്ങെടുക്ക ।
ഏറ്റക്കുറച്ചിൽ പലതും മൊഴിയിൽ കൊടുത്തു
മേറ്റം കുറിച്ചപൊരുൾ കൊണ്ടു നടത്തുകെന്നും ॥

കടം വാങ്ങുന്നതു് മൂന്നു മാതിരിയായിട്ടുണ്ട്. ഒന്ന് 'മാറ്റം വരാതെ മൊഴിയും പൊരുളും പടിക്കുക, അതായതു ഇപ്പോഴത്തെ പുതു

മോടിക്കാർ തട്ടിമിനുക്കുമ്പോലേ മറുനാട്ടുമൊഴി അങ്ങിനെ തന്നേ ഒരു മാററവും വരുത്താതേ എടുത്ത തന്നതെന്നപോലെ ഇട്ടുചേർമാറുക. ഇത് നമ്മുടെ മലയാളത്തിനെന്നല്ല മൊഴികൾക്കു പൊതുവേതന്നെ ഒരു വലിയ പുഴുക്കുത്തു പോലെ കേടു തട്ടിക്കുന്നതാണെന്നു കൂടിഓർമ്മവെയ്ക്കേണ്ടതാണ്. രണ്ട്- മാററം പൊരുൾക്കരുളിലും മൊഴിയിണേടുക്ക്. ഇതെന്തെന്നാൽ, പൊരുളിന്നു മാററം വരുത്തിയും വരുത്താതെയും മൊഴിക്കു മലയാളച്ചുവ നല്ലവണ്ണം വരുത്തി, കൂട്ടത്തിൽക്കൂട്ടിയിണക്കി കേട്ടാലറിയാത്തമട്ടിൽ ചേർക്കുക. മൂന്ന്- ഏററക്കുറച്ചിൽ പലതും മൊഴിയിൽക്കൊടുത്തു മേററ,കുറിച്ച പൊരുൾ കൊണ്ടു നടത്തുകയും. ആയതെങ്ങിനെയെന്നാൽ, മൊഴിയിൽ ചിലതു കൂട്ടിയോ കിഴിച്ചോ മാററിയോ മറിച്ചോ എങ്ങിനെയെങ്കിലും പറഞ്ഞറിയിക്കേണ്ടുന്ന പൊരുൾ എല്ലാവർക്കും അറിയാറാക്കിക്കൊടുക്കുക. ഇവയിൽ ഒന്നാമത്തേത് ഏററവുംമോശമാണെന്നു മുമ്പ പറഞ്ഞിട്ടുണ്ടല്ലോ. രണ്ടാമത്തേത്, മൂന്നാമത്തേതിനേക്കാൾ താഴേയാണെന്നും പറയാവുന്നതാണ്. ഇതുകൊണ്ടുതന്നെ ഒടുക്കത്തേതാണ് എല്ലാററിലും മെച്ചമെന്നും അറിയാവുന്നതാണല്ലോ. എന്നാൽ വേണ്ടതുപോലെയായില്ലെങ്കിൽ ഇവയിലെല്ലാററിലും വഷളായിത്തീരാനുള്ളതും ഇതുതന്നേയാകുന്നു.

നമ്മുടെ മലയാളം പണ്ടേതന്നെ പാട്ടും, പറയലും, എന്നു രണ്ടുവഴിക്കു തിരിഞ്ഞിട്ടുള്ളതുകൊണ്ട് രണ്ടിനമായിട്ടുതന്നെയാണ് ഇന്നും നടന്നുവരുന്നത്. അതിൽ, പറയുന്ന മലയാളം പാട്ടിലും ഉൾപ്പെടുത്താതേ കഴികയില്ല എങ്കിലും കന്നങ്ങൾ പറയുന്നതിനൊ വലിയ നിലയിലുള്ളവരേക്കൊണ്ടുംമററും പറയിപ്പിച്ചാൽ ഒട്ടും പന്തിയാവില്ല. പാട്ടുമലയാളമെല്ലാം, പറയുന്നേടത്തു ചേർക്കുന്നതായാലും വലിയ ചീത്തയായിത്തീരും. ഇതുരണ്ടും അറിവുള്ളവർ കേട്ടാൽ തിരിച്ചറിയാം. എന്നുതന്നെയല്ല അറിയാത്തവർ വളരെയുണ്ടെന്നുംതോന്നുന്നില്ല.

ഇനി ഒന്നുപറവാനുള്ളത്, വേണ്ടിവരുന്നേടത്തേ കടംവാങ്ങിക്കാവൂ എന്നാണ്. നമ്മുടെ പഴയ ഈടുവയ്പുകളിൽ ഓരോപെട്ടി

കള്ളിയായിട്ടു വളരെക്കൈമുതൽ കെട്ടിവെച്ചിരിക്കേ അതൊന്നും തുറന്നുനോക്കാതെ കണ്ണടച്ചു കടംവാങ്ങിച്ചിലവിടുന്നതു് അറിവില്ലായ്കകൊണ്ടോ മടികൊണ്ടോ വിഡ്ഢിത്തംകൊണ്ടോ എന്തുകൊണ്ടായാലും ഒട്ടും ശരിയായിട്ടുള്ളതല്ല തീർച്ചതന്നെ.

"എന്താണുമുൻവന്നുള്ളൊരോമനക്കണ്ണനേ
യെങ്ങും വരുന്നതു കണ്ടില്ലല്ലീ
കാർകൊണ്ടൽപോലെയവന്നുനിറന്തന്നെ
കാർകുഴലൊട്ടുണ്ടുകെട്ടിച്ചെമ്മേ
കയ്യിൽക്കുഴലുണ്ടു കാലിൽച്ചിലമ്പുണ്ടു
മെയ്യിലോമാന്നുറപ്പൂന്നുമുണ്ടേ
നെഞ്ചകം പെണ്ണുങ്ങൾ കണ്ടുപിളൎക്കുന്ന
പുഞ്ചിരിയുണ്ടവൻ കൂടെക്കൂടേ
ഉള്ളിലിണങ്ങുന്നോനെന്നങ്ങു ചൊല്ലുന്ന
കള്ളനോക്കുണ്ടല്ലോ മെല്ലെമെല്ലേ"—കൃഷ്ണഗാഥ.

"നായർ വിശന്നുവലഞ്ഞു വരുമ്പോൾ കായക്കഞ്ഞിക്കരിയിട്ടില്ല. ആയതുകേട്ടുകലമ്പിച്ചായവൻ അരവാൾ ഉടനേകാട്ടിലെറിഞ്ഞു ചുട്ടതിളച്ചു കിടക്കും വെള്ളം കുട്ടികൾ തങ്ങടെ തലയിലൊഴിച്ചു കെട്ടിയ പെണ്ണിനെ മടികൂടാതെ കിട്ടിയ [illegible] ന്നുപിടിച്ചു കിണ്ണമുടച്ചു കിണ്ടിയുടച്ചു തിണ്ണം ചിരവ കിണററിൽ മറിച്ചു അതുകൊണ്ടരിശം തീരാഞ്ഞിട്ടവനപ്പുരചുററും പാഞ്ഞുനടന്നു."

കുഞ്ചൻനമ്പ്യാർ.

"കറുത്തുമല്ലാ നിറമെങ്കിലേറെ
വെളുത്തുമല്ലാ മുലചാഞ്ഞുമില്ല ।
വെറുപ്പുമാകാ പടവാർത്തകേട്ടാ
ലൊരുത്തി പോന്നാളവളാകിലോ താൻ" ॥ ലീലാതിലകം

"മോഴക്കണ്ണാൾക്കൊരു മയിലുമുണ്ടങ്ങു പിൻകാലൊളം പോയ്
താഴെച്ചെല്ലും പുരികുഴലഴിച്ചോമൽ നില്പോരുനേരം ।
ഊഴത്തംകൊണ്ടിരുൾമുകിലിതെന്നോർത്തു നൽപീലി ചാലേ
ചൂഴച്ചിന്തിച്ചവയോടുടനേ പാടിയാടീടുമൊന്നു്" ॥

ഉണ്ണുനീലിസന്ദേശം.

"അങ്കത്തട്ടിട്ട്, അങ്കമാടിക്കരേറി, കടുത്തില ഇടകടന്ന്, മുനകടഞ്ഞ്, മുനയിൽക്കതിരവനേയും തെളിയിപ്പിച്ച്, നീട്ടകിൽ നെഞ്ചുപിളപ്പൻ, താട്ടക്കകിൽ കളരിക്കപുറത്തെറിത്തമ്മാനമാട്ടുവൻ, അവൻെറ വലത്തേപ്പലാവിന്നൊന്നു വെട്ടിക്കണ്ടാൽ, വെട്ടിയ ഇരുമുറിയും, പാലക്കാട്ടുശ്ശേരി ഇട്ടുണ്ണിരാമത്തരകൻെറ, വെള്ളിക്കോൽക്ക തൂക്കിക്കണ്ടാൽ കന്നിമഞ്ചാടി മാകാണിക്ക നീക്കത്തൂക്കമുണ്ടെങ്കിൽ, വെട്ടിയതു വെട്ടല്ല, കുത്തിയതു കുത്തല്ല, മലനാട്ടിൽനിന്നും തുളുനാട്ടിലേക്ക പോകുന്നോനല്ല, തുളുനാട്ടിൽനിന്നും മലനാട്ടിൽച്ചവിട്ടുന്നോനല്ല, 'വല്ലപട്ടാകുരു'ക്കളെന്നും ചൊല്ലവേണ്ട."

നമ്മുടെ പഴയ ഈടുവയ്പുപെട്ടികളിൽ ഈവക പലതും കിടപ്പുണ്ടെന്നുള്ളത്, ഇപ്പോഴുള്ള ചെറുപ്പക്കാർ അറിഞ്ഞിരുന്നാൽ പണ്ടുള്ളവർ പണിപ്പെട്ടു നേടിവെച്ചതു വെറുതെ യാപാതിരിക്കുമായിരുന്നു.

ഇമ്മാതിരി കറകളഞ്ഞ പൊൻപൊടികളിരിപ്പുള്ളപ്പോൾ വെറുതേ കടംവാങ്ങി നട്ടന്തിരിയുന്നത് എന്തിനാണാവോ!

എന്നാൽ നല്ലതായ ഒന്നിനേപ്പറ്റി പാടുകയോ പറയുകയോ എഴുതുകയോ ചെയ്യുമ്പോൾ കൂട്ടിച്ചേർക്കുന്ന മൊഴികൾക്ക നല്ലതുക്കവും മുഴപ്പും പൊടിയും പൊണയും വരുത്തേണമെങ്കിൽ വെറുംപച്ചമലയാളത്തിനേക്കാൾ രണ്ടാംമാതിരി കടംവാങ്ങിയ മൊഴികളുംകൂടി ഇടകലത്തിയാലാണ് എളുപ്പമെന്ന് എനിക്കും ചിലപ്പോൾ തോന്നാനിടവന്നിട്ടുണ്ട്.

എൻെറ കൂട്ടുകാർ പലപ്പോഴും ഉരിയാടാറുള്ളതുപോലെ ഒന്നാംമാതിരി കടംവാങ്ങിയ മൊഴികളെടുത്തു വിലക്കുന്നത് എങ്ങിനെനോക്കിയാലും ഒട്ടും കണക്കിലല്ലെന്നു പിന്നെയുംപിന്നെയും പറയേണ്ടിവരുന്നു. ഇനിയും അവരിതു കൂട്ടാക്കുന്നില്ലെങ്കിൽ ഈ കാട്ടായംകാക്കയുടെ നടപ്പൊക്കെ മറന്നുംപോയി അരയന്നത്തിൻെറ നടപ്പൊട്ടു കിട്ടിയതുമില്ല,' എന്നപോലെയായിത്തീരുകയേ ഉള്ളു.

പച്ചമലയാളി.

# ദാരിദ്ര്യഗഹണം.

—— : o : ——

1 ഉലകിൽ കുടിയേറിവാഴുവാൻ
പലതും പാർക്കിലുണ്ടു ദുഃഘടം
അതിൽ വെച്ചു ദരിദ്രഭാവമാ
ണധികം ദുസ്സഹമായ സങ്കടം ॥

2 ഗുണദോഷവിവേകബുദ്ധിയും
ഗുണവാന്മാരൊടു നല്ലിണക്കവും
അണയുന്നിതൊരുത്തനെങ്കിലും
പണമില്ലെങ്കിലതൊക്കെ നിഷ്ഫലം ॥

3 കരികണ്ഠമതിൽ കരേറിനൽ
പരിവാരത്തൊടു യാത്രചെയ്തവൻ
ചരണേന ചരിച്ചിടുന്നിതി
ച്ചരിതം ഹന്ത ദരിദ്രതാഫലം ॥

4 അപരൻ നിലവിട്ടുചെയ്തിടു
ന്നപരാധങ്ങളിവങ്കലായ്വരും
നൃപസേവയുമിന്നു നാസ്തിയാ
മപമാനായ ദരിദ്രജീവിതം ॥

5 മുതലൊക്കെനശിച്ചു പോയവൻ
മൃതദേഹത്തൊടു തുല്യനെത്രയും
സുതനും പ്രിയയും സുഹൃത്തുമ
ച്ചിതമില്ലാത്തവനിൽ പ്രിയപ്പെടാ ॥

6 അറിവുള്ളൊരു യോഗ്യനാകിലും
വെറിയൻ നല്ലൊരു കാര്യമെങ്കിലും
പറയുന്നതു സമ്മതിക്കുവാൻ
കുറയും ഹന്ത ജനങ്ങൾ സന്തതം ॥

7 ഉദരം നിറയാതെയന്തികേ
രുദിതം ചെയ്യുമരും ശിശുക്കളെ

പതിവായ്ബത കണ്ടിരുന്നിട്ടും
ഗതിയില്ലാത്തവനെത്ര നിന്ദിതൻ ॥

8 മനുജന്നിഹകർമ്മവാസന
യ്ക്കനുരൂപം ഫലമെത്തുമെങ്കിലും
ഒരുകാലവുമിദ്ദരിദ്രനാ
യ്കരുവാനായിവിധേ! വിധിക്കൊലാ ॥

തേലപ്പുറത്ത നാരായണനമ്പി.

---

# ഒരു വിലാപം.

———;o:———

൧

൧. പലജന്തുഗുണങ്ങളും, പരം
ഫലമേറുന്ന വിശേഷബുദ്ധിയും,
നിഖിലം നിജവശ്യമാക്കുവാ
നിയലും ശക്തിയുമാർന്നനിസ്തുലം,

൨. ഒരു ജീവിജനിച്ചമാനുഷൻ
ധരയിൽസൃഷ്ടിയുമാർന്നുപൂർണ്ണമായ്
പരമേശ്വരസൃഷ്ടികൌശലം
പരമോൽകൃഷ്ടതയേയുമാർന്നതെ

൩. പരജീവികളിൽപെടാത്തതായ്
പലചട്ടങ്ങളാം കലർന്നമാനുഷൻ,
ഉലകൊക്കയുമെന്റേതെന്നുതാ
നുളറിപ്പൊങ്ങി നടന്നിടുന്നിതാ!

൪. എവിടുന്നെവിടെക്കു വന്നുതാ
നെവിടക്കാണു ഗമിപ്പതിന്നിമേൽ,
ഇവനേതുവഴിക്കുപോവതി,
ങ്ങെവനാ നേർവഴി കാട്ടിവിട്ടിടും,

൫. ഇവനുള്ളൊരു ജോലിയെന്തുതാ
നെവിടെച്ചെയ്യണമേതുമാതിരി

അതിനിന്നിയച്ചുന്നകാലമേ
തിരിചിന്തിപ്പവരെത്ര ദുല്ലഭം.

൬

ഗുണമെന്നൊരു വസ്തുമാത്രമ
ല്ലിണയായ്ദോഷവുമൊന്നു കാണുമേ
ഗുണദോഷവിവേകമെന്നിയേ
പിണയും തെറ്റുകളററമററതാം.

൭. ഒരുനാട്ടു പിടിച്ചടക്കി, ന
ല്ലൊരുവൻ കോട്ട ചമച്ചുറപ്പിനായ്,
മണിമേടമഹാ വിശേഷമായ്
പണിചെയ്താ യതലംകരിച്ചതിൽ,

൮. സുഖമായ്ക്കുടികൊണ്ടിടാമിനി
സ്സകലം സവ്വവുമെന്നുറയ്ക്കവേ
പിടിവിട്ടിഹ നാട്ടുമൊക്കയും
കടലിൽ താണു മുടിഞ്ഞിടുന്നഹോ!

൯. അറിവില്ല കഴിഞ്ഞതൊന്നുമേ;
അറിയാവല്ല വരുന്ന കായ്യവും;
അഥനൂനമടുത്ത മാത്രയിൽ
കഥയെന്താണതുമാക്കറിഞ്ഞിടാം?

൧൦. പെരിയോരു ജഗത്തിനൊത്തിട്ടും
മറിമായങ്ങളറിഞ്ഞിടാ നരൻ,
ഫലമെന്തു വിശേഷബുദ്ധിയാൽ
കലരുന്നുണ്ടവനായവസ്ഥയിൽ?

൭

൧. അയി! ജീവിതശൈലമൌലിയിൽ
കയറാൻ കോപ്പുകളം കൂട്ടിടുന്നിഹ
നരസഞ്ചയമാശയായിട്ടു
ന്നൊരു പാശത്തിനെയാശ്രയിച്ചുതാൻ.

൨. ചില രാദ്യമതിൽ പിടിക്കവേ
ചിലരൊട്ടങ്ങു കടന്നുകൂടവേ

ചിലരററമനഞ്ഞുപെററിʼയെ
നലമോൎത്തുള്ളു രസിച്ചതുള്ളവേ

൩. അത്തു പൊട്ടിമറിഞ്ഞഗാധമായ്
മുതിരും മുള്ളുനിറഞ്ഞ കുണ്ടതിൽ
ബത ! വീണവലഞ്ഞുരക്ഷതൻ
വഴികാണാതെ വരംകെടുന്നഹോ

൪. ഒരുവിത്തു വിതച്ച മേത്സുഖം
കരുതിക്കൊണ്ടു, മുളച്ചതങ്ങനെ
വളമിട്ടു, വളൎന്നുപൊങ്ങവേ
തലവെട്ടുന്നിതുചാഴി കഷ്ടമേ

൫. „വഴിപോലെ വരുന്നതൊക്കയും
വിധിയെന്നോൎത്തു പൊറുക്കയെന്നിയേ
കഴിവില്ലൊരുവക്കുമൊന്നും" മീ
മൊഴി നേരെങ്കിൽ മനുഷ്യനെന്തുതാൻ?

൩

൧. „മകനാശു പരീക്ഷയൊക്കയും
പുകഴോടിന്നു ജയിച്ചുവന്നിടും,
വഴിപോലിനിമേൽ സുഖിച്ചിടാം,
വരമുദ്യോഗമവന്നു കിട്ടിടും;

൨. ഇനി നമ്മുടെ ഭാഗ്യകാലമായ്;
ധനവും മാനവുമിങ്ങുയൎന്നിടും;
പല കഷ്ടതയോടെതൃത്തിനി
പ്പുകവീട്ടാം പരമിച്ചപോലവെ,

൩. ഇതിചിന്തയൊടച്ചനമ്മമാ-
രെതിരേല്ക്കാൻ പടിവാതിൽ കാക്കവേ
സുതനോ, പുകവണ്ടിയാററിൽ വീ
ണതികഷ്ടം ! വഴിമേൽ പരേതനായ്,

൪. „ശുകവാണിഗമിച്ചിടട്ടെ ഞാൻ
പകലേതന്നെ തിരിച്ചുവന്നിടാം"

ഇതിചൊല്ലിയുഷസ്സിൽവേർപിരി
ഞ്ഞിതു കാന്തൻ നിജവേല നോക്കുവൻ

൬. ഞാരിയും കറിയും ചമച്ചപോയ്
കുളിചെയ്തു കുറിയും ധരിച്ചവൾ
വരവാണിംയാരുങ്ങിവാണവൻ
വരവും പാർത്തിറയത്തു മുമ്പിലെ.

൭

൧. മിഴിനിശ്ചലമായ്പ്രതിക്ഷണം
വഴി, കാണുംവരെ നീട്ടിനോക്കയും;
പലവാറുമിടയ്ക്കവൻ വരും
വഴിമദ്ധ്യംവരെ വന്നുപാർക്കയും,

൨. മുകുരാന്തികമെത്തിയാശ്രുതൻ
മുഖവും പൂമുടി കെട്ടിവച്ചതും
ഉടുമോടിയുമിഷ്ടനിഷ്ടമാ
യിടുമോയെന്നു പരീക്ഷചെയ്കയും;

൩. ഒരുപക്കമകന്ന താലിതൻ
തിരുമാറിന്നു നടുക്കു നീക്കയും
നയനാഞ്ജനമൊന്നൊലിച്ചത
മ്മടിതൻതുമ്പതിനാൽ തുടക്കയും,

൪. ഇടയിൽപ്രിയമായ്പ്രിയന്റെ കാ
ലടി കേട്ടെന്നു വൃഥാ ഭ്രമിച്ചലം
ഉടനോടി വഴിക്കലെത്തിയു
ള്ളടതാപാൽ തിരിയെഗ്ഗമിക്കയും;

൫. ഇവിടെബ്ബഹളങ്ങളിങ്ങനെ
ശിവനേ! തത്സുഖമൂലമെങ്ങവൻ?
അവനോ? കഠിനം ശുഭാംഗിയാ
ളവൾതന്നാശ നശിച്ച സർവ്വവും.

സി. എസ്. സുബ്രഹ്മണ്യൻ പോററി.

# ഒരെഴുത്ത്.

(വിവേകാനന്ദസ്വാമികൾ ഒരു സ്നേഹിതനയച്ചത്)

യോഗം, ഭോഗവുമാലയസ്ഥിതിയുമാസ്സത്തായ സന്ന്യാസവും,
ലോകേശൻ പദഭക്തി, പൂജ, ധനമാർജ്ജിക്കുന്ന മാർഗ്ഗങ്ങളും,
ത്യാഗം, നേർച്ചകളെന്നുവേണ്ട വലുതാം തീവ്രവ്രതാദ്യങ്ങളും
ഹാ, കണ്ടേനിവയൊക്കെയേറ്റമവതന്നുള്ളൂടു മൂടാടിഞാൻ ॥ 3.

കാണുന്നില്ലൊരു ചെറുസൌഖ്യമിവിടെക്കാനൽജലത്തെക്കൊതി-
ച്ചേണം പോലുഴലുന്നതാണു രസമോഹം തേടുമിജ്ജീവിതം ।
ഊനം വിട്ടഗുണങ്ങളെത്രയൊരുവന്നുൾത്താരിൽ വർദ്ധിക്കുമോ
ന്നൂനം ജീവിതമെത്ര ദുസ്സഹവുമായ്, തീരുന്നു പാരിൽ സഖേ! ॥ 4.

സ്വാത്മപ്രീതിവെടിഞ്ഞു വിസ്മൃതമനസ്സാം ഭക്തനല്ലോ ഭവാ
നോർത്താലങ്ങിനെയുള്ളവർക്കിവിടെ വാഴാവല്ല തെല്ലും സഖേ! ।
അത്യന്തോഗ്രമിരുമ്പുകൂടമെതിരിട്ടേറുന്നതല്ലാകവേ
പുത്തൻ ചാരുപളുങ്കുപാവയുടെമേലേൽക്കിൽ സഹിക്കാവതോ? ॥ 5

ഉള്ളത്തിൽ കനിവൊട്ടുമെന്നിയതിനീചതാപത്തൊടും, നല്ലതേൻ-
തുള്ളിക്കൊത്തമൃതത്തെഴുംമൊഴിയൊടും നഞ്ചൊത്ത നെഞ്ചത്തൊടും
കള്ളംതന്നെനിറഞ്ഞു നേരകലയായ് തന്നെബ്ഭരിപ്പാൻ സ്വയം
തള്ളിക്കേറുമൊരുത്തനാകിലിവിടെസ്സൌഖ്യം നിനക്കും സഖേ! ॥ 6.

നന്നായാണ്ടഥ ജീവിതം പണയമായ് വച്ചു പഠിച്ചീടുവാ
നിന്നേവം വിധമായിതെൻെറ സമയംഹാ! പാതിയുംപോയിതേ ।
എന്നല്ലപ്രിയ മൂഢമായിഹ സഖേ! യുന്മത്തനെപ്പോലെ ഞാൻ
ചെന്നോരോന്നു പിടിച്ചതൊക്കെ നിഴൽപോൽ നിസ്സാര
മായ്പോയിതോ ॥ 7.

കൂറുള്ളോരുടെ കൂട്ടുവിട്ടഹഹ! ഞാൻ കൂറസ്ഥമക്കൊട്ടതിൽ
കീറക്കച്ചയുടുത്തു കണ്ടപടിതോറുംപോയിരന്നൂ സഖേ! ।
തീരെ ക്ലേശമിയന്നതീവ്രതരമായീടും വ്രതം നോററു താൻ
പാരംമേനിയലഞ്ഞുഹാ! ഫലമെനിക്കുണ്ടായതെന്തായതിൽ? ॥ 8.

നന്നായിട്ടയി! കോപമെയെൻറഹൃദയം നിന്നോടുരയ്ക്കാം സഖേ!
യിന്നെൻ സ്വാനുഭവത്തിൽനിന്നറിവതാ മീസ്സത്യമത്യുത്തമം ।
ഒന്നായോൎത്തുമെട്ടുത്തടിച്ചു ചുഴലിക്കും ജീവിതൌഘത്തിലീ
യൊന്നത്രേകടവുള്ളൊരുത്തനകടന്നങ്ങേക്കരപ്പോകുവാൻ ॥ 9.

ഊഹിക്കിൽ ചരിചയ്യുതൻ വിധികളും, പ്രാണൻനിരോധിപ്പതും,
മോഹംതാൻ പരവിദ്യയും, പ്രകൃതിവിജ്ഞാനാദി ശാസ്ത്രങ്ങളും ।
ആഹാ! മാനസ വിഭ്രമങ്ങളിഹ സൎവ്വത്യാഗ മത്യാഗവും,
"സ്നേഹം' "സ്നേഹ" മിതൊന്നുതന്നെ സകലം പാൎത്താൽ പ
ദാൎത്ഥം സഖേ! ॥ 10.

ജീവൻ, ബ്രഹ്മവു, മീജഗത്തിലഖിലേശൻ മറ്റനം പിന്നയി-
ന്നേവം പ്രേതപിശാചവൎഗ്ഗവു, മഹോ വേതാളഭൂതങ്ങളും, ।
ദേവന്മാർ, പശുപക്ഷിജാതി, കൃമികീടംതൊട്ട സൃഷ്ടങ്ങളും
താവുന്നുണ്ടുവെടിഞ്ഞിടാതെ ദൃഢമായിസ്നേഹമുറതാരതിൽ ॥ 11.

വേറാരോൎത്തുകയിന്ന ദേവനിരകാംക്ഷം ദേവനാകുന്നതോ ?
നേരായോൎക്കിലൊരു സൎവ്വവുമിളക്കിക്കൊണ്ടു നില്ക്കുന്നതോ ? ।
ഓരുമ്പോം, ശിശുവിന്നുവേണ്ടിയൊരുമാതാവോമരിക്കുന്നതും
ചോരൻകൊള്ളയിടുന്നതുംസകലവുംസ്നേഹംനിമിത്തംസഖേ! ॥ 12.

എൻ. കുമാരൻ ആശാൻ.

---

# വിദ്യാഗ്രണദോഷം.

:o:

അത്യന്തോഗ്രശ്രുതിവിഷമയദ്ധ്യാനമുള്ളോരുലോകം
നിത്യം സൎവ്വസ്വരമിഹചിഴക്കാത്തമട്ടിൽ പഠിച്ച് ।
ശ്രോത്രാനന്ദത്തിന സഭകളിൽചെന്നു പാടുന്നപാരം
ചിത്രം മറെറന്തിതിന സമമായുള്ളപാരുള്ളിലോൎത്താൽ ॥ ൧.

അൎത്ഥത്തിങ്കൽ ബഹുവിധമസംബന്ധവും സന്ധിദോഷാൽ
വൃത്തത്തെറവും വികൃതി പലതും ചേൎത്തുതീൎത്തുള്ള കാവ്യം ।
പത്രന്തോറും പലരുമെഴുതീടുന്നു പാരിൽ പരത്താൻ
ചിത്രംമറെറന്തിതിന സമമായുള്ളപാരുള്ളിലോൎത്താൽ ॥ ൨.

ന്നാർത്ഥം തെല്ലും തെളിവോടറിവാൻ ബുദ്ധിയില്ലാത്തലോകം
നിത്യം ശബ്ദം സകലമുരുവിട്ടിട്ടു ശാസ്ത്രജ്ഞനാമം ।
വ്യർത്ഥംവാങ്ങി സ്സദകൾനടുവിൽചെന്നുചേരുന്ന കഷ്ടം
ചിത്രം മററെന്തിതിന സമമായുള്ളപാരുള്ളിലോർത്താൽ ॥ ന-
വിദ്യേ! സർവ്വാർത്ഥസംസാധകമഹിതഗുണം കൂട്ടമായിട്ടശേഷം
ഹൃദ്യത്വംചേർന്നിന്നിൽതെളിവോടതികവായുണ്ടു രണ്ടില്ലപക്ഷം.
ഇട്ടികിൽ ദോഷമൊന്നുണ്ടതിഗുണമയിയായുള്ളനിർമ്മൂലമായ്പോർ
വിദ്വൽപ്പേരിന്നുവേണ്ടിപ്പലർപലവകയായ് ഘോഷിക്കാട്ടുന്നകഷ്ടം॥
നന്നായിപ്പലതുണ്ടു പാരിലതിൽവെച്ചിട്ടേതിനായേതവൻ
ചെന്നാലാശു ഫലിക്കുമെന്നകരുതിക്കാര്യം പ്രവൃത്തിക്കണം ।
എന്നാലേ സുഖമാകയുള്ളു ദൃഢമല്ലെന്നാകിലോ കണ്ണില
ങ്ങൊന്നായിട്ടു ലഭിക്കുന്നവർ വിഴ്ത്തിവലയും പൊട്ടന്റെമട്ടാസ്സരം ॥ ൭

കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ.

———— :0: ————

വളരെ പ്രാചീനവും ഏററവും അപൂർവ്വവും ആയ "കേരള ക്ഷിതിരത്നമാല" എന്ന താഴേവരുന്ന ഗ്രന്ഥരത്നം രസികരഞ്ജിനീ മുഖേന പൊതുജനോപകാരമാക്കിത്തീർക്കുവാൻ അനുവാദം തന്നതിന്ന കേ. പി. പത്മനാഭമേനോൻ. ബി. എ; ബി.എൽ. എം. ആർ. ഏ. എസ്സ്. അവർകൾക്കു ഞങ്ങൾ എത്രതന്നെ കടപ്പെട്ടിരിക്കുന്നുവെന്ന് അറിയിക്കുവാൻ കേവലം വാക്കുകളെക്കൊണ്ടുമാത്രം സാധിക്കുന്നതല്ല.

ഇതിലെ ശ്ലോകങ്ങളെല്ലാം സംസ്കൃതത്തിലാണെങ്കിലും,മണിപ്രവാളത്തിനെന്നപോലെ അവക്കുള്ള ലാളിത്യവും വിഷയത്തിന്റെ ഉപകാരതയും കൃതിയുടെ പഴക്കവും എല്ലാംകൂടി ആലോചിച്ചുനോക്കുമ്പോൾ "കേരളക്ഷിതിരത്നമാല", കേരളഭാഷാഭൂഷിണിയായ രഞ്ജിനിക്ക് ഒരു ഭൂഷണമായിട്ടുതന്നെയാണ ഞങ്ങൾ വിചാരിക്കുന്നത.

ര- ര- പ.

# കേരള ക്ഷിതിരത്നമാല

:o:

ശ്രീ

പ്രണമ്യദേവംവിഘ്നേശം പ്രണമ്യചസരസ്വതിം.
ക്ഷിതിരത്നസ്രജം വക്ഷ്യേ മനോജ്ഞാംകേരളോചിതാം. ൧.

വിഘ്നേശ്വരനായ ഗണപതിയേയും സരസ്വതിയേയും നമസ്കാരം ചെയ്തു് മനോഹരമായും കേരള ദേശത്തേക്കു യോഗ്യമായും ഇരിക്കുന്ന ക്ഷിതിരത്നമാല എന്ന ഗ്രന്ഥത്തെ പറവാൻ തുടങ്ങുന്നു.

മധുകൈടഭയോഃപൂൎവ്വം മേദസാകല്പിതാമഹീ
വിഷ്ണുനേത്യസമാഖ്യാതം ദ്വിജവൎയ്യസുമേധസാ. ൨.

പണ്ടു് വിഷ്ണുഭഗവാൻ മധുവെന്നും കൈടഭൻ എന്നും പേരായ രണ്ടു് അസുരന്മാരുടെ മേദസ്സുകൊണ്ടു ഭൂമിയെ സൃഷ്ടിച്ചതായി സുമേധസ്സ് എന്നമഹൎഷിയാൽപറയപ്പെട്ടിരിക്കുന്നു.

വൎണ്ണാശ്രമപരിത്രാണം ധരായാം കരജോചിതം.
തസ്മാദ്ധരാധിപാൻ പ്രാഹുഃപ്രായേണകരസംഭവാൻ. ൩.

ഭൂമിയിങ്കൽ വൎണ്ണങ്ങൾ എന്ന ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രന്മാരേയും ആശ്രമങ്ങൾ എന്ന ബ്രഹ്മചൎയ്യം, ഗാൎഹസ്ഥ്യം, വാനപ്രസ്ഥത, ഭിക്ഷുകത്വം ഇവയേയും രക്ഷിക്കുന്നത ക്ഷത്രിയന (കരജൻ—വിഷ്ണുവിന്റെ കരത്തിങ്കൽനിന്ന ജനിക്കയാൽ ക്ഷത്രിയന കരജൻ എന്നും ബാഹുജൻ എന്നും പേര്) യോഗ്യമായിട്ടുള്ളതാകയാൽ മിക്കവാറും രാജാക്കന്മാർ ക്ഷത്രിയന്മാരെന്ന പറയപ്പെടുന്നു.

മുഖ്യോന്മൃഡസദനം ഗോകൎണ്ണാഖ്യമനുത്തമം
സമുദ്രാദുദ്ധൃതംഭാൎഗ്ഗവരാമേണാട്ടഹസൂനുനാ. ൪.
ഉദ്ധൃതം കേരളംതാവൽപാരാവാരാദപാരതഃ
ബ്രാഹ്മണേഭ്യോദദൌരാമോ വിപ്രാസ്തൽകേരളാധിപാഃ. ൫.

ഭാൎഗ്ഗവരാമൻ (പരശുരാമൻ) അതി ശ്ലാഘ്യമായ ഗോകൎണ്ണശിവക്ഷേത്രത്തെ സമുദ്രത്തിൽനിന്ന എപ്പോൾ ഉദ്ധാരണം ചെ

സ്സവൊ അപ്പോൾ അപാരമായ സമുദ്രത്തിൽനിന്ന ഉണ്ടായതായ കേരളത്തെ പരശുരാമൻ ബ്രാഹ്മണൎക്ക ദാനംചെയ്തതുകൊണ്ട ബ്രാഹ്മണർ കേരളാധിപന്മാരായിത്തീൎന്നു.

പാരുഷ്യവാക്യപരഹിംസനരോഷതൎഷ
ഡംഭോൽഭവൈൎന്നിയമലോപമുഖൈൎഹ്വപാപൈഃ
വിപ്രാഃപ്രണഷ്ടതപസോക്കമഹസ്സുതസ്യ
ധാമപ്രയാന്തിധരണീഭരണാദവശ്യം. ൩൬.

ബ്രാഹ്മണർ രാജ്യഭരണംചെയ്യുമ്പോൾ പരുഷവാക്ക, പരഹിംസ, കോപം, ആഗ്രഹം, അഹമ്മതി മുതലായ്തിൽനിന്ന ജനിക്കുന്ന തങ്ങളുടെ നിയമഭംഗം മുതലായ പാപങ്ങൾകൊണ്ട തപസ്സില്ലാത്തവരായി ധൎമ്മരാജ (അൎക്കമഹസ്സുതൻ) പുരിയെ പ്രാപിക്കുന്നു.

ഏതസ്മാദ്രാജ്യഭരണേ കേരളക്ഷിതി പുംഗവാഃ
ശസ്ത്രീണപുരുഷാൻ ശ്രേഷ്ഠാൻ തേകൎവ്വന്ത്യധികാരിണഃ. ൧.

മേൽപറഞ്ഞതുകൊണ്ട ആ (പാപഭീരുക്കളായ) കേരളബ്രാഹ്മണർ രാജ്യരക്ഷക്കായി ചില ശ്രേഷ്ഠന്മാരായ ആയുധപാണികളേ അധികാരികളായി വെക്കുന്നു.

കേരളേഭൂളജസ്തേസ്യുൎവ്വിപ്രൈൎന്നിയമിതാനൃപാഃ
നകരഗ്രാഹിണസ്തേവൈപ്രജാനാംപരിപാലകാഃ. ൨.

കേരളത്തിൽ ബ്രാഹ്മണരാൽ നിയമിക്കപ്പെടുന്ന രാജാവിന്ന രാജ്യാധിപത്യം കിട്ടുന്നു. ആ രാജാവ കപ്പം വാങ്ങുന്നില്ലാ. പ്രജാപരിപാലനംചെയ്യുവരുന്നു.

തേഷാംപൃത്ഥ്വീഭൃതാംവിപ്രൈഃ പ്രദത്താനിജഭൂതലേ
സപല്ലെസപല്ലെഭൂരാഖണ്ഡഃ പൃത്ഥ്വീഭരണനിഷ്കൃതിഃ. ൩.

ബ്രാഹ്മണരാൽ നിയമിക്കപ്പെട്ടവരും കപ്പം വാങ്ങാതെ രാജ്യഭരണംചെയ്യുന്നവരും ആയ രാജ്യാധിപതികൾക്ക ബ്രാഹ്മണർ ചെറുതായ ഓരോ ഭൂഖണ്ഡം പ്രതിഫലം കൊടുക്കയും ചെയ്യുന്നു.

പ്രജാനാമപിദാസ്യന്തികേരളേധരണീംദ്വിജാഃ
മിഥസ്തേചാപികുൎവ്വന്തിധരണിക്രയവിക്രയം. ൪.

കേരളബ്രാഹ്മണർ ഭൂമിയെ തങ്ങളുടെ പ്രജകൾക്കു കൊടുക്കുകയും അവർ തന്നെ അന്യോന്യം ക്രയവിക്രയങ്ങൾ ചെയ്കയും ചെയ്തുവരുന്നു.

ആദത്തേചപൃഥിവീംയസ്തുകേരളേസൊദകംനരഃ
സഏവതസ്യാനാഥസ്സ്യാൽസന്തതസ്തംജന്മിനംവിദുഃ ൧൧.

കേരളത്തിൽ ഉദകപൂൎവ്വം യാതൊരു മനുഷ്യർ ഭൂമിയെ വാങ്ങുന്നുവൊ അവൻതന്നെ അതിന്റെ നാഥനായി ഭവിക്കുന്നു. അവനെ സജ്ജനങ്ങൾ ജന്മി എന്ന് അറിയുന്നു.

ജന്മേശപരതാംമൎത്ത്യാനാം പഞ്ചധാഭവതിക്ഷിതൌ
ക്രീതംസഹജമാക്രാന്തംദ്വേധാലബ്ധംചകാലജം ൧൨.

ഭൂമിയിൽ ജന്മം അഞ്ചുവിധമായി മനുഷ്യന്മാൎക്കുണ്ടാകുന്നു. അവ (൧) ക്രീതം (൨) സഹജം (൩) ആക്രാന്തം (൪) രണ്ടുപ്രകാരമായ ലബ്ധം (൫) കാലജം ഇങ്ങിനെ അഞ്ചുവിധമാകുന്നു.

മൂല്യജതാതുവിധിവത്സോദകം ധരണീന്നരഃ
ആദത്തേയന്തുതൽപ്രോക്തം ജന്മക്രീതംബുധോത്തമൈഃ ൧൩.

മനുഷ്യൻ വിലകൊടുത്തു ഉദകപൂൎവ്വമായി വിധിക്കൊത്തവണ്ണം വാങ്ങുന്ന ജന്മം ക്രീതജന്മം എന്നു വിദ്വാന്മാരാൽ പറയപ്പെട്ടിരിക്കുന്നു.

ബലാൽഗൃഹീതം ഭൂഖണ്ഡംആക്രാന്തംസമുദീരിതം
വിപ്രോദ്ദിഷ്ടനൃപാണാന്തൽപ്രോക്തന്നാന്യസ്യകേരളേ. ൧൪.

ബലാൽക്കാരംകൊണ്ടു ആക്രമിച്ചു കിട്ടിയ ഭൂഖണ്ഡത്തിന്നു ആക്രാന്തജന്മം എന്നു പേർ. ഈ ജന്മം മലയാളത്തിൽ ബ്രാഹ്മണർ നിയമിക്കുന്ന രാജാക്കന്മാൎക്കല്ലാതെ മറെറാരുത്തൎക്കും സിദ്ധിക്കുന്നതല്ലാ.

യേവൈദ്രുതദ്രുഹോലോകേ ദേവബ്രാഹ്മണ നിന്ദകാഃ
അഗമ്യയോഷിത്സക്താശ്ചഭ്രൂണഘ്നാഃ ലംഘകാശ്ചയേ ൧൫.
ഗൃഹദാഹാദികൎത്താരോധൎമ്മകൎമ്മവിരോധിനഃ
പ്രതിമാസ്വചചൈതന്യനാശനോദ്യതവൃത്തയഃ ൧൬.
വിരോധിനശ്ചപാന്ഥാനാംചോരോന്തഃപുരസമ്പദാം
ത്യക്തവൎണ്ണാശ്രമോയശ്ചപരമുദ്രാവിലേഖകഃ ൧൭.

ഏതേഷാംപൃഥിവീ സൎവ്വാംബലാദാക്രമ്യതേന്യപൈഃ
ആക്രാന്തജന്മതൽജ്ഞേയംദേവാനാമപിതൽഭവേൽ. ൮൮.

ആക്രാന്തജന്മംരാജാവിനമാത്രം സിദ്ധിപ്പാൻ കാരണത്തെ പറയുന്നു. പ്രാണിദ്രോഹം, ദേവനിന്ദ, ബ്രാഹ്മണനിന്ദ, അഗമ്യാഗമനം, രാജശാസനാലംഘനം, ഗൃഹദഹനം മുതലായ്ത, ധൎമ്മകാൎയ്യവിരോധം, ഈശ്വരബിംബങ്ങൾക്ക സാന്നിദ്ധ്യത്തെ നശിപ്പിപ്പാൻവേണ്ടുന്ന ശ്രമം, വഴിയാത്രക്കാൎക്ക വിരോധം, സ്ത്രീകൾ ഇരിക്കുന്ന സ്ഥലത്തിലെ സ്വത്തിനെ അപഹരിക്കുക, വൎണ്ണാശ്രമമൎയ്യാദയെ വിട്ടുനടക്കുക, കള്ളാപ്പിടുക മുതലായ പാപംചെയ്യുന്നവരുടെ ഭൂമിയെമുഴുവനും രാജാക്കന്മാർ അപഹരിക്കുന്നു. ഇങ്ങിനെ കിട്ടുന്ന ഭൂമിക്ക ആക്രാന്തജന്മം എന്നുപേർ. ഈ ജന്മം ഈശ്വരന്മാൎക്കും സിദ്ധിക്കാം.

ചൈതന്യനാശനംകൎമ്മ പ്രതിമായാംകരോതിയഃ
സൎവ്വാമാക്രമ്യതൽഭൂമീം ദദ്യാദ്ദേവായഭൂപതിഃ ൮൯.

ഈശ്വരബിംബത്തിങ്കൽ സാന്നിദ്ധ്യം കളവാൻ ശ്രമിക്കുന്നവന്റെ ഭൂമിയെ മുഴുവൻ അപഹരിച്ച രാജാവ ആ ദേവന വഴിവാടചെയ്യേണ്ടതാകുന്നു. (അതിനാൽ ആക്രാന്തജന്മം ദേവനും ഉണ്ട.)

പൃഥ്വീധരണവൃത്തീനാം പൃഥ്വീധരണവൃത്തിഭിഃ
ബലാദാക്രമ്യതേ പൃഥ്വീ പ്രജാനാന്നതുമേദിനീ ൯൦.

രാജാക്കന്മാർ മറെറാരു രാജാവിന്റെ ഭൂമിയെ ബലാൽകാരംകൊണ്ട അപഹരിക്കാറുണ്ടെങ്കിലും പ്രജകളുടെ ഭൂമിയെ (മുമ്പ വിവരിച്ച കാരണങ്ങൾ കൂടാതെ) അപഹരിക്കുമാറില്ല.

ഭൂപാലാബഹവോവിപ്രൈഃദാസാഏവപ്രകല്പിതാഃ
ദേവബ്രാഹ്മണരക്ഷാൎത്ഥം രാജശബ്ദയുതായുതാഃ ൯൧.

ബ്രാഹ്മണന്മാർ അനേകരാജാക്കന്മാരെ ദേവന്മാരെയുംബ്രാഹ്മണരേയും രക്ഷിപ്പാൻവേണ്ടിരാജശബ്ദത്തോടുകൂടിയും കൂടാതെയും തങ്ങളുടെ ദാസന്മാരായി കല്പിച്ചിട്ടുണ്ട.

തേഷാന്നിയതസങ്കേതാദ്രാഷ്ട്രാച്ച്യാസ്യാൽബഹിൎദ്ധരാ
സാമന്ത്യൈരാക്രമ്യതേത്രൈചൈഃ ബലാദേവബദലാൽക്കളൈഃ ൯൨.

അവരുടെ സങ്കേതസ്ഥലത്തിൽനിന്ന പുറത്തുള്ള രാജ്യം അധികം ബലമുള്ള അന്യരാജാക്കന്മാരാൽ ആക്രമിക്കപ്പെടുന്നു.

കേരളസ്യപരിത്രാണംമാതൃവംശ്യേഷുകല്പിതം
സാർവ്വത്രികേരളാധീശം കുർവ്വംന്ത്യകംന്റ പണ്ഡിതാഃ ൨൭.

കേരളദേശസംരക്ഷണം മരുമക്കത്തായക്കാരിൽ കല്പിക്കപ്പെട്ടിരിക്കുന്നു. ആ ബ്രാഹ്മണർ ഒരുരാജാവിനെക്കൊണ്ടുവന്ന കേരളരാജ്യത്തിന്ന മുഴുവനും അധിപതി ആക്കിത്തീൎക്കുന്നു.

കാശ്മീരാവന്തിചോളാദിരാഷ്ട്രേഭ്യോക്ഷത്രിയന്ദ്വിജാഃ
ആനീയമാതൃവംശ്യന്തം കൃതാകുർവ്വന്തിഭൂമിപം ൨൮.

കാശ്മീരം അവന്തി ചോളം മുതലായ ദേശങ്ങളിൽനിന്ന ഒരു രാജാവിനെകൊണ്ടുവന്ന അവനെ മരുമക്കത്തായക്കാരനാക്കി രാജാവാക്കിവെക്കുന്നു.

ഏവംബഹവഃ പ്രാപ്താഃ ഭൂപാലാഃ കേരളേപുരാ
തൈർദ്ദത്തക്ഷിതയശ്ചാപിരാജാനസ്സന്തികേചന ൨൯.

ഇങ്ങിനെ കേരളത്തിൽ അനേകം ഭൂപാലന്മാർ പണ്ടവന്നിട്ടുണ്ട. അവരാൽ കൊടുക്കപ്പെട്ട ഭൂമിയുള്ള ചിലർ രാജാക്കന്മാരായിരിക്കുന്നു.

ശ്രേഷ്ഠാധരാക്ഷത്രിയപാലിതാസ്യാ
ദാഢ്യാഭവേൽബാഹുജമെദിനീച
വിപ്രക്ഷിതിശ്ശ്രേഷ്ഠതമേതിലോകേ
പ്രോക്താമുനീന്ദ്രൈഃ ഖലുമദ്ധ്യമാന്യാ. ൩൦.

ക്ഷത്രിയൻ സംരക്ഷണംചെയ്യുന്ന രാജ്യവും ക്ഷത്രിയന്റെ രാജ്യവും ശ്രേഷ്ഠതയുള്ളവയാകുന്നു. ബ്രാഹ്മണന്റെ രാജ്യംശ്രേഷ്ഠതമമാകുന്നു. ഠരം മൂന്നിൽ ഉൾപ്പെടാത്ത രാജ്യം മദ്ധ്യമമാകുന്നു.

തപോവനസമംജ്ഞേയം ധരണീസുരരാഷ്ട്രകം
നഗരംക്ഷത്രരാഷ്ട്രംസ്യാദിതിവാഗീശപരോബ്രവീൽ ൩൧.

ബ്രാഹ്മണന്റെ രാജ്യം തപോവനതുല്യം എന്നും ക്ഷത്രിയരാജ്യം നഗരത്തിന തുല്യമെന്നും ബൃഹസ്പതി പറഞ്ഞിരിക്കുന്നു. (നഗരം ബ്രാഹ്മണൎക്ക വസിപ്പാനും പ്രത്യേകിച്ച തപസ്സിന്നും യോഗ്യതയില്ലാത്തതാണെന്ന സ്മൃതിവചനം ഉണ്ട.)

ക്ഷോണീശചരത്വം കരസംഭവാനാം
നിസൎഗ്ഗസംസിദ്ധമിതിബ്രുവന്തി.
തസ്മാൽദ്വിജക്ഷോണിഷുപട്ടമാത്രാൽ
സമ്യക് ഭവേൽ ക്ഷത്രിയരാഷ്ട്രമേവ. ൨൯.

കരസംഭവന്മാർ എന്ന ക്ഷത്രിയൎക്ക ഭൂമിയുടെ ആധിപത്യം ജന്മസിദ്ധമായിരിക്കുന്നതിനാൽ ബ്രാഹ്മണരാജ്യത്തിങ്കൽ പട്ടമാത്രം കൊണ്ട ഒരം ബ്രാഹ്മണഭൂമിയും ക്ഷത്രിയഭൂമിയായിപ്പോകുന്നു.

അതഃപ്രദാസ്യന്തിഹി രാജപട്ടം
ധരാനിലിംപാശ്ചരണൊൽഭവാനാം
ശൂദ്രാദിരൂപ്യം ദ്വിജരാഷ്ട്രമേവ
സൃഷ്ടാസ്തതേകേനഹിവിപ്രദാസ്യേ. ൩൦.

ബ്രാഹ്മണർ ശൂദ്രന്മാൎക്ക രാജസ്ഥാനം കൊടുക്കാറുണ്ട്. എന്നാൽ ശൂദ്രന്മാർ ബ്രാഹ്മണൎക്ക ദാസ്യത്തിന്നുവേണ്ടി ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെട്ടവരാകയാൽ ശൂദ്രൻ രക്ഷിക്കുന്ന ബ്രാഹ്മണരാജ്യം ബ്രാഹ്മണരാജ്യമായിട്ടുതന്നെ ഇരിക്കുന്നു.

ആക്രാന്തിഭീതാസ്തേ ഭൂപാനിജക്ഷോണ്യാദിസമ്പദം
നിശ്ശേഷം നിജദേവായദാസ്യന്തിചനിരാകുലാഃ ൩൧.

അന്യന്മാർവന്നു അപഹരിക്കുമെന്നു ഭയപ്പെട്ടുആരാജാക്കന്മാർ തങ്ങളുടെ ഭൂമിമുതലായ സ്വത്തുകളെ തന്റെ ദേവാലയത്തിലേക്കായി വ്യസനമില്ലാതെ കൊടുത്തുകളയുന്നു.

സൎവ്വന്തൽഭൂമിലെഖ്യാദ്യംതദ്ദൈവാഹ്വയലാഞ്ഛിതം
സാദ്ഗുന്നാക്രമ്യതേഹ്യന്യൈൎയ്യേനകേനാപിഹേതുനാ ൩൨.

അങ്ങിനെ ദേവാൎപ്പണംചെയ്ത സ്വത്തിനെ അന്യന്മാർ ഒരിക്കലും അപഹരിക്കാതിരിപ്പാൻ വേണ്ടി ആഭൂമിയുടെ ആധാരം മുതലായതിൽ ഒക്കയും ആദേവന്റെ പെരകൊണ്ട അടയാളപ്പെടുത്തപ്പെടുന്നു.

താന്ത്രികംവൈദികം വാപിക്രിയതേയത്തപോവനേ
ത്രിഗുണന്തൽഫലംജ്ഞേയംഏവംരാമസ്യഭാഷിതം ൩൩.

തന്ത്രശാസ്ത്രത്തിലോവെദത്തിലോ പ്രസിദ്ധമായ ഒരു കൎമ്മം തപോവനത്തിങ്കൽ വെച്ചചെയ്താൽ മൂന്നിരട്ടിഫലം കിട്ടുന്നതാകുന്നു. ഇങ്ങിനെയാണ പരശുരാമൻ പറഞ്ഞിട്ടുള്ളതു.

# ഒരു ദുൎമ്മരണം.

———:o:———

"ഇൻസ്പെക്ടർ ചേരിപ്പുറമ്പിലുണ്ടോ?" എന്നചോദിച്ചു. 'ഇല്ല' എന്നു മാത്രം മറുവടിപറഞ്ഞ കുഞ്ഞികൃഷ്ണൻ തിരിയും മുമ്പ്, "എന്നുവരും" എന്നു കൂടി ചോദിക്കുവാൻ കുമാരൻ നായൎക്ക ക്ഷമയുണ്ടായി. ഇതിന്നുത്തരമായി 'നാളെ' എന്ന് ഉറക്കനെയും 'അവനോരെൻറ ജോലിനോക്കിയാൽ മതി'എന്ന പതുക്കനെയും പറഞ്ഞുകൊണ്ടു കുഞ്ഞികൃഷ്ണൻ അവൻെറ പാട്ടുനോക്കിനടന്നു.

ഈ സമയത്ത ദേവകിക്കുട്ടി കുമാരൻ നായരെ കാത്തു കൊണ്ട വടവൃക്ഷത്തിൻെറ ചുവട്ടിൽ ഇരുന്നിരുന്നതും, കുമാരൻനായർ അവിടെ ചെന്നപ്പോഴേക്കു നേരം വൈകിയതും, അവിടെ വെച്ചുണ്ടായ സംഭാഷണത്തിൽ നിന്ന കുഞ്ഞികൃഷ്ണൻപറഞ്ഞത പൊളിയല്ലെന്ന കുമാരൻ നായൎക്ക മനസ്സിലാക്കുവാൻ എടയായതും വായനക്കാർ ഓൎക്കുന്നുണ്ടല്ലോ.

ഇനി വായനക്കാരുടെ സൂക്ഷ്മദൃഷ്ടി കുഞ്ഞിരാമൻ നായരുടെയും സ്റ്റേഷനാപ്പരുടെയും ഗതിയേയും പ്രവൃത്തിയേയും അല്പ നേരത്തേക്കു പിന്തുടരട്ടേ. ഇവർ കുമാരൻ നായരോട വേർപിരിഞ്ഞിട്ട പരിവട്ടപ്പാടത്തിൻെറ തെക്കേക്കരക്കൽ മഹൎഷിമാരുടെ ആശ്രമം പോലെ ശാന്തമായ ഒരു വീടിനെ ലക്ഷ്യമാക്കികൊണ്ടാണ നടന്നിരുന്നത.

പഴക്കം ചെന്നത സകലതും പരിഷ്കാരം കൊണ്ട വെള്ളയടിക്കുന്നതിന്ന മുമ്പ നാഗരികതചത്തിൻെറ ബാധ ഏൽക്കാത്തതായ ഒരു നാടൻ പാൎപ്പിടത്തിൻെറ മാതൃക ഒരു നോക്കുകണ്ടാൽ കൊള്ളാമെന്ന ആഗ്രഹിക്കുന്നവർ പരിവട്ടപ്പാടത്തിറങ്ങിതെക്കോട്ടുതിരിഞ്ഞു നോക്കിയാൽമതി. കൃത്രിമമോടിയുടെ ശകലം പോലും മേലെവീട്ടിൽ കയ്യുള്ളടെ പടിക്കകത്ത ചെന്നിട്ടില്ല. പടിമുതൽ പെരമുകളുവരെ പ്രകൃതീദേവി പ്രസാദിച്ചു കൊടുത്തിട്ടുള്ള ഉപകരണങ്ങളെ, കഴിയുന്നതും കേടപാട വരുത്താതെയാണ ഉപയോഗിച്ചിട്ടുള്ളത. പടിയുടെ സ്ഥാനത്തുള്ള കടമ്പ വാകമത്തിയുടെ ഉപ

ദ്ര്യവം വളരെ അനുഭവിച്ചിട്ടില്ല. ചാടത്തുകിടന്നിരുന്ന് കളിമണ്ണിന മേലേവീട്ടിൽ ഭിത്തിയുടെ പടവിലടിക്കത്തക്കയോഗം ഉണ്ടായി എങ്കിലും സഹജമായ പ്രകൃതിക്ക അധികമൊന്നും മാററം വന്നിട്ടില്ല. വക്കോലുകൊണ്ട മേഞ്ഞ 'ഞെറള' വള്ളികൊണ്ടകെട്ടിയുറപ്പിച്ചിട്ടുള്ള മേപ്പുര പ്രകൃതിദേവിയുടേ മഞ്ഞ മഴ വെയില മുതലായ ദോഷകോപങ്ങളെ തടുക്കുവാനല്ലാതെ മോടിക്ക ലവലേശം മോഹിച്ചിട്ടില്ല. കൊങ്ങിണിച്ചെടി, കരിങ്ങോട്ട, മുരിക്ക, മുള, അടമ്പമുണ്ടമുതലായചെടികളും വൃക്ഷലതാദികളും കൂടിപ്പിണഞ്ഞ ബന്ധിക്കപ്പെട്ടിട്ടുള്ളവേലിയിലും പ്രകൃതീദേവിയുടെ വിളയാട്ടന്തന്നെ. പറമ്പിൽ എല്ലാടവും സുഭിക്ഷമായി വളൎന്ന തെളിഞ്ഞിട്ടുള്ള സസ്യാദികൾ നയനാനന്ദകരങ്ങളെന്നേ പറയേണ്ടതുള്ളൂ. ആകെക്കൂടിനോക്കുന്നതായാൽ ഈവീട്ടിൽ ദരിദ്രഭാവത്തേക്കാൾ അല്പവൃത്തിയിലുള്ള സന്തുഷ്ടിയും മോഹങ്ങളുടെ മിതഭാവവുമാണ അധികം പ്രകാശിച്ച കാണുന്നത.

കുഞ്ഞിരാമൻ നായർ കടമ്പകയറിക്കടക്കുന്നതുകണ്ട കോലായിൽ നിന്നിരുന്ന ഒരു 'ശിന്നൻ' അകത്തേക്ക ചാടിയൊടി. സ്റ്റേഷനാസ്പർ പറമ്പും പുരയും തന്റെ ദൃഷ്ടിവിഭ്രമത്താൽ ഉഴിഞ്ഞുകൊണ്ട പടിക്കകത്ത പ്രവേശിച്ചതോടുകൂടി വൃദ്ധനായ കയ്മളും പരിഭ്രമിച്ച മിററത്ത ചാടിവീണു. കുഞ്ഞിരാമൻനായരുടെ തുണയായിട്ട സ്റ്റേഷനാപ്പരാണെന്ന കണ്ടപ്പോൾ പരിഭ്രമം ഒന്നുകൂടി വൎദ്ധിച്ചു. കയ്മളുടെ പാരവശ്യംകണ്ട കുഞ്ഞിരാമൻ നായർ

"ദാമോദരമേനോൻ കഴിഞ്ഞതോടുകൂടി കയ്മൾ ഞങ്ങളെ ഒക്കേ മറന്നുവെന്ന തോന്നുന്നു" എന്ന ചിരിച്ചുകൊണ്ടാണ പറഞ്ഞത. കയ്മൾക്ക ഇതിന്റെ സാരംമനസ്സിലായില്ല. എങ്കിലും കുഞ്ഞിരാമൻ നായരുടെ പ്രസന്നഭാവം കയ്മൾക്ക ധൈൎയ്യത്തെ ഉണ്ടാക്കിത്തീൎത്തു.

"എന്റെ എമാനേ! എമാനന്മാരുടെ കൃപകൊണ്ടല്ലേ ഈ കുഞ്ഞുകുട്ടിപരാധീനത്തിന നാഴിക്കഞ്ഞി കുടിക്കുവാൻ വകയായത്. എന്റെ ജീവനുള്ളകാലത്ത ഞാൻ എങ്ങിനെയാണ എമാനന്മാരെ മറക്കുന്നത്?

ട്ടും വിളക്കുംകൊണ്ടു അന്നയാത്രക്ക് ഉത്സാഹിച്ചപ്പോൾ 'വേണ്ട കഷ്ടം ബുദ്ധിമുട്ടേണ്ട' എന്നപറഞ്ഞ ആധാരവും കൊടുത്തു തിരിയേ അയച്ചു.

സ്റ്റേഷനാപ്സർ പരിവട്ടത്തുചെന്ന കാപ്പികഴിഞ്ഞ പുറപ്പെട്ടപ്പോൾ കുമാരൻനായർ എത്തികഴിഞ്ഞിട്ടില്ല. അമ്മുവിൻെറ ശിഷ്യത്തി എതാണ്ടൊക്കെ തന്നെത്താൻ മന്ത്രിച്ചുകൊണ്ടു മിററത്തു നിൽക്കുന്നുണ്ടായിരുന്നു. പത്തുമിനിട്ടോളം അവളായിട്ടുള്ള സംവാദത്തിൽ ചിലവഴിച്ചതിൻെറ ശേഷമെ ഭാസ്കരമെനോൻ പടിക്കപുറത്തേക്കു കടന്നുള്ളു. ഏളവല്ലൂക്കു കാൽനടക്കു പൊവുകയാണെങ്കിൽബുദ്ധിമുട്ടിനപുറമേ അവിടെ എത്തുമ്പോൾ നേരം കുറേ വൈകുകയുംചെയ്യുമെങ്കിലുംസ്റ്റേഷനാപ്സൎക്കു വണ്ടിപിടിച്ചെങ്കിലോ എന്ന മനോരാജ്യം തന്നെയുണ്ടായില്ല.

വഴിയിലിറങ്ങി കിഴക്കോട്ടൊന്നു നോക്കി. ചക്രവാളത്തിനടുത്ത ലക്ഷ്യകളായ കാർമേഘങ്ങളോട് ഇടകലൎന്നിട്ടുള്ള ശ്രുഷ്ക്കമേഘങ്ങൾ ശ്രദ്ധിചെയ്യാത്ത പഞ്ഞിക്കൂട്ടം പോലെ ശിഖരോപ ശിഖരങ്ങളായി വന്നുകൂടീട്ടുണ്ടു. അതൊന്നും കൂട്ടാക്കാതെ വച്ചടിച്ചു. പാലത്തിൻെറ അക്കര പററാറായപ്പോഴെക്കും ആകാശത്തെ പ്രകൃതമൊക്കെമാറി. വാദസ്ഥലം ഒരു പൊക്കളം പോലെയായി. വെളുത്ത മേഘങ്ങളെല്ലാം കറുത്തിരുണ്ട് രണാങ്കണത്തിൽ പടയാളികളെന്നപോലെ കാററടികൊണ്ടു അങ്ങുമിങ്ങും പാഞ്ഞുതുടങ്ങി. ചന്ദ്രൻ മറഞ്ഞു. ഇടിവെട്ടിത്തുടങ്ങി. മിന്നൽ പാളിത്തുടങ്ങി. ഇരുട്ടും ഒരുവിധം എല്ലാടവും വ്യാപിച്ചു.

ഈകോലാഹലത്തിൽ സ്റ്റേഷനാപ്സരുടെ കുട കയ്യിൽനിന്നും പറന്നുപോയി. മറിഞ്ഞുമറിഞ്ഞു പോകുന്ന കുടയുടെ പിന്നാലെ ഓടിയെത്തി അത് എടുക്കുവാനായിട്ട കുനിഞ്ഞപ്പോൾ പിന്നിൽനിന്ന ഇരിമ്പുകിടൻ പോലെയുള്ള രണ്ടുകൈകൾ സ്റ്റേഷനാപ്സരെ വന്നുചുററിപ്പിടിച്ചതും വലത്തുകാലിൻെറമുട്ട മുതുകത്ത് കയററുവാൻ ആരംഭിച്ചതും സ്റ്റേഷനാപ്സർ ഒന്നു കൂടി പെട്ടെന്ന താന്നുകമ്പിട്ടിട്ട ഒഴിഞ്ഞുകിടക്കുന്നതൻെറ കണങ്കയ്യുകളേകൊണ്ടു പിന്നിൽ നിൽക്കുന്നവൻെറ എടത്തുകാലിന്മേൽ പിടിച്ചു മുന്നോട്ടുവലിച്ചുനീന്

"എന്നാൽ ചുളിങ്ങോട്ട നിന്ന കയ്യാറംക്ക തീറുതന്ന ശീട്ടിൻെറ കാൎയ്യത്തെപ്പററി എന്താ ഞങ്ങളോടൊന്നും പറയാഞ്ഞത്. കയ്യാറംക്ക ഉണ്ടാവുന്ന കാലത്ത ഞങ്ങളും കേട്ട സന്തോഷിക്കേണ്ടവരല്ലേ?"

"അയ്യോ! അന്നഞാൻ പരിവട്ടത്ത വന്നിരുന്നു. ഏമാനന്മാരാരും അവിടെയുണ്ടായിരുന്നില്ല. അമ്മുക്കുട്ടിയോട വൎത്തമാനമോക്കെ പറഞ്ഞിട്ടുണ്ടായിരുന്നു. ഇനിക്കോന്നും കിട്ടിയില്ലെങ്കിലും, എൻെറ ഈശ്വരാ! ഏമാനന്മാർ സുഖമായിട്ടിരുന്നാൽ മതിയായിരുന്നു" എന്ന ദാമോദരമേനവൻെറയും കിട്ടുണ്ണിമേനവനേയും ഉദ്ദേശിച്ചുപറഞ്ഞുകൊണ്ട കയ്യാറംകരഞ്ഞുതുടങ്ങിയപ്പോറം കുഞ്ഞിരാമൻനായരുടെ ഇടനെഞ്ഞു പിടച്ചുതുടങ്ങി. ഈ അവസരത്തിൽ ഭാസ്കരമേനോൻ

"ശിട്ട് എത്രഉറുപ്പികയുടേതാണ്? തീറാധാരം എടുത്തുകൊണ്ടവരു. നോക്കട്ടേ" എന്നപറഞ്ഞതകെട്ട കയ്യാറം അകത്തേക്കു പോയി ആധാരവും ഒരു കൈവിളക്കും എടുത്തു കൊണ്ടു വരുന്നതിനിടക്കകുഞ്ഞിരാമൻനായൎക്ക് വിശ്രമിക്കുവാൻ എടകിട്ടി. സ്റ്റേഷനാപ്സ്സർ ആധാരംവാങ്ങി വായിച്ചുനോക്കിയപ്പോറം ചുളിങ്ങോട്ട കിട്ടുണ്ണിമേനവൻെറ ഒസ്യത്തിലേ നിശ്ചയപ്രകാരം മേപ്പടിയാൻെറ നേരേ ജ്യേഷ്ഠനായ മരിച്ചുപോയ ദാമോദരമേനവൻെറ ശിഷ്യനായിരുന്ന മേലേവീട്ടിൽ കൃഷ്ണൻനാരായണൻ കയ്യാറംക്ക, ദാമോദരമേനവൻെറ മരണപൎയ്യന്തം അദ്ദേഹത്തിനുവേണ്ടി ബുദ്ധിമുട്ടിയിട്ടുള്ളതിന്ന ഏതാനും പ്രതിഫലമായി കീരിക്കൽ ഔസേപ്പിന്ന ആറുക്കമുക്കാലുവീതം കൂട്ടന്ന പലിശക്ക അഞ്ഞൂറുറുപ്പിക കൊടുത്ത എഴുതിവാങ്ങിട്ടുള്ള ശീട്ട തീറു കൊടുത്തിട്ടുള്ളതാകുന്ന വിവരം മനസ്സിലായി. സ്റ്റേഷനാപ്സ്സർ ആധാരംവായിക്കുന്നതിനിടക്ക "ഏമാനന്മാർ നിൽക്കുന്നുവല്ലോ" എന്നുവിചാരിച്ച പായകൊണ്ടുവന്നകോലായിൽ വിരിക്കുവാൻ അകത്തു ചതുങ്ങിനിന്ന നോക്കുന്നവരൊട ആംഗ്യംകാണിക്കുന്നതുകണ്ട് കുഞ്ഞിരാമൻനായർ.

"വേണ്ട ഞങ്ങറംക്ക അധികം താമസിക്കുവാൻ ഇടയില്ല" എന്ന പറഞ്ഞ സ്റ്റേഷനാപ്സ്സരുടെ വായന കഴിയുന്നതു വരെ കാത്തുനിന്നിട്ട രണ്ടുപേരും കൂടിപരിവട്ടത്തേക്ക തിരിച്ചു. ക

# പലവക.

———:o:———

## (പുസ്തകപരിശോധന.)

**പഞ്ചകോശവിവേകപ്രകരണവും ദക്ഷിണാമൂൎത്തിസ്തോത്രവും:—** ഈ രണ്ടു പുസ്തകങ്ങളെയും പററി വിസ്താരമായ ഒരു ഗുണദോഷനിരൂപണത്തിന്നു ഞങ്ങൾ ഉത്സാഹിക്കുന്നില്ല. അപാരമായ വേദാന്തസമുദ്രത്തിൽ ചെന്നു ചാടി പണിപ്പെട്ടെങ്കിലും കരപററുന്നതു സാമാന്യക്കാൎക്കു കേവലം അസാദ്ധ്യമാണു. അതിന്നായിട്ടുദ്യമിച്ച അഭിലാഷം സഫലകരിക്കുന്നവരെ മററുള്ളവർ അഭിനന്ദിക്കയും കഴിയുന്നേടത്തോളം അനുവൎത്തിക്കയും ചെയ്യേണ്ടതു സജ്ജനധൎമ്മമാണു. കോളിളകി മറിയുന്ന കായലിൽ കൂടി പോകുന്ന തോണിക്കു അമരം എത്രതന്നെ അപേക്ഷിതമാകുന്നുവോ, അത്രതന്നെ അത്യാവശ്യമാകുന്നു ദുൎഗ്രഹങ്ങളും പ്രധാനങ്ങളുമായ ഗ്രന്ഥപരമ്പരയിൽ നിമഗ്നന്മാരായിട്ടുള്ളവൎക്കു സരളങ്ങളായ ഇമ്മാതിരി ഗ്രന്ഥസമുച്ചയം. പഞ്ചകോശവിവേകപ്രകരണം മൂലം വായിക്കുന്നതിന്നുമുമ്പ പഞ്ചകോശവിചാരം എന്ന കേരളഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള പൂൎവ്വപീഠിക വായിക്കുന്നതായാൽ വിഷയം മനസ്സിലാകുവാൻ വളരെ എളുപ്പമുണ്ടു. പീഠിക മൂലത്തേക്കാൾ അധികരിച്ചിട്ടുള്ളതുകൊണ്ടു അത്രക്കും സങ്കടം തോന്നുന്നതല്ല. ശ്രീമദ്വിദ്യാരണ്യമുനികൃതമായ മൂലവും രാമകൃഷ്ണീയ സംസ്കൃതവ്യാഖ്യാനവും, പീഠികാലേഖകനായ ഇ. പി. സുബ്രഹ്മണ്യശാസ്ത്രികളാൽ എഴുതപ്പെട്ട ഭാഷാനുവാദവും ഇതിൽ അടങ്ങിയിരിക്കുന്നു.

ദക്ഷിണാമൂൎത്തിസ്തോത്രം എന്ന പുസ്തകത്തിൽ 'ധൎമ്മാൎത്ഥകാമമോക്ഷരൂപങ്ങളായ ചതുൎവ്വിധ പുരുഷാൎത്ഥങ്ങളുടെ സമ്പാദനത്തിങ്കൽ' മാൎഗ്ഗദൎശിയായ പ്രശ്നോത്തര രത്നമാലയും ഷണ്മുഖസ്തോത്രവും അടങ്ങീട്ടുണ്ടു. ഇതിൽ ദക്ഷിണാമൂൎത്തിസ്തോത്രത്തിന്നു ശങ്കരാചാൎയ്യസ്വാമികളുടെ സതത്ത്വസുധാ' എന്ന സംസ്കൃതവ്യാഖ്യയും, ശ്ലോകങ്ങൾക്കും വ്യാഖ്യാനത്തിന്നും ഭാഷാനുവാദവും, പ്രശ്നോത്തര രത്നമാലക്കു വിശദമായ മലയാള വ്യാഖ്യാനവും കൊടുത്തിട്ടുണ്ടു. പഞ്ചകോശവിവേക പ്രകരണത്തിൽ ൬൩-ം ദക്ഷിണാമൂൎത്തിസ്തോത്രത്തിൽ ൪൦-ം പ്രശ്നോത്തര രത്നമാലയിൽ ൩൭-ം ഷണ്മുഖസ്തോത്രത്തിൽ ൯-ം ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്ന സംസ്കൃതമൂലത്തെ ഭാഷാവ്യാഖ്യാനത്തോടുകൂടി പ്രസിദ്ധം ചെയ്യുന്നതു കൊണ്ടു സംസ്കൃതാനഭിജ്ഞന്മാൎക്കു ആ ഭാഷയിൽ പരിജ്ഞാനമുണ്ടാകുവാനും വളരെ ഉപകരിക്കുന്നതാണെന്നു പറയേണ്ടതില്ല. സ്വയംകൃതപ്രബന്ധങ്ങളിലേക്കാൾ ഈ വിഷയത്തിൽ ബുദ്ധിയെ അധികം പ്രവേശിപ്പിച്ചിരുന്ന പരേതനായ വിദ്വാൻ കയ്ക്കുളങ്ങരെ രാമവാരിയരുടെ പ്രസിദ്ധി മലയാളത്തിൽ എവിടെയാണു പരക്കാത്തതു്. അതുകൊണ്ടു എന്തിനെ നോക്കിയാലും ബ്രഹ്മശ്രീ ഇ. പി. സുബ്രഹ്മണ്യശാസ്ത്രികളുടെ സ്തുത്യൎഹമായ ഈ ഉദ്യമം പണ്ഡിതപാമരശരണമായ കേരളീയജനസമുദായത്താൽ നന്ദിപുരസ്സരം ആദരിക്കപ്പെടേണ്ടതുതന്നെ. ദേശഭേദംകൊണ്ടു വ്യത്യാസപ്പെട്ടിരിക്കുന്ന ഭാഷാരീതിയേപററി അഭിപ്രായഭേദം ഉണ്ടായേക്കാം. വിഷയത്തിന്റെ ഗൌരവം ആലോചിക്കുമ്പോൾ ആ ഭാഗം ഇവിടെ അത്ര വിസ്തരിച്ചു നോക്കേണ്ട ഭാരം ഉണ്ടെന്നു തോന്നുന്നില്ല.

* *

ശ്രീമൂലപ്രിയം (ഓട്ടൻതുള്ളൽ)

ഓട്ടൻതുള്ളൽ എന്നു കേൾക്കുമ്പോൾ കവിതക്കക്ഷിയും വിദൂഷകശിരോമണിയും കവിസാർവ്വഭൗമനും ആയ കുഞ്ചൻ നമ്പ്യാരാണ മുമ്പെ മനസ്സിൽ വരുന്നതെന്ന എല്ലാവൎക്കും അനുഭവമായിരിക്കും. തുള്ളപ്പാട്ട തുടങ്ങി വെച്ചതും അതു പൂൎണ്ണതയാക്കിയതും അദ്ദേഹം തന്നെയാണ. അതുകൊണ്ടു ഈ കാൎയ്യത്തിൽ ഒരു മാതൃക ആവശ്യപ്പെടുന്ന പക്ഷം കുഞ്ചൻ നമ്പ്യാരുടെ ഏതെങ്കിലും ഒരു കൃതിയെ അപേക്ഷിക്കുകയേ നിവൃത്തിയുള്ളു. കുഞ്ചൻ നമ്പ്യാരുടെ കൃതികളുടെ വിശേഷം അതിൻെറ വരിതോറും തെളിഞ്ഞിരിക്കും മണിപ്രവാളത്തിൻെറ രീതി 'പദങ്ങളുടെ ഇടതൂൎന്ന യോജിപ്പും ഒഴുക്കും കാവ്യാനുസരണങ്ങളായ പ്രയോഗങ്ങൾ, കറകളഞ്ഞ ഫലിതം, മനോധൎമ്മത്തിൻെറ പുഷ്ടി മുതലായവയാണെന്ന അദ്ദേഹത്തിൻെറ ഏതെങ്കിലും ഒരു കൃതി വായിച്ചിട്ടുള്ളവൎക്കൊക്കെ അറിയപ്പെടുന്നതാണ്.

ഈവക ഗുണങ്ങളെ അനുവൎത്തിച്ച രചിക്കുവാൻ ഉത്സാഹിച്ചിട്ടുള്ള ഇക്കാലങ്ങളിലെ തുള്ളപ്പാട്ടുകളിൽ 'ശ്രീമൂലപ്രിയ'ത്തിന്ന ഒരു മാന്യപദവി ലഭിക്കുമെന്നുള്ളതിന്ന സംശയമില്ല. കരുണാനിധിയായ തിരുമനസ്സിലെ രാജ്യഭരണം കൊണ്ടുണ്ടായിട്ടുള്ള ഗുണങ്ങളും, പുതിയ ഏൎപ്പാടുകളും, പരിഷ്കാരങ്ങളും, അവിടുത്തെ കാശീയാത്രയും, 'വിക്രമാംബുനിധിയായിട്ട മിൻഡ്യാ ചക്രവൎത്തി മുടിചൂടിയ ഘോഷം വിസ്തരിപ്പതിന' ഹസ്തിനാപുരത്തിലേക്കുള്ള എഴുന്നള്ളത്തും മററും ഭംഗിയായിട്ട വൎണ്ണിച്ചിട്ടുള്ള കൂട്ടത്തിൽ തിരുമനസ്സിലെ ജനനം മുതൽക്കുള്ള ഒരു ജീവചരിത്രസംക്ഷേപം കൂടി ചേൎത്തിരുന്നുവെങ്കിൽ അധികം ഉചിതമായേനെ. പദഘടനയിലുള്ള ശ്ലിഷ്ടതയും അലങ്കാര പ്രയോഗത്തിലുള്ള മനോധൎമ്മവും കവിയുടെ വാസനയെ വിളിച്ചുപറയുന്നുണ്ട്. അലങ്കാര പ്രയോഗത്തിൻെറ പുഷ്ടി താഴെ വരുന്ന ഒരു ഉദാഹരണം കൊണ്ടു അറിയാവുന്നതാണ്.

പങ്കജഭവനും സൃഷ്ടിയിലുള്ളൊരു ഹൃത്തിന്നു കേട്ടാൾചിരിയും.
ശങ്കവെടിഞ്ഞു ഉപേന്ദ്രയശസ്സിനൊടങ്കമിടുന്നൊരു വസ്തു ചമച്ചാൻ.
തങ്കക്കൊതിയോടുറവാവുന്നാൾ മുഴുതിങ്കൾപ്പണി തീൎത്തതിനുടെ ശേഷം
പങ്കംനീക്കിത്തെളിവുവരുത്താൻ പുടച്ചാരമാ രാകത്തുടങ്ങി.
പലവുരുമുറിപ്പൊന്നായിവണ്ണം കൈക്കുമ്പത്തിൽ മിനുക്കിമിനുക്കി.
സൂചിപ്പിച്ചില്ലാതാക്കി പങ്കജഭവനൊരുപമാനംകൊണ്ടു.
വിധുവിനെരാകിപ്പൊടിയുണ്ടായതു വിതറിനഭസ്സിൽ കാററനിമിത്തം.
അതുതാരാഗണമാമെന്നു കഥിക്കുന്നധുനാ ചിലരെന്നോൎത്തീടേണം
മതിനിനവിങ്ങിനെഗതിവിട്ടിട്ടും മതിവന്നില്ല പിതാമഹനൊട്ടും.
മതിയെയിവണ്ണം മാസംതോറും പതിവായ് തീൎത്തുകളഞ്ഞുവരുന്നു.

## സ്വന്തം.

ശ്രീമൽഭഗവൽഗീതാ:—

ഇതിൻെറ രണ്ടാം നമ്പർ പുസ്തകവും പരമാനന്ദത്തോടുകൂടി കൈപ്പറ്റിയിരിക്കുന്നു. മൂലത്തോടും അന്വയത്തോടും വ്യാഖ്യാനത്തോടും അനവധി ഭാഷ്യങ്ങളോടും ടീകകളോടും താല്പൎയ്യത്തോടും പ്രമാണങ്ങളോടും ടിപ്പണികളോടും കൂടി അതി വിസ്താരമായി അച്ചടിച്ച

വരുന്ന ഈ പുസ്തകത്തെപ്പററി സാധാരണമട്ടിൽ അഭിപ്രായം പറഞ്ഞുവിടുവാൻ തരമില്ല, അതുകൊണ്ടു മാസംതോറും പ്രസിദ്ധംചെയ്യുവരുന്ന ഈ പുസ്തകങ്ങളുടെ അവസാനം കാണുവാൻ ക്ഷമയോടുകൂടി ഞങ്ങൾ കാത്തിരിക്കുന്നു.

കല്യാണോദയ കാവ്യം ഒന്നും രണ്ടും സർഗ്ഗങ്ങൾ (മണ്ണന്തല നീലകണ്ഠൻ മൂസ്സിനാൽ ഉണ്ടാക്കപ്പെട്ടതു):— ഇതു സംസ്കൃതകൃതിയായതുകൊണ്ടു രഞ്ജിനിയിൽ അഭിപ്രായം പറയുന്നതു ഉചിതമായിരിക്കയില്ല.

1. ഭാഷാശാകുന്തളം (പാലക്കാട്ടു സബ്കോർട്ടു വക്കീൽ പി. ജി. രാമയ്യർ ബി. എ. ബി. എൽ. ഭാഷപ്പെടുത്തിയതു). 2. നായന്മാരുടെ ഇപ്പോഴത്തെ നില അഥവാ സമുദായ പരിഷ്കരണേച്ഛ (കെ. പരമുപിള്ള എം. എ.) 3. കൃഷിശാസ്ത്രം ശ്രീമൂലപാഠമഞ്ജരി 4-ാം പുസ്തകം (കെ. രാമകൃഷ്ണപിള്ളയും എൻ. ശങ്കരപിള്ളയും കൂടി രചിച്ചതു.)

മേൽപറഞ്ഞ മൂന്നു പുസ്തകങ്ങളും നന്ദിപുരസ്സരം കൈപ്പററിയിരിക്കുന്നു, അഭിപ്രായങ്ങൾ വഴിയെ,

ര. ര. പ.

# നൊട്ടീസ്സ.

---

മെത്തരം സാമാനങ്ങൾ! വില വളരെ സഹായം!!

ബൊമ്പായിമുതലായ് വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന ഷാപ്പുകളിൽ നിന്നനെരിട്ടുവരുത്തുന്നതും താഴെ വിവരം പറയുന്നതും വെറെയും അനെകം സാമാനങ്ങൾ തൊകപ്പടിയായും ചില്ലറയായും വളരെ സഹായ വിലക്ക വില്ക്കുന്നതാണ്.

പലതരത്തിലുള്ള പ്ലാനൽ ശിലകൾ, ട്വീഡുകൾ, ചെക്കത്തുണികൾ, വളരെ ഭംഗിയുള്ള ചീട്ടികൾ പട്ടുകൾ, ബ്ലാങ്കെററുകൾ, തൊപ്പികൾ, സർജ്ജുകൾ, മല്ല, ജഗന്നാഥൻ മുതലായ തുണിച്ചരക്കുകൾ. എനാമൽ പാത്രങ്ങൾ, പലതരത്തിലുള്ള ഗ്ലാസ്സുകൾ, നാഴികമണികൾ, വാച്ചുകൾ, വിളക്കുകൾ, കണ്ണാടികൾ, കത്തികൾ, ഉളൊപ്പുകൾ, രവിവർമ്മപ്പടങ്ങൾ, കൊടകൾ, ഇരിമ്പപെട്ടികൾ, ഇരിമ്പലമാരികൾ, ഇരിമ്പഅടുപ്പുകൾ, അനെകവിധം സൊപ്പുകൾ, ബ്രാണ്ടി, വിസ്കി, മുതലായ ലഹരിസാധനങ്ങൾ, മുത്തുച്ചിപ്പികൊണ്ടുള്ള അനെകവിധ പാത്രങ്ങൾ, ഇവകളും മെലിൻസഫുഡ, കൊക്കൊ, കാപ്പിപ്പൊടി, ടീ ബിസ്കോത്ത മുതലായ വേറെയും അനേകവിധ സാമാനങ്ങൾ വളരെ സഹായവിലക്ക വില്ക്കുന്നു.

ആവശ്യപ്പെടുന്നവൎക്ക സാമാനങ്ങൾ വി- പി- ആയി അയച്ചുകൊടുക്കുന്നതാണ്.

എ. ടി. എസ്സ. മേനോൻ.
ജനറൽ മർച്ചണ്ട.
ചിററൂര.

# P. SUBBAROY'S
## World-Renowned and Most Efficacious Ayurvedic Medicines.



മരുന്നു സേവിക്കുന്നതിനു മുമ്പു



മരുന്നു സേവിച്ചതിൽ പിന്നീടു

**പി. സുബ്ബരായിയുടേ ലോകപ്രസിദ്ധങ്ങളും ഏററവും ഫലപ്രദങ്ങളും ആയ ആയുൎവ്വേദ ഔഷധാലയം**

**൧-ലോകപ്രസിദ്ധമായധാതുപുഷ്ടികാരി.**

ധാതുനഷ്ടം, ബലഹീനത, ലക്ഷണമില്ലായ്മ, വിശപ്പില്ലായ്മ, നേത്രം, കൈ, കാൽ മുതലായവയുടെ നിറം കെടു, നീരൊഴിവു, മധുമേഹ കല്ലടപ്പു (മൂത്രഘാതം) മുതലായ പലവിധ വസ്തിരോഗങ്ങളെ ക്ഷണേന പരിഹരിച്ചു രക്ഷപ്പെടുത്തും.

ഡപ്പി ഒന്നുക്കു വില രൂപാ ൨. തപാൽ ചിലവു വകയ്ക്കു അണ ൩-വേറെ.

**൨-പ്രമേഹ നിവാരണി.**

സിരാമേഹം, ഇടുപ്പുവലി, മൂത്രമധികമായും തടഞ്ഞും പോകുക, മേഡ്രം, പുകച്ചൽ രക്തമേഹം മുതലായ വ്യാധികളിൽനിന്നു സ്ത്രീ പുരുഷന്മാരെ നിവൎത്തിപ്പിക്കും. ഋതുകാലത്തിൽ രക്തം അധികമായി സ്രവിക്കുന്നതിനേയും ശമിപ്പിക്കും

കുപ്പി ൧-ക്കു വില രൂപ ൧. മൂന്നു കുപ്പികൾ വരെയുള്ള ബങ്കിക്കു തപാൽചിലവു അണ ൪.

**൩-സൎവ്വവേദനാ സംഹാരി.**

ഈ തൈലം അല്പം പിരട്ടിയാൽ കൈകാൽ മുതലായ അംഗങ്ങളിൽ കുത്തിനോവുക വീക്കം, മുടക്കുവാതം നെഞ്ചുനോവു, തലവേദന, ഒരു ഭാഗത്തുണ്ടാകുന്ന ശൂല, ഇടുപ്പുവേദന, പാൎശ്വവായു, മേഹവായു, തിമിരവായു മുതലായ പല വ്യാധികൾ ഭേദപ്പെടും.

കുപ്പി ഒന്നുക്കു വില രൂപാ ൧. തപാൽചിലവു അണ ൪.

**൪-മണ്ഡലകുഷ്ഠസംഹാരി.**

മണ്ഡലകുഷ്ഠം, പുഴുക്കടി, തഴുതണം. നരഞ്ഞാണി എന്നി പേരുകളുള്ള രോഗത്തിനു സിദ്ധൌഷധം. ചൎമ്മരോഗങ്ങൾ പലതും മാറും; തേമൽ, മേഹകുഷ്ഠം മുതലായവയെ നശിപ്പിക്കും.

വില, കുപ്പി ഒന്നിനു ൪-ണ. തപാൽചിലവു മൂന്നു കുപ്പിവരെ ൪-ണ വേറെ.

പി. സുബ്ബരായി

പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ടു്ജില്ല.

P. SUBBAROY, *Porto Novo.*

# ൧-ലക്ഷ്മീകരകസ്തൂരിഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ടു വിലയേറിയ സാധനം,—ദന്തവേദന, വായ്നാററം, അജീൎണ്ണം, പിത്തവായു, ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയൊ ഉപയോഗിക്കാം. ഭക്ഷണത്തോടു കൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ എത്ര ഗുരുദ്രവ്യത്തെയും ദഹിപ്പിക്കും. പ്രസവകാലത്തു താംബൂലത്തോടു കൂടി ഉപയോഗിച്ചാൽ സന്നി അടുക്കുകയില്ലാ. അപായകരമായ യാതൊരു ലഹരി സാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ലാ. കാശ്മീരത്തു നിന്നു വരുത്തിയ കസ്തൂരി, പച്ചക്കൎപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ടു. ചളി, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽ പോലെ ഒന്നു മുതൽ ൪ വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ സുഖപ്പെടും.

**൨൱-ഗുളികകൾ ഉള്ള കുപ്പി ൧-ക്കു വില താണ രൂ. ൧-മുതൽ ൧൨-വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്കു തപാൽ കൂലി ൧-ണ.**

## ൨-ദന്തചൂൎണ്ണം.

സുഗന്ധമായുള്ളതു എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും.

**വില, കുപ്പി ഒന്നിന മൂന്നണ തപാൽചിലവു രണ്ടു കുപ്പിവരെ ൧-ണ വേറെ.**

## ൩-ജ്വരഹാരി.

കുളിൎപ്പനി, മറുപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവക്കു നന്നു.

**വില ഡപ്പി ഒന്നിന ൧-ക, തപാൽചിലവു ൩-ണ വേറെ**

## ൪-ലോകപ്രസിദ്ധമായ സുഗന്ധകുന്തള തൈലം.

ഇത്തൈലം പിരട്ടിയാൽ തലമുടി, മീശ, ഇമ, ഇവ ബഹുപുഷ്ടിയായും, തെരുക്കമായും കറപ്പായും വളരും. കണ്ണിനു കുളൎമയുണ്ടാകും. സകല കൺനോവുകളും തലവേദനകളും നീങ്ങും. വെളുത്തരോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാകും.

**വില, കുപ്പി ഒന്നിന ൪-ണ. തപാൽചിലവു ൩-ണ വേറെ.**

## ൫-രോമസംഹാരി.

രോമം എവിടെ വേണ്ടെന്നാക്കുന്നമൊ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാകാതെ രോമത്തെ മാററും.

**വില, കുപ്പി ഒന്നിന ൮-ണ. തപാൽചിലവു മൂന്നു കുപ്പികൾ വരെ ൧-ണ വേറെ.**

പി. സുബ്ബരായി

പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ടുജില്ല.

P. SUBBAROY, *Porto Novo.*

## ൧൦-അഗ്നിമാന്ദ്യസംഹാരി.

ചൊനമില്ലായ്മ, പുളിച്ചുതികട്ടുക. നെഞ്ചുകരിക്കുക, മലബന്ധം, വയറുനോവു, വായുനാററം, അജീൎണ്ണം വയറുവീൎത്തുകയറുക. നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും.

ഡപ്പിഒന്നുക്കു ൩ണ വ. തപാൽക്കൂലി അണ ൭-വേറെ.

## ൧൧-കണ്ണുബിന്ദു.

പീളകെട്ടു, ചൊറിക്കുത്തു, ചൊറിയട്ടു, ചുരച്ചിൽ മുതലായ കണ്ണുരോഗങ്ങളെ ഭേദപ്പെടുത്തും. ദൃഷ്ടിസൂക്ഷ്മതയുണ്ടാകും.

വില, കുപ്പി ഒന്നിനു വ-ണ. തപാൽചിലവു മൂന്നു കുപ്പികൾവരെ ൩-ണ വേറെ.

## ൧൨-സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും അജീൎണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലംപിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളെയും ശമിപ്പിക്കും.

വില, ഡപ്പി ഒന്നിനു വ്വണ. തപാൽചിലവു ഒന്നു മുതൽ ൧൦-വരെ ഡപ്പികൾക്കു ൪-ണ വേറെ.

## ൧൩-നേത്രബിന്ദു.

കൺനോവു, കൺകുത്തു, കൃഛ്രം, നീരെടുപ്പു. മിന്നൽ മാലകണ്ണു, പീളകെട്ടു; വെള്ളെഴു, പൂവു, ചെരപ്പു, എരിച്ചിൽ ഇമ പുരികം ഇവയുടെ വലിവു, പുകച്ചിൽ ഇങ്ങനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും.

വില, കുപ്പി ഒന്നിനു വ-ണ. തപാൽചിലവു മൂന്നു കുപ്പികൾവരെ ൩-ണ വേറെ.

## ൧൪-സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയസ്ഖലിതത്തെ നീക്കും.

വില, ഡപ്പി ഒന്നിനു വ-ണ. തപാൽചിലവു ൩-വരെ ഡപ്പികൾക്കു ൩-ണ വേറെ.

## ൧൫-മൃഗകസ്തൂരി.

കാശ്മീരിൽ നിന്നും വരുത്തിയിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസിൽ ഉണ്ടു.

തൊലാക്കത്തിനു ൨൮-ക. വില ഒരു രൂപാ മുതൽക്കുള്ള ഏതു സംഖ്യയ്ക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽച്ചിലവുപുറമെ. എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലോ തമിഴിലോ ആയിരിക്കണം.

പി. സുബ്ബറായി

പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

P. SUBBAROY, *Porto Novo.*

## ൧൩- തേളിൻവിഷത്തിന്ന സിദ്ധൌഷധം.

തേൾകുത്തിച്ച സ്ഥലത്ത മരുന്നു തേച്ചാൽ ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത.

വില കുപ്പി ൧-ക്കു ൧- ക ൪-ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ച വാങ്ങുന്നവൎക്ക ഡസൻ ൧ ക്കു ൨ ക ൮ ണ, ഉള്ള വിലയിൽ കുറച്ച മാത്രമെ വില ചുമത്തുന്നുള്ളൂ. വി-പി- കമീഷൻ ൩ ണ പുറമേ.

ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി-പി- കമീഷൻ ൩ ണ സിലോൺ ടി ൬ ണ.

## ൧൭- വ്രണവിരോപണ തൈലം.

ഈ കുഴമ്പ പിത്തപ്പുണ്ണ മുതലായ എല്ലാവിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇത സകല കൃമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു.

വില ൮ ണ. മൂന്നു കുപ്പിവരെ വി-പി- കമീഷൻ ൩ ണ മാത്രം.

## ൧൮. കണ്ഠശുദ്ധി ഗുളിക.

ഇത കണ്ഠം തെളിഞ്ഞ ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു, പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ടു അത്യായാസം ചെയ്യുന്നവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു.

വില ൮ ണ വി-പി- കമീഷൻ ൩ കുപ്പിവരെ ൩ ണ.

## ൧൯. സ്നാനചൂൎണ്ണം.

ഈ പൊടിതേച്ച കുളിക്കുന്നതിന്ന വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞു, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എല്ലായ്പോഴും തോന്നും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടാതകുന്നു.

വില ൮ ണ വി-പി- കമീഷൻ ൩- ണ.

പി. സുബ്ബരായി

പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട ജില്ല.

P. SUBBAROY, porto Novo.

## ൧൧. സഞ്ജീവഗുളിക.

കുട്ടികൾക്കുണ്ടാവുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം, അജീൎണ്ണം, ഉറക്കമില്ലായ്മ, ഛൎദ്ദി, ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരുപോലെ ഉപകരിക്കാവുന്നതാകുന്നു.

**വില ൨൦ ണ വി-പി- കമീഷൻ സഹ കുപ്പിവരെ ൭ ണ.**

## ൧൨. ഒന്നാംതരം ഗോരോചനഗുളിക.

എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ കരളു ഇവകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അജീൎണ്ണം, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായി എല്ലാ ഉദര രോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു.

**വില ൭ ണ വി-പി- കമീഷൻ സഹ കുപ്പിവരെ ൭ ണ.**

## ൧൩. ത്വഗ്രോഗ പരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, ഒട്ടവട്ട, ചോരൻ, പുണ്ണ, പുഴുക്കടി, താരണം, മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിൻെറ പുറമെ മാത്രം ഉപയോഗിച്ചാൽ മതി.

**വി-പി- കമീഷൻ ൭ ണ.**

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം | ഗോരോചനം | രൂപാത്തൂക്കം | ൨ക്കു | ൪ | ൦ | ൦ |
| ടി | മന്താം | ടി | ൨ക്കു | ൨ | ൦ | ൦ |
| ടി | പച്ചകപ്പൂരം | ടി | ൨ക്കു | ൨ | ൦ | ൦ |

**മേൽവിലാസം തമിഴിലോ ഇംഗ്ലീഷിലോ വിശദമായി എഴുതണം.**

പി. സുബ്ബറായി

പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട് ജില്ല.

P. SUBBAROY, *Porto Novo.*

പുസ്തകം ൧.                                                    നമ്പ്ര ൯.

# വ്യവഹാരചിന്താമണി.

എല്ലാ ഇംഗ്ലീഷ മാസവും 30-ാംനു- പ്രസിദ്ധപ്പെടുത്തുന്ന
ഒരു വിശേഷനിയമമാസിക.

പത്രാധിപർ

ചെങ്കളത്ത കരുണാകരമേനോൻ ബി. എ.

—— : 0 : ——

1903 ഒാക്ടോമ്പ്ര.

---

## സംഗതിവിവരം.



---

൨. കുപ്പി കേശരഞ്ജൻ തൈലത്തിന ൨ ണ മാത്രം.

വീട്ടിനടുത്ത മാകാണിവിലക്ക കിട്ടുമ്പോൾ ഒരു വിലക്ക കൽക്കത്തായിലും മദിരാശി ആർമിനിയൻ സ്ട്രീറ്റിലും പോയി വാങ്ങുന്നത എന്തിന? അവിടെ കൊടുക്കുന്ന ൧ ക്ക ഞങ്ങൾക്ക ൧ ണ വീതം മാത്രം തന്നാൽ മതി.

അതെങ്ങിനെ?

നിങ്ങളുടെ സ്നേഹിതന്മാരോടൊ (നേരിട്ട ഞങ്ങളോടൊ) രണ്ടണവിലയുള്ള ഞങ്ങളുടെ ഒരു കൌപ്പൺ വാങ്ങി എട്ടണയോടുകൂടി അത ഞങ്ങൾക്ക അയച്ചുതരുവിൻ. ഉടനെ അതേമാതിരിയുള്ള നാല കൌപ്പണും, രണ്ടുറുപ്പികവിലക്കു താഴെ പറയുന്ന ഏതെങ്കിലും സാമാനം തിരഞ്ഞെടുത്തുകൊള്ളുവാൻ അധികാരപ്പെടുത്തുന്ന ഒരു സർട്ടിഫിക്കെററും അയച്ചുതരപ്പെടും.



ഈ നാല കൌപ്പണും എട്ടണക്കു വിററ നിങ്ങൾ ആദ്യം അയച്ച സംഖ്യ വസൂൽ ചെയ്യുക. എന്നിട്ട നിങ്ങൾ ചെയ്തതുപോലെ കൌപ്പൺ ൧ ക്ക എട്ടണ വീതം ഞങ്ങൾക്ക അയച്ചുതരുവാൻ വാങ്ങുവരോട ആവശ്യപ്പെടുക. അത ഞങ്ങൾക്ക കിട്ടിയാൽ ആദ്യം നിങ്ങൾക്കയച്ചതുപോലെയുള്ള നാല സർട്ടിഫിക്കെററുകൾ അവർക്കയച്ചുകൊടുക്കുകയും നിങ്ങൾക്ക രണ്ടുറുപ്പികക്ക താഴെ വരുന്ന ഏതു സാമാനമെങ്കിലും അയച്ചുതരികയും ചെയ്യുന്നതാണ.

മേൽപറഞ്ഞ നാല സർട്ടിഫിക്കെററ കൈവശമുള്ളവർ അവരുടെ മുറക്കു നിങ്ങൾ ചെയ്തതിനെ ആവർത്തിക്കേണ്ടതാകുന്നു.

നിങ്ങൾ രണ്ടുറുപ്പികയിൽ അധികം വിലയുള്ള സാമാനം

എടുക്കുന്നതായാൽ അധികസംഖ്യ വി. പി. ആയി വസൂൽ ചെ
യ്യുന്നതാകുന്നു.

സർട്ടിഫിക്കേററ കൈവശക്കാരനു രണ്ടുറുപ്പിക വിലക്കു പാ
ഠപുസ്തകങ്ങളൊ കവിരാജ എൻ. എൻ. സേനൻെറ ആയുൎവ്വേദ
ഔഷധങ്ങളൊ കേശരഞ്ജൻ തൈലമോ കോയിത്തമ്പുരാൻ തിരു
മനസ്സിലെ ചിത്രമൊ തിരഞ്ഞെടുക്കാം. മേൽ പറയപ്പെട്ടവയു
ടെ ലിസ്റ്റ ആവശ്യപ്പെട്ടാൽ അയക്കുന്നതാകുന്നു.

പകൎപ്പ്

ഇന്ത ചിത്രകാരന്മാരിൽ അഗ്രഗണ്യനെന്ന സൎവ്വസമ്മതനായ
കോയിത്തമ്പുരാൻ തിരുമനസ്സിലേ ഫലവത്തായ ആലോചനയു
ടെ അതിവിശേഷമായ ഫലമാകുന്നു. ദീൎഘവിസ്താരം ൨൦. ൧൪. ഇ
ഞ്ചുകൾ ബോധവിലെ ഏക. ഇവിടെ പകുതിവില (വ്യക്ത) മാത്രം
മേൽ പറഞ്ഞ ചിത്രം വാങ്ങുന്നവൎക്കൊക്കെ ലോകത്തിൽവച്ച ഏ
റവും മനോഹരവും വിശേഷവും ആയ ഞങ്ങളുടെ ഒററപ്പഞ്ചാം
ഗത്തിൻെറ ഒരു പ്രതിസമ്മാനമായി കൊടുക്കപ്പെടും.

നിങ്ങളുടെ ജീവകാലത്തിനിടക്ക ഇത്ര നന്നായിട്ടും മനസ്സി
നെ വിശീകരിക്കുന്ന കരുതുമായ ഒരു ഒററപ്പഞ്ചാംഗം നിങ്ങൾ ക
ണ്ടിട്ടുണ്ടാവില്ലെന്ന ധൈൎയ്യത്തോടുകൂടി പറഞ്ഞുകൊള്ളുന്നു, ആളു
കളെ അത്ഭുതമയക്കി ലയിപ്പിക്കുന്നുവെന്നേ പറയേണ്ടു. പത്തുപന്ത്ര
ണ്ട് ഒന്നാന്തരം കലെൻഡറിൻെറ ഇടക്കുള്ളതും വച്ചുനോക്കുവിൻ
മുമ്പിട്ടുപ്രകാശിക്കുന്നത ഇതായിരിക്കും! എത്രതന്നെ നീരസികന്മാ
രായാലും ഉള്ളതിലും നല്ലത തിരഞ്ഞെടുക്കുവാൻ ആവശ്യപ്പെട്ടാൽ
കയ്യുവെക്കുന്നത ഞങ്ങളുടെതിന്മേൽ ആയിരിക്കും! ഞങ്ങൾപറ
യുന്നത അതിശയോക്തിയാണെന്ന നിങ്ങൾ കാണുന്നുവെങ്കിൽ
ചിത്രവും പഞ്ചാംഗവും മടക്കി അയച്ചേക്കു. സന്തോഷത്തോടു കൂടി
പണം തിരിയെ തരുവാൻ തെയാറുണ്ട.

എ. ആർ. ഗോപാലൂർ കാമ്പറി പാലക്കാട്.

# T. S. Subramania & Co.,

താംബൂല വിഹാരം ഒരു സുഖാനുഭവ സാധനം തന്നെ.

---:0:---

വെററിലമുറുക്കിന്നു സ്വാദു പിടിപ്പിക്കുന്ന ഒരു രുചിപ്രദമായ

സുഗന്ധവാസ്തു. ശ്രേഷ്ഠം. വിശേഷം. രുചിപ്രദം.

ഇതു കേസരം കസ്തൂരി, പനിനീർസത്ത്, അത്തർ മുതൽ സുഗന്ധവസ്തുക്കൾ എന്നിവ ചേർത്തുണ്ടാക്കിയതായി സൂക്ഷ്മമായ ഒരു കൂട്ടാകുന്നു. വെററിലമുറുക്കിന്നു അതിരസം ഉണ്ടാകും. മുറുക്കുന്നവർക്കു ഇതു അതിസുഖാനുഭവമായൊരു സാധനമാകയാൽ അവർ ഈ സാധനത്തെ വാങ്ങി പരീക്ഷിച്ചുനോക്കേണ്ടതാകുന്നു.

ഒരു അളുക്കിന്നു വില ... ... ... 0 4 അണ.

12 അളുക്കുകൾക്കു ... ... ... 2 12

തപാൽകൂലി പുറമെ.



## DANTADABANA CHURNA. ദന്തധാവന ചൂർണ്ണം

ശ്രേഷ്ഠപ്പെട്ട പല്ലു തേപ്പാനുള്ള പൊടി ഒരു പെട്ടിക്കു വില 0–8 അണ. തൊണ്ണുകൾക്കും, പല്ലിലൊ, അതിന്നടുത്തൊ ഉണ്ടാവുന്ന പുണ്ണുകൾക്കും, പല്ലിന്റെ വേദന പോകുന്നതിന്നും വേദനക്കും പല്ലിൽനിന്നു ചോരപോകുന്നതിന്നും വായനാററത്തിന്നും മററും ഉതകുന്ന ഒരു പൊടിയാണിതു. ഈ പൊടി പല്ലിലുണ്ടാവുന്ന കറ, കേടു മുതലായവയെ നശിപ്പിക്കും. പല്ലുകളിന്മേൽ ചിലപ്പോൾ കുമ്മായമിട്ടപോലെ പററിപ്പിടിച്ചുകാണുന്ന ഒരു വസ്തുവുണ്ടു, അതിനെയും ഈ പൊടി നശിപ്പിച്ചുനിക്കും. നാററമുള്ള സകല ദന്തസങ്കടങ്ങളെയും ഈ പൊടി നശിപ്പിക്കും, പല്ലിന്മേൽ പററിപ്പിടിച്ചിരിക്കുന്നതിനെയെല്ലാം കളയും. മുത്തുപോലെ വിളങ്ങുന്ന പല്ലുകളെ ഈ പൊടികൊണ്ടു സമ്പാദിക്കാം. പല്ലുകൾക്കു ബലവും ശക്തിയും ജനിക്കും, ഊണിന്നു ഒരു രുചിയും വരും. ദന്തരോഗവും ഉണ്ണാക്കുകളിൽ പുണ്ണും കുരുവും ഉണ്ടാവുമ്പോൾ ഈ പൊടി വളരെ നന്നു. ഇതിന്നു പുളിരസമില്ല. വളരെ മിനുസമായും നേരിയ പൊടിയാക്കിയ ചൂർണ്ണമാകകൊണ്ടു പല്ലിന്നു തേയ്മാനം തട്ടി കേടുവരുന്നതല്ല. പല്ലുകൾക്കു ചിലപ്പോൾ തട്ടിവരുമാററം വരുന്നതിനെ ഈ പൊടി തടുക്കും. പല്ലുകളിൽ കടികൊണ്ടു നാശം വരുത്തുന്ന അതിസൂക്ഷ്മങ്ങളായ ജന്തുപ്രാണികൾ ഉണ്ടു. അവയെ ഈ പൊടി കൊല്ലും. തൊണ്ണുകളെ ചുരുക്കി പിടിപ്പിച്ചു രോഗത്തിന്നിയോ ചൊറിച്ചൽ മുതലായതൊന്നും ഈ ചൂർണ്ണമൂലം ഉണ്ടാവില്ല. നാവിന്നും മൂക്കിന്നും ഈ ചൂർണ്ണം സുഖകരമാണ. കിഴവന്മാർ പ്രത്യേകിച്ച ഈ ചൂർണ്ണം ഉപയോഗിക്കേണ്ടതാണ. അപ്പോൾ അവർക്കു പല്ലുകൊണ്ടുള്ള പ്രയാസം മരണപര്യന്തമുണ്ടാകുന്നതും. വായക്കു രുചികരവും സൌ

**ബർദ്ധ്വാൻ മഹാരാജാധിരാജ് ബിജോയി ചാൻഡ മഹ താബ് ബഹദൂർ:—** ഈ സൂത്രവിദ്യയിൽ നാം വളരെ സന്തോഷിക്കുന്നു.

---

**നാട്ടോർ മഹാരാജ ബഹദൂർ ജഗദിന്ദ്രനാഥറോയി:—** മഷി നിറച്ച "സ്വാൻ" ഇവൽപോലെ മിക്കവാറും അത്ര ഉപകാരമുള്ളതാണ.

---

**ബഹുമാനപ്പെട്ട രാജാ റൺജട്ട് സിങ്ങ് ബഹദൂർ:—** ഞങ്ങളുടെ പരിപാലനക്ക് താങ്കൾ തീരെ അൎഹനാകുന്നു.

---

**രാജാ പെയറിമോഹന മൂക്കുഞ്ജി:— (സി. എസ്സ്. ഐ):—** അര സ്വാതി ഇവൽ വളരെ ഉപയോഗമുള്ളതായി ഞാൻ കണ്ടിരിക്കുന്നു.

---

**ബഹുമാനപ്പെട്ട മിസ്റ്റർ ജസ്റ്റീസ്സ് ശാരദ ചാരുമിത്രൻ:—** ഇതു വളരെ ഉപയോഗമുള്ള ഒരു കണ്ടുപിടിത്തംതന്നെയാണ.

---

**പണ്ഡിതർ കെ. എം. ഗാംഗുലി (ബി. എൽ.)** മഹാഭാരത പരിഭാഷകൻ:— "സ്റ്റീൽപെൻ" ഉപയോഗിക്കുന്ന എല്ലാവരുടേയും പാലനക്ക് ഇതു പാത്രമായി നിൽക്കുന്നതാണ.

---

**ബഹുമാനപ്പെട്ട മിസ്റ്റർ ആർ. ടി. ഗ്രിയർ (ഐ. സി. എസ്സ്.)** കല്ക്കത്താ മുനിസിപ്പാൽ ചെയർമാൻ:— താങ്കളുടെ ഇവൽ തൃപ്തികരമായ ഒന്നാണെന്ന കണ്ടിരിക്കുന്നു. സൂത്രം വളരെ സാമൎത്ഥ്യമുള്ളൊന്നതന്നെയാണ.

---

**മിസ്റ്റർ എച്ച്. ഡി. വില്യംസ്** (ഐ. സി. എസ്സ്.), കമീഷണർ:— കൂടക്കൂട മഷി മുക്കേണ്ടുന്ന ബുദ്ധിമുട്ടില്ല. ഒരിക്കൽ മുക്കിയാൽ മൂന്നു നാലു പായ കണ്ണുകൂലാസ്സ് എഴുതാവുന്നതാണ.

---

**മിസ്റ്റർ കെ. സി. ഡി.** (ഐ. സി. എസ്സ്.) കലക്ടർ:— ഇവൽ വളരെ സൌകൎയ്യമുള്ളതും കണ്ടുപിടിച്ച സൂത്രം സാമൎത്ഥ്യമുള്ളതുംതന്നെ.

---

**മിസ്റ്റർ എസ്സ്. സി. മിത്രൻ,** ഡിപ്യൂട്ടി മജിസ്ട്രേട്ട്:— നല്ല വിദ്യ വളരെ തൃപ്തികരം.

---

**മിസ്റ്റർ ജി. ചക്രവൎത്തി,** സിമിണ്ടർ, ബാംബ്ബെ മുനിസിപ്പാൽ ചെയർമാൻ:— കണ്ടുപിടിച്ച സൂത്രം വളരെ സാമൎത്ഥ്യമുള്ളതുതന്നെ. ഇവൽ വളരെ ഉപ മലബാർ. തരുന്നു.

**മിസ്റ്റർ സീതാകുഹോരി,** ജാപ്പാൻ "ഡിൻഗാജിററ്സാൻഗിയെ" സമാജം പ്രസിഡേണ്ടു:— താങ്കളുടെ ഉപയോഗകരമായ കണ്ടുപിടിക്കൽ ജയത്തെ പ്രാപിച്ചതിന്നു ഞാൻ താങ്കളെ അഭിനന്ദിക്കുന്നു.

---

**റവറണ്ട് ഡോക്ടർ മോറീസൻ** (എം.എ):— കണ്ടുപിടിച്ച സൂത്രം സാമർത്ഥ്യമുള്ളതുതന്നെ.

---

**ഡോക്ടർ എം. എൻ. ഗാംഗുലി,** കോൺപുരി:— ഇതിന്റെ ഫലപ്രാപ്തി കേൾവിപ്പെട്ടോന്നതന്നെയാണ്.

---

**പ്രൊഫസർ എച്ച്. സ്റ്റീഫൻ** (എം. എ):— സരസ്വതിത്തൂവൽ ഞാൻ ഉപയോഗിച്ചുനോക്കിയതിൽ വളരെ ഫലപ്രാപ്തിയുള്ളതായി കണ്ടിരിക്കുന്നു.

---

**ഡോക്ടർ സറാട്ട് കെ. മുള്ളിക്** (എം. ബി. സി. എം.):— എഴുത്തറിയുന്ന ലോകത്തിൽ ഇതിന്നു വളരെ ചെലവുണ്ടാകുമെന്നു ഞാൻ തീർച്ചയായി പറയുന്നു.

---

**ഡോക്ടർ എസ്സ്. സി. ബാനർജ്ജി** (എം. എ, എൽ. എൽ. ഡി):— മഷിനിറച്ച തൂവൽ ഉപയോഗിക്കുവാൻ ആഗ്രഹിക്കുന്ന യോഗ്യന്മാർ അവയെ ഉപയോഗിച്ചുനോക്കിയതിൻശേഷം അവ താങ്കളുടെ തൂവലെക്കാൾ നന്നായി എഴുതുകയില്ലെന്നു കാണാതിരിക്കില്ല.

---

| വില. | ക. | ണ. | പ. |
|---|---|---|---|
| 12 തൂവലുകൾക്ക് ... ... ... | 0 | 8 | 0 |
| 72-ന്ന ... ... ... ... | 2 | 12 | 0 |
| 144-ന്ന ... ... ... ... | 5 | 8 | 0 |

"വി. പി." പോസ്റ്റായി അയപ്പാൻ 4ണ. പുറമെ.

താഴെകാണിച്ച കമ്പനിയോട് ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്.

ടി. എസ്സ്. സുബ്രഹ്മണ്യം ആൻറ കമ്പനിയാര

33. ആർമീനിയൻ സ്റ്റ്രീറ്റ്,

മദിരാശി.

T. S. SUBRAMANIA & Co.,

Agents,

33, Armenian Street,

*Madras.*

# വ്യവഹാരചിന്താമണി.

എല്ലാ ഇംഗ്ലീഷ മാസവും 30-ാംനു- പ്രസിദ്ധപ്പെടുത്തുന്ന
ഒരു വിശേഷനിയമമാസിക.

പത്രാധിപർ

ചെങ്കളത്ത കരുണാകരമേനോൻ ബി. എ.

---:0:---

1903 നവെമ്പ്ര.

## സംഗതിവിവരം.



---

കേരളസഞ്ചാരി- നിയമകാൎയ്യത്തിൽ ഉപാദ്ധ്യായൻ.

മ. മനോരമ- മേനോൻെറ പുതിയ സ്വമാസികത്തെപോലെ വേറെ ഒരു പത്രത്തിന്നു ചെലവില്ല.

മനോരമ- സകല ഉതൽക്കാരും വാങ്ങേണ്ടതാണ.

കേരളപത്രിക- കക്ഷികൾക്ക ശാസ്ത്രം.

---

ഓരോ മാസം ഏററവും സാരമായ വിഷയങ്ങൾ അടങ്ങിയ ഒരു ഭാഗം. കൊച്ചി വിധികളുടെ പോക്ക അറിവാൻ "ചിന്താമണി" ഏകമാൎഗ്ഗം.

വരിസംഖ്യ—എപ്പോഴും മുൻകൂറ.

| ഒരു കൊല്ലത്തെക്ക | ആറ മാസത്തെക്ക |
|---|---|
| വി. പി. ൪—൮—൦ | വി. പി. ൨—൮—൦ |

**കൊച്ചി വിധികൾ ൧-ാം നമ്പ്ര മുതൽക്കും, തിരുവിതാംകൂർ വിധികൾ ൯-ാം നമ്പ്ര മുതൽക്കും പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു.** എന്ന വ്യവഹാരചിന്താമണി മാനേജർ,

വള്ളുവനാട, മലബാർ.

പരസ്യം.

# കവനോദയം.

——————:o:——————

വൈദ്യം, ജ്യോതിഷം, കിളിപ്പാട്ട, തുള്ളൽ, നോവൽ, നാടകം മുതലായി വിശേഷപ്പെട്ട അനേകം കൃതികൾ ഇതിൽ ചേൎത്തു വരുന്നു. കൊല്ലത്തിൽ ൬ പ്രാവശ്യം പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകമാലയിൽ ഓരോകുറി ൬൪ ഭാഗങ്ങളിൽകൂടി ൫ കൃതികളിൽ കുറയാതെ ഉണ്ടായിരിക്കും. കൊല്ലത്തിൽ ൪ ഉറുപ്പിക വരിയടച്ചാൽമതി. തപാൽകൂലി പുറമെ വേണ്ട. വിദ്യാൎത്ഥികളാകുന്നെങ്കിൽ മുൻകൂറ ഒന്നര ഉറുപ്പിക തന്നാൽ മതിയെന്ന ഒരു പുതിയ നിശ്ചയംചെയ്തിരിക്കുന്നു. ഈ പുസ്തകമാലയിൽ ഉൾപ്പെട്ടതും അല്ലാത്തതുമായ അനേക പുസ്തകങ്ങൾ ഇവിടെ വിൽപാനുണ്ട. ചിലതിന്റെ വിവരം താഴെ ചേൎക്കുന്നു.

മൃത്യാസിക. വിഷവൈദ്യം. ഇത ഓരോപുസ്തകം എല്ലാവരുടെ കൈവശം ഉണ്ടായിരിക്കേണ്ടതാണ. എന്നാൽ പാമ്പു കടിച്ചഉടനെ വൈദ്യന്റെ അടുക്കെ ഓടേണ്ടിവരികയില്ല. വില ൧൨ അണ.

സമ്പൃത്തമാലിക— മലയാളത്തിലുള്ള വൃത്താന്തങ്ങളുടെ എല്ലാ സംഭാവങ്ങളും അറിവാൻ ഈ ഒരു പുസ്തകംമാത്രമെയുള്ളു. മലയാളം ഉപഭാഷയാക്കിഎടുത്തിട്ടുള്ള വിദ്യാൎത്ഥികൾക്കും കവിതയുണ്ടാക്കുവാൻ പരിചയിക്കുന്നവൎക്കുംഇതേററവുംആവശ്യമാകുന്നു. വില ൮ണ.

ജാനകീപരിണയം— ഭാഷാനാടകം. ഇതു നിങ്ങൾ വായിച്ചിട്ടുണ്ടോ? "ഉണ്ട, മന്നാടിയാരുടെ കൃതിയല്ലേ?" എന്നായിരിക്കും നിങ്ങളുടെ ഉത്തരം. ശരി. എന്നാൽ അബദ്ധംപററി. ഇത അതല്ല. കൊട്ടാരത്തിൽ ശങ്കുണ്ണി ഉണ്ടാക്കിയ ഒരു രസികനാടകമാണിത. വായിപ്പാൻ ബഹുരസമുണ്ട. വില ൧ക മാത്രം.

* ഹംസലക്ഷണദീപിക— ഈ പുസ്തകം കൈവശമുണ്ടെങ്കിൽ കഥകളിയെ ഊമക്കളിയെന്നുപറവാനിടവരികയില്ല. വില ൪ണ.

* കചശതകം— ഒരുവയ്യാളത്തെപ്പററി ൧൦൦ശ്ലോകം മലയാളഭാഷയിൽ കാണുകയെന്നുള്ളത അപൂൎവ്വമായിരിക്കും. ഇതൊന്നു വായിച്ചുനോക്കുവിൻ. വില ൨ണ.

* ചക്കീചങ്കരം. നാടകം. നിങ്ങൾക്കു സാമൎത്ഥ്യമുണ്ടെങ്കിൽ ഈ പുസ്തകം ചിരിക്കാതെ ഒന്നു വായിച്ചുവെങ്കിൽസമ്മതിക്കാം. വില ൩ണ.

☞ ഇവകൾക്ക തപാൽകൂലി പുറമെ. *ഈ അടയാളം വെച്ചവഴിക്കെ ശേഷമെല്ലാം അച്ചടി അതിമനോഹരം കടലാസ്സ എല്ലാം ഏതുപോലെ ബഹുവിശേഷം. താഴെകാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ എല്ലാപുസ്തകങ്ങളും വി. പി. ആയി അയച്ചുകൊടുക്കും.

കെ. കണ്ണൻനമ്പ്യാര.
കവനോദയം മാനേജർ.
(Nadapuram.) നാദാപുരം.

# സംഗതിവിവരം.

——— : o : ———



☞ രസികരഞ്ജിനിയ്ക്കു പുതിയ വരിക്കാരെ ഉണ്ടാക്കുന്നവരുടെ വരിപ്പണം മുഴുവൻ മുൻകൂറായി പിരിച്ച് പേരുവിവരപ്പട്ടികയോടുകൂടി ആ സംഖ്യ ആപ്പീസിൽ അടക്കുന്നവൎക്ക് ൧൦ പ്രതികയിൽ കുറയാതെയുള്ള സംഖ്യകൾക്ക് ൧൦ാക്ക ൧൦ കമ്മിഷനും ൩൦. കയിൽ കുറയാതെ പിരിച്ചടക്കുന്നു പറഞ്ഞ കമ്മിഷനും പുറമേ മുപ്പതിതെ ഉറുപ്പികക്കുടെ ഓരോ പ്രതിവീതം സൌജന്യവുംകൊടുക്കപ്പെടും.

ര.

PRINTED AT THE VIDYA VILASUM PRESS, ERN



൧൦൭൯.

പുസ്തകം ൨. ധനുമാസം. ലക്കം ൫.

## മംഗളം.

—:o:—

ഉണ്ണിക്കിരണ്ടുനാവാം ഘോരമയൊട്ടുസമം
സ്വാദുന്നോക്കേണ്ടതിന്നാ
യെന്നിന്നോൻ സ്തനാവന്ദ്യാ കരുണയൊടുമുല
പ്പാലുനൽകുന്ന നേരം ।
രിന്നും വാഴക്കടപ്പുറ്റൊഴുമധരവുമായ്
മൂക്കുനീട്ടിക്കൂട്ടും
വണ്ണം തപ്പം മഹൻമൂസ്സിനൊടരുതരുതെ
നോത്തമമ്മേ! തൊഴുന്നേൻ ॥

## കോങ്കണ ബ്രാഹ്മണർ.

—:o:—

"കൊങ്കിണികളുടെ ഒരു പൂർവ്വചരിത്രം താങ്കൾ എഴുതികണ്ടാൽകൊള്ളാം" എന്ന രസികരഞ്ജിനിയുടെ ഉടമസ്ഥനും പ്രസാധകനും താൽപര്യപ്പെട്ടതുകൊണ്ട ഈ ലേഖനത്തിന്ന സംഗതിവന്നു. ജാതിസംബന്ധമായ ചരിത്രവിഷയങ്ങളിൽ ശ്രദ്ധാലുവായ ഞാൻ സ്വജനങ്ങളെക്കുറിച്ചുള്ള ഒരു സംക്ഷിപ്തചരിത്രം എഴു

യോകാലം മുമ്പുതന്നെ പ്രസിദ്ധപ്പെടുത്തേണ്ടിയത്. എന്റെ കർത്തവ്യകർമ്മങ്ങളിൽ പ്രഥമഗണനീയമായിരുന്നു. കേരളത്തിലെജാതിഭേദങ്ങളേയും അവരുടെ ആചാരങ്ങളേയുംകുറിച്ചുള്ള അന്വേഷണം സാധാരണമായി കേരളീയന്മാക്ക് അശേഷം ഇല്ലെന്നുള്ളതാൻ പ്രത്യക്ഷാനുഭവംകൊണ്ടു അറിഞ്ഞിരിക്കുന്നു. അന്യദേശക്കാരായ കൊങ്കണബ്രാഹ്മണരേക്കുറിച്ചു വല്ലതും അറിയണം എന്നു താൽപര്യം ഉണ്ടാകുന്നത് ഈ അവസ്ഥയിൽ അസംഭാവ്യമെന്നു പറയേണ്ടാമെന്നതന്നെ ഇല്ലല്ലോ. വർത്തമാനപത്രങ്ങളിലോ മാസികപുസ്തകങ്ങളിലോ കൊങ്കണബ്രാഹ്മണരേക്കുറിച്ചു ഞാൻ എഴുതുന്നപക്ഷം ആയതു വായനക്കാൎക്കു രസികമമോ എന്ന ശങ്കകൊണ്ടും ചരിത്രകർത്താവിന്റെ നിലയിൽപ്പോലും നിഷ്പക്ഷമായി സ്വജനങ്ങളുടെ ഗുണങ്ങളെ വിവരിക്കുന്നതായാൽ സ്വജനപ്രശംസാദോഷത്തിന്നും ദോഷങ്ങൾ പ്രകടിക്കുന്നതായാൽ കുലപാംസനദോഷത്തിന്നും ഞാൻ പാത്രീഭവിക്കുമോ എന്ന ഭയംകൊണ്ടും ഇതുവരെ ഞാൻ ഉദാസീനനായി ഈ വിഷയത്തിൽ ഉദ്യമിച്ചതേയില്ല.

സ്വജനങ്ങൾ ഭയദ്രുതന്മാരായി, അഗതികളായി, അനാഥന്മാരായി കൊച്ചിയിൽ വന്നു പെരുമ്പടപ്പുസ്വരൂപത്തെ ശരണം പ്രാപിച്ചപ്പോൾ പോർത്തുഗീസ്സുകാരുടെ ശൌര്യപരാക്രമങ്ങളേയും യുദ്ധസാമഗ്രികളേയും ധനസാമ്പത്തിയേയും ഗണ്യമാക്കാതെ ശരണാഗതവാത്സല്യത്തിന്റെ ഉദ്രേകത്താൽ ഉൾപ്രേരിതനായി അഭയംനൽകിസംരക്ഷിച്ചപോരുന്ന ആ പരമോദാരരാജവംശത്തിലെ ഒരു കുമാരൻ "എഴുതാതെ ഞങ്ങൾ സമ്മതിക്കയില്ല" എന്നസ്നേഹം നിർബ്ബന്ധിക്കുമ്പോൾ ആ രാജാജ്ഞയെ ബഹുമാനപുരസ്സരം അനുസരിച്ചുനടക്കേണ്ടത് എന്റെ ധർമ്മമാണല്ലോ. ഇതിനെ അനുവർത്തിക്കാതിരുന്നാൽ എന്നിൽ ആരോപിക്കാൻ പാടുള്ള കൃതഘ്നതാദോഷം നിവാരണംചെയ്വാൻ ഇതൊരു മാൎഗ്ഗവും ആകുന്നുവല്ലോ.

ശാസ്ത്രരീത്യാ എല്ലാജാതികളുടേയും ചാരിത്രാദിചരിത്രവിഷയങ്ങൾ എല്ലാം സംഗ്രഹിച്ച് ഒരു ഗ്രന്ഥം രചിപ്പാനായിട്ടു തിരു

വിതാംകൂർസംസ്ഥാനത്തിൽനിന്ന "എത്നോഗ്രാഫിക്സർവ്വെ" എ
ന്നൊരു പരിശോധകസമാജം ഏൎപ്പെടുത്തീട്ടുണ്ടു. മേല്പടി സംസ്ഥാ
നത്തിൽ നിവസിച്ചുവരുന്ന കൊങ്കണബ്രാഹ്മണരിലെ പ്രമുഖ
ന്മാൎക്ക സ്വജനങ്ങളെ സംബന്ധിച്ചുള്ള വിവരങ്ങൾശേഖരിപ്പാനാ
യിട്ട് അച്ചടിച്ചോദ്യപ്പട്ടിക ഓരോന്ന് അയച്ചുകൊടുത്തിട്ടുണ്ടു. ഈ
ചോദ്യങ്ങൾക്ക യഥാൎത്ഥമായും ന്യായമായും ഉള്ള ഉത്തരങ്ങൾ
എഴുതുന്നതു പ്രയാസമേറിയ പണിയാകകൊണ്ട് അത് എല്ലാവൎക്കും
സാദ്ധ്യമെന്നുതോന്നുന്നില്ല. മേല്പടി ചോദ്യങ്ങൾക്ക് ഉത്തരം അ
യക്കാത്തവർ ഈ ഉപന്യാസം അവലംബിച്ച് ഉത്തരം അയക്കാ
മല്ലോ. അയച്ചവർ തങ്ങളുടെ ഉത്തരത്തിന്ന ശേഷപൂരണമായോ
ഖണ്ഡനമായോ മണ്ഡനമായോ യുക്തംപോലെ മാററി രണ്ടാ
മതും ഒന്ന് അയക്കുന്നതു നന്നായിരിക്കും. അവധികഴിഞ്ഞുപോയ
തുകൊണ്ടു സ്വജനങ്ങൾ മറുപടി അയച്ചുകഴിഞ്ഞുവെങ്കിൽ തിരുവി
താംകൂർസംസ്ഥാനത്തിലെ അധികാരികൾ തങ്ങൾക്ക കിട്ടിയ ലേ
ഖനങ്ങളിന്മേൽ അഭിപ്രായം സ്ഥാപിക്കുന്നതിന്നുമുമ്പായിട്ട് എ
ന്റെ ഈ പരിശ്രമങ്ങളേയുംകൂടി ഒന്നു കടാക്ഷിച്ചിട്ടേ തീൎപ്പുകല്പി
ക്കാവു എന്ന എന്റെ അപേക്ഷക്ക് അവകാശം കിട്ടിയതുകൊണ്ടും
ഞാൻ വളരെ കൃതജ്ഞനായിരിക്കുന്നു.

സ്വസ്വജനങ്ങളിൽ അഭിമാനം എല്ലാവൎക്കും സഹജമായിട്ടു
ള്ളതാകകൊണ്ടു കോങ്കണബ്രാഹ്മണരുടെ പൂൎവ്വചരിത്രം എഴുതുന്ന
ത് എനിക്കുംഎത്ര ഹൃദ്യമായിട്ടുള്ളതെന്നു വാസ്തവം ഞാൻ പറഞ്ഞ
റിയിക്കുന്നതിനേക്കാൾ ഊഹിച്ചറിയുന്നതുനന്നു. എന്നാൽ ഈ
സ്നേഹാനുബന്ധം നിഷ്പക്ഷമായും നിൎവ്യാജമായും എഴുതുന്നതിന്ന്
ഒരു വിഘ്നമായി ഭവിക്കാൻ വളരെ വഴിയുണ്ടെങ്കിലും ഞാൻ
ഒരു ചരിത്രക്കാരന്റെ നിലയിൽ യഥാൎത്ഥമായ സംഗതികളെ
മാത്രമേ ഇവിടെ കാണിക്കുന്നുള്ളു. വാദഗ്രസ്തങ്ങളായ സംഗതിക
ളിൽ അഭിപ്രായഭേദങ്ങളെ വിശദമായി പറഞ്ഞ സ്വാഭിപ്രായം
അറിയിച്ച സിദ്ധാന്തപക്ഷം മഹാജനങ്ങൾ നിൎണ്ണയിക്കട്ടെ എ
ന്ന സംകല്പത്തോടുകൂടി ആ ഭാരം സജ്ജനങ്ങളിൽ സമൎപ്പിക്കുന്നു.

പശ്ചിമതീരത്തു നിവസിച്ചുവരുന്ന എല്ലാ ബ്രാഹ്മണരുടെയും ഒരു പൂർവ്വചരിത്രം എഴുതുന്നതിന്നു ഞാൻ ബഹുകാലമായി ശ്രമിച്ചുവരുന്നു. എന്നാൽ കുറേക്കാലമായി രോഗോപദ്രവത്താൽ ശരീരശക്തി ക്ഷയിച്ചുപോയതുകൊണ്ടു പത്രവ്യവഹാരങ്ങളിലും മററും ഏർപ്പെടാൻ സാധിക്കാതെ മന്നിരിക്കുന്നു. അതുകൊണ്ട് ഈ മനോരഥം വിഫലമാവാനാണ വളരെ എളുപ്പം", എന്നുഭാവിച്ച സ്വജനങ്ങളുടെ ചരിത്രമെങ്കിലും ഈ അവസരത്തിൽ പ്രസിദ്ധപ്പെടുത്താതിരുന്നാൽ എൻെറ പരിശ്രമങ്ങൾ എല്ലാം നഷ്ടമാകുമെന്നുവെച്ച് ഇതിന്നു ഞാൻ തുനിഞ്ഞിരിക്കുന്നു. നമ്പൂരിമാർ കേരളത്തിൽ ഏതുകാലത്തുവന്നു എന്ന കാലനിർണ്ണയം ഞാൻ ചെയ്തിട്ടുണ്ട. അത് അധികം താമസിക്കാതെ "മലബാർ ക്വാർട്ടർലി റിവ്യൂ" എന്ന ത്രൈമാസിക പുസ്തകത്തിൽ ഇംഗ്ലീഷിലും തർജ്ജമ ഒരു മലയാള മാസികയിലും ഉടനെ പ്രസിദ്ധപ്പെടുത്തും. മററു ബ്രാഹ്മണരുടെയും ചരിത്രങ്ങൾ യുക്തിയുക്തമായും സപ്രമാണമായും ഞാൻ ഉപപാദിക്കേണമെന്നു ഈശ്വരസങ്കല്പിതമാകുന്നുഎങ്കിൽ അതും ജഗദീശ്വരൻ സാധിപ്പിച്ചുകൊള്ളട്ടെ. കേരളത്തിൽ ബഹുകാലമായി നിവസിച്ചുവരുന്ന കൊങ്കണ ബ്രാഹ്മണന്മാർ ദാരിദ്ര്യോപഹതന്മാരായി കഷ്ടനഷ്ടങ്ങളെ അനുഭവിച്ചു വളരെ ദയനീയമായ അവസ്ഥയിലാകുന്നു ഇരിക്കുന്നത. നമ്പൂരിമാരും ഇവരും മാത്രം ഉത്തര ഹിന്ദുസ്ഥാനത്തിൽ നിന്നു ശ്രീപരശുരാമൻെറ ആജ്ഞപ്രകാരം പശ്ചിമതീരത്തു വന്നവർ എന്നും പശ്ചിമതീരത്തിലെ മററു ബ്രാഹ്മണരെ ശ്രീപരശുരാമൻ നിർമ്മിച്ചു എന്നും പറയുന്ന പുരാണ കഥകൾ വിശ്വാസയോഗ്യങ്ങളാകുന്നു എങ്കിൽ കേരളീയർ ഇവരെയും കേരളത്തിലെ ഒരു അംഗമായി സസ്നേഹാനുരാഗം വിചാരിച്ചുകൊള്ളേണമെന്ന അപേക്ഷയോടെ ഈ പൂർവ്വപീഠിക ഇവിടെ മതിയാക്കുന്നു.

1. കോങ്കണബ്രാഹ്മണരുടെ പേരുകൾ.

സിന്ധുനദീതീരത്തുള്ള കറാച്ചിമുതൽ തിരുവിതാംകൂറു സംസ്ഥാനത്തിലെ വക്കലവരെയും ഉള്ള പശ്ചിമതീരത്തും ഉൾനാട്ടിൽ ഇന്ദൂർ, മാലവ, ഗ്വാലിയോർ, നാസിക, പൂണാ, സോളാപൂ

മംഗുരമെന്നും പറവാൻ തരമില്ല. ക്രിസ്ത്വാബ്ദം 1878 മുതൽക്കുതന്നെ ആയതു കണ്ടുതുടങ്ങിയിരിക്കുന്നു. ഒരു ചുമന്ന വലിയ അടയാളത്തിനുപുറമെ മററും അനേകം അടയാളം കണ്ടുപിടിക്കപ്പെട്ടിട്ടുണ്ട്.

ഇങ്ങിനെയുള്ള ചിഹ്നങ്ങളെക്കൊണ്ട് ജ്യോതിശ്ശാസ്ത്രജ്ഞന്മാൎക്ക് ആ മേഘമൂടലിനകത്തുള്ള വിഗ്രഹത്തെപ്പററി കുറച്ചൊന്നു മനസ്സിലാക്കുവാൻ പക്ഷെ തരമുണ്ടായേക്കാമെന്ന ഊഹിച്ചുവരുന്നു. ബൃഹസ്പതിയിങ്കൽ ഒരുകാലത്ത് അധികമായ തണുപ്പ് തട്ടുന്നതായാൽ അതിവിസ്തീൎണ്ണമായ സമുദ്രങ്ങളായിത്തീരത്തക്കവണ്ണമുള്ള ജലാംശങ്ങളെല്ലാം ഇപ്പോൾ ആ ഗ്രഹത്തിന്മീതെ ആവിരൂപമായി തങ്ങിനില്ക്കുന്നു എന്നസംഗതി ഓൎക്കുമ്പോൾ അവിടത്തെ മേഘമൂടലിന്റെ വിശാലത എത്രത്തോളമുണ്ടായിരിക്കുമെന്ന് എല്ലാവൎക്കും ആലോചിക്കാവുന്നതാകുന്നു. ബൃഹസ്പതിക്ക് ആദിത്യനെപ്പോലെ അതിതീക്ഷ്ണമായ പ്രഭയും ചൂടും ഇല്ലെങ്കിലും അത് ഇപ്പോഴും ജ്വലിച്ചുകൊണ്ടുതന്നെയിരിക്കുന്നു. ഒരു സ്ഥിതിക്ക് ആ ഗ്രഹത്തിൽ ജലാംശങ്ങൾ നീരാവിയായോ മററൊ അല്ലാതെ വെള്ളമായിരിപ്പാൻ തരമില്ലല്ലൊ. വല്ലപ്രകാരേണയും വെള്ളം അവിടെ വീഴുന്നതാണെങ്കിൽതന്നെ അത് ഉടനെ തിളച്ച് ആവിരൂപമായി പരിണമിക്കയും ചെയ്യും.

ബൃഹസ്പതിയുടെ അവസ്ഥ ഇപ്രകാരമായിരിക്കെ ആ ഗ്രഹം ജീവികളുടെ അധിവാസത്തിന് യോഗ്യമോ എന്ന ചോദ്യത്തിന് അവകാശംതന്നെയില്ല. സന്തപ്തമായ മേഘസമൂഹത്താൽ ചുററും മൂടപ്പെട്ട് ചുട്ടുപഴുത്തുകിടക്കുന്ന ഒരു ഗോളത്തിൽ ഭൂമിയിൽ കാണുന്നപോലെയുള്ള ജന്തുക്കൾക്ക് ജീവിപ്പാൻ ഒരിക്കലും സാധിക്കുന്നതല്ല. എത്രകാലംകൊണ്ട് ആ ഗ്രഹം നിവാസയോഗ്യമായിത്തീരുമെന്ന് ചോദിക്കുന്നപക്ഷം ഒരു തിട്ടമായ മറുവടിപറവാനും കഴിയുന്നതല്ല. നമ്മുടെ ഭൂമിതന്നെ ഇപ്രകാരം നിവാസത്തിന്ന യോഗ്യമായിത്തീൎന്നിട്ടുള്ളത് എത്ര അസംഖ്യസംവത്സരങ്ങൾകൊണ്ടാണെന്ന് ഓൎക്കുമ്പോൾ അതിനെക്കാൾ അത്യന്തം വലിപ്പമുള്ള ബൃഹസ്പതിക്ക് എത്ര കാലം വേണമെന്ന വായനക്കാർതന്നെ ഊഹിച്ചുകൊള്ളട്ടെ.

ബൃഹസ്പതിയെ ആശ്രയിച്ച് നാല് ചന്ദ്രന്മാർ ചരിക്കുന്നതായി കണ്ടുപിടിച്ചിരിക്കുന്നു. ഇവറ്റകളെ അധികം ശക്തിയില്ലാത്ത ഒരു ദൂരദർശിനിയിൽകൂടി നോക്കിയാലും കാണാവുന്നതാണു. ഇയ്യിടെ അഞ്ചാമത് ഒരു ഉപഗ്രഹംകൂടി ഉള്ളതായി കണ്ടിരിക്കുന്നു. നമ്മുടെ ചന്ദ്രൻ ഭൂമിയോടുകൂടി സൂൎയ്യനെ പ്രദക്ഷിണംവെക്കുന്നപോലെതന്നെ ആ നാല് ചന്ദ്രന്മാരും രമണീയമേഖലകളോടുകൂടിയ ബൃഹസ്പതിക്ക് ചുററും ചരിച്ചുകൊണ്ടു സൂൎയ്യമണ്ഡലത്തെ വട്ടംചുററുന്നത് എത്ര മനോഹരമായ കാഴ്ചയാണു!

എ. ശങ്കരപ്പുതുവാൾ. ബി. എ; ബി. എൽ.

# എന്റെ ആദ്യത്തെ ലേഖനം.

———:o:———

പാടത്ത് പണിയില്ലാത്ത ദിവസങ്ങളിൽ ഞാൻ പുറത്തിറങ്ങി നടക്കുന്നതു കണ്ടാൽകൂടി അമ്മാമൻ എന്നെ തല്ലാറില്ല. ഉച്ചാരൽ ദിവസം ഊണുകഴിഞ്ഞത് അലക്കിയ മുണ്ടും ചന്ദനക്കുറിയുമായി അമ്മാമന്റെ മകൻ കൃഷ്ണൻ പഠിച്ചുകൊണ്ടിരിക്കുന്ന മുറിയിലേക്കു കയറിച്ചെന്നു.

കൃഷ്ണൻ— ഇന്ന നിങ്ങൾക്ക് വക്ക് ഒന്നും ഇല്ല. അല്ലെ?

ഞാൻ— ഇന്നിതം ഒരുവക്കും പണിയില്ല, പോകാനില്ല. എന്നുപറഞ്ഞ ഒരു മൂലയിൽ അടുക്കിവെച്ചിട്ടുള്ള പുസ്തകങ്ങൾ നോക്കിക്കൊണ്ടു നിൽക്കുമ്പോൾ അഞ്ചൽക്കാരൻ കുറെ പുസ്തകങ്ങളും കടലാസ്സുകളും കൊണ്ടുവന്ന കൃഷ്ണന്റെ മുമ്പിൽ വെച്ചു. അയാൾ ഇംഗ്ലീഷിലുള്ളതെല്ലാം തിരിഞ്ഞെടുത്തു മലയാളപുസ്തകങ്ങളും കടലാസ്സുകളും മുദ്രപൊട്ടിക്കാതെ താന്നൊരു മൂലയിലേക്ക് തള്ളിയിട്ടു. അവിടെ പഴയ മാസിക ഒരു തരത്തിൽ വളരെ കിടപ്പുണ്ട്. ഇതു കണ്ടപ്പോൾ മലയാളത്തിലുള്ളതൊന്നും വേണ്ടെന്നുണ്ടോ എന്നു ഞാൻ ചോദിച്ചു.

കൃഷ്ണൻ— അതൊക്കെ നോൺസെൻസ്സ് എഴുതി അയച്ചിട്ടുള്ളതാണു്. എന്റെ ഡിഗ്രിക്ക് വേണ്ടി മാത്രം മടക്കി അയക്കാതിരിക്കുന്നു എന്നേയുള്ളു. വേണമെങ്കിൽ എടുക്കാം.

കൃഷ്ണന് കുട്ടിക്കാലത്തുതന്നെ അല്പം കൊഞ്ഞലുണ്ട്. അതുകൊണ്ട് അയാാം പറഞ്ഞത മനസ്സിലാവാതെ രണ്ടാമതു ചോദിച്ചാൽ പരിഹസിക്കയാണെന്ന് വിചാരിച്ച് മുകറു വീപ്പിക്കും. അതുതന്നെചോരാ അമ്മാമനോടുപറഞ്ഞ് തല്ലുകൊള്ളിപ്പിക്കുന്ന സമ്പ്രദായവും ഇനിക്ക ധാരാളം അറിയാമായിരുന്നു. കൃഷ്ണൻ പറഞ്ഞതിന്റെ ആദ്യഭാഗം ഇനിക്ക മനസ്സിലായില്ലെങ്കിലും എടുക്കവാനനുവാദം കിട്ടിയതുകൊണ്ട ഞാൻ ഒരു കടലാസ്സ പൊളിച്ച വായിച്ചുതുടങ്ങി.

കൃഷ്ണൻ— എന്താ. അതിലിത്തിരി ഇൻററസ്റ്റ്'ഉണ്ടോ ?

ഞാൻ— ഞാൻ ഒരുപുറം വായിച്ചതിൽ കൃഷ്ണൻ പറഞ്ഞത കണ്ടില്ല. പക്ഷെ വത്തമാനങ്ങാം വായിപ്പാൻ നല്ല രസമുണ്ട.

കൃഷ്ണൻ— അതൊക്കെ ഇംഗ്ലീഷ് പേപ്പറി'ൽതന്നെ നോക്കു. ഒരം 'ആട്ടിക്കിൾ' ഞാനെഴുതി അയച്ചതാണ്. 'എഡിറ്റോറിയ'ലിനോട് നന്നെഅടുത്തിട്ടുള്ളതുകൊണ്ട വളരെ നന്നായിട്ടുണ്ടെന്നാണ് വിചാരിക്കേണ്ടത്.

ഞാൻ— എന്തിനെക്കുറിച്ചാണ എഴുതി അയച്ചിരുന്നത്.

കൃഷ്ണൻ— നമ്മുടെ 'മോഡാഫ് ഡ്രസ്സിങ്ങ്'നെപററിത്തന്നെ.

മേൽപറഞ്ഞ വാക്കിൽനിന്ന് 'മോടോനെ'പററിയാണ കൃഷ്ണൻ എഴുതീട്ടുള്ളതെന്ന വിചാരിച്ച് ഇങ്ങിനെയുള്ളതെല്ലാം എഴുതിഅയച്ചാലച്ചടിക്കും ഇല്ലെ ? എന്ന ഞാൻ ചോദിച്ചു.

കൃഷ്ണൻ— നിശ്ചയമായിട്ടും ഈവകയാണ് എഴുതി അയക്കേണ്ടത്. വേണെങ്കിൽ കുറെ കടലാസ്സോ ബുക്കോ എടുത്തുകൊണ്ടു പോയ്ക്കോളു. ഞാൻ കുറെ 'ബിസി'യായിട്ടിരിക്കുകയാണ്.

ഇത് കേട്ട് എഴെട്ടു കടലാസ്സുംകൊണ്ട് ഞാൻ പോന്നു. അവയെല്ലാം വായിച്ചുകഴിഞ്ഞപ്പോാം ഇനിക്കും ഒന്ന് എഴുതി അയപ്പാനുള്ള മോഹംതുടങ്ങി. കൃഷ്ണന്റെ വിഷയംതന്നെ ഞാനും എഴുതുവാനുറച്ചു. ആകൊല്ലത്തിൽ കന്നുകാലിക്കേട ആദ്യമായിത്തുടങ്ങിയത് ഞങ്ങളുടെ കളത്തിലാണ്. ഇതിനെപ്പററി എല്ലാവരും അറിഞ്ഞ സൂക്ഷിക്കട്ടെ എന്ന വിചാരിച്ച് എഴുത്ത സാമാനങ്ങളെല്ലാം തപ്പിപ്പറക്കി സമ്പാദിച്ച് താഴേപറയുന്ന വിധത്തിലാന്നെഴുതിയുണ്ടാക്കി.

പ്രിയപത്രാധിപർ അവർകളെ !

സാറേ !

"മോടോന് അഞ്ചുദിവസം വരുമെന്ന കൃഷ്ണൻ എഴുതീട്ടുള്ളത് ശരിയാണ്. കന്നാലികൾക്കേടത്തുടങ്ങിയിരിക്കുന്നു. ഞങ്ങടെ ചെട്ടിക്കൊമ്പൻ ചോത്തിന്റെ കാലിൽ കുളമ്പിട്ടു. ചൊവലമൂരിയുടെ വായിൽ തവളവന്നു. ആറേഴ എരുമക്കുട്ടികൾ കുരപ്പ്പൊങ്ങിച്ചത്തു. ഇതൊന്നും ഉണ്ടാവുന്നതിന്നു മുമ്പുതന്നെ കൃഷ്ണൻ എഴുതീട്ടുള്ളത് അയാളുടെ ദിവ്യരക്ഷസ്സു കൊണ്ടാണെന്നു പറയാം. കൃഷിക്കാരെല്ലാവരും അറിവാനായി അച്ചടിക്കാനപേക്ഷ." എഴുതിയപ്പോൾ ചിലദിക്കിലെല്ലാം മഷി അധികമായി വീണുപോയതുകൊണ്ട നിലം തള്ളിപ്പൊളിച്ച ധാരാളം പൊടിവിതറി. മലയാളക്കടലാസ്സിലേക്ക എഴുതി അയക്കുന്നതിന്ന വെക്കേണ്ട പേര കൃഷ്ണൻ പറഞ്ഞത് ഞാൻ മറന്നു. അവസാനം ഓർമ്മിച്ച "നൊസ്സൻ" എന്ന പേരുംവെച്ച് മടക്കി കുട്ടിലാക്കി അഞ്ചലിൽ കൊണ്ടപോയിക്കൊടുത്തു.

പിറേറദിവസം മുതൽക്ക ഞാൻ കൃഷ്ണന്റെ മുറിയിൽപോയി മലയാളക്കടലാസ്സുകളെല്ലാം പൊട്ടിച്ച്നോക്കിത്തുടങ്ങി. ഒന്നിലും എന്റെ എഴുത്ത് അച്ചടിച്ച് കണ്ടില്ല. ഇനിക്ക കുറെ വ്യസനംതോന്നി. എഴുത്ത വേണ്ടമാതിരിയിലാവാഞ്ഞതുകൊണ്ട് അച്ചടിക്കാതെയിരുന്നതാണെന്ന് നിശ്ചയിച്ച കടലാസ്സിലേക്ക എഴുതേണ്ട മാതിരി ഞാൻ കൃഷ്ണനോട ചോദിച്ചു.

കൃഷ്ണൻ— എഴുതിയത്‌വായിച്ചാൽ ഉടനെ 'ഐഡ്യഫാറം' ചെയ്യണം. അല്ലാതെ വല്ലവിധത്തിലും എഴുതിയയച്ചാൽ പോരാ.

ഞാൻ— എങ്ങിനെയാണ അത ചെയ്യേണ്ടത ?

കൃഷ്ണൻ— ഇന്ന് 'ടയി'മില്ല. ഇനി ഒരിക്കലാവാം. എന്നുപറഞ്ഞതുകേട്ട ഞാൻ മടങ്ങിപോന്ന് വേറെ ഒരു സ്കൂൾകുട്ടിയുടെ അടുക്കൽപോയി 'ഐഡഫാറം' ചെയ്യുന്നതെങ്ങിനെയാണെന്ന ചോദിച്ചു. "അതൊരു പൊടിയാണ്, മീതെ കുറേശ്ശ വിതറിയാൽമതി" എന്ന കേട്ടപ്പോൾ ഇനിക്ക സന്തോഷമായി. വരുന്നവഴി ഒന്നുരണ്ട് പീടികയിൽചോദിച്ചപ്പോൾ അത ആശുപത്രിയിലുണ്ടാ

കുമെന്നവർ പറഞ്ഞു. ഞാൻ ആശുപത്രിയിലേക്ക ചെന്നു. മാ ഗ്ഗംകൊണ്ട് ഞാൻ ചെന്നുകേറിയത് അപ്പാത്തിക്കരിയുടെ നേരേ തന്നെ. അദ്ദേഹം അമ്മാമനായിട്ട വളരെ പത്ഥ്യമാണ്. എന്നേ യും അറിയും. അദ്ദേഹം എന്നോട് വന്നകാൎയ്യം ചോദിച്ചപ്പോൾ കുറെ 'ഐഡഫാറം' കിട്ടിയാൽ കൊള്ളാമെന്നപറഞ്ഞു. "എന്താ ദിനം" എന്നു ചോദിച്ചപ്പോൾ ഞാൻ പരിഞ്ഞിത്തുടങ്ങി.

അപ്പാ-എന്താദിനം എന്ന പറയാൻ പാടില്ല. അല്ലെ. പ്രണംകാണിക്ക. ഞാൻ പൊടിവിതറാം.

ഞാൻ—(പൊടികിട്ടുവാനായിട്ട്) ഇനിക്കല്ല അമ്മാമനാണെ ന്നു പറഞ്ഞു. ഇതുകേട്ടപ്പോൾ വല്ലാതെകണ്ടു നാറുന്നകുറെ മഞ്ഞ ളിച്ച പൊടിപൊതിഞ്ഞുതന്നു. ഞാനതും കൊണ്ട വീട്ടിലേക്ക മ ടങ്ങുകയും ചെയ്തു. രണ്ടുമൂന്നു ദിവസം പണിത്തിരക്കകൊണ്ടും എ ഴുത്തു സാമാനം എടുക്കാൻ തരം വരാഞ്ഞിട്ടും എഴുതുവാൻ കഴി ഞ്ഞില്ല. നാലാംദിവസം രാത്രി അമ്മാമൻ പുറത്തുപോയതരത്തി ൽ കടലാസ്സും മഷിയും സമ്പാദിച്ച് മുമ്പിലത്തെ എഴുത്തിന്റെ കരടുതന്നെ അസ്സൽപെടുത്തി പിന്നീട് കേട്ടുപിടിച്ചവയുടെ വിവ രവും ചെത്ത് എഴുതി കഴിഞ്ഞ് വായിച്ചുനോക്കി. ഉടനെ കൃഷ്ണ ൻ പറഞ്ഞ പോലെ "ഐഡഫാറം" ധാരാളം വിതറി. നിലംനു ള്ളിപ്പൊളിക്കാനേ പോയില്ല. ആപൊടി വിതറിയപ്പോൾ എഴു ത്തിന്നൊരു നിറം പിടിച്ചു. മടക്കിക്കൂട്ടിലാക്കി മേൽവിലാസം "പത്രാധിപരവർകൾക്ക" എന്ന എഴുതിവെച്ചു. കാലത്തെണീ ററ് ലെക്കൊട്ടെടുത്ത് മടിയിൽ തിരുകി പാടത്തുചെന്ന ചെറു മക്കളെ ഓരോ പണിയും ഏല്പിച്ച് ഞാൻ അഞ്ചലാപ്പീസ്സിലെക്ക നടന്നു. പോകുംവഴി അപ്പാത്തിക്കിരിയും അമ്മാമനും കൂടി എന്നെ ഒരിടവഴിത്തലക്കൽ വെച്ച മുട്ടിഎത്തി.

അമ്മാമൻ— എടാ! കേശവ! കണ്ണിക്കണ്ട ദിക്കിലെല്ലാം കേ റിച്ചെന്ന് ഗന്ധം പിടിപ്പിച്ചതിന്ന ഞാനാടാ! പിഴച്ചത്.

ഞാൻ കാൎയ്യംമനസ്സിലാവാതെ മിഴിച്ചു നിൽക്കമ്പോൾ "ന ടക്ക് കളത്തിലെക്ക" എന്ന കെട്ട അവരോടു കൂടി കളത്തിലേക്ക തന്നെ മടങ്ങിപ്പോന്നു.

അമ്മാമൻ— എടതെണ്ടി! ഈ ദീനം വെച്ചുകൊണ്ട് എവിടെക്കെടാ! തെണ്ടാൻ പോയിരുന്നത്. പറ.

ഞാൻ— ഇനിക്കൊന്നുമില്ല. ഞാൻ തെണ്ടാനുമല്ലപോയത്,

അപ്പാത്തിക്കിരി— എന്നാൽ പിന്നെനിങ്ങടം 'ഐഡഫോറം' വാങ്ങിച്ചതെന്തിനാ? നിങ്ങളെ ഇപ്പഴം ആമരുന്ന് നാറുന്നുണ്ടല്ലോ.

പൊടികൊണ്ടുവന്നത വേറെ ആവശ്യത്തിനാണെന്ന് പറയുവാനിടകിട്ടുന്നതിന്നു മുമ്പ് "ദീനമില്ലേടാ! എന്നാൽ ഞാനുണ്ടാക്കാം" എന്നുപറഞ്ഞ അമ്മാമൻ എറക്കാലിൽനിന്ന കന്നാലിക്കോലൂരി കണ്ണുംമൂക്കുമില്ലാതെ എന്നെ തല്ലിത്തുടങ്ങി. ഞാൻ തുള്ളിച്ചാടി നിലവിളിക്കുന്നതിന്നിടക്ക് മടിയിൽനിന്നു ലക്കോട്ടു താഴെവീണത് അപ്പാത്തിക്കിരി എടുത്തു. നേരത്തെ നടക്കാനായിപ്പോയിരുന്ന കൃഷ്ണൻ എന്റെനിലവിളികേട്ടു കേറിവന്ന് "അച്ഛനെന്താ ഭ്രാന്തുണ്ടോ? പുരുഷപ്രാപ്തിവന്നവരെ പിടിച്ചിങ്ങിനെ തല്ലാമോ?" എന്നു ചോദിച്ചു. "ഇവനെന്താ നുണപറയാൻ" എന്നായി അമ്മാമൻ. അപ്പാത്തിക്കിരി കൃഷ്ണനേ കാര്യംപറഞ്ഞ് മനസ്സിലാക്കുന്നതിനിടക്ക് ലക്കോട്ടുമൂക്കിന്റെ അടുക്കൽകൊണ്ടുപോയി.

"മതിമതി. തല്ലിപ്പറയിപ്പിക്കേണമെന്നില്ല. ഇത മടിയിൽനിന്നു വീണതാണ്. ഇതുകൊണ്ട ദീനം വേറെ ആക്കം അല്ലെന്നു തീർച്ചയായി. ഒന്നു നാററിനോക്കു" എന്നുപറഞ്ഞ ലക്കോട്ടു കൃഷ്ണന്റെ കയ്യിൽ കൊടുത്തു.

ഞാൻ— ലക്കോട്ടിന്റെ ഉള്ളിൽ ആ പൊടിയുണ്ട്. അതുകൊണ്ടാണ് നാറുന്നത്. അല്ലാതെ ഇനിക്കു ദീനമുണ്ടായിട്ടല്ല.

കൃഷ്ണൻ— (നാററിനോക്കി മേൽവിലാസം വായിച്ചിട്ട്) ജ്യേഷ്ഠനെന്തിനാ പത്രാധിപക്ക് 'ഐഡൊഫോറം അയക്കുന്നത ?

ഞാൻ— കൃഷ്ണൻ പറഞ്ഞിട്ടല്ലെ. ?

കൃഷ്ണൻ— അല്ലാ. ഇപ്പോഴാഞാൻപറഞ്ഞിട്ടാണെന്നായൊ?

അമ്മാമൻ— ഇവനെയിന്ന് കൊല്ലണം ഛീ ഷ്ണു! അത് പൊളിച്ചുനോക്കു എന്നുപറഞ്ഞ രണ്ടാമത്തും എന്നെ പൃലിച്ചുതുടങ്ങി.

ഞാൻ— കടലാസ്സിന്മേൽ എഴുതുമ്പോൾ ഈ പൊടി വിതറണമെന്ന എന്നോട കൃഷ്ണൻ പറഞ്ഞില്ലെ ?

ഇതുകേട്ട കൃഷ്ണൻ ലക്കോട്ട പൊളിച്ച എഴുത്തെടുത്ത് നിവൎത്തിയപ്പോൾ "ഐഡൊഫാറം" ചെയ്തത് ഉതരുന്നതു കണ്ട് ആട്ടിക്കളിന്ന ഐഡ്യൊഫാറം ചെയ്തതാണല്ലെ ? എന്നുപറഞ്ഞ് ചിരിതുടങ്ങി. കാൎയ്യം മനസ്സിലായപ്പോൾ അപ്പാത്തിക്കരിയും പങ്കുകൂടി. അമ്മാമൻ മിഴിച്ചുനോക്കുന്നു. ഇനിക്ക് തല്ലുകൊണ്ടതുമിച്ചം. അന്നുമുതൽക്ക ഞാൻ ഇംഗ്ലിഷ് പഠിക്കുവാൻ ഉറച്ചു.

എന്ന തിരിച്ചിനാപ്പ്.

## ൨൩൦.

(ഗുണദോഷം—ഗുണസാമാന്യത്തിനുള്ള ദോഷം.)

കാരുണ്യത്തിൻവിപക്ഷംകഠിനജനമഹോപദ്രവത്തിന്റെപക്ഷം
സാരംചേരും വിവേകാമൃതകരനെ നശിപ്പിക്കുവാൻ കൃഷ്ണപക്ഷം
ആരിൽച്ചേരുന്നുവായാൾക്കധികമപനയംചേൎക്കുവാൻ നഷ്ടദക്ഷം
പാരാതിമട്ടിലാകും മദമൊടു സമമായ്ഹന്ത മറ്റെന്തുദോഷം. 1

ആനന്ദം കണ്ണുകൾക്കേകിയുമിഹ വിതറും ചന്തവും ഹന്തഭാഷാ
ജ്ഞാനത്തിന്നുംപാണിക്കൊക്കയുമതിവിരുതുംശക്തിയും വ്യക്തമായി
ആനേ! ചേരുന്നിതേററം തവഗുണമിനിയുണ്ടെങ്കിലും ഹാ മദാന്ധ്യ
സ്ഥാനത്തെത്തും ഭവാനെപ്പൊട്ടുപൊടെവെടിവെക്കാതിരിക്കാൻ
ഞെരുക്കം 2

ശൌൎയ്യത്തിന്നാദിബീജം ജഗതിമുതലെടുപ്പിന്നഹോ മുഖ്യമൂലം
വീൎയ്യംചേരുംമരുന്നാണഖിലജനമഹാഹൃദ്യമേമദ്യമേ ! നീ
ആൎയ്യശ്രീസൽഗുണൌഘംപലതുമിനിയുമുണ്ടെങ്കിലുംവൎജ്ജ്യമല്ലോ
കാൎയ്യാകാൎയ്യപ്രബോധംകളയുമൊരുമദംനൽകയാൽനല്ലവൎക്ക്. 3

പൊന്നേകീടാത്തതാക്കാണതിമദമധികാരങ്ങൾ ചേൎക്കാത്തതാക്കാ
ണെന്നോൎത്താൽ നല്ലതെല്ലാമിതുപടിഞാൻതന്നെയെന്തിന്പ്പിഴച്ചു
എന്നുള്ളീമട്ടുചോദ്യത്തിനുമറുവടിയെന്തെന്ന ചിന്തിച്ചുചിന്തി
ച്ചൊന്നുംതോന്നീലിനിക്കോൎക്കുക ബുധവരരേ ! നിങ്ങൾനിഷ്കൎഷ
യോടെ. 4

പ്പുരത്തിന്നിങ്ങേടത്തീട്ടുക ഗ്രന്ഥമഖിലം ദോഷമായുള്ളതെല്ലാം
ചാരത്തിന്നാശുനീക്കീട്ടു കമ്പുധവിധിയീമട്ടിലായിട്ടിരിക്കെ
പാരം ദോഷം ചമച്ചങ്ങിനെ ഗുണമുടിയിൽ തുള്ളിടും നിസ്തുലത്വം
സ്വൈരക്ഷേത്രേറ്റുമുണ്ടീയുലകിനമദമേദ്ഭൂതാംഭൂതാതാൻ 5

കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ.

# തീവണ്ടി.

---

ഉൾക്കൊള്ളുന്നചരാചരങ്ങളഖിലം താനേവഹിച്ചാസ്ഥയാ
ദിക്കൊക്കെക്കുഴലൂതിയങ്ങിനെമയക്കിക്കൊണ്ടു മന്ദേതരം ।
മുക്കാൽനാഴികകൊണ്ടു മൂന്നുലകിലും ചുറ്റുന്ന തീവണ്ടിയ
ല്ലാസ്ഥിൽപ്പൂമകൾ പുൽകിടും കടൽനിറൻ കണ്ണൻ കടാക്ഷിക്കണം ॥ 1
മുന്നിൽക്കാത്തമരുന്നവർക്കു നിലപോലോരോ പദം നൽകിയും
തന്നെക്കാണുമവർക്കനന്തരമനന്താനന്ദമുണ്ടാക്കിയും ।
മന്നൊക്കെപ്പരിപൂർണ്ണമായിയുമെഴും തീവണ്ടിയല്ലാസ്ഥിലാ
ക്കാന്നക്കാറൊളിവർണ്ണനർണ്ണിയനിശം നമ്മേക്കടാക്ഷിക്കണം ॥ 2
തിങ്ങുംവെള്ളവുമെപ്പൊഴും തലയിലുണ്ടു പാച്ചിമട്ടിൽപരം
പയ്യെപ്പേച്ചുപറഞ്ഞു ചുറ്റുമണയും ഭൂതങ്ങളോടും സദാ ।
മെയ്യിൽഭോഗികളെദ്ധരിച്ചണയുമീത്തീവണ്ടിയല്ലെങ്കിലാ
പ്പീയൂഷാംശികൾ കൈതൊഴും പുരഹരൻ നമ്മേക്കടാക്ഷിക്കണം ॥ 3
സന്തോഷം ജനതക്കു ചേർത്തവരിൽനിന്നർത്ഥം വഹിക്കുംഗുണം
ചിന്തിച്ചാലതിരില്ലയെന്നു പറവൂ ദേശാന്തരത്തിങ്കലും ।
എന്തന്നില്ലൊരു സമ്മതം കലരുമീത്തീവണ്ടിയല്ലെങ്കിലാ
സ്സന്താനോപമനായമാടനൃപവരൻ നിത്യം ജയിക്കുന്നതേ ॥ 4
ആർക്കും സ്വാധീനമില്ലാത്തൊരു നിലയരികിൽ തീററതള്ളുന്ന പാച്ചാൻ
മാർക്കം നേരേമരുങ്ങില്ലരനിമിഷമനങ്ങാതെ നില്ക്കില്ല പിന്നെ
നേക്കെത്തും വസ്തുവെന്തെങ്കിലുമതു പൊടിപാററിട്ടു ശബ്ദിച്ചു ചേരു
ന്നാക്കൻ തീവണ്ടി പക്ഷേ മദകരിയതഥവാ മത്തനെന്നും ജയിക്കാ. 5

നടുവത്തു മഹൻ നമ്പൂരി.

# കേരളക്ഷിതിരത്നമാല.

———:o:———

ശൈലരാഷ്ട്രകൃതം കമ്മ ത്രൈഗുണ്യഫലദായകം
ബ്രാഹ്മംപൎവ്വതരാഷ്ട്രഞ്ചേ ദ്രനവഫലംകമ്മണഃഫലം. ൩൩.
പൎവ്വതഭൂമിയിൽ ചെയ്യുന്നകമ്മം മൂന്നിരട്ടിച്ച ഫലംകൊടുക്കു ന്നതും ആപൎവ്വതരാജ്യം ബ്രാഹ്മണൻേറതാണെങ്കിൽ ചെയ്യുന്ന കമ്മം ഒമ്പതിരട്ടി ഫലം കൊടുക്കുന്നതും ആകുന്നു.

ബ്രാഹ്മണഃപരമന്ദൈവം ബ്രാഹ്മണോദേവപൂജിതഃ
യസ്മിൻസന്തൃപ്തിമാത്രാന്തിതൃപ്തിംസൎവ്വാശ്ചദേവതാഃ. ൩൪.
ബ്രാഹ്മണൻ ലോകത്തിങ്കൽ മുഖ്യദൈവവും ദേവന്മാൎക്കുകൂടി പൂജ്യനും ആകുന്നു. യാതൊരു ബ്രാഹ്മണനിൽ ഉണ്ടാവുന്ന സന്തൃപ്തികൊണ്ടു എല്ലാദേവകളും സന്തോഷിക്കുന്നു.

ശിലാകാഷ്ഠാദയോയേഷാം പ്രഭാവാദുല്ബണൌജസഃ
ഭവന്തിചേതനാവന്തോ ദുഷ്കരംകിംദ്വിജന്മനാം. ൩൫
ഏററവും നിസ്സാരമായ കല്ലുകറം മരങ്ങറം മുതലായവകൂടി തങ്ങളുടെ പ്രഭാവത്താൽ നിഗ്രഹാനുഗ്രഹ ശക്തിയെ നൽകുന്ന ബ്രാഹ്മണൎക്ക കഴിയാത്തകാൎയ്യം എന്താണ?

ബാഹൂരുപാദജാതാനാം തസ്മാത്സേവാദ്വിജന്മനാം
പരമോധമ്മഉക്തംസ്യാൽ ശ്രുതിസ്മൃതിമുഖാത്മഭിഃ. ൩൬
അതുകൊണ്ടു ബ്രാഹ്മണരുടെ സേവ ക്ഷത്രിയ വൈശ്യ ശൂദ്രന്മാൎക്ക പരമധമ്മമാണെന്ന ശ്രുതിസ്മൃതികളാൽ പറയപ്പെട്ടിരിക്കുന്നു.

വൎണ്ണാശ്രമപരിത്രാണം നിഗ്രഹശ്ചദുരാത്മനാം.
ദാനംന്യായാൎജ്ജനഞ്ചേതിക്ഷത്രധമ്മഉദീരിതഃ. ൩൭
വൎണ്ണാശ്രമസംരക്ഷണവും ദുഷ്ടനിഗ്രഹവും ദാനങ്ങറം ചെയ്കയും ന്യായമായി സമ്പാദിക്കുകയും ക്ഷത്രിയധമ്മമാകുന്നു.

തദ്ധമ്മോവിപ്രസേവാസ്യാൽക്ഷത്രിയാണാംവിശേഷതഃ
വിശാമാൎജ്ജനമൎത്ഥസ്യദാനഞ്ചസുനതാമതിഃ. ൩൮
ക്ഷത്രിയന്മാൎക്ക ബ്രാഹ്മണോപകാരം മുഖ്യമായ ധമ്മം ആകുന്നു. വൈശ്യന്മാൎക്ക ധനംസമ്പാദിക്കുകയും ദാനംചെയ്കയും ബുദ്ധിക്കു വണക്കവും മുഖ്യധമ്മമാകുന്നു.

തേഷാംതദ്വിപ്രസേവാസ്യാൽ ശൂദ്രാസ്തദ്വിവിധാമതാഃ
ദാസാസ്തേചവിപ്രാണാം ദാസ്യഞ്ചദ്വിവിധമ്മതം. ൧൯

വൈശ്യന്മാൎക്കു വിപ്രസേവയും ഉണ്ടു. ബ്രാഹ്മണദാസ്യം ചെയ്യുന്ന ശൂദ്രർ രണ്ടുവിധം. അവരുടെ ദാസ്യവും രണ്ടുവിധം.

ഉഗ്രശ്ചവൃഷലശ്ചാഥദ്വിവിധഃചാദ്യോമതഃ
ഉഗ്രസ്യശസ്ത്രദാസ്യംസ്യാദന്യസ്യപരിചാരണം. ൨൦

ശൂദ്രൻ രണ്ടുവിധം ഉള്ളതിൽ (൧) ഉഗ്രൻ (ശൂദ്രസ്ത്രീയിങ്കൽ ക്ഷത്രിയന് ഉല്പാദിച്ചുണ്ടായവൻ). (൨) വൃഷലൻ. അതിൽ ഒന്നാമന ആയുധമെടുത്ത യുദ്ധത്തിൽ സഹായിക്കുകയും രണ്ടാമന ശുശ്രൂഷയും ആകുന്നു.

ഉഗ്രാസ്തുവൎണ്ണാശ്രമരക്ഷണോചിതാ
സ്തേഷാമയം ധൎമ്മഉദീരിതോബുധൈഃ
ശസ്ത്രേണഹത്വാഖലുസദ്വിരോധിനോ
ഗോവിപ്രദേവാലയലോകരക്ഷണം. ൨൧

ഉഗ്രന്മാർ വൎണ്ണാശ്രമരക്ഷണയോഗ്യന്മാരാകയാൽ അവൎക്കു ശസ്ത്രംമെടുത്ത ദുഷ്ടനിഗ്രഹംചെയ്തു ബ്രാഹ്മണർ, പശുക്കൾ, ദേവാലയങ്ങൾ, ലോകം, ഇവയെ സംരക്ഷിക്കുന്നത മുഖ്യധൎമ്മമായിട്ടു ബുധന്മാരാൽ പറയപ്പെട്ടിരിക്കുന്നു.

ഉഗ്രസ്തുതസ്മാൽ കരജന്മബന്ധു
ൎവ്വിപ്രസ്യദാസോപിചശസ്ത്രജീവീ
നിത്യംദ്വിജാതേഃ പരിചൎയ്യയൈവ
ദാസ്യംപ്രദിഷ്ടം വൃഷലസ്യകേന. ൨൨

ഉഗ്രൻശസ്ത്രദാസ്യംചെയ്യുന്നതുകൊണ്ടു ബ്രാഹ്മണദാസനെങ്കിലും അധികം ക്ഷത്രിയബന്ധുവാകുന്നു. വൃഷലന്ന നിത്യം ബ്രാഹ്മണപരിചൎയ്യ (ശുശ്രൂഷ)കൊണ്ടുതന്നെദാസ്യം ബ്രഹ്മാവിനാൽ പറയപ്പെട്ടിരിക്കുന്നു.

ശൂദ്രാവുഭൌതൌവൃഷലോഗ്രസംജ്ഞൌ
ശ്രേഷ്ഠൌപ്രദിഷ്ടൌചതുരാനനേന
ഉഗ്രന്തതോശ്രേഷ്ഠതമം വദന്തി
സാമാന്യമേതൽപ്രഥമാവരത്വം. ൨൩

ഉഗ്രനെന്നും വൃഷലനെന്നും പറയുന്ന രണ്ടുവിധം ശൂദ്രരും ശ്രേഷ്ഠന്മാരാണെന്ന ബ്രഹ്മാവിനാൽ പറയപ്പെട്ടിരിക്കുന്നു. എങ്കിലും ഉഗ്രൻ വൃഷലനേക്കാൾ ശ്രേഷ്ഠതമൻ ആകുന്നു. പ്രഥമവർണ്ണമായ ബ്രാഹ്മണനെ ഇവര രണ്ടും ഒരുപോലെ താങ്ങവരാണ.

കരോതുപാദൌൽഭവമാൻവിശേഷ
ധരാനിലിമ്പോച്ഛനയാനിതാന്തം
തെജഃപ്രദീപ്തംപരപൂരുഷസ്യ
ക്ഷത്രാതിസാന്നിദ്ധ്യമതോവരാദ്യെ ൩൪

ക്ഷത്രിയവൈശ്യശൂദ്രന്മാർ ഇരിക്കുമ്പോൾതന്നെ ബ്രാഹ്മണൻ പൂജകൊണ്ട പരംപുരുഷന്റെ തേജസ്സിനെ വദ്ധിപ്പിക്കുകയും സാന്നിദ്ധ്യം വരുത്തുകയുംചെയ്യുന്നു. അതുകൊണ്ട ക്ഷത്രിയവൈശ്യശൂദ്രന്മാർ താങ്ങവരാകുന്നു.

അപരാധക്ഷമാദത്തം പ്രീതിദത്തഞ്ചമാനവൈഃ
യൽഭൂമിഖണ്ഡംതദ്വേധാലബ്ധാന്ന്യായവിദോവിദുഃ ൩൫

ലബ്ധാംഎന്നപറയുന്ന ജന്മം രണ്ടുവിധം. അതിൽ, (൧) താൻ ചെയ്ത അപരാധത്തെ ക്ഷമിപ്പാൻവേണ്ടി കൊടുക്കുന്നത. (൨) സന്തോഷം കൊണ്ട കൊടുക്കുന്നത. ഇങ്ങിനെ രണ്ടു വിധത്തിൽ കിട്ടുന്നതിന്നും ന്യായവേദികൾ ലബ്ധജന്മമെന്ന പറഞ്ഞ വരുന്നു.

അപരാധംയദജ്ഞാതം ജ്ഞാതംവാകൈവമയാ കൃതം.
തത്വംക്ഷമസ്വകാരുണ്യാദിതി മദ്ധ്യേസഭംബ്രുവൻ ൩൬
സ്ഥാണംഖനേത്സഭാമദ്ധ്യേ സ്വഭൂഖണ്ഡാഹ്വയംവദൻ
ക്ഷമാവാംസ്തദ്ധരിത്ര്യാസ്തു നാഥോഭവതികേരളേ ൩൭

അപരാധം ചെയ്തവൻ അപരാധത്തെക്ഷമിക്കേണ്ടവനു ഭൂമികൊടുക്കേണ്ടുന്ന ക്രമത്തെ പ്പറയുന്നു. അറിവില്ലാതെകണ്ടൊ അറിവോടുകൂടിയൊ ഞാൻ നിങ്ങൾക്ക ചെയ്ത അപരാധത്തെ അങ്ങുന്ന ദയവുചെയ്ത ക്ഷമിക്കേണമേ എന്നപറഞ്ഞ സഭാമദ്ധ്യത്തിങ്കൽ താൻ കൊടുക്കാൻ നിശ്ചയിച്ചഭൂമിയുടെ പേരപറഞ്ഞ ഒരു കോലിനെ നാട്ടണം. അങ്ങിനെ ചെയ്താൽ അപരാധത്തെ ക്ഷമിക്കുന്നവൻ കേരളത്തിങ്കൽ ആഭൂമിക്ക അധിപതിയായിത്തീരുന്നു.

തസ്മാനംഖലുദേവായ ബ്രാഹ്മണായനൃപായച
ക്രിയതേപ്രഭവേരാജപ്രതിരൂപായ ചോത്തമം. ൩൮

ഈ ദാനം ദേവനും ബ്രാഹ്മണനും രാജാവിനും രാജ്യ പ്രതി രൂപനായ പ്രഭുവിനും ചെയ്യപ്പെടുന്നു.

യേവൈദേവാലയാജീവാസ്തേനകുർവ്വന്തിപൂരുഷാഃ
അപരാധക്ഷമാദാനം ഭുവഃകെനാപിഹേതുനാ. ൨൯.
വിനൈവമൂല്യംതൽഭൂമിഃ
പ്രീതിദത്തേതികഥ്യതേ
... ... ... ...
... ... ... ... ൩൦.

ദേവാലയം കൊണ്ടു ഉപജീവിക്കുന്ന ജനങ്ങൾ ഒരു കാരണം കൊണ്ടും അപരാധക്ഷമക്കായി ഭൂമിയെ കൊടുക്കുന്നില്ല. വില കൊടുക്കാതെ ആ ദേവാലയോപജീവികൾക്കു കിട്ടിയ ഭൂമിക്കു പ്രീതിദത്തം എന്ന പേർ.

മർത്ത്യോപ്യഭൂഷുർധരണീംയദാൽ
ഗൃഹാദപിനിർഗ്ഗത്യശുഭേമുഹൂർത്തേ
വിനീതധീഃപ്രാഭൃതദാനതുഷ്ടം
ക്ഷേത്രേശപരംപ്രാർത്ഥയേതപ്യഭീഷ്ടം ൩൧.

ഭൂമിവേണമെന്നു ആഗ്രഹിക്കുന്നവൻ രാവിലെ നല്ല മുഹൂർത്തം നോക്കി പുറപ്പെട്ടു ആ ഭൂമിയുടെ അധിപതിയെ തിരുമുൽക്കാഴ്ച കൊണ്ടു സന്തോഷിപ്പിച്ച് വിനീതബുദ്ധിയോടുകൂടി അവൻ ആവശ്യപ്പെടുന്ന ഭൂമിയെ അപേക്ഷിക്കണം.

തത്രസപ്തവിധംദാനം പ്രോക്തം ഭൂമേർമ്മുനീശ്വരൈഃ
സപ്താവകാശാധരണീ സാമാന്യാസമുദീരിതാ ൩൨.

ഭൂമിയുടെ ദാനം ൭ വിധമായി മുനികൾ പറഞ്ഞിരിക്കുന്നു. സാധാരണയായി ഭൂമിയിങ്കൽ അവകാശം ൭ വകയുണ്ടു.

രേഖാഷൾകമുദീരിതം ഹിധരണേഃപ്രാഗന്യഥാബോധനം
സപ്താരാതിപദം ദ്വിതീയമപരം പൃഷ്ഠാഹ്വയം കീർത്തിതം
തത്യദ്രവ്യാദിധാനം (സ്യ) മുനിഭിരുദിതം പഞ്ചമം കേവലാഖ്യം*
ഷഷ്ഠംസോദകദാനമേവസദൃശീനാമ്നാപ്രവൃത്തിശ്ചസാ ൩൩.

ഭൂമിക്കു നവവിധം ആധാരങ്ങൾ ഉണ്ടു. അവയിൽ ൧. അന്യഥാബോധനം. ൨. സപ്താരാതിപദം. ൩. പൃഷ്ഠം. ൪. തത്യ

* വൃത്തത്തിൽ വ്യത്യാസം കാണുന്നതു അക്ഷരഭേദം വാസാധ്യ.

ദ്രവ്യം. ൭. കേവലം. ൮. സോദകദാനം. ഇങ്ങിനെ ൯ ആധാര ങ്ങളെ പറയുന്നു. ഒരം പ്രവാക്കുകൾ അന്വത്ഥങ്ങൾ ആകുന്നു. അതിൽ ഒന്നാമത കാണം (വേറെ ഒരുവിധമായി തൃപ്തിപ്പെടുത്തുക) രണ്ടാമത ഒററി (സപ്പത്തിൻെറ ശത്രുവിൻെറസ്ഥാനം= മാതിരി അല്ലെങ്കിൽ സപ്പംപോലെ ശത്രുസ്ഥാനം).മൂന്നാമത് ഒററിക്കുമ്പുറം നാലാമതപെരുമത്ഥം (യഥാത്ഥം മുതൽ, നേർമുതൽ). അഞ്ചാമതജന്മം പണയം (കേവലം=ഉദകദാനമാത്രാവശിഷ്ടം) ൯ാമത ജന്മം. ഇങ്ങിനെ ൯ വക ആധാരങ്ങളുണ്ട.

ദ്വിധാധരിത്രീസുദൃഢാചചഞ്ചലാ
തയോസ്തുമൂല്യം ദ്വിവിധാഃ കരാദ്യാഃ
പൂൎവ്വാത്വശാല്യന്നഭവാ വരിഷ്ഠാ
പൂൎവ്വാംബുസമ്പൂൎണ്ണകരപ്രസിദ്ധ്യാ ൭൭.
ഭൂമിദ്വിതീയാകില നാളികേര
ഹിന്താലമുഖ്യൈരപരൈശ്ചവൃക്ഷൈഃ
തഥാമരീച്യാദിലതാസമൂഹൈ
ർല്ലോകോപകാരൈരിതരൈശ്ചയുക്താ ൭൮.

ഭൂമിസുദൃഢാഎന്നും ചഞ്ചലാഎന്നും രണ്ടവിധത്തിൽഉണ്ട. ഒന്നാമത്തേത് നെല്ലുണ്ടാവുന്നതും എല്ലാക്കൊല്ലവും പൂൎണ്ണമായി നികുതിയുള്ളതും നിത്യയായിട്ടുള്ളതും ആകുന്നു. രണ്ടാമത്തേത തേങ്ങ ആനപ്പന മുളക വള്ളിമുതലായ ലോകോപകാര വൃക്ഷങ്ങൾ ഉള്ളതാകുന്നു. ഈ രണ്ടുവക ഭൂമിക്കും വിലയും കപ്പവും രണ്ടുവിധമാകുന്നു.

കാന്തസ്വരസ്യാനിധിസമ്മിതരോചിഷോയൽ
ഭാഗംപണംധൃതിമിതം പ്രവദന്തിസന്തഃ
ന്യൂനാതിരിക്തമിതയേ ബഹവഃപണസ്യ
സ്തേത്രതത്രവിഹിതാഖില കാൎയ്യശസ്താഃ ൭൯.

ഒമ്പതമാററുള്ള ഇരുപതപണത്തൂക്കം സ്വൎണ്ണത്തിൻെറ പതിനെട്ടാലൊരുഭാഗം പണം എന്ന പറയപ്പെടുന്നു. ഇതിൽ കുറച്ച ആധിക്യവും ന്യൂനതയും, ഉള്ള പണങ്ങളും ഉണ്ട. അവഓരോ ദേശങ്ങളിലും ഒരോകാൎയ്യങ്ങളിലും പ്രസിദ്ധങ്ങളാകുന്നു.

* കാൎത്തസ്വരം പണത്തൂക്കം സ്വൎണ്ണം. ശ്രുതി—ദ്രവ്യം നിധി—ൻ ഈ ചൊൽപ്പണം രാശിപ്പണം ആയിരിക്കണം.

തുലാശതാംശം പലമേതദംഘ്രിഃ
കൎഷസ്തത്ര്യംശമിഡംവദന്തി
ഇഡസ്യപാദത്രിതയംസുവൎണ്ണം
തദ്രന്ധ്രഭാഗഃപണതുല്യ ഭാരഃ. ൧൭

തുലാത്തിന്റെ ആറാലൊരുഭാഗം പലം. ആ പലത്തിന്റെ നാലാലൊരുഭാഗം കൎഷം. ആ കൎഷത്തിന്റെ മൂന്നാലൊരു ഭാഗം ഇഡം. ആ ഇഡത്തിന്റെ മുക്കാൽഭാഗം സുവൎണ്ണം. അതിന്റെ ഒമ്പതാലൊരുഭാഗം പണത്തൂക്കമെന്ന പറയപ്പെടുന്നു.

വിദ്വാൽഭിഃക്ഷേത്രനാഥോപിസചിവൈൎന്നിജകൎമ്മിഭിഃ
ശുഭേമുഹൂൎത്തേ സംവീക്ഷ്യ പ്രകുൎയ്യാൽ കരനിൎണ്ണയം. ൧൮

ഭൂമ്യധിപതി വിദ്വാന്മാരായ തന്റെ കാൎയ്യസ്ഥന്മാരോടു കൂടി തന്റെ ഭൂമിയെ നല്ല മുഹൂൎത്തത്തിങ്കൽ നോക്കി കരം (ജന്മഭോഗം) നിൎണ്ണയം ചെയ്യണം.

ഭൂവീക്ഷണേയമഹുതാശനരുദ്രപൂൎവ്വാ
സ്സൎപ്പേന്ദ്രശുഷ്പരജനീചര കേതുവാരാഃ
ഗണ്ഡാന്തവിഷ്ടിവിഷസൎപ്പശിരോപരാഗ
ചക്രസ്ഥിതാശ്ചകരണാ അപിവൎജ്ജനീയാഃ. ൧൯

ഭൂമിനോക്കുവാൻ ഭരണി കാൎത്തിക തിരുവാതിര പൂരം പൂരാടം പൂരുരട്ടാതി, ആയില്യം, തൃക്കേട്ട, വിശാഖം ,ഇന്ദുവാരം കേതുവാരം ഗണ്ഡാന്തം വിഷ്ടി, വിഷം അഹിശിരസ്സ് ചക്രസ്ഥിതങ്ങളായ കരണങ്ങൾ, ഉൽകാ (കൊള്ളിമീൻ) ഗ്രഹണം മുതലായ ദിവസങ്ങൾ വൎജ്ജിക്കേണം.

ശുഷ്കാനിപക്വാനിതൃകദ്രുതീനി
ഫലാനി ബാലാന്യഖിലഞ്ചമത്വാ
ത്യജേത തസ്മാന്നിജരാമഭാഗം
ശിഷ്ടംഭവേൽ ക്ഷേത്രപതേസ്തുകേരം. ൨൦

# ദേവീവ്യപാശ്രയസ്തോത്രം.

———:o:———

തെല്ലല്ലേഞാനനുഷ്ഠിച്ചൊരു ദുരിതചയം നിഷ്കൃതിയ്ക്കേതുമാള
ക്കില്ലയ്യോ ധൎമ്മശാസ്ത്രങ്ങളിലെവിധിമഹാദുഷ്കരംയോഗികൾക്കും
ചൊല്ലേറീടും പരേതാധിപഭടരരികത്തെത്തുമക്കാലമെന്തോ
ചൊല്ലന്നൂകാലകാലപ്രണയിനിപരിരോധിയ്ക്കശോധ്യപാപം 1

ശ്രീമൂലം പാപജാലം പലതുമഹമുപാൎജ്ജിച്ചു കെല്പുള്ളവണ്ണം
സ്ത്രീമൂലം വന്നിടായ്വന്നൊരുദുരിതമിനിമ്പാക്കിയില്ലോൎക്കിലൊന്നം
മാമൂലംവാമദേവപ്രണയിനി! ചറുതോ പാതകംഹാതവാംഘ്രി
ശ്രീമൂലംവിട്ടുപോയാലടിയനനരകാവാസമാചന്ദ്രതാരം 2

സൽപ്പാത്രത്തിലൊഴിച്ചതില്ലൊരുതവിത്തോയം ഗുരുശ്രീപദ
പ്പോൽക്കാരൊന്നുതലോപിയില്ല സമയേ ചെയ്തീലസന്ധ്യാൎച്ചനം
കെല്പേറും യമരാജകിങ്കരഖരവ്യാപാരഘോരാമയം
നിൽപ്പാനുള്ളമരുന്നുഞാൻ കരുതിയില്ലമ്മേഭയമ്മേപരം 3

ചെയ്യേണ്ടുന്നതുചെയ്തിടാതയുമകൃത്യത്തെ പ്രവൃത്തിച്ചുമ
ന്നയ്യോ രൌരവരൌരവാദി നരകേമുങ്ങിക്കഴിഞ്ഞിച്ചിരം
പയ്യെസ്ഥാവരതിൎയ്യഗാദിജനനം കൈക്കൊണ്ടുകാലാത്യയേ
കയ്യിൽകിട്ടിയമൎത്ത്യമൈതിരിയെമാം തള്ളുന്നു താങ്ങൊന്നുമേ 4

ബ്രഹ്മാവിൻെറയുമന്തകൻെറയുമഹോ ഡിപ്പാട്ടുമെണ്ടിൽക്കിട
ന്നമ്മേഞാൻ തിരിയുന്നിതെത്രയുഗമായെന്നാണിതിൻമോചനം
ധൎമ്മാധൎമ്മപരീക്ഷണത്തിനിനിമേൽ കാലൻെറ കച്ചേരിയിൽ
ചെമ്മേഹാജരിനിയ്ക്കിളച്ചുതരണേ തദ്ദൎശനം കൎമ്മം 5

ഞാനെന്നോചേൎന്നമായേഹഹതവകളിയോഗത്തിലെ

ന്തൊക്കവേഷം

മാനംകൂടാതെകെട്ടീശിവശിവപടമേതൊക്കയും ചെല്പിയാടി
നാനായാസാൽതളൎന്നേൻനടനരസമൊടീക്കചണ്ഡവുംകൂടിയാടി
പ്പാനോൎക്കല്ലേശിവേതക്കിടകിടതികിതാനിൎത്തിമേന്നുത്തമെല്ലാം 6
ഞാനാരാണെന്തുനിന്നാണിഹവരവെവിടയ്ക്കാണിനിപ്പോക്കസാധി
പ്പാനെന്തെല്ലാമിനിക്കുണ്ടിവിടമതിൽ മമപ്രേരണക്കാരനാരോ

സ്ഥാനം പ്രാപ്താഹിതേതാണൊരുവിവരവുമില്ലിത്തിരക്കി
ത്തിരിക്കോ
ന്ത്യാനാകല്പിച്ചിതിന്നപ്പുറമെന്നുമമ കാണിയ്ക്കു കാണിയ്ക്കു തായേ 7
സൃഷ്ടിച്ചു മർത്ത്യദേഹം വിധിവിധുമുഖിമാർക്കിഷ്ടമല്ലാത്തവേഷം
കെട്ടിച്ചു വിത്തസംബാധനമതിൽ വഴിമുട്ടിച്ചു മട്ടിച്ചു ചിത്തം
പൊട്ടിച്ചു ഗേഹബന്ധം മമ ഭവജലധിയ്ക്കക്കരെയ്ക്കുള്ള പോതം
വെട്ടിച്ചു താൻ ജയിച്ചു ജനനി തവ കടക്കൺകഴയ്ക്കോൽ കിടച്ചാൽ 8

ധാതാവിൻ ഗളനാള പഞ്ചത കെടുത്തില്ലേ തവാർദ്ധാംഗമേ
നാഥാവേ ശമനന്നു പഞ്ചത കെടുത്തില്ലേ മൃഡാർദ്ധാംഗമേ
വീതായാസമൊഴിയ്ക്കുമേ യമപുരസ്ത്രീശങ്കചാത്രക്ഷമാ
യാതായാതവിഷാദഭാരമതിനായിന്നേ തൊഴുന്നേനമേ 9

ഞാനാകുന്നതു നീ ശിവേ ഭവതിയായീടുന്നതിഞ്ഞാൻ വൃഥാ
നാനാദിക്കുകളിൽ പ്രകാമമിഹ തേ വാസസ്ഥലാന്വേഷണം
സ്ഥാനാദിക്രമമെന്റെ കൊണ്ടു തവ കണ്ടേനോ ഭജിയ്ക്കുന്നു ഞാൻ
ന്യൂനാതിക്രമമന്നം പൊറുത്തവിരതം നിങ്കൽ പ്രസാദിയ്ക്കനീ. 10

ഒറവങ്കര നീലകണ്ഠൻനമ്പൂരി (രാജാവ്)

# ഒരു വിലാപം.

വൃ.

൧. ഒരുകുട്ടിയെയന്നു കിട്ടുവാൻ
പെരുതാകും കൊതിപൂണ്ടനേകനാൾ
പുരുപുണ്യഗണങ്ങൾ ചെയ്തുതാ
നരുളുന്നോർക്കു ലഭിപ്പതില്ലഹോ.

൨. പുരുദുഷ്ടതയോടുഹന്ത! നി—
ഷ്ഠുരരായീശ വിചാരമെന്നിയേ
നിജസന്തതി നാശമാകുവാൻ
വിജനേ വേലകൾ ചെയ്യുന്നാരതം

൩. മരുവും മനുജർമ്മെക്കളൊ
ട്ടുളവാകുന്നു മുറയ്ക്കു പിന്നെയും
അളവററധനിക്കു വീട്ടില
ങ്ങനുഭോഗത്തിനൊരാളുമില്ലഹോ!

൬. ഒരുകാശിനുപോക്കവിട്ടഹഹാ!
കഠിനം ? കഷ്ടതതൻ നികൃഷ്ടമാം
പലനിഷ്ഠുരതയ്ക്കധീനമായ്
മരുവും മാനുഷർതന്നവസ്ഥയോ ?

൭. ഒരുവിത്തിലൊരമ്പതിൽപരം
പുരുഷാരം നിജമൈ പുലർത്തുവാൻ
പണിചെയ്യുതിനായിടാതെ പ
ട്ടിണിതൻ ഭക്ഷണമായ് ജനിപ്പിതു
ൻ.

൮. ഞൊടികൊണ്ടൊരുവാർത്തയൊക്ക വൻ
കടലിന്നക്കരെയറിയിച്ചിടാം;
എരിതീയുടെ കൂട്ടുവിട്ടിനി
പ്പുരുശോഭാസ്പദദീപമേകിടാം;

൯. അകലത്തതിവേഗമെത്തുവാൻ
തനിയേപോരുമൊരു വണ്ടിനമുക്കിടാം;
ഗഗനേ ലഘുപക്ഷമെന്നിയേ
ഗമനം ചെയ്യുതിനും തുനിഞ്ഞിടാം;

൰. പലകൃത്രിമ സൂത്രമെത്രയും
സുലഭം തീർപ്പതിനായ്ക്കഴിഞ്ഞിടും;
അചികാലരധരിക്കകത്തുവി
ബ്ബവശം മർത്ത്യർ നശിച്ചിടുന്നഹോ;

൰൧. കുലയാനകളേ മരുക്കിന
ല്ലടിമപ്പാട്ട കൊടുത്തിടുന്നവർ
കടുകാലമതിന്നു ഹാ! ബലാ
ലടിമപ്പെട്ടു കഴങ്ങിടുന്നിതാ.

൰൨. ഉരുതാപഭരം വളർത്തുവാൻ
കരുതീട്ടോ നരനേകിയീശ്വരൻ
പരജീവിഷുദ്ദുഭങ്ങളായ്
പലവൈചിത്ര്യമെഴും ഗുണങ്ങളേ?

(തുടരും) സി. എസ്. സുബ്രഹ്മണ്യൻ പോററി.

# ഒരു ദുർമ്മരണം.

ത്തും പിന്നിലുള്ളവൻ സ്റ്റേഷനാപ്പരെ മാറത്തു താങ്ങിക്കൊണ്ട മ
ലന്നുവിണതും ഒരു് ഞൊടിക്കകഴിഞ്ഞു. ആ കിടപ്പിൽ സ്റ്റേഷനാ
പ്പർ മറേറവന്റെ അരക്കെട്ടിൽ ഒരു പിടുത്തംപിടിച്ചതോടുകൂടി
കൈകൾ രണ്ടും അയഞ്ഞു. തത്സമയം ഭാസ്കരമേനോൻ പിമ്പു
മറിഞ്ഞ മാററവന്റെ തലക്കൽ ചെന്നുനിന്നു. അവന് പിടച്ചെഴു
നീററ അടിഉറപ്പിക്കുവാൻ എടകിട്ടുന്നതിന്നുമുമ്പ കാലുവച്ച് അ
വനെ കമഴ്ത്തിവീഴിച്ചു. തൽക്ഷണം എതിരാളിയുടെ കൈകൾ
നിലത്തോടുചേൎത്തു പിടിച്ച സ്റ്റേഷനാപ്പർ അവന്റെ പുറത്തുക
യറി ഇരിപ്പായി. അവിടെ ഇരുന്നുകൊണ്ട കാൎയ്യംപറയിക്കുവാൻ
ള്ള ആലോചനതുടങ്ങിയപ്പോൾ കിടന്നിരുന്നവൻ എടുത്തിരുന്ന
വിദ്യ സ്റ്റേഷനാപ്പർ വിചാരിക്കാതെകണ്ടുള്ളതായിരുന്നു. അരക്കെ
ട്ടുമുതൽ പെരുവിരൽവരെ വില്ലുപോലെ ഒടിവുകൂടാതെ വളച്ച
കാലിന്റെ പത്തികളെ ബലമായിട്ട സ്റ്റേഷനാപ്പരുടെ കക്ഷങ്ങ
ളിൽതിരുകി പെട്ടന്ന പൊക്കി പിന്നാക്കം ഒരേറു കൊടുത്തു. അ
തോടുകൂടി സ്റ്റേഷനാപ്പരും തലപ്പാവും തമ്മിൽ വേർപിരിഞ്ഞ
ശത്രുവിന്റെ സമീപത്തുനിന്ന ഏകദേശം ഒരു ദണ്ഡ അകലെ
ചെന്നുവീണു. സ്റ്റേഷനാപ്പൎക്ക കരുതിവീഴുവാൻ സംഗതിവരാഞ്ഞ
തുകൊണ്ട വീണേടം പുല്ലുതുന്ന മണൽപ്രദേശമല്ലായിരുന്നുവെങ്കി
ൽ പരുക്ക് ധാരാളം പററുമായിരുന്നു. ഈ വീഴിച്ചയിൽനിന്ന
രക്ഷപ്പെട്ട സ്റ്റേഷനാപ്പർ എഴുനീററപ്പോൾ എതിരാളിയും എഴുനീ
ററു തിരിഞ്ഞുനോക്കി ഓടുവാൻതുടങ്ങി. സ്റ്റേഷനാപ്പരും പിന്നാ
ലെപാഞ്ഞു. നദീതീരത്തുകൂടി കുറച്ചുനേരം ഇങ്ങിനെ ഓടിമത്സ
രിച്ചതിന്റെശേഷം നിശ്ചയമായിട്ടും പിടികിട്ടും എന്ന കണ്ട മ
റേറവൻ വെള്ളത്തിലേക്കിറങ്ങി. ഓട്ടംവഴി അഴിച്ചു തെയാറാക്കി
യിരുന്ന കുപ്പായം വലിച്ചെറിഞ്ഞ ഭാസ്കരമേനവനുംകൂടെച്ചാടി.
മൊട്ടിനുവെള്ളത്തിൽവച്ച് "പടമിററത്തുകളത്തിൽ ഒരുമിച്ചു പ
യററിയ മൊസ്സ അല്ലേടാ ഇത ?" എന്നു ചോദിച്ചുകൊണ്ട അവ
നെ പൊത്തിപ്പിടിച്ച കയ്യുവെച്ചത്, മല്ലയുദ്ധത്തിനിടക്കു അര

കെട്ടിൽനിന്ന അല്പം പുറത്തോട്ട തള്ളിപ്പോന്ന ഒരു പക്കോട്ടിന്മേലാണ. സ്ലേഷനാപ്പർ പക്കോട്ടവലിച്ചെടുത്തപ്പോൾ,

"എന്റെ കൊച്ചേമാന്നായാലും മൊസ്സു കളവിൽചതി ചെയ്കില്ല എമാന്നേ" എന്നുപറഞ്ഞ പക്കോട്ടുതട്ടിപ്പറിക്കുവാൻ ഉത്സാഹിച്ചതിൽ ഉള്ളിലുള്ള എഴുത്ത മൊസ്സുവിന്റെ കയ്യിലും പക്കോട്ട സ്ലേഷനാപ്പരുടെ കയ്യിലും പെട്ടു. ഉടനെ മൊസ്സു എഴുത്തുചുരുട്ടി കിഴങ്ങിൻകൊണ്ട അടുത്തുണ്ടായിരുന്ന കയത്തിലേക്ക ചാടിമുങ്ങി. സ്ലേഷനാപ്പരും അവന്റെ പുറംചാടി അതോടുകൂടിത്തന്നെ താണു.

## പത്താമദ്ധ്യായം.

ഉത്തമപുരുഷന്മാരുടെ
ചിത്തംവജ്രത്തിലുംമ്മേലേകഠിനം
നൽത്താരിലുംമൃദുതരം
സത്യസ്ഥിതിപാർക്കിലാർക്കറിയാം.

ഉത്തരരാമചരിതം.

പിറേറദിവസം പകൽ പത്തുമണിക്കശേഷം സ്ലേഷനാപ്പരുടെ ശിഷ്യൻ പരമേശ്വരൻ അദ്ദേഹത്തിന്റെ വാസസ്ഥലം അടച്ചുപൂട്ടി വഴിപോലെ ബന്തോവസ്തുചെയ്ത് പുറത്തിറങ്ങി സ്ലേഷനാപ്പരെ തേടുവാൻ ഒരുമ്പെട്ടു. അന്നേദിവസം പരമേശ്വരൻ കേറിഎറങ്ങാത്ത വീടാകട്ടെ കടയാകട്ടെ കടവാകട്ടെ എളവല്ലൂർ ദേശത്തുണ്ടോ എന്ന സംശയമാണ്. പ്രത്യേകിച്ച സ്ലേഷനാപ്പർക്ക പരിചയമുള്ള ദിക്കിലെല്ലാം അതി നിഷ്കർഷയോടുകൂടി അന്വേഷിച്ചു. ഇതുകൊണ്ട യാതൊരുഫലവും ഉണ്ടായില്ല. അദ്ദേഹം എവിടെയാണെന്ന് സൂക്ഷ്മമായ വിവരം ഒന്നും ഉണ്ടായില്ല. ഓരോരുത്തർ അവരവരുടെ ബുദ്ധ്യാന്തിയുടെ ശക്തിക്കനുസരിച്ച് ഓരോ ജാതി മറുവടിയാണ പറഞ്ഞതെങ്കിലും മിക്കവയുടെയും വന്നുകൂടിയ അർത്ഥം 'കണ്ടില്ല, രൂപമില്ല' എന്നുതന്നെ. എന്നാൽ കോടതികാര്യങ്ങൾക്ക പോയിരുന്ന ചിലർ, കുഞ്ഞിരാമൻനായരും കുമാരൻനായരും സ്ലേഷനാപ്പരുംകൂടി കോടതിയിൽനിന്ന പടിഞ്ഞാട്ടപോകുന്ന കണ്ടുവെന്ന പറഞ്ഞവരും ഉണ്ട.

ഇത വിശ്വസിച്ച പരമേശ്വരൻ വൈകുന്നേരം അഞ്ചുമണിയോടുകൂടി കോടതിവഴിക്ക് അന്വേഷിച്ചുപോകുവാൻ ഉറച്ചുപുറ

പ്പെട്ടു. കൂട്ടിന്ന ചില പരിവാരങ്ങളും ഉണ്ടായിരുന്നു. ഉപജീവനം പൊങ്ങിയോ എന്ന ഭയപ്പെട്ടും വ്യസനിച്ചും അലഞ്ഞുനടക്കുന്ന ശിഷ്യന്റെ പേരിൽ കേവലം അനുകമ്പകൊണ്ടാണോ ഇവർ അയാളെ അനുഗമിച്ചിരുന്നതെന്ന തീൎച്ചയില്ല. എന്തെങ്കിലും വിശേഷവിധിയായ ഒരു സംഭവം നടക്കുമ്പോൾ സ്വസ്ഥന്മാരുടെ സ്വസ്ഥവൃത്തിക്കു ഭംഗം വരുത്തി അവരെ ഇളക്കിത്തീൎക്കുന്നതായ ഒരുമാതിരി വാസനാവിശേഷംകൊണ്ടെന്നേ ഈ കൂട്ടരുടെ കാൎയ്യത്തിൽ ഊഹിക്കുവാൻ തരമുള്ളു. കിട്ടുണ്ണിമേനവന്റെ ദുൎമ്മരണം കഴിഞ്ഞിട്ട് അധികം ദിവസമായില്ല. അങ്ങിനെയിരിക്കുമ്പോൾ ആ കേസ്സിൽ തെളിവെടുക്കുവാൻ ഉത്സാഹിച്ചിരുന്ന ഒരു സ്റ്റേഷനാപ്സർ പതിവിൻപടി വീട്ടിൽ ചെന്നിട്ടില്ലെന്നല്ല തീൎച്ചയായിട്ടും വൈകുന്നേരം വീട്ടിലെത്തുന്നതാണെന്ന പ്രത്യേകിച്ച പറഞ്ഞുപോയിട്ട് അതുപോലെ ചെയ്യാതിരിക്കുകയും യാതൊരു വിവരവും അറിവുകൊടുക്കാതിരിക്കുകയും ചെയ്തിരിക്കുന്നു. വിശേഷിച്ച സ്റ്റേഷനാപ്സർ കോടതിവിട്ട പടിഞ്ഞാട്ട പോകുന്ന കണ്ടവരും ഉണ്ട. ഇതിൽനിന്ന വല്ലതും കൊട്ടിഘോഷിക്കുവാൻ വകയുണ്ടാവുമെന്ന വിചാരവും ഈ കൂട്ടൎക്കുണ്ടായിരുന്നു. അല്ല, മററുവിധത്തിൽ പ്രേരിപ്പിക്കപ്പെട്ടവരും ഈ കൂട്ടത്തിൽ ഇല്ലെന്നില്ല. ശിഷ്യന്റെപക്ഷം യജമാനൻ ഒരു കാലവും വാക്കുതെററി നടക്കുക പതിവില്ലാത്തതുകൊണ്ട ഈ സംഭവം സംശയത്തിന്ന ഇടയാക്കിത്തീൎത്തിരിക്കുന്നുവെന്ന മാത്രമായിരുന്നു.

ഇവരെല്ലാവരുംകൂടി പെരുവല്ലാപ്പാലത്തിനടുത്തെത്തിയപ്പോൾ അവരിൽ ഒരു വിദ്വാൻ,

"അതാ ഒരു തലപ്പാവ കിടക്കുന്നു" എന്നപറഞ്ഞു.

ഒരക്ഷരംപോലും ശബ്ദിക്കാതെ എല്ലാവരുംകൂടി ആ സ്ഥലത്തെക്കിറങ്ങി. ശിഷ്യന തലപ്പാവകണ്ടപ്പോൾ സംശയമുണ്ടായില്ല. ഒരു നോട്ടത്തിൽ അത യജമാനന്റേതാണെന്നു മനസ്സിലായി. അടുത്തു പലദിക്കിലും രണ്ടോ രണ്ടിലധികമോ ആളുകൾകൂടി ലഹളകൂടീട്ടുള്ളതായ ലക്ഷണങ്ങളും കാണ്മാനുണ്ട്. അതുനോക്കിക്കൊണ്ടു കുറേചെന്നപ്പോൾ രണ്ടുപേരുംകൂടി ഓടീട്ടുള്ള പാടകണ്ടുതുടങ്ങി.

അതിന്റെ പിന്തുടന്ന കുറേക്കൂട്ടിച്ചെന്നപ്പോൾ ഒരു കപ്പായം കിടക്കുന്നതുകണ്ടു. അതും സ്റ്റേഷനാപ്സരുടേതാണെന്ന ശിഷ്യൻ വിധിച്ചു. കപ്പായം കിടന്നിരുന്നത വെള്ളത്തിനോട വളരെ അടുത്തിട്ടായിരുന്നു. അത് മഴവെള്ളംകൊണ്ടും പൊഴവെള്ളംകൊണ്ടും നനഞ്ഞിട്ടുകൂടിയുണ്ട. കോലാഹലത്തിന്റെ സൂചനകൾ കപ്പായം കിടക്കുന്നസ്ഥലത്ത അവസാനിച്ചിരിക്കുന്നു.

ശിഷ്യൻ കപ്പായവും തലപ്പാവും കയ്യിലെടുത്ത് ഇൻസ്പക്ടർ വന്നിട്ടുണ്ടോ എന്ന് അറിവാൻ ചേരിപ്പറമ്പിലേക്ക തിരിച്ചു. കൂട്ടരിൽ ചിലർ പിന്നാലെതന്നെ പുറപ്പെട്ടു. ചിലർ എളവല്ലൂക്കും തിരിച്ചു.

ഇൻസ്പക്ടർ കണ്ടുണ്ണിമേനോൻ അരുണോദയത്തോടുകൂടി ചേരിപ്പറമ്പിൽ എത്തീട്ടുണ്ടായിരുന്നു. പരമേശ്വരൻവന്നു വിവരം ബോധിപ്പിച്ചപ്പോൾ ഒരു നിമിഷം കളയാതെ കപ്പായവും തലപ്പാവും കിടന്നിരുന്ന സ്ഥലം പരിശോധിക്കുവാൻ പുറപ്പെട്ടു. അവിടെ ചെന്ന പരിശോധനകഴിച്ചു, നദീതീരത്തുകൂടിപ്പോയി ശവം വല്ലേടിക്കിലും അടിഞ്ഞുകിടക്കുന്നുണ്ടോ എന്ന നോക്കിവരുവാൻ രണ്ടു പോല്ലീസ്സുകാൎക്ക കല്പനയും കൊടുത്ത് എളവല്ലൂക്ക പരമേശ്വരനേയും കൂട്ടിക്കൊണ്ടുപോയി. അവിടെച്ചെന്ന സ്റ്റേഷനാപ്സരുടെ വാസസ്ഥലം മുദ്രവച്ചു ശിഷ്യന്റെ കയ്യിൽനിന്ന താക്കോലും വാങ്ങി രാത്രി പത്തുമണിയോടുകൂടി ചേരിപ്പറമ്പിൽ തിരികെ എത്തി. പരമേശ്വരൻ ഇൻസ്പക്ടരുടെ കരുണകൊണ്ട ചേരിപ്പറമ്പിൽതന്നെ അത്താഴവുംകഴിച്ചു കിടന്നു.

പുലക്കാലത്ത പുഴ്വാച്ചൂടി പൊട്ടുംതൊട്ട സന്ധ്യക്ക തെണ്ടാൻപോയി എന്ന കുററത്തിന്മേൽ ദേവകിക്കുട്ടിയെ പടിപ്പുരമുറിക്കകത്ത് ഇട്ടുപൂട്ടിയിരിക്കുകയായിരുന്നു. കാലത്തു കാന്തിക്കിരിക്കുമ്പോൾ പകുതി വയറോടുകൂടിയാണ് അഛൻ വലിച്ചിഴച്ചുകൊണ്ടുപോയത. അതിൽപിന്നെ ജലപാനം കൊടുത്തിട്ടില്ല. ദേവകിക്കുട്ടി മുറിക്കകത്തു കടന്നതുതന്നെ ഇച്ചിൽകയ്യും ചുരുട്ടിപ്പിടിച്ചുകൊണ്ടാണ്. കണ്ണീരുകൊണ്ട കൈകഴുകിയാൽ ശുദ്ധമാകുമെങ്കിൽ അതുമാത്രമല്ല ചെയ്യിട്ടുള്ളു അതിൽ കുളിതന്നെ കഴിഞ്ഞിരിക്കണം.

## ൩-ലക്ഷ്മീകരകസ്തൂരിഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ടുന്ന വിലയേറിയ സാധനം,—ദന്തവേദന, വായ്നാറ്റം, അജീൎണ്ണം, പിത്തവായു, ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടും കൂടിയോ ഉപയോഗിക്കാം. ആഹാരത്തോടു കൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ എത്ര ഗുരുദ്രവ്യത്തേയും ജീൎണ്ണിപ്പിക്കും. പ്രസവകാലത്തു താംബൂലത്തോടു കൂടി ഉപയോഗിച്ചാൽ സന്നി അടുക്കുകയില്ലാ. അപായകരമായ യാതൊരു ലഹരി സാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ലാ. കാശ്മീരത്തു നിന്നു വരുത്തിയ കസ്തൂരി, പച്ചക്കൎപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ടു. ചുമ, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽ പോലെ ഒന്നു മുതൽ ൪ വരെ ഗുളികകൾ വെററിലച്ചാറിൽ കൊടുത്താൽ സുഖപ്പെടും.

**൨൦൦-ഗുളികകൾ ഉള്ള കുപ്പി ൧-ക്കു വില ൮ണ രൂ. ൧-മുതൽ ൧൨-വരെ കുപ്പികൾ വാങ്ങിയ ബങ്കി ൧-ക്കു തപാൽ കൂലി ൩-ണ.**

## ൪-ദന്തചൂൎണ്ണം.

സുഗന്ധമായുള്ളതു എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും.

**വില, കുപ്പി ഒന്നിനു മൂന്നണ തപാൽചിലവു രണ്ടു കുപ്പിവരെ ൩-ണ വേറെ.**



## ൫-ജ്വരഹാരി.

കളിപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവക്കു നന്നു.

**വില കുപ്പി ഒന്നിനു ൧-ക, തപാൽചിലവു ൨-ണ വേറെ.**

## ൬-ലോകപ്രസിദ്ധമായ സുഗന്ധകുന്തള തൈലം.

ഇത്തൈലം പിരട്ടിയാൽ തലമുടി, മീശ, ഇമ, ഇവ സമൃദ്ധിയായും, ഞെരുക്കമായും കറുപ്പായും വളരും. കണ്ണിനു കുളൎമ്മയുണ്ടാകും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പെട്ടരോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാകും.

**വില, കുപ്പി ഒന്നിനു ൬-ണ. തപാൽചിലവു ൩-ണ വേറെ.**

## ൭-രോമസംഹാരി.

രോമം എവിടെ വേണ്ടെന്നാകുന്നുവൊ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാകാതെ രോമത്തെ മാററും.

**വില, കുപ്പി ഒന്നിനു ൮-ണ. തപാൽചിലവു മൂന്നു കുപ്പികൾ വരെ ൩-ണ വേറെ.**

പി. സുബ്ബരായി

പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട്ജില്ല.

P. SUBBAROY, *Porto Novo*.

## ൫൦-അഗ്നിമാന്ദ്യസംഹാരി.

ഭോജനമില്ലായ്മ, പുളിച്ചുതികട്ടുക. നെഞ്ചുകലിക്കുക, മൂലബന്ധം, വയറുനോവു, വായ്നാറ്റം, അജീൎണ്ണം വയറുവീൎക്കുകയറുക. നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി ശുദ്ധപ്പെടുത്തും.

ഡപ്പിഒന്നുക്കു ൩ണ വ-തപാൽക്കൂലി ൩ണ ൧-വേറെ.

## ൫൧-കണ്ണുവെൻ്റു.

ചീപോളു, കഴവീഴുന്ന, ചെറിയതപ്പ, ഇരച്ചിൽ മുതലായ കണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ദൃഷ്ടിയെ തെളിയിക്കും.

വില, കുപ്പി ഒന്നിന വ-ണ. തപാൽചിലവു മൂന്നു കുപ്പികൾവരെ ൩-ണ വേറെ.

## ൫൨-സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും അജീൎണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലംപിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും.

വില, ഡപ്പി ഒന്നിന വ-ണ. തപാൽചിലവു ഒന്നു മുതൽ ൪-വരെ ഡപ്പികൾക്കു ൩-ണ വേറെ.

## ൫൩-നേത്രബിന്ദു.

കൺനോവു, കൺകഴ, ക്രുദ്ധം, നീരൊഴുക്കു. മിന്നൽ മാലകണ്ണു, പീളകെട്ടു, ചോരച്ചു, പൂവു, ചെരപ്പു, എരിച്ചിൽ ഇമ ചൊറിച്ചൽ ഇവയുടെ വലിവു, പുകച്ചിൽ ഇങ്ങനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും.

വില, കുപ്പി ഒന്നിന വ-ണ. തപാൽചിലവു മൂന്നു കുപ്പികൾവരെ ൩-ണ വേറെ.

## ൫൪-സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മറ്റും ഉണ്ടാകുന്ന ഇന്ദ്രിയസ്ഖലിതത്തെ നീക്കും

വില, ഡപ്പി ഒന്നിന വ-ണ. തപാൽചിലവു ൩-വരെ ഡപ്പികൾക്കു ൩-ണ വേറെ.

## ൫൫-മൃഗകസ്തൂരി.

കാശ്മീരിൽ നിന്നും വരുത്തിയിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസിൽ ഉണ്ടു.

ത്രപാത്തുക്കത്തിന ൪-വ-ക. വില ഒരു ത്രപാ മുതൽക്കുള്ള ഏതു സംഖ്യയ്ക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽച്ചിലവുപുറമെ.
എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലോ തമിഴിലോ ആയിരിക്കണം.

പി. സുബ്ബറായി
പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട്ജില്ല.
P. SUBBAROY, *Porto Novo.*

### ൩൬- തേൾവിഷത്തിന്ന സിദ്ധൌഷധം.

തേൾകടിച്ച സ്ഥലത്ത രണ്ടുതുള്ളി ഒഴിച്ചാൽ പൊട്ടന്നനെ ആശ്വാസം കാണും. ഒരു കുടുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത.

വില കുപ്പി ൧- ക്ക ൧- ക ൪-ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ച വാങ്ങുന്നവൎക്ക ഡസന്ന ൧ ക ൨ ക ൮ണ, ഉള്ള വിലയിൽ കുറച്ച മാത്രമെ വില ചുമത്തുന്നുള്ളു. വി-പി- കമീഷൻ ഇതിന്റെ പുറമെ.

ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി-പി- കമീഷൻ ൪ണ സിലോൺ ൮ണ.

### ൩൭- വ്രണവിരോപണ തൈലം.

ഈ കുഴമ്പ പിത്തപ്പുണ്ണ മുതലായ എല്ലാവിധ വ്രണങ്ങൾക്കും തികഞ്ഞ ഔഷധമാകുന്നു. ഇത സകല കൃമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശേഷിപ്പിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു.

വില ൮ണ. മൂന്ന കുപ്പിവരെ വി-പി- കമീഷൻ ൪ണ മാത്രം.

### ൩൮. കണ്ഠശുദ്ധി ഗുളിക.

ഇത കണ്ഠം തെളിഞ്ഞ ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു, പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ട അത്യായാസം ചെയ്യുന്നവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു.

വില ൮ണ വി-പി- കമീഷൻ ൩ കുപ്പിവരെ ൩ണ.

### ൩൯. സ്നാനചൂൎണ്ണം.

ഈ പൊടിതേച്ച കുളിക്കുന്നതിന്ന വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞ, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എല്ലായ്പോഴും ഉണ്ടാക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു.

വില ൮ണ വി-പി- കമീഷൻ ൩- ണ.

പി. സുബ്ബരായി

പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട ജില്ല.

P. SUBBAROY, porto Novo,

## ഒരു കുപ്പി കേശരഞ്ജൻ തൈലത്തിന്റെ വില മാത്രം.

വീട്ടിനടുത്ത മാർക്കററിൽ വിലക്കു കിട്ടുന്നതും ഒരു വിലക്കു കൽക്കത്തായിലും മദിരാശി സൂപ്പർമിനിയറൻ സ്റ്റോറിലും പോയി വാങ്ങുന്നത എന്തിന? അധികമായി കൊടുക്കുന്ന പണം ഞങ്ങൾക്ക ഒന്നിന്റെ വീതം മാത്രം തന്നാൽ മതി.

അതെങ്ങിനെ?

നിങ്ങളുടെ സ്നേഹിതന്മാരോടോ (നേരിട്ട ഞങ്ങളോടോ) രണ്ടണവിലയുള്ള ഞങ്ങളുടെ ഒരു കൂപ്പൺ വാങ്ങി എട്ടണയോടുകൂടി അത ഞങ്ങൾക്ക അയച്ചുതരുവിൻ. ഉടനെ അതേമാതിരിയുള്ള നാല കൂപ്പണും, രണ്ടുറുപ്പികവിലക്കു താഴെ പറയുന്ന ഏതെങ്കിലും സാമാനം തിരഞ്ഞെടുത്തുകൊള്ളുവാൻ അധികാരപ്പെടുത്തുന്ന ഒരു സർട്ടിഫിക്കെററും അയച്ചുതരപ്പെടും.




ഈ നാല കൂപ്പണും എട്ടണക്കുവിററ നിങ്ങൾ ദ്രവ്യം അയച്ച സംഖ്യ വസൂൽ ചെയ്യുക. എന്നിട്ട നിങ്ങൾ ചെയ്തതുപോലെ കൂപ്പൺ ഒന്നുക്കു എട്ടണ വീതം ഞങ്ങൾക്ക അയച്ചുതരുവാൻ വാങ്ങുവരോട ആവശ്യപ്പെടുക. അത ഞങ്ങൾക്ക കിട്ടിയാൽ ആദ്യം നിങ്ങൾക്കയച്ചതുപോലെയുള്ള നാല സർട്ടിഫിക്കെററുകൾ അവർക്കയച്ചുകൊടുക്കുകയും നിങ്ങൾക്ക രണ്ടുറുപ്പികക്കു താഴെ വരുന്ന ഏതു സാമാനമെങ്കിലും അയച്ചുതരികയും ചെയ്യുന്നതാണ.

മേൽപറഞ്ഞ നാല സർട്ടിഫിക്കെററ കൈവശമുള്ളവർ അവരുടെ മുറക്കു നിങ്ങൾ ചെയ്തതിനെ ആവത്തിക്കേണ്ടതാകുന്നു.

നിങ്ങൾ രണ്ടുറുപ്പികയിൽ അധികം വിലയുള്ള സാമാനം



പുസ്തകം ൮. മകരമാസം. ലക്കം ൩.

## മംഗളം.

—:o:—

തീക്കണ്ണിൽത്താനെരിച്ചോരലർശരകെടുതി
യ്ക്കുദ്ഭ് നാരീശപരൻനീ
യാക്കുംനേരെന്നുതോന്നാത്തൊരുമകനെജനി
പ്പിച്ചുമല്ലാരിതന്നിൽ
മാർക്കണ്ഡേയാമയംതീർപ്പതിനുയമനെയും
കൊന്നഹോചത്തടക്കം
തീക്കണ്ഠത്തിൽക്കളിയ്ക്കുംതവമഹിമമഹാ
ചിത്രമർദ്ധേന്ദുമൗലേ

വെൺമണിഅച്ഛൻ നമ്പൂരിപ്പാട്.

## ചെകുത്താന്മാർ.

—:o:—

പുരാതനകാലത്ത് ലോകത്തിൽ പരക്കെയും ഇപ്പോഴും പാശ്ചാത്യ പരിഷ്കാരത്തിൽ അധിക വിശ്വാസം ഇല്ലാത്ത സ്ഥലങ്ങളിൽ മാത്രവും ഭീരുക്കൾക്കു വിജനസ്ഥലങ്ങളിൽ എല്ലാകാലത്തും വിശേഷിച്ച് രാത്രിസമയത്തും ചെകുത്താന്മാർ എന്ന ഒരു

വക ജന്തുക്കൾ ഉണ്ടായിരുന്നുവെന്നും ഉണ്ടെന്നും നാം കേൾക്കു
ന്നുണ്ട്. അനവധിജനങ്ങൾ അനവധികാലത്തോളം വിശ്വസി
ച്ചും ഭയന്നും പോരുന്നതായ ഒരു ജന്തുക്കൾ വാസ്തവത്തിൽ ഉ
ണ്ടോ ഇല്ലയോഎന്ന ഇപ്പോൾ തീൎച്ചപ്പെടുത്തുന്നതിന്ന തുനിയു
ന്ന ഞാൻ രണ്ടുപ്രകാരത്തിലും പരിഷ്കൃതന്മാരുടെ പരിഹാസത്തി
ന്ന ലക്ഷ്യമായി തീരുമെന്ന പറയേണ്ടതില്ലല്ലോ. 'മററുള്ളവർഹ
സിച്ചീടിലെന്തുകുററം നമുക്കെടൊ' എന്നും മററുമുള്ള പ്രമാണ
ങ്ങൾ മാത്രമെ എനിക്കു അനുകൂലമായിട്ടുള്ളൂ. നമ്മുടെ അറിവിൽ
പെടാത്തതായി അനേകം സാധനങ്ങൾ ലോകത്തിൽ ഉണ്ടെന്നു
ള്ള ഓൎമ്മ അല്പം ഉള്ളവൎക്ക ഒരു ലേഖനം മിഥ്യയാവാൻ പാടില്ലാ.

ഒന്നാമതായി 'ചെകുത്താൻ' എന്ന പദത്തിന്റെ യാഥാ
ൎത്ഥ്യത്തെത്തന്നെ പരിശോധിക്കാം. ജൂതന്മാരുടെ 'സേററൻ'
പരന്തരീസുകാരുടെ 'സത്താനസ്സ്' ആംഗ്ലേയരുടെ 'സേററൻ'
നമ്മുടെ 'ചാത്തൻ' 'ചെകുത്താൻ' ഇവ ഒന്നുതന്നെയാണ്.
പക്ഷെ നാം ചാത്തനെയും ചെകുത്താനെയും ഒരാളായി പ്രായേ
ണ വിചാരിക്കാറില്ല. ലോകത്തിൽ ദോഷാത്മകമായിട്ടുള്ളത ഏ
തോ അതിനെയാണ ചെകുത്താനെന്ന പുരാതനന്മാർ വിചാരി
ച്ചു വന്നിരിന്നത. നരഹത്യമുതലായ ദുഷ്കൎമ്മങ്ങളിൽ ഉപയു
ക്തമായ തോക്ക് എന്ന ആയുധം ചെകുത്താന്റെ കരകൌശല
ത്താൽ ഉണ്ടാക്കപ്പെട്ടിട്ടുള്ളതാണെന്ന് യൂറോപ്യന്മാരിൽ തന്നെ
ചിലർ വിചാരിച്ചിരിന്നു. നമ്മുടെ പുരാതനന്മാര് ഭൂതങ്ങൾ,
പ്രേതങ്ങൾ, പിശാചുക്കൾ മുതലായ ചില വകഭേദങ്ങളെ ചെ
കുത്താൻ എന്ന എനാത്തിൽ കല്പിച്ചിട്ടുണ്ട. മണ്ഡലി, മൂൎഖൻ,
വെമ്പാല, മുതലായ വകഭേദങ്ങൾ സൎപ്പങ്ങളിൽ എങ്ങിനെയൊ
അപ്രകാരമാണ ഒരുവക ഭേദങ്ങൾ ചെകുത്താന്മാരിലും. ചാമു
ണ്ഡി, തെണ്ടൻ, കണ്ടകാരൻ, കാപ്പിരി, വട്ടകൻഎന്നിങ്ങിനെ ചെ
കുത്താന്മാരുടെ അവിഭക്ത തറവാട്ടിന്റെ അംഗങ്ങൾ അസംഖ്യം
ഉള്ളവയോട നല്ല പരിചയം മന്ത്രവാദികൾക്കെ ഉണ്ടാവാൻ ത
രമുള്ളൂ. കിഞ്ചിജ്ഞനായ ഞാൻ കൂട്ടത്തിൽ പ്രധാനികളെ വല്ല
വരേയും പറയാൻ വിട്ടുപോയിട്ടുണ്ടെങ്കിൽ അവരും വായനക്കാ
രുംക്ഷമിക്കുമെന്ന വിശ്വസിക്കുന്നു.

ലോകം ഭൂതം ഭയിച്ചുമെന്നാണ എന്റെ അഭിപ്രായം. സ്ഥൂലശരീരത്തിലെ ജ്ഞാനേന്ദ്രിയങ്ങളുടെ പദ്ധതിയിൽ അപൂൎവ്വം ചിലപ്പോൾ മാത്രമെ ഭൂതങ്ങൾ പെടുന്നുള്ളു. ഭൂതങ്ങൾ മിക്കവാറും സ്ഥൂലശരീരത്തിന്റെ സഹായംകൊണ്ട മാത്രം അറിയാവുന്നവയല്ല. അതുകൊണ്ടാണ ഇവയുടെ അഭാവത്തെ പററി ബലമായ ഒരു അഭിപ്രായം ലോകത്തിൽ ഉണ്ടായിട്ടുള്ളത്. സർ. ഹംഫ്രി - ഡെവി 'Lawghing Gas' എന്ന വായുവിനാൽ സ്ഥൂലശരീരത്തെ സംബന്ധിച്ചേടത്തോളം അശക്തനായിതീൎന്നപ്പോൾ ലോകം വിചാരപൂൎണ്ണമാണെന്ന കാണുകയും പറകയും ഉണ്ടായി. ആകാശദേശഗമനത്തിനുള്ള ശക്തി കൂട്ടിൽകിടക്കുന്ന തത്തയിൽ എങ്ങിനെ അദൃശ്യമായിരിക്കുന്നുവൊ അപ്രകാരംതന്നെ ജഡവസ്തുവായ സ്ഥൂലശരീരമാകുന്ന പരിവേഷത്താൽ ബദ്ധനായ ജീവാത്മാവിൽ ഭൂതജ്ഞാനം മാത്രമല്ല മററനേക ജ്ഞാനങ്ങൾ അവ്യക്താവസ്ഥയിൽ ഇരിക്കുന്നു. സ്വപ്നത്തിലും സുഷുപ്തിയിലും തന്റെ പ്രതിബന്ധങ്ങളെ ജീവാത്മാവ ചിലപ്പോൾ അതിക്രമിക്കാറുണ്ട. അപ്പോൾ ആണ ഭൂതജ്ഞാനം ഉണ്ടാവുന്നത. പക്ഷെ സ്വപ്നാനുഭവങ്ങൾ ധാരാളമുള്ള ഒരു അവസ്ഥയിൽ എല്ലാം സ്വപ്നങ്ങൾ എന്നാണ നാം വിചാരിക്കുന്നത്. എന്നാൽ അവ എല്ലാം സ്വപ്നങ്ങൾ അല്ല. തലച്ചോറിന്റെ ഓരോ ഭാഗങ്ങളിൽ രക്തം സഞ്ചരിക്കുന്നതിന്റെ താരതമ്യങ്ങളെ അനുസരിച്ച മനോദൎപ്പണത്തിൽ ഉണ്ടാവുന്ന ചിത്രങ്ങൾ ആണ കേവലം സ്വപ്നങ്ങൾ. അവയ്ക്ക യാതൊരു വൈശിഷ്ട്യവും ഇല്ലെന്ന മാത്രമല്ല മിക്കവാറും അവ തീരെ അസംബന്ധങ്ങളും ആയിരിക്കും. കാമലോകത്തിലും പ്രേതലോകത്തിലും ജീവാത്മാവിന്നുണ്ടാവുന്ന അനുഭവങ്ങൾ സ്വപ്നങ്ങൾ എന്ന വിചാരിക്കുന്നപക്ഷം സ്വപ്നങ്ങൾ ഇനിമേലിൽ പരിഹാസാവഹങ്ങൾ ആവാൻ പാടുള്ളതല്ലൊ. എന്തുകൊണ്ടെന്നാൽ സ്വപ്നങ്ങളും അസംഭാവ്യങ്ങളും പൎയ്യായ ശബ്ദങ്ങളായിട്ടാണ ഉപയോഗിക്കാറുള്ളത. യാതൊന്ന സ്വപ്നമോ ആയത യഥാൎത്ഥമല്ലെന്നുള്ള വിശ്വാസം പരമ്പരയായി മനുഷ്യരിൽ ഉറച്ചിട്ടുള്ളതുകൊണ്ട സ്വപ്നങ്ങൾ യഥാൎത്ഥങ്ങൾ ആയാൽ

അവയെ പിന്നെ സ്വപ്നങ്ങാം എന്ന വിളിക്കുന്നതു ഉക്തിവിരുദ്ധവും യുക്തിവിരുദ്ധവും ആയിരിക്കും. ആയതുകൊണ്ട കാമലോകത്തിലും പ്രേതലോകത്തിലും സഞ്ചരിക്കുന്ന ജീവാത്മാവിന്റെ അനുഭവങ്ങാം സ്വപ്നങ്ങാം എന്ന വിചാരിക്കുന്നതു മൌഢ്യമാണ.

സൂക്ഷ്മശരീരത്തോടുകൂടിയാണ ജീവാത്മാവു മേൽപ്രകാരം സഞ്ചരിക്കുന്നത. സൂക്ഷ്മശരീരം മനുഷ്യൎക്ക മാത്രമല്ലാ മൃഗാദികാം ക്കുംകൂടിയുണ്ട. സൂക്ഷ്മശരീരവും ലിംഗശരീരവും തമ്മിൽ തെററിപ്പോകരുത്. ലിംഗശരിരമെന്നത സ്ഥൂലശരിരത്തിന്റെ ആകാശാംശം ആകുന്നു. പാശ്ചാത്യന്മാർ 'ഈതർ' എന്നുപറയുന്നതതന്നെയാണ 'ആകാശം'. വിദ്യുച്ഛക്തിയെ നല്ലവണ്ണം മനസ്സിലാക്കിത്തുടങ്ങിയതിൽപിന്നെയാണ ഈതറിന്റെ സ്വഭാവവും സ്പഷ്ടമായിത്തുടങ്ങിയത. പ്രാണൻ വിദ്യുച്ഛക്തിയുടെ ഒരു തരഭേദവും ലോകചേഷ്ടാനിമിത്തമായിരിക്കുന്ന ആദിത്യനിൽനിന്ന ഉൽഗമിക്കുന്നതും ആകുന്നു. പ്രാണനാസ്ഥൂലശരീരത്തിൽ ആവേശം ഉണ്ടാകുന്നത് ലിംഗശരീരവഴിക്കാകുന്നു. നിഴലെന്ന തോന്നുന്നവിധത്തിൽ മരണപൎയ്യന്തം സ്ഥൂലശരീരത്തെ വിടാതെ അനുഗമിക്കുന്ന ഒരം ലിംഗശരീരത്തെ ഇംഗ്ലീഷ്പുസ്തകങ്ങളിൽ 'എത്തിറിക്ക് ഡബിാം' (Etheric double) എന്നുപറയുന്നു. ആജീവനാന്തം സ്ഥൂലശരീരവും ലിംഗശരീരവും തമ്മിൽ വേർപിരിയുന്നില്ല. ശ്മശാനഭൂമിയിൽ ചിലർ ചിലപ്പോാം കാണുന്ന ഭൂതങ്ങാം മിക്കവാറും ലിംഗശരീരങ്ങാം ആകുന്നു. ജഡവസ്തുവായ ശവം നശിക്കുന്നതുവരെ അതിനെ വിടാതെ പൂൎവ്വസ്മരണയാലോ എന്നുതോന്നുന്നവിധത്തിൽ ലിംഗശരിരം ചുററിപ്പററി നിൽക്കുന്നു. ക്രിസ്തുമരിച്ച് മൂന്നാംദിവസം 'ഉയൎന്നെഴുന്നേററു' എന്നും ഇയ്യ ചിലർകണ്ടുവെന്നും ക്രൈസ്തവവേദത്തിൽ ഘോഷിച്ചിട്ടുള്ളതവിശ്വസനീയമെന്നാണ എന്റെ അഭിപ്രായം. ആത്മജ്ഞാനിയും ഒരുമാതിരി സന്ന്യാസിയും ആയിരുന്നക്രിസ്തുവിന്ന തന്നിൽ ദൃഢഭക്തിവിശ്വാസത്തോടുകൂടിയവരായ 'മെരിമാഡലീൻ' മുതൽപേരോട സംസാരിപ്പാൻവേണ്ടി മലിനമായ ലിംഗശരീരത്തെ അവലംബിച്ചു എന്നുപറയുന്നതിൽ എന്താണ അത്ഭുതം. സൎവ്വജ്ഞപീഠം കയറുവാനുള്ള പോക്കിൽ ഭഗ

ഖാൻ ശങ്കരാചാര്യസ്വാമി ഇപ്രകാരംതന്നെ ഒരാവശ്യത്തിന്നു ശവത്തിൽ പ്രവേശിച്ചതിലും എന്താണ അത്ഭുതം.

മേൽവിവരിച്ച സംഗതികളിൽനിന്ന ഒരുതരം ഭൂതം ലിംഗശരീരമാണെന്നു വെളിപ്പെടുന്നു. മരണത്തിൽ മനുഷ്യൎക്ക സംജ്ഞമായ ഭയംകൊണ്ടും മരിച്ചവരെ സ്ഥാപിച്ചിട്ടുള്ള സ്ഥലങ്ങളിൽ മാത്രം ലിംഗശരീരങ്ങളെ സാധാരണയായി കാണുന്നതുകൊണ്ടും ആകുന്നു ഈ ഭൂതത്തെ മനുഷ്യർ ഭയപ്പെടുന്നത. സൂക്ഷ്മത്തോളം വിചാരിച്ചാൽ ഒരു ഭൂതത്തെ ഒട്ടുംതന്നെ ഭയപ്പെടാനില്ലെന്ന അൎത്ഥം ബോധ്യമാവും. മറ്റൊരുതരം ഭൂതം മേൽപറഞ്ഞ സൂക്ഷ്മശരീരത്തോടുകൂടിയവയാകുന്നു. സൂക്ഷ്മശരീരികൾ എന്നുതന്നെ പറയാം. ഒരുതരത്തിൽ യക്ഷകിന്നരഗന്ധൎവ്വാദികൾ ആകുന്ന പ്രധാനികൾ. ഇതുകൂടാതെ അസംഖ്യം ഭൂതങ്ങൾ ഒരു എന്നതിൽ ഉണ്ട. അവയിൽ ഒരുവക വായനക്കാൎക്ക വളരെ അത്ഭുതകരമായി തോന്നും.

ഈ പ്രബന്ധത്തിന്റെ ആദിയിൽ സർ. ഹംഫ്രി ഡെവി ലോകം വിചാരപൂൎണ്ണമാണെന്ന കണ്ടതിനെപ്പറ്റി പ്രസ്താവിച്ചിട്ടുള്ളത് വായനക്കാർ മറന്നിരിക്കാം. നമ്മുടെ ഓരോ വിചാരവും ഒരോ ഭൂതമാകുന്നു. അതിന്ന ആകൃതിയും പ്രകൃതിയും ഉണ്ടെന്നുപറഞ്ഞാൽ ചിലർ ഇനിക്ക ചിത്തഭ്രമമുണ്ടൊ എന്നുകൂടി സംശയിക്കും. എന്നാലും വിരോധമില്ലാ. ആകൃതിയില്ലാത്തത അദൃശ്യമാണെന്നുള്ളതിന്ന വാദമില്ല. സർഹംഫ്രിക്ക വിചാരങ്ങൾ ദൃശ്യങ്ങളായിരുന്നതുകൊണ്ട അവ രൂപികൾ ആയിരുന്നുവെന്ന അനുമാനിക്കാതെയിരിപ്പാൻ കാരണം കാണുന്നില്ല. പക്ഷെ, പാശ്ചാത്യപാണ്ഡിത്യം, സർഹംഫ്രികണ്ടതെല്ലാം മിത്ഥ്യയെന്നും മായയെന്നും കല്പിക്കും. സർഹംഫ്രി അദ്ദേഹത്തിന്റെ ജന്മത്തിൽ ഒരിക്കൽ യദൃഛയാ കണ്ടതെല്ലാം നമ്മുടെ യോഗികൾക്ക് നിത്യം അനുഭവമുള്ളവയാണ. അതുകൊണ്ട പാശ്ചാത്യ പണ്ഡിതന്മാരുടെ ആ അഭിപ്രായത്തേ അത്രഗൌനിക്കേണമെന്നില്ല. നമ്മുടെ വിചാരങ്ങൾ എല്ലാം രൂപികൾ ആകയാൽ ഭൂതങ്ങളും ഭൂതങ്ങൾ ആയതുകൊണ്ട ഗുണികളും ആകുന്നു. ഗുണികൾ എന്ന വച്ചാൽ ത്രിഗുണ

സമ്പന്നങ്ങളാം എന്നത്രം സദ്വിചാരങ്ങൾ സൽഗുണകാരികളും ദുർവ്വിചാരങ്ങൾ ദുർഗ്ഗുണകാരികളും ആകുന്നു. ഫെലിക്സ്ബാംപ്രി' എന്ന മൂപ്പച്ചൻ ഉഗ്രവിചാരത്താൽ മുടന്ത് മാററിയെന്ന കെട്ടുകഥയിലും ബെബർ അപ്രകാരം തന്നെ പുത്രൻെറ രോഗത്തെ കൈമാറിവാങ്ങി മരിച്ചു എന്ന ചരിത്രത്തിലും അപ്രകാരംതന്നേ മെല്പത്തൂർ നാരായണ ഭട്ടതിരി അദ്ദേഹത്തിൻെറ ഗുരുനാഥൻെറ ദുസ്സഹമായ രോഗത്തെ ഏററവാങ്ങിയെന്ന ഐതിഹ്യത്തിലും കാണുന്നുണ്ടു. ഇയ്യിടയിൽ രണ്ടുസംഗതികളിൽ വിഷൂചികാരോഗം പ്രാർത്ഥനയാൽ തട്ടിഒഴിഞ്ഞുപൊയിട്ടുള്ളത എനിക്കു അനുഭവമാകുന്നു.

മെസ്മറിസം (Mesmerism) കൊണ്ടുരോഗം മാററുന്നതും ഇനിക്കും മററുചിലക്കും അനുഭവമുണ്ടായിട്ടുള്ള ഒരു കാൎയ്യമാണു. ആത്മകൊണ്ട വിചാരങ്ങളുടെ വ്യാപാരം അവയുടെ നന്മതിന്മയെ അനുസരിച്ചിരിക്കും എന്നു നിസ്സംശയം പറയാം. കാമക്രൊധാദികളെ ത്യജിക്കണമെന്നു തത്വജ്ഞന്മാർ സിദ്ധാന്തിക്കുന്നതിൻെറ ഉദ്ദേശം ഇപ്പോൾ സ്പഷ്ടമാവുന്നുണ്ടു. വിചാരങ്ങളുടെ വ്യാപാരങ്ങളിൽ മറെറാരു വിശേഷം എന്തെന്നാൽ, അവയെ എവിടേക്കയക്കുന്നുവോ, അവിടെ ഫലിച്ചില്ലെങ്കിൽ നിയന്താവിൽ തന്നെ ഫലിക്കുന്നു. കാപ്പിരികളുടെ ഇടയിൽ ഒരുതരം ആയുധമുണ്ടു. അത ആരുടെ നേരെ പ്രയോഗിക്കുന്നുവോ, അവരിൽ ഫലിച്ചില്ലെങ്കിൽ തിരിയെ വന്നു പ്രയോഗിച്ചവൻെറ തലയ്ക്കുതന്നെ കൊള്ളും. അതുപോലെയാണ വിചാരങ്ങളുടെ സ്വഭാവവും എന്നമാത്രമല്ല, സദ്വിചാരങ്ങൾ അവയെപ്പോലെയുള്ള മററു സദ്വിചാരങ്ങളോടുകൂടിചേൎന്നും ദുർവ്വിചാരങ്ങൾ അതുപോലെതന്നെ തത്തുല്യങ്ങളോടുകൂടിചേൎന്നും ബലപ്പെടുന്നു. സദ്വിചാരങ്ങളും ദുർവ്വിചാരങ്ങളും പരസ്പരവിരുദ്ധങ്ങളാകയാൽ തമ്മിൽ തമ്മിൽ നശിപ്പിക്കുവാൻശ്രമിക്കുന്നു. പാറയിന്മേൽ എറിഞ്ഞ പന്തു എങ്ങിനെ കൊണ്ടുടിക്കിൽ യാതൊരു ദോഷവും ചെയ്യാതെ വളരെ ഉരക്കോടെ മടങ്ങിവന്നു എറിഞ്ഞ ആളുടെ മേൽതന്നെ കൊള്ളുന്നുവൊ അപ്രകാരംതന്നെ സദ്വിചാരങ്ങളോടുകൂടിയ ഒരാളുടെ

നേരെ വിടുന്നതായ ദുർവ്വിചാരങ്ങൾ അയാളിൽ ഫലിക്കുന്നില്ലന്ന മാത്രമല്ല, വഴിമൽവച്ച മററു വല്ല ദുർവ്വിചാരങ്ങളോടും കൂടിചേൎന്നപ്പെട്ട താൻ ആരിൽനിന്ന ഉൽഗമിച്ചുവൊ അയാളുടെ മേൽതന്നെ പോയി വീഴുന്നു. ഈ സംഗതി നമുക്ക മികച്ചേക്കും അനുഭവമുള്ളതാണ. ആകയാൽ നമ്മുടെ ദുർവ്വിചാരങ്ങൾതന്നെയാണ ഭയങ്കരന്മാരായ ചെകുത്താൻമാർ. മാന്ത്രികൻമാൎക്കുകൂടി ഒരം ചെകുത്താന്മാരോട തോല്മയാണ. എന്നാൽ ഇവ നമ്മിൽനിന്നുതന്നെ ഉത്ഭവിക്കുന്നവയാകകൊണ്ട നാം തന്നെ നിശ്ചയിച്ചെങ്കിലെ ഇവയെ ഇല്ലായ്മചെയ്യാൻ കഴികയുള്ളു.

(തുടരും)

പുത്തേഴത്ത ഗോവിന്ദമേനോൻ, ബി. എ.

# കോങ്കണ ബ്രാഹ്മണർ.

——:o:——

(തുടൎച്ച)

4. കോലർ, ഗോണ്ഡർ മുതലായ കാടന്മാർ പാൎത്തുവരുന്ന ദിക്കിന്ന കോലവനം, ഗോന്ധവനം (Godwana) എന്നുപറയുന്നതുപോലെതന്നേ കൊങ്ങർ നിവസിച്ചുവരുന്ന രാജ്യത്തിന്ന കൊങ്ങവനംഎന്ന പേരുണ്ടായി എന്നും അതു കൊങ്കവനം എന്ന സംസ്കൃതരൂപം ധരിച്ച പ്രാകൃതത്തിൽ കോങ്കവണം എന്നായ്തീൎന്നുഎന്നും കാലാന്തരത്തിൽ വകാരലോപത്താൽ കോങ്കണം എന്നരൂപത്തിൽ പൎയ്യവസിച്ചുഎന്നും ചിലർ അഭിപ്രായപ്പെടുന്നു. ഈ അഭിപ്രായത്തിൽ വളരെ യുക്തിയുണ്ട. കോങ്ങവനം കോങ്കവനം, കോങ്കവണം എന്നിരൂപങ്ങൾ കാലക്രമാനുരൂപമായി അതാതു കാലങ്ങളിൽ എഴുതിയ ഗ്രന്ഥങ്ങളിലോശാസനങ്ങളിലോ മറേറാ എഴുതീട്ടുള്ളപ്രകാരം രേഖാമൂലമായി കാണിച്ചല്ലാതെ ഈ അവയവാൎത്ഥത്തിന്ന സ്വീകാരാൎഹത ഇല്ല. ഈവിധത്തിൽ ഇഷ്ടമുള്ള അൎത്ഥം ഏതുപദത്തിന്നും കല്പിക്കുന്നതു ദുസ്സാദ്ധ്യമാകയില്ല. രേഖാകാരങ്ങൾ ഇല്ലാതെ വനശബ്ദത്തിലെ നകാരത്തി

നു ണതചം വരുന്നതു എങ്ങനെ? പ്രാകൃതത്തിൽ നകാരമില്ലാത്തതുകൊണ്ടു സൎവ്വത്ര ണകാരംതന്നെ ഉപയോഗിക്കുന്നു എന്നതു സത്യംതന്നെ എങ്കിലും കൊങ്കവണമെന്നതിലെ വകാരലോപം എങ്ങിനെ ഉണ്ടായി? സംസ്കൃതത്തിൽനിന്നു പ്രാകൃതം ഉണ്ടായോ അല്ലെങ്കിൽ പ്രാകൃതത്തിൽനിന്നു സംസ്കൃതരൂപമായ കൊങ്കണശബ്ദം ഉണ്ടായോ എന്നചോദ്യത്തിന്നും സമാധാനം ഇല്ല.

കോയമ്പത്തൂർ, മൈസൂർ മുതലായ രാജ്യങ്ങൾക്കു കൊങ്ങുരാജ്യം കൊങ്ങുനാടു എന്നു പേരുണ്ടായിരുന്നു എന്നു ചരിത്രത്തിൽനിന്നു അറിയാം. കൊങ്ങുനാട്ടിൽ വസിക്കുന്നവർ കൊങ്ങരായിരുന്നു. കാലക്രമേണ സമുദ്രം പടിഞ്ഞാട്ടു മാറിപ്പോകുന്തോറും സഹ്യാദ്രിയുടെ അടിവാരത്തിൽ വിസ്തീൎണ്ണമായ കടപ്പുറം വിജനമായികിടക്കുന്നതുകൊണ്ടു സഹ്യാദ്രിയിൽനിന്നു കൊങ്ങർ കുടിയേറിപ്പാൎത്തു അതിനെ സ്വാധീനപ്പെടുത്തി എന്നു ഊഹിക്കാം. ഈ കൊങ്ങന്മാരുടെ പരാക്രമങ്ങൾ കേരളത്തിൽ എന്നപോലെ കേരളത്തിന്റെ ഉത്തരപ്രദേശങ്ങളിലും അവ്യാഹതമായി പ്രബലപ്പെട്ടിരുന്നു എന്നു അനുമിപ്പാൻ സംഗതിയുണ്ടു്. എന്നാൽ ഈ സംഗതി ഭാഷാശാസ്ത്രത്തെ അവലംബിച്ചിരിക്കുന്നു. അതിന്റെ യാഥാൎത്ഥ്യം പ്രതിപാദിപ്പാൻ മറ്റു രേഖകൾ എന്റെ വശം ഇല്ല.

5. ഗുണ്ടൎട്ടസായ്പിന്റെ നിഘണ്ടുവിൽ കൊങ്കണശബ്ദം കൊങ്ങ + അണ = (കൊങ്ങു + അണ) എന്നശബ്ദങ്ങളിൽനിന്നു ഉണ്ടായി എന്നുപറയുന്നു. കൊങ്ങു എന്നതിന്നു താഴ്വരയെന്നും അണ എന്നതിന്നു ആശ്രയം ആധാരം എന്നും ആ മഹാൻ അൎത്ഥംപറഞ്ഞിരിക്കുന്നു. താസ്സ്യാൽ സഹ്യാദ്രിയുടെ അടിവാരത്തിൽ ഉള്ളവർ കൊങ്ങർ ആകുന്നു. അവരുടെ ആവാസസ്ഥാനമായ ദേശത്തിന്നു കോങ്ങണ എന്നു പേരുണ്ടായി. ഈ അൎത്ഥം യഥാൎത്ഥമാകുന്നു എങ്കിൽ പശ്ചിമതീരത്തു ബ്രാഹ്മണർ വന്നുകുടിയേറിപ്പാൎക്കുന്നതിന്നു മുമ്പായിട്ടു അവിടെയുള്ളവർ കൊങ്ങരായിരുന്നു എന്നും പശ്ചിമതീരത്തിന്നു സാമാന്യമായ പേർ കൊങ്ങണ എന്നായി എന്നും ബ്രാഹ്മണർ ഈ പ്രദേശത്തു എത്തിയപ്പോൾ കൊങ്ങണ എന്ന ദ്രാവിഡപദം സംസ്കൃതമാക്കി കോങ്കണാ എന്ന സംജ്ഞാ ഉണ്ടാക്കി എ

ന്നും നിശ്ചയിക്കാം. ഈ നിശ്ചയം ദൃഢീകരിപ്പാൻ ഉള്ള മറെറാരു പ്രമാണം സപ്തകോങ്കണം എന്ന സംജ്ഞയാണ്.

കാരാടഞ്ചവിരാടഞ്ചമാരാടംകോങ്കണംതഥാ
ഹവ്യഗംതൌളവഞ്ചൈവകേരളഞ്ചേതിസപ്തകം ॥

ഇങ്ങിനെ സപ്തകൊങ്കണത്തെക്കുറിച്ചു ഒരു ശ്ലോകം മേപ്പടി നിഘണ്ഡുവിൽ ഉണ്ട്. സഹ്യാദ്രികാണ്ഡം ഉത്തരരഹസ്യം ൩-ാം അദ്ധ്യായം ശ്ലോകം ൪൬- ൪൭-ൽ. സപ്തകൊങ്കണത്തിന്റെ വിഭാഗങ്ങൾ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

കേരളാശ്ച തുളുംഗാശ്ച തഥാസൌരാഷ്ട്രവാസിനഃ
കോങ്കണാഃകരഹാടാശ്ച കരനാടാശ്ചബർബരാഃ ।
ഇത്യേതേ സപ്തദേശാവൈ കോങ്കണാഃ പരികീർത്തിതാഃ ॥

മേൽ ശ്ലോകത്തിലെ കാരാടം എന്നതു കരഹാടംതന്നെ. ഹവ്യഗമെന്നതു ഹവീകരുടെ രാജ്യമായ കരനാടം (കർണ്ണാടം) ആകുന്നു. തൌളവം എന്നതും തുളുംഗം എന്നതും ഒന്നുതന്നെ. മാരാടം എന്നതു മഹാരാഷ്ട്രം എന്നതിന്നു പകരം എഴുതിയതാകുന്നു. മഹാരാഷ്ട്രം വിന്ധ്യാദ്രിയുടെ തെക്കും ഗോദാവരിയുടെ വടക്കും സഹ്യാദ്രിയുടെ കിഴക്കും ഉണ്ടായിരുന്ന രാജ്യമാകയാൽ പശ്ചിമതീരത്തുള്ള രാജ്യങ്ങളിൽ അടങ്ങുകയില്ല. വിരാടമെന്നതു വിന്ധ്യാദ്രിയുടെ ഉത്തരഭാഗത്തുണ്ടായിരുന്ന മത്സ്യരാജ്യത്തിന്റെ പേരാകയാൽ കോങ്കണങ്ങളിൽ അടങ്ങുകയില്ല. സൌരാഷ്ട്രമെന്നതു ഇപ്പോൾ സൂരത്തു (Surat) എന്നു പറയുന്ന നഗരംതന്നേ. ഈ നഗരം മുതൽ കന്യാകുമാരിവരെയുള്ള ദേശത്തിന്നു പരശുരാമക്ഷേത്രം എന്നുപേർ. സൌരാഷ്ട്രത്തിന്റെ തെക്കു കോങ്കണമായിരുന്നു. ഇതിനെ ഇപ്പോൾ വടക്കെ കോങ്കണം തെക്കെ കോങ്കണം എന്ന രണ്ടു ജില്ലകളാക്കിയിരിക്കുന്നു. വടക്കെകോങ്കണമായിരുന്നു അപരാന്തകമെന്ന പ്രാചീന രാജ്യം. തെക്കെകോങ്കണത്തിന്റെ തെക്കെ അററത്തായിരുന്നു ഗോരാഷ്ട്രം, (ഗോപവനം, ഗോമന്തകം) എന്ന രാജ്യം. ഇതിപ്പോൾ പോർത്തുഗീസ്നാടു ഗൈവഗോവാ പട്ടണവും അതിന്നു ചുററും ഉള്ള പ്രദേശങ്ങളും ആകുന്നു. കോങ്ക

ങ്ങൾ കൊണ്ടിളകിയ അപ്സരസ്ത്രീകൾ ഇതോടു ചേൎന്ന മററുസകല
ദിവ്യഗുണങ്ങളെയും ഇതിന്നെല്ലാം മൂലമായ ചൈത്രരഥത്തെ
യും ഓൎത്ത് വിസ്മയത്തോടുകൂടെ നില്ക്കുന്നതുകൊണ്ട് രാജാവിന്ന് പൂൎവ്വദി
വ്യഗുണചരിതങ്ങൾ പലതുമുണ്ടെന്നും വന്നുകൂടി. 'നോക്കട്ടേ'= യ
ത്നംചെയ്യാം. പിന്നെ "സൂത" എന്നതുമുതൽ "കൊടിക്കൂറയും"
എന്നതുവരെയുള്ള ഗ്രന്ഥംകൊണ്ട് ശത്രുജയാദി സകല കാൎയ്യസാ
ധകമായ പ്രതാപത്തിന്റെ വലിയ ഒരു അംശമായിരിക്കുന്ന വേ
ഗത്തെ രാജാവ് സമ്പാദിച്ചുവെന്നു പറയുന്നു. "രാജൎഷി" എന്നു
മുതൽ "രിച്ചതന്നെ" എന്നതുവരെയുള്ള ഗ്രന്ഥംകൊണ്ട് അപ്സ
രസ്ത്രീകൾക്ക് പ്രകൃതകാൎയ്യസിദ്ധിയിൽ അത്യാവേശം മൂലമായി ഉ
ണ്ടാവുന്നതും കാൎയ്യസിദ്ധിവരെ അകത്തും പുറത്തും ഒരു പോലെ
ശക്തിയായി ബാധിക്കുന്നതും ആയ കഠിന മനോവേദന കൊണ്ടു
ണ്ടാകുന്ന അസ്വാസ്ഥ്യത്തെപ്പറയുന്നു.

ചിത്രലേഖ താങ്ങിപ്പിടിച്ചും മററുമുള്ള ഉൎവ്വശിയുടെ പ്രവേ
ശംകൊണ്ട് അന്യദിവ്യസ്ത്രീകൾക്കുകൂടി ഇല്ലാത്ത അതിസുകുമാര
സ്വഭാവം തോന്നുന്നു. ചിരകാലസഹവാസാദ്ദൃഢീകൃതസ്നേഹ
യായ ചിത്രലേഖയും ചക്ഷുഃപ്രീതികരങ്ങളായ ഉൎവ്വശിയുടെ സൌ
ന്ദൎയ്യതാരുണ്യലാവണ്യാദി ഗുണങ്ങളെക്കണ്ട ഉടൻതന്നെ അതിപ
ക്ഷപാതിയായിത്തീൎന്ന രാജാവും ആ മോഹാലസ്യത്തെ അതിവേ
ഗത്തിൽ കളവാൻ ഉൽക്കടേച്ഛയോടുകൂടി ചെയ്യുന്ന പ്രവൃത്തി
കളെ "തോഴി! ആശ്വസിക്ക" എന്നു മുതൽ "തോന്നുന്നുവല്ലോ"
എന്നതുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. സംഭ്രമംകൊണ്ടാ
കുന്നു ചിത്രലേഖ അപ്പോൾ പനിനീർമുതലായവയെ പ്രഭാവ
ത്താൽ നിൎമ്മിക്കാതിരുന്നത്. "കോഴ്ക്കഹരിചന്ദനം" "കോഴ്ക്ക
യിമ്മട്ടുവസനം"= കാഴ്ക്കിളകുന്ന തടിച്ചോരു കൊങ്കകൾനടുവിൽ
സുരദ്രുസുമമാല്യം. "ജഗത്രയംവഴിക്കുകാക്കുന്നവലാരിവൈഭവാൽ"
എന്നതിന് ചട്ടുകപ്രായന്മാരായ ഭൃത്യന്മാർ ചെയ്യുന്നതെല്ലാം
സ്വാമിചെയ്യുന്നതായി വിചാരിക്കേണമെന്നഭിപ്രായം.

പിന്നെ ക്രമത്തിൽ ഉൎവ്വശിക്കു തന്റേടമുണ്ടായതായി അറി
ഞ്ഞ് രാജാവും ചിത്രലേഖയും സന്തോഷിച്ചതിന്റെശേഷം അ
സുരന്മാരെ മടക്കി ഓടിച്ചു എന്ന വൎത്തമാനം ചിത്രലേഖ പറ

ഞ്ഞതു കേട്ടിട്ട് ഉർവ്വശി കണ്ണുമിഴിച്ച് ഇന്ദ്രനല്ലാതെ ഇങ്ങിനെയു
ള്ള ദുഷ്കരകർമ്മം ചെയ്യാനാരും കഴിയില്ലന്നഭിപ്രായത്തെ "ഐ
ശ്വര്യംകൊണ്ട്" എന്നതുടങ്ങിയ തന്റെ ചോദ്യത്താൽ വെളിവാ
ക്കുന്നു. ഇന്ദ്രസദൃശനും ഇതുപോലെ ചെയ്യാൻ കഴിയുമെന്നഭിപ്രാ
യത്തോടുകൂടി ചിത്രലേഖ ചേർചറഞ്ഞ് കാണിച്ച്കൊടുത്തതി
ന്റെശേഷം രാജാവിനെക്കണ്ട ഉർവ്വശിക്കുണ്ടായ നായനാസ്വാദാമൃ
തസമുദ്രം കോളിളകിയപ്പോൾ തിരമാലപോലെ ശൃംഗാരനിനി
ക്ഷേപകാരംതന്നെയാണ് ചെയ്തത്" എന്ന വാക്യവും ഉർവ്വശിയേ
ക്കണ്ട രാജാവിന്ന് അതുപോലെതന്നെ "നാരായണ മഹർഷിയു
ടെ" എന്ന മുതൽ "നിർമ്മിയ്ക്കാൻ മിടുക്കെങ്ങിനെ" എന്നവരേയും
പിന്നെ "അവർ വലിയ" എന്ന മുതൽ "സഖീജനത്തിനോ" എ
ന്നവരേയും ഉള്ള വാക്യങ്ങളും പുറപ്പെടുന്നു. നിർമ്മിക്കാൻ തരാ
പ്പാകുമൊ'=നിർമ്മിയ്ക്കാൻ മിടുക്കെങ്ങിനെ. 'ഉരയ്ക്കുവല്ലു'=ഉരയ്ക്കു
വല്ല. അസുരന്മാരുടെ അക്രമം കണ്ടിട്ടുണ്ടായ മോഹാലസ്യത്തി
ന്നു മുമ്പിൽ രംഭതുടങ്ങിയശേഷംസഖികളെ കാഴ്മാനുണ്ടായിരു
ന്നു, തന്റെരംമുണ്ടായസമയം കാഴ്മാനില്ല. അവക്കും ഇതുപോ
ലെതന്നെ വല്ല ആപത്തും വന്നിട്ടുണ്ടൊ എന്ന ശങ്കകൊണ്ട് ഉ
ള്ളിളകിയ ഉർവ്വശിയുടെ 'ആ സഖീജനം എവിടെയായിരിക്കും'
എന്ന ചോദ്യത്തിന്ന് നിന്റെ അസുരഭയം തീർത്ത രാജാവുതന്നെ
യാണ് ഈ ഭയവും തീപ്പാൻ സമത്ഥൻ എന്നത്ഥമായി ചിത്ര
ലേഖ മറുവടിപറഞ്ഞതിന്റെശേഷം ഉർവ്വശിയുടെ സാദ്ധ്യസ
മൌനത്തെ ചോദ്യമായി സ്വീകരിച്ച രാജാവ് പറഞ്ഞ മറുവടി
യ്ക്കു ഭംഗിയും പ്രയോജനവും നല്ലവണ്ണമുള്ളതിനാൽ അതിനെ
അതിരുചികരമായ സ്വാദും, ജര, നര, മരണം, മുതലായ ദോഷ
ങ്ങളെ നശിപ്പിപ്പാൻ ശക്തിയുമുള്ള അമൃത്തന്നെയാണെന്ന് ഉ
ർവ്വശി കല്പിക്കുന്നു. തന്റെനേരെ രാജാവിനുള്ള അനുരാഗത്തെ
സൂചിപ്പിക്കുന്നതും രംഭമുതലായ സഖിമാക്ക് നിന്നെക്കാണായ്ക
കൊണ്ടുള്ള വിഷാദമല്ലാതെ യാതൊരു ആപത്തുമില്ലെന്ന് രാല്പ
ര്യാത്ഥം കൊണ്ട് തനിയ്ക്കു സമാധാനമുണ്ടാകുന്നതും മറവു മാകു
ന്ന മറുവടിയുടെ ഭംഗിയും പ്രയോജനവും. ഇങ്ങിനെ അമൃതമയ

മായ വാക്കിനെ കേട്ടിട്ടുണ്ടാകുന്ന വിസ്മയത്തെ മുമ്പിൽ കേട്ടിട്ടു
ള്ള രാജാവിൻെറ അനന്തദിവ്യഗുണങ്ങളേ ഓൎത്തും 'യത്രാകൃതിസ്ത
ത്രഗുണാവസന്തി' എന്ന സാമുദ്രികാശാസ്ത്രസിദ്ധാന്തത്തെ അനുസ
രിച്ചു ആകൃതിവിശേഷംകണ്ടും ശമിപ്പിക്കുന്നു. കണ്ടപ്പോഠതന്നെ
രാജാവിൻെറ നേരെ സ്വഭാവത്താലെ ഉണ്ടായതും പിന്നെ 'മേ
ഹിതശരച്ചന്ദ്രനെപ്പോലെ' എന്നതുവരെയുള്ള വാഗ്രാമൃതപ്രയോ
ഗങ്ങഠംകൊണ്ടു വൎദ്ധിച്ചതു മായ അഭിലാഷം ഉള്ളിലൊതുങ്ങാ
തെ പുറമെത്തക്കകണ്ണിൽക്കൂടിപ്പുറപ്പെടുന്നവിധം ഉൎവ്വശി കടാക്ഷിക്കു
ന്നതുകണ്ട് ചിത്രലേഖസഖ്യം ഊഹിച്ച് 'എന്താണ് നോക്കുന്ന
ത്?' എന്ന ചോദിച്ചതിന്ന് അഭിലാഷശക്തികൊണ്ട് തൽക്കാ
ലം ഒന്നും ഓൎക്കാതെ ഉൎവ്വശി 'സമദുഃഖസുഖമാണിജ്ജനം' എന്ന
സത്യത്തെത്തന്നെ പറഞ്ഞുപോയതിൻെറശേഷം ചിത്രലേഖ
'ഏ, ഏത്?' എന്ന ആവൎത്തിച്ച ശങ്കയിൽ ചോദിച്ചപ്പോഠ
എല്ലാമോൎത്ത് സ്വഭാവലജ്ജയോടുകൂടി തൻെറ അഭിലാഷത്തെ
ഉൎവ്വശി 'സഖിജനം' എന്ന ഉത്തരംകൊണ്ട് ഒരു വിധം മറയ്ക്കു
ന്നു. യാതൊരു കേടുംകൂടാതെ ഉൎവ്വശിയോടും ചിത്രലേഖയോടും
കൂടിച്ചേൎന്നുവരുന്ന രാജാവിൻെറ അതിമാനുഷമായ ആകൃതി വി
ശേഷത്തെയും പ്രതാപത്തെയും കണ്ട് രംഭതുടങ്ങിയ അപ്സരസ്ത്രീ
കഠം "തോഴിമാരെ" എന്ന മുതൽ "ദ്ദേഹമാണെല്ലൊ" എന്നതു
വരെയുള്ള ഗ്രന്ഥംകൊണ്ടു വൎണ്ണിക്കുന്നു. തേരിറങ്ങുമ്പോളുണ്ടാവു
ന്ന ഇളക്കംകൊണ്ട് രാജാവിൻെറ ചുമലിന്മേൽ എൻെറ ചുമല്
മുട്ടിപ്പോയി; എനിക്ക് ഒട്ടും അകന്നുനിൽക്കുവാൻ തരമില്ലാത്ത വി
ധത്തിൽ നീ എൻെറ ശരീരത്തോടുചേൎന്നു നിന്നിട്ടാണ് ഇങ്ങിനെ
സംഭവിച്ചതു; എന്ന് വരുത്തുവാനായി തോഴി! കുറച്ചു മുമ്പോട്ടു
കയറി നിൽക്ക എന്ന ഉൎവ്വശിയും, നിൻെറ ഗൂഢാഭിപ്രായമെ
ല്ലാം മനസ്സിലായി. അതിന്നു വിരോധമായി അല്പവും പ്രവൃത്തി
പ്പാൻ എനിക്ക വയ്യ, എന്നുവരുത്തുവാനായി പുഞ്ചിരിയിട്ടുകൊ
ണ്ട് 'എനിക്കു വയ്യ' എന്ന് ചിത്രലേഖയും തമ്മിൽ സംഭാഷണം
ചെയ്യുന്നു. "ഇവിടെവെച്ചു" എന്നതു മുതൽ "സംഗതിവരട്ടെ"
എന്നവരെയുള്ള ഗ്രന്ഥംകൊണ്ട് പ്രകൃതകാൎയ്യസിദ്ധിയുടെഫലമായ

ആനന്ദ സാരമത്തായ വാക്കുകളെക്കൊണ്ടും പ്രവൃത്തികളെക്കൊ
ണ്ടും പ്രകാശിപ്പിക്കുന്നു. അനന്തരം ഉൎവ്വശിയെ മാൎഗ്ഗമദ്ധ്യത്തിൽ വെ
ച്ച് കേശി പിടിച്ചുകൊണ്ടുപോയ വൎത്തമാനം നാരദമഹൎഷി പറ
ഞ്ഞുകേട്ട് സംഭ്രമത്തോടുകൂടി ദേവേന്ദ്രൻ അസുരനെ ജയിച്ച് ഉൎവ്വ
ശിയെത്തിരിച്ചുകൊണ്ടു വരുവാനായി കല്പിച്ചയച്ച ഗന്ധൎവ്വപ്പെരു
മ്പടയുടെ രാജാവായ ചിത്രരഥൻ പ്രവേശിച്ച് ആ വൎത്തമാന
ത്തേയും മററും രാജാവിനോടു പറഞ്ഞ് സന്തോഷപ്രശംസയെ
ച്ചെയ്യുന്നതിനെ തടുത്ത് രാജാവ് "അത്രമിന്ദ്രനെഴുന്ന വിൎയ്യമെ
ല്ലോ" എന്ന ശ്ലോകം കൊണ്ടു ഉദാഹരണത്തോടുകൂടി പറഞ്ഞതി
ന്റെ താല്പൎയ്യാൎത്ഥം:—ഇന്ദ്രന്റെ വീൎയ്യംകൊണ്ടു പകൎത്തിയ എന്റെ
വീൎയ്യം ഇന്ദ്രന്റെ വീൎയ്യം തന്നെയാണ്, പ്രതിബിംബമായ ഇതി
ന്നും ശത്രുസംഹാരാദി കാൎയ്യങ്ങളെ ച്ചെയ്യാൻ ശക്തിയുണ്ട്, സാ
ക്ഷാൽ സിംഹനാദത്തിന്റെ ഒരു പകൎപ്പായ ഗുഹയിൽനിന്നു പു
റപ്പെടുന്ന സിംഹനാദത്തിന്ന് ആനകളെ നശിപ്പിപ്പാനുള്ള ശ
ക്തികാണുന്നില്ലേ? അതുപോലെ എന്നാകുന്നു. പൊല്ലീസ്സുനിയ
മം, സിവിൽ നിയമം, മുതലായവകൊണ്ട് നമുക്കിപ്പോൾ വള
രെ അധികം രക്ഷകിട്ടുന്നുണ്ട്. എന്നാൽ ഇതൊന്നും നാട്ടുരാജാ
ക്കന്മാരുടെയല്ല, ഇവ ബ്രിട്ടിഷഗവൎമ്മേണ്ടിൽനിന്നു പകൎത്തിയ
താണ്, എന്നു നാട്ടുരാജാക്കന്മാരുടെ പ്രജകളും, ഠരം ചട്ടവട്ടങ്ങ
ളെല്ലാം അതിശയം തന്നെ. ഇതൊക്കെ രാമയ്യന്റെയാണ്, എ
ന്നു മുറജപത്തിൽ സന്തോഷിച്ചുകൊണ്ട് നമ്പൂരിമാരും പറഞ്ഞു
പോരുന്ന വാക്കുകളെ ഇവിടെ സ്മരിച്ചാൽ നന്നായിരിക്കും. (ഞാ
ൻ തന്നെയാകുന്നു സൎവ്വോൽകൃഷ്ടൻ എന്ന ഉറപ്പുകൊണ്ടുണ്ടാ
കുന്ന പരജനനിന്ദയാകുന്നു ഗൎവ്വം. ഗുണങ്ങളെല്ലാം പ്രത്യേകിച്ച്
ഇതിന്നു കാരണമാണ്. ഇതെല്ലാ ഗുണങ്ങളേയും നശിപ്പിക്കുക
യും ചെയ്യും. ഒരു ഗുണത്തിനും ഫലിപ്പാ അവസാനിക്കുന്നതല്ലെ
ന്നു കാണുന്നതാകുന്നു അഗൎവ്വത്തിന്റെ കാരണം, ഈക്കാഴ്ചയു
ള്ളവൻ തന്റെ ഗുണങ്ങളെ ക്രമേണ വൎദ്ധിപ്പിക്കും; ഇങ്ങിനെയു
ള്ള അൎത്ഥങ്ങളെ സ്വീകരിച്ചിട്ടാകുന്നു ചിത്രരഥൻ രാജാവിന്റെ
അഗൎവ്വത്തെ ശ്ലാഘിച്ചത്. ഇപ്പോൾ ഇന്ദ്രനെക്കാണ്മാനിടയില്ല
ല്ലോ' എന്ന രാജാവിന്റെ വാക്കിന് ഞങ്ങൾ പ്രജാകാൎയ്യങ്ങ

ങ്ങാം കൊണ്ട് അധികസമയവും പരതന്ത്രന്മാരായിരിക്കുന്നെന്നു
നിങ്ങൾക്കറിയാമല്ലോ എന്ന സിദ്ധാന്താൎത്ഥം. കാൎയ്യം പറയാതെ
തന്നെ ഒരുവിധം സൂക്ഷ്മമായി അറിഞ്ഞ ഇഷ്ടസഖിയായ ചിത്ര
ലേഖയായ എന്റെ ഒരം അനുരാഗസാദ്ധ്യസത്തെ ധരിപ്പിക്കാമെ
ന്നും ഇപ്പോൾ ചെയ്ത വലുതായ ഉപകാരംകൊണ്ട് ഞാനിനിമേ
ലിലെല്ലാം അങ്ങയുടെ തന്നെയായിരിക്കുന്ന എന്നത് രാജാവി
നെ ധരിപ്പിക്കേണമെന്നും വിചാരിച്ചിട്ടാകുന്നു "തോഴി ചിത്രലേ
ഖെ" എന്നുമുതൽ "ഉൎവ്വശി അറിയിക്കുന്നു" എന്നുവരെയുള്ള
വാക്കുകൾ. പിന്നെ കാണാം=പിന്നെകാണാൻ- തരമുള്ളപ്പോ
ളെല്ലാം ഇനിയ്ക്കങ്ങേക്കാണ്മാൻ സംഗതിവരുത്തിയാൽ കൊള്ളാ
മെന്നു താല്പൎയ്യം. "പൊങ്ങുന്നതിന്നു തടവുനാച്ചിട്ട്" എന്നുമുത
ൽ "കൊണ്ടുംതാനും" എന്നുവരെയുള്ള ഗ്രന്ഥംകൊണ്ട് രാജാവും ഉ
ൎവ്വശിയും തമ്മിൽ പിരിയുമ്പോൾ മനസ്സിനുതാപംകൊണ്ടുണ്ടാ
യ ചെറിയ വിഘ്നത്തെ വലുതാക്കുകയും പ്രശംസിക്കുകയും ഇത്
ഒരു വലിയ ഉപകാരമായി എന്നു സന്തോഷിക്കുകയും ചെയ്യുന്നു.
"മഹാരാജാവെ" എന്നുമുതൽ "കണ്ടാലും" എന്നതുവരെയുള്ള ഗ്ര
ന്ഥംകൊണ്ട സൂതൻ അങ്ങയ്ക്കു യാത്രകാലമായി എന്നതിനെ കാ
ണിക്കുന്നു. പിന്നെ സൂതൻ അടുപ്പിച്ചു നിറുത്തിയ തേരിൽ കയ
റിയ രാജാവും മേൽപ്പോട്ടുപൊങ്ങുന്ന ഉൎവ്വശിയും ആ വേർപാടി
ങ്കൽ ദുഃഖംകൊണ്ട് അധികമായി കുഴങ്ങിയതിനെ അങ്കാവസാ
നംവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു.

കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ.

# സമ്മാനം

ഇക്കൊല്ലം ചിങ്ങത്തിലും തുലാത്തിലുമായി രണ്ടു സമ്മാന
ലേഖനങ്ങൾ പ്രസിദ്ധംചെയ്ത വിവരം വായനക്കാർ മറന്നിട്ടില്ലാ
യിരിക്കാം. അവയിൽ ഒന്നാമത്തേതിന്നു ആളില്ലാതെപോയതും
രണ്ടാമത്തേത് എട്ടിൽ പ്രധാനിയായാലും വിചാരിച്ചിരുന്നപോ
ലെ കനം തട്ടാത്ത വിഷയങ്ങളെക്കൊണ്ടുണ്ടായ ഭേദംകൊണ്ടും ഉപ
ന്യാസമെഴുതുന്നതിന്നുള്ള സാമഗ്രികൾ ഒരുക്കുന്നതിൽ ഉപന്യാ

സകാരാക്കുള്ള ശ്രദ്ധാഭേദമോ വൈമനസ്യമോ കാരണവും ആയി രിക്കണമെന്നാണ് ഞങ്ങൾ വിചാരിക്കുന്നത്. അതുകൊണ്ട് മുൻ കൊടുത്തമാതിരിയുള്ള മൊരട്ടുവിഷയങ്ങൾ തൽക്കാലം നീക്കി വെച്ച് ലക്ഷ്യങ്ങളുടെ അപേക്ഷകൂടാതെ കേവലം മനോധർമ്മം കൊണ്ടുമാത്രം, വഴിപ്പെടുത്താവുന്നതായ ഒരു വിഷയം കൊടുക്ക വാൻ നിശ്ചയിച്ചിരിക്കുന്നു.

ഈ വിഷയം ദുഃഖരസപ്രധാനവും സ്വയംകൃതവുമായ ഒരു ചെറിയ കെട്ടുകഥയാണ്. ഇത രഞ്ജിനിയുടെ 12 ഭാഗങ്ങളിൽ കവിയാതേയും 10 ഭാഗങ്ങളിൽ കുറയാതേയും ഉണ്ടായിരിക്കണം. ഭാഷക്ക് സാമാന്യമായിട്ടുവേണ്ടുന്ന വാചകഭംഗി പദശുദ്ധി മുതലായവയും ആഖ്യായികകൾക്ക് പ്രത്യേകിച്ച് വേണ്ടുന്ന കഥക്കെട്ട്, സ്വഭാവവർണ്ണന, ഉപദേശരൂപമായ സാരം മുതലായ ഗുണങ്ങളും ഉണ്ടായിരിക്കേണമെന്ന പറയേണ്ടതില്ലല്ലോ. ഈ കഥാരൂപമായ ഉപന്യാസം വരുന്ന മീനമാസം 5-ാംനു-ക്ക മുമ്പായി രസികരഞ്ജിനിആപ്പീസ്സിൽ എത്തിച്ചു തരേണ്ടതാകുന്നു. പ്രസിദ്ധിയോഗ്യങ്ങളായിട്ടുള്ളവയിൽവെച്ച് ഉത്തമമായതിന്ന് പത്തുറുപ്പിക സമ്മാനം നിശ്ചയിച്ചിട്ടുള്ളത് ലേഖകന്മാരുടെ ശ്രദ്ധാപാനത്തിന്ന് അടുത്ത പ്രതിഫലമല്ലെങ്കിലും രഞ്ജിനിയുടെ ബാല്യസ്ഥിതിയെ വിചാരിച്ച തൃപ്തിപ്പെടുമെന്നു വിശ്വസിക്കുന്നു. ര. ര. പത്രാധിപർ.

# മൂന്നു ശ്ലോകങ്ങൾ.

—— :o: ——

ഇതളിനെഴുന്നഗർവ്വമുടിയും മുടിയും
വരസുധതന്റെ മാനമൊഴിയും മൊഴിയും
പരിമൃദുപല്ലവങ്ങൾ വിരലും വിരലും
തിരളുമനോപമാന്ന കലയേ കലയേ ॥

തങ്കമയക്കുന്നകല്ഹാരംപെറുമോഹാങ്കബിംബമിളതളിരും ।
പങ്കജമേ നിവ...ഓരംഗസുകൃതം സമാശ്രയിക്കുന്നേൻ ॥

കല്ലിപുരത്തു രവിവർമ്മക്കോയിത്തമ്പുരാൻ.

പരിമളമിളക്കുന്ന കുന്തളംകൊണ്ടുനിവർന്നംമറയായുള്ളജീവനാഥേ
ചലനായതയിൽ നിരാശനൻ മറന്നിതാ ചകോരകിശോരമേ

മൂത്തേടത്ത കാലായി നമ്പൂരിപ്പാട്. [ത്തുചെയ്യു.

# ശിവമയം.

൧. അംഗംനേരെനെട്ടപ്പൊളിച്ചപരനായ്ക്കല്ലിക്കിലും കണ്ണുക
ച്ചുണ്ടുന്നേരെവിഷം കുടിച്ചുചുടലയ്ക്കു്ഠപ്പക്കിരുന്നീടിലും ।
അന്നാക്കാലനെ നിഗ്രഹിച്ചതു നിമിത്തത്താലിനിച്ചാകയി
ല്ലെന്നാപ്പുവിൽ നിനയ്ക്കയോ മറുമരുന്നുണ്ടാകയോ ദൈവമേ ॥
വെണ്മണിഅച്ഛൻനമ്പൂരിപ്പാട്.

൨. ഫാലത്തിങ്കിന വെള്ളമുണ്ടുതലയിൽ കണ്ഠസ്ഥഹാലാഹല
ജ്വാലയ്ക്കുണ്ടുശിവാധരാമൃതരസം മെയ്യിൽപെട്ടും പാമ്പിനും ।
ചേലൊത്തോഷധിനായകൻ മുടിയിലുണ്ടിന്നൊന്നുകൊണ്ടും ഭവാ
നാലസ്യം പിണയാതശങ്കരജയിച്ചാവും ജഗന്മണ്ഡലേ ॥
ഒറവങ്കര നീലകണ്ഠൻനമ്പൂരി (രാജൻ)

൩. മുന്നം താൻപ്രസവിച്ചൊരാക്കണപതിയ്ക്കിന്നും ഗുഹനും വേലുവും
പിന്നെത്താൻ കണവൻെറ മറുവകയാമാച്ചാത്തനും കാളിയും
എന്നീമക്കളെയൊന്നുപോലെ കരുതിപ്പോററുന്നൊരാപ്പാറുവൊ
ത്തെന്നും തെണ്ടി മലപ്പുറത്തലയുമാക്കണ്ടപ്പനുണ്ടോ സുഖം ॥

# സന്ധ്യാവണ്ണനം.

———:o:———

൧. പരംപ്രഭാതൂലികയാൽ ജ്ജഗത്തിൻ
നിറംകൊടുക്കും രവിചിത്രകാരൻ
പരന്നൊരഭ്രപ്പലകപ്പുറത്തി
ട്ടരംകലത്തുന്നിതുവണ്ണമെല്ലാം

൨. ഘനങ്ങളിൽശൈലമൃഗാദിയായു
ള്ളനന്തരൂപങ്ങൾകുറിച്ചുനോക്കി
ഇനൻപലേടം പലവണ്ണമിട്ടു
മിനുക്കിമായ്ക്കുന്നു തെളിഞ്ഞിടാതേ

൩. ഇരുട്ടിടാൻ വാസനയച്ഛനോക്കാ
ളിരട്ടിക്കൂട്ടുമ്മകനന്തികാലം
കറുപ്പവണ്ണങ്ങൾ കറുപ്പശീല
വിരിപ്പുകൊണ്ടുണ്ടിതമൂടിടുന്നു

൭. ഉടയസ്ഥനകചത്രവിസ്രുതമൂർത്ത
കടുകാംവെച്ചുള്ളൊരിത്തുപട്ടാൽ
ആടച്ചുമൂടീടിലുമിങ്ങുഭാഗി
കെട്ടഴിച്ചിട്ടുനില്ലിഹ കാമബാധൻ

൮. വരട്ടെയർക്കൻകടലിൽക്കുളിച്ചു
വരട്ടെയെന്നാലിനി വേണ്ടപോലെ
പാരക്കെയോരോവകവർണ്ണമിട്ടു
നിരത്തുമീവിശ്വവിചിത്രചിത്രം.

# കീർത്തനം.

---

പന്തുവരാടി-മുറിയടന്ത.

പാഹിമാം പാർവ്വതീപതേ ബാലേന്ദുചൂഡ-
പാഹിമാം പാർവ്വതീപതേ-
ബാഹുകലിതപരശുഹരിണ-
ബാണദനുജഭവനദഹന-
ദേഹലസിതഭസിതധവള-
വാഹമഹിതവിമലചരണ- പാഹിമാം.
ലോഹകഠിനദേഹപുരവി-
ദാഹമനുജവാഹസഖനി-
രീഹനിഗമവാഹശിഖരി-
ഗേഹമദനദേഹദഹന- പാഹിമാം.
ധാമവിജിതസോമളജ്ജശ-
ദാമലസിതഭീമവിവിധ-
നാമഭുവനരാമമുനില-
ലാമപരശുരാമവിനത- പാഹിമാം.
ഫേനവിലസമാനവൃഷഭ-
യാനനഗശയാനഹംസ-
യാനപുരനിലീനസുരന-
ദീനപരമദീനശരണ- പാഹിമാം.

വെണ്മണി അഛൻനമ്പൂരിപ്പാട്.

# കേരളക്ഷിതിരത്നമാല.

:o:

ഉണങ്ങിയവയേയും പഴുത്തവയേയും പച്ചനിറമുള്ളവയേയും മച്ചിങ്ങയേയും ൫ം ഫലങ്ങൾ ഏതാണ്ടു കണക്കാക്കി അതിൽനിന്ന മൂന്നിലൊന്ന കായിയാൻെറ ഭാഗം ത്യജിച്ചശേഷം നാളികേരങ്ങൾ ജനിക്കാകുന്നു.

കേരാരാമംസുസംവീക്ഷ്യ പഞ്ചധാവിഭജേൽക്രമം
കഷ്ടാതികഷ്ടമദ്ധ്യാഢ്യ ശ്രേഷ്ഠശ്രേഷ്ഠതമാൻക്രമാൻ ॥൧൫॥

തെങ്ങിൻതോട്ടംനോക്കി അതിനെ അഞ്ചുതരമായി വിഭാഗിക്കണം. അതിൽ ഒന്നാന്തരം കഷ്ടം രണ്ടാന്തരം അതികഷ്ടം മൂന്നാന്തരം മദ്ധ്യാഢ്യം നാലാന്തരം ശ്രേഷ്ഠം അഞ്ചാന്തരം ശ്രേഷ്ഠതമം ഇങ്ങിനെയാ ക്രമം.

ഹരിമിതാസ്ഥിതിമിതാ അതികഷ്ടകനിഷ്ഠയോഃ
ഫലാകൃതിമിതാമദ്ധ്യേ നാളികേരമഹീരുഹേ ॥൧൬॥
ദന്തോന്മിതംഫലാശ്രേഷ്ഠേ ശ്രേഷ്ഠാഢ്യേ വർണ്ണസമ്മിതാഃ
ഇത്യാഹുഃകുത്രചിന്നാത്ര ഭാഗോ ത്യാജ്യസ്തോമ്പുധൈഃ ॥൧൭॥

ഒന്നാന്തരത്തിൽ ൨൦-ം രണ്ടാന്തരത്തിൽ ൨൫-ം മൂന്നാന്തരത്തിൽ ൮൦-ം നാലാന്തരത്തിൽ ൩൨-ം അഞ്ചാന്തരത്തിൽ ൫൨-ം നാളികേരങ്ങൾ ഉണ്ടാകുന്നു. ഇങ്ങിനെ ചിലർ പറയുന്നു. ചിലർ ഇതിൽ നിന്ന ചിലഭാഗം ഉപേക്ഷിക്കുന്നു.

കഷ്ടേഃകരതരൌധരാധരമിതാ രത്നാക്തിഥ്യന്വിതാഃ
യദുപാവിംശതിസമ്മിതാദ്ധൃതിമിതാഃ പ്രോക്താവിത്രചോന്മിതാഃ
മദ്ധ്യേത്തുൽകൃതിസമ്മിതാശപക്ഷമിതാശ്ചാഷ്ടാദിധൃത്യന്വിതാ
ശ്രേഷ്ഠശ്രേഷ്ഠതമൌ ദ്വാത്രിംശതികാന്താമുദിതാസ്തൽഭേദൈഃ ഫലൈഃസ്സൂരിഭിഃ ॥൧൮॥

൫ം ശ്ലോകംകൊണ്ടു മൂന്നുതരമായി തന്നെ വിഭാഗിച്ചശേഷം രണ്ടിനും അതാൽ അന്തർഭാവത്തെ പറയുന്നു. ഒന്നാന്തരത്തിൽ ൧-൯-൨൮-൨൫ ൨൪-൮൦- ഇങ്ങിനെ ഉണ്ടാകുകയും. രണ്ടാന്തരത്തിൽ ൮൩-൩൮ ൩൪- ഇങ്ങിനെയും. മൂന്നാന്തരത്തിൽ ൪൦-കളെ ഉണ്ടാകുകയും ചെയ്യുന്നു എന്ന വിദ്വാന്മാർ പറയുന്നു.

ധരാധരം- ൭ (പർവ്വതങ്ങൾ ൭); അക്കാർ- ൧൨ (സൂര്യന്മാർ ൧൨); ഉൽകൃതി- ൨൬- (൨൬-ാമത്തെ ഛന്ദസ്സ്); അശേഷഭം ൨൭ (അശേഷം ൭, ഭം- ൨൭ നക്ഷത്രങ്ങൾ); അതിധൃതി- ൧൯ (൧൯-ാമത്തെ ഛന്ദസ്സ്, ദിഷ്ണ്യം-, ൨-൯ൂരട്ടി) അശീതി ൮൦.

ഫലാനിനാളികേരസ്യ സന്ത്യശീതിമതീത്യചേൽ
തേഷാന്നകരനിർണ്ണീതിരിതിഃകചിൽബുധാജഗുഃ ൩൩

൮൦-ൽ അധികം തെങ്ങായുകാകുന്നുഎങ്കിൽ ആ അധികമുള്ള തെങ്ങുകൾക്ക കരംനിർണ്ണയിപ്പാൻപാടില്ലെന്ന ചിലർ പറഞ്ഞിരിക്കുന്നു.

ശകരീമാഗമഹതാമതീത്യ തുഭവന്തിചേൽ
ഫലാനിനാളികേരസ്യ തൈന്നാസ്തികരനിർണ്ണയഃ ൩൪

൮൪-ൽ അധികം ഫലങ്ങൾ ഉണ്ടായാൽ അധികമുള്ള തെങ്ങുക്ക കരം ഇല്ലാ.

ശകരി=൧൪ × ആഗമം ൬=൮൪- ഹതം=പെരുക്കുക.

ഫലാനിനാളികേരസ്യ ചതുർഘനമതീത്യചേൽ
ഭവന്തിതൈന്നനിർണ്ണീതിഃ കേരസ്യേത്യപരേജഗുഃ ൩൫

൬൪ (ചതുർഘനം=൬൪)ൽ അധികം ഫലങ്ങൾ ഉണ്ടെങ്കിൽ ആ അധികസംഖ്യ പിടിച്ച കരനിർണ്ണയമില്ലെന്നചിലർ പറയുന്നു.

പൂഗാസ്സഹസ്രദളപാദസഹസ്രസംഖ്യൈ
സ്തദർസ്മരേഷുഘനപഞ്ചകൃതിദ്വയാഢ്യാം
യുക്താസ്സ്തഥൈനചമിതൈർബഹവഃഫലൈസ്സ്യു
സ്താൻവീക്ഷ്യസൂക്ഷ്മകരനിർണ്ണയമത്രകുർയ്യാൽ ൩൬

കഴുങ്ങുകൾ ൧൨൫ (സഹസ്രദളം ൧൦൦൦ ൽ ഒന്ന ൧൨൫)- ൨൫൦-ഓളങ്ങളിൽ ഫലങ്ങൾ ഉള്ളവ വളരെ ഉണ്ട. അവയെനോക്കി സൂക്ഷ്മനിർണ്ണയം ചെയ്യണം.

൧൨൫ സ്മരേഷുഘനം × ൫ + ൫൦ (കൃതിദ്വയം) =൬൨൫ + ൧൦൦ =൭൨൫.

ഫലാനിപൂഗസ്യസഹസ്രസംഖ്യാ
മതീത്യചേൽസന്തിനതൈഃകരസ്യ
നിർണ്ണീതിരാശാഹതബാണസംഖ്യാ
ഫലോനപൂഗൈശ്ചനസൽഭിരുക്താ ൩൭

൧൦൦൦ൽ അധികം ഫലങ്ങളുണ്ടെങ്കിൽ ആ അധിക ഫല ങ്ങൾക്കു കരനിൎണ്ണയം ഇല്ലാ. ൧൦൦ൽ കുറഞ്ഞ ഫലമുള്ള കഴങ്ങുക ൾക്കും കരനിൎണ്ണയം ഇല്ലാ എന്ന സജ്ജനങ്ങൾ പറയുന്നു.

ആശാഹതബാണസംഖ്യ=ആശ (ദിക്കുകൾ) ൧൦-ബാണം ൫ ഹതം- പെരുക്കുക; ൧൦×൫=൫൦.

ഫലഗാനാംദശശതകെ
ബ്ബാണമിതെല്ലോകസംഖ്യൈവ്വാ
ഭവതിതുലാവേധമിതൊ
നിൎണ്ണയമേതസ്യാപുഷ്ടിമവലോക്യ ൧൦

കഴങ്ങുകളിൽ ൧൦൦൦- ൫൦൦- ൩൦൦- ൨൦൦- ൪൦൦- ഇങ്ങിന ത്തെ സംഖ്യകളായ ഫലങ്ങളെനോക്കി അതിന്റെ പുഷ്ടിപോ ലെ കരനിൎണ്ണയം വരുത്തേണം.

ബഹുവിധതാലത്രുണാ മാസവകരനിൎണ്ണയംപ്രകുൎയ്യാത്തു
ദ്ദൂനാസദൃശഞ്ചാസവകാരൈസ്വീകൃതമദ്യ പരിജ്ഞാനം

പലവിധമായ കരിമ്പനമുതലായവക്ക മദ്യകാരന്മാര എടു ക്കുന്നതുകണ്ട നിശ്ചയിച്ചും അതിന്റെ സ്ഥലത്തിന്ന അടുത്തതുമാ യി മദ്യകരനിൎണ്ണയം വരുത്തേണം.

പനസാനാംഫലഗണനംകുത്രാപിനകത്ഥ്യതെസൽഭിഃ
ഫലപുഷ്ടിരസാൎജ്ജിതപാസങ്കല്പയേദ്ബുചിതകരം

പിലാവിന്റഫലങ്ങളെ എണ്ണി കരനിൎണ്ണയം ചെയ്യുന്നത സ ജ്ജനങ്ങൾ എവിടെയും പറയാത്തതാകയാൽ അതിന്റമാത്രം ഫ ലങ്ങളുടെ വൎണ്ണത്തെയും സ്വാദിനേയുംനോക്കി ശരിയായ കരമ നിൎണ്ണയിക്കണം.

തദ്വത്സമാലോക്യമരിചിവല്ലീം
ശക്യംഫലംനെമബ്ബ്രീവസൂക്ഷ്മാ
നിശ്ചിത്യതസ്മാദ്ദശമക്കഭാഗം
ത്യക്ത്വാതുശിഷ്ടംകരമാവദന്തി ൧൧

വല്ലിക്കും ഫലഗണനം ഇല്ലാത്തതുകൊണ്ട അതിസൂക്ഷ്മമാ യി ഫലപുഷ്ടിനിശ്ചയിച്ച അതിൽനിന്നു ദശംഭാഗം എഴാൽ ഭ ന്നത്യജിച്ചശേഷം കരം എന്നുപറയുന്നു.

കേരാദികേഷു ഫലനിർണ്ണയമത്ര കൃത്വാ
തദ്രക്ഷണാദ്യുചിതപുഷ്ടികരപ്രയത്നം
ദേശാന്തരേണ ഖഗചോരമൃഗാദിബാധാം
ജ്ഞാത്വാ ത്യജേദ്രസശരാബ്ധിഗുണാക്ഷിഭാഗാൻ. ൧൩

നാളികേരം മുതലായവൃക്ഷ ഫലനിർണ്ണയം ചെയ്തു അവയുടെ സംരക്ഷണപോഷണം മുതലായ പ്രയത്നത്തേയും പക്ഷികൾ മൃഗങ്ങൾ ചോരൻ ഇവയുടെ ഉപദ്രവനിമിത്തമായ നഷ്ടത്തെയും അന്യദേശംകൊണ്ടു അറിഞ്ഞിട്ടു അതിൽ ആറതിൽ ഒരു ഭാഗം അഞ്ചിലൊരുഭാഗം, നാലിലൊരുഭാഗം, മൂന്നിൽ ഒരു ഭാഗം, രണ്ടിൽ ഒരു ഭാഗം ഇങ്ങിനെ ത്യജിക്കണം.

(രസം=൬—ശരം=൫—അബ്ധി=൪—ഗുണം=൩—അക്ഷി ൨.)

ലോകോപകാരാനിതരാംശ്ച ഭാഗാൻ
തത്തൽപ്രദേശോചിതനിർണ്ണയേന
കരേഷു സംയോജ്യ ഫലൈസ്ത്വഗാദ്യൈഃ
പ്രവാളപങ്ക്തീഃ പരികേഷു ഭദ്രാൽ. ൧൪

ഇങ്ങിനെ ലോകോപകാരങ്ങളായ തളിർതന്നെ ഫലങ്ങളായും ഉള്ള (പുകയില, ചപ്പങ്ങം മുതലായ)തിനേയും അതാത ദേശനിർണ്ണയംപോലെ കരനിർണ്ണയം വരുത്തണം. തളിർകരം കിട്ടുന്നതിനെ പാദധനമാക്കി ദാനംചെയ്യണം.

ദേശേഷു കേഷുചിത്സന്തി പ്രവാളാസ്തു മഹൽഫലാഃ
തേഷാം ഫലം സമാലോക്യ കുർവ്വന്തി കരനിർണ്ണയം. ൧൫

ചിലദേശങ്ങളിൽ മഹാഫലങ്ങളായ തളിർകൾ ഉണ്ടു. അവയുടെ ഫലങ്ങളെ നോക്കി കരനിർണ്ണയംചെയ്തുവരുന്നു.

ന്യായാനിമാന്മയാ പ്രോക്താനുക്താനിതരാനപി
ജ്ഞാത്വാ ദേശോചിതന്യായ്യം പ്രകുര്യാൽ ഫലനിർണ്ണയം. ൧൬

ഞാൻ ഇതം പറഞ്ഞ ന്യായങ്ങളേയും പറയാതെയുള്ള അന്യന്യായങ്ങളേയും ആലോചിച്ചു അതാത ദേശോചിതമായ ഫലനിർണ്ണയംചെയ്യേണ്ടതാകുന്നു.

തത്തദ്ദേശോചിതം മൂല്യം നിശ്ചിത്യാസ്യ തു യദ്ധനം
തൽകരം മുനയഃ പ്രാഹുർദ്ദേയം ഭൂപതയേ ഹിതൽ. ൧൭

# ഒരു ദുർമ്മരണം.

—— : o : ——

ഇങ്ങിനെ കരഞ്ഞും പിഴിഞ്ഞും ഇരുന്നും കിടന്നും പാതിരവരെ പണിപ്പെട്ടു കഴിച്ചുകൂട്ടി. അർദ്ധരാത്രിയായപ്പോൾ വിശപ്പും ദാഹവും സഹിക്കവയ്യാതെ ദീനപരവശയായിട്ടു കുറഞ്ഞൊന്നു മയങ്ങി. ഹൃദയശല്യങ്ങളായ അനേകവിധം മനോവികാരങ്ങളാൽ ആകുലപ്പെട്ടിരിക്കുന്ന ഈ സുകുമാരിയിൽ ഗാഢനിദ്രക്കു പ്രവേശം കിട്ടാതെ അവളെ അർദ്ധനിദ്രക്ക് അധീനയാക്കി ദുസ്സ്വപ്നവേദനയെ അനുഭവിപ്പിക്കുമ്പോൾ പുറത്തേക്കുള്ള ജനാലയിന്മേൽ ആരോ വന്നു മുട്ടുന്നശബ്ദം അവളെ ഈ കഷ്ടസ്ഥിതിയിൽ നിന്നു രക്ഷപ്പെടുത്തി. അസമയത്തുണ്ടായ ഈ ശബ്ദം ഉണർന്നെഴുന്നേററിരുന്ന ദേവകിക്കുട്ടിയെ ക്ഷണനേരം ഭയപ്പെടുത്തിയെങ്കിലും ഉടനെ 'ദേവി ദേവീ' എന്ന വാത്സല്യപൂരിതമായ നീട്ടിവിളി സമാധാനത്തെ മാത്രമല്ല സമയത്തിന്നടുത്ത സന്തോഷത്തെക്കൂടി ജനിപ്പിച്ചു. 'ദേവീ' എന്ന ഓമനപ്പേര കുമാരൻനായരല്ലാതെ മററാരും ഉപയോഗിക്കുക പതിവില്ല. കുമാരൻനായരുതന്നെ ആ പേരിലുള്ള പ്രതിപത്തിവിശേഷം കൊണ്ടു അപൂർവ്വമായിട്ടുമാത്രമേ അത് എടുത്തു പെരുമാറാറുള്ളു. ദേവകിക്കുട്ടിയുടെ ഇപ്രകാരമുള്ള വിചാരങ്ങളുടെ ഇടക്കു

"ദേവീ, ദേവീ, ഈ വാതൽ തുറക്കു; ഞാനാണ്, ഭയപ്പെടേണ്ട" എന്ന പിന്നെയും ജനവാതുക്കൽ മുട്ടിവിളിക്കുന്നതുകേട്ട ദേവകിക്കുട്ടി ചെന്നു

"വാതൽത്തുറക്കട്ടെ, മേൽ ട്ടാണ്ട് സൂക്ഷിക്കണേ"

എന്നുപറഞ്ഞ ഒരു ജനാലവാതൽ സാവധാനത്തിൽ തുറന്നു. അപ്പോൾ നാട്ടുവെളിച്ചത്തിന്റെ സഹായത്താൽ കുമാരൻനായർ ഒരു വിലപ്പൊതിയും കിണ്ടിയും [illegible]യിൽനിൽക്കുന്നതു കണ്ടു. കുമാരൻനായരുടെ ആ ഒരു [illegible]പ്പോൾ സന്താപാശ്രുവോ സന്തോഷാശ്രുവോ എന്തുതന്നെയായാലും ദേവകിക്കുട്ടിയുടെ കണ്ണിൽനിന്ന് തെരുതെരെ കണ്ണുനീർ ഒഴുകുവാൻ തുടങ്ങി. കുമാരൻ നായരുടെ ശ്വാസോച്ഛ്വാസത്തിന്റെ മാത്രമുറുകി ഇടകിടെ

പുറപ്പെടുന്ന ദീർഘനിശ്വാസത്തിന്ന് കരുത്തുകൂട്ടുന്തോറും ദേവകിക്കുട്ടിയുടെ അശ്രുധാരയും വദ്ധിച്ചുവന്നു. ഇങ്ങിനെ മനസ്സോടു മനസ്സുപകന്ന ദുഃഖിച്ചിരുന്ന ദേവകികമാരന്മാക്ക കുറച്ചുനേരത്തേക്ക ഒരക്ഷരം പോലും ഉച്ചരിക്കുവാൻ സാധിച്ചില്ല. ഈ ഒരു നിൽപ്പ് ഒരു വിധത്തിലും സമാധാനകരമല്ലെന്നുകണ്ട് കുമാരൻനായർ മനസ്സിനെ ആയാസപ്പെട്ടു പിടിച്ചടക്കി.

"ഇതുവരെ ദേവി ഉണ്ടില്ലല്ലോ, ഇതാ ഈ ചോറുവാങ്ങി ഊണകഴിക്കു" എന്നുപറഞ്ഞ എലപ്പൊതി അഴികളുടെ ഇടയിൽകൂടി അകത്തേക്കു നീട്ടിക്കൊടുത്തു. ദേവകിക്കുട്ടി.

"എൻെറ കയ്യ് ഇച്ചിലാണ്. കാലത്ത കഞ്ഞികഴിഞ്ഞിട്ട് കയ്യുകഴുകീട്ടില്ല" എന്നുപറഞ്ഞ വെള്ളംവാങ്ങി കൈകഴുകി എലപ്പൊതിവാങ്ങിത്താഴത്തുവെച്ചു. എന്നിട്ട്

"ഇനിക്കു ദാഹമാണ സഹിക്കുവാൻ വയ്യാത്തത്" എന്നുപറഞ്ഞ് രണ്ടുകയ്യുംകൂടി അഴിയുടെ അടുക്കൽ കാണിച്ചു. കുമാരൻനായർ മൂന്നുനാലുതവണ വെള്ളം കയ്യിലൊഴിച്ചുകൊടുത്തിട്ട്

"ഇനികുറച്ച് ഊണകഴിഞ്ഞിട്ടാവാം വെറുംവയററിൽ വെള്ളം വളരെക്കുടിക്കേണ്ട" എന്നുപറഞ്ഞിട്ടും ദേവകിക്കുട്ടി കയ്യെടുക്കുവാൻമടിച്ചു കുമാരൻനായരുടെ മുഖത്തേക്കു നോക്കിയപ്പോൾ ഒരു കയ്യു വെള്ളവും കുടിപ്പകന്നിട്ട കിണ്ടി താഴേവെച്ചു. ദേവകിക്കുട്ടി ഇരുട്ടത്തുതന്നെ എലപ്പൊതി അഴിച്ചുവച്ച് ഉണ്ണുവാനിരുന്നു. ഊണ് കഷ്ടിച്ചു പകുതിയായപ്പോൾ മുറിയുടെ സാക്ഷാൽ വാതൽ പെട്ടന്നു തുറന്ന് കണ്ടുണ്ണിനായർ ഇൻസ്പക്ടരും ബാലകൃഷ്ണമേനവനും അകത്തേക്കുകടന്നു. ബാലകൃഷ്ണമേനവൻ കയ്യിലെടുത്തിരുന്ന കല്ലറാന്തലിൻെറ അടഞ്ഞ പുറത്തിൻെറ നിഴലുകൊണ്ട് മകളുടെ അപ്പോഴത്തെ പ്രകൃതമൊന്നും ഇൻസ്പക്ടക്ക ഒട്ടും മനസ്സിലായില്ല.

"ബാലകൃഷ്ണ! വെളക്കിങ്ങോട്ടു തിരിച്ചുപിടിക്കു" എന്നു കല്പിച്ചത മുഴുവൻ കേൾക്കുന്നതിന്നുമുമ്പ് ബാലകൃഷ്ണ മേനോൻ തുറന്നുകിടക്കുന്ന ജനാലയുടെ അടുക്കൽ ചെന്ന് അഴഹന അഭിമുഖമായിട്ടുനിന്ന റാന്തൽ തിരിച്ചുകാണിച്ചുകഴിഞ്ഞു. ഊണിൻെറ വട്ടവും ദേവകിക്കുട്ടിയുടെ പകച്ച നോട്ടവും ഇൻസ്പക്ടരുടെ ദൃഷ്ടിയി

ൽപ്പെട്ട താമസം ഉണ്ടിരുന്ന എല്ല കാലുകൊണ്ടൊരു തട്ടുതട്ടി, 'എ ണീക്കു്' എന്നു പറഞ്ഞ ദേവകിക്കുട്ടിയുടെ രണ്ടുകയ്യും പിടിച്ചെഴു നേൽപ്പിച്ച്

"ആരാടി നിണക്കി അദ്ധരാത്രിക്കു ചോറുകൊണ്ടുവന്ന ത രാനുണ്ടായത" എന്ന ഉച്ചത്തിൽ കണ്ണുരുട്ടിക്കൊണ്ട് ചോദിച്ചു. കുറച്ചുനേരത്തേക്കു ദേവകിക്കുട്ടി ഒന്നും മിണ്ടിയില്ല. പിന്നെയും ഇ ൻസ്പക്ടർ ദേഷ്യം ഒതുക്കുവാൻ വയ്യാതെ ദേവകിക്കുട്ടിയെപ്പിടിച്ചു കുലുക്കിക്കൊണ്ട് "ആരാണെന്നു പറയാനല്ലെ പറഞ്ഞത്" എ ന്ന വീണ്ടും ചോദിച്ചു. അപ്പോൾ ദേവകിക്കുട്ടി

"എന്റെ അഛനും ജ്യേഷ്ഠനും എന്റെ നേരെ സ്നേഹമില്ലെ ങ്കിലും എന്നെ ഇഷ്ടമുള്ള ആളുകൾ ഇല്ലായയില്ല. പരി—വട്ട ത്ത—കു—മാ—രൻനായരാണ് ചോറുകൊണ്ടുവന്നതന്നത്. ജ്യേഷ്ഠ ൻ എത്രതന്നെ ഉത്സാഹിച്ചാലും അഛൻ എന്തുതന്നെ പറഞ്ഞാ ലും എന്തുതന്നെ ചെയ്താലും, എന്നെക്കൊണ്ടാവും വേണ്ടില്ല ഈ ജന്മം ഞാൻ അദ്ദേഹത്തിനെയല്ലാതെ വേറെ ഒരാളെ സ്വീകരി ക്കില്ല." എന്നുപറഞ്ഞ് മുഖമൊക്കെത്തുടുത്ത് തേങ്ങിതേങ്ങി കരു യുവാൻ തുടങ്ങി. ബാലകൃഷ്ണമേനോൻ ഒന്ന പരുങ്ങി. ഇൻസ്പക്ട ർ ദേവകിക്കുട്ടിയുടെ കയ്യ് വിട്ട് ബാലകൃഷ്ണമേനോന്റെ നേരെ തിരിഞ്ഞു.

"ബാലകൃഷ്ണ! നിയ്യെന്താ കുമാരൻനായരുടെ പേരെന്നോട പറയാതിരുന്നത. ആ കാരണം ഈ കുട്ടിയെ വെറുതെ ഞാൻ ദണ്ഡിപ്പിച്ചില്ലെ. തറവാടിന്റെ മാനം കെടുത്തുവാൻ തിന്ന വക. കുമാരൻനായക്കെന്താണൊരു ദോഷമുള്ളത? എന്ന ഇൻസ്പക്ടരു ടെ കോപം തിരിഞ്ഞുകുത്തുവാൻ തുടങ്ങിയപ്പോൾ ബാലകൃഷ്ണ മേനോൻ

"ഞാൻ അഛനോട പറയാതിരുന്നതരുചമില്ലാ—" എന്ന തമുഴവനാക്കും മുമ്പ്

"രുചമില്ലെ" എന്ന് ദേവകിക്കുട്ടി കടന്നുപറഞ്ഞതകേട്ട് ഉ ടപ്പിറന്നവളുടെ നേരെ തിരിഞ്ഞ് 'നിന്നോടല്ല പറഞ്ഞത്' എ ന്ന അവളെ ഒതുക്കീട്ട് അഛനോടായിട്ട് പിന്നെയും

"രുചമില്ലാഞ്ഞിട്ടല്ല വേറെ ചില കാരണം കൊണ്ടാണ അ

ത സ്വകാര്യമായിട്ടേ പറവാൻ തരമുള്ളൂ.” എന്നുപറഞ്ഞ വിള
ക്കുംകൊണ്ട വാതുക്കലേക്ക നടന്നു. അപ്പോൾ ഇൻസ്പെക്ടരും ‘കുട്ടി
പോയി കിടന്നുറങ്ങു’ എന്നുപറഞ്ഞ ദേവകിക്കുട്ടിയേയും കൂട്ടികൊ
ണ്ട അകായിലേക്ക പോയി.

വെളക്കുംകൊണ്ട ബാലകൃഷ്ണമേനവനും കണ്ണുണ്ണിനായരും
അകത്തേയ്ക്കു കടക്കുന്നതുകണ്ട് കുമാരൻനായർ ഒരററത്തേയ്ക്കൊ
തുങ്ങി ഒളിച്ചുനിന്നു. കശപിശയൊക്കെശ്ശമിച്ച് എല്ലാവരും അ
കായിലേയ്ക്കു പോവുന്നതുവരെ അവിടെത്തന്നെ ചുററിപ്പററി നി
ന്നതേയുള്ളൂ. ദേവകിക്കുട്ടിയേ ഒരിയ്ക്കൽക്കൂടി തനിച്ചുകണ്ട സം
സാരിയ്ക്കുവാൻ തരമുണ്ടാവുമെന്നുള്ള ആശ തീരെ ഭഗ്നമായപ്പോ
മുന്നൂറുവിധം ചിത്തവികാരങ്ങളോടുകൂടി ഇടയ്ക്കുനിന്നും ഇടയ്ക്കു
സാവധാനത്തിൽ നടന്നും ചിലപ്പോൾ മുറുകിനടന്നും വന്നവഴി
പടിവട്ടത്തേയ്ക്കു മടങ്ങി.

കാര്യസ്ഥനെ ജാമ്യത്തിൽ വിട്ടതിന്റെശേഷം ഇൻസ്പെക്ടർ
നടത്തിയ അന്വേഷണത്തിൽ കാര്യസ്ഥന്റെ പേരിലുള്ള സംശ
യം ഒന്നുകൂടി ദൃഢമായതോടുകൂടി യോഗ്യരായ ചിലരുംകൂടി ഈ
കേസ്സിൽ ഉൾപ്പെട്ടിട്ടുണ്ടോ എന്ന ശങ്കിയ്ക്കേണ്ടതായുംവന്നു. കാ
ര്യസ്ഥന്റെ വീട്ടിലും മററുമായി അയാളുടെ കൈവശമുള്ള റിക്കാ
ട്ടുകളെല്ലാം പരിശോധിച്ചതിൽ അനവധി നോട്ടുകളും ശീട്ടുകളും
കാര്യസ്ഥന്റെ പേരിലും പടിവട്ടത്തുകാരുടെ പേരിലും അവക്ക്
വേണ്ടിട്ടുള്ള മററു ചിലരുടെ പേരിലും മാറി എഴുതിച്ചിട്ടുള്ളതാ
യിട്ടും കിട്ടുണ്ണിമേനവന്റെ വക ചില പണ്ടങ്ങൾ കാര്യസ്ഥന്റെ
വീട്ടിലും ഭാര്യവീട്ടിലും ചെരുമാററമുള്ളതായിട്ടും കണ്ടെത്തുവാനി
ടയായി. ഇങ്ങിനെയോരോ തെളിവുകൾ സമ്പാദിച്ചതിന്റെശേ
ഷം കാര്യസ്ഥനെ സ്റ്റേഷനിൽ ഹാജരാക്കി രാത്രിസമയത്ത് ഒ
ന്നുകൂടി വിസ്തരിയ്ക്കണമെന്ന വിചാരിച്ചിരുന്നദിവസം വൈകുന്നേ
രമാണ് ഇൻസ്പെക്ടരുടെ ശ്രദ്ധ സ്റ്റേഷനാപ്പരുടെ കേസ്സിലേയ്ക്കു
തിരിയ്ക്കേണ്ടിവന്നത്. ദേവകിക്കുട്ടിയേ അകത്തിട്ടുപൂട്ടിയ ദിവസ
ത്തിന്റെ പിറേറദിവസം ഏകദേശം രണ്ടുനാഴിക രാച്ചെന്നപ്പോ
ൾ കാര്യസ്ഥനെ സ്റ്റേഷൻമുറിയ്ക്കകത്തിട്ട വിസ്തരിയ്ക്കുവാൻതുടങ്ങി.
ആദ്യം ഇൻസ്പെക്ടർതന്നെയാണ് വിസ്തരിച്ചത്.

# പലവക.

---

(പുസ്തകപരിശോധനം.)

നായന്മാരുടെ ഇപ്പോഴത്തെനില:— ഠരം പുസ്തകം തിരുവിതാംകൂറ് 'വിദ്യാഭിവൎദ്ധിനി' സഭയിൽ വായിച്ചതായ ഒരു ഇംഗ്ലിഷ് ഉപന്യാസത്തിൻെറ ഭാഷാന്തരമാണ. 'നായർ' എന്ന പത്ര ഗ്രന്ഥത്തിൻ പ്രസിദ്ധപ്പെടുത്തിയിട്ടുമുണ്ടായിരുന്നു. ഇത് അനാദരംതാൽ വായിച്ചു നോക്കാതെ മടക്കിവെക്കേണ്ട കൂട്ടത്തിലുള്ളതല്ല. കേരള രാജ്യത്തിൻെറ രക്ഷാധികാരം മുഴുവൻ ഒരു കാലത്ത് സ്വാധീനത്തിലായിരുന്ന നായന്മാരുടെ പണ്ടത്തെ ഉയൎന്ന പദവിയും,ഉത്തമാധമജാതിക്കാരോടുള്ള യോജിപ്പും, നിലയും, കാലക്രമംകൊണ്ടു വന്ന ഇടിച്ചിലും, മാററങ്ങളും, പ്രസ്താവിച്ചിട്ടുണ്ട. മരുമക്കത്തായം, താലികെട്ടുകല്യാണം ഈവക ആചാരഭേദങ്ങളേപ്പററിയും പരിശോധിച്ചിട്ടുണ്ട്. ധനക്ഷയകാരണങ്ങളെ പ്രതിപാദിച്ചിട്ടുണ്ട്. വിദ്യാഭ്യാസത്തേപ്പററി നിരൂപണം ചെയ്തിട്ടുണ്ട്. നായന്മാരുടെ ജാതിസ്വഭാവത്തെ വിവരിച്ചിട്ടുണ്ട്. പ്രജാസാമാന്യത്തിൻെറ ഇടയിലുള്ള ഇവരുടെ സ്ഥിതിയെപ്പറഞ്ഞിട്ടുണ്ട്. വിശേഷിച്ച് അവിരതോത്സാഹന്മാരായി പ്രവൃത്തിക്കേണ്ടവരായ യുവാക്കളേപ്പോലുംബാധിയ്ക്കുന്ന കൃതഘ്നത, സ്വാസ്ഥ്യം മുതലായ ന്യൂനതകളെ തുറന്ന്കാണിച്ചിട്ടുണ്ട്. അഭ്യുദയത്തിന്നുള്ളവഴികളെ വെളിവായിത്തിരിച്ചു കൊടുത്തിട്ടുണ്ട്. ഇപ്പോഠം ചിലരുടെയിടയിൽ ഉദിച്ചുയൎന്നുവരുന്ന അനേകവിധത്തിലുള്ള ഉൽക്കൎഷത്തിന്ന് പ്രാൎത്ഥിച്ചിട്ടുണ്ട്. ഈ പുസ്തകം കെ, പരമുപിള്ള. എം. എ. അവർകളുടെ ഗാഢപൎയ്യാലോചനയുടെ ഫലമാകുന്നു. എന്നാൽ വിഷയത്തിൻെറ ഗാംഭീൎയ്യവും, വിസ്താരവും, പ്രയോജനവും വിചാരിയ്ക്കുമ്പോഠം ഈ പുസ്തകം മേൽപ്പറഞ്ഞ വിഷയങ്ങളുടെ ഒരു സൂചനമാത്രമാണെന്നേ പറഞ്ഞുകൂടു. ഭാഷാചരിത്ര പണ്ഡിതന്മാരിൽ ഒന്നാമനായ പ്രകൃത ഗ്രന്ഥകൎത്താവിനേപ്പോലെയുള്ള

വർ ഇങ്ങിനെയുള്ള വിഷയങ്ങളിൽ വിശദമായി എഴുതീട്ടുള്ള പു
സ്തകങ്ങാം കണ്ടാൽ കൊള്ളാമെന്നാണ്. ഞങ്ങാംക്കുള്ള മോഹം.

പഴയശ്ലോകങ്ങാം.

---

അദ്ധസമസ്യാപൂരണം.

കൊതുവന്നുകടിയ്ക്കുമ്പോാം മുതുവൊന്നുഞെളിഞ്ഞിടും ॥

വെൺമണി അഛൻനമ്പൂരിപ്പാട്.

അതിനൊന്നുപറഞ്ഞിടാ മതിലൊന്നു പുകഴ്ക്കണം

പൂന്തോട്ടത്തു നമ്പൂരി.

കായശ്ലോകം.

---

പടറുകാപത്തിരുന്നൂറുവാങ്ങിക്കൊട്ടത്തയ്യയ്ക്കാമിതിചൊന്നവാക്യം
കിടപ്പതില്ലേമനതാരിലിപ്പോളടുത്തുകായയ്ക്കടിയന്തരംമേ ॥
മടിയ്ക്കയോമററൊരുകായ്ക്കുമുള്ളൽക്കിടക്കക്കൊണ്ടോകിടയായ്ക്ക
കൊണ്ടോ
തിട്ടക്കമില്ലെന്നുനിനച്ചമാന്തം പിടിയ്ക്കകൊണ്ടോ പറയേണ
മെല്ലാം.॥

വെൺമണി അഛൻനമ്പൂരിപ്പാട്.

ഛായാശ്ലോകം.

---

ഈരംചേനംപൊതിഞ്ഞീടിനതലമുടിയും പീളചാടുന്നകണ്ണും
ചാരംവാനാററവുംകേളിളിയുമിളിയളിഞ്ഞൊട്ടുമാറൊട്ടഞാണും
ക്രോച്ചൻകോട്ടത്തിടിനത്തുണിമുറിയുംകൊഞ്ഞലുംകൊട്ടകാലും
നേരംപോക്കല്ലജാത്യം പച്ചതുമിനിയുമുണ്ടെങ്കിലും മങ്കയല്ല

മഹൻനമ്പൂരിപ്പാട്.

(സ്വന്തം.)

പി. ജി. രാമയ്യർ ബി. എ. ബി. എൽ അവർകളുടെ പുതി
യ ശാകുന്തളം ഭാഷയെപ്പററി ഇകുറിയും ഞങ്ങാം അഭിപ്രായം
പറയാതെ ഒന്നുകൂടി നീട്ടിവെയ്ക്കുന്നു. അഭിപ്രായം വിസ്തരിച്ചു
തുവാനുള്ള മോഹവും സ്ഥലച്ചുരുക്കവുമാണ് ഇതിന്നുകാരണം.

# ഭാഷാ വിക്രമോൎവ്വശീയം.

---:o:---

1905-ാമത വൎഷത്തിലെ എഫ്. എ. പരീക്ഷക്ക് സൎവ്വകലാശാലയിൽനിന്ന തിരഞ്ഞെടുത്തിട്ടുള്ളതും കൊടുങ്ങല്ലൂര കുഞ്ഞിക്കുട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് തൎജ്ജമചെയ്തിട്ടുള്ളതും ആയ വിക്രമോൎവ്വശീയം ഭാഷാനാടകത്തിൻെറ പുതിയ പതിപ്പ സംസ്കൃതപണ്ഡിതൻ രാമപ്പിഷാരോടി അവർകളുടെ ടിപ്പണിയോടുകൂടി അച്ചടിച്ച് തെയ്യാറായിരിക്കുന്നു. പുസ്തകത്തിൻെറ വില പ്രതി ഒന്നുക്ക തപാൽകൂലി അടക്കം 14 അണ. രസികരഞ്ജിനി ആപ്പീസ്സിലേക്ക മുൻകൂറായി അയച്ചാൽ പുസ്തകം കിട്ടുന്നതാണ്. നാഗരാക്ഷരത്തിൽ രാമവൎമ്മ എന്ന രസികരഞ്ജിനി പത്രാധിപരുടെ മുദ്രയില്ലാത്ത ബുക്കുകൾ വ്യാജമാകുന്നു.

മേൽപറഞ്ഞ നാടകത്തെ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് പരിശോധിച്ച അതിലുള്ള കഥാസാരം, ഗുണദോഷം, തത്വം, രസം, ഇവകളെ ഭംഗിയായും സയുക്തികമായും എഴുതീട്ടുള്ള ഗ്രന്ഥം, ഈ മാസികയിൽ മാത്രം പ്രസിദ്ധം ചെയ്യുവാൻ അദ്ദേഹം അനുവദിച്ചിട്ടുള്ളപ്രകാരം തുടൎച്ചയായി പ്രസിദ്ധംചെയ്തുതുടങ്ങിട്ടുള്ളത സാഹിത്യവിഷയത്തിൽ താല്പൎയ്യമുള്ളവരും വിശേഷിച്ച വിദ്യാൎത്ഥികളും വായിച്ചറിയേണ്ടതാകുന്നു. മലയാളത്തിൽ ഇങ്ങിനെ ഒരു ഗ്രന്ഥം ഇതിന്നുമുമ്പ ഉണ്ടായിട്ടില്ലെന്ന ഞങ്ങൾ ധൈൎയ്യത്തോടുകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. രഞ്ജിനി കുറച്ച പ്രതിമാത്രമേ വിശേഷാൽ അടിക്കുന്നുള്ളു. അതുകൊണ്ട ആവശ്യമുള്ളവർ ഉടനെ വാങ്ങിയില്ലെങ്കിൽ പിന്നെ ഇച്ഛാഭംഗത്തിന ഇടയാവുന്നതാണ്. ര. ര. മാനേജർ.

---

## രസികരഞ്ജിനി ആപ്പീസ്സിൽ വില്പാൻ തയാർ.

| | | |
|---|---|---|
| സാക്രട്ടീസ് - കെ. രാമകൃഷ്ണപിള്ള. | ... ... | ൦ ൨ ൦ |
| വെണ്മണി അഛൻനമ്പൂരിപ്പാട്ടിലെ നളചരിതവും, കുഞ്ഞികുട്ടൻ തമ്പുരാൻ തിരുമനസ്സിലെ കൊറത്തിപാട്ടും. | ... ... | ൦ ൦ ൻ |
| നാഗാനന്ദം (ഭാഷാനാടകം) പറയാട്ട അച്ചുതമേനോൻ. | ... | ൦ ൪ ൦ |

തപാൽകൂലി പുറമെ. മേൽപറഞ്ഞ പുസ്തകങ്ങൾക്ക രസികരഞ്ജിനി മാനേജരോട ആവശ്യപ്പെടുക. ര. ര. മാ.

# കവനോദയം.

—————— : o : ——————

വൈദ്യം, ജ്യോതിഷം, കിളിപ്പാട്ട, തുള്ളൽ, നോവൽ, നാടകം മുതലായി വിശേഷപ്പെട്ട അനേകം കൃതികൾ ഇതിൽ ചേൎത്തു വരുന്നു. കൊല്ലത്തിൽ ൩ പ്രാവശ്യം പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകമാലയിൽ ഓരോകുറി ൩൨ ഭാഗങ്ങളിൽകൂടി ൫ കൃതികളിൽ കുറയാതെ *ഉണ്ടായിരിക്കും. കൊല്ലത്തിൽ ൪ ഉറുപ്പിക വരിഷ്ടം മതി. തപാൽകൂലി പുറമെ വേണ്ട. വിദ്യാൎത്ഥികളാകുന്നെങ്കിൽ മുൻകൂറ ഒന്നര ഉറുപ്പിക തന്നാൽ മതിയെന്ന ഒരു പുതിയ നിശ്ചയംചെയ്തിരിക്കുന്നു. ഈ പുസ്തകമാലയിൽ ഉൾപ്പെട്ടതും അല്ലാത്തതുമായ അനേക പുസ്തകങ്ങൾ ഇവിടെ വിൽപാനുണ്ട. ചിലതിന്റെ വിവരം താഴേ ചേൎക്കുന്നു.

ജ്യോത്സിക, വിഷവൈദ്യം. ഇത ഓരോ പുസ്തകം എല്ലാവരുടെ കൈവശം ഉണ്ടായിരിക്കേണ്ടതാണ. എന്നാൽ പാമ്പു കടിച്ചഉടനെ വൈദ്യന്റെ അടുക്കെ ഓടേണ്ടിവരികയില്ല. വില ൧൨ അണ.

സദ്വൃത്തമാലിക— മലയാളത്തിലുള്ള വൃത്താന്തങ്ങളുടെ എല്ലാസ്വഭാവങ്ങളും അറിവാൻ ഈ ഒരു പുസ്തകംമാത്രമെയുള്ളൂ. മലയാളം ഉപഭാഷയാക്കിഎടുത്തിട്ടുള്ള വിദ്യാൎത്ഥികൾക്കും കവിതയുണ്ടാക്കുവാൻ പരിചയിക്കുന്നവൎക്കും ഇതെററവും ആവശ്യമാകുന്നു. വില ൨ണ.

ജാനകീപരിണയം— ഭാഷാനാടകം. ഇതു നിങ്ങൾ വായിച്ചിട്ടുണ്ടോ? "ഉണ്ട, മന്നാടിയാരുടെ കൃതിയല്ലേ?" എന്നായിരിക്കും നിങ്ങളുടെ ഉത്തരം. ശരി. എന്നാൽ അബദ്ധംപററി. ഇത അതല്ല. കൊട്ടാരത്തിൽ ശങ്കുണ്ണി ഉണ്ടാക്കിയ ഒരു രസികനാടകമാണിത. വായിപ്പാൻ ബഹുരസമുണ്ട. വില ൧ക മാത്രം.

* ഹസ്തലക്ഷണദീപിക— ഈ പുസ്തകം കൈവശമുണ്ടെങ്കിൽ കഥകളിയെ ഊമക്കളിയെന്നപറവാനിടവരികയില്ല. വില ൪ണ.

* കുചശതകം— ഒരവയവത്തെപ്പററി ൧൦൦ ശ്ലോകം മലയാളഭാഷയിൽ കാണുകയെന്നത അപൂൎവ്വമായിരിക്കും. ഇതൊന്ന വായിച്ചുനോക്കുവിൻ. വില ൨ണ.

* ചക്രീചങ്കരം. നാടകം. നിങ്ങൾക്കു സാമൎത്ഥ്യമുണ്ടെങ്കിൽ ഈ പുസ്തകം ചിരിക്കാതെ ഒന്ന വായിച്ചുവെങ്കിൽസമ്മതിക്കാം. വില ൩ണ.

☞ ഇവകൾക്ക തപാൽകൂലി പുറമെ. *ഈ അടയാളം വെച്ചവയൊഴികെ ശേഷമെല്ലാം അച്ചടി അതിമനോഹരം കടലാസ്സ എല്ലാം ഏതുപോലെ ബഹുവിശേഷം. താഴെകാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ എല്ലാപുസ്തകങ്ങളും വി. പി. ആയി അയച്ചുകൊടുക്കും.

കെ. കണ്ണൻനമ്പ്യാര.
കവനോദയം മാനേജർ.
(Nadapuram.) നാദാപുരം.

# നൊട്ടീസ്.

ഒന്നാന്തരം സാമാനങ്ങൾ! വില വളരെ സഹായം!!

ബൊമ്പായിമുതലായ വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന ഷാപ്പുകളിൽ നിന്നനെരിട്ടുവരുത്തുന്നതും താഴെ വിവരം പറയുന്നതും വെറെയും അനെകം സാമാനങ്ങൾ തൊകപ്പടിയായും ചില്ലറയായും വളരെ സഹായ വിലക്ക വില്ക്കുന്നതാണ്

പലതരത്തിലുള്ള ഫ്ലാനൽ ശീലകൾ, ടവീഡുകൾ, ചെക്കുണ്ണികൾ, വളരെ ഭംഗിയുള്ള ചീട്ടികൾ പട്ടുകൾ, ബ്ലാങ്കെറ്റുകൾ, തൊപ്പികൾ, സർജ്ജുകൾ, മപ്പ, ജഗന്നാഥൻ മുതലായ തുണിച്ചരക്കുകൾ. ഏനാമൽ പാത്രങ്ങൾ, പലതരത്തിലുള്ള ഗ്ലാസുകൾ, നാഴികമണികൾ, വാച്ചുകൾ, വിളക്കുകൾ, കണ്ണാടികൾ, കത്തകൾ, ഉളൊപ്പുകൾ, രവിവർമ്മപ്പടങ്ങൾ, കൊടകൾ, ഇരിമ്പപെട്ടികൾ, ഇരിമ്പഅലമാരികൾ, ഇരിമ്പഅടുപ്പുകൾ, അനെകവിധം സൊപ്പുകൾ, ബ്രാണ്ടി, വിസ്കി, മുതലായ ലഹരിസാധനങ്ങൾ, മുത്തുച്ചിപ്പികൊണ്ടുള്ള അനെകവിധ പാത്രങ്ങൾ, ഇവകളും മെലിൻസ്ഫുഡ, കൊക്കൊ, കാപ്പിപ്പൊടി, ടീ ബിസ്കോത്ത മുതലായ വേറെയും അനേകവിധ സാമാനങ്ങൾ വളരെ സഹായവിലക്ക വില്ക്കുന്നു.

ആവശ്യപ്പെടുന്നവൎക്ക സാമാനങ്ങൾ വി- പി- ആയി അയച്ചുകൊടുക്കുന്നതാണ്.

എ. ടി. എസ്സ്. മേനോൻ.

ജനറൽ മർച്ചന്റ്.

ചിററൂർ.

# T. S. Subramania & Co.,

## താംബൂല വിഹാരം ഒരു സുഖാനുഭവ സാധനം തന്നെ.

———:o:———

### വെററിലമുറുക്കിനെ സ്വാദുപിടിപ്പിക്കുന്ന ഒരു രുചിപ്രദമായ

### സുഗന്ധവസ്തു. രമ്യം. വിശേഷം. രുചിപ്രദം.

ഇത മേത്തരം കസ്തൂരി, പനിനീർസത്ത്, അത്തർ മററു സുഗന്ധവസ്തുക്കൾ എന്നിവ ചേർത്തുണ്ടാക്കിയതായി നൂതനമായ ഒരു കൂട്ടാകുന്നു. വെററിലമുറുക്കിന്നു അതിരസം ഉണ്ടാകും. മുറുക്കുന്നവൎക്കു ഇത അതിസുഖാനുഭവമായൊരു സാധനമാകയാൽ അവർ ഈ സാധനത്തെ വാങ്ങി പരീക്ഷിച്ചുനോക്കേണ്ടതാകുന്നു.

| | ക. | ണ. |
|---|---|---|
| ഒരു അളുക്കിന്ന വില ... ... ... | 0 | 4 മാത്രം. |
| 12 അളുക്കുകൾക്കു ... ... ... ... | 2 | 12 |

തപാൽകൂലി പുറമെ.



## DANTADABANA CHURNA. ദന്തധാവന ചൂൎണ്ണം

ശ്രുതിപ്പെട്ട പല്ലു തേപ്പാനുള്ള പൊടി, ഒരു പെട്ടിക്കു വില 0-8 ണ. തൊണ്ണകെട്ടുകൾക്കും, പല്ലിലൊ, അതിന്നടുത്തൊ ഉണ്ടാവുന്ന പുണ്ണുകൾക്കും, പല്ലിന്റെ ഒവിച്ച പോകലിന്നും വേദനക്കും പല്ലിൽനിന്ന ചോരപോകുന്നതിന്നും വായ നാററത്തിന്നും മററും ഉതകുന്ന ഒരു പൊടിയാണിത. ഈ പൊടി പല്ലിലുണ്ടാവുന്ന കറ, കേട മുതലായവയെ നശിപ്പിക്കും. പല്ലുകളിന്മേൽ ചിലപ്പോൾ കല്ലായമിട്ടപോലെ പററിപ്പിടിച്ചുകാണുന്ന ഒരു വസ്തുവുണ്ടു. അതിനെയും ഈ പൊടി നശിപ്പിച്ചുകളയും. നാററമുള്ള സകല ദന്തസംബന്ധമായ രോഗങ്ങളെയും ഈ പൊടി നശിപ്പിക്കും. പല്ലിന്മേൽ പററിപ്പിടിച്ചിരിക്കുന്നതിനെയെല്ലാം കളയും മുത്തുപോലെ തിളങ്ങുന്ന പല്ലുകളെ ഈ പൊടികൊണ്ടു സമ്പാദിക്കാം. പല്ലുകൾക്കു ബലവും ശക്തിയും ജനിക്കും, ഊണിന്ന ഒരു രുചിയും വരും. ദന്തരോഗവും ഉണലുകളിൽ പുണ്ണും കുരുവും ഉണ്ടാവുമ്പോൾ ഈ പൊടി വളരെ നന്ന്. ഇതിന്ന പുളിരസമില്ലാ. ഗുളമിനുസമാംവണ്ണം നേരിയ പൊടിയാക്കിയ ചൂൎണ്ണമാകകൊണ്ടു പല്ലിന്ന ഉരസൽതട്ടി കേടുവരുന്നതല്ല. പല്ലുകൾക്കു ചിലപ്പോൾ തട്ടിയുള്ളമാററം വരുന്നതിനെ ഈ പൊടി തടുക്കും. പല്ലുകളിൽ കടികൊണ്ട് നാശം വരുത്തുന്ന അതിസൂക്ഷ്മങ്ങളായ അണുപ്രാണികൾ ഉണ്ടു. അവയെ ഈ പൊടി കൊല്ലും. തൊണ്ണുകളെ ചൂടുപിടിപ്പിച്ചൊ വേദനപ്പെടുത്തിയൊ ചൊറിച്ചൽ മുതലായതൊന്നും ഒരു ചൂൎണ്ണമൂലം ഉണ്ടാവില്ല. നാവിന്നും മൂക്കിന്നും ഈ ചൂൎണ്ണം സുഖകരമാണ. കിഴവന്മാർ പ്രത്യേകിച്ച ഈ ചൂൎണ്ണം ഉപയോഗിക്കേണ്ടതാണ. അപ്പോൾ അവൎക്കു പല്ലുകൊണ്ടുള്ള പ്രയോജനം മരണപൎയ്യന്തമുണ്ടായിരിക്കും. വായക്കു രുചികരവും സൌ

ത്ത്യമുള്ളതുമാകയാൽ ശ്വാസത്തിന്ന ഒരു നല്ല മണവുമുണ്ടാവും വായനാറ്റം സ്ലേഷ്മരോഗ-ങ്ങളും ഉണ്ടാവില്ല. നല്ല ഒരു മണം വായിൽനിന്ന പുറപ്പെടുകയും ചെയ്യും.

**KARPURARISTHA. കർപ്പൂരാരിഷ്ടം.** നടപ്പുദീനത്തിന്നുള്ള പ്രത്യേക ഔഷധം. (വിഷൂചികക്കുള്ള സിദ്ധൌഷധം.) ഒരു കുപ്പിക്ക വില 8ണ. കർപ്പൂരാരിഷ്ടം, വിഷൂചികാ, അതിസാരം, വയററിൽകടി, ദഹനക്കുറവു, ചെവികുന്നിയുടെ കേട, വളി വയററിന്ന വിസ്താരം എന്നിങ്ങിനെയുള്ള രോഗങ്ങൾക്ക നല്ല മരുന്നാണ. ഈ ഔഷധം പല ജാതിയായ വേദനകളെ തീൎത്ത അവയവങ്ങൾക്ക ശാന്തമായ പ്രസാദചൈതന്യത്തെ വരുത്തും. അവയവങ്ങൾക്ക ക്ഷണസംഭവങ്ങളായ വിറയൽ പിടച്ചൽ മുതലായ വികൃതികളെ മാററം. മലത്തിൻെറ അയച്ചിൽ മാററി മലത്തെ കെട്ടി മലബന്ധം വരുത്തി ബലം കൊടുക്കും. അവിൻ (കറപ്പ) കൂട്ടുള്ള അന്യ മരുന്നുകളെപ്പോലെ ഒരു ഔഷധം തലവേദനയെ ഉണ്ടാക്കില്ല. തലതിരിച്ചൽ, ഉറക്കം, മന്ദത, ആലസ്യം മോഹം മുതലായതുകളെ ഉണ്ടാക്കുന്നതുമല്ല. അല്പ നിമിഷങ്ങൾക്കുള്ളിൽ ഛൎദ്ദിയും വേദനയും ദാഹവും നിന്ന പോകും. ഏകമൂലികപ്രയോഗക്കാരായ ഹോമിയാപ്പതി വൈദ്യരും ബഹുമൂലികാപ്രയോഗക്കാരായ അല്ലോപ്പതി വൈദ്യരും കൊടുക്കുന്ന കർപ്പൂരം ക്ലോരോഡൈൻ എന്നിത്യാദി മരുന്നുകളേക്കാൾ ഞങ്ങളുടെ കർപ്പൂരാരിഷ്ടം ഇന്ത്യയിലെ ജനങ്ങളുടെ ദേഹങ്ങൾക്കും അതിൻെറ സഹജസ്വഭാവങ്ങൾക്കും പററിയതാണ. ഇത ഞങ്ങളുടെ അനുഭവമാണ.

☞ മേല്പറഞ്ഞ എല്ലാ മരുന്നുകൾ താഴെ എഴുതിയ മേൽവിലാസത്തിൽ ഇംഗ്ലീഷിലൊ മലയാളത്തിലൊ തമിഴിലൊ എഴുതി ചോദിക്കേണ്ടതാണ

എന്ന ടി. എസ്സ്. സുബ്രഹ്മണ്യം ആൻറ കമ്പനിയാര

33. ആർമിനിയൻ സ്ട്രീറ്റ്,

മദിരാശി.

## സരസ്വതിതൂവൽ.

---

(THE SARASWATI PEN.)

ഒരിക്കൽ മഷി മുക്കിയാൽ 300 മുതൽ 500 വരെ വാക്കുകൾ എഴുതാം.

## സ്തുത്യലിഖിതങ്ങൾ.

**സർ. വാൾട്ടർ ലൊറൻസ്** (കെ. സി. ഐ. ഇ.) ഇന്ത്യാഗവൎണ്ണർ ജനറാളുടെ പ്രൈവററ സിക്രട്ടേരി:— സരസ്വതിതൂവലുകൾ വളരെ ഉപയോഗമുള്ളവയായി കാണുന്നു. താങ്കളുടെ നൂതനമായ ഈ കണ്ടുപിടിക്കലിന്ന താങ്കൾക്ക എല്ലാ ജയവും സിദ്ധിക്കട്ടെ.

---

**സർ. ലൊറൻസ് ജെങ്കിൻസ്** (കെ. സി. കെ. സി. ഐ. ഇ.) ബൊംബെ ഹൈക്കോട്ട ഒന്നാംജഡ്ജി:— സരസ്വതതൂവൽ വളരെഉപയോഗമുള്ളതായി ഞാൻ കണ്ടിരിക്കുന്നു. ഒരു തൂവലുകൾ താങ്കൾ എനിക്ക അയച്ചുതന്നതിന്ന ഉപകാരം.

ബഡ്വാൻ മഹാരാജാധിരാജ ബീജായി ചാൻഡ മഹതാബ് ബഹദൂർ:— ഈ സൂത്രവിദ്യയിൽ നാം വളരെ സന്തോഷിക്കുന്നു.

---

നാട്ടോർ മഹാരാജ ബഹദൂർ ജഗനിന്ദ്രനാഥറോയി:— മഷി നിറച്ച "സ്വാൻ" തൂവൽപോലെ മിക്കവാറും അത്ര ഉപകാരമുള്ളതാണ.

---

ബഹുമാനപ്പെട്ട രാജാ റൻജട്ട് സിങ്ങ് ബഹദൂർ:— ഞങ്ങളുടെ പരിപാലനക്ക് താങ്കൾ തീരെ അർഹനാകുന്നു.

---

രാജാ പെയറിമോഹന മൂക്കർജ്ജി:— (സി. എസ്സ്. ഐ):— സരസ്വതി തൂവൽ വളരെ ഉപയോഗമുള്ളതായി ഞാൻ കണ്ടിരിക്കുന്നു.

---

ബഹുമാനപ്പെട്ട മിസ്റ്റർ ജസ്റ്റിസ്സ് ശാരദ ചാരുമിത്രൻ:— ഇതു വളരെ ഉപയോഗമുള്ള ഒരു കണ്ടുപിടിക്കൽതന്നെയാണ.

---

പണ്ഡിതർ കെ. എം. ഗാംഗുലി (ബി. എൽ.) മഹാഭാരത പരിഭാഷകൻ:— "സ്റ്റീൽപെൻ" ഉപയോഗിക്കുന്ന എല്ലാവരുടേയും പാലനക്ക് ഇത് പാത്രമായി നിൽക്കുന്നതാണ.

---

ബഹുമാനപ്പെട്ട മിസ്റ്റർ ആർ. ടി. ഗ്രീയർ (ഐ. സി. എസ്സ്.) കല്ക്കത്താ മനിസിപ്പാൽ ചേർമാൻ:— താങ്കളുടെ തൂവൽ തൃപ്തികരമായ ഒന്നാണെന്ന കണ്ടിരിക്കുന്നു. സൂത്രം വളരെ സാമർത്ഥ്യമുള്ളതൊന്നുതന്നെയാണ.

---

മിസ്റ്റർ എച്ച്. ഡി. വില്യംസ് (ഐ. സി. എസ്സ്.), കമിഷനർ:— കൂടക്കൂട മഷി മുക്കേണ്ടുന്ന ബുദ്ധിമുട്ടില്ല. ഒരിക്കൽ മുക്കിയാൽ മൂന്നു നാലു പായ കടലാസ്സ് എഴുതാവുന്നതാണ.

---

മിസ്റ്റർ കെ. സി. ഡി. (ഐ. സി. എസ്സ്.) കലക്ടർ:— തൂവൽ വളരെ സൌകൎയ്യമുള്ളതും കണ്ടുപിടിച്ച സൂത്രം സാമർത്ഥ്യമുള്ളതുംതന്നെ.

---

മിസ്റ്റർ എസ്സ്. സി. മിത്രൻ, ഡിപ്യൂട്ടി മജിസ്ട്രേട്ട്:—, നല്ല വിദ്യ വളരെ സൂക്ഷ്മം.

---

മിസ്റ്റർ ജി. ചക്രവർത്തി, സിമിന്ദാർ, ബാംശ്ബ്ല മനിസിപ്പാൽ ചെർമാൻ:— കണ്ടുപിടിച്ച സൂത്രം വളരെ സാമർത്ഥ്യമുള്ളതുതന്നെ. തൂവൽ വളരെ ഉപയോഗ്യമുള്ളതാകുന്നു.

**മിസ്റ്റർ സീതാകഫോരി,** ജാപ്പാൻ "ഡിർഗാജിംഗ് സാൻഗിയെ" സമാജം പ്രസിഡെന്റ:— താങ്കളുടെ ഉപയോഗകരമായ കണ്ടുപിടിക്കൽ ജയത്തെ പ്രാപിച്ചതിന്നു ഞാൻ താങ്കളെ അഭിനന്ദിക്കുന്നു.

---

**റവറണ്ട് ഡോക്ടർ മോറിസൻ** (എം. എ):— കണ്ടുപിടിച്ച സൂത്രം സാമർത്ഥ്യമുള്ളതുതന്നെ.

---

**ഡോക്ടർ എം. എൻ. ഗാംഗുലി,** കോൺപൂരി:— ഇതിന്റെ ഫലപ്രാപ്തി ചേർവിപ്പെട്ടൊന്നത്രയാണ്.

---

**പ്രൊഫസ്സർ എച്ച്. സ്റ്റീഫൻ** (എം. എ):— സരസ്വതിയാൽ ഞാൻ ഉപയോഗിച്ചുനോക്കിയതിൽ വളരെ ഫലപ്രാപ്തിയുള്ളതായി കണ്ടിരിക്കുന്നു.

---

**ഡോക്ടർ സറാട്ട് കെ. മുള്ളിക്** (എം. ബി. സി. എം.):— എഴുത്തറിയുന്ന ലോകത്തിൽ ഇതിന്നു വളരെ ചെലവുണ്ടാകുമെന്നു ഞാൻ തീർച്ചയായി പറയുന്നു.

---

**ഡോക്ടർ എസ്സ്. സി. ബാനർജി** (എം. എ, എൽ. എൽ. ഡി):— മഷിനിറച്ച ഇവകൾ ഉപയോഗിക്കുവാൻ ആഗ്രഹിക്കുന്ന യോഗ്യന്മാർ അവയെ ഉപയോഗിച്ചുനോക്കിയതിന്റെശേഷം അവ ... ഇവയെക്കാൾ നന്നായി എഴുതുകയില്ലെന്നു ബോധ്യമാകാതിരിക്കില്ല.

---

| വില. | ക. | ണ. | പ. |
|---|---|---|---|
| 12 ഇവകൾക്ക് ... ... ... | 0 | 8 | 0 |
| 72-ന്ന ... ... ... ... | 2 | 12 | 0 |
| 144-ന്ന ... ... ... ... | 5 | 8 | 0 |

"വി. പി." പോസ്റ്റായി അയച്ചാൽ 4 ണ. പുറമെ.

താഴെ കാണിച്ച കമ്പനിയോട് ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്.

ടി. എസ്സ്. സുബ്രഹ്മണ്യം ആൻറ കമ്പനിയാർ
33. ആർമീനിയൻ സ്ട്രീറ്റ്,
മദിരാശി.

T. S. SUBRAMANIA & Co.,
Agents,
33, Armenian Street,
*Madras.*



പുസ്തകം ൨ | കുംഭമാസം

മംഗളം

ലോകംതന്നുടെമൂർത്തിയെട്ടിൽമുഴുവൻവ്യാപിച്ചിട്ടില്ലുംമുമ്പിലേ
തങ്കുന്നാംബരരൂപനെന്നജീവനമൃതെന്നന്യാദൃശംകാരണം
നീർകൊണ്ടുള്ളൊരുലോകമാറുകടലുംവൻകായലുംകണ്ടുകൊ-
ണ്ടിർകൊണ്ടിങ്ങൊരോന്നാകുളത്തതുളിട്ടുംശംഭോ! ശുഭംനൽകണേ!

കൊടുങ്ങല്ലൂര കുഞ്ഞിക്കുട്ടൻതമ്പുരാൻ.

# മിസ്സസ ആനിബെസൻറ

ഇംഗ്ലീഷ് പടിച്ചാൽ തൊട്ടതിനമെന്നൊരു വിശ്വാസം പഴമക്കാരായ ഹിന്തുക്കളുടെ ഇടയിൽക്കടന്നുകൂടുന്നത എതു പഴുതിൽക്കൂടിയാണെന്നു സൂക്ഷ്മമായി ആലോചിക്കുവാൻ ത്രാണിയുള്ള അദ്ധ്യാപകന്മാർ ഇപ്പോഴുള്ള ഇംഗ്ലീഷ് പള്ളിക്കൂടങ്ങളിൽ പത്തിനൊന്നു വീതം ഉണ്ടായിരുന്നുവെങ്കിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം കൊണ്ടുള്ള ഗുണവും ഇംഗ്ലീഷ് വിദ്യാർത്ഥികളും ഒന്നിനു പത്തു വീതം വർദ്ധിച്ചു കാണുമെന്നാണ് ഞങ്ങളുടെ വിശ്വാസം. നിജസന്താനങ്ങളുടെ അഭ്യുദയത്തിൽ മാതാപിതാക്കന്മാർ ഉദാസീനന്മാരാണെന്നു ശങ്കിച്ചാൽ മഹാപാപമുണ്ട്. എത്രതന്നെ പ്രായം ചെന്നവരായാലും സംസ്കൃതം പടിക്കുന്നതിൽ വിരോധം കാ

വിക്കേണ്ടില്ലെന്നല്ല പഠിക്കണമെന്നു സിദ്ധാന്തിക്കുകൂടി ചെയ്യാറുണ്ട്. പൂൎവ്വാചാരങ്ങളിൽ വേരൂന്നിട്ടുള്ള മനോവൃത്തിയാൽ ഭരിക്കപ്പെടുന്ന വയോധികന്മാൎക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൽ അവിശ്വാസം ജനിക്കുവാനുള്ള കാരണം, മക്കളുടെ ഗുണത്തിൽ കാംക്ഷയില്ലായ്കയുമല്ല അവരുടെ പേരിൽ സ്നേഹമില്ലായ്കയുമല്ല, ഇപ്പോൾ നടപ്പുള്ള ഇംഗ്ലീഷ് വിദ്യാഭ്യാസരീതിയിൽ ആന്തരമായ ഒരു ദോഷത്തെപ്പററിയുള്ള ഭയംതന്നെയാണ്. പാശ്ചാത്യപരിഷ്കാരത്തിന്റെ ഫലം സ്വമതനിന്ദയെന്നു ഖണ്ഡിച്ചു പറവാൻ ഇംഗ്ലീഷ് വിദ്യാൎത്ഥികളുടെ ഉള്ളറിഞ്ഞിട്ടുള്ള പുത്തമക്കൾ മടിക്കുമെങ്കിലും ആലോചനാശക്തി ഉറയ്ക്കുന്നതിനു മുമ്പ് സ്വമതസ്നേഹം മറന്ന് ത്രിശങ്കുസ്വൎഗ്ഗത്തിൽകിടന്നലയുന്ന വിദ്യാൎത്ഥികൾ ധാരാളമുണ്ടെന്നു സമ്മതിക്കുന്നതിൽ ആരുംതന്നെ സംശയിക്കുന്നതല്ല. ഇതിന്റെ മൂലം ശിക്ഷാദോഷമോ ശീലഭേദമോ എന്തുതന്നെയായാലും ഈ ന്യൂനത ഇപ്പോഴത്തെ ഇംഗ്ലീഷ് വിദ്യാഭ്യാസരീതിക്കു സഹജമായിട്ടുള്ളതുതന്നെ. ഈ ഒരു ദോഷം പരശുരാമക്ഷേത്രത്തിൽ മാത്രമേ ഉള്ളൂ എന്നും വിചാരിക്കേണ്ട. അവസ്ഥാന്തരംപോലെ ഭാരതഖണ്ഡം മുഴുവനും വ്യാപിച്ചിട്ടുണ്ട്. ഈ ബാധ ഹിന്തുക്കൾക്കു പ്രത്യേകമാണെന്നും കരുതേണ്ട. മഹമ്മദീയസംഘത്തിലും ഈ ഉപദ്രവം ഉത്സാഹമായിത്തീൎന്നിട്ടുണ്ടെന്ന് അലിഗർ കോളേജിന്റെ ആവിർഭാവവും അടുത്ത വൎഷത്തിൽ ബറോഡയിലും മദിരാശിയിലുംകൂടിയ മഹമ്മദീയ യോഗനിശ്ചയങ്ങളും പ്രത്യക്ഷപ്പെടുത്തുന്നുണ്ട്. എന്നാൽ ഹിന്തുമതത്തിന് അത്യാവശ്യമായും അനശ്വരമായുമുള്ള ഉപകാരം ചെയ്യുവാൻ ജന്മനാൽ ഹിന്തുവായ ഒരാൾക്കല്ല സംഗതിവന്നത്. ക്രിസ്തുമതത്തിൽ ജനിച്ച് പിന്നീട് നിരീശ്വരമതത്തിൽക്കിടന്നരിഷ്ടിച്ച് ബ്രഹ്മവിദ്യയിൽ (തിയോസഫി) കരപ്പററി വിശ്രമിക്കുന്ന ഒരു ആംഗ്ലേയ വിദുഷിക്കാണ് ഇതിനു യോഗമുണ്ടായത്. സൎവ്വമാന്യയായ ഈ വിദുഷിയുടെ അശ്രാന്തപരിശ്രമത്തിന്റെ സ്മാരകസ്തംഭമെന്നപോലെയോ ഹിന്തുക്കളുടെ മൂൎത്തിമത്തായ സുകൃതവിപാകമെന്നപോലെയോ എന്നും പ്രശംസനീയമാകുംവണ്ണം ശ്രീകാശിയിൽ നിലനിന്നുപോരുന്ന സെൻട്രൽ ഹിന്തുകോളേജിന്റെ ഉപകാരത്തെ അനുഭവിച്ചും കേട്ടും അറിഞ്ഞു സന്തോഷിക്കാത്തവർ ഹിമവൽ സേതു

പര്യന്തം ഉണ്ടാകുമെ എന്ന് സ്വപ്നേപി സംശയിക്കുന്നതല്ല. വിദ്വത്വംകൊണ്ടും വാഗ്വൈഭവംകൊണ്ടും ഭൂലോകമാസകലം പ്രസിദ്ധിപരത്തീട്ടുള്ള ആ ആനിബെസൻറിനെക്കാണുകയും ആ ബ്രഹ്മവിദ്യായോഗിനിയുടെ ഹൃദയംഗമമായ പ്രസംഗം കേൾക്കുകയും ചെയ്യുവാൻ ഭാഗ്യമുണ്ടായിരിക്കുന്ന ഈ അവസരത്തിൽ നമ്മൾക്കു നയനസാഫല്യവും കർണ്ണസാഫല്യവും ഉണ്ടാകുന്നതന്ന ആ വിദുഷിയുടെ പൂർവ്വചരിത്രസംക്ഷേപത്തെ വായിച്ചു രസിക്കുവാൻ ഞങ്ങൾക്കുണ്ടായിരുന്നതുപോലെ മററുള്ള കേരളീയർക്കും അത്യാശയുണ്ടാവാതിരിക്കയില്ലെന്നുള്ള പൂർണ്ണബോധമാണ് ഞങ്ങളെ ഈ വിഷയത്തിൽ പ്രേരിപ്പിക്കുന്നത്.

ആനിബെസൻറ് ക്രി. വർഷം ൧൮൪൭-ൽ അക്ടോബർ മാസം ൧-ാം ൹ ഇംഗ്ലാണ്ടിൽ 'ഡവൺഷയർ' എന്ന ദിക്കിൽ ജനിച്ചു. ആനി ബെസൻറ് ബെസൻറായത് വിവാഹം മൂലമാണ്. സാക്ഷാൽപേര 'ആനിവുഡ്' എന്നാണ്. വിക്ടോറിയാ മഹാരാജ്ഞിയെ ഇംഗ്ലാണ്ടിൽവെച്ചു പ്രസവിക്കേണമെന്ന താല്പര്യത്താൽ തൻെറ സ്വത്തുക്കൾ മിക്കതും വിററിട്ടു കെൻറിലെ പ്രഭുവിൻെറ കടം വീട്ടിക്കൊടുത്തതു മൂലം തൻെറ കുഡുംബത്തിന്നു പ്രഭുസ്ഥാനം സമ്പാദിച്ച മഹാമനസ്കനായ 'ഹാതർളി' പ്രഭുവിൻെറ അടുത്ത ദായാദിയായ 'വില്യംവുഡ്' ആയിരുന്നു ഇവരുടെ അച്ഛൻ. ഇദ്ദേഹം ലണ്ടനിൽ ഉയർന്നതരം ഒരു ഉദ്യോഗത്തിൽ ഇരുന്നിരുന്നുവെന്നും, കണക്കിൽ നിപുണനും, ഫ്രെഞ്ച്, ജർമ്മൻ, ഇററാലിയൻ, സ്പാനിഷ്, പോർട്ടുഗീസ്, എന്നീഭാഷകളിൽ അപാരമായ പാണ്ഡിത്യം സിദ്ധിച്ചവനും, മതവിഷയത്തിൽ വിശ്വാസം കുറഞ്ഞവനും ആയിരുന്നുവെന്നും, കാണുന്നുണ്ട്. ഇവരുടെ അമ്മ, അയർലണ്ടിലെ 'മോറിസ്സ്' എന്ന കുഡുംബത്തിൽ പെട്ടവളും, പ്രകൃത്യാ ദയ, സുശീലം, ആഭിജാത്യം, ആത്മാഭിമാനം, പ്രഭാവം മുതലായ സൽഗുണങ്ങൾ സന്ധാരണായിലധികം തികഞ്ഞിരുന്ന ഒരു വനിതാരത്നവുമായിരുന്നു. എന്തൊക്കെയായാലും വേണ്ടില്ല, ദുഃഖങ്ങൾ നിശ്ശേഷം താനനുഭവിച്ചാലും സുഖങ്ങൾ മുഴുവൻ തൻെറ കുട്ടികൾക്കു, അതിലും വിശേഷിച്ച് ആനിയ്ക്കു, ഉണ്ടാകിത്തീരേണമെന്നായിരുന്നു ആ അമ്മയുടെ പരമോദ്ദേശ്യം. ആനിയുടെ തലമുടി വേർപെടുത്ത് ഭംഗിയിൽ കെ

ട്ടിക്കുക, വസ്ത്രം ധരിപ്പിക്കുക, പൂക്കളണിയിക്കുക മുതലായ പ്രവൃത്തികൾപോലും അമ്മതന്നെയായിരുന്നു ചെയ്തിരുന്നത്. ഇങ്ങിനെയെല്ലാം അതിവാത്സല്യത്തോടുകൂടിയാണ് പുത്രിയെ വളൎത്തികൊണ്ടുവന്നത്. ആനിക്ക് അഞ്ചു വയസ്സായപ്പോൾ അച്ഛൻ മരിച്ചു. ആനിയുടെ കുഡുംബത്തിന്നു അച്ഛന്റെ മരണം ഒരു ദശാപരിണാമ ലക്ഷണമായിത്തീൎന്നു. അതു തിരിഞ്ഞു സുഖദുഃഖങ്ങളുടെ ആയവ്യയങ്ങൾ അവൎക്കറിയാറായി. അരുണോദയം സൂൎയ്യോദയത്തിന്റെ സൂചകമാകുമ്പോലെ ആനിയുടെ അമ്മയ്ക്കുണ്ടായ താഴെ പറയുവാൻ ഭാവിക്കുന്ന അനുഭവം കാലാന്തരത്തിൽ ആനിബസന്റിന്നു സിദ്ധിച്ചതായ ബ്രഹ്മവിദ്യോദയത്തിന്റെ സൂചകമാണെന്നുള്ളത് ഇപ്പോൾ ആലോചിച്ചാൽ അറിയാവുന്നതാകുന്നു.

ആനിയുടെ അച്ഛൻ മരിച്ചിട്ടു കുറെ ദിവസം കഴിഞ്ഞതിൽപ്പിന്നെ അദ്ദേഹത്തിന്റെ ശവം മറവുചെയ്ത സ്ഥലത്തു പോകണമെന്ന് ആനിയുടെ അമ്മയ്ക്കു വളരെ ആഗ്രഹം തുടങ്ങി. അസംഖ്യം ശവങ്ങളെ സ്ഥാപിച്ചിട്ടുള്ള ആ പള്ളിയിൽ സ്ഥലപരിചയം നല്ലവണ്ണമില്ലാതെ ആനിയുടെ അമ്മയ്ക്കുള്ള ആഗ്രഹം സാധിപ്പാൻ പ്രയാസമായിരുന്നതുകൊണ്ട് സ്ഥലപരിചയം നല്ലവണ്ണമുള്ളവനും, ശവസംസ്ഥാപന സമയത്ത് കൂടെയുണ്ടായിരുന്നവനും, ബന്ധുവും ആയ ഒരാളെയും കൂട്ടിക്കൊണ്ടാണ് ആനിയുടെ അമ്മ പുറപ്പെട്ടത്. കുറെച്ചെന്നപ്പോൾ കൂടെയുണ്ടായിരുന്ന ആൾക്കു വഴി തെറ്റി എല്ലാവരും വല്ലരെ കുഴങ്ങി. ശവംകൊണ്ടുപോകുമ്പോൾ ആദ്യത്തെ കേബ്ബാന് ചെല്ലിയ സ്ഥലം കാണിച്ചുകൊടുത്താൽ ശവം സ്ഥാപിച്ച സ്ഥലം താൻ തന്നെ കണ്ടുപിടിച്ചുകൊള്ളാമെന്ന് ആനിയുടെ അമ്മ പറഞ്ഞു. അപ്രകാരം കേബ്ബാന് സ്ഥലത്തേക്കു അവരെ കൂട്ടികൊണ്ടുപോയി. അവിടെ എത്തിയപ്പോൾ സംശയം കൂടാതെ അവർ ശവം സ്ഥാപിച്ച സ്ഥലത്തേക്കു നടന്നു. എത്തേണ്ട സ്ഥലത്തായപ്പോൾ ഉടനെ നില്ക്കുകയും ചെയ്തു. ആ പള്ളിയാവട്ടെ ശ്മശാനമാവട്ടെ ആനിയുടെ അമ്മ അതിനുമുമ്പ് കാണുകപോലും ഉണ്ടായിട്ടില്ല. ഈ കഥ സംഭവം അവൎക്കെല്ലാവൎക്കും അത്യാൽഭുതമായിരുന്നു. ബ്രഹ്മവിദ്യയിൽ പരിചയിച്ചിട്ടുള്ളവൎക്ക് ഇതു ബഹു നിസ്സാരമാണെന്നു പറയാനില്ലല്ലൊ.

ശിശുവായിരുന്ന ആനിയുടെയും, സഹോദരന്മാരുടെയും അക്ഷരശിക്ഷയിൽ 'ഹാറൊ' സ്കൂളിലെ ഹെഡ്മാസ്റ്ററായിരുന്ന ഡാക്ടർ 'വൌഗൻ' വളരെ ഉത്സുകനായിരുന്നു. അദ്ദേഹം കുട്ടികളെയെല്ലാം 'ഹാറോ'യിൽ കൊണ്ടുപോയി സ്കൂളിലാക്കി. ആനിയും ആൺകുട്ടികളുടെ കൂടത്തന്നെയാണ് പഠിച്ചു വളൎന്നു പോന്നതു്. എന്നു തന്നെയല്ല, കാമക്രോധാദികളെജ്ജയിച്ചു സിദ്ധികളെ ആൎജ്ജിച്ചും, യോഗത്തെ അവലംബിച്ചും, നരജന്മത്തിന്റെ പരമ പ്രയോജനത്തെപ്പററി പ്രസംഗിച്ചും നമ്മുടെ സകലങ്ങളുമായ അന്തരിന്ദ്രിയങ്ങൾക്കും വികാസത്തെ നല്കുന്ന മുത്തശ്ശിയായ ആനിബെസൻറ് ആൺകുട്ടികളോടൊപ്പം ആ കാലത്ത് ക്രിക്കററു കളിക്കുകയും മരം കേറുകയും മററും ചെയ്തിരുന്നു.

അതിന്റെശേഷം മിസ്സ് 'മേരിയററ്' എന്ന മദാമ്മയുടെ സംരക്ഷണയിലായി ആനിയുടെ വാസം. തന്റെ മരുമകൾക്ക് തക്കതായ ഒരു ചങ്ങാതിയെ കിട്ടിയാൽ അവളുടെ വിദ്യാഭ്യാസത്തിന്ന് എളുപ്പമുണ്ടാകുമെന്നു കരുതിയാണ് ആനിയെ സ്വന്തം ചിലവിന്മേൽ സംരക്ഷിച്ചു വിദ്യാഭ്യാസം ചെയ്യിപ്പാൻ മിസ്സ് മേരിയററ് തുനിഞ്ഞതു്. അപ്പോഴാണ് ആനിയും അമ്മയും തമ്മിൽ വേർപിരിഞ്ഞതു്. ആനിയുടെ അഭ്യുദയകാലവും അപ്പോൾ തന്നെയാണ് ആരംഭിച്ചതു്. മിസ്സ് മേരിയററ് ആനിയുടെ ശരീരത്തെയും മനസ്സിനെയും വളരെ നിഷ്കൎഷയോടെ പരിഷ്കരിച്ചു. മതസംബന്ധമായ വിഷയത്തിൽ മിസ്സ് മേരിയററ് ഒരു ക്രിസ്തുമതയോഗിനിയായിരുന്നതുകൊണ്ട് ആനിയും ആ മാൎഗ്ഗത്തിന്നെയാണ് സ്വീകരിച്ചതു്. 'പിൽഗ്രിംസ് പ്രോഗ്രസ്' എന്നുള്ള ജ്ഞാനപ്രദീപകമായ കഥയിലെ നായകനായിരുന്നു ആനിയുടെ മനോരഥപ്രകാരമുള്ള ഉൽകൃഷ്ടപുരുഷൻ. നാടകശാലകളും അഭിനയങ്ങളും ആനിക്കു ജുഗുപ്സിതങ്ങളായിരുന്നു. ഫ്രെഞ്ചു, ജൎമ്മൻ, ഈ ഭാഷകളിലും സംഗീതത്തിലും അവൾക്ക് വളരെ പ്രതിപത്തിയുമുണ്ടായിരുന്നു.

രണ്ടാമതും ആനി ഹാറോയിലേക്കുതന്നെ മടങ്ങിപ്പോന്നു. വിശ്വവിശ്രുതനും യവനതത്വജ്ഞാനിയുമായ പ്ലേറേറാ, ഡാൻറി, മിൽട്ടൻ, സ്പെൻസർ, ഇവരുടെ കൃതികൾ സ്കാട്ട്, കിങ്സ്ലി, ഇവരുടെ കഥാപുസ്തകങ്ങൾ ഇവയിൽ ആനി വളരെ പ്രിയപ്പെ

ട്ടിരുന്നു. ഇങ്ങിനെയിരിക്കുമ്പോഴാണ് 'ക്രിസ്തുവൈദികപുസ്തകശാല' എന്ന മതസംബന്ധമായ ഗ്രന്ഥം കണ്ടെത്തി വായിപ്പാനിടവന്നത്. പിന്നീട് ക്രിസ്തുവേദത്തിൽ ആനിക്കു് അവിശ്വാസമുണ്ടാകാൻതുടങ്ങിയതും ആ ഗ്രന്ഥം തന്നെയാണ്. ക്രിസ്തുവേദത്തിൽ ദൃഢവിശ്വാസമുണ്ടായിരുന്ന ആനി 'ഹൈച്ചർച്ച്' എന്ന പുതിയകൂററിൽ ചേൎന്നിട്ട് ആ മതത്തിൻെറ അഭിവൃദ്ധിയിൽ അപാരമായ ഉത്സാഹത്തോടുകൂടിയിരുന്ന ആ കാലത്താണ് റവറൻഡ് ഫ്രാങ്ക് ബെസൻറ് എന്നു പേരായ തൻെറ ഭാവിഭൎത്താവുമായിപ്പരിചയമായത്. 'ക്രിസ്തുവൈദികപുസ്തകശാല' എന്ന ഗ്രന്ഥം ക്രിസ്തുവേദത്തെപ്പററി യഥാൎത്ഥത്തിൽ ചില സംശയങ്ങളെ ഉണ്ടാക്കിത്തീൎത്തുവെങ്കിലും ബാല്യാവസ്ഥയെ വിട്ടിട്ടില്ലാത്ത ആനിക്കു് ആ സംശയങ്ങളെപ്പററി സൂക്ഷ്മപൎയ്യാലോചന ചെയ്യാൻപോലും ആദ്യം ധൈൎയ്യമുണ്ടായിരുന്നില്ല. സത്യവേദത്തിൽ സംശയം ജനിപ്പിക്കുന്നതുതന്നെ ചെകുത്താൻെറ ആവേശമാണെന്നു ഭയപ്പെട്ട് പശ്ചാത്താപത്തോടുകൂടെ കുറെ നാൾ വ്രതാദിയമങ്ങളെ ആചരിച്ചുംകൊണ്ടിരിക്കുകയാണുണ്ടായത്.

യൌവനാരംഭത്തിൽ സ്ത്രീകൾക്കു സാധാരണയായി വിഷയസുഖങ്ങളിലാണല്ലോ പ്രതിപത്തി. ഭാവിതയായ ആനിക്കു് നേരെ മറിച്ചായിരുന്നു. അന്യയോഷിത്തുകൾ ഐഹിക കാമുകന്മാരെത്തിരയുന്ന കാലത്തു് ആനി പാരത്രികനാഥനിലായിരുന്നു മനസ്സു വെച്ചിരുന്നത്. അപരനാരികൾക്കു് അവരവരുടെ പ്രിയന്മാരിൽനിന്നു ലഭിച്ചിരുന്നതിൽ പത്തിരട്ടി സുഖം ആനിക്കു കിട്ടിയിരുന്നത് കുരിശിന്മേൽ മരിച്ച ക്രിസ്തുവിൻെറ വിഗ്രഹത്തിൽനിന്നായിരുന്നു. ദൈവികവിഷയങ്ങളിലുള്ള അത്യാസക്തി ഐഹികസ്ഥിതിക്കു് അനുചിതമാണെന്ന് ആനിയുടെ അമ്മക്കു തോന്നിത്തുടങ്ങി. ഒടുവിൽ ഈ ദോഷം പരിഹരിപ്പാൻ വേണ്ടി ഫ്രാൻക് ബെസൻറ് എന്നു പേരായ പാതിരിയെ കല്യാണം കഴിപ്പാൻ ആനിയെ ഉത്സാഹിപ്പിച്ചു. ഫ്രാങ്ക്ബെസൻറിനെ ആനി ഐഹികദൃഷ്ട്യാ സ്നേഹിച്ചിരുന്നില്ല. എന്നാൽ ഒരു പാതിരിയോടുള്ള സംസൎഗ്ഗം ദൈവത്തിനോടുള്ള സാമീപ്യമാണെന്നാണ് ആനി ആലോചിച്ചത്. എങ്ങിനെയെങ്കിലും ദൈവയോഗത്താൽ ആനി, ബെസൻറിനെ കല്യാണം കഴിച്ചു. കല്യാ

ണത്തിൻമുമ്പുതന്നെ മിസ്സസ് ബെസൻറ് രാജ്യതന്ത്രവിഷയങ്ങളിൽ കുറേശ്ശ പ്രവേശിച്ചിരുന്നു. കല്യാണത്തിനുശേഷം "ഫേമിലി ഹെറാൾഡ്" എന്ന പത്രത്തിലേയ്ക്കു കഥകൾ എഴുതിയയച്ച് പ്രതിഫലം വാങ്ങിയിരുന്നുവെന്നും കാണാനുണ്ട്.

മിസ്സസ് ആനിബെസൻറിനു ആദ്യം ഒരാണും പിന്നെ ഒരു പെണ്ണും ഇങ്ങിനെ രണ്ടു കുട്ടികൾ ഉണ്ടായി. പെൺകുട്ടിക്ക്, ജനിച്ചിട്ട് ഏഴു മാസമായപ്പോൾ ഒരു കഠിനമായ നിഖങ്കാരിച്ചുമ പിടിച്ചു. മരിച്ചുപോകുമോ എന്നുകൂടി ശങ്കയുണ്ടായി. കുട്ടിയുടെ ദീനക്കാലത്തു് ആനിബെസൻറ് അതിനെ ശുശ്രൂഷിച്ചു വളരെ ബുദ്ധിമുട്ടി. കുട്ടിയുടെ അരിഷ്ടവും അതിനെപ്പററി തള്ളയ്ക്കുണ്ടായിരുന്ന മനോവേദനയും ഒരുപോലെ കഠിനങ്ങളായിരുന്നു. മരിക്കാൻ പോകുന്ന കുട്ടിയെ മടിയിൽ വെച്ചുകൊണ്ടു് ആനിബെസൻറ് പലപ്പോഴും വിചാരമഗ്നയായി ഇരുന്നിട്ടുണ്ട്.

“ദൈവം സൂക്ഷ്മത്തിൽ നല്ലവനാണോ? ആണെങ്കിൽ ലോകത്തിൽ എന്തിനാണു ദുഃഖം? എൻറ കുട്ടിയെ എന്തിനായിട്ട് ഇത്രമാത്രം ഉപദ്രവിക്കുന്നു? ക്ഷണത്തിൽ കൊന്നാൽ ഇതിന്നു വളരെ വേദന അനുഭവിക്കാതെ കഴിക്കാമായിരുന്നുവല്ലോ! ദൈവമേ! വേണമെങ്കിൽ കുട്ടിയെക്കൊണ്ടു പൊയ്ക്കൊള്ളു. നിർദ്ദയനായ നീ ഇതിനെ എന്തിനിങ്ങിനെയിട്ടു ദണ്ഡിപ്പിക്കുന്നു?”

ഇങ്ങിനെയെല്ലാം ആലോചിച്ച് മിസ്സസ് ബെസൻറ് ദൈവത്തിനോടു കലഹിച്ചിരുന്നു. കഷ്ടാരിഷ്ടങ്ങൾ നിരപരാധികൾക്കു വരുത്തിക്കൂട്ടുന്നതു് പരമകാരുണികനെന്നു ഘോഷിക്കുന്ന ജഗദീശ്വരൻറ പ്രവൃത്തിയാണെന്നു സാധിപ്പാൻ പ്രയാസമാണെന്നു കാണുകയാൽ അവൾക്കു ദൈവത്തിൻറ കൃപാലുത്വത്തിൽ സംശയമായിത്തീർന്നു. ക്രിസ്തുവിൽ ഭക്തിയുണ്ടെങ്കിലും, മനുഷ്യവർഗ്ഗത്തിൻറ ഘോരപാപങ്ങൾക്കു പ്രായശ്ചിത്തമായി സാധുവായ ക്രിസ്തു പ്രാണത്യാഗം ചെയ്യണമെന്നു നിയമിച്ച കാരുണപുരുഷനിൽ അവിശ്വാസമാണു തോന്നിയതു്. പണ്ടു ബുദ്ധമുനിയുടെ ബുദ്ധിയും ഈ വഴിക്കുതന്നെയാണു പോയതെന്നു വായനക്കാരിൽ പലർക്കും അറിവുണ്ടായിരിക്കുമല്ലോ. എന്തിനു വളരെ വിസ്തരിക്കുന്നു? ജഗദീശ്വരനിൽ അവൾക്കു മുമ്പുണ്ടായിരുന്ന വിശ്വാസം മുക്കാലേമുണ്ടാണിയും മാഞ്ഞുപോയി. നിസ്സാരന്മാരായ മ

നുഷകികങ്ങളെ സൃഷ്ടിക്കുകയും ഉപദ്രവിക്കുകയും സംഹരിക്കുകയും ചെയ്യുന്ന ദൈവം ശരണ്യനല്ല. മനോവ്യാപാരങ്ങളിൽവെച്ച് വിശ്വാസംകൊണ്ടുമാത്രം നിലനിന്നുപോരുന്ന ദൈവം ക്രൂരനെന്നു കാണുന്നതുകൊണ്ട് അവൻ സർവ്വഥാ ത്യാജ്യൻതന്നെ.' ഈ ശാസനേസ്സംബന്ധിച്ച്— 'ആപദിജേന്തിഃ ഭജന്തിസുലഭേത്ഥാ' എന്നാണല്ലോ ലോകരീതി. മിസ്സസ് ആനിബെസൻറിന് നേരെ മറിച്ചായിരുന്നു. അവിശ്വാസം ദിവസംപ്രതി വർദ്ധിച്ചുവന്നു ക്രിസ്തുവേദത്തിൻെറ സിദ്ധാന്തങ്ങളെ ഓരോന്നായിട്ടെടുത്ത് അവയെല്ലാം ഖണ്ഡിച്ചു. സംശയനിവൃത്തിക്കുവേണ്ടി 'പ്യൂസി' എന്ന ക്രിസ്തുമതാചാര്യനെച്ചെന്നു കണ്ടു. എന്നിട്ടും തൃപ്തികിട്ടിയില്ല. ഒടുവിൽ നാസ്തികമതത്തിൽ മനസ്സുറച്ചു. ഈ നിലയിൽ പതിമൂന്നു കൊല്ലം കഴിഞ്ഞു. ഈ കാലത്താണ് ആനിബെസൻറ് പരസ്യമായി പ്രസംഗിക്കാൻ തുടങ്ങിയത്. പ്രസിദ്ധപ്പെട്ട നാസ്തികനായ 'ബ്രാഡ്ലാ' എന്ന മഹാപുരുഷനായിട്ടു പരിചയിച്ചു സ്നേഹമായിത്തീർന്നതും ആയിടക്കു തന്നെയാണ്. ഈ സൌഹാർദ്ദം വളരെക്കാലം നിലനിന്നുപോന്നു. ശരീരശാസ്ത്രസംബന്ധമായ ഗ്രന്ഥങ്ങളോട് ദൈവവിശ്വാസമുള്ളവർക്ക് വലിയ വിരോധമുണ്ടായിരുന്നു. ആ കാലത്ത് ഇംഗ്ലണ്ടിലെ ജനസംഖ്യയുടെ അമിതമായ വർദ്ധനയെത്തടുപ്പാനുള്ള 'മാൽതൂസിയൻ' സിദ്ധാന്തങ്ങളെ പ്രബലപ്പെടുത്തുവാനായി 'ബ്രാഡ്ലാ' ചില ഗ്രന്ഥങ്ങളെഴുതുകയും അതിന്മേൽവെച്ചു വലിയ കലാപങ്ങളുണ്ടാകയും ചെയ്തു കാലത്ത് മിസ്സസ് ബെസൻറ് ബ്രാഡ്ലാവിനു വളരെ അനുകൂലമായി പ്രസംഗിക്കുകയും ധൈര്യത്തോടുകൂടി കോടതി കേറുകയും ആദ്യത്തിൽ ഇവർ രണ്ടുപേരും ശിക്ഷിക്കപ്പെടുകയും അപ്പീലിൽ ശിക്ഷ ദുർബ്ബലപ്പെടുത്തുകയും മററും ഉണ്ടായിട്ടുണ്ട്.

നാസ്തികമതത്തിൽ ഉറന്നിരുന്ന ആനിബെസൻറിന് പെൺകുട്ടിയുടെ രക്ഷാധികാരം പാടില്ലെന്നായിരുന്നു പിന്നത്തെ വ്യവഹാരം. നിയമം വ്യവസ്ഥയില്ലാത്തതാണെന്നു പ്രസിദ്ധമാണല്ലോ. കുട്ടിക്കു ദീനമാണെന്നും മാതൃശുശ്രൂഷ അത്യാവശ്യമാണെന്നും മററും സാരമായ പല സംഗതികളെ വാദിച്ചിട്ടും നിവൃത്തി കിട്ടിയില്ല. നിയമം അമ്മയേയും മകളേയും വേർപിരിച്ചു വിട്ടു. ഇതിനു മുമ്പുതന്നെ ഭാര്യയും ഭർത്താവും തമ്മിൽ വേർപിരിഞ്ഞു

പോയിട്ടുണ്ടെന്നുള്ളത് വായനക്കാർ അറിഞ്ഞിരിക്കേണ്ടതാകുന്നു. പ്രായം തികഞ്ഞപ്പോൾ മകളും അമ്മയോടു യോജിച്ചുവെന്നു പറയേണ്ടതില്ലല്ലൊ.

രാജ്യഭരണതന്ത്രത്തിൽ പരിഷ്കൃത (Radical) സംഘത്തിലായിരുന്നു മിസ്സസ് ആനിബെസൻറ ചേർന്നിരുന്നത്. ഈ നിലയിൽനിന്നു കുറെക്കൂടി മൂത്ത് (സോഷ്യലിസം) എന്ന സമൈശ്വര്യസിദ്ധാന്തത്തിൽച്ചെന്നെത്തി. ധനം ഐശ്വര്യം സുഖം ഇവക്ക് ജനസാമാന്യത്തിലുള്ള ഏററക്കുറച്ചിലിനെ പരിഹരിക്കേണമെന്നാണ് സമൈശ്വര്യസിദ്ധാന്തത്തിൻെറ ഉദ്ദേശ്യം. അതിസുഖങ്ങളും അനുഭവിച്ച് അനാവശ്യമായും അസംബന്ധമായും പണം വാരിക്കോരി വിതറിച്ചിലവിട്ടു കാലം കളയുന്ന മദമത്തചിത്തന്മാരായ പ്രഭുക്കന്മാരുടെ അധികമുള്ള ധനം ഉപജീവനത്തിന്നു യാതൊരു വഴിയുമില്ലാതെ ജനനാൽത്തന്നെ അഗതികളായവക്കും മററും വിഭജിച്ചുകൊടുത്ത് എല്ലാവക്കും സമനിലവരുത്തുവാനായിരുന്നു സമൈശ്വര്യസിദ്ധാന്തക്കാരുടെ ഉത്സാഹം. ഈ വഗ്ഗത്തിലും ആനിബെസൻറിന്നു പ്രാധാന്യം സിദ്ധിച്ചു. ഇവിടെവെച്ചാണ് ബ്രാഡ്ലാവും ഈ വിദുഷിയും തമ്മിൽ തെററിയത്. വളരെക്കാലം തന്നോടു യോജിച്ചും സ്നേഹിച്ചും നടന്നിട്ടുള്ള ബ്രാഡ്ലാ സമൈശ്വര്യസിദ്ധാന്തത്തിന്നു പ്രതികൂലമായപ്പോൾ മിസ്സസ് ബെസൻറിന്നു സഹിച്ചില്ല. വിശ്വാസവും സ്നേഹവും രണ്ടു വഴിക്കുതിരിഞ്ഞു. സമഭാവനയിൽ വിശ്വാസം, ബ്രാഡ്ലാവിൽ സ്നേഹം, ഏതിനെയാണ് എടുക്കേണ്ടത്? കുന്നിൽ തടഞ്ഞൊരുനദീപ്രവാഹമെന്നാണമായന്ത്മഗതംഭേിധാമോ എന്ന നിലയിലായിത്തീന്നു. എന്തായാലും വേണ്ടില്ലെന്നുറച്ച് വിശ്വാസത്തെ അംഗീകരിച്ചു. ബ്രാഡ്ലാവിനെയും നിരസിച്ചു. ഇതിൻെറശേഷം 'ട്രാഫാൾഗർ സ്ക്വയർ' എന്ന സ്ഥലത്തുവെച്ചുണ്ടായ സമൈശ്വര്യസമാജത്തിൽ വെച്ചു ശരീരസൌഖ്യമില്ലെങ്കിലും വളരെ ഉത്സാഹത്തോടെ പ്രസംഗിക്കുകയും ചെയ്തു. ആ സമാജത്തിൽപ്പെട്ടവരായ ചില പാവപ്പെട്ട ജനങ്ങളെ സമാധാനലംഘനക്കുററം ആരോപിച്ചു പൊല്ലീസ്സുകാർ പിടിക്കുകയും, കേസ്സാക്കുകയും, ചെയ്യുമ്പോൾ അവരെ രക്ഷിപ്പാൻ വേണ്ടി മിസ്സസ് ആനിബെസൻറും വേറെ പല യോഗ്യന്മാരുംകൂടി കൊണ്ടു

പിടിച്ചു ശ്രമിക്കുകയും ചെയ്തു. ഇതിൽ പിന്നേയും പല സമാജങ്ങളിലും ഉപസംഘങ്ങളിലും രാജ്യതന്ത്രവിഷയത്തെ സംബന്ധിച്ച പല കലഹങ്ങളിലും മിസ്സസ് ആനിബെസൻറ് ഉൾപ്പെട്ടിട്ടുണ്ട്.

ഇനിയത്തെപ്പുറപ്പാട് തിയോസഫി എന്നു പറയപ്പെടുന്ന ബ്രഹ്മവിദ്യയിലേക്കാണ്. പതിമൂന്നു സംവത്സരകാലം നാസ്തിക സിദ്ധാന്തങ്ങളിൽ ദൃഢമായി വിശ്വസിച്ചും ആ സിദ്ധാന്തങ്ങളെ പററി പബ്ളിക്കായി പല പ്രസംഗങ്ങളും നടത്തി ഇംഗ്ലണ്ടിൽ പലേ ദിക്കുകളിലും ഉള്ള ജനസാമാന്യത്തെ വശീകരിച്ചും ഇംഗ്ലണ്ടിൽ ആ കാലത്തുണ്ടായിരുന്ന വാഗ്മികളിൽ പ്രധാനികളായ ബ്രൈററ്, ബ്രാഡ്ലാ, ഗ്ലാഡ്സ്ററൺ, മിസ്സസ് ആനിബെസൻറ് ഇങ്ങിനെ നാലുപേരാണെന്ന ലോകം മുഴുവനും എല്ലാവരും ഘോഷിപ്പാൻ ഇടയാക്കിയും, വർത്തിച്ചിരുന്ന ഈ വിദുഷി നാസ്തിക സിദ്ധാന്തങ്ങളെ ഉപേക്ഷിച്ച് വീണ്ടും ആസ്തികമതത്തിൽ പ്രവേശിച്ച് ക്രമേണ ഹിന്തുമതത്തെ ആശ്രയിപ്പാനുണ്ടായ സംഗതികളെപ്പററിയും, ആ വിദുഷിയെ പരമാത്മജ്ഞാനത്തിലേക്ക വഴികാണിച്ച തിയോസഫി എന്ന് പറയപ്പെടുന്ന ബ്രഹ്മവിദ്യാസിദ്ധാന്തങ്ങളെപ്പററിയും ഇനിയൊരു ലേഖനത്തിൽ പ്രസ്താവിക്കുന്നതാകുന്നു.

---

# കോങ്കണബ്രാഹ്മണർ

(൩)

---

സ്കന്ദപുരാണത്തിലെ ഒരു ഭാഗമായ സഹ്യാദ്രിഖണ്ഡത്തിൽ കോങ്കണബ്രാഹ്മണരെക്കുറിച്ചു പറഞ്ഞ വാക്യങ്ങളെ മകരത്തിലെ രഞ്ജിനിയിൽ പ്രസ്താവിച്ചിരിക്കുന്നു.

ത്രിഹോത്രപുരവാസികളും പഞ്ചഗൌഡരുടെ ഒരു അവാന്തരവിഭാഗവും ആയ ദശഗോത്രബ്രാഹ്മണരെ ശ്രീപരശുരാമൻ കൊണ്ടുവന്നു, ഗോമാഞ്ചലം, പഞ്ചക്രോശി, കുശസ്ഥലി മുതലായ പുണ്യസ്ഥലങ്ങളിൽ പാർപ്പിച്ചു. ഈ ബ്രാഹ്മണർ ഇവിടെ നിവസിച്ച്, ശ്രൌതസ്മാർത്തകർമ്മങ്ങളെ നിർവിഘ്നമായി അനുഷ്ഠിച്ച്, ഹ

ഗ്യകാര്യങ്ങളെക്കൊണ്ടു ദേവർഷിപിതൃക്കളുടെ പ്രീതിസമ്പാദിച്ചു്, ആ ഈശ്വരപ്രസാദത്താൽ കാലവർഷവും ധാന്യസമൃദ്ധിയും സുഭിക്ഷവും ആരോഗ്യത്വവും സ്വക്ഷേത്രത്തിൽ ഉണ്ടാക്കി സുഖേന ഉപജീവിപ്പാനായിട്ടു് ഇവൎക്കു അറുപത്താറ ഗ്രാമങ്ങളേയും മുപ്പത്തു വാടകളും കൊടുത്തു്, ഇവർ മേലാൽ നടക്കേണ്ടുന്ന മാൎഗ്ഗങ്ങളേയും മററും ഉപദേശിച്ചു് ശ്രീപരശുരാമൻ തപസ്സു ചെയ്യാനായിട്ടു് മഹേന്ദ്രാചലത്തിലേക്കുപോയി എന്ന പുരാണകഥയുടെ യാഥാൎത്ഥ്യം ഭാഷാശാസ്ത്രം മുതലായ പ്രമാണങ്ങളെക്കൊണ്ടു ഉപരിഉപപാദിക്കും.

ശ്രീപരശുരാമൻ പത്തു ഗോത്രക്കാരെ മാത്രംകൊണ്ടുവന്നുവെന്നു മേൽപ്പടി പുരാണത്തിൽ പറഞ്ഞിരിക്കെ ഇപ്പോൾ കോങ്കണബ്രാഹ്മണരുടെ ഇടയിൽ ൨൰ ഗോത്രങ്ങൾ ഉണ്ടായിരിക്കുന്നതെങ്ങിനെ എന്ന ആക്ഷേപത്തിനു സംഗതിവരുന്നുണ്ടു്. കോങ്കണബ്രാഹ്മണർ പശ്ചിമതീരത്തു നിവസിച്ചു് സുഖിച്ചിരുന്ന കാലത്തു് ഉത്തര ഹിന്ദുസ്ഥാനത്തിലെ കന്യാകുബ്ജം, ത്രിഹോത്രപുരം മുതലായ പ്രദേശങ്ങളിൽനിന്നു സാരസ്വതബ്രാഹ്മണർ ദക്ഷിണദേശങ്ങളിലെ പുണ്യക്ഷേത്രങ്ങളായ ശ്രീരംഗം, രാമേശ്വരം, അനന്തശയനം ഇത്യാദി നഗരങ്ങളെ സന്ദൎശിച്ചു് പശ്ചിമതീരത്തുടെ സ്വദേശങ്ങളിലേക്കു മടങ്ങിപ്പോകുമ്പോൾ ഗോമാന്തകത്തിൽ എത്തി അവിടത്തെ ദേശസൌഖ്യവും സമൃദ്ധിയും കണ്ടു് പ്രസന്നരായി പൂൎവ്വസ്ഥിതരായ കോങ്കണബ്രാഹ്മണരുമായിക്കൂടിച്ചേൎന്നു സ്വരാജ്യത്തു പോകാതെ ഗോവയിൽതന്നെ നിവസിച്ചു എന്ന ഐതിഹ്യം ഉണ്ടു്. ഇവർ നിമിത്തം ഗോത്രങ്ങളുടെ സംഖ്യ ൨൰ ആയിതീൎന്നു എന്നാകുന്നു ഭൂരിജനവിശ്വാസം.

സഹ്യാദ്രിഖണ്ഡത്തിൽ പത്തു ഋഷികളെ കൊണ്ടുവന്നു എന്നുമാത്രം പറഞ്ഞിരിക്കയാൽ ഈ ഋഷിനാമധേയങ്ങൾ തത്തന്നാമകഗോത്രങ്ങളേയും തദവാന്തരഗോത്രങ്ങളേയും ഗ്രഹിക്കുന്നുണ്ടു് എന്നു സമാധാനം പറയുന്നതിൽ യുക്തിപോര. ഭാരദ്വാജഗോത്രത്തിന്റേയും ഗൌതമഗോത്രത്തിന്റേയും പ്രവരങ്ങളിൽനിന്നു് ഇവ ആംഗിരസഗോത്രത്തിന്റെ ശാഖകൾ എന്നു കാണാം. കൌശികം, വൈശ്വാമിത്രം, ധാനഞ്ജയം, എന്നിവ വിശ്വാമിത്രഗോത്രത്തിന്റേയും, വാത്സം ജാമദഗ്ന്യം എന്നിവ ഭൃഗുഗോത്രത്തിന്റെ

യും വാസിഷ്ഠം കൌണ്ഡിന്യം എന്നിവ വസിഷ്ഠഗോത്രത്തിന്റെ
യും ശാഖകളായിട്ടും അവയെ പുരാണത്തിൽ പൃഥക്കായി ഗ്രഹി
ച്ചിരിക്കയാൽ മുനിശബ്ദത്തെ ഗോത്രപരമായി സ്വീകരിച്ചിരിക്കു
ന്നു എന്നു തെളിയുന്നു. അതുകൊണ്ടു കാലാന്തരത്തിൽ ഉത്തരദേ
ശത്തിൽനിന്നു സാരസ്വതർ വന്നുകൂടിയതുകൊണ്ട് ഇപ്പോൾ കോ
ങ്കണബ്രാഹ്മണരുടെ ഇടയിൽ പതിനെട്ടു ഗോത്രങ്ങൾ ഉണ്ടായി
എന്നതു സിദ്ധമാകുന്നു. കോങ്കണബ്രാഹ്മണരുടെ ഇടയിൽ നടപ്പു
ള്ള ഗോത്രങ്ങളേയും അവയുടെ പ്രവരങ്ങളേയും താഴെ ചേൎക്കുന്നു.

(1) ശ്രീപരശുരാമൻ കൊണ്ടുവന്ന പത്തു ഗോത്രങ്ങൾ.

| ഗോത്രം. | പ്രവരങ്ങൾ |
|---|---|
| 1 ഭാരദ്വാജം. | ആംഗിരസ, ബാൎഹസ്പത്യ, ഭാരദ്വാജേതി |
| 2 കൌശികം. | വൈശ്വാമിത്ര, അഘമൎഷണ, കൌശികേതി |
| 3 വത്സം | ഭാൎഗ്ഗവ, ച്യാവന, ആപ്നവാന, ഔൎവ, ജാമദഗ്ന്യേതി |
| 4 കൌണ്ഡിന്യം | വാസിഷ്ഠ, മൈത്രാവരുണ, കൌണ്ഡിന്യേതി |
| 5 കാശ്യപം | കാശ്യപ, ആവത്സാര, നൈധ്രുവേതി |
| 6 വാസിഷ്ഠം. | വാസിഷ്ഠ, ഇന്ദ്രപ്രമദ, ആഭരദ്വസ്വിതി |
| 7 ജാമദഗ്ന്യം. | ഭാൎഗ്ഗവ, ച്യാവന, ആപ്നവാന, ഔൎവ, ജാമദഗ്ന്യേതി |
| 8 വിശ്വാമിത്രം | വിശ്വാമിത്ര, ദേവരാത, ഔദലേതി |
| 9 ഗൌതമം | ആംഗിരസ, അയാസ്യ, ഗൌതമേതി |
| 10 അത്രി | ആത്രേയ, ആൎച്ചനാനസ, ശ്യാവാശ്വേതി |

(2) കാലാന്തരത്തിൽ വന്നു ചേൎന്ന ഗോത്രങ്ങൾ.

| | |
|---|---|
| 1 കുത്സഗോത്രം അല്ലെങ്കിൽ ശംഖപിംഗഗോത്രം | ആംഗിരസ, ആംബരീഷ, യൌവനാശ്വേതി |
| 2 മുദ്ഗലഗോത്രം | ആംഗിരസ, ഭാൎമ്യാശ്വ, മൌദ്ഗലേതി |
| 3 ആംഗിരസം | ആംഗിരസേതി |
| 4 ഗാൎഗ്യം | ആംഗിരസ, ബാൎഹസ്പത്യ, ഭാരദ്വാജ, ഗാൎഗ്യേതി |

ഇവയും ഭാരദ്വാജഗൌതമഗോത്രങ്ങളും ആംഗിരസന്മാരുടെ ശാഖകളാകുന്നു.

5 നൈധ്രുവഗോത്രം. കാശ്യപ, ആവത്സാര, നൈധ്രുവേതി.
6 ശാണ്ഡില്യഗോത്രം. കാശ്യപ, ആവത്സാര, ശാണ്ഡിലേതി.
ഇവർ കാശ്യപന്മാരുടെ ഗോത്രത്തിൽ ചേൎന്നതാകുന്നു.
7 ധാനഞ്ജയഗോത്രം. വൈശ്വാമിത്ര, മാധുഛന്ദസ, ധാനഞ്ജയേതി.
8 സാംഖ്യായനഗോത്രം. ഗോമ, വസു, സാംഖ്യായനേതി.

ഇവിടെ വിസ്പഷ്ടമായി അറിയുവാൻവേണ്ടി പ്രവരനാമങ്ങളെ സന്ധിക്കൂടാതെ എഴുതിയിരിക്കുന്നു. ഗോത്രോച്ചാരണകാലത്തു പ്രവരാന്തത്തിൽ ഇതി ശബ്ദം ചേൎക്കപതിവാകയാൽ അതു അനുസരിച്ചു ഇവിടെയും ചേൎത്തിരിക്കുന്നു.

പശ്ചിമതീരത്തിലെ മററു ബ്രാഹ്മണരുടെ ഇടയിൽ ൫, ൬, ൭, ൮ ഗോത്രങ്ങൾ ഉണ്ടായിരിക്കെ കോങ്കണബ്രാഹ്മണരുടെ ഇടയിൽമാത്രം ഇത്ര അധികം ഗോത്രങ്ങൾ ഉണ്ടാകുന്നതെങ്ങിനെ എന്നു ഗോത്രവ്യവസ്ഥ അറിയാത്തവൎക്ക് പരിഭ്രമത്തിന്നു കാരണം ഉണ്ടായിവരാം. ആശ്വലായനാചാൎയ്യരുടെ ശ്രൌതസൂത്രം ൧൨-ാം അദ്ധ്യായവും ധൎമ്മസിന്ധുമുതലായ അൎവ്വാചീന സ്മൃതിസംഗ്രഹങ്ങളും അവലോകനം ചെയ്യുന്നതായാൽ ഗോത്രങ്ങൾ എത്ര ഉണ്ടെന്നതു പ്രത്യക്ഷമാകും. കോങ്കണബ്രാഹ്മണരിൽ ഭൂരിപക്ഷവും ഋഗ്വേദത്തിന്റെ ശാകലശാഖയെ അദ്ധ്യയനം ചെയ്യുന്നവരും ആശ്വലായനസൂത്രത്തെ അനുസരിച്ചു നടക്കുന്നവരും ആകുന്നു.

സ്വാൎത്ഥതൽപരന്മാരായ ബ്രാഹ്മണർ സ്വോൽകൎഷം സ്ഥാപിച്ച് തങ്ങൾ ബ്രഹ്മാവിന്റെ മുഖത്തിൽനിന്നു ഉത്ഭവിച്ചവെന്നും മന്ത്രദ്രഷ്ടാക്കളായ ഋഷിമാരുടെ സന്തതികൾ ആകുന്നു എന്നും സ്വമഹിമയെ പ്രകടിപ്പിച്ച്, ഹിന്ദുക്കളെ സ്വാധീനപ്പെടുത്തി, വൎണ്ണാശ്രമധൎമ്മങ്ങളാകുന്ന ശൃംഖലകളെക്കൊണ്ടു ജനങ്ങളെ ബന്ധിച്ച് അടിമകളാക്കിച്ചമച്ചുപ്പെടുത്തി, അവരെക്കൊണ്ട് തങ്ങളുടെ സുഖാനുഭോഗങ്ങളെ സമ്പാദിപ്പിച്ച് തങ്ങൾ സകലവിധപ്രവൃത്തികളിൽനിന്നും വിരതന്മാരായി, രാജാക്കന്മാരെപ്പോലെയുള്ള അവസ്ഥയിൽ സ്വാധികാരങ്ങൾ നടത്തി ഹിന്ദുദേശത്തിലെ ജനങ്ങളുടെ അഭിവൃദ്ധിക്കും അഭ്യുദയത്തിനും വലിയ വ്യാഘാതങ്ങൾ ഉണ്ടാക്കിത്തീൎത്തിരിക്കുന്നു എന്നാകുന്നു പാശ്ചാത്യചരിത്രകാ

രുടെ അഭിപ്രായം. ഈ അഭിപ്രായത്തിന്റെ മൂലകാരണം ബ്രാഹ്മണരുടെ ഇടയിൽ ഉള്ള ഗോത്രവ്യവസ്ഥതന്നെ. ഇതു അപ്രാചീനകാലങ്ങളിൽ ഏർപ്പെട്ടുത്തിയതു എന്നും ഒരഭിപ്രായമുണ്ട്. പാണിനിമഹർഷിയുടെ അഷ്ടാധ്യായിൽ തദ്ധിതപ്രക്രിയയിൽ ഗോത്രനാമങ്ങളെ എങ്ങിനെ ഉണ്ടാക്കേണമെന്ന് വിധികൾ പറഞ്ഞിരിക്കുന്നതുകൊണ്ടും മഹർഷിയുടെ കാലത്തു സംസ്കൃതം ജനസാമാന്യത്തിന്റെ ഇടയിൽ നടപ്പായിരുന്ന ഭാഷയായിരുന്നതുകൊണ്ടും ഗോത്രനാമങ്ങൾ നിത്യവ്യവഹാരത്തിന്നു അത്യാവശ്യമായിരുന്നു എന്നു സ്പഷ്ടമായി അറിയാം. ആശ്വലായനാചാര്യരുടെ പേർ അഷ്ടാദ്ധ്യായിൽ പറഞ്ഞിരിക്കയാൽ, അദ്ദേഹം പാണിനിമഹർഷിയുടെ സമകാലത്തോ പൂർവ്വകാലത്തോ ഉണ്ടായിരുന്നു എന്നു തെളിയുന്നു. ആശ്വലായനാചാര്യർ ശ്രൌതസൂത്രത്തിൽ ഗോത്രപ്രവരങ്ങളെക്കുറിച്ചു പ്രസ്താവിക്കുന്നതുകൊണ്ട് ആശ്വലായനാചാര്യരുടെ കാലത്തിന്നു എത്രയോ മുമ്പു ഗോത്രവ്യവസ്ഥ ഉണ്ടായിരുന്നു എന്നു നിശ്ചയിക്കാം. സത്യകാമ ജാബാലൻ എന്ന ബ്രാഹ്മണകുമാരൻതന്നെ ഉപനയിക്കേണമെന്നു ഗൌതമമഹർഷിയോടു അപേക്ഷിച്ചപ്പോൾ "നിന്റെ ഗോത്രമെന്തെന്നു പറയേണം" എന്നു മഹർഷി കല്പിച്ചതായി ഛാന്ദോഗ്യോപനിഷത്തിൽ പറഞ്ഞതുകൊണ്ടും ഗോത്രങ്ങളും അവയെ സംബന്ധിച്ചുള്ള ആചാരനടവടികളും ചുരുങ്ങിയപക്ഷം ൩൦൦൦ വർഷങ്ങൾക്കു മുമ്പുതന്നെ നടപ്പായിരുന്നു എന്നും അതു എപ്പോൾ മുതല്ക്കു നടപ്പായി എന്നു തീർച്ചപ്പെടുത്തിക്കൂട എന്നും നിർണ്ണയിക്കാം. ഈ പ്രാചീനകാലത്തു ബ്രാഹ്മണരുടെ ധനം തപസ്സും വിദ്യയുമായിരുന്നു എന്നു പല പ്രമാണങ്ങളെക്കൊണ്ട് പ്രതിപാദിക്കാം. അവർ ദ്രവ്യത്തിന്നായിട്ടു പരിശ്രമിച്ചു ധനശേഖരം ചെയ്തിരുന്നില്ലെന്ന് പല പുരാണകഥകളെക്കൊണ്ടു നിശ്ചയിക്കാം. ഈ സംഗതികൾ എല്ലാം ആലോചിച്ചാൽ പാശ്ചാത്യന്മാരുടെ അധിക്ഷേപം നിർമ്മൂലമെന്നതു പ്രത്യക്ഷമാകും.

(തുടരും)

എം. ശേഷഗിരിപ്രഭു, എം. എ.



# ചില പ്രശ്നോത്തരങ്ങൾ

അമേരിക്കയിൽ ചിക്കാഗൊ എന്ന നഗരത്തിലെ സ്വതന്ത്രമതസമാജ പ്രസംഗകനായ പ്രോഫസർ മംഗസാരിയൻ എന്നാൾ കഴിഞ്ഞകൊല്ലം പ്രസിദ്ധപ്പെടുത്തിയ 'പുതിയ പ്രശ്നോത്തരങ്ങൾ' എന്ന പുസ്തകത്തിൽനിന്ന് രസികരഞ്ജിനി വായനക്കാരുടെ അറിവിന്നായി അവിടവിടെ ആയി ചില ഭാഗങ്ങൾ ചേർച്ചപോലെ എടുത്ത് തർജ്ജമചെയ്തു താഴെ ചേർക്കുന്നു.

യുക്തിയും വേദശിതവും.

പ്രശ്നം— 'മതം' എന്നാൽ എന്ത്?

ഉത്തരം— 'തത്വ'ത്തിലുള്ള വിശ്വാസം.

പ്ര— 'തത്വം' എന്നാലെന്ത്?

ഉ— ഒരു വിഷയത്തെ കുറിച്ച് നമുക്കു സമ്പാദിപ്പാൻ കഴിയുന്ന വിധത്തിലുള്ള അത്യന്തം പൂർത്തിയായ ജ്ഞാനമാകുന്നു.

പ്ര— 'തത്വത്തിൽ' ഉള്ള വിശ്വാസം എന്നാൽ എന്ത്?

ഉ— ജന്മത്തിന്റെ പരമോൽകൃഷ്ടമായ സാദ്ധ്യങ്ങൾക്കുവേണ്ടി മേൽപ്രകാരമുള്ള ജ്ഞാനത്തെ കേവലം ആശ്രയിച്ച് പ്രവൃത്തിക്കാം എന്നുള്ള വിശ്വാസമാകുന്നു.

പ്ര— തനിക്ക് 'തത്വത്തിന്മേൽ' ഉള്ള വിശ്വാസത്തെ ഒരുത്തന് ദൃഷ്ടാന്തീകരിപ്പാൻ എങ്ങിനെ കഴിയും?

ഉ— തന്റെ പ്രത്യക്ഷബോധമോ, സൂക്ഷ്മജ്ഞാനമോ എത്തുന്നേടത്തോളം അതിനെ അനുസരിച്ച് ഒരുത്തന്റെ കർമ്മങ്ങളെ ഉൽകൃഷ്ടസ്ഥിതിയിൽ നയിക്കുന്നതിനാൽ തന്നെ.

പ്ര— 'തത്വം' അല്ലെങ്കിൽ അത്യന്തം പൂർത്തിയായ ജ്ഞാനം സമ്പാദിപ്പാനുള്ള മാർഗ്ഗം എന്ത്?

ഉ— അനുഭവവും അദ്ധ്യയനവും തന്നെ.

പ്ര— 'മതം' എന്നതിനെ പററി സാമാന്യ സമ്മതമായ ഒരു വിവരണം നിങ്ങൾ ഇപ്പോൾ പറഞ്ഞു കഴിഞ്ഞുവൊ?

ഉ— ഇല്ല, സാധാരണ ജനങ്ങളുടെ അഭിപ്രായപ്രകാരം മതം എന്നത് പ്രകൃത്യതീതങ്ങളായ ഭാവങ്ങളെ കുറിച്ച് മനുഷ്യന്നു

ള്ള വിശ്വാസങ്ങളും ആ ഭാവങ്ങളുടെ പ്രസാദം ലഭിക്കുവാൻ മനുഷ്യൻ ചെയ്യുന്ന പ്രവൃത്തികളും ആകുന്നു.

പ്ര— 'പ്രകൃത്യതീതം' എന്നാലെന്ത്?

ഉ— അറിഞ്ഞിട്ടുള്ളേടത്തോളം ഉള്ള കാൎയ്യകാരണ നിയമങ്ങളാൽ ഇപ്പോൾ വ്യവഹരിച്ച് സ്പഷ്ടമാക്കുവാൻ പ്രയാസമായി എന്തെല്ലാമുണ്ടോ അതെല്ലാം തന്നെ.

പ്ര— അങ്ങിനെയുള്ള കാൎയ്യങ്ങളിൽ ഉചിതമായ ചിത്തവൃത്തി ഏതുപ്രകാരം ഇരിക്കേണ്ടതാകുന്നു?

ഉ— നാം അവയെ പററി ശരിക്കാരിരിക്കുകയും യഥേഷ്ടമായി വ്യവഹരിപ്പാൻ അനുവദിക്കയും ചെയ്യുന്നതായിരിക്കണം.

പ്ര— ദേവദശിതങ്ങൾ നമുക്ക് മററുപ്രകാരത്തിൽ അറിവാൻ കഴിയാത്ത അനേക സംഗതികളെ അറിവു തരുന്നില്ലേ?

ഉ— ദേവദശിതങ്ങൾ എന്നു പറയപ്പെടുന്നവ വളരെ ഉള്ളതുകൊണ്ട് അവയിൽ ഏതൊന്നിനെ കുറിച്ചാണ് ആലോചിക്കേണ്ടത് എന്നു മുമ്പിൽ തീച്ചയാക്കണം.

പ്ര— ചിലതു കേൾക്കട്ടെ.

ഉ— പാരസീകമതം, ഹിന്തുമതം, ബുദ്ധമതം, ജൂതമതം, ക്രിസ്തുമതം, മഹമ്മതുമതം, മുതലായവകളിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ളവതന്നെ.

പ്ര— ഈ ഓരോ മതങ്ങളിലെ ദേവദശിതങ്ങളിൽ ഏതാണ് വാസ്തവമായിട്ടുള്ളത്?

ഉ— അവയിൽ ഒന്നുംതന്നെ തീരെ വാസ്തവമൊ തീരെ അവാസ്തവമൊ ആയിട്ടുള്ളതല്ല.

പ്ര— അവയിൽ വാസ്തവമായിട്ടുള്ളതും അവാസ്തവമായിട്ടുള്ളതും ആയ ഭാഗങ്ങൾ ഇന്നിന്നവയാണെന്ന് നാം എങ്ങിനെ അറിയും?

ഉ— നമ്മുടെ പരമമായ വിവേകജ്ഞാനംകൊണ്ടുതന്നെ.

പ്ര— അതുകൊണ്ട് നമ്മുടെ യുക്തിക്ക് ദേവദശിതത്തേക്കാൾ അധികം പ്രാമാണ്യം കല്പിക്കേണമെന്ന് വരുന്നില്ലേ?

ഉ— അതിന്നു സംശയമില്ല.

പ്ര— നമ്മുടെ ഉള്ളിൽതന്നെ പരമമായ പ്രമാണം ഉണ്ടെങ്കിൽ പിന്നെ ഒരു ദേവദശിതം ആവശ്യമുണ്ടോ?

ഉ— ഇല്ല. എന്തെന്നാൽ ഒരു ദേവദർശിതം സ്വീകരിക്കപ്പെടേണമെങ്കിൽ അതു നമ്മുടെ യുക്തിക്കു അനുസരിക്കുന്നതായിരിക്കണം.

പ്ര— ഒരു ഗ്രന്ഥത്തിൽ ഈശ്വരപ്രോക്തമായ വാക്കു ഉണ്ടെന്നു നിങ്ങൾക്കു വിശ്വാസമുണ്ടാകുന്ന പക്ഷം നിങ്ങളുടെ യുക്തിക്കു അതു സ്വീകാരയോഗ്യമായി തീരുന്നതാണെങ്കിലാകട്ടെ അല്ലെങ്കിലാകട്ടെ നിങ്ങൾ അതിനെ നിരാക്ഷേപമായി അനുസരിക്കയില്ലയോ?

ഉ— ഇല്ല.

പ്ര— എന്തുകൊണ്ടു?

ഉ— ആലോചനകൂടാതെ ഞാൻ അതിനെ അനുസരിക്കുന്ന പക്ഷം ആ പ്രവൃത്തി അയോഗ്യവും നിസ്സാരവുമാകുന്നു. നിർബ്ബന്ധപൂർവ്വം ഞാൻ അപ്രകാരം ചെയ്യുന്നതായാൽ അതു സ്വമേധയായുള്ള അനുസരണമാകുന്നതല്ല. എന്നാലെന്റെ പ്രവൃത്തി ബുദ്ധിപൂർവ്വകവും യുക്തിയുക്തവും ആയിവരുന്ന പക്ഷം എന്റെ യുക്തിയെയാണു ഗ്രന്ഥത്തെയല്ല ഞാൻ അനുസരിക്കുന്നതു എന്നു സാധിക്കുന്നതും ആകുന്നു.

പ്ര— ഒരു ഉദാഹരണം കേൾക്കട്ടെ.

ഉ— ലോകത്തിലെ വല്ല വേദഗ്രന്ഥങ്ങളും ഭൂമി പരന്നതാണെന്നു പറയുന്ന പക്ഷം നമ്മുടെ അനുഭവവും അദ്ധ്യയനവും മൂലം അതു നേരെ മറിച്ചാണെന്നു നാം മനസ്സിലാക്കിയിരിക്കെ നാം അതു വിശ്വസിപ്പാൻ പാടില്ലാത്തതാകുന്നു.

പ്ര— നിങ്ങടെ യുക്തിക്കു തെററാണെന്നു കാണുന്ന ഒരു പ്രവൃത്തി നിങ്ങൾ ചെയ്യേണ്ടതാണെന്നു ദൈവശാസനങ്ങൾ ഉള്ള പക്ഷം നിങ്ങടെ യുക്തിയെക്കാൾ ഈശ്വരവാക്കിനെയല്ലേ നിങ്ങൾ അനുസരിക്കേണ്ടതു?

ഉ— എന്റെ പരമമായ വിവേകജ്ഞാനം അരുത എന്നു മുടക്കുന്ന ഒരു പ്രവൃത്തി ഞാൻ ചെയ്യുന്ന പക്ഷം ഞാൻ ഒരു സദ്വൃത്തനായിരിപ്പാൻ പാടുള്ളതല്ല.

പ്ര— യുക്തിക്കു തെററാണെന്നു ബോദ്ധ്യം വന്നിട്ടുള്ള ഒരു സംഗതി നേരെ മറിച്ചായിവരാം എന്നു വിചാരിപ്പാൻ പാടില്ലെന്നുണ്ടോ?

ഉ— പാടില്ല. യുക്തി സൎവ്വസ്വാതന്ത്ര്യമുള്ള ഒരു ചക്രവൎത്തിയെപ്പോലെ ആകുന്നു. അതിന് വാസ്തവമല്ലെന്ന് ബോദ്ധ്യം വന്നിട്ടുള്ള ഒരു കാൎയ്യം വാസ്തവമാണെന്ന വിചാരിപ്പാൻ വേണ്ടി അതിനെ നിൎബ്ബന്ധിപ്പാൻ കഴിയുന്നതായ യാതൊരു ശക്തിയും ലോകത്തിലില്ല.

പ്ര— എന്നാൽ നമ്മുടെ യുക്തി നമ്മെ അബദ്ധത്തിൽ ചാടിക്കയില്ലയോ?

ഉ— ഉവ്വ്.

പ്ര— അപ്പോൾ അതിനെ അനുസരിച്ച് പ്രവൃത്തിക്കുന്നത് എങ്ങിനെ?

ഉ— അതിനേക്കാൾ നല്ലതായിട്ട വേറെ ഒന്നു ഇല്ലാത്തതുകൊണ്ടും നമ്മുടെ കൈവശമുള്ളതിൽ പരമമായ ജ്യോതിസ്സിനെ ആശ്രയിച്ച് നടക്കുന്നത് നമ്മുടെ കൎത്തവ്യകൎമ്മമായതുകൊണ്ടും.

പ്ര— ഈശ്വരപ്രോക്തങ്ങളെ അടിസ്ഥാനമാക്കാത്ത സദ്വൃത്തിനിലനില്പാൻ പ്രയാസമാണെന്ന ഉപദേശിക്കുന്നത് നന്നായിരിക്കുമൊ?

ഉ— ഇല്ല. എന്തുകൊണ്ടെന്നാൽ ഒന്നാമത് അത് വാസ്തവമായിരിക്കയില്ല. രണ്ടാമത് ഈശ്വരപ്രോക്തത്തിൽ ജനങ്ങൾക്ക് വിശ്വാസം കുറയുമ്പോൾ ഉത്തമകൎമ്മങ്ങളിൽ അവൎക്ക് വിമുഖത ജനിക്കും.

പ്ര— ഉത്തമകൎമ്മങ്ങളിലുള്ള തല്പരത നിലനില്ക്കുവാൻ മാൎഗ്ഗമെന്ത്?

ഉ— ഉത്തമകൎമ്മങ്ങളെ ഫലേച്ഛകൂടാതെ ചെയ്വാൻ തല്പരയ്പ്പെടുകയും അപ്രകാരം അനുഷ്ഠിക്കുകയും ചെയ്യുന്നതുതന്നെ.

പ്ര— ഉത്തമകൎമ്മങ്ങൾ ചെയ്വാനുള്ള പ്രേരണകൾ മറ്റെന്തെല്ലാമാണ്?

ഉ— അത്യന്തം ബലവത്തായ പ്രേരണകൾ ആത്മബഹുമാനമ്, അനാത്മലീനത്വം, കൎത്തവ്യകൎമ്മജ്ഞാനം ഈ ഗുണങ്ങളിൽനിന്നു ജനിക്കുന്നവതന്നെ,

പ്ര— കൎത്തവ്യകൎമ്മജ്ഞാനം എന്നാലെന്ത്?

ഉ— ജന്മത്തിന് ഉൽകൎഷവും സൎവ്വപ്രകാരേണ രമ്യതയും ഉണ്ടാകുന്ന പ്രവൃത്തികളെ നോം ചെയ്യേണ്ടതാണെന്നും ജുഗുപ്സാവ

റങ്ങളും ദുഃഖപ്രദങ്ങളും അകൃത്യങ്ങളും ആയ പ്രവൃത്തിക
ളിൽനിന്ന് നാം വിരമിക്കേണ്ടതാണെന്നും ഉള്ള ബോധം
ആകുന്നു.

പ്ര— നമ്മുടെ കർത്തവ്യകർമ്മങ്ങൾ ചെയ്യുന്നത് എപ്പോഴും സുഖ
കരമായിത്തന്നെ ഇരിക്കുമോ?

ഉ— കർത്തവ്യകർമ്മങ്ങൾ ചെയ്യുന്നത് ഒരു അസാദ്ധ്യപ്രവൃത്തിയാ
ണെന്നും സജ്ജനമായിരിക്കുക എന്നത് ആത്മത്യാഗം ചെ
യ്യുക എന്നാണെന്നും ആകുന്നു പ്രാചീനമതങ്ങൾ സിദ്ധാ
ന്തിക്കുന്നത്.

പ്ര— അങ്ങിനെ ഉള്ള സിദ്ധാന്തത്തിന്റെ ഫലങ്ങൾ എന്താണ്?

ഉ— ആ സിദ്ധാന്തം ജനങ്ങൾക്ക് ഉത്തമജീവിതത്തിൽ ഭയം ജ
നിപ്പിക്കുകയും ഉത്തമജീവിതത്തെ കുറിച്ച് അവരുടെ മന
സ്സിൽ വിഷാദവും ജാഡ്യവും ഉണ്ടാവാൻ ഇടവരുത്തുകയും
ചെയ്യുന്നു.

പ്ര— ഇവ എന്തെല്ലാമാണ്?

ഉ— ദുർജ്ജനങ്ങൾക്ക് മാത്രമെ ലോകത്തിൽ സുഖമായിരിപ്പാൻ
കഴികയുള്ളൂ എന്നു കൂടി ഒരു ശങ്ക അത് ജനങ്ങൾക്ക് ഉണ്ടാ
ക്കുന്നു.

പ്ര— കർത്തവ്യകർമ്മത്തിന്റെ ശരിയായ സ്വഭാവവും എന്താണ്?

ഉ— അത് ഒരു അസാദ്ധ്യതയോ ആത്മത്യാഗമോ അല്ലെന്നും. എ
ന്നാൽ അത് സർവ്വപ്രകാരേണയുള്ള സംയോജ്യതയും, രമ്യത
യും ആനന്ദവും ആകുന്നു എന്നും ആകുന്നു. കായികമായും
മാനസികമായും നാം ഇന്നിന്നപ്രകാരം പ്രവൃത്തിക്കേണ്ട
താണെന്ന പരമമായ പ്രാമാണ്യം സിദ്ധിച്ചിട്ടുള്ള ഒരു ചൈ
തന്യം ഏതേതു നിയമങ്ങൾ മൂലം നമ്മെ ചോദ്യതപ്പെടു
ത്തുന്നുവോ ആ നിയമങ്ങളെ നിരാകരിച്ചു നടക്കുന്നതാകു
ന്നു നാം ആത്മത്യാഗം ചെയ്യുന്നതും നമ്മുടെ ജന്മത്തെ അ
സാദ്ധ്യമാക്കിത്തീർക്കുന്നതും.

(തുടരും)

സി. എസ്സ്. ഗോപാലപ്പണിക്കർ, ബി. എ.

# ഭാഷാശാകുന്തളം

---

ഭൂലോകവിശ്രുതനായ കാളിദാസന്റെ അഭിജ്ഞാനശാകുന്തളമെന്ന സംസ്കൃതനാടകത്തെ വിദേശീയ പണ്ഡിതന്മാർകൂടി തന്താങ്ങളുടെ ഭാഷകളിൽ തർജ്ജമചെയ്തു സ്വഭാഷാപരിജ്ഞാനം മാത്രമുള്ളവൎക്കു ആസ്വാദ്യമാക്കിത്തീൎത്തു വരുന്ന കാലത്ത്, ഏററവും താണനിലയിൽ ഇരിക്കുന്ന നമ്മുടെ മലയാളഭാഷക്ക് അങ്ങിനെയൊരു വിശിഷ്ട സമ്പത്തില്ലാത്ത ന്യൂനതയെ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് ഒരു വിധം പരിഹരിച്ചുവെച്ചു. തന്നിമിത്തം അനവധി നാടകസമ്പത്തും നമ്മുടെ ഭാഷക്കു ഉണ്ടായിവന്നു. എന്നാൽ മലയാളഭാഷയ്ക്കു ക്രമേണ ചില പരിഷ്കാരങ്ങൾ വന്നതോടുകൂടി ജനസമുദായത്തിന്റെ അഭിരുചി മാറിത്തുടങ്ങി. ആദ്യകാലത്തുണ്ടായ കേരളീയ ഭാഷാശാകുന്തളത്തിന്റെ രചനാസമ്പ്രദായം പലൎക്കും രുചിക്കാതെയായി. സംസ്കൃതപദങ്ങളും പ്രത്യയങ്ങളും അതിൽ കുറെ അധികമാണെന്നുള്ള ആക്ഷേപം ദിനംപ്രതി വൎദ്ധിച്ചുവന്നു. എന്നുമാത്രമല്ല, "എനിക്കു ബാല്യംമുതൽതന്നെ സംസ്കൃതത്തിൽ കവനംചെയ്തു പരിചയിച്ച ആ ഭാഷ അധികം സ്വാധീനപ്പെട്ടിരുന്നതുകൊണ്ട് ഈ തൎജ്ജമയിൽ സംസ്കൃതപദപ്രയോഗങ്ങൾ അല്പം ബഹുലീഭവിച്ചിട്ടുണ്ടെന്നുള്ളതിനെ ഞാൻ സമ്മതിക്കുന്നു" എന്നു ഭാഷാമൎമ്മജ്ഞനായ ആ പരിഭാഷകൻതന്നെ പറവാനിടവന്നു. എങ്കിലും ആയതു വേണ്ടവിധം പരിഷ്കരിച്ചു തർജ്ജമചെയ്വാൻ അദ്ദേഹം ഇതുവരെ തുനിഞ്ഞുകണ്ടില്ല. അശക്തികൊണ്ടാണ് അങ്ങിനെ പുറപ്പെടാതിരുന്നതെന്നു ഞങ്ങൾ സംശയിക്കുന്നില്ല. സംസ്കൃതപദം തീരെ ചേൎക്കാതെതന്നെ ഇതു മുഴുവനും ഭാഷപ്പെടുത്തണമെന്നാണ് വശ്യവാക്കായ ആ കവിപുംഗവൻ വിചാരിക്കുന്നതെങ്കിൽ അനായാസേന സാധിക്കുമെന്നാണ് ഞങ്ങളുടെ വിശ്വാസം. പിന്നെ ഇപ്രകാരം ഉദാസീനതചെയ്വാനുള്ള കാരണം മലയാളഭാഷയുടെ നിർഭാഗ്യശക്തിയാൽ മാത്രമാണെന്നു ഞങ്ങൾ വിചാരിക്കുന്നുള്ളു. കോയിത്തമ്പുരാൻ തിരുമനസ്സിലേക്കു എതിരായി വന്നെങ്കിലോ എന്നുള്ള ശങ്കയാലും, അത്രമാത്രം പാണ്ഡിത്യമില്ലാത്തതിനാലും

ഇതുവരെ മറെറാരാൾ ഇതിലേക്ക് ആരംഭിച്ചതുമില്ല. എന്തെങ്കി
ലും ഒന്നു പരീക്ഷിച്ചു നോക്കാമെന്നുവെച്ച് ധൈൎയ്യസമേതം പി.
ജി. രാമയ്യരവർകൾ. ബി. എ. ബി. എൽ. ഇതിലേക്ക് ഇപ്പോൾ
ഉദ്യമിച്ച് മുഴുവനും ഭാഷപ്പെടുത്തി പുസ്തകം പ്രസിദ്ധം ചെയ്തിരി
ക്കുന്നു. ഞങ്ങളുടെ അഭിപ്രായം എന്താണെന്നു അറിവാൻ വേ
ണ്ടി ഒരു കോപ്പി അയച്ചു തന്നിട്ടുമുണ്ട്. മുഴുവനും മനസ്സിരുത്തി
വായിച്ചു കൂലങ്കഷമായി പരിശോധിച്ച് അഭിപ്രായം പറയണ
മെന്നുള്ള വിചാരത്താലും മററും, ഇതിനെക്കുറിച്ച് ഇതുവരെ യാ
തൊന്നും പ്രസ്താവിപ്പാനിടവന്നില്ല.

ഏതൊരുവിധം വിചാരിച്ചാലും, വഞ്ചിരാജ്ഞീവല്ലഭനായ
വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ ശാസ്ത്രാഗുണം മറെറാ
രു കൃതിക്ക് ഈ മലയാളത്തിൽ സിദ്ധിപ്പാൻ പ്രയാസമാണ്. അ
ക്ഷരപരിജ്ഞാനമില്ലാത്തവർ കൂടി അഹോരാത്രം ബഹുരസമായി
പാടിക്കൊണ്ടു നടക്കുന്ന കേരളീയഭാഷാശാകുന്തളത്തിന്റെ പ്ര
ചാരവും മറെറാന്നിനുണ്ടാകുമെന്നു തോന്നുന്നില്ല. വാസ്തവം ഇ
ങ്ങിനെയൊക്കെത്തന്നെയാണെങ്കിലും രാമയ്യരവർകളുടെ പരിശ്ര
മം എത്രത്തോളം ഫലിച്ചിട്ടുണ്ടെന്നു പരിശോധിക്കേണ്ടതു മുഖ്യാ
വശ്യമാണ്. ഏതെങ്കിലും ഒരു പുസ്തകത്തെക്കുറിച്ച് അഭിപ്രാ
യം പറയുമ്പോൾ, തൽകൎത്താവിന് എത്ര സൌന്ദൎയ്യമുണ്ട്, നികു
തി ജമ എത്രയാണ്, ജന്മഭൂമി എവിടെയാണ്, ആഭിജാത്യം എ
ത്രയുണ്ട് എന്നൊന്നും ചിന്തിക്കേണ്ടുന്ന ആവശ്യമില്ല. എങ്കിലും,
'പ്രഭുക്കന്മാൎക്കും സ്ത്രീകൾക്കുമുള്ള വൈദുഷ്യത്തെ ജനങ്ങൾ ഭൂത
ക്കണ്ണാടിയിൽ കൂടെയാണ് കാണുന്നത്" എന്നൊരു വിദ്വാൻ
പറഞ്ഞതു പലപ്പോഴും ഒത്തുകണ്ടിട്ടുണ്ട്. എന്നാൽ ഈ ഭൂതക്കണ്ണാ
ടി ഞങ്ങൾ ഉപയോഗിക്കാറില്ലെന്നുള്ള സംഗതി ഈ പ്രകൃത
ത്തിൽ പ്രത്യേകിച്ചും വായനക്കാരെ അറിയിച്ചുകൊള്ളുന്നു.

രാമയ്യരവർകളുടെ ഭാഷാശാകുന്തളം വായിക്കുന്ന കാൎയ്യ
ത്തിൽ ഞങ്ങൾ ലേശംപോലും ഉപേക്ഷ കാണിച്ചിട്ടില്ലെങ്കിലും വാ
യനക്കൊത്ത പരിശോധനക്ക് നിവൃത്തിയില്ലാതെ വന്നിരിക്കുന്നു.
വിസ്തരിക്കുന്നതായാൽ അധികം പരന്നുപോകുമെന്നു ഭയപ്പെട്ടിട്ട്
ചുരുക്കുന്നതുകൊണ്ട് വരുന്ന ന്യൂനത സഹിക്കേണ്ടതിന്നു ഞങ്ങൾ
ക്കിപ്പോൾ തരമുള്ളൂ. സാമാന്യലക്ഷണവും ഓരോ ഉദാഹരണവും

കൊടുത്താൽ പിന്നെ വേറെ വല്ലതുമുണ്ടെങ്കിൽ തൽകാലം അ‌തു മുതല വായനക്കാരിൽതന്നെ സമർപ്പിച്ചുകൊള്ളുന്നു.

സംസ്കൃതപരിചയമില്ലാത്ത മലയാളികൾക്കും ശാകുന്തളത്തിന്റെ ശരിയായ അർത്ഥം പരാപേക്ഷകൂടാതെ വായിച്ചറിയാറാക്കി കൊടുക്കേണമെന്നുള്ള സദുദ്ദേശ്യമാണല്ലോ രാമയ്യരവർകളെ ഈ ഒരു പ്രവൃത്തിയിലേക്കു പ്രേരിപ്പിച്ചത്. അതുകൊണ്ട് പ്രകൃതഭാഷാന്തരത്തിൽ ആവുന്നതു മലയാളവാക്കുകളെക്കൊണ്ടുതന്നെ കാര്യം നിർവ്വഹിച്ചിട്ടുണ്ടോ എന്നും, മൂലത്തിന്റെ അർത്ഥം ശരിയായിട്ട് ഭാഷാന്തരത്തിലും വരുത്തിട്ടുണ്ടോ എന്നും രണ്ടു സംഗതിയാണ് പ്രത്യേകിച്ചും ആലോചിപ്പാനുള്ളത്. അതിൽ ഒന്നാമത്തെ സംഗതിയിൽ നമ്മുടെ കവിക്കു് ഒരുവിധം പ്രയത്നസാഫല്യമുണ്ടെന്നുതന്നെ പറയാം. മലയാളികൾക്ക് സാധാരണയായി കേട്ടു പരിചയമില്ലാത്ത സംസ്കൃതപദങ്ങളും സംസ്കൃത പ്രത്യയങ്ങളും വളരെ ചുരുക്കമായിട്ടേ ഈ ഭാഷാന്തരത്തിൽ കാണുന്നുള്ളൂ. ഈ അംശത്തിന്ന് പുസ്തകത്തിൽ വല്ലഭാഗവും എടുത്ത് ഉദാഹരിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. ആപാദചൂഡം ഉദാഹരണമാണെന്നുതന്നെ പറയാം. പക്ഷെ ഭാഷയ്ക്കു ശുദ്ധിപോരെന്നും, ദേശഭേദത്താലോ ജാതിഭേദത്താലോ പരിചയ വ്യത്യാസത്താലോ നിർദ്ദോഷമാണെന്നു തോന്നാവുന്ന ചില ഭാഷാവൈകൃതങ്ങൾ ഇതിൽ പലേടത്തും സുലഭമാണെന്നും, ചിലർ പറയുമായിരിക്കാം. മലയാള ഭാഷയ്ക്കു് ഇതേവരെ ഒരു വ്യവസ്ഥയില്ലാത്ത സ്ഥിതിക്ക് ഈ ന്യൂനത അത്ര കണക്കിൽ കൂട്ടുവാനില്ല.

മൂലാർത്ഥം ശരിയായിട്ടുണ്ടോ എന്നുള്ള ആലോചനയിലാണ് ഞങ്ങൾക്കു വളരെ ഇച്ഛാഭംഗം വന്നിട്ടുള്ളത്. പല ഭാഗങ്ങളിലും അർത്ഥം ക്ലിഷ്ടമായിപ്പോയിട്ടുള്ളതിനും പുറമെ ചില സ്ഥലങ്ങളിൽ തീരെ പിഴച്ചിട്ടുണ്ടെന്നുകൂടി പറയേണ്ടിവരുന്നു.

'നേപ്രാഹത്തുമറംഗസി' എന്നതിന്ന് 'ബുധപീഡചെയ്യുവതിന്നല്ലനിന്നായം' എന്നു പ്രയോഗിച്ചിരിക്കുന്നു. ഇവിടെ ബുധരെന്നും എന്തിനെയാണ് കൊണ്ടുവന്നത്? 'നേത്രസാധുബാധനം' എന്നാണ് കോയിത്തമ്പുരാൻ തിരുമനസ്സിലെ പ്രയോഗം ഇതിലെ 'സാധു' എന്ന പച്ചമലയാള വാക്കിനെ കോയിത്തമ്പുരാൻ തിരുമനസ്സിലെ സംസ്കൃതപദപട്ടികയിൽ അന്വയിച്ചു ചേ

ള്ളപ്രായത്തുകൊണ്ടായിരിക്കാം രാമയ്യരവർകളുടെ 'ബുധ'യോഗം അനൎത്ഥമായിത്തീൎന്നത്. ഇങ്ങിനെ കാളിദാസരുടെ പ്രയോഗങ്ങളേയും രാമയ്യരവർകൾ പലപ്പോഴും തെററിദ്ധരിച്ചുപോയിട്ടുണ്ട്. കാളിദാസരുടെ ശിരീഷം (കുസുമം) രാമയ്യരവർകൾക്കു ശിരീഷവൃക്ഷമായപ്പോഴായിരിക്കാം കേസരം പല്ലവമായിത്തീൎന്നത്. കേവലം അല്ലിമാത്രമുള്ള നെന്മേനിവാകപ്പൂവിനു് തളിരുണ്ടാവാൻ തരമില്ലല്ലൊ.

'മനോരഥാനാമതടപ്രവാഹഃ' എന്നതിന്റെ ഭാഷാന്തരം കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് കല്പിച്ചുണ്ടാക്കിയിരിക്കുന്നതു് 'ക്ലിഷ്ടാശാപ്രവാഹസ്യകിംരോധഃ' എന്നാണല്ലൊ. രാമയ്യരവർകൾ ഈ സ്ഥാനത്തു് 'ഇപ്പോഴാശിപ്പതെല്ലാംപുഴയുടെ കരമേന്മേലെവീഴുംവിധംതാൻ' എന്നാണ പ്രയോഗിച്ചിരിക്കുന്നതു്. ഈ പാഠാന്തരം തെററാണെന്നു സമ്മതിക്കുന്നതല്ലെ ഭേദം? അതു കൂടാതെ 'മനോരഥാ, നാമ, തടപ്രപാതഃ' എന്ന പാഠത്തെ അവലംബിച്ചു് അപകടമായിട്ടു പദവും മുറിച്ചു് ഒരു വിധം ഒപ്പിച്ചു മററി രസപ്രവാഹത്തിനു ഭംഗം വരുത്തിട്ടല്ല സാദ്ധ്യവുമുണ്ടോ? ഈ വക ന്യൂനതകൾ പലതുമുണ്ടെങ്കിലും രാമയ്യരവർകൾ നല്ല വാസനയുള്ള കവിയാണെന്നും, ഭാഷാന്തരം ചെയ്യുവാൻ പ്രത്യേകിച്ചും സാമൎത്ഥ്യമുള്ളാളാണെന്നും ഞങ്ങൾക്കു പൂൎണ്ണബോദ്ധ്യമാകുന്നു.

> മറവെള്ളവൎണ്ണുങ്ങൾതരുന്നഭംഗം
> മുറമാനശിക്കുന്നപദാൎത്ഥമല്ലൊ
> എന്നാനശിക്കാത്തതപസ്സിലാറി-
> ലൊന്നാണെന്നാകുന്നതുതാപസന്മാർ

> അടുത്തിവിടെവന്നൊരെൻപ്രിയയെവിട്ടചിത്രത്തിലാ
> ണടുത്തൊരുപ്പുളെപ്രിയന്തടവിനോക്കിനിന്നന്നഹോ
> കടിപ്പതിനു പിഴും പുഴകടന്നുമറ്റുത്തിലായ്
> കുടുന്നൊരുപിപാസയാൽമരുമരീചിപ്തടുംവിധം'

ഈ മാതിരി ഭാഷാന്തരങ്ങളെ ഏതു സഹൃദയന്മാരും തലകുലുക്കികൊണ്ടാടാതിരിക്കയില്ല.

ചുരുക്കിപ്പറയുന്നതായാൽ ബാലകവിയായ രാമയ്യരവർകൾ കുറച്ചു കാലവുംകൂടി കവിതയിൽ പരിശീലിച്ചു് ഒരു പഴക്കം വരു

ത്തിയതിന്നു ശേഷം, ശകുന്തളത്തിന്റെ സാരസ്യം മുഴുവനും മനസ്സിലാക്കി, പാഠാന്തരങ്ങളെ പരിശോധിച്ച് ഉത്തമമായ പാഠാന്തരത്തെ സ്വീകരിച്ച്, സംവധാനത്തിൽ ഭാഷപ്പെടുത്തിയാൽ മതിയായിരുന്നു. ഇത്ര പരിഭ്രമിക്കേണ്ടിയിരുന്നില്ല.

---

# ചെകുത്താന്മാർ

(തുടർച്ച)

ഭൂതങ്ങളുടെ ആഗമത്തെപ്പററി വ്യക്തമായി യാതൊന്നും പ്രതിപാദിക്കാഞ്ഞാൽ വായനക്കാർക്കു വളരെ രസകരമായിരിക്കയില്ലെന്ന കരുതലോടും പ്രബന്ധവിസ്താരത്തിൽ ഭയത്തോടുംകൂടി കുറച്ചൊന്നു പറഞ്ഞുകൊള്ളുന്നു. ഭൂതങ്ങൾ അസംഖ്യം ഉണ്ടെന്ന് ആദിയിൽതന്നെ പറഞ്ഞിട്ടുണ്ടല്ലൊ. അസംഖ്യങ്ങൾ ആയതുകൊണ്ട് അവയെ എണ്ണംതിരിക്കാൻ പ്രയാസമാണ് എങ്കിലും മൂന്ന് പ്രധാന വർഗ്ഗങ്ങളായി തിരിക്കാം. (൧) മാനുഷം. (൨) അമാനുഷം (൩) കൃത്രിമം.

മാനുഷവർഗ്ഗത്തിൽ രണ്ടു തരങ്ങൾ ഉണ്ട്. (൧) ജീവികൾ. (൨) മൃതങ്ങൾ. അല്ലെങ്കിൽ സ്ഥൂലശരീരികളും സ്ഥൂലശരീരശൂന്യങ്ങളും. ജീവികളിൽ നാലുവക ഭേദങ്ങൾ ഉണ്ട്. അവ (൧) പരമഹംസന്മാരും ശിഷ്യരും. (൨) ഗുരുപദേശം കൂടാതെ യോഗത്തിൽ പരിശീലിക്കുന്നവർ. (൩) സാധാരണ മനുഷ്യർ. (൪) ഒടിയനും ശിഷ്യനും. മൃതങ്ങൾ എന്ന തരത്തിൽ ഒമ്പത് വകക്കാർ ഉണ്ട്. (൧) നിർമ്മാണകായന്മാർ (൨) ശിഷ്യപിതൃക്കൾ (൩) സാധാരണ പ്രേതങ്ങൾ. (൪) നിഴൽ. (൫) തൊണ്ട്. (൬) ചൈതന്യവത്തായ തൊണ്ട്. (൭) ആത്മഹത്യാ ദുർമ്മരണം ഇവകളിൽ നിന്നുത്ഭവിക്കുന്ന അരുകല. (൮) മൃഗരൂപികൾ. (൯) ഒടിയനും ശിഷ്യരും.

അമാനുഷവർഗ്ഗത്തിൽ ഒന്നാമത്തെ എണ്ണം നമ്മുടെ മനപന്ഥാവങ്ങളിൽപെട്ട ആദിതത്വങ്ങൾ ആകുന്നു. ആദിമ തന്മാത്രയുടെ ശക്തിയോടുകൂടി ഉൽഗമിക്കുന്ന ആദിതത്വം ജീവാത്മകമായി മനു

ഷ്യരിൽ എത്തുന്നതിനു മുമ്പ് തിര്യഗംഗിഗികളിൽകൂടി കടന്നു പോരുമ്പോൾ ആകുന്നു അത് ഈ എന്നത്തിൽ പെടുന്നത്. രണ്ടാമത്തേത് മൃഗാദികളുടെ സൂക്ഷ്മശരീരവും മൂന്നാമത്തേത് എല്ലാതരം പ്രാകൃതഭൂതങ്ങളും ആകുന്നു. ആദിതത്വവും പ്രാകൃതഭൂതവും തമ്മിൽ വളരെ അന്തരം ഉണ്ട്. ഇവയിൽ ആദ്യത്തേത് കാലാന്തരത്തിൽ മനുഷ്യത്വത്തെ അവലംബിക്കുന്നവയും രണ്ടാമത്തേത് അപ്രകാരം ചെയ്യാത്തവയും ആകുന്നു. രണ്ടിനും ഭൂമണ്ഡലത്തിൽ ഏകകാലസ്ഥിതിയുണ്ടെന്നല്ലാതെ വേറെ സാമ്യം ഒന്നും ഇല്ല.

ക്രിത്രിമവർഗ്ഗത്തിൽപ്പെട്ട ഭൂതങ്ങൾ ആകുന്നു മുൻലേഖനത്തിൻെറ അന്തത്തിൽ ചേർക്കപ്പെട്ടിട്ടുള്ള വിചാരഭൂതങ്ങൾ. ഇവകളും മനുഷ്യരും തമ്മിൽ വളരെ ബന്ധപ്രതിബന്ധങ്ങൾ ഉണ്ടെന്ന് മുമ്പെ പ്രസ്താവിച്ചിട്ടുള്ളതെല്ലാം 'കർമ്മം' എന്ന നിയമത്തെ അനുസരിച്ചാകുന്നു. 'കർമ്മം' എന്ന് പറഞ്ഞാൽ പുതിയ പരിഷ്കാരക്കാർ പ്രഹരിക്കും. അത് കാലവൈപരീത്യംകൊണ്ടൊ ബുദ്ധിവൈപരീത്യംകൊണ്ടൊ എന്തൊ. 'പ്രാരബ്ധകർമ്മം' എന്ന വാക്ക് വല്ല പല്ലില്ലാത്ത മുത്തശ്ശിമാരും പറഞ്ഞാൽ കേൾക്കാനും ചിരിക്കാനും ചിതമുണ്ടെന്നാണ് നമ്മുടെ പരിഷ്കൃത മഹാന്മാരുടെ അഭിപ്രായം. പക്ഷെ അല്പം ആലോചിച്ചാൽ അത കാര്യകാരണനിയമത്തിൻെറ ഒരു പാഠാന്തരമാണെന്ന് ആർക്കും ബോദ്ധ്യമാകും. എങ്ങിനെയെന്നാൽ കാരണംകൂടാതെ കാര്യം ഉണ്ടാവുന്നതല്ലെന്നുള്ളത് സർവ്വസമ്മതമാണല്ലൊ. കാര്യകാരണങ്ങളെ വഴിക്കുവഴി ആരാഞ്ഞ് പോകുമ്പോൾ എവിടെയെങ്കിലും ഒരു ഘട്ടത്തിൽ വെച്ച് മനസ്സ മുട്ടുന്നുണ്ട്. ലോകസാധാരണത്തെ അതിശയിക്കുന്ന വിഷയങ്ങൾ പാശ്ചാത്യശാസ്ത്രങ്ങൾക്കു (Sciences) അഗമ്യങ്ങൾ ആയതുകൊണ്ടും കാരണാന്വേഷണം വിഷമമായതുകൊണ്ടും ചില പാശ്ചാത്യപണ്ഡിതന്മാർ തിരിഞ്ഞ് നിന്ന് അവരുടെ അന്വേഷണത്തിൽപ്പെട്ട ഒടുവിലത്തെ കാര്യത്തെ നാസ്തിക്യം ചേർത്ത് ഉരുക്കി അകാരണമാക്കി തീർക്കുന്നു. ഇതാണ് നാസ്തികന്മാരായ (ഇവരിൽ സംശയഭാക്കുകളെകൂടി ഉൾപ്പെടുത്തീട്ടുണ്ട്) പാശ്ചാത്യപണ്ഡിതന്മാരുടെ കൌശലം. 'അകാരണം' എന്ന് തീരുമാനമായി പറവാൻ ധൈര്യംപോരാത്തവർ 'അജ്ഞേയകാരണം' എന്നേ വാദിക്കുന്നുള്ളു. അതായത് മനുഷ്യരാൽ ഇതുവരെ അ

ജ്ജിതമായ ജ്ഞാനത്തിന്ന അഗോചരമായത് എന്നാണ് അവരുടെ സിദ്ധാന്തം. ഉപകരണങ്ങളുടേയും ഉപാധികളുടേയും താരതമ്യങ്ങളെ അറിയാത്ത പാശ്ചാത്യപണ്ഡിതന്മാരും അവരുടെ ഏതദ്ദേശികളായ ശിഷ്യരും കല്പിക്കുന്നത് ശോചനീയമാണെങ്കിലും അത്ഭുതാവഹമല്ല. മുദ്ഗരംകൊണ്ട് കാററിനെ അളക്കാൻ തുടങ്ങുന്നതുപോലെയും കണ്ണുകൊണ്ട് സംഗീതസുഖത്തെ അനുഭവിപ്പാൻ തുടങ്ങുന്നതുപോലെയും ആണ് അവരുടെ ഉദ്യമം. കാരണങ്ങളെ ജന്മാന്തരങ്ങളിൽ അന്വേഷിച്ച് വ്യവസ്ഥപ്പെടുത്തുന്നതിലാണ് 'പ്രാരബ്ധകർമ്മം' എന്ന ന്യായത്തെ നാം അറിയുന്നത്. ലോകസംധാരണത്തെ അതിശയിക്കുന്ന ശക്തികളും നിയമങ്ങളും അവസ്ഥാന്തരരൂപങ്ങളായ ശക്തികളാൽ മാത്രം ഗ്രാഹ്യങ്ങളായതുകൊണ്ട് കർമ്മാനുബന്ധങ്ങളോടുകൂടിയ ഈ ഭൂതങ്ങൾ മനുഷ്യരുടെ മേൽ നേരിട്ടും ഇടവിടാതേയും ചെയ്യുന്ന പ്രവൃത്തികൾ ജനസാമാന്യത്തിന്ന് അദൃശ്യങ്ങളും അജ്ഞേയങ്ങളും ആകുന്നു. മനുഷ്യവിചാരങ്ങൾ അസംഖ്യങ്ങളും വിവിധങ്ങളും ആയിരിക്കുന്നതുപോലെതന്നെ ഈ ഭൂതങ്ങളും അസംഖ്യങ്ങളും വിവിധങ്ങളും ആകുന്നു. ആയതുകൊണ്ട് ഇവയെ സുമാറ രണ്ടു തരങ്ങളായിട്ട വേർതിരിപ്പാൻ പാടുള്ളൂ. (ക) നമ്മുടെ അറിവോടുകൂടി ഉത്ഭവിക്കുന്നവ. (ഖ) നമ്മുടെ അറിവുകൂടാതെ ഉത്ഭവിക്കുന്നവ. ഇവയിൽ രണ്ടാമത്തെ എനത്തിൽപ്പെട്ട ഭൂതങ്ങളുടെ ആഗമം താഴെ പറയും പ്രകാരമാകുന്നു. അനർഗ്ഗളമായി നമ്മളിൽനിന്നുൽഗമിക്കുന്ന വിചാരങ്ങളിൽ ചിലത് ബലവത്തുകളും ചിലത് ദുർബ്ബലങ്ങളും ആണല്ലൊ. ബലവത്തുകൾ സ്വതേതന്നെ ഒരു രൂപത്തെ അവലംബിച്ചും ബലഹീനങ്ങൾ തത്തുല്യങ്ങളോടുകൂടി ചേർന്ന് ബലവത്തുകളായിതീർന്ന് രൂപീഭവിച്ചും ജീവിക്കുന്നു. ബലത്തെ അനുസരിച്ചാണ് ഇവയുടെ ആയുസ്സ്. എപ്പോൾ ഇവക്ക് രൂപം സിദ്ധമാകുന്നുവൊ അപ്പോൾ ഇവ നമ്മുടെ അധീനത്തെ വിടുന്നു. എന്നുതന്നെയല്ല ചിലപ്പോൾ നമ്മുടെ പ്രേരകന്മാരുംകൂടി ആയിത്തീരുന്നു. ഏതെങ്കിലും ഒരു ആഗ്രഹത്തിൽതന്നെ മനസ്സുവെക്കുന്ന ആൾ ആ വിചാരമയമായ ഒരു ഭൂതത്തെ സൃഷ്ടി ചെയ്യുന്നു. പിന്നീട് അതിനെ സംബന്ധിച്ചുണ്ടാവുന്ന ആഗ്രഹങ്ങൾ അതിനെ പോഷിപ്പിക്കുന്നു. അത് അതിന്റെ ജനിതാവിനെ വിട്ടുപിരി

യാതെ ആ ആഗ്രഹസിദ്ധിയിൽ പ്രോത്സാഹിപ്പിക്കുന്നു. ദുർവ്വി
ചാരമാണെങ്കിൽ ഒടുവിൽ അത് ആയാളെ വല്ല കണ്ടാമണ്ടിയി
ലും കൊണ്ടുപോയി ചാടിക്കുന്നു. അഥവാ, സദ്വിചാരമാണെങ്കിൽ
വേഗം മറിച്ച്, ഉൽകൃഷ്ടകൃത്യങ്ങളെ നിയന്ത്രിക്കുന്നു. ഒന്നാമ
ത്തെ ഇനം മിക്കവാറും മാന്ത്രികന്മാരുടേയും യോഗികളുടേയും
സന്താനങ്ങൾ ആകുന്നു. ഇവകളെ പലപ്പോഴും ദുർവ്വിഷയങ്ങ
ളിലും സദ്വിഷയങ്ങളിലും ഉപയോഗിക്കാറുണ്ട്. മാഡാം ബ്ള
വാസ്കിയുടെ തപാൽകാരും കിങ്കരന്മാരും സദ്വിഷയത്തിൽ ഉപ
യുക്തങ്ങളായ ഈ തരം ഭൂതങ്ങൾ ആകുന്നു. വസ്തുക്കളെ ഒരിട
ത്തുനിന്നു എടുത്ത് അണുക്കളാക്കിച്ചെയ്തു മറ്റൊരിടത്ത് എ
ത്തിച്ച് കൂട്ടിച്ചേർത്ത് വീണ്ടും വസ്തുക്കളാക്കി തീർത്തിരുന്നതും മേശ
മുതലായ സാധനങ്ങളെ ആരും തൊടാതെ ഒരു ദിക്കിൽനിന്നു മ
റ്റൊരു ദിക്കിലേക്കു മാറിയിരുന്നതും മണിയില്ലാതെ മണിയടി
ച്ചിരുന്നതും വളരെ കാലം മുമ്പ് കളഞ്ഞുപോയിട്ടുള്ള ചില ആ
ഭരണങ്ങളെ വീണ്ടെടുത്തിട്ടുള്ളതും എന്നിങ്ങിനെ അനേകം അ
ത്ഭുതകരങ്ങളായ കാര്യങ്ങളെ മാഡാം ബ്ളവാസ്കി ചെയ്തിട്ടുള്ളതു ക
ണ്ടിട്ടുള്ളവർ പലരും ഇപ്പോഴും ജീവിച്ചിരിപ്പുള്ളതുകൊണ്ട് 'Recent
occult phenomena' എന്ന പുസ്തകം വായിപ്പാൻമാത്രമെ ഈ അ
വസരത്തിൽ ഇംഗ്ലീഷ് പഠിച്ചിട്ടുള്ള വായനക്കാരോടു ഞാൻ പ്രാ
ർത്ഥിക്കുന്നുള്ളു. പരദേവതകളുടേയും ഗ്രാമദേവതകളുടേയും ഉല്പ
ത്തിയെപ്പറ്റി അന്വേഷിച്ചാൽ അവ മിക്കതും ഈ കൃത്രിമവർഗ്ഗ
ത്തിൽപ്പെട്ടവയാണെന്നു വിശദമാവുന്നതാണ്.

ഭൂതങ്ങളുടെ വർഗ്ഗങ്ങളെപ്പറ്റി ഇത്രത്തോളമെ ഇവിടെ പ
റവാൻ തരമുള്ളു. ഇനി അവരുടെ വ്യാപാരങ്ങളിൽ ചിലതിനെ
യും അവരെ ഉത്സാഹിപ്പിക്കുന്നതിനും തടുക്കുന്നതിനും ആയി ഉ
പയോഗിക്കുന്ന മന്ത്രവാദത്തെയും എനിക്ക് അനുഭവസിദ്ധമായ
ചില സംഭവങ്ങളെയും പറ്റി അല്പം ചിലതെല്ലാം പറയാം.

ഒന്നാമതായി ശ്മശാനഭൂതങ്ങളെപ്പറ്റി പറയുന്നതായാൽ
മേൽവിവരിച്ച സംഗതികളാൽ അവ അടുത്ത കാലത്ത് കഴിച്ചി
ട്ടിട്ടുള്ള ആളുകളുടെ ലിംഗശരീരങ്ങളൊ അവരുടെ സുഹൃന്മാരായ
സ്നേഹിതന്മാരുടേയൊ മറ്റൊ സൂക്ഷ്മശരീരങ്ങളൊ ആ സ്ഥലത്ത്
എത്തിയതായി വിചാരിക്കുന്ന മറ്റുള്ളവരുടെ വിചാരഭൂതങ്ങളെ

ആയിരിക്കാം. പരിചയമുള്ളവൎക്ക് മാത്രമെ ഇവകളെ തമ്മിൽ തിരിച്ചറിവാൻ പാടുള്ളു. ഇപ്രകാരംതന്നെയാകുന്നു മരിക്കുന്നവരേയും മരിച്ചവരേയും ദേശാന്തരത്തിൽ ഭൂതരൂപത്തിൽ ചിലർ ചിലപ്പോൾ കാണുന്നത്. ഉദാഹരണമായി മയസ്സിൻെറ 'Human Personality' എന്ന പുസ്തകത്തിൻെറ രണ്ടാം ഭാഗം ൱൮-ം ൱൨-ം ൱൭-ം വശങ്ങളിൽ ചേൎത്തിട്ടുള്ള 'ലെററ്സ്' 'ക്രോൻസ്' 'ബ്രൂത്ത്' 'തൈലസ്സ്' എന്നീ കേസ്സുകളെ വായനക്കാൎക്ക് വേണമെങ്കിൽ നോക്കാവുന്നതാണ്. മരണസംബന്ധമായ സ്വപ്നങ്ങൾ പലൎക്കും പലപ്പോഴും യഥാൎത്ഥങ്ങളായി തീൎന്നിട്ടുള്ളതും പ്രസിദ്ധമാണല്ലോ. ഇനി ഭൂതങ്ങളുടെ നിരന്തരസന്നിധാനത്തോടുകൂടിയ സ്ഥലങ്ങളെപ്പററി ആലോചിക്കാം. ചില ഭവനങ്ങൾ ഇടവഴികൾ പറമ്പുകൾ ഇവകളിൽ പൈശാചികന്മാരുടെ സ്ഥിരമായ ഉപദ്രവം ഉണ്ടെന്ന് നാം കേൾക്കാറുണ്ട്. കുലപാതകം മുതലായ ഘോരകൎമ്മങ്ങളെ നടത്തീട്ടുള്ള സ്ഥലങ്ങളിൽ പ്രത്യേകിച്ച് ചിലപ്പോൾ ഭൂതങ്ങളെ കണ്ടിട്ടുള്ളതായി കേൾക്കുമ്പോൾ അസംബന്ധം എന്നു തോന്നിട്ടുള്ളത് അല്പം ആലോചിച്ചാൽ അസംബന്ധമല്ലെന്നും അസംഭവമല്ലെന്നും വെളിപ്പെടുന്നതാണ്. ഈ ഭൂതം കൊന്നവൻേറയൊ കൊല്ലപ്പെട്ടവൻേറയൊ ആവാം. ഏതായാലും ലിംഗശരീരം, സൂക്ഷ്മശരീരം, വിചാരഭൂതം എന്നീ മൂന്നിൽ ഏതെങ്കിലും ഒന്നാവാനെ പാടുള്ളു എന്ന മേൽവിവരിച്ച കാരണങ്ങളാൽ സ്പഷ്ടമാവുന്നുണ്ട്. ജഡമായിരിക്കുന്ന സ്ഥൂലശരീരത്തിൻെറ പ്രാധാന്യതയുള്ളവൎക്ക് സാധാരണയായി ഭൂതങ്ങൾ ദൃഗ്ഗോചരങ്ങൾ ആവുന്നില്ലെങ്കിലും അവരിൽ മിക്കപേൎക്കും ഭൂതസാന്നിദ്ധ്യമുള്ള സ്ഥലത്തെ സംബന്ധിച്ച് ഒരു അവാച്യമായ അസ്വാസ്ഥ്യം തോന്നാറുണ്ടെന്നുള്ളത് വാസ്തവമാണ്. ഇംഗ്ലണ്ടിൽ 'ടൈബെഴൺ' എന്ന കഴുമരത്തിൻെറ സമീപത്ത് എത്തുമ്പോൾ മേൽപ്രകാരം ഒരു അസ്വാസ്ഥ്യം സാധാരണയായി എല്ലാവൎക്കും തോന്നാറുണ്ട്,

(തുടരും)

പുത്തേഴത്ത് ഗോവിന്ദമേനോൻ.

# വിക്രമോൎവ്വശീയസാരം

(തുടൎച്ച)

രാജാവു രാജ്യത്തിൽ ചെന്നതിന്റെ ശേഷം ഉൎവ്വശിവിരഹസന്താപം സഹിക്കാൻ വയ്യാതെ തന്റെ അവസ്ഥമുഴുവനും നൎമ്മസചിവനായ വിദൂഷകനോട് ഗൂഢമായി പറഞ്ഞുവെന്നും ഈ വൎത്തമാനം ഏതാണ്ടൊരുവിധം സ്ഥൂലമായി പലസംഗതികളും കൊണ്ടും ഊഹിച്ചറിഞ്ഞ് രാജാവിന്റെ പ്രധാനഭാൎയ്യയായ കാശിരാജപുത്രി സാമൎത്ഥ്യമുള്ള ഒരു ചേടിയെ കല്പിച്ചയച്ച് പരമശുദ്ധബ്രാഹ്മണനായ വിദൂഷകന്റെ അടുക്കൽനിന്ന് കാൎയ്യം സൂക്ഷ്മമായി അറിഞ്ഞുവെന്നും കാലത്തെ പ്രജാകാൎയ്യവിചാരം കഴിച്ച് തിരിച്ചു വരുന്ന രാജാവിന്റെ സമീപത്തിങ്കലേക്കു വിനോദാൎത്ഥം വിദൂഷകൻ പോയി എന്നുമുള്ള സൂച്യകഥയെ പ്രവേശകംകൊണ്ട് സൂചിപ്പിക്കുന്നു.

രാജാവു ഉൎവ്വശിയെ കണ്ട ക്ഷണം മുതല്ക്ക് ഉൎവ്വശിയിൽ തനിക്ക് എല്ലായ്പോഴുമുള്ള മനസ്സംഗശക്തിയെയും മദനവേദനയെയും 'കണ്ടപ്പോൾ' എന്ന ശ്ലോകംകൊണ്ട് പറയുന്നു. നിപുണികയുടെ വാക്ശക്തികൊണ്ട് തൽക്കാലം കാശിരാജപുത്രിയുടെ അതിപക്ഷപാതിയായിത്തീൎന്ന് വിദൂഷകൻ ഉൎവ്വശിയിൽ രാജാവിന്റെ അത്യാസക്തിയെ കണ്ട് വ്യസനിച്ചു എന്ന കഥയെ 'ആ പാവമായ കാശിരാജപുത്രിക്കു ഉപദ്രവം തന്നെയായിത്തീൎന്നുവല്ലോ' എന്ന വിചാരംകൊണ്ടു കാണിക്കുന്നു. സൂക്ഷ്മഗ്രാഹിയായ രാജാവ് വിദൂഷകന്റെ തൽക്കാല മുഖഭാവാദികൊണ്ട് ഇദ്ദേഹം എന്തോ ഒരു കാരണംകൊണ്ട് ദേവിയുടെ അതിപക്ഷപാതിയായിത്തീൎന്നിരിക്കുന്നു എന്നറിഞ്ഞ് ഗൂഢകാൎയ്യം പെട്ട പൊളിച്ചുവോ എന്ന് ശങ്കിച്ച് 'എന്റെ രഹസ്യമാകുന്ന നിധി സൂക്ഷിച്ചുതന്നെ വരുന്നില്ലേ' എന്ന് ചോദിക്കുന്നു. രാജാവിന്റെ ഈ ചോദ്യത്തെ കേട്ടപ്പോൾ അതിശുദ്ധനായ വിദൂഷകൻ ഉൎവ്വശി എന്ന് തമ്പുരാട്ടിയെ തമ്പുരാൻ വിളിച്ചു എന്നും മററും പറഞ്ഞ് തന്നെ ചതിച്ച ആ നിപുണികയുടെ നേരെ വെറപ്പോടുകൂടി 'ആ പുലയാടിമകൾ' എന്നു മുതൽ 'ചോദിക്കുമോ' എന്നതുവരെയുള്ളതുകൊണ്ട

വിചാരിക്കുന്നു. (പുലയാടിമകൾ= വേലക്കാരത്തി, അല്ലെങ്കിൽ
വേലക്കാരത്തി മകൾ). പിന്നെ തന്റെ മൌനകാരണത്തെ വീ
ണ്ടും ചോദിക്കുന്ന രാജാവിന്റെ ശങ്കയെ വിദൂഷകൻ സ്വഭാവ
സിദ്ധമായ തന്റെ നൎമ്മസാമൎത്ഥ്യത്താൽ 'തോഴരോടുകൂടി' എന്നു
മുതൽ 'തടഞ്ഞിരിക്കുന്നു' എന്നതുവരെയുള്ള ഗ്രന്ഥംകൊണ്ടു
കളയുന്നു. ഉൎവ്വശീവിരഹംകൊണ്ടുള്ള വേദനയെ അനുഭവിച്ച്
വിവശനായിത്തീൎന്ന് രാജാവ ആ കാൎയ്യത്തെ സമ്മതിച്ചിട്ട് ('ഇ
നി' എന്നതു മുതൽ 'വിനോദിപ്പിക്കേണ്ടത്' എന്നതുവരെ) ത
ന്റെ മനോവേദനയെ സഹിപ്പാൻ വേണ്ടിയുള്ള വിനോദത്തെ
യും, വിദൂഷകൻ തനിക്ക് സാപ്പാടിനു വൈകീട്ടുള്ള ഉപദ്രവത്തെ
ശമിപ്പിപ്പാൻ വേണ്ടുന്ന വിനോദത്തെയും സമ്പാദിപ്പാനായി ചെ
യ്യുന്ന ചോദ്യോത്തരങ്ങളാകുന്നു. 'ഇനി' എന്നുമുതൽ 'വിനോദി
പ്പിക്കേണ്ടത്' എന്നു വരെയുള്ള ഗ്രന്ഥം 'തത്രഭവതി' എന്നതു മു
തൽ 'വാദിക്കുന്നത്' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ട് ഉൎവ്വശിയു
ടെ മനസ്സിനെ അനുരാഗവിവശമാക്കി ആകൎഷിക്കത്തക്ക ദിവ്യ
സൌന്ദൎയ്യം രാജാവിനുണ്ടെന്ന് വിദൂഷകൻ ഊഹിക്കുന്നതിനെ
പറയുന്നു. ('വാദിക്കുന്നത്'= ഊഹിക്കുന്നത്). ഈ സൌന്ദൎയ്യ
പ്രസ്താവത്തിങ്കൽ രാജാവ ഉൎവ്വശിയുടെ ദിവ്യ സൌന്ദൎയ്യം അതി
മഹത്താകകൊണ്ട് അല്പന്മാരായ നെമ്മൾക്ക് വിചാരിപ്പാനോ
പറവാനോ സാധിക്കുന്നതല്ലെന്നും വിദൂഷകൻ ഇടക്കിടെ തന്റെ
നേരംപോക്കുകൊണ്ട രാജാവിനെ വിനോദിപ്പിച്ചുംകൊണ്ട് ദിവ്യ
ത്വമാനുഷത്വാദി ധൎമ്മങ്ങളാൽ ഉൎവ്വശിക്കും അവനും തങ്ങളിൽ
വളരെ അന്തരമുണ്ടെങ്കിലും അത്യാഗ്രഹത്തോടുകൂടി പ്രാൎത്ഥിക്കുന്ന
പക്ഷം ഈ കാൎയ്യം ഒരു കാലത്തിൽ സാധിക്കാതിരിക്കില്ലെന്നും
'അന്യചിന്ത' എന്ന മുതൽ 'അനുഷ്ഠിക്കുന്നത്' എന്നുവരെയുള്ള
ഗ്രന്ഥംകൊണ്ട് പറയുന്നു. ഉൎവ്വശിയുടെ അഭാവംകൊണ്ട് ഉൽക്കട
താപമുള്ള മനസ്സിനെ വിനോദിപ്പിപ്പാൻ ഉൎവ്വശീകഥയല്ലാതെ മ
റ്റൊന്നും കഴിയുന്നതല്ല. എത്രയും ശ്രദ്ധമായിച്ചെയ്യുണ്ടതായ ഈ
കഥാപ്രസംഗത്തിനു വിജനമായ ഉദ്യാനത്തിലേക്കു പുറപ്പെട്ടു
കൊണ്ട് തന്നോടു വഴികാണിപ്പാൻ കല്പിക്കുന്ന രാജാവിന്റെ വാ
ക്കു കേട്ടിട്ട് വിദൂഷകൻ തനിക്ക് ഇതുപോലെതന്നെ ഉൽക്കടേച്ഛ
യുള്ള ഭക്ഷണത്തിന്ന് വിരുദ്ധമായ ഉദ്യാനയാത്രയിൽ വൈമുഖ്യ

ത്തോടുകൂടി രാജസേവാപാരവശ്യദോഷത്തെ "മറെറന്തുഗതിയാണുള്ളതു്" എന്ന വിചാരത്താൽ നിന്ദിക്കുന്നു. പിന്നെ രണ്ടുപേരും ഉദ്യാനത്തിന്റെ സമീപത്തിൽ എത്തിയതിന്റെശേഷം ആ ഉദ്യാനത്തിൽ തട്ടിവരുന്ന തെക്കൻകാററിനെ എല്ലാപ്പോഴും അതിരാജസേവകനായ വിദൂഷകൻ ഒരു രാജസേവനായിട്ടും, ഉൎവ്വശിയെക്കണ്ടതുമുതൽ അതികാമിയായിത്തീൎന്ന രാജാവു് ഒരു കാമിയായിട്ടും "ഇതാ" എന്നതുമുതൽ "തോന്നുന്നതുണ്ടുമെ" എന്നവരെ ഗ്രന്ഥംകൊണ്ടു് കല്പിക്കുന്നു. അപ്പോൾ വിദൂഷകൻ ഒരു കാമിനിയെപ്പോലെയുള്ള മുല്ലവള്ളിയോടു കൂടിച്ചേരുന്ന ഒരു കാമിയേപ്പോലെയുള്ള തെക്കൻകാററു് ഈ സമയത്തു് അങ്ങയുടെ മുമ്പിൽ വന്നു് എതിരേററതുകൊണ്ടു് "ശേഷാസ്സ്വനാമസദൃശാസ്സ്വചരാശ്ച സൎവ്വേ" എന്ന ശകുനശാസ്ത്രസിദ്ധാന്തപ്രകാരം ഉൎവ്വശിയോടുകൂടി ചേരാനുള്ള യോഗം അങ്ങക്കുണ്ടാവുമെന്നാണെനിക്കു തോന്നുന്നതു് എന്നു് തന്റെ അഭിപ്രായത്തെ പ്രകാശിപ്പിക്കുന്നതായ "ഇവിടുത്തെ" എന്നുമുതൽ "ആവട്ടെ" എന്ന വരെ ഗ്രന്ഥംകൊണ്ടു് രാജാവിനെ ആശ്വസിപ്പിക്കുന്നു. ഒരു സ്ത്രീയുടെനേരെ ഒരു പുരുഷനു സ്വഭാവത്താലെ ജനിച്ച അനുരാഗം അവളുടെ താരുണ്യലാവണ്യദാക്ഷിണ്യസൌന്ദൎയ്യാദി ഗുണങ്ങൾകൊണ്ടും മനോഹരങ്ങളായ അലങ്കാരങ്ങൾകൊണ്ടും അവൾക്കു തന്റെ നേരെയുള്ള സ്ഥിരമായ അനുരാഗത്തെ സൂചിപ്പിക്കുന്ന പല പ്രവൃത്തികൾകൊണ്ടും വളരെ വൎദ്ധിപ്പിക്കുന്നതുപോലെതന്നെ ചന്ദ്രിക, മന്ദവായു, ചന്ദനം, പനിനീർ, കസ്തൂരി, മുല്ലമാല മുതലായ സുഖകരവസ്തുക്കൾകൊണ്ടു് വൎദ്ധിച്ചു വരുന്നതു് സൎവ്വജനങ്ങൾക്കും അനുഭവസിദ്ധമാണല്ലോ. പ്രകൃതത്തിൽ അനേക സുഖകരവസ്തുക്കളാൽ സമ്പൂൎണ്ണമായ ഉദ്യാനത്തിൽ പ്രവേശിച്ച രാജാവു് ഉൎവ്വശീരാഗം വൎദ്ധിക്കയാൽ സാദ്ധ്യാസാദ്ധ്യ പൎയ്യാലോചനകൂടാതെ തന്റെ നൎമ്മസചിവനായ വിദൂഷകനോടു് ഉടനെ ഉൎവ്വശിയോടുകൂടി തനിക്കു ചേരുവാനുള്ള വഴി ആലോചിച്ചു പറവാനായിട്ടു് നിൎബ്ബന്ധിക്കുന്നു എന്ന കഥയെ "ഉദ്യാനപ്രവേശം" എന്നമുതൽ "താനാലോചിക്കുന്നില്ലല്ലൊ" എന്ന വരെയുള്ള ഗ്രന്ഥംകൊണ്ടു് പറയുന്നു. 'ബ്രാഹ്മണവചനത്തെ തന്നെ വിശ്വസിച്ചുകൊള്ളുന്നു' എന്നുള്ള രാജാവിന്റെ വാക്കുകൊണ്ടു് കലിയുഗമായ്

ഈ കാലത്തിൽ അനേക ശാസ്ത്രസിദ്ധാന്താൎത്ഥത്തെ അറിഞ്ഞും ലോകങ്ങളെ അറിയിച്ചും ഉപകാരം ചെയ്യുന്ന ഇംഗ്ലീഷുകാരും മററും പറയുന്ന വാക്കുകളിൽ ജനങ്ങൾക്ക് ഒരു സ്ഥിരവിശ്വാസമുള്ളതുപോലെ കൃതയുഗമായ ആ കാലത്ത് വേദവേദാംഗാദി വിദ്യാസൂക്ഷ്മാൎത്ഥങ്ങളെ അറിഞ്ഞും മററും ലോകോപകാരം ചെയ്യുന്ന മഹാതപസ്വികളായ ബ്രാഹ്മണർ പറയുന്ന വാക്കുകളിൽ വിശ്വാസമുണ്ടായിരുന്നുവെന്ന സ്വഭാവം സൂചിക്കുന്നു.

(തുടരും)

കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ.

# കൎണ്ണപിശാച



ഭൂതഭവിഷ്യദ്വൎത്തമാനങ്ങളായ ഗുണദോഷഫലങ്ങളെപ്പറയുന്നതിനു പക്ഷിപ്രശ്നം, പരൽപ്രശ്നം, കേരപ്രശ്നം, ക്രമുകപ്രശ്നം, താംബൂലപ്രശ്നം, ഭൂതലക്ഷണം മുതലായി പല മാൎഗ്ഗങ്ങളുണ്ടെങ്കിലും കൎണ്ണപിശാചിനോളം ഒത്തതായ വിദ്യ ലോകത്തിൽ മറെറാന്നുമില്ല. കൎണ്ണപിശാച് മൂലം ലക്ഷണം പറയുന്നതിൻെറ സമ്പ്രദായം കേട്ടാൽതന്നെ അത് ഒരു ഒത്ത വിദ്യയാണെന്ന് ഏവൎക്കും സമ്മതം വരുന്നതാണ്. അതിനാൽ അതിൻെറ സമ്പ്രദായംതന്നെ ഒന്നാമതായി പറഞ്ഞുകൊള്ളുന്നു.

കൎണ്ണപിശാച് എന്നു പറഞ്ഞുവരുന്നത് ഒരു ദേവതയാണ്. അതിനെ യഥാക്രമം സേവിച്ചാൽ അതു കാലക്രമംകൊണ്ട് ആ സേവിക്കുന്ന ആൾക്കു പ്രത്യക്ഷീഭവിക്കും. കൎണ്ണപിശാച് പ്രത്യക്ഷമാകുന്ന സമയം ഒരു ഓടക്കുഴൽ അതിൻെറ കയ്യിലുണ്ടായിരിക്കും. ആ ഓടക്കുഴൽ ഈ സേവിച്ച ആളുടെ കയ്യിൽ കൊടുത്തിട്ട്, 'അല്ലയോ ഭക്ത! നിന്നെക്കുറിച്ചു ഞാൻ അത്യന്തം പ്രസാദിച്ചിരിക്കുന്നു. ഇനി നീ എപ്പോഴെങ്കിലും എവിടെവെച്ചെങ്കിലും എന്നെ സ്മരിച്ചുകൊണ്ട് ഈ ഓടക്കുഴൽ ഊതിയാൽ തൽക്ഷണം ഞാൻ അദൃശ്യനായിട്ടു നിൻെറ അടുക്കൽ വരികയും ഭൂതഭവിഷ്യദ്വൎത്തമാനങ്ങളായ സകല

കാൎയ്യങ്ങളും നിന്റെ കണ്ണത്തിൽ പറഞ്ഞു തരികയും ചെയ്യാം. ഇതിന്നു യാതൊരു വ്യത്യാസവും വരുന്നതല്ല', എന്നു പറകയും ഉടൻ അന്തൎദ്ധാനം ചെയ്കയും ചെയ്യും. കണ്ണുപിശാച് പറഞ്ഞുകൊടുക്കുന്നതിനെ മാത്രമാണ് ലക്ഷണക്കാരൻ ലക്ഷണം കേൾക്കാനാവശ്യപ്പെടുന്നവരോടു പറയുന്നത്. പിന്നെ അതിൽ തെററുവരാൻ മാൎഗ്ഗമില്ലല്ലൊ. കണ്ണുപിശാചുമൂലം ലക്ഷണം പറയുന്നവരായി ഓടക്കുഴലുംകൊണ്ടു നടക്കുന്ന ഒരു വക പരദേശികളെ കണ്ടിട്ടില്ലാത്തവർ കേരളത്തിൽ അധികവുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. ഇവർ ലക്ഷണം പറഞ്ഞാൽ അത്യന്തം സൂക്ഷ്മമായിരിക്കുമെന്നുള്ളതിന് അനേകം ദൃഷ്ടാന്തങ്ങൾ പറയാനുണ്ട്. എങ്കിലും ഇവിടെ ഒരൊററസ്സംഗതികൊണ്ടുതന്നെ ഇതിന്റെ വാസ്തവസ്ഥിതിയും മാഹാത്മ്യവും വായനക്കാരെ ബോദ്ധ്യപ്പെടുത്താമെന്നുള്ള പൂൎണ്ണവിശ്വാസം എനിക്കുള്ളതിനാൽ അധികം വിസ്തരിക്കണമെന്നു വിചാരിക്കുന്നില്ല. കണ്ണുപിശാചിന്റെ മാഹാത്മ്യത്തിന്നു ദൃഷ്ടാന്തമായി അടുത്ത കാലത്തുണ്ടായ ഒരു സംഗതിമാത്രം താഴെ പറഞ്ഞുകൊള്ളുന്നു.

ഹൈക്കോടതിവക്കീൽ ഭാസ്കരമേനോൻ ബി. എ. ബി. എൽ. അവൎകളെക്കുറിച്ചു കേട്ടിട്ടില്ലാത്തവർ വായനക്കാരിൽ അധികമുണ്ടായിരിക്കയില്ല. അദ്ദേഹം ഇക്കഴിഞ്ഞ മേടമാസത്തിൽ ഒരു ദിവസം രാവിലെ കാപ്പികുടിയും കഴിഞ്ഞ് താമരമംഗലത്തു ചാവടിയിൽ ഒരു ചാരുകസാലയിൽ 'മെഡ്രാസ്മെയിൽ' എന്ന ഇംഗ്ലീഷ് പത്രവും വായിച്ചുകൊണ്ടു ചാരിക്കിടക്കുന്നു. ഭാൎയ്യ കാൎത്ത്യായിനിയമ്മ അടുക്കൽതന്നെ മറെറാരു കസാലയിൽ ഇരുന്നുകൊണ്ട് അടുത്തു കിടക്കുന്ന വട്ടമേശപ്പുറത്തിരിക്കുന്ന വെററിലത്തട്ടിൽനിന്നു മുറുക്കാനെടുത്തു കൊടുക്കുന്നു. അപ്പോൾ മദ്ധ്യവേനൽ സംബന്ധിച്ചു കോടതി പൂട്ടിയിരുന്ന സമയമായിരുന്നതിനാൽ അവിടെ കക്ഷികളായിട്ടും ഗുമസ്തന്മാരായിട്ടും മററും വിശേഷിച്ചാരും ഉണ്ടായിരുന്നില്ല. താമരമംഗലത്തു വീട് മേനോനവൎകൾ ഭാൎയ്യക്കായി ഒരു പുരയിടം വാങ്ങി പുത്തനായിട്ടു പണിയിച്ചുകൊടുത്തിട്ടുള്ളതാണ്. വക്കീലദ്ദേഹത്തിന്റെയും കാൎത്ത്യായിനിയമ്മയുടെയും സാക്ഷാൽ തറവാടുകളിൽ ധാരാളം ആളുകളുണ്ടെങ്കിലും അവർ രണ്ടുപേരും ഇവിടെ പ്രത്യേകം താമസ

മാനു്. അവരും അവരുടെ സന്താനങ്ങളായിട്ടുള്ള രണ്ടു കുട്ടികളും പാചകന്മാരും മററുമായിട്ടുള്ള ചില ഭൃത്യവൎഗ്ഗങ്ങളും മാത്രമെ ഇവിടെ സ്ഥിരവാസക്കാരായിട്ടുള്ളു. പുര പടിഞ്ഞാററി മാളികയായിട്ടുള്ള ഒരു എട്ടുകെട്ടാണ്. പുരയുടെ ദൎശനം കിഴക്കോട്ടാണ്. കിഴക്കുവശത്തു തെക്കോട്ടു മാറിയാണ് മേൽപറഞ്ഞ ചാവടി. അതു് ഒരകവും ഒരു പൂമുഖവും മാത്രമുള്ള ഒരു ചെറിയ കെട്ടിടമാണെങ്കിലും കക്ഷികളായിട്ടും മററും വരുന്നവൎക്കും ഗൃഹസ്ഥന്മാൎക്കും വക്കീലദ്ദേഹത്തിനും ഇരിക്കുന്നതിനും മററും ധാരാളം മതിയാകുന്നതും നല്ല ഉറപ്പായിട്ടും ചെടിപ്പായിട്ടും പണികഴിപ്പിച്ചിട്ടുള്ളതുമാണ്. ആ ചാവടിയുടെ പൂമുഖത്താണ് മേൽപ്പറഞ്ഞപ്രകാരം പ്രസ്തുത സമയത്ത് ആ ദമ്പതിമാർ ഇരുന്നിരുന്നതു്.

ഇങ്ങിനെയിരിക്കുന്ന സമയത്ത് അവിടെ ഒരു പരദേശി വന്നുകേറി. പൂമുഖത്തിന്റെ താഴത്തുള്ള ഇറയത്ത് ഭാണ്ഡം ഇറക്കിവെച്ച് അയാൾ അവിടെയിരുന്നുംകൊണ്ടു് ഓടക്കുഴലെടുത്തു് ഊതി ചില ലക്ഷണങ്ങൾ പറഞ്ഞുതുടങ്ങി. ഭാസ്കരമേനോനവർകൾ പ്രകൃത്യാതന്നെ ഒരു ഗംഭീരഹൃദയനും ശുദ്ധനും ഉൽകൃഷ്ടവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളതിനാൽ ലക്ഷണം പറയുന്നതിലും പ്രശ്നത്തിലും മഷിനോട്ടം മന്ത്രവാദം മുതലായവയിലും ലേശംപോലും വിശ്വാസമില്ലാത്തൊരാളുമായിരുന്നതുകൊണ്ടു് പരദേശിയുടെ ഓടക്കുഴൽവിളിയും ലക്ഷണം പറയലുംമറ്റും തുടങ്ങിയപ്പോൾ അദ്ദേഹത്തിന്ന് വളരെ വെറുപ്പും കുറച്ചു കോപവുമാണുണ്ടായതു്. അതിനാൽ, "കുറച്ചരിയോ മററോ കൊടുത്ത് ഈ ശനിയെ വേഗം പറഞ്ഞയയ്ക്കാൻ പറയണം. ചെകിടു കേട്ടിച്ചിടെ ഇരുന്നോട്ടെ" എന്ന് കാത്ത്യായിനിയമ്മയോടു പറഞ്ഞു. കാത്ത്യായിനിയമ്മ വെച്ചുകാരൻ ഗോവിന്ദനെ വിളിച്ചിട്ടു കാണാഞ്ഞയാൽ സ്വയമേവ അരിയെടുത്തുകൊണ്ടുവന്നു പരദേശിക്ക് കൊടുത്തയയ്ക്കുന്നതിനായി വീട്ടിന്റെ അകംവഴിക്ക് പോയി. പരദേശി വീണ്ടും ഓടക്കുഴൽവിളിക്കാൻ തുടങ്ങി. ഉടനെ മേനോൻ പെട്ടെന്നു നിവിൎന്നിരുന്നു കോപഭാവത്തോടുകൂടി "ഛേ! മിണ്ടാതെയിരിക്കാനല്ലേ പറഞ്ഞതു്? ഇവിടെ ലക്ഷണമൊന്നും കേൾക്കേണ്ട. ചെകിടു കേട്ടാൽ മതി." എന്നു പറഞ്ഞു.

പരദേശി— (ശുദ്ധ തമിഴും ശുദ്ധ മലയാളവുമല്ലാത്ത ഒരു സമ്മി

ശൂദ്രഭാഷയിൽ) എശമാനനേ! ശേകംപിക്കവേണ്ടാം. നാനൊരു പിച്ചക്കാറനാണിന്ന പെച്ചണമൊറനല്ലെ. കള്ളപിശാശ്ശു എനക്കു പ്രത്യക്ഷം. എശമാനനുടയ മനോഗതങ്കളെല്ലാം പട്ടാങ്ങമായി ശൊല്ലിത്തരേൻ. അന്ത കാരിയം സാധിക്കറെതുക്കു ഒരു നല്ല ഉപദേശവും ശൊല്ലിത്തരേൻ.

മേനോൻ— എന്റെ മനോഗതങ്ങളൊക്കെ എനിക്കുതന്നെ അറിയാം. നീ പറഞ്ഞിട്ടറിയേണ്ടതായി ഒന്നുമില്ല. എനിക്കൊരു ഉപദേശവും വേണ്ട,

പരദേശി— എശമാനനേ! പൊയ്യ് ശൊല്ലറതു മഹാപാതകമാകും. എശമാനനുക്കു ശില രഹസ്യങ്കളാന മനോഗതങ്കളിരുക്ക്. നാൻ ശൊല്ലിത്തരേൻ. അന്ത ശ്രീരത്നത്തെ ലഭിക്കറെതുക്കു നല്ല ഉപദേശങ്കളും ശൊല്ലിത്തരേൻ. മനമാനാൽ വാങ്കിക്കൊ. ഇല്ലാപടിക്കെന്നാക്കെന്നാ? എശമാനനുടയ മനംപോലെയാഹട്ടും.

മേനോൻ— ഏതു സ്ത്രീരത്നം? നീയൊരു ഭ്രാന്തനോ? എന്തസംബന്ധമാണിപ്പറയുന്നത്?

പരദേശി— എശമാനനേ! എനക്കു പിരാന്തും മറ്റുമില്ലെ. എശമാനനുക്ക് കൊഞ്ചം പിരാന്തിരുക്ക്. അതു അന്ത ശ്രീരത്നമൂലമായ കാമപ്പിരാന്താകും. ഇന്ത പേച്ചു അസമ്മന്തമൊ? നാൻ സമ്മന്തമാക്കിത്തരേൻ.

മേനോൻ— ആട്ടെ, എന്നാൽ ആ സ്ത്രീയുടെ പേരെന്താണ്?

പരദേശി— അതൊൻറും ശൊല്ലുതുക്കു നമ്മാലാകാത്. ആനാലും എകദേശമായിട്ടെല്ലാം ശൊല്ലിത്തരേൻ. അന്ത ശിറീയുടയ നാമം മൂന്നച്ചരങ്കളാലേ ശൊല്ലപ്പെട്ടും. അതുകളിൽ ആദ്യമാന അച്ചരം കാ വാക്കും. സരിതാനാ?

മേനോൻ— ആട്ടെ, അവൾക്കിപ്പോൾ എന്തു പ്രായമുണ്ട്? നിറമെന്ത്?

പരദേശി—പ്രായം പതിനെട്ട് പതിനെമ്പതു വയസ്സിരുക്കും. നിറം വെള്ളച്ചുവപ്പുതാൻ.

പരദേശി ഇത്രയും പറഞ്ഞപ്പോൾ മേനോന്റെ ഹൃദയം ഒരു വലിയ വിചാരസമുദ്രത്തിൽ നിമഗ്നമായിത്തീർന്നു. "ഈ കള്ളപ്പിശാചനും മറ്റും പറയുന്നതു് വാസ്തവത്തിൽ ഉള്ളതുത

ന്നെയായിരിക്കുമോ? ഈ രഹസ്യകാൎയ്യം പരദേശിയായ ഇവൻ എങ്ങനെ അറിയുന്നു. കല്യാണിക്കുട്ടിയുടെ പേരിനു "കുട്ടി" എന്നുള്ളത് കൂട്ടാതെ നോക്കിയാൽ മൂന്നക്ഷരങ്ങൾ എന്നു പറഞ്ഞത് ശരിയായിരിക്കുന്നു. വയസ്സും നിറവും എല്ലാം ശരിതന്നെ. എങ്കിലും അഹോവൃത്തി കഴിക്കുന്നതിനായി കണ്ണുപിശാചെന്നും മററും പറഞ്ഞു നടക്കുന്ന ഈ ഉദരംഭരികളുടെ വാക്കിനെ അത്ര പെട്ടെന്നു വിശ്വസിച്ചുകൂടാ. ഏതായാലും കാൎത്ത്യായിനിക്കുട്ടി പുറത്തേയ്ക്കു വരുന്നതിനുമുൻപേ ഇയ്യാളെ പടിക്കുപുറത്തു വിളിച്ചുകൊണ്ടുപോയി ചില ചോദ്യങ്ങൾകൂടി ചോദിക്കണം" എന്നിങ്ങനെ വിചാരിച്ചു മേനോൻ പരദേശിയെ വിളിച്ചുംകൊണ്ടു് പടിക്കു പുറത്തേയ്ക്കു പോയി.

കാൎത്ത്യായിനിയമ്മ അകായിലേക്കു ചെന്നപ്പോൾ അവിടെ ഭൃത്യന്മാരും മററും തരത്തിനില്ലാതെയിരുന്നതുകൊണ്ടും തന്റെ ദ്വിതീയപുത്രൻ മുലകുടിക്കാൻ വൈകീട്ടു കരഞ്ഞുതുടങ്ങിയതുകൊണ്ടും പരദേശിക്കു് അരി കൊടുത്തയക്കുന്നതിനും കൊണ്ടുപോകുന്നതിനും ഉടനെ സാധിച്ചില്ല. കുട്ടിക്കു മുലകൊടുത്തത് കഴിഞ്ഞതിന്റെശേഷം കുറെ അരിയുമെടുത്തുംകൊണ്ടു് അവർ പുറത്തു വന്നു നോക്കിയപ്പോൾ പരദേശിയേയും മേനോനേയും കാണായ്കയാൽ അകത്തേക്കുതന്നെ പോവുകയുംചെയ്തു.

മേനോനവർകളും പരദേശിയുംകൂടി പടിക്കുപുറത്തു ചെന്നതിന്റെശേഷം മേനോൻ പിന്നെയും പല ചോദ്യങ്ങൾ ചോദിക്കുകയും സകല ചോദ്യങ്ങൾക്കും പരദേശി ശരിയായ ഉത്തരം പറയുകയും ചെയ്തു. പരദേശി പറഞ്ഞ ലക്ഷണങ്ങളെല്ലാം ശരിയായിരുന്നതിനാൽ മേനോനു ലക്ഷണക്കാരനേക്കുറിച്ചുണ്ടായിരുന്ന അവിശ്വാസവും നിന്ദയും അശേഷം നശിച്ചു എന്നു മാത്രവുമല്ല, വിശ്വാസവും ബഹുമാനവും വളരെ വൎദ്ധിക്കുകയും ചെയ്തു. ഒടുക്കം കാൎയ്യസിദ്ധിക്കുള്ള ഉപദേശം കൊടുക്കണമെന്നു മേനോൻ പരദേശിയുടെ അടുക്കൽ നിൎബ്ബന്ധപൂൎവ്വം അപേക്ഷിച്ചുതുടങ്ങി. അപ്പോഴേയ്ക്കും ഉപദേശത്തിനു പരദേശി വിലകൂട്ടിത്തുടങ്ങി. എന്തുവേണ്ടു, ഒടുക്കം മേനോൻ പോയി ഉണ്ടിയക്കാരുടെ അടുക്കൽനിന്നു് അഞ്ഞൂറുറുപ്പികയുടെ ഒരു ബാങ്കുനോട്ടു് കടമായി വാങ്ങി പരദേശിക്കു് ദക്ഷിണകൊടുക്കുകയും കാ

ഷ്ടം സാധിച്ചാൽ അഞ്ഞൂറുകൂടി കൊടുക്കാമെന്നു വാഗ്ദാനം ചെയ്യുകയും ചെയ്തു് ഉപദേശം എഴുതിവാങ്ങി, പരദേശിയെ ഭക്തിപൂർവ്വം വന്ദിച്ചു യാത്രയും പറഞ്ഞയച്ചു.

ഭാസ്കരമേനോനും പരദേശിയും തമ്മിൽ പിരിഞ്ഞതിന്റെ നാല്പതാം ദിവസം രാത്രി പന്ത്രണ്ടുമണിയോടുകൂടി സ്ഥലം മജിസ്ട്രേട്ടു വെങ്കിട്ടരമണയ്യനവർകൾ ഒരു ഉറക്കം കഴിഞ്ഞുണർന്നു മൂത്രശങ്കയ്ക്കായി കാവറയിലേയ്ക്കിറങ്ങിയപ്പോൾ അവിടെ കിടന്നൊരെഴുത്തുകിട്ടി വായിച്ചു നോക്കി. ഉടനെ ആ കടലാസിന്റെ അററത്തുതന്നെ അദ്ദേഹം എന്തോ കുറച്ചെഴുതി മടക്കി വേറെ ഒരു ലക്കോട്ടിലാക്കി മേൽവിലാസവും വെച്ചു് എഴുത്തും വിളക്കും കൊണ്ടു് പിന്നേയും പുറത്തേക്കിറങ്ങി. പുറത്തു ചാവടിയിൽ ചെന്നു ശിപായിയേ വിളിച്ചുണർത്തി ഈ എഴുത്തു ഉടനേ പോലീസ്സ് ഇൻസ്പെക്ടർക്കു കൊണ്ടുപോയി കൊടുക്കേണമെന്നു പറഞ്ഞു ശിപായിയേ അയച്ചിട്ടു് അദ്ദേഹം വീണ്ടും അകത്തുവന്നു കിടന്നു. എഴുത്തിലെ സംഗതി എന്താണെന്നു നമുക്കിപ്പോൾ തിട്ടപ്പെടുത്താൻ മാർഗ്ഗമൊന്നുമില്ലെങ്കിലും അവിടെ അടുത്ത സ്ഥലത്തെവിടെയോ ഒരക്രമപ്രവൃത്തി നടന്നിരിക്കുന്നു എന്നോ നടക്കാൻ ഭാവിക്കുന്നു എന്നോ ഊഹിക്കാം. അല്ലെങ്കിൽ അദ്ദേഹം ആ എഴുത്തിനെ ആ രാത്രിയിൽത്തന്നേ പോലീസ്സുകാർക്കു് അയയ്ക്കാനിടയില്ലല്ലോ.

മേൽപ്പറഞ്ഞ സംഗതി നടന്നതിന്റെ പിറേറ ദിവസം പകൽ പതിനൊന്നു മണിയായപ്പോഴേക്കും മജിസ്ട്രേട്ടു വെങ്കിട്ടരമണയ്യനവർകൾ കോടതിയിലെത്തി. അപ്പോൾ പോലീസ്സ് ഇൻസ്പെക്ടരും സ്റേറഷനാപ്സരും ഒന്നുരണ്ടു കാൺസ്റേറബിൾമാരും കൂടി ഒരു പുള്ളിയേയും കൊണ്ടു മജിസ്ട്രേട്ടു കോടതിയിലേക്കു യാത്രയായി. അവരുടെ പിന്നാലെ കൂടിയിരിക്കുന്ന പുരുഷാരത്തിന്നു് അവസാനമില്ല. പോലീസ്സുകാർ പുള്ളിയേ കോടതി മുൻപാകേ ചാർജ്ജു ചെയ്തു. പുള്ളി കഴിഞ്ഞ രാത്രിയിൽ ഏകദേശം ഒരുമണി സമയത്തു ആല്യബാധം കൂടാതെ കുളങ്ങരേടത്തു വീട്ടിന്റെ തെക്കേ കയ്യാലയരികിൽ നില്ക്കുന്ന നെല്ലി മരത്തിന്മേൽ കയറി ആത്മഹത്യചെയ്യാൻ ഭാവിച്ചു എന്നും തത്സമയം പോലീസ്സുകാർക്കു അറിവു കിട്ടുകയാൽ കൃത്യം നടക്കാനിടയായില്ല എന്നും പ്രതിജ്ഞ

ടെ പ്രവൃത്തി ശിക്ഷാനിയമപ്രകാരം കുററകരമായിട്ടുള്ളതാകുന്നു എന്നുമാണ് ചാർജ്ജിൻെറ സാരം. ചാർജ്ജു ചെയ്യപ്പെട്ട ഈ കുററക്കാരൻ ഹൈക്കോടതി വക്കീൽ ഭാസ്കരമേനോൻ ബി. ഏ. ബി. എൽ. അവർകളാണെന്നു പറഞ്ഞാൽ പക്ഷേ വായനക്കാർ വിശ്വസിക്കില്ലായിരിക്കാം. എങ്കിലും വാസ്തവം അങ്ങിനെ തന്നെയാണ്.

നിയമനിശ്ചയവും വാഗ്മിത്വവും നല്ലപോലെയുള്ള സമർത്ഥനായ ഭാസ്കരമേനോൻ പ്രവൃത്തി താൻ ചെയ്തതു തന്നെയാണെന്നു സമ്മതിച്ചു. എങ്കിലും തൻെറ കൃത്യം ശിക്ഷാർഹമല്ലെന്നു വളരെ യുക്തിയോടുകൂടി വാദിക്കുകയും ആ കുററത്തിൽ നിന്ന് ഒഴിഞ്ഞു പോരുന്നതിനു പല വിധത്തിലും വളരെ ശ്രമിക്കുകയും ചെയ്തു. അതൊന്നുകൊണ്ടും ഒരു ഫലവുമുണ്ടായില്ല. ഒരു മാന്യനായ നല്ല വക്കീലും തൻെറ സ്നേഹിതനുമായ ഭാസ്കരമേനോനെ ശിക്ഷിക്കുന്നതിൽ മജിസ്ട്രേട്ടിനു വളരെ മനസ്താപമുണ്ടായിരുന്നു. എങ്കിലും അദ്ദേഹം കേസ്സുസംബന്ധമായി ആരുടെ പേരിലും യാതൊരു ദാക്ഷിണ്യവും ചെയ്യാത്ത കണിശക്കാരനായിരുന്നതിനാൽ മേനവൻെറ പേരിൽ ഒരു ദയയും കാണിച്ചില്ല. ഒടുക്കം ശിക്ഷിക്കുമെന്നു തന്നെ മേനവനും തോന്നി. അല്ലാതെ ഒരു നിവൃത്തിയുമില്ലെന്നായപ്പോൾ മേനോൻ—“ഞാൻ ആ നെല്ലിമരത്തിന്മേൽ കയറിയതു ആത്മഹത്യ ചെയ്വാനായിട്ടല്ലെന്നു പല പ്രാവശ്യം ബോധിപ്പിച്ചിട്ടും കോടതി വിശ്വസിക്കുന്നില്ല. എന്നാൽ ഞാൻ താമസിക്കുന്ന താമരമംഗലത്തു വീട്ടിൽ എൻെറ കൈപ്പെട്ടി ഇരിക്കുന്നുണ്ട്. ആ കൈപ്പെട്ടി കോടതി മുൻപാകെ വരുത്തി തുറന്നു നോക്കിയാൽ എൻെറ വാദത്തിനനുകൂലമായ ലക്ഷ്യം അതിൽ കാണുന്നതാണ്. ഒരു കാര്യസിദ്ധിക്കായി ഒരു പരദേശിയായ ലക്ഷണക്കാരൻെറ ഉപദേശപ്രകാരം ‘നെല്ലിമേലിത്തിക്കണ്ണി’ എന്ന മരുന്നു പറിക്കാനായിട്ടാണ് ഞാൻ നെല്ലിമരത്തിന്മേൽ കയറിയതു. ഇത് എനിക്ക് ഏററവും ലജ്ജാവഹവും അവമാനകരവുമായിട്ടുള്ളതാകയാലാണ് ഇതുവരെ ബോധിപ്പിക്കാതെയിരുന്നത്”— എന്നു ബോധിപ്പിച്ചു. ഉടനെ മജിസ്ട്രേട്ടു കൈപ്പെട്ടി വരുത്തി തുറപ്പിച്ചു നോക്കിയപ്പോൾ പരദേശി എഴുതികൊടുത്തതായ ഉപദേശം (ഒരു താളിയോല) കണ്ടുകിട്ടി. അ

തിൽ ആദ്യം തന്നെ ഒരു മന്ത്രമാണ് എഴുതിയിരുന്നത്. പിന്നെ ഈ മന്ത്രം നാല്പതു ദിവസം മുടങ്ങാതെ കുളിച്ചു ശുദ്ധമായി ഇരുന്ന് ആയിരത്തെട്ടുരു വീതം ജപിച്ചാൽ കാര്യം സഫലമാകും. പിന്നെയും സഫലമാകാത്ത പക്ഷം നാല്പതാം ദിവസം രാത്രി മദ്ധ്യയാമത്തിങ്കൽ നഗ്നനായി മുങ്ങിക്കുളിച്ച് തോർത്താതെ പോയി ഒരു നെല്ലിമരത്തിന്മേൽ നിന്ന് ഇത്തിക്കണ്ണി പറിച്ചു കൊണ്ടുവന്നു സൂക്ഷിച്ചു വെച്ചേക്കണം. പിറ്റേദിവസം കുളിച്ച് ആ ഇത്തിക്കണ്ണിയുടെ രണ്ടിലകൾ എടുത്തരച്ചു മേൽപ്പറഞ്ഞ മന്ത്രം ആയിരത്തെട്ടുരു ജപിച്ചു തിലകംധരിച്ചു കൊണ്ട് ആ സ്ത്രീയുടെ നേരെ നോക്കിയാൽ അവൾ ഇങ്ങോട്ടുവന്ന് അപേക്ഷിക്കും. പിന്നെ ആജീവനാന്തം പിരിഞ്ഞു പോവുകയുമില്ല', എന്നും എഴുതിയിരിക്കുന്നതായി കണ്ടു. ഉടനെ മജിസ്ട്രേട്ടു മേനോനെ അയ്യായിരം ഉറപ്പിക്കയ്ക്ക് ഹാജരുജാമ്യം എഴുതി വെപ്പിച്ച് തൽക്കാലം വിട്ടയച്ചു.

പിന്നെ മജിസ്ട്രേട്ടു പരദേശിയുടെ പ്രായം, നിറം മുതലായ വയ്ക്ക് ഒരു പട്ടിക തയാറാക്കി പല സ്ഥലങ്ങളിലും അയച്ച് അന്വേഷണം നടത്തുകയാൽ താമസിയാതെ അടുത്ത രാജ്യത്ത് ഒരു സ്ഥലത്തുവെച്ച് ആ രാജ്യത്തെ പോലീസ്സുകാർ ആ ലക്ഷണക്കാരനായ പരദേശിയെപ്പിടിച്ചു ബന്തോവസ്സോടുകൂടി ഇവിടെ അയച്ചുകൊടുത്തു. പരദേശിയോടു ചോദിച്ചിട്ട് ആദ്യമൊന്നും അവൻ സമ്മതിച്ചില്ല. പിന്നെ പോലീസ്സുകാരുടെ പ്രഭഞ്ജനമന്ത്രം കുറച്ചു സേവിച്ചപ്പോൾ അവൻ സത്യമെല്ലാം പറഞ്ഞു. അവന്റെ മൊഴിയുടെ ചുരുക്കം താഴെ പറയുന്നു.

ഞാൻ പാവപ്പെട്ട ഒരു നായരാണ്, പരദേശിയല്ല. വേഷം മാറി നടക്കുകയാണ്. എനിക്കു വാസ്തവത്തിൽ കണ്ണുപിശാചുമില്ല ഒന്നുമില്ല. അഹോവൃത്തി കഴിക്കുന്നതിനായി ഇങ്ങിനെ ഒരു പേരും പറഞ്ഞു നടക്കുന്നു എന്നെ ഉള്ളു. എന്നാൽ ഞാൻ ചെല്ലുന്ന ദിക്കിലൊക്കെ അന്വേഷിച്ച് ആ ദിക്കിലെ രഹസ്യവർത്തമാനങ്ങൾ അറിവുള്ളതിൽ ആരെയെങ്കിലും സ്വാധീനപ്പെടുത്തും. അവർ മുഖാന്തരം വർത്തമാനങ്ങളെല്ലാം മനസ്സിലാക്കും. അവയെല്ലാം ലക്ഷണമായിട്ടു പറഞ്ഞു വല്ലവരോടും വല്ലതും വാങ്ങി ഉപജീവനം കഴിക്കും. കിട്ടുന്നതിൽ ഒരു ഭാഗം രഹസ്യവർത്തമാന

ങ്ങൾ പറഞ്ഞുതരുന്നവക്കും കൊടുക്കും. അങ്ങിനെയാണ് പതിവ്. ഇവിടെ എനിക്ക് ഇഷ്ടനായിട്ടും വിശ്വാസിയായിട്ടും കൃഷ്ണക്കുറപ്പ് എന്നൊരു മന്ത്രവാദിയുണ്ട്. ഭാസ്കരമേനവനവർകളുടെ മനോഗതങ്ങളെ ഒക്കെ എനിക്ക് അയാളാണ് പറഞ്ഞുതന്നത്. പേഷ്ക്കാർ കിട്ടുണ്ണിപ്പണിക്കരവർകളുടെ പുത്രിയായ കല്യാണിക്കുട്ടിയെ വശീകരിക്കുന്നതിനായി ആദ്യം മേനോനവർകൾ കൃഷ്ണക്കുറപ്പിനെക്കൊണ്ടു ചില ആഭിചാരപ്രയോഗങ്ങളെല്ലാം ചെയ്യിക്കയുണ്ടായിട്ടുണ്ട്. അത് നിമിത്തമാണ് അയാൾ സംഗതി അറിഞ്ഞത്. മേനോനവർകൾ എനിക്കു അഞ്ഞൂറുറുപ്പികയുടെ ഒരു നോട്ടാണ് തന്നത്. അതുമാറി പകുതി ഉറുപ്പിക ഞാൻ കൃഷ്ണക്കുറപ്പിനു കൊടുത്തു. ശേഷം ഞാനും എടുത്തു' ഇത്രയും കേട്ടയുടനെ മജിസ്ത്രേട്ടു കൃഷ്ണക്കുറപ്പിനെ ഉടൻ പിടിച്ചു ഹാജരാക്കുന്നതിനു പൊലീസ്സുകാൎക്കു വാറണ്ടുത്തരവുകൊടുത്തു. ഉടൻ പോലീസ്സുകാർ കൃഷ്ണക്കുറപ്പിനേയും ഹാജരാക്കി. അയാളും പരമാൎത്ഥമമാക്കെസ്സമ്മതിച്ചു മൊഴി കൊടുത്തകൂട്ടത്തിൽ തൻെറ ആഗ്രഹത്തിന്നു പ്രതികൂലം ഭാവിച്ചിരുന്ന കാൎത്ത്യായിനിയമ്മയെ ഒന്നു വ്യസനിപ്പിക്കുവാൻ വേണ്ടീട്ട് താൻതന്നെ പററിച്ചപണിയാണ് മജിസ്ത്രേട്ടിനു കിട്ടിയ എഴുത്ത് എന്നും, വശീകരണത്തിന്നായിട്ടു ഭാസ്കരമേനോൻ നെല്ലിയിടുമ്പൽ കേറിയതു് ആത്മഹത്ത്യക്കാണെന്നു വ്യാജം പറഞ്ഞതാണെന്നുമുള്ള സംഗതിയും പറയാതിരുന്നില്ല. കൃഷ്ണക്കുറപ്പിനേയും സ്റ്റേഷനിൽവെച്ചു പോലീസ്സുകാർ സൂക്ഷിച്ചുകൊള്ളുന്നതിനും മേനോൻ അടുത്ത ദിവസംകൂടി ഹാജരാകണമെന്നും ഉത്തരവുകൊടുത്തതിൻെറ ശേഷം അന്നു കോടതി പിരിഞ്ഞു.

പിറേറദിവസം പ്രഭാതമായപ്പോഴെക്കും ഭാസ്കരമേനോൻ പരലോകപ്രാപ്തനായിരിക്കുന്നു എന്നും അവമാനം സഹിക്കാൻ പാടില്ലാതെയായിട്ടു വിഷം സേവിച്ചു മരിച്ചതാണെന്നും മററും ഒരു പ്രസ്താവം പട്ടണത്തിലാസകലം നിറഞ്ഞുകഴിഞ്ഞു. ആത്മാഭിമാനമുള്ള ചില യോഗ്യന്മാർ അതി ദുസ്സഹമായ അവമാനം നേരിട്ടാൽ ഇങ്ങനെ ചെയ്യാറുള്ളതിനാൽ ഇതിനെക്കുറിച്ച് അത്ഭുതപ്പെടാനൊന്നുമില്ല. എങ്കിലും ഇതെല്ലാം ഒരു കണ്ണുപിശാചിൻെറ മാഹാത്മ്യംകൊണ്ടുണ്ടായതാണല്ലോ എന്നു വിചാരിക്കുമ്പോൾ

അത്ഭുതപ്പെടാതെയിരിക്കാനും നിവൃത്തിയില്ല. ഏതെങ്കിലും ഭാസ്കരമേനോനു ശിക്ഷയൊന്നും അനുഭവിക്കാൻ ഇടയാകാഞ്ഞതു തന്നെ ഭാഗ്യം. പരദേശിറാവുതരും കൃഷ്ണക്കുറുപ്പും ഇപ്പോൾ ജെയിലിൽത്തന്നെ സുഖമായിപ്പാൎക്കുന്നു.

തിയ്യാട്ടുണ്ണി.

# അരയുകാരം

പണ്ഡിതർ ആർ. വി. കൃഷ്ണമാചാൎയ്യരവർകൾ സദയം അയച്ചുതന്നതായിട്ട്, അരയുകാരം എന്ന തലവാചകത്തിൽ ഒരു ലേഖനം കഴിഞ്ഞ ധനുവിലെ രഞ്ജിനിയിൽ ഞങ്ങൾ പ്രസിദ്ധപ്പെടുത്തിട്ടുണ്ടായിരുന്നുവല്ലോ. ആ ലേഖനം ശ്രീഷാരദ പാഷിണിസഭക്കയച്ചുകൊടുത്തിരുന്ന ദീൎഘലേഖനത്തിന്റെ ഒരംശം മാത്രമാണെന്നും വായനക്കാൎക്കറിയാൻ അദ്ദേഹംതന്നെ ഇടയാക്കീട്ടുമുണ്ടായിരുന്നു. പണ്ഡിതശ്രേഷ്ഠനായ ആചാൎയ്യരവർകൾ ചുരുങ്ങിയ കാലംമാത്രം കേരളരാജ്യവാസം ചെയ്യുതിന്നിടെക്ക്, മലയാളഭാഷയിൽ ഇത്ര പാണ്ഡിത്യം സമ്പാദിച്ചതിലും, ഞങ്ങളുടെ സ്വഭാഷയെ വാത്സല്യത്തോടുകൂടി ഇങ്ങിനെ ലാളിക്കുന്നതിലും, അദ്ദേഹത്തെ ഞങ്ങൾ ബഹുമാനത്തോടും കൃതജ്ഞതയോടും അഭിനന്ദിച്ചുംകൊണ്ട് പ്രകൃതോപന്യാസത്തെ ശ്രദ്ധവെച്ചു നോക്കിയതിൽ ഉണ്ടായ അഭിപ്രായത്തെയാണ് ഇവിടെ തുറന്നു പറയുവാൻ ഭാവിക്കുന്നത്.

കേരളപാണിനീയപ്രകാരം, കാട്, വീട്, മുതലായ മലയാളവാക്കുകളുടെ അന്ത്യസ്വരം 'അരയുകാര'മെന്നു പറയപ്പെടുന്ന സംവൃതോകാരമാണെന്നു സാധിച്ചിട്ടുള്ളതിനെ അനുവദിച്ചും, പാണിനീയത്തിൽ അതിന്റെ ലിപിന്യാസം വിധിച്ചിട്ടുള്ളതുമാത്രം യുക്തിയുക്തമാകുംവണ്ണം നിരസിച്ചും ആണല്ലൊ ആചാൎയ്യരവർകളും വിശദമായി എഴുതിട്ടുള്ളത്. ആ ലേഖനം വായിച്ചാൽ ഉടൻതന്നെ കേരളപാണിനീയകാരൻ രഞ്ജിനി മുഖേന ഒരനുമോദനം പ്രസിദ്ധപ്പെടുത്താതിരിക്കയില്ലെന്നും, ആ അനുമോദനലേഖനത്തിൽതന്നെ വിവൃതോകാരമെന്നു സാധിച്ചിട്ടുണ്ടെങ്കിലും ഈ

ന്ന *

അന്ത്യസ്വരത്തിന്ന് ഉകാരചിഹ്നവും വീണ്ടും അരയുകാരചിഹ്ന
മെന്നുവെച്ചിട്ടുള്ള ചന്ദ്രക്കലയും കൂട്ടിപ്പിണച്ചു ചേൎക്കാതെ കേവലം
ചന്ദ്രക്കലമാത്രം ചേൎത്തുതുടങ്ങുമെന്നും ഞങ്ങൾ വിശ്വസിക്കുന്നു.
അങ്ങിനെ ചെയ്യുന്നതായാൽ ഈ വിഷയത്തിൽ (ലിപിന്യാസ
ത്തിൽ മാത്രമെങ്കിലും) 'മലയാളഭാഷയ്ക്കു സാൎവ്വത്രികമായ ഐക
രൂപ്യം' സിദ്ധിച്ചതായി വിചാരിക്കാം.

എന്നാൽ ഈ അന്ത്യസ്വരം സംവൃതാകാരമല്ലെന്നും, അര
യുകാരം (സംവൃതോകാരം) ആണെന്നും, നമ്മുടെ ആചാൎയ്യരവർക
ളും സ്ഥാപിച്ചിട്ടുണ്ടെന്നു മുമ്പു പറഞ്ഞുവല്ലൊ. ഈ ഒരു സംഗ
തിയിൽ മാത്രം ഞങ്ങൾക്കു വിപ്രതിപത്തിയില്ലെന്നില്ല. പണ്ഡി
തശ്രേഷ്ഠന്മാരായ ഈ മഹാന്മാരോടു വാദിച്ചു ജയിക്കാമെന്നുള്ള അ
ഹംഭാവം ഞങ്ങൾക്കശേഷമില്ല. പക്ഷെ ഈ പണ്ഡിതർ ഇതു
സംവൃതാകാരമല്ലെന്നു സ്ഥാപിക്കുമ്പോൾ മറുപക്ഷക്കാരെ കേവലം
അനാദരിച്ചുകൊണ്ടു നിരസിക്കുകമാത്രമാണ് ചെയ്തിട്ടുള്ളത്. അതു
കൊണ്ട് ഈ വിഷയത്തിൽ രണ്ടു വാക്കെങ്കിലും പറയുവാൻ ഞ
ങ്ങൾക്കു ധൈൎയ്യമുണ്ടാക്കിത്തരുന്നുണ്ട്. സംവൃതാകാരമാണെന്നു പ
റയുന്നവരുടെ വാദമൂലമെന്താണെന്നും, അവരുടെ യുക്തികൾ എ
ന്തെല്ലാമാണെന്നും, അറിഞ്ഞുവെച്ച്, സൂക്ഷ്മദൃഷ്ട്യാ പരമതത്തി
ന്റെയും, സ്വമതത്തിന്റെയും താരതമ്യം നോക്കി, നിഷ്പക്ഷപാത
മായി ഒരു തീൎപ്പു ചെയ്തിട്ടുണ്ടായിരുന്നു എങ്കിൽ ആചാൎയ്യരവർകളു
ടെ അഭിപ്രായം സൎവ്വജനശ്ലാഘനീയമാകുമായിരുന്നു. ഞങ്ങളു
ടെ ഈ ഉപന്യാസം വായിച്ചതിന്നു ശേഷമെങ്കിലും ആചാൎയ്യര
വർകളുടെ ആ വിധമുള്ള അഭിപ്രായം കിട്ടുവാനിടവരുന്നതായാൽ
വളരെ ഉപകാരമായിരിക്കും. 'വിറകൊന്നിളക്കിയാൽ തീയെരി
യുംധഷിസ്സിലഹിപടമെടുക്കും' എന്ന സമ്പ്രദായപ്രകാരം ഞങ്ങ
ളുടെ ഈ ഇളക്കൽകൊണ്ട് ആചാൎയ്യരവർകളുടെയോ മറ്റുള്ള മ
ലയാളപണ്ഡിതന്മാരുടെയോ പ്രതിഭാഗ്നി ഉജ്വലിച്ചാൽ ഞങ്ങളു
ടെ പ്രയത്നം സഫലമായി എന്നെ വിചാരമുള്ളൂ.

ദ്രാവിഡമൂലഭാഷയുടെ അവാന്തരശാഖകളായ തെലുങ്ക്, ക
ൎണ്ണാടകം, തമിഴ്, മലയാളം, തുളു മുതലായ ഭാഷകളിൽ നാമധാതു
ക്കളുടെ മൂലം ഒന്നാണെങ്കിലും ദേശഭാഷാഭേദേന ഉച്ചാരണങ്ങൾ
ക്കു പല വ്യത്യാസങ്ങളും സംഭവിച്ചിട്ടുണ്ടെന്നുള്ളതിന്നും പുറമെ

പ്രത്യയങ്ങൾ ആഗമങ്ങൾ ആദേശങ്ങൾ എന്നിവയുടേയും മററും വ്യത്യസ്തതയാകുന്നു മേൽപറഞ്ഞ ഭാഷകളെ പരസ്പരം വേർതിരിച്ചു നിർത്തുന്നത് എന്നുള്ള തത്വം ഭാഷാചരിത്രശാസ്ത്രജ്ഞന്മാരുടെ പരമസിദ്ധാന്തമാണല്ലൊ.

പ്രാകൃതഭാഷകളിലെന്നപോലെ ഇന്ത്യയിലുള്ള സകലദേശ്യ ഭാഷകളിലും ഹലന്ത പദങ്ങൾക്ക് അജന്തഭാവം വിധിച്ചിട്ടുള്ളതിനെ നമ്മുടെ ദ്രാവിഡ ഭാഷാശാഖകളിലെല്ലാം പ്രത്യേകിച്ചും സ്വീകരിച്ചിട്ടുണ്ടെന്നുള്ളതും സൂക്ഷ്മജ്ഞന്മാർ സമ്മതിക്കാതിരിക്കയില്ല.

എന്നാൽ പലേവിഷയത്തിലും വിശേഷിച്ചു പരസ്പരസാമ്യമുള്ള തമിഴും മലയാളവും തമ്മിൽ, ഹലന്തപദം അജന്തമാകുന്ന വിഷയത്തിൽ സൂക്ഷ്മമായ ഒരു ഭേദഗതിയോടുകൂടിയാണ് വേർതിരിഞ്ഞു നില്ക്കുന്നത്. കാട്, വീട്, ചാറ്, ചോറ്, മുതലായി രണ്ടു ഭാഷയിലും സമാവകാശമുള്ള ഹലന്തപദങ്ങളെ, തമിഴ ഭാഷയിൽ 'കുററിയലുകരം' അല്ലെങ്കിൽ 'അരയുകാരം' എന്നു പറഞ്ഞു വരുന്ന സംവൃതാകാരംകൊണ്ടാണ് അജന്തമാക്കുന്നത് എങ്കിൽ മലയാളഭാഷ സംവൃതാകാരംകൊണ്ടാണ്. ഈ അതിസൂക്ഷ്മമായ വ്യത്യാസംകൊണ്ടാണ് ഈ വിഷയത്തിൽ മലയാളവും തമിഴും വേർതിരിയുന്നതും. മദ്ധ്യമലയാളത്തിലും തമിഴിലും നടന്നുവരുന്ന ഈ അന്ത്യസ്വരോച്ചാരണത്തെ നല്ലവണ്ണം മനസ്സുവെച്ചു പരിശോധിച്ചാൽ ഈ വ്യത്യാസം വ്യക്തമാകുകയും ചെയ്യും. ഈ ഭേദം എഴുതിക്കാണിപ്പാൻ പ്രയാസപ്പെട്ടും എങ്കിലും കേരളത്തിലെ സംവൃതാകാരം എഴുതുവാൻ കൃഷ്ണമാചായ്യരവർകളുടേയും തമിഴിലെ സംവൃതാകാരം കുറിപ്പാൻ കേരളപാണിനീയത്തിൻേറയും ലിപിന്യാസരീതി പിടിച്ചു കാണിക്കാം. ചോറ (അകാരം) ചോറ് (ഉകാരം) ഇതുതന്നെ വിസർഗ്ഗത്തോടു കൂടുന്ന ഘട്ടത്തിൽ ഇതിലധികം സ്പഷ്ടമായിരിക്കും. ശാസനാത്ഥത്തിൽ—ഓടഃ (അകാരം) ഓടുഃ (ഉകാരം) ബഹുസൂക്ഷ്മമായ ഈ ഉച്ചാരണഭേദത്തെ മലയാള രാജ്യത്തിൻെറ ദക്ഷിണോത്തരഭാഗങ്ങളിൽ പാക്കുന്നവരും സഹ്യപവ്വതത്തിൻെറ പൂവ്വഭാഗത്തിലിരിക്കുന്നവരും അത്രെ അറിഞ്ഞില്ലെന്നുവന്നാലും ഒട്ടും കഷ്ടമില്ല. സൂക്ഷ്മമാലോചിക്കാത്തവർ ഉച്ചാരണത്തിൽ അതിസാമ്യമുള്ള ഈ

ഘട്ടത്തിൽ തെററിദ്ധരിച്ചു പോകുന്നതിലും ലേശംപോലും അത്ഭുത
പ്പെടുവാനില്ല. പക്ഷേ തങ്ങൾക്കു പററിയ ഈ തെററിനെ, പ്രാ
ചീനന്മാരും ഋഷികല്പന്മാരും മന്ത്രദ്രഷ്ടാക്കളുമായ നമ്മുടെ പൂൎവ്വ
പുരുഷന്മാരുടെ തലെക്കു വെക്കുന്നത് വലിയ കഷ്ടവും സങ്കടവുമാ
യിത്തീരുമെന്നു പറയാതെ കഴികയില്ല. അവരോ അവരുടെ
പിൻവാഴ്ചക്കാരായ മദ്ധ്യകാലകേരളീയരോ തമിഴിൽ പരിചയ
മില്ലായ്കയാൽ ഒരരയുകാരത്തിന്റെ മഹിമയറിയാഞ്ഞതുകൊണ്ടു
മാത്രം സംവൃതാകാരമാണെന്നു തെററിദ്ധരിച്ചുപോയതിനെ ‘ഗതാ
നുഗതിക’ ന്യായേന ഇന്നും ചിലർ അനുസരിക്കുകയാണെന്നു
വിചാരിപ്പാനും ന്യായമുണ്ടെന്നു തോന്നുന്നില്ല. മദ്ധ്യകാലത്തെ
സാഹിത്യഗ്രന്ഥങ്ങളായ ‘ലീലാതിലകം’ ‘ഉണ്ണുനീലിസന്ദേശം’
മുതലായവ വായിച്ചിട്ടുള്ളവർ ഈ ന്യായവാദത്തെ സയുക്തികമാ
യിട്ടു ഖണ്ഡിപ്പാൻ സന്നദ്ധന്മാരായിരിക്കും.

നിൽക്കു, ഇരിയ്ക്കു, പോരു, എന്നു മററുമുള്ള വിധ്യൎത്ഥക
ങ്ങളായ ക്രിയാപദങ്ങളുടെ ഒടുവിലുള്ള ‘ഉ’ പ്രത്യയം ആദരശാസ
നാൎത്ഥികളുംകൂടി വിവക്ഷിക്കുമ്പോൾ ലോപിച്ചു പോകുന്നു. പിന്നി
ട്ട് ഹലന്തങ്ങളായി തീൎന്നിരിക്കുന്ന അവയെ അജന്തങ്ങളാക്കുവാൻ
അന്ത്യസ്വരം ചേൎക്കുന്നത് സംവൃതാകാരമാണെങ്കിലും ചില
പ്പോൾ വിവൃതമായിട്ടും ഉച്ചരിക്കുമാറുണ്ട്. ആദരം സൂചിക്കു
മ്പോൾ നില്ക്കു, ഇരിക്കു, പോരു (പോരിക) എന്നത്രെ പറയുമാറു
ള്ളത്. നില്ക്ക്, ഇരിക്ക്, പോര് എന്നു ശാസനാൎത്ഥത്തിലും ഉപ
യോഗിച്ചു വരുന്നു. ഇതുതന്നെ ശാസനാതിശയത്തിൽ വിസൎഗ്ഗ
ത്തോടുകൂടിയാണ് പ്രയോഗിക്കുക. നില്ക്ക്ഃ, ഇരിക്ക്ഃ, പോര്ഃ,
ഈ വക പ്രയോഗങ്ങൾ പണ്ടും ഇക്കാലത്തും സുലഭങ്ങളാകുന്നു.
ബ്രാഹ്മണർ (നമ്പൂരിമാർ) കേരളത്തിൽ കുടിഃകേറിപ്പാൎത്തു തുട
ങ്ങിയതു മുതല്ക്കേ ആൎയ്യബ്രാഹ്മണരായിരുന്നാലും ഇവർ മലയാളി
കളായിത്തീൎന്നതിനെ അംഗീകരിപ്പാൻ വേണ്ടി സ്വഭാഷയായ
മലയാളത്തിൽ ചില മന്ത്രങ്ങൾ ഷോഡശക്രിയകളിലും മററും
ഉപയോഗിച്ചു തുടങ്ങീട്ടുണ്ട്. ഉപവീതനായ ബ്രഹ്മചാരിഃയോട്
ആചാൎയ്യൻ ഭിക്ഷ വാങ്ങിവരുവാൻ ശാസിക്കുന്നതായ ഒരു മന്ത്രം
നോക്കുക. ‘പിച്ച പുക്കു പോരഃ’ ഈ മന്ത്രം സംവൃതാകാരാന്തമാ
യിട്ടു ചൊല്ലേണ്ടതാണെങ്കിലും സംവൃതോകാരാന്തമായിട്ടു ചൊല്ലി

ല്ലായാൽ പിഴയായിത്തീരുമെന്നുള്ള നിശ്ചയം നിമിത്തം വിവൃതാകാരാന്തമായിട്ടാണ് ചൊല്ലിവരുമാറുള്ളത്. ഇത് ഇന്നോ ഇന്നലെയോ തുടങ്ങിയതല്ല, മലയാളവും നമ്പൂരിമാരും തമ്മിൽ സംബന്ധമുണ്ടായ അന്നുമുതല്ക്കേ തുടങ്ങിയ നടപ്പാണ്. ഈ ഒരു സംഗതികൊണ്ടുതന്നെ കുററിയലുകരമെന്നു തമിഴിൽ പറയുന്ന അരയുകാരമേ അല്ല മലയാളഭാഷയിൽ വിധിച്ചിട്ടുള്ളതെന്നും, വേണമെങ്കിൽ അരയകാരമെന്നു പേരുകൊടുക്കാവുന്നതായ സംവൃതാകാരമാണെന്നും വ്യക്തമാവുന്നുണ്ടല്ലോ. തമിഴ്ഭാഷയിൽ സംവൃതോകാരം വിധിച്ചിട്ടുള്ളത് അഗസ്ത്യമഹർഷിയാണെന്നൊരു മാഹാത്മ്യം പഴമക്കാർ പറയുന്നുണ്ടെങ്കിൽ മലയാളത്തിൽ സംവൃതാകാരം നിയമിച്ചിരിക്കുന്നത് പരശുരാമമഹർഷിയാണെന്നു നമ്മുടെ കുലവൃദ്ധന്മാരും പറഞ്ഞുവരാറുണ്ടെന്നുള്ളതും ഇത്രതന്നെ.

മലയാളത്തിന്റെ ആദികാലം മുതൽക്കെ മന്ത്രനിധി വരുത്തിപ്പോന്നിരിക്കുന്ന നമുക്ക് ഈ വക ആർഷമന്ത്രങ്ങളും മററും സംവൃതാകാരത്തിനു വലിയ രക്ഷാകാരങ്ങളായിരിക്കുന്ന കാലത്തോളം തമിഴ്ഭാഷയുടെ അജന്താവസാനമായ അരയുകാരം കൊണ്ടു കാട്ടുന്ന മായാപ്രയോഗം മലയാളത്തിനോടു ഫലിക്കയില്ലെന്നാണ് ഞങ്ങൾക്കു തോന്നുന്നത്.

എന്നാൽ കാട്, വീട് മുതലായ പദങ്ങളുടെ ബഹുവചനങ്ങളിൽ, കാടുകൾ വീടുകൾ എന്നിങ്ങിനെ വിവൃതോകാരത്തോടുകൂടി ഉച്ചരിക്കുന്നതെന്തുകൊണ്ട്? ഇതു വിചാരിക്കുമ്പോൾ സംവൃതാകാരമല്ല സംവൃതോകാരമാണ് എന്നല്ലേ വിശ്വസിക്കേണ്ടതു? എന്നാണൊരു ചോദ്യമുള്ളത്. അരയുകാരമായാലും ശരി; അരയകാരമായാലും ശരി; അതിന്, ഹല്ലുപരമായി വരുമ്പോൾ മുററിയലുകരമെന്നു പറയപ്പെടുന്ന വിവൃതോകാരം ആദേശമായി വരുമെന്നൊരു പ്രത്യേകവിധി രണ്ടു പക്ഷത്തിലും സ്വീകരിക്കാതെ കഴികയില്ല. അവിടെ അകാരമല്ലാതെ ഉകാരം വിധിച്ചത് ഉകാരവാദികൾക്ക് അനുകൂലമാണെങ്കിൽ, ഉച്ചാരണസൌകര്യമാണ് സന്ധിബീജം എന്നും, സ്ഥാനപ്രയത്നാദികളുടെ ആന്തരതമ്യം വഴിക്കാണ് അക്ഷരങ്ങൾക്കു മാററം വരുന്നത് എന്നുമുള്ള ഭാഷാശാസ്ത്രതത്വം വിചാരിക്കുന്നതായാൽ പ്രകൃതത്തിലിരിക്കുന്ന സംവൃതാകാരത്തിനും ഹല്ലുപരമാകുമ്പോൾ വിവൃതോകാരം ഒ ൬൦

ടുക്കുന്നത് അകാരവാദികൾക്ക് സംവൃതസാമ്യം മൂലമായി ആപാദസിദ്ധമായ ഒരു ക്ലിഷ്ടപക്ഷമാണെന്നു പറയാം. വിശേഷിച്ച് ഈ വിധി പാക്ഷികമാണെന്നും, സംഭാഷണത്തിലും, പ്രാചീനലേഖനങ്ങളിലും സംവൃതാകാരമായിട്ടുതന്നെയാണ് ഉപയോഗിച്ചു കാണുന്നതെന്നും, സാധിപ്പാൻ ഞങ്ങൾക്ക് വളരെ ലക്ഷ്യങ്ങളുണ്ട്. മദ്ധ്യകേരളത്തിൽ ഇതുവരെ കണ്ടുകിട്ടിയ പഴയ ലേഖനങ്ങളിലൊക്കെയും എന്നുമാത്രമല്ല തമിഴ്നാട് വളരെ സാമ്യമുള്ള വട്ടെഴുത്ത്, കോലെഴുത്ത്, മുതലായ പണ്ടത്തെ മലയാന്തമിഴ്റിക്കാട്ടുകളിലും കാട് വീട് തുടങ്ങിയ പദങ്ങളെ ഉകാരാന്തങ്ങളായിട്ടല്ല, അകാരാന്തങ്ങളായിട്ടുതന്നെയാണ് എഴുതിക്കണ്ടിട്ടുള്ളത്. സംവൃതാകാരപക്ഷത്തിലും സംവൃതാകാരപക്ഷത്തിലും അച്ചുപരമാകുമ്പോൾ ഈ അന്ത്യസ്വരത്തിന്നു പരരൂപവും (ചോറ്+ഇല്ല=ചോറില്ല.) ഹല്ലുപരമാകുമ്പോൾ പാക്ഷികമാണെങ്കിലും, വിവൃതമായ ഉകാരാഗമവും, (കാട്+കണ്ടു= [കാട് കണ്ടു] കാടു കണ്ടു) എന്നീ സന്ധികൾ തുല്യമാണെന്നിരിക്കിലും, ഇരിക്ക് നില്ക്ക് ഇത്യാദികളായ ഈ പ്രത്യയലോപഘട്ടങ്ങളിൽ സംവൃതാകാരം വിവൃതാകാരമാക്കി ഉച്ചരിച്ചാൽ ഇരിക്ക, നില്ക്ക ഇത്യാദി രൂപം കിട്ടുമെന്നും, അതിന്നായിട്ടൊരു പ്രത്യേക പ്രത്യയവിധി ആവശ്യമില്ലെന്നും ഉള്ള ഒരു നല്ല ലാഘവം സംവൃതാകാരപക്ഷത്തിൽ പ്രത്യക്ഷമായിക്കാണുന്നുണ്ട്.

എല്ലാംകൊണ്ടും നോക്കുമ്പോൾ തമിഴ്ഭാഷയിൽ സംവൃതാകാരവും മലയാളഭാഷയിൽ സംവൃതാകാരവും എന്നു ഭാഗിച്ചുവെക്കുകയാണ് ഉത്തമപക്ഷം എന്നാണ് ഞങ്ങളുടെ അഭിപ്രായം.

---

# ഒരു ചരിത്രകഥ

---

വെട്ടത്തുനാട്ടരചരിൽചരമൻമുറയ്ക്കു
ചട്ടപ്പടിയ്ക്കുവനികാത്തരുളുന്നകാലം
ചട്ടറ്റൊരാനൃപഗൃഹത്തിനകത്തുയോഗ്യർ
നട്ടന്തിരിഞ്ഞുകളവൊന്നുനടന്നുമുന്നം

൨ മുകെട്ടിന്നകത്തരിയപൂട്ടറയിങ്കലുള്ള
പെട്ടിക്കകത്തുടയരത്നവിഭൂഷണങ്ങൾ
തട്ടിച്ചുകള്ളനൊരുവൻനിശയിൽ, തുറന്ന
മട്ടിൽകിടന്നിതുപുലർന്നളവാപ്രദേശം

൩ ആവർത്തമാനമുടനെന്നൃപനുംനൃപൻെറ
സേവയ്ക്കുചേരുമൊരുമന്ത്രികളുംശ്രവിച്ചു
ഭാവംപകർന്നിവിടെവന്നഥതസ്കരന്മാർ
കൈവച്ചതിന്നവയിലെന്നുദൃഢപ്പെടുത്തി

൪ ഓരോരുസേവകർപറഞ്ഞുതുടങ്ങിപിന്നെ
യോരോതരംകളവുടൻതെളിയേണ്ടമാർഗ്ഗം
ആരോരൊരാളിവിടെയിന്നലെവന്നപാന്ഥ
ന്മാരോടടുത്തുപരിശോധനചെയ്യുകെന്നാൻ

൫ കാലത്തുണർന്നുനിയമങ്ങൾകഴിച്ചനേരത്തു
കാലത്തുവേണ്ടവഴിപോംവഴിപോക്കരേയും
ചാലെത്തടഞ്ഞുതിരിയേബതകൊണ്ടുവന്നു
പോലെത്രയോഝടിതിപാടുപെടുംഭടന്മാർ

൬ പെട്ടന്നുഴന്നവഴിപോക്കരെയങ്ങുഭാണ്ഡ
ക്കെട്ടന്നഴിച്ചുടനെനോക്കിവിടുന്നനേരം
നോട്ടത്തിലത്ഭുതവിശങ്കതകുന്നതാക്കോൽ
ക്കൂട്ടംകിടച്ചിതൊരുഭൂസുരവര്യഭാണ്ഡ

൭ മിണ്ടാതെശാന്തനിലപൂണ്ടിഹതാടിനീട്ടി
ക്കണ്ടാൽമഹർഷിപടിവാണ്ടെഴുമാദ്വിജൻെറ
മുണ്ടായഭാണ്ഡമതിലീവ്വകസാധനങ്ങ
ളുണ്ടായതെന്തുമറിമായമിതാരറിഞ്ഞു?

൮ താക്കോലെടുത്തറയിലപ്പലപൂട്ടുമായി
ലാക്കോടിണക്കിയതിലുംചുഴിയേണ്ടിവന്നു
ആക്കാട്ടമററമലയാളമഹീസുരേന്ദ്ര
നീക്കാപ്പുമുള്ളകഥയാരുനിനച്ചിരുന്നു?

൯ നീതിക്കുഭൂസുരനെവേറെവിളിച്ചുവീണ്ടും
ചോതിച്ചതിങ്കലിതുഞാനറിയാത്തതെന്നാ
ഓതിക്കുനോത്തുവിധമോതുവതുള്ളവാക്യം
രീതിക്കുമാററിടുകിലുംപദമൊന്നുതന്നെ

൧൦ നമ്പൂരിയെത്തടവിൽവെച്ചഥസാന്ത്വവാക്യം
വമ്പുന്നിടുന്നപലഭീഷണിയുംതുടങ്ങി
മുമ്പോതിയോരുമൊഴിതാൻദ്വിജനോതുമിമ
ട്ടമ്പോകഴിഞ്ഞുബഹുകഷ്ടമൊരാറുമാസം

൧൧ ആത്തവ്യമൃത്തമനഭട്ടതിരിപ്രസിദ്ധ
സ്മാർത്തൻവിശുദ്ധമതിദോഷവിചാരദക്ഷൻ
പൃത്ഥ്വീശപുരന്റെനിലയേവഴിപോക്കനായി
ട്ടെത്തീനൃപൻകളവുമാക്കഥയുംകഥിച്ചു

൧൨ കെട്ടിയിൽപ്പലവിശേഷവിഭൂഷണങ്ങ
ളുൾപ്പെട്ടിരിക്കുമതുപോയതുപോയിപോട്ടെ
നൽപ്പൊൻപിടിക്കുനവരത്നമണിഞ്ഞവാളും
പൊയ്പ്പോയതാണുകഠിനംവ്യസനാവമാനം

൧൩ എന്നേകുടപ്പമതുനാൽവഴിപോക്കനായി
വന്നോരിയോരുധരണിവിബുധന്റെപേരിൽ
ഇന്നേവരക്കുദൃഢമായൊരുശങ്കയേവാ
മെന്നേറെയുംവ്യഥയൊടാക്ഷിതിനാഥനോതി

൧൪ സ്മാർത്തൻപറഞ്ഞുതെളിവിന്നിവനുംശ്രമിക്കാ
മാർത്തക്കുനിത്യമവലംബനമാംമഹാത്മൻ
ആത്തസ്വരദ്വിജനുമൊത്തുമഹത്ത്വശ്രദ്ധ
വാർത്തക്കിനിക്കവസരംതരികെന്നിവണ്ണം

൧൫ ഉള്ളിഷ്ടമൊന്നനയിച്ചതറിച്ചുകള്ള
പ്പുള്ളിക്കടുത്തുടനെവിട്ടൊരുഭട്ടവര്യൻ
ഉള്ളിൽക്കടന്നളവുകണ്ടതുഹന്തസാക്ഷാൽ
പള്ളിപ്പുറസ്ഥവിബുധാഢ്യനെയായിരുന്നു

൪൬ പട്ടേരിയേപ്പുരമകഷ്ടതപെട്ടൊരാഢ്യ
നൊട്ടറെയശ്രുപൊഴിന്തുംമിഴിയാലെനോക്കി
ഞ്ഞൊട്ടേവൻവ്യസനിയാക്കനിവൃത്തിമാർഗ്ഗം
കാട്ടേണ്ടൊരാമിവനൊന്നുപറഞ്ഞുകേട്ടേൻ

൪൭ സംഭാഷണംചിലതുചെയ്തുവിട്ടുന്നപോന്നു
വൻപാന്നട്ടേനറിവിച്ചിതുതമ്പുരാനെ
നമ്പൂരിപെട്ടകളവുംതെളിയാതെപോകി
ല്ലമ്പോജനപ്രകൃതികണ്ടറിവാൻപ്രയാസം

൪൮ കട്ടെന്നതുള്ളതതിസൂക്ഷ്മവിചാരമെല്ലാം
പെട്ടന്നുവേണ്ടവഴിയേയിനിനാളെയാവാം
പട്ടേരിയിങ്ങിനെപറഞ്ഞളവൽഭുതപ്പെ
ട്ടൊട്ടറെമന്നവനുമാളുകളുംതെളിഞ്ഞു

൪൯ പിറ്റേദ്ദിനംതടവുപുള്ളിയെയുംവിളിച്ചു
മറ്റേദ്വിജൻപകലെരാജസമീപമെത്തി
മാറാംജനങ്ങളതുകാണ്മതിനൊത്തുകൂടി
ച്ചുററാംതിരക്കിയതുമാനുഷജാതിധർമ്മം

൫൦ കേൾക്കെൻനരേന്ദ്ര!കളവിദ്വിജനേറെക്കൂട്ടർ,
ക്കുക്കാംവലിക്കുമിടയായിട്ടുമദ്ധ്യരാവിൽ
ലാക്കോട്ടുമെല്ലെയെഴുന്നേററുകടന്നുകള്ള
ഞ്ഞാക്കോലുകൊണ്ടറതുറന്നുനടത്തികൃത്യം

൫൧ നാട്ടാരുകേൾക്കരുതുകോവിലകത്തുകാര്യ
കേട്ടാലുമത്രകുറവില്ലിനിവാക്യശേഷം
പട്ടേരിയിത്രയുമുരച്ചളവാളെമാററി
വിട്ടേക്കുവാൻനൃപതികല്പനയായിവേഗം

൫൨ തോട്ടിൽപ്പെരുത്തുജനബോദ്ധ്യമതിന്നുതാടി
നീട്ടിത്തപസ്വിനിലവുണ്ടൊരുപൂജ്യവീര്യൻ
പാട്ടിൽക്കവെന്നുമുതൽതെക്കുപുറംപിലാവിൻ
ചോട്ടിൽക്കുഴിച്ചതിലശേഷമൊതുക്കിപോലും

൨൩ വാളന്നുതന്നെയിവനേള്ളമൊതുക്കിവെപ്പം
നാളല്ലയെന്നുകരുതീട്ടുപിടിച്ചൊടിച്ചു
നീളംകുറഞ്ഞപിടിമാത്രമെടുത്തുദീർഘ
നാളംകളഞ്ഞിതുടനൂട്ടുപുരക്കിണററിൽ

൨൪ എന്നൊക്കെയാണുപറയുന്നതുസത്യമാണോ
യെന്തൊന്നുനേരെനരനായക! ചെയ്കചോദ്യം'
എന്നോതിഭട്ടതിരി, ഭൂപതി'നേരതുചൊല്ലു
കെ'ന്നോതിനാൻ, തലകുനിച്ചിതുമൌലിയാഢ്യൻ

൨൫ 'ഇന്നന്തിയായ്മുതലെടുക്കുകനാളെയാകാ'
മെന്നന്നുഭട്ടനുരചെയ്തുപിരിഞ്ഞുയോഗം
പിന്നത്തെനാൾപുലരവേകുഴിമാന്തിനോക്കി
സന്നത്തമുള്ളമുതൽകണ്ടുകുറച്ചുമാത്രം

൨൬ പിന്നെക്കിണററിലുമൊരാളെയിറക്കിനോക്കി
ഛിന്നത്വമാർന്നൊരസികിട്ടിയെടുത്തുഭട്ടൻ
മന്നന്റെനേർക്കുതിരിച്ചുപിടിച്ചൊരുഗ്ര
ഭിന്നസ്വരത്തിലിതുനോക്കുക'യെന്നുരച്ചാൻ

൨൭ ആപാദചൂഡമുടലൊന്നുവിയർത്തഹന്ത
ഭൂപാലനുംകിടുകിടന്നുവിറച്ചുപോയി
ഹാ! പാർശ്വവർത്തികളെയാകവെയൊന്നുനോക്കി
കോപാവിലാക്ഷരമൊരാളെവിളിച്ചുവിപ്രൻ

൨൮ 'വെള്ളക്കറെപ്പിതുതുരുമ്പുതരിമ്പുമില്ല
വെള്ളത്തിലിന്നലെയൊടിച്ചിതെറിഞ്ഞതല്ലേ?
കള്ളത്തമാരുമറിയാതെവരില്ലഞാനീ
കള്ളന്റെമർമ്മ'—മിതിഭട്ടനുരച്ചുരൂക്ഷം

൨൯ ചിത്തംപിടച്ചുഭടനോടൊരുചോദ്യമൂലം
വൃത്തംസമസ്തവുമറിഞ്ഞുതെളിഞ്ഞുചൌര്യം
സത്യസ്ഥനാംദ്വിജമഹർഷിയെവിട്ടുതൻദുഷ്
കൃത്യത്തെയോർത്തുനൃപനേററവുമുൾഭ്രമിച്ചു

൧൦ ഉള്ളിൽപ്പെരുത്ത പരിതാപമൊടിയധർമ്മം
ചൊല്ലിക്ഷിതീശപരനുകമ്പവുമായ്കലാശം
പള്ളിപ്പുറസ്ഥധരണീസുരരന്നുതൊട്ടു
ചെല്ലില്ലവെട്ടമതിലെന്നൊരുസമ്പ്രദായം

# ഭാഷാമിശ്രം

കൊട്ടത്തേങ്ങാഭിരപ്പെരവിൽവിതറിയതൈ
ന്നമലർഭിപ്പഴാദ്യൈർ
രെട്ടാൻപെട്ടഃപകപചക്കമുറിഭിരപിപെരു
ന്ത്രീതനായ്പ്രാതലുണ്ടാ
കുട്ടിക്കുമ്പാംതുളുനമ്പ്യൻതെളിവിനൊടുയദാ
വിഘ്നമുണ്ടാംപ്ര്യഃതക
ണ്ണിട്ടപാപ്പോൾക്കാക്കയിതപാതരത്തമമമഹാ
മാനമൊന്നാനമോന്തഃ
ത്തുമ്പപ്പൂവെഗ്ഗ്ളന്തംസുരപുരപുഴയാ
ഭേഷയാസപാംതലാമ
പ്യമ്പ്ള്യാതമ്പ്യാതലോടീംചുട്ടചുടലഃഭൈവൈ
ശ്ചാമ്പലൈശ്ചാമ്പദേഹം
ത്തുമ്പിക്കയ്യുസ്യ്രജന്തോഃപൃഥുതരതൊലിയം
പച്ചയാംകൊംച്ചരാംചേ
ന്ത്രമ്പാർഭിസ്സുയമാനഃപശുപതിതരതാ
ന്മംഗളംനിങ്ങളേഭ്യഃ

എസ്. നാരായണൻ നമ്പൂരി

# ഒരു ദുർമ്മരണം

ഇതിനുമുമ്പ് നിങ്ങളെ ഞാൻ വിസ്തരിച്ചപ്പോൾ നിങ്ങൾ വേണ്ടപോലെ സമാധാനമൊന്നും പറഞ്ഞിട്ടില്ല. ഒരിക്കൽക്കൂടി നിങ്ങളെ വിസ്തരിക്കുവാൻ നിശ്ചയിച്ചിരിക്കുന്നു. ഈ അവസരം വെ

വതേകളഞ്ഞാൽ വരുവാൻ പോകുന്നകാര്യം നിങ്ങൾക്കുതന്നെ അറിയാവുന്നതാണ്. അതുകൊണ്ടു മാനത്തിനും മര്യാദക്കും മോഹമുണ്ടെങ്കിൽ സകലതും സത്യംപോലെ വിട്ടുവീഴ്ച കൂടാതെ പറയുന്നതാണ് നല്ലത്" എന്ന് ആപ്പീസ്സു മേശയോടടുപ്പിച്ചു ചെരിച്ചിട്ടിരിക്കുന്ന കസാലയിൽ മൂന്നു വിരൽകൊണ്ടു മാത്രം പിടിച്ചിരിക്കുന്ന പെൻസലിനെ മുമ്പിൽ നില്ക്കുന്ന കാര്യസ്ഥന്റെ മൂക്കിനുനേരെ ലക്ഷ്യമാക്കിക്കൊണ്ടു ഇൻസ്പെക്ടർ ഗൌരവമായി കല്പിച്ചു. കാര്യസ്ഥൻ ഒരക്ഷരംപോലും ശബ്ദിച്ചില്ല.

"പുളിഞ്ഞോട്ടു കിട്ടുണ്ണിമേനവന്റെ എടവാടുകളെല്ലാം നിങ്ങൾ ഒതുക്കിയിരിക്കുന്നത് എന്തിനായിട്ടാണ്" എന്ന് ഇൻസ്പെക്ടർ വിസ്താരം ആരംഭിച്ചു.

"എജമാനൻ പറഞ്ഞിട്ടാണ്" എന്നായിരുന്നു കാര്യസ്ഥന്റെ സമാധാനം.

"ചോദിച്ചതിന്ന് സമാധാനം പറഞ്ഞാൽ മതി. എന്തിനാണെന്ന് ചോദിച്ചോ! ഇതു പറഞ്ഞപ്പോൾ ഇൻസ്പെക്ടരുടെ പെൻസലിന്ന് കാര്യസ്ഥന്റെ മൂക്ക് ഒരിക്കൽകൂടി ലാക്കായിത്തീർന്നു.

"എജമാനന്റെ വിശ്വാസം ദീനം വൈഷമ്മിക്കുമെന്നായിരുന്നു. അതിനുമുമ്പ് സകല കാര്യവും ഒതുക്കണമെന്ന് എജമാനൻ സിദ്ധാന്തിച്ചിട്ടാണ്."

"അപ്പാത്തിക്കരി ദീനം വൈഷമ്മിക്കുമെന്നു വിചാരിച്ചിരുന്നില്ലെന്ന് എന്നോടു പറഞ്ഞുവല്ലൊ. ആട്ടെ അതിരിക്കട്ടെ. ആരെല്ലാവരുടേയും എടവാട് തീർക്കുവാൻ ഉത്സാഹിച്ചു?" എന്ന ചോദ്യത്തിന്നു മറുപടി പറഞ്ഞ കൂട്ടത്തിൽ ചേരിപറമ്പുകാരുടെ കാര്യം കാര്യസ്ഥൻ വിട്ടുകളഞ്ഞു.

"കഴിഞ്ഞോ, എല്ലാം ആയോ! ഒന്നുകൂടി ആലോചിച്ചു നോക്കൂ".

"എടവാടു തീർത്തിട്ടുള്ളവരുടെ പേരൊക്കെയായി" എന്നായിരുന്നു കാര്യസ്ഥൻ ഓർത്ത് നോക്കി പറഞ്ഞ മറുപടി.

"പിരിച്ചെടുത്ത പണമൊക്കെ നിങ്ങൾ എന്തുചെയ്തു?"

"എജമാനൻ പറഞ്ഞപോലെയൊക്കെ ചെയ്തു"

"ഓ് ഹാ! നിങ്ങളും നിങ്ങൾക്ക് വേണ്ടീട്ടുള്ളവരും വേണ്ടുവോളം അനുഭവിച്ചു കൊള്ളുവാനായിരിക്കാം എജമാനൻ പറഞ്ഞത് അല്ലേ! ആട്ടെ അതും ഇരിക്കട്ടെ. കിട്ടുണ്ണിമേനോൻ മരി

ച്ച ദിവസം നിങ്ങളുടെ ശിഷ്യനെ എന്തിനാണ് പുളിങ്ങോട്ടക്ക് അയച്ചത്?'

'എജമാനന് ഒരു എഴുത്തു കൊടുക്കാൻ'

'എന്നാൽ എന്തിനാണ് അയാൾ അവിടെ കിടന്നത്'

കുഞ്ഞിരാമൻ നായരുടെ സഹായത്തിന് അവിടെ താമസിപ്പിക്കുകയാണ് ചെയ്യത്. ഇനിക്ക് അവിടെ പാക്കുവാൻ കഴിഞ്ഞില്ല'

'എന്നാൽ പിന്നെ എന്തുകൊണ്ടാണ് അയാൾ ആ രാത്രി തന്നെ പുറത്തെയ്ക്ക് പോയത്?'

'ആവോ പോയവത്തമാനം തന്നെ ഞാനറിഞ്ഞില്ല' എന്നത് കെട്ട ഇൻസ്പെക്ടർ കണ്ണുരുട്ടി മിഴിച്ച് പെൻസിൽ താഴത്ത് വെച്ച് രണ്ടുകയ്യും കുപ്പായകീശയിൽ തിരുകി.

'അറിഞ്ഞില്ലെന്നല്ലെ! ഒ! നിങ്ങളുടെ ഒറെകാരൻശിഷ്യൻ ചെയ്യ ക്രൂരകൃത്യത്തിൻെറ വില വിശക്കുന്ന സമയത്ത് തൻെറ ടം വിട്ടിരിക്കാം. ഈ കയ്യക്ഷരം ആരുടേതാണെന്ന് രൂപമുണ്ടൊ?' എന്ന് ചോദിച്ചുകൊണ്ട് കസാലയിന്മേൽ നിന്നെഴുന്നേററ് ഒരു നീണ്ട ലെക്കോട്ടെടുത്ത് കാണിച്ചു കൊടുത്തു.

'ഈ കയ്യെഴുത്ത് എൻെറയാണ്. സംശയമില്ല'

'ഇതിൻെറ ഉള്ളിലുള്ളതും നിങ്ങളുടേതുതന്നെ ആയിരിക്കണമല്ലൊ' എന്ന് പറഞ്ഞ് കുറെ വെളുത്ത പൊടി ലക്കോട്ടിൻെറ ഉള്ളിൽ നിന്നെടുത്ത് ഒരു ചെറിയ കടലാസ്സു തുണ്ടിൽ എടുത്ത് കാണിച്ചുകൊടുത്തു. കാര്യസ്ഥൻ മിഴിച്ചുപോയി.

'വിശ്വാസവഞ്ചനത്തിനും കുലപാതകത്തിനും ഉള്ള മരുന്ന് തരക്കേടില്ല വൈദ്യൻെറ അവകാശവും പററി കഴിഞ്ഞുവല്ലൊ. ഇനി കൂട്ടവൈദ്യന്മാര് ആരെല്ലാംവരുമാണെന്ന് കേൾക്കട്ടെ' എന്ന് പറഞ്ഞ് ഇൻസ്പെക്ടർ പൊടി ലക്കോട്ടിൽതന്നെ ഇട്ടു. കാര്യസ്ഥൻ കേൾമയിർ കൊണ്ട് നഖശിഖാന്തം വിയത്ത് പരവശനായിട്ട്,

''ലക്കോട്ടിൽ എജമാനൻെറ മരണപത്രമായിരുന്നു'' എന്ന് തൊണ്ട വിറച്ചുകൊണ്ട് പറഞ്ഞത് വ്യക്തമാവാഞ്ഞിട്ടോ എന്തൊ

''അതെ മരണസൂത്രമാണെന്ന് മനസ്സിലായി'' എന്നായി

ടുന്നു ഇൻസ്പെക്ടർ വ്യാഖ്യാനിച്ചത്. ഇതിന്റെ ശേഷം കാൎയ്യസ്ഥന്റെ കൈപ്പിരത്തെടുത്തിട്ടുള്ളത് വെടിപ്പാക്കുന്നതിന്നിടക്ക്,

"എന്തിനായിട്ടാണ് മിനിയാന്ന് കച്ചേരിത്ത് നിങ്ങൾ പരിവട്ടത്ത് പോയ്ത്?" എന്നുകൂടി ചോദിച്ചു. ഈ ചോദ്യത്തിന്ന്,

"കുഞ്ഞിരാമൻനായരോടു ഒരു കാൎയ്യത്തിന്റെ സംഗതി പറവാനാണ്" എന്ന സമാധാനം പറഞ്ഞതു് കേട്ട് ചുണ്ടുകടിച്ചു ഇറച്ചുനോക്കിക്കൊണ്ടു്.

"അതു് ഞാൻ കുഞ്ഞിരാമൻനായരോടു ചോദിച്ച് അറിഞ്ഞോളും. ഇത് ഇപ്പോൾ വായിച്ചു നോക്കി ഒപ്പിടു" എന്ന് പറഞ്ഞ് കൈപ്പീത്ത് കാണിച്ചുകൊടുത്തു. കാൎയ്യസ്ഥൻ അതു് വായിച്ചുനോക്കി.

"ചോക്കാട്ടിൽ വിഷമരുന്ന് അടക്കം ചെയ്തയച്ചുവെന്ന് ഞാൻ സമ്മതിച്ചിട്ടില്ല. എന്ന ശാഠ്യം പിടിച്ചുകൊണ്ടു് പിന്നാക്കം മാറി.

"സമ്മതിച്ചുപോലും ഇല്ലപോലും നിങ്ങൾ പറഞ്ഞേടംകൊണ്ട തെളിവിന്റെ കാൎയ്യത്തിന്ന സംശയമില്ല. ഒപ്പിടാൻ മനസ്സുണ്ടെങ്കിൽ ഒപ്പിടു" എന്ന കൈപ്പീത്ത് മേശയുടെ അററത്തെക്ക് മാററിവെച്ച് പേനയും മഷിയിൽ മുക്കിവെച്ചുകൊടുത്തു.

"എജമാന്നെ ഇങ്ങിനെ കല്പിക്കരുതെ എജമാന്നെ മനസാവാചാ അറിയാത്ത അപരാധം എന്റെ പേരിൽ ചുമത്തരുതെ എജമാന്നെ എന്നെ ചതിച്ചതാണ് എജമാന്നെ എജമാന്നെ എന്നെ രക്ഷിക്കണെ എജമാന്നെ എന്ന സങ്കടപ്പെട്ട് കണ്ണുനീർ പൊഴിക്കുമ്പോൾ ഇൻസ്പെക്ടരുടെ എടത്തു കൈകൊണ്ടു കാൎയ്യസ്ഥന്റെ ചെകിട്ടത്തൊന്നു മൂളിച്ചു. രണ്ടാമതും കയ്യോങ്ങിയപ്പോൾ കാൎയ്യസ്ഥൻ വലത്തെ ചെകിട്ടു താങ്ങിക്കൊണ്ടു്.

"അയ്യോ എജമാന്നെ എജമാന്നെ! എന്ന പറഞ്ഞ് നൃത്തം തുള്ളുവാൻ തുടങ്ങി.

"കിട്ടുണ്ണിമേനവന്റെ ചികിത്സ നിങ്ങൾ കഴിച്ചില്ലെ. നിങ്ങളു പിഴിഞ്ഞുകുത്തും ധാരയും ഇവിടെക്കഴിപ്പിക്കാം" എന്ന പറഞ്ഞ ഇൻസ്പെക്ടർ പുറത്തേക്കിറങ്ങി.

"തൊണ്ണൂററഞ്ച് എവിടെ അകത്തുപോയി കാൎയ്യസ്ഥനെ കൊണ്ടു കൈപ്പിത്തൊപ്പിടുവിക്കണം" എന്ന പറഞ്ഞ നിമിഷ

ത്തിൽ ഒരു കോൺസ്റ്റബിൾ ഇൻസ്പെക്ടരുടെ അഭിപ്രായം അറിഞ്ഞിട്ടെന്നപോലെ കൈരണ്ടും തിരുമ്മിക്കൊണ്ട് അകത്തേക്ക് കടന്നു. ഇൻസ്പെക്ടർ സ്റ്റേഷൻ മുററത്ത് ഒരു കസാലയിൽ ഇരുന്ന് സുഖമനുഭവിക്കുവാനും തുടങ്ങി. അരമണിക്കൂറനേരത്തേക്കു സ്റ്റേഷൻ മുറിയിൽ ചില ചാട്ടവും ഓട്ടവും ആത്തസ്വരവും നടന്നതിന്റെ ശേഷം ഒപ്പിട്ടുവെന്നു പറഞ്ഞ കോൺസ്റ്റബിൾ പുറത്തേക്കുവന്നു. അന്നത്തെ രാത്രിയിലെ കഥ ഇങ്ങിനെ അവസാനിച്ചു. കാര്യസ്ഥൻ ബന്തോവസ്തത്തിൽതന്നെ. തവണക്കാരൻ കോൺസ്റ്റബിൾഒഴികെ ശേഷമുള്ളവർ അതാത് ദിക്കിലേക്ക് പോവുകയും ചെയ്തു.

പിറേറ ദിവസം പകൽ രണ്ടു മണിയോടുകൂടി കുഞ്ഞിരാമൻ നായരെ പൊലീസ്സ സ്റ്റേഷനിലേക്ക് കൊണ്ടുപോയി. കിട്ടുണ്ണിമേനവൻ മരിച്ചതിൽപിന്നെ കുഞ്ഞിരാമൻനായർ എളവല്ലൂക്ക് കടന്നിട്ടില്ല. ഇതാ ഇപ്പോൾ ആ കിട്ടുണ്ണിമേനവന്റെ കുലപാതകക്കേസ്സിൽ തന്നെ ഒരു കുററക്കാരനായിട്ടാണ് എളവല്ലൂർ സ്റ്റേഷനിലേക്ക് കടന്നത്. ഭാസ്കരമേനവന്ന് പകരം പണിനോക്കുന്ന ഹെഡ്കോൺസ്ററബിൾക്ക് ഈ കേസ്സിന്റെ മുഖം നല്ലവണ്ണം കണ്ടറിവാൻ എടയാവാഞ്ഞതുകൊണ്ട് ഇന്നും ഇൻസ്പെക്ടർ തന്നെയാണ് വിസ്താരരംഗത്തിൽ പ്രവേശിച്ചത്. ഇന്നേ ദിവസം വിസ്താരത്തിനിടക്ക് ഇൻസ്പെക്ടർ കൈകൾ പിന്നിൽ കോർത്തുപിടിച്ച് നിന്നതേയുള്ളു. നോട്ടുകുറിക്കുവാൻ പുതിയ സ്റ്റേഷനാപ്സരായിരുന്നു.

# കേരളക്ഷിതിരത്നമാല

ഈ സാധനങ്ങൾക്ക് അതാതു ദേശനടപ്പുപോലെ വില നിശ്ചയിച്ച് ഉണ്ടാകുന്ന ധനം ജന്മിക്ക് കൊടുക്കേണ്ടുന്നതാകയാൽ അതിന്നു കരം എന്നു മുനികൾ പറയുന്നു.

കെദാരംശാലിബീജാനാംപഞ്ചപ്രസ്ഥസ്യവാപനെ
വിസ്തൃതംത്രുണിസംജ്ഞംസ്യാത്രുണീനാംവിംശതിഃകല ന്റെ

ഒ ഇടങ്ങഴി നെല്ല് വിതക്കത്തക്ക വിസ്താരമുള്ള കണ്ടത്തിന്

ദ്രോണി എന്നും ആ ദ്രോണികൾ ൨൦ കൂടിയതിന്നു കലം എന്നും പേർ.

മാൎത്തണ്ഡേകിഷ്കുവിസ്തീൎണ്ണാംകൃതികിഷ്കുപായതാംമഹീ
പ്രസ്ഥദ്വയസ്യവപനേശാലിനാമുചിതാമതാ വൃ൦

൬ (ആശാരി) കോൽവിസ്താരവും ൰൦ കോൽനീളവും ഉള്ള ഭൂമി രണ്ടു ഇടങ്ങഴി നെല്ല് വിതെക്കാൻ യോഗ്യയായിട്ടുള്ളതെന്ന സമ്മതം വന്നിരിക്കുന്നു.

ധാത്രീകലാഭവതിവിംശതിദണ്ഡതാനാ-
കഷ്ടാംവിനിഘ്നതിഥിസമ്മിതദണ്ഡദീൎഘം
താരൈൎന്നദീൎഘമപഹത്യഭുവഃപ്രകുൎയ്യാ
ദേവംവിനിൎണ്ണയമശേഷധരാസുധീമാൻ വൃ൭

൨൦ ദണ്ഡവിസ്താരവും ൰൱ ദണ്ഡദീൎഘവും ഉള്ള ഭൂമി കലം ആകുന്നു. എല്ലാം ഭൂമികളിലും ബുദ്ധിമാൻ വിസ്താരംകൊണ്ടു ദീൎഘത്തെ പെരുക്കി ഇങ്ങിനെ നിൎണ്ണയം ചെയ്യണം.

സാമാന്യഭൂഗതംബീജംസംഖ്യാഭിസ്സായകാദിഭിഃ
ചതുഷ്ഷഷ്ട്യന്തിമൈൎഭൂയാൽപ്രവൃദ്ധമിതിസമ്മതം വൃ൨

സാമാന്യമായി ഭൂമിയിൽ വിതെച്ച വിത്ത് ൧ മുതൽ ൬൪ വരെ ഉള്ള സംഖ്യകൊണ്ടു വൎദ്ധിക്കും എന്ന് സകലസമ്മതം ആകുന്നു.

ദശാന്തിമെബീജവൃദ്ധൌദ്വിഘ്നോബീജഃകരസ്തതഃ
ത്രിഘ്നശ്ചദൃശ്യതേക്വാപികേചിദേവംജഗുൎബ്ബുധാഃ വൃ൬

൰൦ മേനിയോളം വിളവുണ്ടായാൽ അതിൽ രണ്ടു മേനി കപ്പം കൊടുക്കണം. ചിലേടത്ത മൂന്നു മേനി കപ്പവും കാണുമാറുണ്ടെന്നു ചില വിദ്വാന്മാർ പറഞ്ഞിരിക്കുന്നു.

തസ്മാദുപരിവിംശാന്ത്യബീജവൃദ്ധൌചതുൎഗ്ഗുണം
ബീജംകരമിതിപ്രാഹുൎവ്വിദ്വാംസായകതാഡിതം വൃ൪

൰൦-ൽ അധികം ൨൱ വരെ വിത്ത വൎദ്ധിക്കുന്നു എങ്കിൽ അതിൽനിന്നു ൪ മേനിയൊ ൫ മേനിയൊ നെല്ലു കരം എന്ന പറയുന്നു. സായകം=൫

ചത്വാരിംശാന്തിമെതസ്മാൽബീജവൃദ്ധൌശിവാഹതം
ബീജംകരംരവിഘ്നംവാതിഥിഘ്നമപിദൃശ്യതെ വൃ൫

൨൱-ൽനിന്ന അധികം ൪൱ വരെ ബീജവൃദ്ധിയുണ്ടെങ്കിൽ

൫൫ മേനിയൊ ൫൨ മേനിയൊ ൫൩ മേനിയൊ കരം കാണപ്പെടുന്നു.

തസ്യാഭൂപരിസർവ്വത്രബീജഃകൃതിഫലകരഃ
അബ്ദേദശൌചത്രയശപാപിവാപാസ്സന്തിമഹീതലെ വൃ൬൬

൪൦-ൽനിന്നു മേൽപ്പെട്ട ബീജവൃദ്ധിയുള്ളതിനു ഒക്കെയും ൧൦ ഭാഗം കരം പറയപ്പെട്ടിരിക്കുന്നു. ഒരോ കൊല്ലത്തിൽ രണ്ടു മൂന്നു പ്രാവശ്യം വിതക്കാറുണ്ടു.

പാദദ്വയോചിതായന്തു ബുധൈഃപാദാധികഃകരഃ
പാദത്രയോചിതായാന്തു ക്ഷിതാവർദ്ധാധികഃകരഃ വൃ൭

അരവാശി കരത്തിന്നു യോഗ്യതയുള്ളതിന്നു കാലിൽ അധികം കരവും മുക്കാൽ കരത്തിന്നു യോഗ്യതയുള്ളതിന്നു അരയിൽ അധികം കരവും ബുധന്മാർ നിൎണ്ണയിക്കുന്നു.

ജലന്യൂനാതിരിക്തത്വംപശുപക്ഷിമൃഗാൽഭവാം
ബാധാംരക്ഷണയത്നഞ്ചജ്ഞാത്വാശാലികരോന്മിതിഃ വൃവൃ

വെള്ളം ഇല്ലായ്മയെയും ആധിക്യത്തെയും പശുക്കൾ പക്ഷികൾ മൃഗങ്ങൾ ഇവയുടെ ഉപദ്രവത്തെയും രക്ഷണപ്രയത്നത്തെയും ആലോചിച്ച് നെല്ലിന്റെ കരനിൎണ്ണയം ചെയ്യണം.

പൂൎവ്വൈരാചരിതംദദ്യാൽകരംശാല്യന്നഭൂഭുജെ
നിത്യംസാധാരണീശ്രേഷ്ഠാസമ്പൂൎണ്ണകരസഞ്ചയാ വൃ൯

നെൽകൃഷി ചെയ്യുന്ന ഭൂമിക്കധിപതിക്ക് പൂൎവ്വികന്മാരാൽ അനുഷ്ഠിക്കപ്പെട്ട കപ്പം കൊടുക്കണം. എല്ലായ്പോഴും പൂൎണ്ണമായ കപ്പം ഉള്ളതിന് ശ്രേഷ്ഠാ എന്നും സാധാരണീ എന്നും പേർ.

ബീജവൃദ്ധിംഗുണൈരെവഭൂവസ്സംഫലയെൽസുധീഃ
ഗുണാന്ധരാംപരിചയാന്മേധയാവചനൈൎഗ്ഗുരോഃ ൯൦

ഭൂമിയുടെ ഗുണംകൊണ്ടുതന്നെ ബീജവൃദ്ധിയെ ഫലിപ്പിക്കണം. ആ ഗുണത്തെ ഭൂമിയുടെ പരിചയംകൊണ്ടും ബുദ്ധികൊണ്ടും ഗുരുവാക്യം കൊണ്ടും ഉണ്ടാക്കണം.

സാമാന്യാതാധികവിശിഷ്ടധരാസുബീജാ
സ്സപ്തത്യശീതിനവതിപ്രമുഖൈഃപ്രവൃദ്ധാഃ
സംഖ്യാഗണൈശ്ശതകഷട്കമിതൈരപത്ര
പൃഥ്വീപതേരമിതംകരമാമനന്തി ൯൫

വൃ *

സാമാന്യത്തിൽ അധികം ശ്ലാഘ്യമായ ഭൂമികളിൽ ൧൦, ൨൦, ൩൦, ൪൦ എന്നു മുതലായ സംഖ്യകൾകൊണ്ട് വദ്ധിച്ച ബീജങ്ങൾ ഉണ്ടാകുന്നു. അവിടെ ആ ഭൂപതിക്ക് അഭിമതമായ കരം നിർണ്ണയിക്കാം.

ന്യായാന്തരാനനുക്താംശ്ചജ്ഞാത്വാദേശോചിതംകരം
നിശ്ചിത്യഭൂദാനാരംഭംകുയ്യാൽക്ഷേത്രാധിനായകഃ ൩൨

ഇവിടെ പറയാതെകണ്ടുള്ളതും ആയ ചില ന്യായങ്ങളെ ആലോചിച്ച് ദേശോചിതമായ കരനിർണ്ണയം ചെയ്തു ജന്മി ഭൂദാനാരംഭം (Lease) ചെയ്യണം.

കേദാരാരാമവിക്ഷാസുകൃഷ്യൈകന്യൂനയദ്ധനം
ബ്രഹ്മസ്വവൽക്ഷിതീശസ്യഭാണ്ഡാരംകോശധനോപമം ൩൩

നിലം, തോട്ടം, നോക്കുന്നതിൽ കൃഷ്ടകനുള്ള ധനം ആ ഭൂപതിയുടെ ബ്രഹ്മസ്വത്തിനും രാജാവിന്റെ ഭണ്ഡാരത്തിനും തുല്യം ആകുന്നു.



ഭൂമേരാദ്യാവകാശസ്യലബ്ധ്യർത്ഥംഖലുയദ്ധനം
ദീയതെക്ഷേത്രനാഥായസദ്ഭിഃകാണംവദന്തിതൽ ൩൪

ഭൂമിയുടെ ആദ്യാവകാശത്തിന്നുവേണ്ടി ആ ക്ഷേത്രനാഥന് കൊടുക്കുന്ന ധനത്തെ കാണം എന്ന് സജ്ജനങ്ങൾ പറയുന്നു.

കാണസ്യസ്വപഭോഗോയസ്സഭോഗസ്സർവ്വസമ്മതഃ
വത്സരെഷ്വംഹരിൽഭാഗശ്ശതാംശോമാസിവാഭവേൽ ൩൫

സ്വപഭോഗം വത്സരത്തിൽ കാണത്തിന്റെ ൪൦ൽ ഒന്നാ മാസത്തിൽ ൪൦൦–ൽ ഒന്നാ ആണെന്ന സർവ്വസമ്മതമായി ഭവിക്കുന്നു.

കാണെവിഭക്തെഭുജഗാഗ്ന്യബ്ധിശശി
സ്വകീയാംശകംവത്സരഭോഗമാഹുഃ
വേദാംശകംവാനയനാംശകംവാ
സമസ്ത്രസ്വധാരശ്ചിമിതാംശകംവാ ൩൬

൮൦ അംശമായി വിഭാഗിക്കപ്പെട്ട കാണത്തിൽ ൧ അംശമോ, ൪ അംശമോ, ൨ അംശമോ ൪ അംശമോ ഒരു വത്സര ഭോഗമെന്നു പറയുന്നു.

ഭുജഗം= ൮ ൧ക്ക് =൪൦.

മാസൈർദ്വാദശഭിസ്സൌരൈഃ കാര്യേഷ്വഖിലേഷ്വപി
സംവത്സരസ്സ്മൃതഃ കാലഃ ഏകോ ഭാഗഃ കരം പ്രതി ൯൧

സമസ്തഭൂമി കാര്യങ്ങളിലും ൧൨ സൌരമാസങ്ങൾ കൂടിയതു് ഒരു കൊല്ലം. ആ കൊല്ലത്തിൽ തന്നെ കരവും കരത്തിന്റെ കാര്യത്തിൽ കൊല്ലത്തിൽ ഒരു ഭാഗമേ ഉള്ളു.

---

# പലവക

---

൧

## മനസ്സാക്ഷി

സ്വാർത്ഥപരമായ ആലോചനയോ ഫലേച്ഛയോ കൂടാതെ 'നല്ലതെന്നും നല്ലതുതന്നെ' എന്നുള്ള പൂർണ്ണവിശ്വാസത്തോടുകൂടി സൽപ്രവൃത്തി ചെയ്യുവാനുള്ള അഭിനിവേശമാണല്ലോ പരമോൽകൃഷ്ടമായ ജ്ഞാനത്തിന്റെ ഫലം. അവരവരുടെ ജ്ഞാനം ഏതുതുൽകൃഷ്ടാവസ്ഥയിലെത്തിയിരിക്കുന്നുവൊ അതിന്റെ താരതമ്യം പോലെ ഇന്നതു ചെയ്യണം ഇന്നതു ചെയ്യരുത് എന്ന ബോധം എല്ലാവരുടേയും മനസ്സിൽ സംശയംകൂടാതെ ജനിക്കുന്നുണ്ടു്. എന്നാൽ ഈ ഒരു ബോധം മനസ്സിലെങ്ങിനെ കടന്നുകൂടുന്നു എന്നുള്ള ആലോചന നമ്മുടെ നടപടിയെ സംബന്ധിച്ചേടത്തോളം നോക്കുകയാണെങ്കിൽ ഒരുവിധം നിസ്സാരമാണ്. പ്രാചീനമതപ്രകാരം സർവ്വാന്തര്യാമിയായി സച്ചിദാനന്ദസ്വരൂപനായിരിക്കുന്ന ഈശ്വരങ്കൽനിന്നു നേരിട്ടു കിട്ടുന്ന കല്പനയോ, അതോ നവീനശാസ്ത്രസിദ്ധാന്തപ്രകാരം നിരന്തരമായ 'ജീവിതമത്സരത്തിൽ' ഇഷ്ടാനിഷ്ടങ്ങളും സുഖദുഃഖങ്ങളും അനുഭവിച്ചറിഞ്ഞിട്ടുള്ള ഓരോരോ പ്രാണികളിൽനിന്ന് പ്രത്യേകം പ്രത്യേകവും സമുദായങ്ങളിൽനിന്നും പരമ്പരയായി സിദ്ധിച്ചിട്ടുള്ള വാസനാസഞ്ചയമോ എന്തുതന്നെയായാലും മേൽപ്പറയപ്പെട്ട ഗുണദോഷവിവേകജ്ഞാനം സകല ജീവികളുടേയും അന്തഃകരണത്തിൽ ദൃഢമായി വേരുറച്ചിരിക്കുന്നുവെന്നാത് നിശ്ചയന്തന്നെ. ഇതുതന്നെയാണു് മനസ്സാക്ഷി എന്നു പറയപ്പെടുന്നത്. ഈ മനസ്സാക്ഷി ഘടദീപം

പോലെയല്ല. നിർമ്മലമായ സ്ഫടികത്തിൽവെച്ച വെളക്കുപോലെയാണ്. അതു കാണുവാനല്ല ബുദ്ധിമുട്ട്, അതിനെ അനുഗമിക്കുന്നവരെ കണ്ടുകിട്ടുവാനാണ്.

൨

മായ

വൃക്ഷം മൊട്ടിടുന്നു. ആ മൊട്ടുതന്നെ പൂവാവുന്നു. പൂവുതന്നെ ഫലമാവുന്നു. ഫലം പഴുത്തു വീണു ചീഞ്ഞുപോകുന്നു. ഗർഭപാത്രത്തിൽ കടന്നുകൂടിയ ശുക്ലരക്തങ്ങൾ മാംസമാവുന്നു. മാംസം കുട്ടിയാവുന്നു. കുട്ടിക്കു പ്രായം തികഞ്ഞ് അറിവു പൂർത്തിയാകുമ്പോൾ ചത്തുംപോകുന്നു. ഇതുകൊണ്ടെന്താണാലോചിക്കേണ്ടത്? സകലത്തിന്നും പരിപൂർത്തി വന്നാൽ നാശം എന്നല്ലേ? ശരി, അങ്ങിനെതന്നെ. പക്ഷെ ചീഞ്ഞ ഫലത്തിൽനിന്നാണ് മൊള പൊട്ടിപ്പൊടിക്കുന്നത്. ഒരു ജീവി ചാവുന്നത് പത്തു ജീവിയെ ജനിപ്പിച്ചിട്ടാണ്. അതുകൊണ്ട് ആദിയിലുള്ളവർക്ക് അവസാനം കാണുവാനും അവസാനത്തിലെത്തിയവർ ആദി കാണുവാനും നിരന്തരമായ ആശാഭംഗമാണ് ലോകസ്വഭാവം. ഇതാണ് മായ.

൩

കാളമേഘോപമ

൧ വികൃതിക്കുട്ടികളും നെല്ലും വ്യത്യാസമില്ല.
ഇതെങ്ങിനെ? ചവിട്ടും കുത്തും കഴിഞ്ഞാൽ പാകമായി.

൨ ആനക്കുട്ടിയും ആശാരിച്ചെക്കനും ഒരുപോലെ.
ഇതെങ്ങിനെ? മരത്തടിയോടണച്ചു നിർത്തിപ്പണിയെടുപ്പിച്ചു മേലാലേയ്ക്കു നന്നാവുള്ളൂ.

# ഭാഷാവിക്രമോൎവ്വശീയം

1905-ാമത വൎഷത്തെ എഫ്. ഏ. പരീക്ഷക്ക് സൎവ്വകലാശാലയിൽനിന്നു തിരെഞ്ഞെടുത്തിട്ടുള്ളതും കൊടുങ്ങല്ലൂര് കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ട് തൎജ്ജമചെയ്തിട്ടുള്ളതുമായ വിക്രമോൎവ്വശീയം ഭാഷാനാടകത്തിന്റെ പുതിയ പതിപ്പ് സംസ്കൃതപണ്ഡിതൻ രാമപ്പിഷാരോടി അവൎകളുടെ ടിപ്പണിയോടുകൂടി അച്ചടിച്ച് തെയ്യാറായിരിക്കുന്നു. പുസ്തകത്തിന്റെ വില പ്രതിക്കു തപാൽകൂലി അടക്കം 14 അണ. രസികരഞ്ജിനി ആപ്പീസ്സിലേക്ക് മുൻകൂറായി അയച്ചാൽ പുസ്തകം കിട്ടുന്നതാണ്. നാഗരാക്ഷരത്തിൽ രാമവൎമ്മ എന്ന രസികരഞ്ജിനി പത്രാധിപരുടെ മുദ്രയില്ലാത്ത ബുക്കുകൾ വ്യാജമാകുന്നു.

മേൽപറഞ്ഞ നാടകത്തെ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് പരിശോധിച്ച് അതിലുള്ള കഥാസാരം, ഗുണദോഷം, തത്വം, രസം, ഇവകളെ ഭംഗിയായും സയുക്തികമായും എഴുതീട്ടുള്ള ഗ്രന്ഥം, ഈ മാസികയിൽ മാത്രം പ്രസിദ്ധം ചെയ്യുവാൻ അദ്ദേഹം അനുവദിച്ചിട്ടുള്ള പ്രകാരം തുടൎച്ചയായി പ്രസിദ്ധംചെയ്തു തുടങ്ങീട്ടുള്ളത് സാഹിത്യവിഷയത്തിൽ താല്പൎയ്യമുള്ളവരും വിശേഷിച്ച് വിദ്യാൎത്ഥികളും വായിച്ചറിയേണ്ടതാകുന്നു, മലയാളത്തിൽ ഇങ്ങിനെ ഒരു ഗ്രന്ഥം ഇതിനുമുമ്പ് ഉണ്ടായിട്ടില്ലെന്നു ഞങ്ങൾ ധൈൎയ്യത്തോടുകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. രഞ്ജിനി കുറച്ചു പ്രതിമാത്രമേ വിശേഷാൽ അടിക്കുന്നുള്ളു. അതുകൊണ്ട് ആവശ്യമുള്ളവർ ഉടനെ വാങ്ങിയില്ലെങ്കിൽ പിന്നെ ഇച്ഛാഭംഗത്തിന്ന് ഇടയാവുന്നതാണ്. ര. ര. മാനേജർ.

---

രസികരഞ്ജിനി ആപ്പീസ്സിൽ വില്പാൻ തയ്യാർ.

സംക്രാന്തി — കെ. രാമകൃഷ്ണപിള്ള. ... ...0 2 0

വെണ്മണി മഹൻനമ്പൂരിപ്പാട്ടിലെ ജീവചരിതവും,
കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ കൊറത്തിപ്പാട്ടു 0 [illegible]

നാഗാനന്ദം (ഭാഷാനാടകം) പറയങ്ങാട്ടു അച്യുതമേനോൻ [illegible]

തപാൽകൂലി പുറമേ. മേൽപറഞ്ഞ പുസ്തകം രസികരഞ്ജിനി മാനേജരോട് ആവശ്യപ്പെടുക.

# കവനോദയം

വൈദ്യം, ജ്യോതിഷം, കിളിപ്പാട്ട, തുള്ളൽ, നോവൽ, നാടകം മുതലായി വിശേഷപ്പെട്ട അനേകകൃതികൾ ഇതിൽ ചേൎത്തു വരുന്നു. കൊല്ലത്തിൽ ൧൨ പ്രാവശ്യം പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകമാലയിൽ ഓരോകുറി നൂറ് ഭാഗങ്ങളിൽകൂടി കൃതികളിൽ കുറയാതെ ഉണ്ടായിരിക്കും. കൊല്ലത്തിൽ ൪ ഉറുപ്പിക വരി അടച്ചാൽ മതി. തപാൽകൂലി പുറമെ വേണ്ട. വിദ്യാൎത്ഥികൾക്കാണെങ്കിൽ മുൻകൂറ് ഒന്നര ഉറുപ്പിക തന്നാൽ മതിയെന്ന് ഒരു പുതിയ നിശ്ചയംചെയ്തിരിക്കുന്നു. ഈ പുസ്തകമാലയിൽ ഉൾപ്പെട്ടതും അല്ലാത്തതുമായ അനേക പുസ്തകങ്ങൾ ഇവിടെ വില്പാനുണ്ട്. ചിലതിന്റെ വിവരം താഴെ ചേൎക്കുന്നു.

ജ്യോത്സികവിഷവൈദ്യം— ഈ പുസ്തകം കൈവശം ഉണ്ടായിരുന്നാൽ പാമ്പുകടിച്ച ഉടനെ വൈദ്യന്റെ അടുക്കെ ഓടേണ്ടി വരികയില്ല. വില ൧൨ അണ.

സംവൃത്തമാലിക— മലയാളത്തിലുള്ള വൃത്തങ്ങളുടെ എല്ലാ സ്വഭാവങ്ങളും അറിവാൻ ഈ പുസ്തകം മാത്രമെയുള്ളു. വില ൨ അണ

ജാനകീപരിണയം.—കൊട്ടാരത്തിൽ ശങ്കുണ്ണിഉണ്ടാക്കിയ ഒരു രസികനാടകമാണിത്. മന്നാടിയാരുടേതല്ല. വായിപ്പാൻ ബഹുരസമുണ്ട്. വില ൨-ക മാത്രം.

* ഹസ്തലക്ഷണദീപിക—ഈ പുസ്തകം കൈവശമുണ്ടെങ്കിൽ കഥകളിയെ ഊമക്കളിയെന്നു പറവാനിടവരികയില്ല. വില ൪ അണ

* കുചശതകം— ഇതൊന്നു വായിച്ചുനോക്കുവിൻ. വില ൨ അണ.

* ചക്കീചങ്കര നാടകം—ചിരിക്കാതെ ഇത് വായിപ്പാൻ പ്രയാസം. വില ൧ അണ.

ഇവകൾക്ക് തപാൽകൂലി പുറമെ *ഈ അടയാളം വെച്ചവഒഴികെ ശേഷമെല്ലാം അച്ചടി അതിമനോഹരം കടലാസ്സ് എല്ലാം ഒരുപോലെ ബഹുവിശേഷം. താഴെകാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ എല്ലാപുസ്തകങ്ങളും വി. പി. ആയി അയച്ചുകൊടുക്കും.

കെ. കണ്ണൻനമ്പ്യാര്.
കവനോദയം മാനേജർ.
നാദാപുരം.

# T. S. Subramania & Co.

---

**കവിരാജനാഗേന്ദ്രനാഥസെൻ എന്നവരുടെ**
**ആയുർവ്വേദ വൈദ്യശാല,**
**33, അമ്മേനിയൻ തെരുവ, മദ്രാശി.**

*Panchatikta Batika* പഞ്ചതിക്തഗുളിക. മലമ്പനികൾക്കുള്ള ഒരു സിദ്ധൌഷധം. മുപ്പതു ഗുളികയുള്ള ഒരു പെട്ടിക്കു 1 ക. വളരെക്കാലം നിലനിന്നിട്ടുള്ള പനികളെ കളവാൻ ഈ ഗുളികകൾ രാജാവാണ്. സ്ഥിരമായ ശാന്തിയുമുണ്ടാവും. മലമ്പനികൾ എല്ലാ ജാതികളും സ്ഥിരജ്വരങ്ങളും ചൂടു കൂടുപ്പമായ ജ്വരവും ചൂടു കുറഞ്ഞ ജ്വരവും വയററിൽ പ്ലീഹ വീത്തും കരൾ വീത്തുമുള്ള ജ്വരം, കുരയോടുകൂടിയ ജ്വരം, നാലരവാടൻജ്വരം ഇത്യാദി നാനാ ജ്വരങ്ങളിലും പഞ്ചതിക്തഗുളികകൾ ഫലിക്കും. കാലജ്വരങ്ങളിലും മലമ്പനികളിലും ഈ ഗുളികകൾ ഉത്തമഫലിതമുള്ളവയാണ്. ക്വൈനാവു എന്നു പേർ പറയുന്ന ഇംഗ്ലീഷു മരുന്നിന്നു ജയിപ്പാൻ കഴിയാത്ത പനികളിലും ക്വൈനാ തോററോടിട്ടുള്ള സ്ഥാനങ്ങളിലും പഞ്ചതിക്തഗുളികകൾ ഫലിക്കും. പനികളെ തല്ക്കാലം ശമിപ്പിക്കുമെന്നു മാത്രമല്ല ആ പനികൾ പിന്നീടു മടങ്ങിവരാതിരിപ്പാൻ തക്കവണ്ണം വേരോടുകൂടി പനിയെ അറുത്തുകളയും. ഇതു ഒരു വിശേഷഗുണമാണ്.

*Prameha Bindu* പ്രമേഹവിന്ദു സകല അവിവേകജന്യരോഗപ്രത്യൌഷധം. ഒരു കുപ്പി മരുന്നും ഒരു പെട്ടി ഗുളികയുംകൂടി 1 ക. 8 ണ ആശ്ചര്യകരമായ ഈ മജ്ജാബലവർദ്ധനരസം ദൂഷിച്ച രക്തത്തിന്നും പോഷണസാമർത്ഥ്യം കുറഞ്ഞ ചോരക്കും മജ്ജാക്ഷീണത്തിന്നും അകത്തികൽ ഭവിക്കുന്ന ബലക്ഷയം മുതലായ മഹാസങ്കട വ്യാധികൾക്കും ഇതു ഉത്തമഔഷധംതന്നെ. ക്ഷീണിച്ച ദേഹത്തിന്നു മിടുക്കും ബലവും വരുത്തി തേഞ്ഞുമാഞ്ഞു മയങ്ങി മങ്ങിയ അംഗപ്രസാദത്തിന്നു രണ്ടാമതും വർച്ചസ്സും പുഷ്ടിയും പരപ്പും വരുത്തുന്നതോടുകൂടി നാൾതോറും ക്ഷയിക്കുന്ന മനോല്ലാസത്തെ പുനരുജ്ജീവിപ്പിച്ചു നിരാശബാധിച്ചിട്ടുള്ള ജനങ്ങളെ ജീവനിൽ കൊതിയുള്ളവരാക്കി ഗൃഹസ്ഥധർമ്മങ്ങളിൽ സുഖവാസന

യുള്ളവരാക്കി ചെയ്യും. തലച്ചോറിന്നു ഉശിരും ജാഗ്രതയും വരുത്തി ബുദ്ധിക്കും ആലോചനാശക്തിക്കും ഓൎമ്മശക്തിക്കും അനുമാനസാമൎത്ഥ്യത്തിന്നും മുമ്പില്ലാത്ത ഒരു ചൈതന്യത്തെ വരുത്തിബുദ്ധികൊണ്ടുള്ള അദ്ധ്യാനങ്ങൾക്കു സാമൎത്ഥ്യത്തെ വരുത്തി മനസ്സുകൊണ്ടുള്ള വേലകൾക്കു എല്ലാവരേയും സമൎത്ഥന്മാരാക്കും. അറസ്സ്രാവു പിടിപെട്ടു വൈദ്യന്മാരെല്ലാം കൈവിട്ടു പോയിട്ടുള്ള ദുസ്സാദ്ധ്യരോഗത്തിൽ ഒരാളു ഈ പ്രമേഹബിന്ദു സേവിച്ചാൽ ആശ്ചൎയ്യമായ ഗുണം കാണും. മൂത്രം അടക്കി നില്ക്കാതേയൊ മൂത്രസഞ്ചിക്കു ചൊറിച്ചിലും പുണ്ണും മൂത്രം നീക്കുവാൻ കഴിയാതേയും മൂത്രപിണ്ഡങ്ങൾക്കു ഈ ജാതി രോഗങ്ങൾ ഉണ്ടാവുന്നതും മൂത്രസഞ്ചിയിൽനിന്നു കഫപ്രവാഹത്തിൽ പാലുപോലെ വെളുത്തു തടിച്ചു കുഴമ്പുപോലെ ഒരു വസ്തു ചുട്ടുനീറിക്കൊണ്ടു ഒലിച്ചുപോകുന്നതിൽ ഈ ഔഷധം ഗുണം ചെയ്യും. സ്ത്രീയൊ പുരുഷനൊ ആലോചനകൂടാതെ അവിവേകങ്ങൾ അനുഭവിച്ചാലുണ്ടാകുന്ന പരമദ്രോഹികളായ രോഗങ്ങളെയും ഈ പ്രമേഹബിന്ദു അകററിക്കളയും.

*Ratibilas* രതിവിലാസം. മജ്ജാക്ഷീണമനോരോഗാദികൾക്കു ആശ്ചൎയ്യഫലിതമുള്ള പ്രത്യേകൌഷധം. പതിനഞ്ചു ദിവസത്തേക്കു രണ്ടു പെട്ടി ഗുളികകളും ഒരു കുപ്പി എണ്ണയുംകൂടി 4 ക. ശരീരത്തിലുള്ള അവയവങ്ങളിൽ മജ്ജാതന്തുസമൂഹമാണ്. ഏററവും വിശേഷമായി സ്ഥിതി വരുത്തപ്പെട്ടിട്ടുള്ളതു അതിന്റെ സ്ഥിതി നോക്കിയറിഞ്ഞാൽ ദേഹത്തിലുള്ള സകല രോഗങ്ങളുടേയും സ്വഭാവം തിരിച്ചറിയാം. മജ്ജകൾ ബലഹീനങ്ങളായാൽ പുരുഷൻ അതിവേഗത്തിൽ രോഗിയായിവരും. മജ്ജകൾക്കു കേടു തട്ടുമ്പോൾ സകല അവയവങ്ങളും അവയവ പ്രവൃത്തികളും ക്രമക്കേടുകൾകൊണ്ടു ക്ഷീണിച്ചു രോഗമുണ്ടാകും. അതിയായിട്ടുള്ള മദ്യപാനവും ആ തരത്തിലുള്ള അതിഭോഗങ്ങളും തലയുണ്ണിപ്പാൻ തക്കവണ്ണമുള്ള പ്രവൃത്തികളും ഇന്ദ്രിയങ്ങൾക്കു ക്ഷീണം വരുവാൻ തക്കവേലകളും ഒരുപോലെ മജ്ജകളെ ക്ഷീണിപ്പിക്കും. അതുതന്നെ രോഗമാവും. മജ്ജകൾക്കു വന്നിട്ടുള്ള ബലഹീനതകൊണ്ടു രോഗം ഭവിച്ചിട്ടുള്ള ജനങ്ങൾ സുഖഹാനിയെ മൌനമായി അനുഭവിച്ചു ദുഃഖിക്കുന്നു. അവൎക്കു ജീവൻ ഒരു ഭാരമായിവരുന്നു. അവൎക്കു മരണം സൌഖ്യമെന്നും തോന്നും. ജീവകാലത്തി

കൽ ഈ രോഗികൾക്കെല്ലാം ഒട്ടും ഉണ്ടാവില്ല. ജീവസ്സുമാത്രം അവരിൽ കാണില്ല. ഇഹലോകസുഖങ്ങളെ യഥേഷ്ടം അനുഭവിപ്പാൻ അവൎക്ക ആശയുണ്ടാവാതെ വരുമ്പോൾ ഇഹലോകത്തിങ്കലുള്ള ഓരോ കഷ്ടപ്പാടുകളെ തടുത്തു ജയിപ്പാനും അവർ ആളാവുന്നതല്ല. ഈ മഹാരോഗത്തിനു പറ്റുന്ന ഔഷധങ്ങൾ അനേകം വില്ക്കാനുണ്ടെന്നു പലരും പരസ്യങ്ങളിലും പ്രസിദ്ധം ചെയ്യുന്നു. അവയിൽ ഫലിതം ഏറിയവയായ ഉള്ളവചനം കാണുകയും ചെയ്യും. ഈ വക ഔഷധങ്ങളെ ഞങ്ങൾ വാങ്ങി ശാസ്ത്രവിധികൾക്കനുസരിച്ചു പരിശോധിച്ചു പരീക്ഷിച്ചു നോക്കിട്ടുള്ളതിൽ ആ വക മരുന്നുകൾ ഒന്നെങ്കിലും പറയുന്ന ഗുണങ്ങളെ ചെയ്യുകൊടുപ്പാൻ സാമൎത്ഥ്യമുള്ളതായി കണ്ടിട്ടില്ല. ഒന്നെങ്കിലും നല്ലതില്ല. ഇതു അനേകം വൈദ്യന്മാരുടെ അനുഭവമാണ്. അതുകൊണ്ട് ഈ മഹാദുഃഖകാരിയായ രോഗത്തിനു ഔഷധങ്ങളില്ലെന്നു ജനങ്ങൾ വിശ്വസിക്കുന്നു. ഇതു തെററാണ്. കരുണാനിധികളായ സൎവ്വജനങ്ങളുടേയും നന്ദിക്കു പാത്രങ്ങളായ ഋഷികൾ ഈ രോഗനിദാനം വരുത്തി അതിനു തക്കമരുന്നുകൾ നിശ്ചയിച്ചിരിക്കുന്നു. ഈ അതിദുസ്സഹമായ രോഗത്തിന്റെ വേരറുത്തു അതിനെ ശാന്തി വരുത്തുന്നതിനു ഒരൗഷധമുള്ളതു മേല്പറഞ്ഞ രതിവിലാസമാണ്. അതുകൊണ്ടു ജനങ്ങൾക്കു കെല്പും ഉശിരും വൎദ്ധിക്കും. വളരെ ശുഷ്കാന്തിയോടുകൂടി പണിപ്പെട്ടു ജാഗ്രതയായി ഞങ്ങൾ ഇതിനെ ഉണ്ടാക്കിയിരിക്കുന്നു. ഇന്ത്യാരാജ്യത്തിൽ അനേകായിരം ജനങ്ങൾക്കു ഈ മരുന്നു ഞങ്ങൾ കൊടുത്തു പരീക്ഷിച്ചിരിക്കുന്നു. ഒരു ഒററ സംഗതിയെങ്കിലും ഫലിതമില്ലാതെ കണ്ടിട്ടില്ല, ഈ രോഗം ശമിക്കില്ല എന്തു ചെയ്യട്ടെ?—എന്നു നിരാശപ്പെട്ടിട്ടുള്ള ജനങ്ങൾ ഈ രതിവിലാസത്തെ വാങ്ങി ഒന്നു പരീക്ഷിച്ചു നോക്കട്ടെ.

അല്പകാലത്തിനുള്ളിൽ ദേഹക്ഷീണത്തെ കളയും. മജ്ജകൾക്കു ശവപ്രായമായ ക്ഷീണമുണ്ടെങ്കിൽ അതിനെ തീൎക്കും. ബാല്യത്തിൽ ബുദ്ധിനാശംകൊണ്ടു ആലോചനയില്ലാതെ ഓരോ ദുൎവ്യാപാരങ്ങളെക്കൊണ്ടും അതിഭോഗങ്ങളെക്കൊണ്ടും കെല്പററ ജീവശവങ്ങളായവരുടെ ജീവസ്സും മിടുക്കും മടങ്ങിവരുവാൻ ഇത്ര നല്ല ഔഷധമില്ല. മജ്ജാകേന്ദ്രങ്ങളായ സ്ഥാനങ്ങളെ പ്രത്യേകം ഈ ഔഷധം ബലപ്പെടുത്തും. വൈദ്യശാസ്ത്രപാണ്ഡിത്യമുള്ള ചികിത്സാ

രിസങ്കടം നിശ്ചയിച്ചുവരുന്ന ടോണിക് (ബലദായകങ്ങൾ) എന്ന ഔഷധങ്ങളെല്ലാം പരക്കെ ദേഹചൈതന്യത്തെയും മെയ്മിടുക്കിനെയും കർമ്മശക്തിയേയും ഇന്ദ്രിയബലത്തിനേയും ഉണ്ടാക്കും. കെൽപ്പു മങ്ങിമറഞ്ഞു തേഞ്ഞുമാഞ്ഞു കിടക്കുമ്പോൾ ചൈതന്യത്തെ രണ്ടാമതും ഉണ്ടാക്കാൻ ഈ മരുന്നുകൾ ഉപകരിക്കും. മടിയും ഉറക്കവും തൂങ്ങലും മൌഢ്യവും തീരാൻ ഈ മരുന്നുകൾ ഏററവും ഉതകും. കഠിനമായ അദ്ധ്വാനംകൊണ്ടൊ അതിപ്രയത്നംകൊണ്ടൊ അതി ജാഗ്രതയായി പുസ്തകകാലക്ഷേപം ചെയ്തു പഠിച്ചതുകൊണ്ടോ ബാലബുദ്ധികൊണ്ടുവരുന്ന അതിഭോഗങ്ങളെക്കൊണ്ടൊ പാനസാഹസംകൊണ്ടൊ ശീതോഷ്ണാധിക്യംകൊണ്ടൊ ആഹാരമൈഥുനാദിസാഹസങ്ങൾകൊണ്ടൊ വല്ല ദീനങ്ങളും ഉത്ഭവിച്ചിട്ടുണ്ടെങ്കിൽ അതു നശിപ്പാൻ ഉപായം രതിവിലാസമെന്ന ഞങ്ങളുടെ മരുന്നു സേവിക്കുന്നതുതന്നെ. മജ്ജകളുടെ ക്ഷീണത്തെ തീർക്കും. ദേഹാവയവങ്ങൾക്കെല്ലാം ചൈതന്യലാഭവും ഉശിരും ഉണ്ടാവും. ക്ഷീണംകൊണ്ടും മനോബലഹാനികൊണ്ടും ഉണ്ടാവുന്ന കേടുകളെ തീർക്കും.

ഫലിതമേറിയ ഈ ഔഷധത്തിൻെറ കർത്താവു സർവ്വേശ്വരനായ ശിവനാണ്. അതിൻെറ സഹായംകൊണ്ടു അനേകായിരം ജനങ്ങൾ സുഖപ്പെട്ടിട്ടുണ്ട്.

മേല്പറഞ്ഞ എല്ലാ മരുന്നുകളും താഴെ എഴുതിയമേൽവിലാസത്തിൽ എഴുതി ചോദിക്കേണ്ടതാണ്. എഴുത്തുകുത്തുകൾ മലയാളത്തിലൊ, തമിഴിലൊ, ഇംഗ്ലീഷിലൊ ആയിരിക്കണം.

ടി. എസ്സ്. സുബ്രഹ്മണ്യ ആൻറ് കമ്പനിക്കാര.
33, അർമ്മേനിയൻ തെരുവു,
മദ്രാശി,

*Messrs. T. S. SUBRAMANIA & Co.,*
*33, Armenian Street,*
*Madras.*

# കമ്മിഷൻ

രസികരഞ്ജിനിക്ക് പുതിയ വരിക്കാരെ ഉണ്ടാക്കി അവരുടെ പരിപ്പണം മുഴുവൻ മുമ്പുറായി പിരിച്ച് പേരുവിവരപ്പട്ടികയോടുകൂടി ആ സംഖ്യ ആപ്പീസ്സിൽ അടക്കുന്നവക്ക് ൧൫-കയിൽ കുറയാതെയുള്ള സംഖ്യകൾക്ക് ൧൦൦ ക്ക് ൧൦ കവീതം കമ്മീഷനും ൩൦ കയിൽ കുറയാതെ പിരിച്ചടക്കുന്നവക്ക് മേല്പറഞ്ഞ കമ്മീഷനും പുറമെ മുപ്പതിതെ ഉറുപ്പികക്ക് രഞ്ജിനിയുടെ ഓരോ പ്രതിവിതം സൌജന്യവും കൊടുക്കപ്പെടും. ര. ര. മാനേജർ.

---

൯-ലെ പണം അടച്ചവരുടെ പേര്. മകരംമുതൽ

| | | | |
|---|---|---|---|
| കൊച്ചി വ്യ-ാങ്കൂറ് തമ്പുരാൻ തിരുമനസ്സുകൊണ്ട് | 3 | 0 | 0 |
| കെ. സി. വലിയ തമ്പുരാൻ തിരുമനസ്സുകൊണ്ട് | 3 | 0 | 0 |
| കെ. സി. മരുമകൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് | 3 | 0 | 0 |
| കെ. സി. ഏട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് | 3 | 0 | 0 |
| കെ. സി. വീരരായൻ രാജാ തിരുമനസ്സുകൊണ്ട് | 3 | 0 | 0 |
| സാമൂതിരിപ്പാട് തമ്പുരാൻ തിരുമനസ്സുകൊണ്ട് | 3 | 0 | 0 |
| പി. കെ. കുഞ്ഞേട്ടൻ തമ്പുരാൻ തിരുമനസ്സുകൊണ്ട് | 3 | 0 | 0 |
| നെടുങ്ങനാടുപാട് തമ്പുരാൻ തിരുമനസ്സുകൊണ്ട് | 3 | 0 | 0 |
| മ. രാ. രാ. കെ. ഡബ്ള്യൂ. ജോസഫ് അവർകൾ | 1 | 10 | 0 |
| " മാണിക്കത്തശങ്കരമേനോൻ " | 3 | 0 | 0 |
| " ടി. സി. കൃഷ്ണമേനോൻ " | 3 | 0 | 0 |
| " ജി. വി. മെമ്മോറിയിൽ വായനശാല സിക്രട്ടറി " | 2 | 4 | 0 |
| " കെ. നാരായണമാരാർ " | 3 | 0 | 0 |
| " കെ. രാമൻ മേനോൻ " | 3 | 0 | 0 |
| " മാറായിൽ കൃഷ്ണമേനോൻ " | 3 | 0 | 0 |
| " പി. രാമപ്പൈ " | 3 | 0 | 0 |
| " കെ. വാസുദേവപ്പൈ " | 3 | 0 | 0 |
| " ഗോപാലപ്പൈ കൃഷ്ണഭട്ടർ " | 3 | 0 | 0 |
| " കെ. വെങ്കിടേശപരശ്ശേണായി " | 3 | 0 | 0 |
| " കെ. ഗോവിന്ദമാരാർ " | 3 | 0 | 0 |
| " ജി. ആർ. പണിക്കർ " | 1 | 8 | 0 |

മ. രാ. രാ. തോട്ടക്കാട്ട് ഗോവിന്ദമേനോൻ അവർകൾ 3 0 0
" ചേപ്പിള്ളി കുഞ്ഞികിട്ടമേനോൻ " 3 0 0
" ജി. വി. സുബ്രഹ്മണ്യയ്യൻ " 3 0 0
" പി. ഗോവിന്ദമേനോൻ " 3 0 0
" ചിറപ്പുറത്ത് മത്തായി മാപ്പിള " 1 0 0
" പി. ശങ്കുണ്ണിമേനോൻ " 3 0 0
" പടിഞ്ഞാറെ ശ്രാമ്പിയിൽ കൃഷ്ണമേനോൻ " 3 0 0
" കണ്ടൂര് നാരായണമേനോൻ " 3 0 0
" സി. ചാത്തുക്കുട്ടി മന്നാടിയാർ " 3 0 0
" കൊപ്പുറമ്പിൽ കുഞ്ഞികൃഷ്ണൻനമ്പ്യാർ " 3 0 0
" ടി. എ. അനന്തരാമയ്യൻ " 3 0 0
" പി. എ. സ്റ്റീഫൻസൻ " 3 0 0
" മടത്തിപ്പാട്ട് ശങ്കരമേനോൻ " 3 0 0
" കെ. കുഞ്ഞുണ്ണിപ്പിഷാരൊടി " 3 0 0
" എ. ശങ്കരനാരായണയ്യൻ " 3 0 0
" എം. ശങ്കുണ്ണിക്കുറുപ്പ് " 2 0 0
" കാട്ടൂര് കൃഷ്ണപ്പിഷാരൊടി " 3 0 0
" പാറക്കാട്ട് ദാമോദരമേനോൻ " 3 0 0
" എളെടത്ത് നാരായണമേനോൻ " 3 0 0
" സി. മത്തായി " 3 0 0
" കേഴിക്കോട്ട് അച്യുതമേനോൻ " 3 0 0
" പി. കെ. നാരായണൻ നമ്പിശ്ശൻ " 3 0 0
" വി. കെ. നാരായണമേനോൻ " 3 0 0
" തെക്കെകുറുപ്പത്ത് നാലുകെട്ടിൽ കുഞ്ഞിഅമ്മ " 3 0 0
" പാട്ടത്തിൽ നാരായണമേനോൻ " 3 0 0
" പാറക്കാട്ട് ശങ്കുണ്ണിമേനോൻ " 3 0 0
" ഇ. രാമവാരിയർ " 3 0 0
" ടി. എം. അപ്പുനെടുങ്ങാടി " 3 0 0
" മാണിക്കത്ത് നാരായണമേനോൻ " 3 0 0
" പി. ശങ്കുണ്ണിമേനോൻ " 3 0 0
" ടി. എൻ. വൈത്തിനാഥയ്യൻ " 3 0 0

# P. SUBBAROY'S

## World-Renowned and Most Efficacious Ayurvedic Medicines.




വി. സുബ്ബരായിയുടെ ലോകപ്രസിദ്ധങ്ങളും ഏററവും ഫലവത്തുക്കളും ആയ ആയുർവ്വേദ ഔഷധാലയം




### ൧-ലോകപ്രസിദ്ധമായ ധാതുപുഷ്ടികാരി.

ധാതുനഷ്ടം, ബലഹീനത, ലക്ഷണമില്ലായ്മ, വിശപ്പില്ലായ്മ, നേത്രം, കൈ, കാൽ മുതലായവയുടെ നീററൽ, നീരൊഴിവു, മധുമേഹം, കല്ലടപ്പു (മൂത്രാഘാതം) മുതലായ പലവിധ വസ്തിരോഗങ്ങളെ ക്ഷണനേന പരിഹരിച്ചു രക്ഷപെടുത്തും.

ഡപ്പി ഒന്നുക്കു വില രൂപാ ൨-തപാൽ ചിലവു വകക്കു അണ ൬-വേറെ.

### ൨-പ്രമേഹനിവാരണി.

സിരാമേഹം, ഇടുപ്പുവലി, മൂത്രമധികമായും തടഞ്ഞും പോകുക, മേഹം, പുകച്ചൽ, രക്തമേഹം മുതലായ വ്യാധികളിൽനിന്നു സ്ത്രീപുരുഷന്മാരെ നിവൃത്തിപ്പിക്കും. ഋതുകാലത്തിൽ രക്തം അധികമായി സ്രവിക്കുന്നതിനേയും ശമിപ്പിക്കും.

കുപ്പി ൧-ക്കു വില രൂപ ൧. മൂന്നു കുപ്പികൾ വരേയുള്ള ബങ്കിക്കു തപാൽചിലവു അണ ൫.

### ൩-സർവ്വവേദനാസംഹാരി.

ഈ തൈലം അല്പം പിരട്ടിയാൽ കൈകാൽ മുതലായ അംഗങ്ങളിൽ കുത്തിനോവുക, വീക്കം, മുടക്കുവാതം, നെഞ്ചുനോവു, തലവേദന, ഒരു ഭാഗത്തുണ്ടാകുന്ന ശൂല, ഇടുപ്പുവേദന, പാർശ്വവായു, മേഹവായു, കിഴിവായു മുതലായ പലവ്യാധികൾ ഭേദപ്പെടും.

കുപ്പി ഒന്നുക്കു വില രൂപാ ൧. തപാൽചിലവു അണ ൫.

### ൪-മണ്ഡലകുഷ്ഠസംഹാരി.

മണ്ഡലകുഷ്ഠം, പുഴുക്കടി, തഴുതണം, നറുങ്ങാണി എന്നീ പേരുകളുള്ള രോഗത്തിനു സിദ്ധൌഷധം. ത്വഗ്രോഗങ്ങൾ പലതും മാറും; തേമൽ, മേഹകുഷ്ഠം മുതലായവയെ നശിപ്പിക്കും.

വില കുപ്പി ഒന്നിനു ൪-ണ. തപാൽചിലവു മൂന്നു കുപ്പിവരെ ൫-ണ വേറെ.

വി. സുബ്ബരായി
പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.
P. SUBBAROY, Porto Novo,

## ൬-ലക്ഷ്മീകരകസ്തൂരിഗുളികകൾ.

താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ട വിലയേറിയ സാധനം,—ദന്തവേദന, വായ്നാററം, അജീൎണ്ണം, പിത്തവായു, ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയൊ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തേയും ജീൎണ്ണപ്പെടുത്തും. പ്രസവകാലത്തു താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കുകയില്ലാ. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ലാ. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി, പച്ചക്കപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ടു. ചുളി, കാസ ശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽ പോലെ ഒന്നു മുതൽ ൪ വരെ ഗുളികകൾ വെററിലച്ചാറിൽ കൊടുത്താൽ സുഖപ്പെടും.

൧൦൦-ഗുളികകൾ ഉള്ള കുപ്പി ൧-ക്കു വില അണ ൪. ൧-മുതൽ ൧൨-വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്കു തപാൽക്കൂലി ൩-ണ.

## ൭-ദന്തചൂൎണ്ണം.

സുഗന്ധമായുള്ളതു—എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും.

വില, കുപ്പി ഒന്നിനു മൂന്നണ തപാൽചിലവു രണ്ടു കുപ്പിവരേ ൩-ണ വേറെ.

## ൮-ജ്വരഹാരി.

കുളിൎപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം മുതലായവ ശമിക്കുന്നു.

വില കുപ്പി ഒന്നിനു ൧ രു. തപാൽചിലവു ൮ ണ വേറെ.

## ൯-ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം.

ഇതൈലം പിരട്ടിയാൽ തലമുടി, മീശ, ഇമ, ഇവ ബഹുപുഷ്ടിയായും, ഞെരുക്കമായും കറുപ്പായും വളരും. കണ്ണിനു കുളൎമ്മയുണ്ടാക്കും. സകല ശിരോനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറുക്കും. രോമം പൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാക്കും.

വില കുപ്പി ഒന്നിനു ൯-ണ. തപാൽചിലവു ൩-ണ വേറെ.

## ൰-രോമസംഹാരി.

രോമം എവിടെ വേണ്ടന്നാകുന്നുവോ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാററാം.

വില കുപ്പി ഒന്നിനു ൪-ണ. തപാൽചിലവു മൂന്നു കുപ്പികൾ വരെ ൩-ണ വേറെ.

പി. സുബ്ബരായി
പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട് ജില്ല.
P. SUBBAROY, Porto Novo.

## ൧൦- അഗ്നിമാന്ദ്യസംഹാരി.

ദഹനമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചുകലിക്കുക, മലബന്ധം, വയറു നോവു, വായ്നാറ്റം, അജീൎണ്ണം, വയറുവീൎത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും.

ഡപ്പി ഒന്നുക്ക് അ൩ വ- തപാൽക്കൂലി അ൩ ൭-വേറെ.

## ൧൧- കൎണ്ണബിന്ദു.

ചീക്കാളു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കൎണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മതയുണ്ടാക്കും.

വില, കുപ്പി ഒന്നിനു വ ണ. തപാൽച്ചിലവു മൂന്നു കുപ്പികൾ വരെ ൭-ണ വേറെ.

## ൧൨-സുഖഭേദിഗുളികകൾ.

ഭേദി ശരിപ്പെടുത്തും. അജീൎണ്ണം, പിത്തോപദ്രവങ്ങൾ, വായ, മലംപിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും,

വില, ഡപ്പി ഒന്നിനു വണ. തപാൽചിലവു ഒന്നു മുതൽ ൪- വരെ ഡപ്പികൾക്കു ൭-ണ വേറെ.

## ൧൩-നേത്രബിന്ദു.

കൺനോവു, കൺകുത്തു, ചുവപ്പു, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീളകെട്ടു, ദശവളച്ചു, പൂവു, ചൊറപ്പു, പുളിച്ചിൽ, ഇമ പുരികം ഇവയുടെ വലിവു, പുകച്ചിൽ ഇങ്ങനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും.

വില, കുപ്പി ഒന്നിനു വ-ണ. തപാൽചിലവു മൂന്നു കുപ്പികൾ വരെ ൭-ണ വേറെ.

## ൧൪- സ്ഖലിതരക്ഷണി.

ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും.

വില, ഡപ്പി ഒന്നിനു വ-ണ. തപാൽചിലവു ൭-വരെ ഡപ്പികൾക്കു ൭-ണ വേറെ.

## ൧൫-മൃഗകസ്തൂരി.

കാഷ്മീറിൽ നിന്നും വരുത്തിയിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസിൽ ഉണ്ടു.

രുപാത്തൂക്കത്തിനു ൪വ-ക. വില ഒരു രുപാ മുതൽക്കുള്ളഏതുസംഖ്യെക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽച്ചിലവു പുറമെ.
എഴുത്തുകുത്തുകൾഎല്ലാം ഇങ്ഗ്ലീഷിലോ തമിഴിലോ ആയിരിക്കണം

പി. സുബ്ബറായി

പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

P. SUBBAROY, Porto Novo.

## ൧൩- തേൾവിഷത്തിന്ന സിദ്ധൌഷധം.

തേൾകടിച്ച സ്ഥലത്ത രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുതു.

വില കുപ്പി ൧-ക്ക ൧-ക- ൪-ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ച വാങ്ങുന്നവൎക്ക ഡസൻ ൧-ക്ക ൨ക, ൮ണ. ഉള്ള വിലയിൽ കുറച്ച മാത്രമേ വില ചുമത്തുന്നുള്ളു. വി- പി- കമ്മിഷൻ ൫ണ പുറമേ.

ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി- പി- കമ്മീഷൻ ൫ണ- സിലോൺ ടി ൬ണ.

## ൧൪- വ്രണവിരോപണ തൈലം.

ഈ കുഴമ്പ പിത്തപ്പുണ്ണു മുതലായ എല്ലാവിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇത സകല കൃമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു.

വില ൮ണ. മൂന്നു കുപ്പിവരെ വി-പി- കമ്മിഷൻ ൫ണ മാത്രം.

## ൧൫. കണ്ഠശുദ്ധി ഗുളിക.

ഇത കണ്ഠം തെളിഞ്ഞ ശാരീരം നന്നാവുന്നതിന്ന അതിവിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു.

വില ൮ണ. വി-പി- കമ്മീഷൻ ൩ കുപ്പിവരെ ൩ണ.

## ൧൬. സ്നാനചൂൎണ്ണം.

ഈ പൊടി തേച്ചുകുളിക്കുന്നതിന്ന വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞ, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എപ്പോഴും തോന്നിക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു.

വില ൮ണ. വി-പി- കമ്മീഷൻ ൬ണ.

പി. സുബ്ബരായി

പറങ്കിപ്പേട്ട, തെക്കേ ആൎക്കാട്ട്ജില്ല.

P. SUBBAROY, Porto Novo.

൨൦. സഞ്ജീവഗുളിക.

കട്ടികൾക്കുണ്ടാവുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം, അതിശസ്സ്, ഉറക്കമില്ലാഴ്മ ഇവകളും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇത് മദ്ധ്യവയസ്സന്മാക്കും ഒരുപോലെ ഉപകരിക്കാവുന്നതാകുന്നു.

വില ൧൦ ണ. വി-പി- കമ്മീഷൻ ൩ കുപ്പിവരെ ൪ണ.

൨൧. ഒന്നാംതരം ഗോരോചനഗുളിക.

എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള് ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അരിശസ്സ്, ഉറക്കമില്ലാഴ്മ, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതിവിശേഷമായ ഔഷധമാകുന്നു.

വില ൪ ണ. വി-പി- കമ്മീഷൻ ൩ കുപ്പിവരെ ൪ണ.

൨൨. ത്വഗ്രോഗ പരിഹാരി.

ഈ ഔഷധം കരപ്പൻ, ചുണങ്ങ്, ചൊറി, ഒട്ടവട്ട, പോളൻ, ചൂട്, പുഴുക്കടി, താരണം മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി.

വി-പി- കമ്മീഷൻ ൪ ണ.

| | | | ക. | ണ. | സ. |
|---|---|---|---|---|---|
| ഒന്നാംതരം ഗോരോചനം | | ത്രപ്പാത്തുക്കം | ൧ക്ക ൪ | ൦ | ൦ |
| ടി | മഞ്ഞൾ | ടി | ൧ക്ക ൧ | ൦ | ൦ |
| ടി | പച്ചക്കർപ്പൂരം | ടി | ൧ക്ക ൧ | ൦ | ൦ |

മേൽവിലാസം തമിഴിലോ ഇംഗ്ലീഷിലോ വിശദമായി എഴുതണം.

പി. സുബ്ബറായി

പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

P. SUBBAIROY, Porto Nov



പുസ്തകം ൧. നമ്പർ ൪

# വ്യവഹാരചിന്താമണി.

എല്ലാ ഇംഗ്ലീഷുമാസവും 30-ാംനു- പ്രസിദ്ധപ്പെടുത്തുന്ന
ഒരു വിശേഷനിയമമാസിക.

പത്രാധിപർ

ചെങ്കളത്ത് കരുണാകരമേനോൻ ബി എ.

1903 അക്ടോബർ.

—:o:—

സംഗതിവിവരം.

൧. കാണം ൧—വി- ശങ്കരമേനോൻ, ബി- എ; ബി. എൽ-
൨. പത്രാധിപക്കുറിപ്പുകൾ-
൩. മദിരാശി ഹൈക്കോട്ട് ലേഖനം-
ബി. ഗോവിന്ദൻ നമ്പ്യാർ, ബി. എ; ബി. എൽ-
൪- ഹൈക്കോട്ട് വിധിസംഗ്രഹം-
൫- കൊച്ചി വിധികൾ—കരിമ്പറ്റ രാമൻമേനോൻ, ബി. എ ;ബി. എൽ-
കാരാട്ട അച്ചുതമേനോൻ, ബി- എ; ബി- എൽ-
൬- തിരുവിതാംകൂർ വിധികൾ വി- കരുണാകരമേനോൻ, ബി എ; ബി എൽ-

---

# ഭാഷാവിക്രമോൎവ്വശീയം

൧൯൦൫-ാമത വൎഷത്തെ എഫ്. എ. പരീക്ഷയ്ക്കു സൎവ്വകലാശാലയിൽനിന്നു തിരെഞ്ഞെടുത്തിട്ടുള്ളതും കൊടുങ്ങല്ലൂര് കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ട് തൎജ്ജമചെയ്തിട്ടുള്ളതും ആയ വിക്രമോൎവ്വശീയം ഭാഷാനാടകത്തിൻെറ പുതിയ പതിപ്പ് സംസ്കൃതപണ്ഡിതൻ രാമപ്പിഷാരോടി അവൎകളുടെ ടിപ്പണിയോടുകൂടി അച്ചടിച്ച് തയ്യാറായിരിക്കുന്നു. പുസ്തകത്തിൻെറ വില പ്രതി ഒന്നുക്ക് തപാൽക്കൂലി അടക്കം ൧ർ അണ. രസികരഞ്ജിനി ആപ്പീസ്സിലേക്ക് മുൻകൂറായി അയച്ചാൽ പുസ്തകം കിട്ടുന്നതാണ്. നാഗരാക്ഷരത്തിൽ രാമവൎമ്മ എന്ന "രസികരഞ്ജിനി" പത്രാധിപരുടെ മുദ്രയില്ലാത്ത ബുക്കുകൾ വ്യാജമാകുന്നു.

മേൽപറഞ്ഞ നാടകത്തെ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് പരിശോധിച്ച് അതിലുള്ള കഥാസാരം, ഗുണദോഷം, തത്വം, രസം ഇവകളെ ഭംഗിയായും സയുക്തികമായും എഴുതീട്ടുള്ള ഗ്രന്ഥം, ഈ മാസികയിൽ മറ്റും പ്രസിദ്ധം ചെയ്യുവാൻ അദ്ദേഹം അനുവദിച്ചിട്ടുള്ളപ്രകാരം തുടൎച്ചയായി പ്രസിദ്ധംചെയ്തു തുടങ്ങീട്ടുള്ളത്. സാഹിത്യവിഷയത്തിൽ താല്പൎയ്യമുള്ളവരും വിശേഷിച്ച് വിദ്യാൎത്ഥികളും വായിച്ചറിയേണ്ടതാകുന്നു. മലയാളത്തിൽ ഇങ്ങിനെ ഒരു ഗ്രന്ഥം ഇതിനുമുമ്പ് ഉണ്ടായിട്ടില്ലെന്നു ഞങ്ങൾ ധൈൎയ്യത്തോടുകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. രഞ്ജിനി കുറച്ചു പ്രതിമാത്രമേ വിശേഷാൽ അടിക്കുന്നുള്ളു. അതുകൊണ്ട് ആവശ്യമുള്ളവർ ഉടനെ വാങ്ങിയില്ലെങ്കിൽ പിന്നെ ഇച്ഛാഭംഗത്തിന്ന് ഇടയാവുന്നതാണ്.

ര. ര. മാനേജർ.

## രസികരഞ്ജിനി ആപ്പീസ്സിൽ വില്പാൻ തയ്യാർ.

| | | |
|---|---|---|
| സാക്രട്ടീസ്—കെ. രാമകൃഷ്ണപിള്ള. ... ... ... ... ... | ൦ | ൨ |
| വെണ്മണി അച്ഛൻ നമ്പൂരിപ്പാട്ടിലെനളചരിതവും, കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ കൊറത്തിപ്പാട്ടും, | ൦ | ൦ |
| നാഗാനന്ദം (ഭാഷാനാടകം) പറയാട്ട അച്യുതമേനോൻ | ൭ | ൧൦ |

തപാൽക്കൂലി പുറമെ. മേൽപറഞ്ഞ പുസ്തകങ്ങൾക്ക രസികരഞ്ജിനി മാനേജരോട് ആവശ്യപ്പെടുക.

ര. ര. മാ.

# കവനോദയം



വൈദ്യം, ജ്യോതിഷം, കിളിപ്പാട്ട്, തുള്ളൽ, നോവൽ, നാടകം മുതലായി വിശേഷപ്പെട്ട അനേകം കൃതികൾ ഇതിൽ ചേർന്നുവരുന്നു. കൊല്ലത്തിൽ ൩ പ്രാവശ്യം പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകമാലയിൽ ഓരോകുറി ൧൨ ഭാഗങ്ങളിൽകൂടി ൫ കൃതികളിൽ കുറയാതെ ഉണ്ടായിരിക്കും. കൊല്ലത്തിൽ ൪ ഉറുപ്പിക വരി അടച്ചാൽ മതി. തപാൽകൂലി പുറമേ വേണ്ട. വിദ്യാർത്ഥികൾക്കാണെങ്കിൽ മുൻകൂറ് ഒന്നര ഉറുപ്പിക തന്നാൽ മതിയെന്ന് ഒരു പുതിയ നിശ്ചയം ചെയ്തിരിക്കുന്നു. ഈ പുസ്തകമാലയിൽ ഉൾപ്പെട്ടതും അല്ലാത്തതുമായ അനേക പുസ്തകങ്ങൾ ഇവിടെ വില്പാനുണ്ട്. ചിലതിന്റെ വിവരം താഴെ ചേർക്കുന്നു.

ജ്യോത്സ്നികവിഷവൈദ്യം — ഈ പുസ്തകം കൈവശം ഉണ്ടായിരുന്നാൽ പാമ്പുകടിച്ചു ഉടനെ വൈദ്യന്റെ അടുക്കെ ഓടേണ്ടി വരികയില്ല. വില ൧൨ അണ.

സദ്വൃത്തമാലിക — മലയാളത്തിലുള്ള വൃത്തങ്ങളുടെ എല്ലാ സ്വഭാവങ്ങളും അറിവാൻ ഈ പുസ്തകം മാത്രമേയുള്ളു. വില ൮ അണ.

ജാനകീപരിണയം — കൊട്ടാരത്തിൽ ശങ്കുണ്ണി ഉണ്ടാക്കിയ ഒരു രസിക നാടകമാണിത്. മന്നാടിയാരുടേതല്ല. വായിപ്പാൻ ബഹു രസമുണ്ട്. വില ൧൨ ക മാത്രം.

* ഹസ്തലക്ഷണദീപിക — ഈ പുസ്തകം കൈവശമുണ്ടെങ്കിൽ കഥകളിയെ ഊമക്കളിയെന്നു പറവാനിടവരികയില്ല. വില ൪ അണ.

* കുചശതകം — ഇതൊന്നു വായിച്ചുനോക്കുവിൻ. വില ൨ അണ.

* ചക്കീചങ്കര നാടകം ചിരിക്കാതെ ഇത് വായിപ്പാൻ പ്രയാസം. വില ൩ അണ.

ഇവകൾക്ക് തപാൽകൂലി പുറമെ *ഈ അടയാളം വെച്ചവ ഒഴികെ ശേഷമെല്ലാം അച്ചടി അതിമനോഹരം. കടലാസ്സ് എല്ലാം ഒരുപോലെ ബഹു വിശേഷം. താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ എല്ലാപുസ്തകങ്ങളും വി.പി. ആയി അയച്ചുകൊടുക്കും.

കെ. കണ്ണൻ നമ്പ്യാര്.

കവനോദയം മാനേജർ.

നാദാപുരം.



# സംഗതിവിവരം








പുസ്തകം ൫. മീനമാസം. ലക്കം ൭.

## മംഗളം

മടിയിൽക്കുടികൊണ്ടഗൌരിതന്റെ
കുടിലപ്രേക്ഷണവല്ലികൊണ്ടനംഗൻ
പിടിപെട്ടുവരിഞ്ഞപോലെനീലം
നിടിലാക്ഷന്റെഗളംശുഭംതരട്ടെ

കെ. കൃഷ്ണർ എമ്പ്രാന്തിരി.



# ചേലയിൽ കൂടിയവർ.

മലയാളരാജ്യത്തെക്കുറിച്ച് വിശദമായ ഒരു ചരിത്രപുസ്തകമുണ്ടായിരുന്നുവെങ്കിൽ അത് വായിപ്പാൻ സ്വദേശാഭിമാനികളായ മലയാളികൾക്ക് എത്ര രസമുണ്ടാകുമായിരുന്നു? അതിൽ നമുക്ക് അറിഞ്ഞിരിക്കേണ്ടവയായ അസംഖ്യം സംഗതികൾ അടങ്ങീട്ടുണ്ടാകുമായിരുന്നു. ഇപ്പോൾ നമ്മുടെ പൂർവ്വചരിത്രം കേവലം ആകാശംപോലെ ശൂന്യമായിട്ടാണ് കാണ്മാനുള്ളത്. അതും ഏററവും അന്ധകാരപ്രായമായിട്ടേ ഉള്ളൂതാനും. വളരെ അകലെയെങ്ങാനുമു

ള്ള സൂക്ഷ്മതതപനക്ഷത്രങ്ങൾ നമുക്ക വേണ്ടുവോളം വെളിച്ചമുണ്ടാക്കിത്തരുവാൻ തക്കവണ്ണം അടുത്തുവരുന്ന കാലം എന്നാണെന്നും അറിഞ്ഞുകൂടാ. അക്കഥയിരിക്കട്ടെ. അടുത്തകാലത്ത് നടന്നിട്ടുള്ള പ്രധാനപ്പെട്ട സംഗതികൾ പോലും വിശദമായി എഴുതിവെപ്പാൻ നമ്മുടെ ഇടയിൽ പരിഷ്കൃത പുരുഷന്മാരാണെന്ന് ഭാവിക്കുന്ന മലയാളികൾക്കും ഉത്സാഹം തോന്നാത്തതിലാണ് അത്ഭുതപ്പെടുവാനുള്ളത്.

മലയാളത്തിൽ ഇപ്പോൾ കാണുന്ന പുതിയ പരിഷ്കാരസമ്പത്തിന്നൊക്കെ ഏകബീജമായും ഒരു രാജ്യം മുഴുവൻ ഇളക്കി മറിച്ചതായും അന്നുള്ള സകല ജനങ്ങൾക്കും അത്യാപൽകരവും മഹാഭയങ്കരവുമായിരുന്നു എന്ന് അന്യഭാഷാചരിത്രപുസ്തകങ്ങളിൽകൂടി ഉൽഘോഷിക്കുന്നതായുമുള്ള 'ടിപ്പുസുൽത്താന്റെ ആക്രമണം' എന്ന സംഗതിയെപ്പററിയെങ്കിലും നമ്മുടെ പരിഷ്കാരിവീരപുരുഷന്മാരിൽ ഒരുവൻപോലും മലയാളഭാഷയിൽ ഒരു വിശദമായ പുസ്തകം എഴുതിയുണ്ടാക്കീട്ടില്ലെന്നുള്ള വാസ്തവം കേട്ടാൽ ആൎക്കാണ് ആശ്ചൎയ്യംതോന്നാത്തത്? ഇനിയെങ്കിലും ഒരു ഒരു ന്യൂനത തീൎപ്പാൻ വല്ലവരും ഉദ്യമിച്ചാൽ നന്നായിരുന്നു. ഇതാ എന്റെ ഉദ്ദേശ്യവിഷയത്തിലേക്ക് ഞാനും തിരിയുന്നു.

സ്വയമേവ മൈസൂർ രാജാവായി വാണിട്ടുള്ള ഹൈദരാലി തിരുവിതാംകൂറും കൊച്ചിയും ഒഴികെ മററുള്ള മലയാളരാജ്യം ഒട്ടു മുഴുവനും ഒരു വിധം കീഴടക്കിയതിന്നുശേഷമാണ് ജീവകാലം കഴിച്ചുപോയത് എന്ന് പ്രസിദ്ധമാണല്ലോ. ആ മഹമ്മദീയ വീരപുരുഷന്റെ അനുരൂപനായ പുത്രനും അച്ഛനെക്കാൾ അധികം സമൎത്ഥനും ശൂരനുമായ ടിപ്പുസുൽത്താൻ തനിക്ക് രാജ്യഭാരം കിട്ടിയതിന്ന് ശേഷം തന്റെ രാജ്യത്തിൽ ഉൾപ്പെട്ട കേരളഖണ്ഡം പരിഷ്കരിച്ച് നന്നാക്കുവാനായിട്ടാണ് മലയാളത്തിലേക്ക് വീണ്ടും പ്രവേശിച്ചത് എന്ന് ചിലർ പറയുന്നുണ്ട്. അത് വാസ്തവമായിരിക്കാം. പക്ഷേ തനിക്ക് കപ്പം തരേണ്ടവരായ സാമൂതിരിപ്പാട് മുതലായ രാജാക്കന്മാർ അതാതുകാലങ്ങളിൽ കപ്പം അടക്കാഞ്ഞതുകൊണ്ട് അവരെ ഒന്നു മൎയ്യാദ പഠിപ്പിക്കേണമെന്നുള്ള വിചാരവും ഒരു ഉഗ്രപരാക്രമനെ ഇങ്ങോട്ടു വരുത്തുവാൻ കാരണമല്ലെന്ന് പറഞ്ഞുകൂടാ. കേരളരാജ്യനിവാസികളുടെ ഇടയിലുള്ള ചില ജാത്യാചാരങ്ങ

ളിൽ നടന്നുപോരുന്ന അപമര്യാദകൾ നിറുത്തൽ ചെയ്വാൻകല്പന കൊടുത്തിട്ടും അവർ ആ കല്പനയെ.കേവലം അനാദരിച്ചതിനാൽ ഉഗ്രശാസന നടത്തുവാൻ വേണ്ടിയാണ് പുറപ്പെട്ടതെന്നും ഒരു പക്ഷമുണ്ട്. ഏതായാലും ഉദ്യമത്തിൻെറ ഫലംകൊണ്ടു ഊഹിക്കുന്നേതായാൽ ജാത്യാചാരങ്ങളെ തീരെ നിറുത്തൽ ചെയ്യണമെന്നു തന്നെയായിരുന്നു ഉദ്ദേശമെന്നു സ്പഷ്ടമാകുന്നുണ്ട്.എന്തുകൊണ്ടെന്നാൽ മലയാളത്തിലുള്ള സകല ജാതിക്കാരേയും പക്ഷഭേദം കൂടാതെ ഒരേ നിലയിൽ മഹമ്മത് മതത്തിൽചേർത്ത് ഏകദൈവത്തിൻെറ ഉപാസകന്മാരാക്കിത്തീർത്ത് സമഭാവനയിൽ പരിപാലിപ്പാനായിരുന്നു ടിപ്പുസുൽത്താൻ സാഹസത്തോടുകൂടി പ്രയത്നിച്ചത് എന്ന് ചരിത്രംകൊണ്ട് കാണുന്നുണ്ട്. അസംഖ്യമതക്കാരായ അസംഖ്യം മലയാളി കുടുംബങ്ങളെ ടിപ്പുസുൽത്താൻെറ പരിചാരകന്മാർ ഇസ്ലാം മതത്തിൽ ചേർത്തു. ഇത് സ്വമതപ്രതിപത്തിയുള്ള ജനസമുദായത്തിൻെറ ഇടയിൽ വലിയ സങ്കടത്തിന്നും ഇളക്കത്തിന്നും കാരണമായി എന്നു പറയേണ്ടതില്ലല്ലൊ. സമ്മതമില്ലാത്തവരുടെ നേരെ ബലാൽക്കാരം പ്രയോഗിച്ചു തുടങ്ങിയാൽ പിന്നത്തെ ക്ഷോഭത്തിന്ന് അവസാനമുണ്ടോ? ശൂരന്മാർ എതൃത്തു പൊരുതുകയും ഭീരുക്കൾ പേടിച്ചൊഴിച്ച് ഒളിച്ചോടിപ്പോകയും ചെയ്തു തുടങ്ങി. അക്കാലം വരെ തങ്ങളെ രക്ഷിച്ചിരുന്ന രാജാക്കന്മാർപോലും പേടിച്ചോടിയൊളിക്കുന്നതായ ഒരു പ്രബലാക്രമണത്തിൽ സാധുക്കളായ നാട്ടുകാർ പല കഷ്ടതകളും അനുഭവിച്ചു എന്നേ വേണ്ടു. പലരും ബലാൽക്കാരത്താൽ ഇസ്ലാം മതത്തിൽ ചേരുകയും, ചിലർ കലഹംവെട്ടി പ്രാണത്യാഗമെന്ന സിദ്ധൌഷധം കൊണ്ട് ഒഴിഞ്ഞുപോകയും ചെയ്തു. അനവധി ജനങ്ങൾ സകുടുംബം തിരുവനന്തപുരത്ത് രാമരാജാവെന്ന് പ്രസിദ്ധനായ മഹാരാജപുരുഷനെ ചെന്നാശ്രയിച്ച് അദ്ദേഹത്തിൻെറ രക്ഷയിൽ പാർത്തു. തങ്ങളുടെ നാടുവിട്ടു പോന്നിട്ടുള്ള അസംഖ്യം കുലങ്ങളെ ശേഖരപ്പെടുത്തി കാത്തതു നിമിത്തം തിരുവനന്തപുരത്ത് മഹാരാജാവ് കുലശേഖരപ്പെരുമാൾ എന്ന് യഥാൎത്ഥനാമാവായിതീൎന്നു. വേറെ ഒരു തരക്കാർ സ്വദേശം വിട്ടുപോകാതെതന്നെ കൂടുകയാൽ മഹമ്മദീയരുടെ കയ്യിൽ അകപ്പെട്ടിട്ടും ഉപായത്തിൽ അവരെ വഞ്ചിച്ച് ഇസ്ലാം മതത്തിൽ ചേൎന്നു എന്നു തോന്നിച്ചുകൊണ്ട് സ്വ

മതം വിടാതെ ഒരുവിധം ഒപ്പിച്ചുമാറീട്ടുമുണ്ട്. ഇവരെയാണ് 'ചേലയിൽകൂടിയവർ' എന്ന് പറഞ്ഞുവരുന്നത്. ഇവർ ആ ലഹളയിൽ ഇസ്ലാം മതക്കാരുടെ സമ്പ്രദായത്തിൽ ചേല (വസ്ത്രം) ഉടുത്തുകൊണ്ട് ആ കൂട്ടത്തിൽ കൂടിയതുനിമിത്തമാണ് "ചേലയിൽകൂടിയവർ" എന്ന് പേര് സമ്പാദിച്ചത്. ഈ വർഗ്ഗത്തിൽ നമ്പൂരി, ക്ഷത്രിയൻ, അമ്പലവാസി, നായർ, വെളുത്തേടൻ, വെളക്കത്തലവൻ, വേലൻ (മണ്ണാൻ) എന്നുവേണ്ടാ, പല ജാതിക്കാരു മുൾപ്പെട്ടിട്ടുമുണ്ട്. ഏറനാട്, വെള്ളുവനാട്, കുറുമ്പ്രനാട് ഈ താലൂക്കുകളിലും വിശേഷിച്ച് വെട്ടത്തനാട്, പരപ്പനാട് മുതലായ പ്രദേശങ്ങളിലുമാണ് ഇവരുള്ളത്. നമ്പൂരിമാർ എട്ടോ, പത്തോ ഇല്ലക്കാരുണ്ട്. ക്ഷത്രിയർ പരപ്പനാട് തമ്പുരാൻെറ ഒരു കുടുംബം മാത്രമേ ഉണ്ടായിരുന്നുള്ളു. മററുള്ള ജാതിക്കാരും നാലും, അഞ്ചും, എട്ടും, പത്തും കുടുംബക്കാരുണ്ട്. ആകപ്പാടെ നോക്കുന്നതായാൽ ഇവർ അറുപത് ഗൃഹക്കാരിൽ അധികമില്ല നിശ്ചയം തന്നെ.

ഈ കൂട്ടരായിട്ട മററുള്ള മലയാളികൾ കൂടിക്കഴിയുക പതിവില്ല. സകല കർമ്മങ്ങൾക്കും ജാത്യാചാരങ്ങളെ അനുസരിച്ച് ഇവർ തമ്മിൽതന്നെയാണ് കഴിഞ്ഞുവരുന്നത്. പരസ്പരം ഉപകരിക്കുന്നവരായ പല ജാതിക്കാരും ഇവരുടെ കൂട്ടത്തിൽതന്നെ ഉള്ളതുകൊണ്ട് ഒന്നിനും ഇവക്ക് ബുദ്ധിമുട്ട് വരാറില്ല. ഇവക്കും മററുള്ള മലയാളികളേപ്പോലെതന്നെ വർണ്ണാശ്രമാചാരങ്ങളിൽ നിഷ്ഠയും, ശ്രദ്ധയുമുണ്ട്. കാലക്രമംകൊണ്ട് മലയാളികളിൽ പരക്കെ തട്ടിക്കാണുന്നതായ വർണ്ണാശ്രമാചാരങ്ങളിലുള്ള അനാസക്തി ഇവരുടെ ഇടയിലും ഉണ്ടായിരിക്കാം എന്നുമാത്രമേ ഉള്ളു. എങ്കിലും തപസ്വികൾ, മന്ത്രവാദികൾ, വൈദ്യന്മാർ, ജ്യോതിഷികൾ, വിദ്വാന്മാർ, സമ്പന്നന്മാർ, പരിഷ്കാരികൾ, ഈ വകക്കാരൊക്കെ ഇവരുടെ കൂട്ടത്തിലും ഉണ്ട്. കാലംകൊണ്ടുള്ള മാററം നോക്കുക. നൂറു കൊല്ലത്തിനു മുമ്പ് മഹമ്മദീയരുടെ വേഷം കെട്ടിയെന്നോ, അവരുടെ കൂട്ടത്തിൽ നടന്നുവെന്നോ, കലാപത്തിൽ മററുള്ളവരുടെകൂടെ നാടുവിട്ടുപോകാതെ സ്വദേശത്ത് തന്നെ പാർത്തിരുന്നതേ ഉള്ളു എന്നോ, ഉള്ള സംഗതിയിന്മേൽ ഇവരെ മററുള്ളവർ വർജ്ജിച്ചു തിരിച്ചുനിർത്തിയല്ലൊ. ഇപ്പോഴൊ, ആരെല്ലാം എ

തെല്ലാം അന്യമതക്കാരുടെ വേഷം കെട്ടുന്നു. ആരോടെല്ലാം കൂടിനടക്കുന്നു. സ്വജാതിവൎഗ്ഗങ്ങളെ കൂട്ടാക്കാതെ എന്തെല്ലാം പ്രവൃത്തിക്കുന്നു. ഒന്നും പറയേണ്ട.

# കോങ്കണബ്രാഹ്മണർ.

ഇനി പ്രകൃതം അനുസരിക്കട്ടെ. ത്രിഹോത്രമെന്നതു ജനക മഹാരാജാവിന്റെ രാജ്യമായിരുന്ന വിദേഹത്തിന്റെ ദക്ഷിണഭാഗത്തുള്ള ഒരു പട്ടണമാകുന്നു. അതിന്നു ഇപ്പോൾ തിർഹുതം (Tirhut) എന്നാകുന്നുപേർ. ഇതിന്നു ത്രിഭുക്തം എന്നും നാമാന്തരമുണ്ട്. പാകയജ്ഞങ്ങൾ, ഹവിൎയ്യാഗങ്ങൾ, സോമയാഗങ്ങൾ എന്ന ത്രിവിധയാഗങ്ങളെ ചെയ്തുവന്നിരുന്ന ബ്രാഹ്മണർ അധിവസിച്ചതുകൊണ്ട് അതിന്നു ത്രിഹോത്രം എന്നു പേരുണ്ടായി. അഥവാ ത്രിവിധപാകയജ്ഞങ്ങൾ ചെയ്തിരുന്ന ബ്രാഹ്മണരുടെ അധിഷ്ഠാനം എന്നുമൎത്ഥമാവാം. മഹാഭാരതയുദ്ധം നടന്നകാലത്ത് വിദേഹരാജ്യം ജരാസന്ധന്റെ അധീനത്തിൽ ഉണ്ടായിരുന്ന മഗധരാജ്യമായിരിന്നു. ഈ മഗധരാജ്യത്തിലായിരുന്നു രാജഗൃഹമെന്നും പാടലിപുത്രമെന്നും പേരായ രാജധാനി. ഇതിന്നു ഇപ്പോൾ പാട്ട്ണാ (Patna) എന്നാകുന്നു പേർ. ഈ രാജ്യത്തിൽ ബുദ്ധമതം പ്രബലപ്പെട്ടുപോയതുകൊണ്ടു ശ്രമണന്മാരുടെ നിവാസാൎത്ഥമായി അസംഖ്യംവിഹാരങ്ങൾ പണിയിച്ചതുകൊണ്ട് മഗധദേശത്തിന്നു വിഹാരം എന്ന പേരുണ്ടായി (Behar). ബൌദ്ധമതത്തിന്റെ പ്രാബല്യത്താൽ യാഗാദികൾ ക്ഷയിച്ചുപോയതുകൊണ്ട് ഉപജീവനത്തിന്നു വഴി കാണാഞ്ഞിട്ട് ത്രിഹോത്ര ബ്രാഹ്മണർ പശ്ചിമതീരത്തു വന്നുവോ, അഥവാ ഇങ്ങനെ കഷ്ടപ്പെടുന്ന കാലത്തു ശ്രീപരശുരാമൻ പശ്ചിമതീരത്തു പോവാനായിട്ടു അവരോടു കല്പിച്ചുവോ, എന്നു ഇപ്പോൾ തീൎച്ചപ്പെടുത്തുവാൻ അസാദ്ധ്യംതന്നെ എങ്കിലും മഗധഭാഷയിലെ ശബ്ദങ്ങളും രൂപങ്ങളും കോങ്കണഭാഷയിലും ഉള്ളതുകൊണ്ട് ഇവരുടെ ഭാഷ സംസ്കൃതത്തിൽനിന്നു വിലക്ഷണമായ പ്രാകൃതമായിരിന്നതിന്റെ ശേഷം മാത്രം ഇവർ ഉ

ത്തരഹിന്ദുദേശത്തിൽനിന്നു പുറപ്പെട്ടുപോന്നു എന്നു പറയുന്നപ ക്ഷം ഇവർ ഏകദേശം 2400 കൊല്ലങ്ങൾക്കു മുമ്പുതന്നെ ഗോവയി ൽ എത്തീട്ടുണ്ടായിരിക്കേണമെന്ന് ഊഹിക്കാം. കോങ്കണഭാഷ യെപ്പററിയുള്ള ഉപന്യാസത്തിൽ ഈ വിഷയം വിശദമായി വിവ രിക്കാം.

മംഗ്രാമം, കുശസ്ഥലി, കദ്ദലി എന്നീ ഗ്രാമങ്ങളിലും ഗോമ ന്നപർവ്വതത്തിലും ഭാൎഗ്ഗവരാമൻ ത്രിഹോത്ര പുരത്തിലേ ദേവന്മാ രെ കൊണ്ടുവന്നു പ്രതിഷ്ഠിച്ചു. ഈ ദേവന്മാരിൽ മാംഗിരീശൻ, മ ഹാദേവൻ, മഹാലക്ഷ്മീ, മ്ഹാളസാ, ശാന്താദുൎഗ്ഗാ, നാഗേശൻ, സ പ്തകോടീശ്വരൻ എന്ന ദേവതകൾ കോങ്കണബ്രാഹ്മരുടെ പ്രധാന കുലദേവതകളാകുന്നു. ഇവർ കൂടാതെ, നരസിംഹൻ, സാന്തേരി കാമാക്ഷി, രവളനാഥൻ, ദാമോദരൻ, ഗോപാലകൃഷ്ണൻ, രാമനാ ഥൻ, ഗണേശൻ മുതലായവരും ഉണ്ട്. ഇവരിൽ മാംഗിരിശനും മ്ഹാളസയും അതിപ്രസിദ്ധ ദേവതകളാകുന്നു. മാംഗിരിശൻ എ ന്ന പദം മാംഗേശൻ എന്നും മംഗേശൻ എന്നുമുള്ള രൂപം ധരി ച്ചിരിക്കുന്നു. ഈ ദേവൻ ശിവമൂൎത്തിയാകുന്നു. സഹ്യാദ്രിഖണ്ഡ ത്തിന്റെ ഉത്തരാൎദ്ധത്തിൽ മാംഗേശമാഹാത്മ്യം എന്ന ഗ്രന്ഥം ഉ ണ്ട്. ഇതിലെ മുഖ്യസംഗതികളെ കാണിച്ചു ഒരുപന്യാസം അവ സരാനുകൂല്യം എഴുതാം. വിഹാരദേശത്തിലേ (Behar) ഒരു ജില്ല മാംഗീര (Monghir) ആകുന്നു. ഇതിലേ പ്രധാന പട്ടണം മാന ഗീരം മാംഗീരം എന്നത് ഭാഗിരഥീതീരത്തു സ്ഥാപിക്കപ്പെട്ടിരിക്കു ന്നു. ഈ പട്ടണത്തിൽ ഉള്ള ശിവക്ഷേത്രം ബംഗാളത്തിലുള്ള ക്ഷേത്ര ങ്ങളിൽവെച്ചു അതിപ്രസിദ്ധിയുള്ളതാകുന്നു. ഈ ശിവാലയത്തി ലേ ശിവന്റെ പ്രതിമയാകുന്നു ഗോവയിലേ മാംഗേശ ക്ഷേത്രത്തി ലേ ബിംബമെന്നു ഐതിഹ്യം.

രോഗാരിഷ്ടങ്ങൾക്ക് കാരണം കുലദേവതാപ്രകോപം ആകു ന്നുവെന്നു പ്രശ്നമുഖേന അറിഞ്ഞ ഉടനെ ആ കോപപ്രശാന്തിക്കാ യ്ക്കൊണ്ടു ഗോവയിലും അതിന്നു ചുററുമുള്ള ഗ്രാമങ്ങളിലും ഉള്ള കു ലദേവതാലയങ്ങളിൽ ചെന്നു അവിടെ ചെയ്യേണ്ട കൎമ്മങ്ങൾ ചെയ്തു, വഴിവാടു മുതലായതുകൊടുത്ത്, ദേവനെ തൊഴുതു മടങ്ങി വരാമെന്ന സങ്കല്പത്തോടുകൂടി കുറേപ്പണം പ്രതിവാരം എടുത്തു വെക്കയും സുഖമായ ഉടനെ ഗോവയിൽ ചെന്നു കുലദേവതാരാധ

ന ചെയ്തു വരികയും ചെയ്യുന്ന സമ്പ്രദായം തെക്ക് കോഴിക്കോട്ടുവരെയുള്ള കോങ്കണബ്രാഹ്മണർ ആദരിച്ചുവരുന്നു. അതിന്നു തെക്കുള്ളവർ ഗോവിയിലെക്കു പോകുന്നതു കേവലം സുദുസ്സാദ്ധ്യമെന്നു വെച്ച് തൃപ്പതിയിലെ ദേവനായ ശ്രീ വേങ്കടാചലസ്വാമിയെ ഇഷ്ടദേവനാക്കി ഭജിച്ചുവരുന്നതുകൊണ്ടു കൊച്ചിയിലും തിരുവിതാംകൂറിലും ഉള്ള കോങ്കണബ്രാഹ്മണർ കുലദേവതയുടെ പേർതന്നേ വിസ്മൃതപ്രായമായിത്തീൎന്നിരിക്കുന്നു.

ബുക്കമഹീപാലന്റെ കാലത്ത ഗോവാ വിജയനഗര സംസ്ഥാനത്തിൻ കീഴിൽ ആയിരുന്നു. അന്നു രാജ്യകാൎയ്യങ്ങൾ നടത്തുവാനായിട്ട് കോങ്കണബ്രാഹ്മണർ ഗോവയിലും അയൽപ്രദേശങ്ങളിലും അധികാരം സിദ്ധിച്ചിരുന്നു. ഏകദേശം അന്നുമുതൽ ഗോവയും വിജയനഗരവും തമ്മിൽ നല്ല കച്ചവടം നടന്നിരുന്നതുകൊണ്ട് രണ്ടു രാജ്യങ്ങളിലേക്കും ഗതാഗതത്തിന്നു വളരെസൌകൎയ്യം ഉണ്ടായിരുന്നു. വിജയനഗരത്തിൽനിന്നു കിഴക്കോട്ടുക്കു പോവാനും മാൎഗ്ഗങ്ങൾ ഉണ്ടായ ഉടനെ കോങ്കണബ്രാഹ്മണർ തൃപ്പതിയിലെക്കു യാത്രചെയ്തു പതിവായിവന്നു. അന്നുമുതല്ക്കേ ഇവർ ആ ദേവന്റെ പരമഭക്തന്മാരായിത്തീൎന്നിരിക്കുന്നു. ഈ ദേവന്റെ ആലയമുള്ള പൎവ്വതത്തിന്നു വൃഷഭാദ്രി, ശേഷശൈലം, ശ്രീശൈലം മുതലായ പേരുകൾ ഉള്ളതിൽ ശ്രീശൈലം എന്നതിന്റെ തമിഴഭാഷാന്തരം തിരുമലയാകുന്നു. അതുകൊണ്ട് കൊച്ചി, എറണാകുളം മുതലായ തെക്കൻ ദിക്കുകളിൽ കോങ്കണബ്രാഹ്മണരുടെ ആരാധ്യദേവൻ വെങ്കടാചലപതിയാകയാൽ ഇവരുടെ ദേവാലയങ്ങൾക്കു "തിരുമലദേവസ്വം" എന്നു പേരുണ്ടായി.

കോങ്കണബ്രാഹ്മണരുടെ മതവിഷയം ഉപപാദിക്കുമ്പോൾ ഇവരുടെ ആരാധ്യദേവന്മാരെ കുറിച്ചു എല്ലാം പറയാം.

മാംഗേശൻ, മഹാലസാ, സാന്തേരികാമാക്ഷി, രവളനാഥൻ മുതലായ ദേവന്മാർ കോങ്കണബ്രാഹ്മണർമാത്രം പ്രത്യേകിച്ചുള്ളവരാകകൊണ്ടും ഇതരബ്രാഹ്മണർ ഇവരെ കുലദേവതകളായി ആദരിച്ചുവരാത്തതുകൊണ്ടും സഹ്യാദ്രിയിൽ പറഞ്ഞ ത്രിഹോത്രപുരബ്രാഹ്മണർ കോങ്കണബ്രാഹ്മണർ തന്നേ എന്നു തെളിയുന്നു.

കുലദേവതയെ ആരാധിപ്പാനായിട്ടു ഗോവയിൽ ചെന്നാൽ അതാതു ദേവാലയത്തിലെ പൂജാരികൾ പൂജക്ക് ആവശ്യമുള്ള

സകലസാമഗ്രികളും തയ്യാറാക്കി കൊടുത്ത്, ഇപ്രദേശങ്ങളിൽനിന്നു ചെന്ന കൊങ്കണബ്രാഹ്മണന്നു പൂജാസ്ഥാനം ഒഴിഞ്ഞുകൊടുക്കുക ഇന്നും നടപ്പാകുന്നു.

ശ്രീ പരശുരാമൻ ഇവൎക്കു ന്നൂറു ഗ്രാമങ്ങൾ കൊടുത്ത് ഗോരാഷ്ട്രത്തിൽ പാൎപ്പിച്ചു എന്നു മുമ്പു പറഞ്ഞുവല്ലോ. അറുപത്താറു ഗ്രാമങ്ങളിൽ വസിക്കുന്നതുകൊണ്ടു ഇവരെ 'സാസഷ്ടിക്കാർ' എന്നു പറയും. ഷൾഷഷ്ടി എന്ന സംസ്കൃതം കോങ്കണഭാഷയിൽ സാസഷ്ടി എന്നു മാറും. സാസഷ്ടി എന്നതു ഉച്ചാരണലാഘവത്താൽ സാഷ്ടി എന്ന രൂപാന്തരേണ പരിണമിക്കും. അതുകൊണ്ട് സാസഷ്ടിക്കാർ എന്നതുതന്നേ 'സാഷ്ടിക്കാർ' എന്നായ്തീൎന്നു. "സാമുദായക," "പൊതുവിൽ ഉള്ള" എന്ന അൎത്ഥത്തിൽ സാഷ്ടി (communal, commun)എന്ന പദം ഉപയോഗിച്ചിരുന്നു എന്നതിനെ പ്രതിപാദിപ്പാൻലക്ഷ്യം ഉണ്ട്. കൊച്ചിയിൽ കോങ്കണബ്രാഹ്മണ സമുദായത്തിന്നു പൊതുവിലുള്ള ശ്മശാനസ്ഥലത്തിന്നു "സാഷ്ടിപ്പറമ്പ്" എന്നാകുന്നു പേർ. പറമ്പെന്ന പദം മലയാളം തന്നേ എങ്കിലും സാഷ്ടി എന്നതു മലയാളമല്ലായ്കയാൽ 'സാഷ്ടിപ്പറമ്പ്' എന്ന പദം എതദ്ദേശീയർ ഉണ്ടാക്കിയതല്ലെന്നു തെളിയുന്നു.

എം. ശേഷഗിരിപ്രഭു, എം. എ.

# ഒരു ചിലന്തിയുടെ ചരിത്രം.

ഉദ്ദേശം നാലു സംവത്സരത്തിനുമുമ്പ് ഒരിക്കൽ എന്റെ പുരമുറിയുടെ ഒരു മൂലയിൽ ഒരു ചിലന്തിവല കെട്ടുന്നതു ഞാൻ നോക്കുകയുണ്ടായി. വീട്ടിലെ അടിച്ചുതളിക്കാരി അവളുടെ കാലദണ്ഡതുല്യയായ സമ്മാൎജ്ജനിയെ കൂടെക്കൂടെ ആ ചെറിയ പ്രാണിയുടെ വ്യവസായഫലത്തിന്റെ നേരേ ഓങ്ങാറുണ്ടായിരുന്നെങ്കിലും ഭാഗ്യവശാൽ ഞാൻ അതിനെ ധ്വംസിക്കുന്നതിന് സമ്മ

* ഈ പ്രാണിവിശേഷത്തിന്ന ചെലന്നി എന്നും, (നൂൽ) മണ്ണാൻ എന്നും കൂടി പേർ പറഞ്ഞുവരാറുണ്ട്.

തിച്ചില്ലാ; അങ്ങനെ ചെയ്യുതിന് എനിക്കു വിചാരിച്ചതിലധികം വിനോദരൂപേണ പ്രതിഫലവും ലഭിച്ചു.

കേട്ടാൽ വിശ്വസിക്ക വയ്യാത്തതായ വ്യവസായത്താൽ ആ വലയുടെ പണി മൂന്നു ദിവസംകൊണ്ടു പൂൎത്തി ആയി; അനന്തരം ആ കിടം അതിന്റെ പുതിയ വാസഗൃഹത്തിൽ ഉല്ലാസത്തോടുകൂടി രമിക്കുന്നതായി എനിക്കു വിചാരിക്കാതിരിപ്പാനും കഴിഞ്ഞില്ലാ. അതു കൂടക്കൂടെ ആ വലയിൽ ചുററി സഞ്ചരിക്കുകയും, വലയുടെ ഓരൊ ഭാഗത്തേയും ബലം ശരിയായിരിക്കുന്നോ എന്നു പരിശോധിക്കയും, തിരികെ വാസസ്ഥാനമായ രന്ധ്രത്തിലേക്കു മടങ്ങുകയും ഇടയ്ക്കിടെ വെളിയിൽ ഇറങ്ങിപ്പോകയും ചെയ്തു വന്നു. അതിനു ആദ്യമായി എതിൎക്കേണ്ടി വന്ന ശത്രു അതിനേക്കാൾ വലുതായ മറെറാരു ചിലന്തി ആയിരുന്നു. ൟ പുതിയ ചിലന്തി തന്റെ അയല്ക്കാരന്റെ സ്വത്തിനെ ആക്രമിക്കാൻ വന്നത് തനിക്കു സ്വന്തമായ ഒരു വല ഇല്ലാഞ്ഞതുകൊണ്ടും, അങ്ങനെ ഇല്ലാതെ വന്നതു ൟ മാതിരിപ്പണികളിൽ തനിക്കുണ്ടായിരുന്ന ചരക്കെല്ലാം ക്ഷയിച്ചു പോയതുകൊണ്ടും ആയിരിക്കാം. ഉടൻതന്നെ അവർ തമ്മിൽ ഭയങ്കരമായ ഒരു യുദ്ധം നടന്നു; ഇതിൽ വിജിഗീഷുവായി വന്നതിനാണ് ജയം ലഭിച്ചത്; പരിശ്രമി ആയ മറേറതിനു തന്റെ രന്ധ്രദുൎഗ്ഗത്തിൽ പ്രവേശിച്ച് രക്ഷപ്പെടേണ്ടതായിട്ടും വന്നുകൂടി. ഇത്രയും കഴിഞ്ഞതിന്റെ ശേഷം ജേതാവു ദുൎഗ്ഗഗതനായ ശത്രുവിനെ അവിടനിന്ന് അപകഷിക്കുന്നതിനു പല പോരുകളും പണിഞ്ഞത് ഞാൻ സൂക്ഷിച്ചു. അവൻ വിട്ടുപോകുന്ന ഭാവം നടിച്ചു. എന്നാൽ ഉടൻതന്നെ മടങ്ങി വന്നു. പിന്നീട് പോരുകളൊന്നും ഫലിക്കുന്നില്ലെന്നു കണ്ടപ്പോൾ അവൻ ആ പുത്തൻ വലയെ നിൎദ്ദയം നശിപ്പിക്കാൻ ആരംഭിച്ചു. ഇത് വേറേ ഒരു യുദ്ധത്തിനു സംഗതി ആക്കുകയും ഞാൻ വിചാരിച്ചിരുന്നതിനു വിപരീതമായിട്ട് ആ പരിശ്രമിയായ ചിലന്തി ജയിക്കുകയും അതിന്റെ ശത്രു ഹതപ്രാണനാകയും ചെയ്തു.

ന്യായമായ തന്റെ സ്വത്ത് തനിക്കുതന്നെ കൈവശപ്പെട്ടുവെന്നു കണ്ടപ്പോൾ ആ ചിലന്തി പരമക്ഷമയോടുകൂടി വലയ്ക്കുണ്ടായ അററകുററങ്ങളെ തീൎത്തുകൊണ്ടും എന്റെ അറിവിൽ ആഹാരം ഒന്നുംകൂടാതെയും ഒരു മൂന്നു ദിവസം ഇരുന്നു. എന്നാൽ

കടവിൽ നീലനിറത്തിലുള്ള ഒരു വലിയ ഠരംച്ച അവൻെറ വല യിൽ അകപ്പെട്ടകയും മോചനം പ്രാപിക്കുന്നതിന് കഠിനമായി ശ്രമിക്കയും ഉണ്ടായി. അതിന് വലയിൽ കഴിയുന്നിടത്തോളം കുടുങ്ങാൻ ചിലന്തി അവസരം കൊടുത്തു. എന്നാൽ വലയുടെ സ്ഥിതിക്ക് ഠരംച്ച കുറെ അധികം ബലവാനായിരുന്നതു പോലേ തോന്നി. ചിലന്തി ഉടൻതന്നെ പുറപ്പെട്ടുവന്നു ഒരു മിന്നട്ടിനകം പാറാപ്പള്ളിയുടെ ചുററും ഒരു പുതിയ വല കെട്ടിയതു കണ്ടപ്പോ ൾ ഞാൻ അത്യാശ്ചയ്യപ്പെട്ടുപോയി എന്നു സമ്മതിച്ചേ തീരു. ഠരം വലകൊണ്ടു ഠരംച്ചയുടെ ചിറകുകൾക്കുണ്ടായിരുന്ന ചലനം നിലച്ചു. ഠരം മട്ടിൽ ഠരംച്ച ഒരുവിധം പ്രതിരുദ്ധഗതി ആയപ്പോ ൾ ചിലന്തി അതിനെ പിടിച്ചിഴച്ചു തൻെറ രന്ധ്രത്തിലേക്ക് കൊ ണ്ടു പോകയും ചെയ്തു.

ഠരംവിധം ഒരു അരിഷ്ടസ്ഥിതിയിൽ അത് കാലക്ഷേപം ചെയ്തു; ഠരംശപാൻ അതിനെ ഠരം മാതിരി ജീവയാത്രക്കു ചേന്നാ ണ് സൃഷ്ടിച്ചിട്ടുള്ളതും; എന്തുകൊണ്ടെന്നാൽ അതു ഒരു ഒററ ഠരം ച്ചയേക്കൊണ്ടു ഒരു വാരത്തിലധികം ആഹാരം നിവത്തിച്ചു. ഒരി ക്കൽ ഞാൻ ഒരു കടന്നലിനെ അതിൻെറ വലയിൽ പിടിച്ചിട്ടു; എന്നാൽ പതിവുപോലെ ചിലന്തി അതിനെ പിടിക്കാൻ വന്ന പ്പോൾ ഏതുവിധം ശത്രുവിനോടാണ് തനിക്കു പരുമാറാനുള്ളത് എന്ന് മനസ്സിലായതിൽ ഉടൻതന്നെ അതിനെ ബന്ധിച്ചിരുന്ന നൂലുകളെ അറുക്കുകയും അത്ര ബലവാനായ ശത്രുവിനെ അഴിച്ചു വിടുന്നതിന് തനിക്കു കഴിയുന്നതൊക്കെ പ്രവത്തിക്കുകയും ചെയ്തു. കടന്നൽ വിമുക്തനായപ്പോൾ ചിലന്തി വലക്കുണ്ടായ കേടുകൾ തീപ്പാൻ ആരംഭിക്കുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നു; എന്നാൽ ആ കേടുകൾ തീക്കു വയ്യാത്തതായിരുന്നു എന്ന് തോന്നുന്നു; അതി നാൽ ആ വല നിശ്ശേഷമുപേക്ഷിക്കപ്പെട്ടകയും പുതുതായൊന്നു ആരംഭിക്കപ്പെട്ടകയും ഉണ്ടായി. അതും പതിവുള്ള സമയംകൊ ണ്ട് പൂത്തി ആയി.

ഇത്രയും ആയപ്പോൾ ഒരു ചിലന്തിക്കു എത്ര വല കെ ട്ടുവാൻ കഴിയുമെന്നു പരീക്ഷിക്കണമെന്നു എനിക്കു ഒരു ബുദ്ധി തോന്നി. അതിൻപ്രകാരം ഞാൻ ഠരം വലയേ നശിപ്പിക്കുക യും ആ കീടം വേറെ ഒന്നു ആരംഭിക്കുകയും ചെയ്തു. ആ വലയും

ഞാൻ നശിപ്പിച്ചപ്പോൾ അതിൻെറ ചരക്കെല്ലാം അവസാനി ച്ചതായി തോന്നി; ഇനിമേൽ അതിനു നൂൽ നൂൽക്കാൻ കഴി വില്ലായിരുന്നു. പ്രധാന ജീവനോപായമില്ലാതായി ഒരം സ്ഥി തിയിൽ പ്രാണധാരണത്തിനു വേണ്ടി അതു പ്രയോഗിച്ച കൌശ ലങ്ങൾ വാസ്തവമായിട്ട് ആശ്ചര്യകരങ്ങളായിരുന്നു. അതു കാലുക ളെ ഒരു പന്തിൻെറ ആകൃതിയിൽ ചുരുക്കി വളരെ നേരം ഒന്നിച്ച നങ്ങാതെ കിടക്കുകയും എന്നാൽ എപ്പോഴും തരം നോക്കിക്കൊണ്ടു തന്നെ ഇരിക്കുകയും ചെയ്യുന്നതു ഞാൻ കണ്ടിട്ടുണ്ട്; വല്ല ഈച്ച യും വേണ്ടുവോളം അടുത്തു ചെല്ലുന്നതായാൽ അതു ഝടിതിയാ യി പായുകയും ആ ഇരയെ മിക്കപ്പോഴും ഉറപ്പായി പിടിക്കുകയും ചെയ്യും.

എന്നാലും ഈ മാതിരി കാലക്ഷേപത്തിൽ വൈരസ്യം തോന്നിത്തുടങ്ങിട്ടു അതു തനിക്കു വേറെ ഒരു വല ചമയ്ക്കാൻ കഴി യാഞ്ഞതിനാൽ മറെറാരു ചിലന്തിയുടെ സ്വത്തിനെ ആക്രമിക്കാ ൻ നിശ്ചയിച്ചു. അവൻ വളരെ പൌരുഷത്തോടുകൂടെ അയൽപ ക്കത്തുള്ള ഒരു കോട്ടയെ ആസ്കന്ദനം ചെയ്കയും ആദ്യത്തിൽ തുല്യ മായ പൌരുഷത്തോടുകൂടിത്തന്നെ പ്രതിരാളിയാൽ നിരാകരിക്ക പ്പെടുകയും ചെയ്തു. ഈ ഒരു പരാജയംകൊണ്ടു അധൈര്യപ്പെടാ തെ അതു വേറെ ഒന്നിൻെറ വലയെ ഉപരോധിച്ച് മൂന്നുദിവസം യു ദ്ധം ചെയ്ത് ഒടുവിൽ എതൃത്തുനിന്നു ഉടമസ്ഥനെ കൊന്ന് ആ വല കൈവശപ്പെടുത്തി.

ചെറുതരം ഈച്ചകൾ വലയിൽ വീഴുമ്പോൾ ഉടൻ പുറ പ്പെട്ടു ചെല്ലാതെ ആ ചിലന്തി അവ കുടുക്കിൽ നല്ലവണ്ണം അക പ്പെട്ടുവെന്നു തീർച്ചപ്പെടുന്നതുവരെ ക്ഷമിച്ചു കാത്തിരിക്കും; എന്തു കൊണ്ടെന്നാൽ അവൻ ഉടൻ അടുത്തു ചെല്ലുന്നതായാൽ അവ ൻെറ ദർശനത്താലുണ്ടാകുന്ന ഭയം ബന്ദികൾക്കു ബന്ധനത്തിൽ നി ന്നു നഴുകുന്നതിനു വേണ്ടുന്ന ശേഷി ഉണ്ടാക്കിക്കൊടുത്തേയ്ക്കാം. അ തിനാൽ അവൻെറ മട്ടു നിഷ്പൌരുഷവും നിഷ്ഫലവുമായ ആയാസം കൊണ്ടു ബന്ധൻെറ ശക്തി മുഴുവൻ ക്ഷയിക്കുന്നതുവരെ ക്ഷമയോടു കാത്തിരിക്കയാകുന്നു; അനന്തരം ആ ബന്ദിയെ ഉറപ്പായി ജയിക്ക യുമാകാമല്ലൊ.

ഞാൻ ഇപ്പോൾ വിവരിച്ച പ്രാണി മൂന്നു വർഷം ജീവിച്ചിരു

ന്നു. ആണ്ടുതോറും അതിന്റെ തൊലി മാറിവരികയും കാലുകൾ പുതു
ക്കയും ചെയ്യും. ഞാൻ ചിലപ്പോൾ അതിന്റെ ഓരൊ കാൽ പിടു
ങ്ങുക ഉണ്ടായിട്ടുണ്ട്; എന്നാൽ അതു പിന്നെയും രണ്ടു മൂന്നു ദിവസം
കൊണ്ടു വളൎന്നു വരും. ആദ്യത്തിൽ ഞാൻ വലയ്ക്കടുത്തു ചെല്ലുമ്പോ
ൾ അതു ഭയപ്പെട്ടിരുന്നു; എന്നാൽ ഒടുവിൽ അതു എന്റെ കയ്യി
ൽ നിന്നു ഈച്ചകളെ വന്നു പിടിക്കത്തക്കവണ്ണം ഇണങ്ങി. ഞാൻ
വലയുടെ എതു ഭാഗമെങ്കിലും തൊടുന്നതായാൽ ആത്മരക്ഷക്കൊ
എത്തുപ്പാനൊ സന്നദ്ധനായിട്ടു അതു സ്വരന്ധ്രത്തിൽ നിന്നു ഉടൻ
പുറപ്പെട്ടു വരികയും ചെയ്യും.

ആർ. രാജരാജവൎമ്മ കോയിത്തമ്പുരാൻ.

# ചെകുത്താന്മാർ.



ഇനി നാം പലപ്പോഴും കേൾക്കാറുള്ള യക്ഷികളെയും ഗ
ന്ധൎവ്വന്മാരെയും പററി അല്പം പറഞ്ഞുകൊള്ളുന്നു. ഇവ പ്രാകൃത
ഭൂതങ്ങൾ ആകുന്നു. സാധാരണയായി വിജനപ്രദേശങ്ങളിൽ
ആണ് ഇവയുടെ പൊറുതി. പ്രകൃത്യാ വളരെ ഉത്സാഹ ശീല
ത്തോടുകൂടിയ ഈ ഭൂതങ്ങളുടെ കയ്യിൽ പെട്ടാൽ അവ നമ്മെ വ
ളരെ കുഴക്കുമെന്നും മററും ഐതിഹ്യങ്ങളിൽ പ്രസ്താവിച്ചിട്ടുള്ളത്
യഥാൎത്ഥമെന്ന് ചില പാശ്ചാത്യതത്വജ്ഞന്മാർ അഭിപ്രായപ്പെ
ട്ടിട്ടുണ്ട്. ഇരുട്ടും വിജനമലഞ്ചെരിവും രാത്രിയും ഈ ഭൂതങ്ങളും
കൂടി ചെന്നാൽ ഒരു മാതിരി നേരംപോക്കുകൾ ഉണ്ടാവാതെയിരി
ക്കയില്ല. കൂരിരുട്ടിൽ ലീനമായ കേശഭാരത്തിൽ വിലസത്തുകളാ
യിരിക്കുന്ന പുഷ്പമാല്യങ്ങളിൽനിന്ന് വീശുന്ന സൌരഭ്യത്തോടും പൂ
ൎണ്ണചന്ദ്രദ്യുതിയെ അതിശയിക്കുന്ന അംഗസൌഭാഗ്യത്തോടും 'മന്മഥ
കഥാഗന്ധം ഗ്രഹിക്കാത്ത'വനുംകൂടി ഉദഗ്രമായ മദനാഗ്നിയെ ഉ
ജ്ജ്വലിപ്പിക്കുന്ന ഹംസനടനത്തോടും കൂടിയ ഒരു സുന്ദരി ഇതാ
മുന്നിൽ- അവൾ തന്നെ ഇതാ പിന്നിൽ- അടുക്കുന്തോറും അക
ലുന്നു- അകലുന്തോറും അടുക്കുന്നു- മനസ്സു മയങ്ങുന്നു- ഹൃദയം കു
ഴങ്ങുന്നു- ഇതാ മറയുന്നു- ഇവൾ ആണ യക്ഷി.. ഗന്ധൎവ്വന്മാരും

വളരെ വിരുതന്മാരാണ്. അവർ ചിലപ്പോൾ ബീഭത്സാകൃതി പൂ ണ്ട് ഭയപ്പെടുത്തുകയുംകൂടി ചെയ്യാറുണ്ട്.

ഇനി 'ദേവതാശേഷ്ഠി-ഉന്നമിളക്കം' എന്ന സാധാരണ സ്ത്രീകൾക്കും ചിലപ്പോൾ പുരുഷന്മാക്കും ഉണ്ടാവുന്ന ഒരു പാരവ ശ്യത്തെപ്പററി ആലോചിക്കാം. ഇതിനെ യൂറോപ്യഭിഷക്കുകൾ ഞരമ്പു സംബന്ധിച്ച ഒരു രോഗമെന്നാണ കരുതുന്നത്. പൈശാച ഭൂതങ്ങളുടെ ആവേശവും, അതല്ല എന്ന് യൂറോപ്യന്മാർ പറയുന്ന രോഗവും തമ്മിൽ വളരെ സാദൃശ്യങ്ങൾ ഉള്ളതു കൊണ്ടായിരി ക്കാം ആദ്യത്തെതിന്റെ അഭാവത്തെപ്പററി ഒരു പക്ഷം ഉണ്ടായി ട്ടുള്ളത്. ഏതായാലും ചികിത്സകൊണ്ട് ഭേദംവരാത്ത പല കേ സ്സുകളും മന്ത്രവാദംകൊണ്ട് പൊറുത്തിട്ടുണ്ടെന്ന് നിസ്സംശയം പറ യാം. മനുഷ്യരിൽ ചിലർ ഭൂതാവേശത്തിന്ന് അനുകൂലന്മാരായി രിക്കും. അവരുടെ സൂക്ഷ്മശരീരം സാധാരണയിൽനിന്നു വ്യത്യസ്ത പ്പെട്ടിട്ടുള്ളതുകൊണ്ട് ഭൂതങ്ങളുടെ ചലനങ്ങൾക്ക വിധേയമാകുന്നു. സ്ഥൂലശരീരം വഴിപ്പെടുന്നു. പ്രവിഷ്ടഭൂതം യഥേഷ്ടം വിളയാടു ന്നു. ചിലപ്പോൾ വളരെ പഴക്കമുള്ള കാര്യങ്ങളേയും ചിലപ്പോൾ ഒരേ സമയത്ത് പലസ്ഥലങ്ങളിൽ നടക്കുന്ന കാര്യങ്ങളേയും ചില പ്പോൾ ഭാവിയായ കാര്യങ്ങളേയും ചിലപ്പോൾ വളരെ ഗൂഢങ്ങളാ യ കാര്യങ്ങളേയും പററി ഇളക്കമുള്ള ആൾ പ്രസംഗിക്കാറുണ്ട്. ലോകം മുഴുവൻ പ്രതിധ്വനികൊള്ളുന്നതും ഈയിടയിൽ ഉണ്ടാ യിട്ടുള്ളതും സെർവ്വിയയിലെ രാജാവിനേയും രാജ്ഞിയേയും കൊല്ലു ൻ പോകുന്നതിനെപ്പററി മിസ്സസ് ബിച്ചൽ ഇളക്കത്തിൽ പറ ഞ്ഞിട്ടുള്ളതും ആയ സംഗതികൾ വൎത്തമാനക്കടലാസ്സുകളിൽ വാ യനക്കാർ കണ്ടിട്ടുണ്ടായിരിക്കുമെന്ന് കരുതി അവയെപ്പററി വി സ്തരിക്കുന്നില്ല. വെളിച്ചപ്പാടന്മാരും ഒരു വിധത്തിൽ തന്നെയാണ ഭാവിയായിട്ടുള്ളവകളെപ്പററി പറയാറുള്ളത്. ഒരു വിഷയത്തിൽ സാമൎത്ഥ്യത്തെ സമ്പാദിച്ചിട്ടുള്ള വളരെ ജനങ്ങൾ യൂറോപ്പിലും അ മേരിക്കയിലും നമ്മുടെ ഇൻഡ്യയിലും ഉണ്ട്. യൂറോപ്പിൽ പണ്ട് ഒരു വകക്കാരെ നിർദ്ദയം നിഗ്രഹിക്കയാണ് ചെയ്തിട്ടുള്ളത് എന്ന് 'സാക്രട്ടീസി'ന്റെയും 'ജീൻഡിആർക്കി'ന്റെയും ഉദന്തങ്ങളിൽനി ന്ന് ഗ്രഹിക്കാവുന്നതാണ്. ഒരു വകക്കാൎക്കാവശ്യമായിരിക്കുന്ന ശ ക്തി സാധാരണ മനുഷ്യൎക്ക് വളരെ അത്ഭുതകരമാണെങ്കിലും അ

ത്ഥഗ്രഹത്തിൽ ഒരാളുടെ ജ്ഞാനേന്ദ്രിയങ്ങൾ മറെറാരാളുടെ ജ്ഞാനേന്ദ്രിയങ്ങളേക്കാൾ പടുക്കളാണെന്നുള്ള ഏകസംഗതികൊണ്ടുതന്നെ ഒരു അത്ഭുതം പ്രകടിപ്പെട്ടുപോകുന്നു. സൂക്ഷ്മശരീരത്തിന്റെ ഗ്രഹണശക്തിയും സ്ഥൂലശരീരസ്ഥങ്ങളായ ചക്ഷുരാദി ഇന്ദ്രിയങ്ങളുടെ ഗ്രഹണശക്തിയും ഏകദേശം സദൃശങ്ങൾ ആകുന്നു. ഒരു തരം മന്ദചലനങ്ങളെയാകുന്നു ശബ്ദങ്ങൾ എന്ന് ശ്രവണേന്ദ്രിയത്താൽ നാം അറിയുന്നത്. അവയേക്കാൾ വേഗതയുള്ള മറെറാരു തരം ചലനങ്ങളെയാകുന്നു വെളിച്ചം എന്നു നാം കണ്ണുകൊണ്ടു ഗ്രഹിക്കുന്നത്. ഇവയേക്കാൾ തുലോം വേഗതയുള്ള വേറെയൊരുവിധം ചലനങ്ങളെയാകുന്നു വിദ്യുച്ഛക്തിയെന്ന് നാം പറയുന്നത്. അപ്രകാരംതന്നെ ദുർഘടങ്ങളായ മറെറാരുതരം ചലനങ്ങളെയാകുന്നു സൂക്ഷ്മശരീരത്തിന്റെ സഹായത്താൽ നാം ഭൂതങ്ങൾ എന്നറിയുന്നത്.

ശരിയായി ശ്രുതി കൂട്ടീട്ടുള്ള വീണയുടെ ഒരു കമ്പിയെ പിടിച്ചു ഇളക്കിയാൽ അടുത്ത കമ്പികളിൽക്കൂടി ചലനങ്ങൾ എങ്ങിനെ ഉത്ഭവിക്കുന്നുവൊ, ലംബമാനമായ പാലത്തിന്മേൽക്കൂടി നടക്കുന്ന ഒരു കൂട്ടം പട്ടാളക്കാർ കവാത്തിൽ സാവധാനപദന്യാസം ഇടസ്ഥിടസ്ഥാചരിക്കുന്നതുകൊണ്ടു പാലത്തിന് കേടുവരാതെ എങ്ങിനെ സൂക്ഷിക്കുന്നുവോ അപ്രകാരംതന്നെ ഭൂതങ്ങളിൽ ചലനത്തേയും ചലനാഭാവത്തേയും ഒരു മാന്ത്രികന് ചെയ്വാൻ കഴിയും. സമാനചലനങ്ങളാൽ ഭൂതചലനങ്ങളെ പ്രോത്സാഹിപ്പിക്കുകയും ദ്രുതചലനങ്ങളാൽ തടയുകയും ചെയ്യുതന്നെയാകുന്നു മന്ത്രവാദത്തിന്റെ ഉദ്ദേശം. 'മന്ത്രവാദം' എന്ന വിഷയത്തെപ്പററി വിസ്തരിക്കുന്നതായാൽ, പരിഷ്കൃതവായനക്കാർക്ക സാമാന്യം ദുസ്സഹവും അസംബന്ധവും എന്നു തോന്നീട്ടുണ്ടായിരിക്കാവുന്ന ഒരു പ്രബന്ധം അതിദുസ്സഹമായി തീർന്നേക്കാവുന്നതുകൊണ്ട് എനിക്കു അനുഭവമായിട്ടുള്ള ഒരു സംഭവത്തെപ്പററിമാത്രം പ്രസ്താവിച്ച് ഒരു ലേഖനത്തെ അവസാനിപ്പിക്കുന്നു. നാസ്തിക്യത്തിൽനിന്നു ആസ്തിക്യത്തിലേക്ക് എന്നെ തിരിച്ചു വിട്ടതും ഒരു സംഭവം തന്നെയാകുന്നു.

കൊല്ലം ൧൦൭൩-ൽ കോഴിക്കോട്ട കേരളവിദ്യാശാലയിൽ ഒന്നാം എഫെ ക്ലാസിൽ ഒരു വിദ്യാർത്ഥിയായിരുന്ന ഞാൻ ഒരു ദിവസം കോളേജിൽ എത്തിയപ്പോൾ സമീപമായ ചാലപ്പുറം ദേശ

ത്ത് അന്ന ചാത്തുക്കുറുപ്പ എന്നൊരാൾ നടത്തിയിരുന്ന ഹോട്ടലിൽ താമസിച്ച പഠിച്ചിരുന്ന ചില സ്നേഹിതന്മാരിൽനിന്നതലേദിവസം രാത്രി മുഴുവൻ അവർ താമസിക്കുന്ന സ്ഥലത്ത് കല്ലേറുണ്ടായിരുന്നു എന്നും പുറത്ത് പറമ്പിലേക്ക് തുറക്കുന്ന ഒരു ജനാലയുടെ നേരെ ഇട്ടിരുന്ന മേശയിന്മേൽ കത്തിയിരുന്ന ഒരു മേശവിളക്ക ഏറുകൊണ്ട് പൊട്ടി എന്നും അറിഞ്ഞു. സാധാരണയിൽ അധികം വികൃതും പോക്കിരിത്തരവും കോഴിക്കോട്ടെ സ്കൂൾ കുട്ടികൾക്കുണ്ടെന്നുള്ളതിന്റെ പ്രതീതിയുണ്ടായിരുന്നതുകൊണ്ട് 'വല്ല പോക്കിരിക്കുട്ടന്മാരുടേയും തോന്ന്യവാസമായിരിക്കു' മെന്നാണ ഞാൻ ധരിച്ചതും പറഞ്ഞതും. അന്നും കല്ലേറുണ്ടായിരുന്നുവെന്നും അതിലും വിശേഷമായി നിലത്തിന്റെ നിരപ്പിൽനിന്ന് ഉയൎന്ന സ്ഥലങ്ങളിൽ വെച്ചിരുന്ന സാധനങ്ങൾ തന്നത്താൻ നിലത്തേക്ക വീണിരുന്നുവെന്നും പിറെറന്നാൾ ഞാൻ കേട്ടു എന്നുതന്നെയല്ലാ ഒരം സംഭവത്തിന്റെ കാരണത്തെ കണ്ടുപിടിക്കാനായി ചില യൂറോപ്യന്മാരും വളരെ പൊല്ലീസകാരും മററും സ്ഥലത്ത് എത്തിയിരുന്നുവെന്നും അവൎക്ക യാതൊരു വിധത്തിലും പ്രാകൃതനിയമങ്ങൾക്ക് വിരുദ്ധമല്ലാത്തതായ ഒരു കാരണത്തെ കല്പിക്കാൻ സാധിച്ചില്ലെന്നുംകൂടി ഞാൻകേട്ടു. പോക്കിരിക്കുട്ടന്മാരെപ്പററിയുള്ള സംശയം അപ്പോൾ ആുണ എന്നെ വിട്ടത്. എന്തായാലും ഒന്നു ചെന്ന് കാണണമെന്ന ഞാൻ തീൎച്ചയാക്കി. വൈകുന്നേരം അഞ്ചര മണിക്ക് ഞാനും എന്റെ സ്നേഹിതന്മാരായ കെ. നാരായണൻനായർ ബി. എ. ടി. ശങ്കുണ്ണിമേനോൻ മുതൽപേരും സ്ഥലത്ത് എത്തി. നേരം സന്ധ്യയായി തുടങ്ങി. ഞങ്ങൾ ആ വീട്ടിന്റെ കിഴക്കെ മിററത്ത് അല്പനേരം സംസാരിച്ച് നിന്നു. അവിടെ താമസിക്കുന്നതിൽ ഒരാൾ 'സൂക്ഷിക്കണം-കല്ലവരാറായിത്തുടങ്ങി' എന്നും മററും ഞങ്ങളോട് പറഞ്ഞു. 'ആട്ടെ അതതന്നെ ഒന്ന കാണണം' എന്ന ഞങ്ങളിൽ നാരായണൻനായർ മറുപടി പറഞ്ഞു. രണ്ട് നിമിഷത്തിനുള്ളിൽ നാരായണൻനായരുടെ നെറുകയിൽതന്നെ ഒരു ചെറിയ കല്ല് വന്നുവീണു. അന്നത്തെ ഒന്നാമത്തെ കല്ല അതുതന്നെയായിരുന്നു. പിന്നെ അധികം താമസമുണ്ടായില്ലാ. ഞങ്ങളുടെ നാലുഭാഗത്ത് കൂടിയും പലതരം കല്ലുകൾ ഭവനത്തിന്മേൽ വീഴുവാൻതുടങ്ങി. കല്ലുകളുടെ പുറപ്പാട തുടങ്ങിയപ്പോൾ പ്രാത്ത

നില്പാൻ തരമില്ലാതെയായി ഞങ്ങൾ അകത്തേക്ക കടന്ന വാതിൽ സാക്ഷയിട്ടു. വാതലിനോടടചേൎന്ന അതിന്മേൽ ചാരിയാണ ഞാൻ നിന്നിരുന്നത്. പുരപ്പുറത്തും വാതലുകളിന്മേലും ചുമരിന്മേലും കല്ലുകൾ അനൎഗ്ഗളമായി വീണിരുന്നു. ഞങ്ങൾ ഒരം അനൎത്ഥത്തെപ്പററി സംസാരിച്ചുകൊണ്ട് അകത്ത് നില്ക്കുമ്പോൾ എന്റെ വലത്തെ കാതിന്മേൽ തൊട്ടും തൊടാതെയും "പ്ലു" എന്നൊരു ശബ്ദത്തോടുകൂടി എന്തൊ ഒരു സാധനം മോളിൽനിന്ന എന്റെ കാല്ക്കൽ വന്നുവീണു. അതിശയത്തോടുകൂടി കുനിഞ്ഞ് അതിനെ എടുത്ത നോക്കുമ്പോൾ അത മറെറാന്നുമല്ലാ. നിലം ഉരച്ചിരുന്ന കല്ലായിരുന്നു. ഞാൻ ചാരി നിന്നിരുന്ന വാതലിന്റെ പടിപ്പുറത്തു ഇരുന്നിരുന്നതും വീട്ടുകാർ എടുത്ത് താഴത്ത് വക്കാൻ വിട്ടുപോയതും ആണ്. ആ കല്ല് യാതൊരാളും തൊടുകയൊ കാണുകയൊ ഉണ്ടായിട്ടില്ലെന്നുള്ളത് നിൎവ്വാദമാണ്. അധികം താമസിക്കാതെ ഞങ്ങൾ മടങ്ങി ആ പറമ്പിലും ചുററുമുള്ള പറമ്പുകളിലും ചുററിനടന്ന് നോക്കി. അവിടെ എങ്ങും യാതൊരനക്കവും ഉണ്ടായിരുന്നില്ലാ. ചാത്തന്റെ ഉപദ്രവംതന്നെ എന്ന് എല്ലാവരും തീൎച്ചപ്പെടുത്തി. പിറെറന്നാൾ രാവിലെ എട്ടുമണി വണ്ടിക്കതന്നെ ചാത്തുക്കുറുപ്പ ചെൎപ്പു എഴുത്തച്ഛനെ കാണ്മാൻപൊന്നാനിക്കപൊയി മൂന്ന മണി വണ്ടിക്ക ചില ചക്രങ്ങളും എന്തൊ ചിലവികൃതാക്ഷരങ്ങളും എഴുതിട്ടുള്ളൊരു ഓലക്കഷണത്തോടുകൂടി മടങ്ങി എത്തി. ഓലക്കഷണം ആവീടിന്റെ ഒരു തൂണിന്മേൽ കെട്ടി അതിന്മേൽ എട്ട് പത്ത് അടി അടിച്ചു. അന്ന മുതൽ കല്ലേറും നിന്നു. അന്നു മുതൽ കുട്ടിച്ചാത്തനിൽ എനിക്ക വിശ്വാസവും ജനിച്ചു. അന്നു മുതൽതന്നെ ചെപ്പിടിവിദ്യക്കാർ നേരം പോക്കായിട്ടല്ല താഴെ പറയും പ്രകാരം പാടാറുള്ളത് എന്നും എനിക്ക് ബോദ്ധ്യമായി.

> "കാടിവാടാകുട്ടിച്ചാത്താ
> ഇന്നുഉരുട്ടുക്കംപിരട്ടുക്കംഉതവിശെയ്യത്താൻ
> കാടിവാടാകുട്ടിച്ചാത്താ".

എന്ന പുത്തേഴത്ത ഗോവിന്ദമേനോൻ.



# രാധാകൃഷ്ണയോഗം.*

## വഞ്ചിപ്പാട്ട്.

---

പൂൎണ്ണവേദപ്പൊരുളാകുംപൂൎണ്ണവേദാലയന്റെ
പുണ്യമേറുംകഥയെല്ലാംവൎണ്ണ്യമാണല്ലോ
പത്തവതാരത്തിലുംവെച്ചുത്തമംകൃഷ്ണാവതാരം
സത്തരാകുംമുനീന്ദ്രൎക്കുംചിത്തരംഗസ്ഥം
ദാശകന്യാസുതൻവേദവ്യാസനാംമാമുനിശ്രേഷ്ഠൻ
പേശലമാംകൃഷ്ണലീലപേശിനാനേററം
കണ്ണനുണ്ണിക്കിടാവോരോവൎണ്ണമായ്ചെയ്തവയുള്ള
വൎണ്ണനത്തിൽക്കൊതിക്കാത്തകൎണ്ണമാൎക്കുള്ളു
ചട്ടമാക്കണ്ണനാമുണ്ണിക്കൂട്ടരുള്ളകളികേൾപ്പാൻ
ഒട്ടുമേതൻചെവിചെല്ലാതപ്പാട്ടനേപൊട്ടൻ
അപ്പടിക്കുരസിപ്പിക്കുംചില്പുരുഷക്കിടാവിന്റെ
അത്ഭുതമാംകഥയൊന്നിന്നല്പമോതുന്നേൻ —

നന്ദഗോപൻകണ്ണനുണ്ണിനന്ദനനേയൊരുനാളിൽ
നന്ദിയോടന്തിനേരംകാളിന്ദിയാററിങ്കൽ
ആത്തമോദംമെല്ലെഴുകിച്ചാസ്ഥയോടേത്തുടപ്പിച്ചു
പേൎത്തുമോമൽത്തിരുമുടിനൂൎത്തുകെട്ടിച്ചു
കാതിലാട്ടുംകുണ്ഡലങ്ങൾജാതിയായിക്കഴുത്തിങ്കൽ
മാതിരിക്കുപുലിനഖംമോതിരംമാല
കങ്കണംകൈകളിൽനല്ലകിങ്കിണിക്കൂട്ടരക്കെട്ടിൽ
ഭാഗിയേറുംതളകാലിലിങ്ങിനെയെല്ലാം
കുട്ടികൾക്കൊത്തൊരുമോടിമട്ടിലായിട്ടണിയിച്ചു
പൊട്ടിട്ടാകൌതുകമുള്ളിൽത്തട്ടിടുംവണ്ണം

---

* ബ്രഹ്മവൈവൎത്ത പുരാണത്തിൽ വിസ്തരിച്ചിട്ടുള്ളതും അഷ്ടപദിയിൽ "മേഘൈൎമ്മേദുരമംബരം" എന്ന ശ്ലോകംകൊണ്ടു സൂചിപ്പിച്ചിട്ടുള്ളതുമായ കഥയാകുന്നു.

ആക്കിടാവിന്നഴകേററംനോക്കിനോക്കിരസിച്ചച്ഛൻ
ഭാഗ്യവാനൊട്ടിടനിന്നാൻയോഗ്യനാംനന്ദൻ

പയ്യനാംകണ്ണനേപ്പിന്നെക്കയ്യിലാമ്മാറെടുത്തച്ഛൻ
പയ്യിണങ്ങുംഗൃഹന്നോക്കിപ്പയ്യവേപോന്നാൻ

നന്ദനോരോന്നുരചെയ്തുംനന്ദനനേച്ചിരിപ്പിച്ചും
അന്നദികാനനത്തൂടെമന്ദമായ്പ്പോന്നു-

  അത്തുപൊഴുതെന്തോമോഹിച്ചതുപോലെനടക്കാഞ്ഞോ
പുതുമുകിൽവർണ്ണൻകരഞ്ഞിതുമുകുന്ദൻ

ഇടയ്ക്കിടെക്കയ്യുംകാലുംകുടഞ്ഞിടഞ്ഞയ്യോകഷ്ടം
ഇടനെഞ്ഞുപൊട്ടിക്കുട്ടിയുടൻകരഞ്ഞു

നിറുത്തിയാൽനിൽക്കാതേററംവെറുത്തിടുംവണ്ണമുണ്ണി
പരന്നോരാക്കാട്ടിൽത്തൊള്ളതുറന്നുകേണാൻ

‘കരയരുതരുതുണ്ണീപെരിയൊരുപാപ്പംതരാം
തരമൊടുവെണ്ണപാലുംതരുവനിഞ്ഞാൻ

കുടഞ്ഞെന്തിക്കരയുന്നതുടനമ്മമുലതരും
പിടയല്ലേകുട്ടാകൊച്ചുമിടുക്കനല്ലേ’

പലതരമേവമച്ഛൻവിലക്കുവാൻപറഞ്ഞിട്ടും
ഫലമില്ലാനിലവിളിനിലച്ചതില്ലാ

‘എന്തിതയ്യോനിലവിളിപന്തിയല്ലാഭൂതങ്ങൾ
അന്തിനേരംബാധിച്ചിതോചിന്തിയാതെന്തോ?

അമ്മവേണ്ടെന്നുരച്ചിട്ടുമിമ്മകനേക്കൊണ്ടുപോന്നേൻ
ഇമ്മട്ടങ്ങുകൊണ്ടുചെന്നാൽപെണ്ണന്നികേഴും’

അന്തരംഗത്തിലീവണ്ണമന്തമററവിചാരത്താൽ
അന്ധകാരപ്പുറപ്പാടിലന്ധനായ്നന്ദൻ

ഉൽഘടമപ്പൊഴേരാവാമുൽക്കടരാക്ഷസിപെററ
മക്കളേപ്പോലഘോകാറിൻതിക്കലായ്വാനിൽ

നീലമേഘങ്ങളാംരക്ഷോബാലമായാപ്രയോഗത്താൽ
ചാലവേവൻമറവെന്നപോലെയായ്ദ്ധ്വാന്തം

ക്കുററനാററിൻകരവൃക്ഷമേററമാട്ടംപ്രകാരത്തിൽ
ചീററമോടേമഹാഘോരംകാററടിച്ചെത്തി

കർണ്ണരന്ധ്രംപിളർന്നീടുംവണ്ണമുള്ളോരിടിവെട്ടി
കണ്ണനേക്കയ്യിലേന്തിടുന്നണ്ണനുംഞെട്ടി
കണ്ണുരണ്ടുംമഞ്ഞളിക്കുംവണ്ണമുള്ളോരിടിമിന്നൽ
തിണ്ണമുണ്ടായ്ഭയംതോന്നുംവണ്ണമേവീണ്ടും
കാട്ടിൽവെച്ചന്തിനേരത്തീമട്ടിലുണ്ടാമിളക്കത്തിൽ
ഞെട്ടിയേററംകരഞ്ഞാനാക്കുട്ടിയാംകണ്ണൻ
അത്ഭുതമപ്പോഴേവാനിലുൾപ്പെട്ടുംമിന്നൽമാഞ്ഞാലും
നില്പതായ്ക്കണ്ടുപോൽനന്ദൻനൽപ്രഭാപൂരം
ഇന്നിതെന്തെന്നിഹവീണ്ടുമൊന്നിവൻനോക്കീടുന്നേരം
മുന്നിലാമ്മാറുടൻകണ്ടുതന്നപിയാൾവേഷം
നന്ദിയേറുംവൃഷഭാനുനന്ദിനിരാധയാംഗോപി
മുന്നിലെത്തുന്നതായ്ക്കണ്ടാനെന്നിതേയുള്ളു
കാട്ടിലേവംകയൽക്കണ്ണാൾക്കൂട്ടിനുണ്ടായതുമൂലം
ഒട്ടിഹനന്ദനാശ്വാസംകിട്ടിയന്നേരം
‘എന്തിതുരാധികേപാർത്താൽപന്തിയല്ലാത്തൊരീഘോഷം
അന്തികത്തിപ്പോൾനീവന്നതെന്തിതാശ്ചര്യം
ഇക്കരയുംകണ്ണനേനീകസ്തൂലമ്പോടെടുത്താലും
ഉൽക്കടമാംനിലവിളിനിൽക്കുമേയെന്നാൽ
കൂടിടുംകാറിടിമിന്നൽധാടിയോടീവകയെല്ലാം
കൂടിയരാത്രിയിൽക്കാട്ടിൽപ്പേടിയാവില്ലേ?
രാത്രിയായാലഭയംചാരുഗാത്രികണ്ണനുണ്ടുപണ്ടേ
ഇത്രയുംഭീഷണമായാലെത്രപേടിക്കും
ഏററിവനേയെടുത്താർത്തിമാററിയാലുംശുഭശീലേ
പോററിദേവൻതുണയ്ക്കട്ടെനേററിമേൽക്കണ്ണൻ
മുന്നിൽമന്ദംനടക്കാംഞാൻപിന്നിൽനീപോരികമ്പാലേ
ഉണ്ണിയേയുമെടുത്തുകൊണ്ടുണ്ണിമാൻകണ്ണി’
ഇങ്ങിനേനന്ദനോതുമ്പോളിംഗിതപ്പുഞ്ചിരിയോടേ
അങ്ങിനെതന്നെയെന്നാൾതന്വംഗിയാംരാധ
രാധതൻകയ്യിലാബ്ബാലശ്രീധരനേക്കൊടുത്തപ്പോൾ
ബാധതീർന്നുകരയാതായ്മാധവൻചിത്രം

നന്ദിയോടങ്ങുടൻനന്ദൻമുന്നിലായിനടകൊണ്ടാൻ
പിന്നിലുള്ളകഥയല്ലോപിന്നെയാശ്ചര്യം-

കുട്ടിയെത്തന്നുടെകയ്യിൽക്കിട്ടിയപ്പോളവൾക്കുള്ളിൽ
തുഷ്ടിയായ്തന്നുടെമായാസൃഷ്ടിസാഫല്യാൽ

ഈവിധംകൊററുകാർമിന്നൽഭ്രുവിറയ്ക്കിടിയെല്ലാം
ദേവിയാംരാധതൻമായകൈവിരുതത്രേ

ശക്തിയേറുംപഞ്ചമഹാശക്തികളിൽവെച്ചുരാധ
മുക്തിദനാംശ്രീകൃഷ്ണൻെറശക്തിയാണല്ലോ

അന്നുരാധാകൃഷ്ണയോഗമെന്നുചൊല്ലുംശുഭയോഗം
മുന്നമേനിശ്ചയിച്ചിട്ടുണ്ടെന്നതേവേണ്ടു

ആയതിന്നായഹോരാധയായതിങ്ങുമഹാശക്തി
മായചിന്നിച്ചുവയാണുണ്ടായചിഹ്നങ്ങൾ

മുന്നമേനാരദൻചൊല്ലാൽനന്ദഗോപനിവൾതൻെറ
ഉന്നതതപമറിഞ്ഞിട്ടുണ്ടെന്നുകേൾപ്പുണ്ടേ

രണ്ടുവയസ്സിൻെറപ്രായംകൊണ്ടുവാഴുംശ്രീകൃഷ്ണനെ
രണ്ടുകൈകൊണ്ടേററുവാങ്ങിക്കൊണ്ടുടൻരാധ

മെല്ലെമെല്ലെനടക്കുമ്പോൾതെല്ലുനേരമനങ്ങാതെ
മല്ലനേത്രൻകിടന്നാനാവല്ലവബാലൻ

അഞ്ചുപത്തങ്ങടിവെച്ചാച്ചഞ്ചലാക്ഷീനടന്നാറെ
വഞ്ചനാമാനുഷനില്ലാചെഞ്ചമ്മേകയ്യിൽ

മായയാമെന്നെയുംകൂടിമായയാലേമയക്കുന്നോ
ആയർകോൻപൈതലെന്നായിട്ടായവൾനിന്നാൾ

ഇങ്ങുകയ്യിൽക്കിടാവില്ലാഞ്ഞങ്ങുമിങ്ങുമുടൻതന്നെ
മംഗലമൂർത്തിയെത്തേടീമംഗലഗാത്രി

കൊണ്ടൽനേർവർണ്ണനെയെങ്ങുംകണ്ടതില്ലത്ഭുതത്തോടും
കണ്ണിതംവൃണ്ടിതുരാധകണ്ടിവാർകേശി

സ്വപ്രഭാവത്തോടുംപിന്നെചിൽപ്രകാശാത്മികയായി
ക്ഷിപ്രമാരാധകണ്ണിട്ടാളപ്രദേശത്തിൽ

മായയാംരാധയുമല്ലുംമായയിങ്കൽഭ്രമിച്ചാലും
ആയതുംതീർന്നവൾക്കുണ്ടായായതാനന്ദം

ചുററുമേപച്ചിലവള്ളിച്ചുററുമുള്ളാപ്പുഴവക്കിൽ
ഏററമാശ്ചര്യമായെന്തോമാററമുണ്ടായി

ഉണ്മയിൽപ്പച്ചിലക്കാട്ടിൽകണ്മയക്കംപ്രകാശത്തിൽ
പൊന്മണിമണ്ഡപംകണ്ടാൾപെണ്മണിമുന്നിൽ

ആയതിൻെറനടുക്കായിട്ടായതാക്ഷീമണികണ്ടാൾ
ആയർകുലപ്പെരുമാളാമായവനേയും

വെണ്ണപോലെവെളുത്തുള്ളോരണ്ണനേയുംസമീപത്തിൽ
കണ്ണടച്ചാശുടൻകണ്ടാൾകണ്ണനോടൊപ്പം

ഇപ്പടികണ്ടൊരാക്കാഴ്ചയ്ക്കത്ഭുതമാമൊരുമാററം
ഉല്പലാക്ഷീമണികണ്ടാളപ്പൊഴേതന്നെ

പൊന്മണിമണ്ഡപത്തിങ്കൽവെണ്മയേറുംഫണിതല്പേ
നന്മയിൽക്കണ്ടിതുസാക്ഷാൽ ചിന്മയരൂപം

ശേഷശായിഭഗവാൻെറവേഷമെന്തുപുകൾക്കേണ്ടു
ഈഷലില്ലത്രവൈകുണ്ഠഘോഷമുണ്ടെല്ലാം

ബ്രഹ്മദേവനടുത്തുണ്ടുബ്രഹ്മഘോഷമുഴക്കുന്നു
ബ്രഹ്മകല്പർസനകാദിബ്രഹ്മജന്മാരും

നാരദനുണ്ടടുത്തെന്തോപോരുകണ്ടുചിരിക്കുന്നു
നീരജാക്ഷൻകടാക്ഷിക്കുന്നാരമാശ്ചര്യം

ഒത്തുവെച്ചോരുവൈകുണ്ഠപത്തനമാമവിടത്തിൽ
സത്വമൂർത്തിക്കടുത്തെത്തിസത്വരംരാധ

"ബ്രഹ്മദേവഭവാന്നൂനംനമ്മോടർത്ഥിച്ചതിൻവണ്ണം
എന്മഹാശക്തിയേക്കാണുകകണ്മിഴിച്ചാലും"

എന്നിവണ്ണംജഗന്നാഥൻചൊന്നിടുംരാധയേക്കാട്ടി
ചെന്നുടനനന്തമുഖൻരാധാവന്ദനംചെയ്തു

താമരപ്പൂമകൾപിന്നെപ്രേമഭക്തിപ്രസാദാർദ്രം
കാമിതംനല്കിയകൃഷ്ണസ്വാമിയോടോതി

"കണ്ടുഞാൻകണ്ടുഞാൻനാഥകണ്ടുനിന്മായയേസ്വാമി
വീണ്ടുമേപൊങ്ങുന്നു സന്തോഷംപൂണ്ടുഗോവിന്ദ

എങ്കിലൊന്നുണ്ടുണർത്തിപ്പാൻതങ്കിടുംവൻകനിവോടെ
മങ്കയാംരാധയെവേൾക്കപങ്കജനാഭ

ചാലെവേളിക്രിയവേണ്ടുംപോലെയെല്ലാംനടത്തിപ്പാൻ
കാലവുംനന്നിതാകാലകാലനുംവന്നു

ഞങ്ങളെല്ലാവരുംകൂടീട്ടിങ്ങുകൎമ്മംതുടങ്ങട്ടേ
മംഗലമാംക്രിയയ്ക്കൊക്കകിംതുദനുവാദം"

ഇപ്രകാരംവിധികേൾപ്പിച്ചപ്പൊഴെ"നാൽനടക്കട്ടേ
ക്ഷിപ്ര"മെന്നങ്ങരുൾചെയ്തു ചിൽപുമാൻകൃഷ്ണൻ

പണ്ടുഗൌരീവിവാഹത്തിൽകണ്ടകൎമ്മക്രമംപോലേ
വേണ്ടവേളിക്രിയാഘോഷംവീണ്ടുമുണ്ടായി

ബ്രഹ്മനുംമക്കളുമാണീബ്രഹ്മവേളിക്രിയയ്ക്കെല്ലാം
കൎമ്മശുദ്ധിസ്ഥിതിൽപ്പാരംനന്മയെന്തുള്ളു

പത്തുപത്തിൽപ്പെരുക്കിട്ടുപത്തുവട്ടംപരത്തീടും
പത്തിയുള്ളോനിനിച്ചെയ്യുംസത്തിരംസാക്ഷി

മെത്തയായ്നിന്നിടുംഭോഗിസത്തമൻമൂപ്പരിവൃത്തം
വിസ്തരിപ്പാൻപുറപ്പെട്ടാലെത്തുമോ ആവോ?

ഞങ്ങളുണ്ടോവിചാരിച്ചാലങ്ങുവക്കുകടിക്കുന്നു
മംഗളമെന്നിത്രമാത്രംമംഗളംചൊല്ലാം

വേളിതിന്നുക്രിയയ്ക്കുള്ളോരാളിതിൽപ്പെട്ടവർപോയീ
വേളിശേഷക്രിയയുമന്നാളിലേചെയ്തു

മണ്ഡപവുംമണിജാലമണ്ഡലവുമുടൻമാഞ്ഞു
തിണ്ണമാററിൻകരക്കാടവ്വണ്ണമേറിന്നു

ബാലകൃഷ്ണൻയുവാവായിബ്ബാലയാംരാധയുമായി
ലീലയാടീയമുനതൻവേലയിൽത്തന്നെ

കാമശാസ്ത്രപ്രയോഗത്തിൽകേമമോരോമനോധൎമ്മം
കാമിനിരാധയുംകൃഷ്ണസചാമിയുംകാട്ടി

രാധനാണിക്കിലുംമെല്ലേമാധവൻകൌശലംചൊല്ലി
സാധുബിംബാധരത്തിൻെറസചാദുനോക്കീടും

മാർമറുകെത്തുളമ്പീടുംപോർമുലകൾപുണർന്നീടും
നേർമുഖംകാട്ടിടാഞ്ഞാലുംകാർമുകിൽവൎണ്ണൻ

പട്ടുടച്ചേലയിൽത്തക്കംകിട്ടുമപ്പോൾപ്രിയൻമെല്ലേ
തൊട്ടുപോയാലുടനേകൈതട്ടുമേരാധ

ഈവിധംകൃഷ്ണനുംരാധാദേവിയുംകാമയുദ്ധത്തിൽ
കൈവിശേഷംപ്രയോഗിച്ചിട്ടാവിപിനത്തിൽ

ഇക്രമത്തിന്റെമേൽവേണ്ടുന്നക്രമവുംരസത്തോടെ
ശിക്ഷയിൽച്ചെയ്തിതുകാമശിക്ഷയിൽപ്പിന്നെ

ഫുല്ലവല്ലിഗൃഹംപുക്കീവല്ലവീവല്ലവചന്ദ്രം
മുല്ലബാണപ്പടവെട്ടിനല്ലതിൻവണ്ണം.

കാർമുടിക്കെട്ടഴിഞ്ഞിട്ടുംനീർമുഖത്തുപൊടിഞ്ഞിട്ടും
പോർമുലക്കുന്നുലഞ്ഞിട്ടുംപോർമുടിഞ്ഞപ്പോൾ

പട്ടുചേലകിഴിഞ്ഞിട്ടുംപട്ടുപ്പൂമെയ്തളർന്നിട്ടും
മട്ടുമാറിപ്പുറംകാണപ്പെട്ടപോൽരാധ

കൈതവമാനുഷനേവംചെയ്തകൃത്യംകഴിഞ്ഞപ്പോൾ
പൈതലായ്ത്തീർന്നിതുപൂർണ്ണചൈതന്യമൂർത്തി

രാധയുംപൊന്നതിൻവണ്ണംബാധതീർത്തുണ്ണിയെമെല്ലെ
താതപാർശ്വത്തിലെത്തിച്ചുജാതവാത്സല്യം.

പുണ്യമാമീയൊരു "രാധാകൃഷ്ണയോഗം" കഥകേട്ടാൽ
പിന്നെയൊന്നുംപറയാനില്ലെന്നുമാനന്ദം.

# ലളിത.*

നേരം അർദ്ധരാത്രി ആണ്. ദക്ഷിണ ഇൻഡ്യയിൽ ഉള്ള ഒരു ഗ്രാമത്തിൽ ഈ സമയത്തു പൂർണ്ണമായ നിശ്ശബ്ദത എങ്ങും വ്യാപിച്ചിരിക്കുന്നു. മേഘങ്ങളാൽ അബാധമായി ശോഭായമാനമായിരിക്കുന്ന ആകാശമണ്ഡലത്തിൽ ചന്ദ്രൻ അതിധാവള്യത്തോടുകൂടി പ്രകാശിക്കുന്നുണ്ട്. ഈ ഗ്രാമത്തിന് ദക്ഷിണ ഇൻഡ്യയിലെ മററു ഗ്രാമങ്ങൾക്കുള്ളതിൽ നിന്നു ഒരു വിശിഷ്ടത എന്തെന്നാൽ, അതിലെ നിവാസികൾ വളരെ ധനികന്മാരാണെന്നുള്ള ഒരു സംഗതി മാത്രമാണ്. മററു ഗ്രാമങ്ങളേപ്പോലെ ഇതും മൂന്നായി വിഭജിച്ച്

* ഒരിംഗ്ലീഷു മാസികയിൽനിന്നു തർജ്ജിമ ചെയ്യപ്പെട്ടത്.

ഒരു ഭാഗത്ത് ബ്രാഹ്മണരും, ഒന്നിൽ ശൂദ്രരും, കുറെ അകലെ ആയി അസംഖ്യം കുടിലുകളാൽ നിബിഡമായ മറെറ ഭാഗത്ത് പറയരും, നിവസിച്ചിരുന്നു. ബ്രാഹ്മണരാൽ അധിവസിക്കപ്പെട്ടിരുന്ന ഭാഗത്തുള്ള ഭവനങ്ങൾ, മററു ഭാഗങ്ങളിലുള്ളവയോടു താരതമ്യപ്പെടുത്തുന്നതായാൽ മഹത്തരങ്ങളെന്ന് നിസ്സംശയം പറയേണ്ടിയിരിക്കുന്നു. അവയെല്ലാം ശുചിയുള്ളവയും വിശാലമായവയും ആണ്. വിശിഷ്യ, പ്രധാനികളായ കൊഴവന്മാരുടേയും പണം കടം കൊടുക്കുന്നവരുടേയും വാസനിലയങ്ങൾ വെള്ളയിട്ടു, ചായമടിച്ചും വാർണ്ണിസ്സുതേച്ചും പുതിയമാതിരിയിൽ പണിചെയ്യപ്പെട്ടിരിക്കുന്നതിനാൽ സമീപസ്ഥങ്ങളായ നീചഭവനങ്ങളുടേമേൽ അവയ്ക്കുള്ള ശ്രേഷ്ഠത നിഷ്പ്രയാസം പ്രത്യക്ഷപ്പെടുന്നുണ്ട്.

ഈ ചെറിയ ഗ്രാമത്തിൽ ഒരു ദിവ്യമായ ശാന്തത എങ്ങും പ്രചരിക്കുന്നു. പറയന്മാർ മുതലായ ഹീനജാതിക്കാരുടെ വാസസ്ഥലങ്ങൾക്കപ്പുറത്ത് വളരെ ദൂരെ നില്ക്കുന്ന ആൽവൃക്ഷങ്ങളിൽ തങ്ങളുടെ രാത്രിതോറുമുള്ള സത്ര്യയിൽ ഏപ്പെട്ടിരിക്കുന്ന വാവലിന്റെ ശബ്ദമല്ലാതെ മററു പക്ഷികളുടെ ഒച്ചയാകട്ടെ, തോട്ടങ്ങളിലുള്ള വൃക്ഷങ്ങളിലെ ഇലകളുടെ ചലനശബ്ദമാകട്ടെ, ഒന്നും തന്നെ ആ രാത്രിയിലെ ദിവ്യശാന്തതയെ ബാധിക്കുന്നില്ല. എന്നാൽ സൂക്ഷ്മകർണ്ണങ്ങൾക്ക് മററു ശബ്ദങ്ങൾ ആ ദിവ്യമായ നിശ്ശബ്ദതയെ ഭേദിക്കുന്നുണ്ടെന്നു ഗ്രഹിക്കാം. എന്തെന്നാൽ വളരെ ദൂരത്തായി ഒരു കാളമണിയുടെ ശബ്ദം കേൾക്കുന്നുണ്ട്.

അതിദൂരത്തിൽ കേട്ട മണിയുടെ കിലുക്കം ക്രമേണ സമീപിച്ചു നല്ലപോലെ കേട്ടുതുടങ്ങി. പക്ഷേ അതു ദൂരത്തുള്ള അമ്പലത്തിൽ നിവേദിക്കുന്നതിന്നായി ധാന്യങ്ങളും പാലും കൊണ്ടുപോകുന്ന വൈരാഗിയുടെ ചുമലിൽ വഹിച്ചിരിക്കുന്ന കാവിടിയിൽ കെട്ടിയിട്ടുള്ള മണികളുടെ കിലുക്കമായിരിക്കാം. അഥവാ അത് — —ഒ! ഇപ്പോൾ സംശയനിവൃത്തിവന്നു. വക്രമായ പാതയിൽ കൂടി ഒരു വണ്ടിവരുന്നുണ്ട്. സാധാരണയായി ഈ പ്രദേശത്തു കാണുന്നവയായ അധികം കിടുക്കമുള്ള വണ്ടികളേക്കാൾ ഇതു എത്രയോ നല്ലതായി തോന്നുന്നു. കഴുത്തിനു ചുററും മണി കെട്ടപ്പെട്ടിട്ടുള്ളവയും സാവധാനമായി നടക്കുന്നവയും ആയ കാളകളാൽ വലിക്കപ്പെടുന്ന ഈ വാഹനത്തെ സൂക്ഷിച്ചു നോക്കിയാൽ നാട്ടുപുറത്തു കാണു

ന്ന ഒരു കാഴ്ചയാണ് ദൃഷ്ടിഗോചരമാകുന്നത്. മണൽ നിറഞ്ഞിരിക്കുന്ന തെരുവീഥിയിൽ കൂടി നിലം കുഴിയത്തക്കവണ്ണം വലിച്ചും ഇരുപുറത്തും പൊടി പരപ്പിച്ചും ഉള്ള ഗതിയാകയാൽ അകത്തിരുന്നിരുന്ന ആളുകളെ തിരിച്ചറിയത്തക്കവണ്ണം വണ്ടിസമീപത്തു എത്തുന്നതിന്നു കുറേനേരം വേണ്ടിവന്നു. ചാട്ടയെ കൂടക്കൂടെ പൊക്കി അടിച്ചും വാലിനെ പിടിച്ചു ചുററിയും വേഗത്തിൽ കാളകളെ ഓടിക്കുന്നതിന്നു ഉത്സാഹിക്കുന്ന വണ്ടിക്കാരനെ കൂടാതെ ആ വണ്ടിയിൽ രണ്ടാളുകൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഒരു ആൺകുട്ടിയും ഒരു പെൺകുട്ടിയും ആയിരുന്നു അകത്തിരുന്നവർ.

വണ്ടി അതിവേഗത്തിൽ ഓടി ഒരു വലിയ ബ്രാഹ്മണ ഭവനത്തിൻെറ മുമ്പിൽ ചെന്നുനിന്നു. മുൻപിലും പിറകിലുമായി നടന്നു വണ്ടിക്കാരനോടു ചേന്നു മൂളിപ്പാട്ടും പാടി വന്നിരുന്ന രണ്ടു ഭൃത്യന്മാർ വേഗത്തിൽ ചെന്നു വണ്ടിയുടെ വാതലിനെ മറച്ചിരുന്ന തിരശ്ശീലയെ മാററി. പന്ത്രണ്ടിൽ അധികം വയസ്സില്ലാതിരുന്ന ആൺകുട്ടി ആദ്യം ഇറങ്ങി. പെൺകുട്ടിയും പിന്നാലെ പുറത്തുവന്നു. അവളുടെ ആകൃതിയിലും ലക്ഷണങ്ങളിലും ആൺകുട്ടിയോടു അതിസാദൃശ്യമുണ്ടായിരുന്നു. പക്ഷേ അവർ അടുത്ത സംബന്ധികൾ ആയിരുന്നിരിക്കാം. അഥവാ സഹോദര സഹോദരിമാർ എന്നും വന്നേക്കാം. അതി ധാവള്യം കലൎന്ന ചന്ദ്രികയിൽ നിന്നപ്പോൾ അവൾ എത്ര മനോഹരമായ ഒരു കാഴ്ചയായിരുന്നു! വയസ്സ് പതിനാലിൽ കൂടുതൽ ഉണ്ടായിരുന്നില്ല. എന്നാൽ ഈ പ്രായത്തിലുള്ള ആളുകൾക്ക് സാധാരണയായ ഒരു ദുഃഖഭാവം അവളുടെ കോമളമായ മുഖത്തു സ്ഫുരിച്ചിരുന്നു. എന്നാലും അത് ചന്ദ്രബിംബസമാനമായ ആനനകാന്തിയെ ഒട്ടും കുറച്ചിരുന്നില്ല. ആഭരണങ്ങൾ ഒന്നും അണിയാതെ വസ്ത്രങ്ങളാൽ മാത്രം ദേഹത്തെ മറച്ചിരുന്ന ആ സ്ത്രീരത്നത്തെ കണ്ടാൽ ഇഹലോകജാതമായ ഒരു സാധനമെന്ന് ആരും വിചാരിക്കയില്ല. നേരേ മറിച്ച്, ഒരു ദേവതാവിശേഷം തന്നെയാണെന്നു ശങ്കിക്കാനിടയുണ്ടായിരുന്നു. ആകപ്പാടെ നോക്കിയാൽ, ഇവൾ, നാം നമ്മുടെ ജീവകാലത്തിൽ അപൂൎവമായിക്കാണുന്നവയും ഒരിക്കൽ കണ്ടുകഴിഞ്ഞാൽ പ്രതിച്ഛായ നമ്മുടെ മനസ്സിൽ ദൃഢമായി പതിയുന്നവയും ആയ ദിവ്യരൂപങ്ങളിൽ ഒന്നായിരുന്നു. ഇവർ രണ്ടുപേരും വണ്ടിയിൽ നിന്നിറ

ങ്ങിയ ഉടൻ തന്നെ വണ്ടി നിശ്ശബ്ദമായി തിരിച്ചുപോകയും അവർ പടിവാതുക്കലേക്കു വരികയും ചെയ്തു. "കുട്ടി കതകിനു മുട്ടാത്തതെന്ത്? രാത്രിമുഴുവനും നാം ഇവിടെനിന്നു മഞ്ഞുകൊള്ളണമോ" എന്നു കണ്ഠാനന്ദമായ ഒരു സ്വരത്തിൽ അവൾ ചോദിച്ചതിന്നുത്തരമായി "ലളിതേ, ധൃതിപ്പെടാതിരിക്കൂ, ഞാൻ ക്ഷണത്തിൽ വാതുക്കൽ തട്ടാം. ഈ മൌനം എന്തുകൊണ്ടാണെന്നു എനിക്കു മനസ്സിലാകുന്നില്ല. നമ്മെ അകത്തെയ്ക്കു വിളിക്കുന്നതിന്ന് ആരും ഉണന്നിരിക്കുന്നില്ലല്ലോ" എന്നു അസ്വാസ്ഥ്യത്തോടെ പറഞ്ഞുംകൊണ്ട് ആ ബാലൻ വാതലിൽ തട്ടിവിളിച്ചു.

ഈ സന്ദർഭത്തിൽ ആ ഭവനത്തിനകത്തുള്ള വിശേഷങ്ങൾ എന്തെല്ലാമെന്നു ആരാഞ്ഞുതന്നെ. ദുഃഖത്തിൻെറയും മൌനത്തിൻെറയും ലക്ഷണങ്ങൾ തന്നെയാണ് അവിടെ എല്ലായിടത്തും പ്രത്യക്ഷമാകുന്നത്. അവിടെ ഉള്ള ഏററവും വിശാലമായ ഒരു മുറിയിൽ വിലപിടിച്ച ഒരു കിടക്ക നിലത്തു വിരിച്ചിട്ടുള്ളതിൽ ഏകദേശം ഇരുപതു വയസ്സു പ്രായമുള്ള ഒരു പുരുഷനെ കിടത്തിയിരിക്കുന്നു. അയാളുടെ ചുററും ദുഃഖം കലന്നും അശ്രുധാരയാൽ അടയാളപ്പെട്ടും ഉള്ള മുഖങ്ങളോടുകൂടി സംബന്ധികളായ പത്തിരുപതാളുകൾ ഇരിക്കുന്നു. തങ്ങൾക്കു വരാൻ പോകുന്ന ഒരു വലുതായ ദുഃഖത്തിൻെറ ഛായ കണ്ടിരിക്കുന്നതിനാൽ അവിടെ കൂടിയിരുന്ന സ്ത്രീകളും പുരുഷന്മാരും അവസ്ഥാഭേദങ്ങളെല്ലാം ദൂരത്താക്കി ഇടകലന്നിരിക്കുകയാണ്. കുടുംബത്തിലെ നിധിയായ ആൾ ഇതാ മരണശയ്യയെ പ്രാപിച്ചിരിക്കുന്നു. അയാളുടെ മാതാപിതാക്കന്മാർ തലയ്ക്കൽ ഇരുന്നു നിത്യമായി തങ്ങളിൽനിന്നും എടുത്തു കളയപ്പെടുവാൻ പോകുന്ന പ്രിയപുത്രനു വേണ്ട ശുശ്രൂഷകൾ ചെയ്യുന്നു. യുവാവ് ഇപ്പോൾ ബോധമില്ലാതെ കിടക്കുകയാണ്. എന്നാൽ ജാഗ്രത്തിൽ കിടന്നിരുന്ന സമയം, മൂന്നുകൊല്ലങ്ങൾക്കു മുമ്പ് ചെയ്ത വിവാഹാനന്തരം അഞ്ചോ ആറോ പ്രാവശ്യം മാത്രം കണ്ടിട്ടുള്ള ബാലികയായ തൻെറ ഭാൎയ്യയെ അന്വേഷിച്ചു. പിതൃഭവനത്തിൽ താമസിച്ചുവന്ന ആ ബാലികയെ കൂട്ടിക്കൊണ്ടുവരുന്നതിന്ന് ആളെ അയച്ചിട്ടുണ്ടായിരുന്നതിനാൽ ശ്വശ്രൂനമ്മമാർ അവളുടെ വരവിനെ പ്രതീക്ഷിച്ചിരിക്കയായിരുന്നു.

കതകിൽ തട്ടിയശബ്ദം രോഗി കിടന്ന മുറിയുടെ നിശ്ശബ്ദത

യെ ലംഘിച്ച ഉടൻതന്നെ അദ്ദേഹത്തിൻെറ പിതാവ് "ലളിത വന്നു ചേൎന്നല്ലോ" എന്നു സാവധാനത്തിൽ പറകയുണ്ടായി. തൻെറ പ്രാണവല്ലഭയുടെ നാമോച്ചാരണത്തിൽ മൃതപ്രായനായ യുവാവ് തൻെറ കണ്ണുകളെ ആഗ്രഹസമേതം മിഴിച്ച് എല്ലായിടത്തും നോക്കി. അവിടെ ഉണ്ടായിരുന്നവരിൽ രണ്ടുമൂന്നുപേർ ബദ്ധപ്പെട്ടു ചെന്നു പടിവാതൽ തുറന്നു ലളിതയെ കൂട്ടിക്കൊണ്ടുവന്നു. വാതുക്കൽ നിന്നിരുന്ന സമയത്തുതന്നെ ലളിതയുടെ മനസ്സിൽ ചില സംശയങ്ങൾ ജനിച്ചിരുന്നു. എന്നാൽ നല്ല വെളിച്ചം ഇല്ലാതെ മങ്ങൽമൂണ്ടുകിടന്ന ഭവനത്തിൽ കടന്ന ഉടൻ സംശയങ്ങൾ വൎദ്ധിച്ച് അവളെ പീഡിപ്പിക്കയും, അനിൎവ്വചനീയമായ ദുഃഖം അവളുടെ മനസ്സിൽ കടന്നു കൂടുകയും ചെയ്തു. രണ്ടുമൂന്നടി നടന്ന് മുൻപോട്ടു ചെന്നു അവിടെയുണ്ടായിരുന്ന ആളുകളെ കണ്ട മാത്രയിൽ അവൾ വളരെ വിവശയായിത്തീൎന്നു. കുറച്ചുകൂടെ മുൻപോട്ടു വന്നപ്പോൾ മരിക്കാറായി കിടന്നിരുന്ന തൻെറ പ്രിയഭൎത്താവിനേയും അവൾ കണ്ടു. ഹാ! ഹാ! ഈ അവസരത്തിൽ അവൾക്കുണ്ടായ പാരവശ്യത്തേയും നിരാശയേയും ദുഃഖത്തേയും ആൎക്കു വിവരിക്കാൻ കഴിയും! എല്ലാവരാലും സസന്തോഷം സല്ക്കരിക്കപ്പെടുമെന്നുള്ള ആഗ്രഹത്തോടു കൂടെയാണ് അവൾ ഭൎത്തൃഭവനത്തിലേക്കു തിരിച്ചത്. പെട്ടെന്നു തൻെറ പിതൃഗേഹത്തിൽനിന്നു ആളയച്ചു വിളിക്കപ്പെട്ടതു എന്തിനായിട്ടാണെന്ന് അവൾക്കു അറിവാൻ തരമായില്ലെന്നു മാത്രമല്ല, കാരണത്തെ ഊഹിച്ചറിയുന്നതിന്നു പോലും കഴിഞ്ഞില്ല. അവൾ പുറപ്പെട്ട സമയം ദുശ്ശങ്കകളാകട്ടെ ഭയമാകട്ടെ അവളിൽ ഉദിച്ചിരുന്നില്ല. വിശേഷിച്ചും ഇപ്പോൾ അവളുടെ നേത്രങ്ങളെ ആകൎഷിച്ചിരിക്കുന്നതു പോലെയുള്ള ഒരു കാഴ്ച അവൾക്കു ദൃഷ്ടിഗോചരമായി ഭവിക്കുമെന്നുള്ള സംശയം ലേശംപോലും അവളിൽ ജനിച്ചിരുന്നില്ല. മരണവേദനയിൽ കിടന്നിരുന്ന യുവാവ് കണ്ണുമിഴിച്ചു ലളിതയെ നോക്കി. തൻെറ വിചാരത്തിൽ സദാ സന്നിധിചെയ്തിരുന്ന ആ പ്രിയതമയുടെ ദൎശനമാത്രയിൽ അയാളുടെ മുഖത്തു ഒരു സന്തോഷഭാവം ഉണ്ടായി. എന്നാൽ സന്തോഷവും തൃപ്തിയും സമ്മിശ്രമായിക്കാണപ്പെട്ട ആ മുഖത്തു ദുഃഖചിഹ്നവും ഇല്ലാതിരുന്നില്ല. അഗാധമായ ഒരു ദീൎഘശ്വാസത്തെ ദയനീയമാംവിധത്തിൽ നി

ശ്വാസിച്ചിട്ടു അയാൾ തന്റെ കണ്ണുകളെ അടച്ചു. ഉടനെ അയാളുടെ ശ്വാസം നില്ക്കയും ആത്മദീപം അണഞ്ഞു പോകയും ചെയ്തു.

എന്നാൽ ലളിതയ്ക്കോ! കഷ്ടം! ബാല്യസ്നേഹത്തിന്റെ സകല സ്വപ്നങ്ങളും ഇവിടെ അവസാനിച്ചിരിക്കുന്നു! തന്റെ ഭർത്താവിനോടുകൂടിയുള്ള ഭാവിയായ വാസസൗഖത്തിന്റെ സകല ആഗ്രഹങ്ങളും ഇപ്പോൾ ഹാ! എത്ര നിർദ്ദയമാംവണ്ണം നശിച്ചിരിക്കുന്നു! അവൾ ഒരു വിധവയായി! പതിനാലാമത്തെ വയസ്സിൽ ഒരു വിധവ! വൈധവ്യവിചാരമല്ല ലളിതയെ ഈ സമയത്തു അധികമായി പീഡിപ്പിച്ചത്. ബിംബത്തെ തകർത്തു അമ്പലത്തെ ശൂന്യമാക്കിയിരിക്കുന്നു. ഇനിയും ജീവിതത്തിൽ അവൾക്കെന്തു സുഖമാണുണ്ടാകുന്നത്! ദുഃഖാവസരങ്ങളിൽ സന്തോഷിപ്പിക്കുന്ന ഭർത്താവിന്റെ ധൈര്യവാക്കുകളൊ, വേദനസമയങ്ങളിൽ ആശ്വസിപ്പിക്കുന്ന കാന്തന്റെ ആലാപസ്വരങ്ങളോ അവൾക്കു കേൾക്കാൻ കഴിയുമൊ! അതി നിന്ദ്യമായ ഏകാന്തവാസത്തെ ഈ ബാലവിധവ എങ്ങിനെ സഹിക്കും! ഭർത്താവിനെയോർത്തു പ്രലപിച്ചു കഴിക്കേണ്ട ദിനങ്ങൾ അവളുടെ ജീവിതത്തിൽ ഇനി എത്രയാണുള്ളത്! എന്നാൽ ഇതിലും കഷ്ടതരമായിട്ടുള്ള അവസ്ഥ എന്തെന്നാൽ, അവളുടെ ചുററുമുള്ളവരിൽ ഒരുത്തനും അവളുടെ വിചാരത്തിൽ പ്രവേശിച്ചു അവളോടു സഹതപിക്കാൻ കഴിയാഞ്ഞതാണ്. മൌനമായി കണ്ണുനീർ വാർത്തുകൊണ്ടിരുന്ന ഈ സമയത്തുപോലും അവളെ സമാധാനപ്പെടുത്തുന്നതിന്നാകട്ടെ, സന്താപദീനയായ അവളുടെ മനസ്സിന്നു ആശ്വാസൌഷധം നല്കുന്നതിന്നാകട്ടെ, ആരും തത്സമയം ഉണ്ടായിരുന്നില്ല.

ഭവനത്തിൽ ദുസ്സഹമായ ദുഃഖചിഹ്നങ്ങൾ സർവ്വത്രവ്യാപിച്ചു. ഒരു മരണാനന്തരം ഹിന്ദുഭവനങ്ങളിൽ നടക്കുന്ന സംഗതികൾ എന്തെല്ലാമെന്നു ഇവിടെ പറഞ്ഞിട്ടാവശ്യമില്ല. ഉച്ചത്തിലുള്ള നിലവിളികളും പ്രലാപസ്വരങ്ങളും ഭവനത്തെ ഭേദിക്കുന്നതിന്നിടയിൽ അതിഭയങ്കരമായ ഒരു ശബ്ദം ഈ മുഴക്കങ്ങളുടെ മദ്ധ്യേ കേട്ടു. നിലവിളികൂടാതിരുന്ന ആളുകളിൽ ചിലൎക്കു ഈ ശബ്ദം എന്താണെന്നറിയാതെ ദുശ്ശങ്കകൾ ജനിച്ചു തുടങ്ങി. പെട്ടെന്നവൎക്കൊരു ബുദ്ധിതോന്നി. ലളിതയെ അന്വേഷിച്ചപ്പോൾ എങ്ങും കാണ്മാനില്ല. ഭീതി മുഴുകി വിവൎണ്ണന്മാരായ ചിലർ ഓടി

ച്ചെന്നു കിണററിൽ നോക്കിയപ്പോൾ എന്തു ഭയജനകമായ കാഴ്ച യാണ് അവരുടെ നേത്രങ്ങളിൽ പെട്ടത്. തലമുടിയിൽകൂടെ വെള്ളം ഈററിററു വീണും അവരെ ജലത്തിൽ മുങ്ങിയും ഒരു സ്ത്രീരൂപം നില്ക്കുന്നതു കണ്ടു. അതു ലളിതയായിരുന്നു. പെട്ടന്നുള്ള മരണത്താൽ ദുഃഖശാന്തി വരുത്താമെന്നുള്ള ഉദ്ദേശമാണ് കിണററിനരികത്തു പോകുന്നതിന്നും ഈ വിധം പ്രവൎത്തിക്കുന്നതിന്നും ആ സാധുവായ സ്ത്രീയെ പ്രേരിപ്പിച്ചത്.

എന്നാൽ ലളിതയെ ഇങ്ങനെ ആത്മഹാനി വരുത്തുന്നതിന്നു അനുവദിച്ചില്ല. വേഗത്തിൽ കിണററിനുള്ളിൽ നിന്നും കയററി കരയിൽ കൊണ്ടുവന്നു ഭൎത്താവിൻെറ മൃതശരീരത്തിന്നരികെ ഒരു പായവിരിച്ചു കിടത്തി. അവളുടെ സഹോദരൻ അടുക്കൽ ഇരുന്നു മുഖത്തെ വീശിത്തണപ്പിക്കയും നെററിയിൽ തടവുകയും ചെയ്തു. അപ്പോൾ അവളുടെ നാഡികൾ ഓടുന്നതിന്നും ഹൃദയം ചലിക്കുന്നതിന്നും തുടങ്ങി. എന്നിട്ടും വളരെ നേരത്തേക്കു ബോധഹീനയായിത്തന്നെ കിടന്നു. ഭൎത്താവിൻെറ ദഹനക്രിയകൾ എല്ലാം കഴിഞ്ഞശേഷം അവൾക്കു ബോധം ഉണ്ടായി. എന്നാൽ വെള്ളയടിച്ച ചുമരിൽ ദൃഷ്ടിയെ ദൃഢമായി പതിപ്പിച്ചുംകൊണ്ടു കിടന്നതേ ഉള്ളു. വിവരങ്ങൾ ഗ്രഹിച്ചു ഉടൻതന്നെ മാതാപിതാക്കന്മാർ അവളുടെ ശുശ്രൂഷക്കെത്തി. ദീനക്കിടക്ക വിട്ടെഴുന്നേററപ്പോൾ ലളിത വേറെ ഒരു സ്ത്രീയായിതീൎന്നു. യൌവന ലക്ഷണങ്ങൾ അവളുടെ മുഖത്തേയും വെടിഞ്ഞോടി. ജീവന് അവളിൽ ഒരു പ്രാധാന്യം ഇല്ലാതാകയും, അവളിൽ ഒരു ബാദ്ധ്യതയും ഇല്ലെന്നു തോന്നപ്പെടുകയും ചെയ്തു. എന്തെന്നാൽ അവൾക്കു സ്വബുദ്ധി ഇല്ലാതാകയും, വിവേചനാശക്തി അശേഷം പൊയ്പ്പോകയും ചെയ്തു. അച്ഛനമ്മമാർ ലളിതയെ സ്വഭവനത്തിൽ കൊണ്ടുപോയി വളരെ ദയയോടെ പരിചരിച്ചു.

ഈ ആപല്ക്കരമായ സംഭവം നടന്നിട്ടു ഇപ്പോൾ ആറു സംവത്സരത്തിൽ അധികം ആയിട്ടുണ്ട്. ലളിത ഒരു നിഴൽ മാത്രമായി തീൎന്നിരിക്കുന്നു. ജീവിത ലോകത്തിൽ ഇനി എത്ര ദിവസം അവൾ നിവസിക്കുമെന്നു തോന്നുന്നില്ല. അവൾ ഒന്നും സംസാരിക്കുന്നില്ലെന്നു മാത്രമല്ല അച്ഛൻ്റെമായി വാ തുറക്കുന്നെങ്കിൽ അത്

"എന്നെ എന്റെ പ്രാണപ്രിയനിൽ നിന്നും വേർപെടുത്തിയവൾക്കു ഹാ കഷ്ടം!" എന്നു പറയുന്നതിനു മാത്രമാണ്

ബി. കല്യാണിഅമ്മ—തിരുവനന്തപുരം.

---

# ഭദ്രകാളീസ്തവം.

---

മുക്കണ്ണൻമുകിൽവർണ്ണനംബുജഭവൻതൊട്ടെണ്ണിടുന്നോരുമ്പൊഴി
ന്നിക്കണ്ടോരു ചരാചരംമുഴുവനുംമൂന്നാക്കിയെന്നാൽശിവേ!
ഒക്കെസ്സത്വരജസ്തമോഗുണമയംസത്വാദിമായാമയം
ചൊല്ലേറുള്ളൊരുമായനീയത്തുവശാലൊന്നില്ലനീയെന്നിയേ ൧

ചെമ്മേഭക്തിനിറഞ്ഞുഭാഗ്യമധികംകൂടുന്നലോകങ്ങളെ
ന്നമ്മേയെന്നുവിളിക്കമക്ഷണമെടുത്തങ്കത്തിൽവെയ്ക്കുന്നുനീ
ഉന്മേഷത്തോടുദാരമാംനിജപദംനൽകുന്നുനീയംബികേ!
നിന്മാഹാത്മ്യമിവണ്ണമെന്നുമുനിമാർചൊല്ലുന്നുകില്ലേന്നിയേ ൨

കാളാംഭോദകചേ!കളായരുചിരേ!കാളാഹിഭൂഷോജ്ജ്വലേ!
കേളീഖണ്ഡിതദാനവാധിപശിരോമാലാവലീമണ്ഡിതേ!
കാളീടുന്നൊരുഭക്തിഭാരമൊടുനിൻതൃക്കാൽനമിക്കുംനമു
ക്കാളീടുന്നതിനെന്തുബന്ധമധുനാഹേകാളി!ശോകാനലൻ ൩

കാരോരോവിധമുൾക്കരുന്നുകരിയുമ്മാറിന്നുസംസാരമാം
പാരാവാരതരംഗസന്തതികളിൽതട്ടിത്തെറിക്കുന്നുഞാൻ
മാരാരാതിസ്മൃതേ!കൃപാമൃതമൊലിച്ചീടുന്നതൃക്കണ്ണുകൊ
ണ്ടാരാലൊന്നുകനിഞ്ഞുനല്ലൊരുകരത്തെന്നേക്കടാക്ഷീടണം ൪

അന്യദേവതകളെഞാൻഭജിക്കയി
ല്ലെന്നുറച്ചമരുവുന്നൊരെന്നെനീ
ഇന്നുതീരെവെടിയുന്നതാകിൽമ
റ്റെന്തിനിക്കൊരവലംബമംബികേ ൫

മല്ലോടേറ്റസുരാരിവർഗ്ഗമൊടെതിർത്താർത്തീടുവാനുംശിര
സ്സെല്ലാംകോർത്തുചമച്ചമാലകൾമുദാചാർത്തീടുവാനുംശിവേ!

മെല്ലെപ്പോരകടിപ്പുവാനമറിയാമപ്പോതെസേവിപ്പുവ
ക്കല്ലാസേനതുണ്ടെന്നുവാനറികയില്ലെന്നോകരുണാംബികേ! ൬

പാപംതീരെനശിപ്പണംമമമഹാബോധംവളത്തീടണം
താപംതനവി!ശമിപ്പണംശിവസുതേ!നീയെന്നെരക്ഷിപ്പണം
ആപത്തൊക്കെയകററണംബഹുവിധംസമ്പത്തുതന്നീടണം
ചാപല്യങ്ങൾപൊറുക്കണംചിരമിനിക്കല്യാണമേകീടണം ൭

ഏവംനിത്യവുമസ്തശങ്കമിഹനൽകാളീപദാംഭോരുഹം
സേവിപ്പുന്നതുകൊണ്ടുസിദ്ധിയുടെമുമ്പെങ്ങുംശമിപ്പില്ലഞാൻ
ദേവിപ്പുള്ളദയാലവത്തിനിനിയുംപാത്രീഭവിപ്പാസ്സിലോ
പോവിപ്പീയടിമക്കിടാവടിമലപ്പാട്ടിൽകിടക്കുംവ്രധം ൮

കൊടുങ്ങല്ലൂർ ചെറിയ കുഞ്ഞുണ്ണിത്തമ്പുരാൻ.

---

# വിക്രമോർവ്വശീയസാരം.

(തുടച്ച്)

വിദൂഷകൻ ഉർവ്വശീസംഗമോപായം ആലോചിപ്പാനായി കുറച്ചിടവാങ്ങിയതിൻെറശേഷം രാജാവ് ജ്യോതിശ്ശാസ്ത്രസിദ്ധാന്തത്തെ അനുസരിച്ച് തനിക്ക് അപ്പോൾ ദൈവഗത്യാ ഉണ്ടായിവരുന്ന മനഃപ്രസാദംകൊണ്ട് കാൎയ്യസിദ്ധിയെ ഊഹിക്കുന്നുവെന്ന കഥയെ "മതിമുഖി" എന്ന ശ്ലോകംകൊണ്ടു പറയുന്നു. മുമ്പിൽ ഹേമകൂടപൎവ്വതത്തിൽ വെച്ച് രാജാവിനോട് വേർപെട്ട് സ്വൎഗ്ഗത്തിലേക്കുപോയ ഉർവ്വശി കാമപീഡിതമായ തൻെറ മനസ്സിനെ അനുസരിക്കാൻ നിവൃത്തിയില്ലാഞ്ഞിട്ട് അല്പമായ ഒരു ഇടകിട്ടിയപ്പോൾതന്നെ രാജാവിനെ കാണ്മാനായിക്കൊണ്ട് ദൂതിമുഖേന രാജാവിൻെറ തല്ക്കാലാവസ്ഥയും മററുയാതൊന്നും അറിയാതേയും ഗുരുവിൻെറയും സഖിമാരുടേയുംമററും അനുവാദം കൂടാതേയും അതിവേഗത്തിൽ പുറപ്പെട്ടുവെന്നും, ഒരിക്കലും ഉർവ്വശിയോടു പിരിഞ്ഞിരിക്കാത്ത ഇഷ്ടസഖിയായ ചിത്രലേഖ അപ്പോളാവിവരങ്ങളെല്ലാം ചോദിച്ച് മനസ്സിലാക്കി കൂടെ പുറപ്പെട്ടുവെന്നും ഉർവ്വശിക്കു കാ

മാധിക്യത്താലുണ്ടാവുന്ന ഓൎമ്മക്കേടുകൊണ്ട് സംഭവിച്ച ശങ്കയെ ചിത്രലേഖ തീൎത്ത് സമാധാനമുണ്ടാക്കിയെന്നും ഉള്ള കഥയെ "അനന്തരം" എന്നമുതൽ "ഓൎമ്മവന്നു" എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. രാജാവിന്റെ വാസസ്ഥലമായ പ്രതിഷ്ഠാനനഗരം ദിവ്യന്മാൎക്കു താമസിപ്പാൻ സ്വൎഗ്ഗംപോലെതന്നെ ഉചിതമാണെന്നതിനെ "തോഴിനോക്കു" എന്നമുതൽ "പറയണം" എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. ഈ നഗരംപോലെതന്നെ ഈ ഉദ്യാനവും ദിവ്യന്മാൎക്കു കളിപ്പാൻതക്ക ഗുണങ്ങളുള്ളതാണെന്നു സൂചിപ്പിച്ചുംകൊണ്ട് രാജാവിനെ ഇവിടെ അന്വേഷിക്കതന്നെ എന്നു ചിത്രലേഖയുടെ അഭിപ്രായപ്രകാരം രണ്ടുപേരും ഉദ്യാനത്തിലിറങ്ങി രാജാവിനെക്കണ്ടപ്പോൾ ചിത്രലേഖ, ഉൎവ്വശിയും രാജാവും തമ്മിൽ ചേൎന്നില്ലെങ്കിൽവളരെ അനുചിതമാണെന്നും അതുകൊണ്ട് ചേരാതിരിക്കില്ലെന്നും ഉള്ള തന്റെ അഭിപ്രായത്തെ 'തോഴി' എന്നമുതൽ 'കാത്തു നില്ക്കുന്നു' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. കാമപീഡയെ സൂചിപ്പിക്കുന്ന വിളൎച്ച്, ചടപ്പ് സൌന്ദൎയ്യവൃദ്ധി, മുതലായവകൊണ്ടു ഈ രാജാവിനെ കാണാൻ ഇനിക്കു മുമ്പിലത്തെക്കാളധികം സന്തോഷമുണ്ടെന്ന് ഉൎവ്വശി പറകയും അതിനെ ചിത്രലേഖ സമ്മതിക്കുകയും ചെയ്യുന്നതിനെയാകുന്നു 'തോഴി' എന്നമുതൽ 'ശരിയാണ' എന്ന വരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നത്. കാമപീഡാവികാരങ്ങൾക്കൊണ്ടു ഇദ്ദേഹമിപ്പോൾ ഈ വിജനസ്ഥലത്തു വെച്ച് പ്രിയസഖനായ ഈ വ്യാധിമൂലമുണ്ടാവുന്ന പാണ്ഡുതാകാൎശ്യാദികൾകൊണ്ടുമുണ്ടാവുന്നതുപോലെ വൈരൂപ്യം സംഭവിച്ചില്ലെന്നു മാത്രമല്ല അധികം സൌന്ദൎയ്യമുണ്ടാവുമെന്നു പ്രസിദ്ധമാണല്ലോ. ബ്രാഹ്മണനോട് തന്റെ കാമപീഡാമൂലമായ സ്ത്രീരത്നത്തെപ്പറ്റിത്തന്നെ സംസാരിക്കുകയുള്ളൂ. അതിനാൽ അതു കേൾക്കുവാൻ നൊമ്മൾക്കു തിരസ്കരണികൊണ്ടു മറഞ്ഞ് സമീപത്തിൽ നില്ക്കണം എന്ന ഉൎവ്വശിയുടെ അഭിപ്രായപ്രകാരം രണ്ടാളും രാജാവിന്റെ സമീപത്തിൽ ചെന്ന് മറഞ്ഞ് നില്ക്കുന്നു. മുമ്പ് രാജാവു ചോദിച്ചതിന്നു ഒരു ഉപായം കണ്ടുപിടിച്ച് വിദൂഷകൻ അതിനെ രാജാവിനോടു പറഞ്ഞതിനെ ഉൎവ്വശി മഗ്നമാനസനായ രാജാവു കേൾക്കായ്കനിമിത്തം ഒന്നും മറുവടി പറയാതിരിക്കുമ്പോൾ ഉൎവ്വശി താനേറെയും

ആഗ്രഹിക്കുന്നതു ഇദ്ദേഹം പ്രാർത്ഥിക്കുന്ന സ്ത്രീരത്നത്തെ പ്രശംസിക്കുകയും അവളേതെന്നറിവാനായി പരിഭ്രമിക്കുകയും ചെയ്യുന്നതിനെ "ഇദ്ദേഹം" എന്നുമുതൽ "പെണ്ണേതാണ്" എന്നുവരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. അങ്ങുന്ന് ദിവ്യസ്ത്രീയല്ലേ? അങ്ങുള്ള മനുഷ്യർ വിചാരിക്കുന്നതിനെ പ്രഭാവംകൊണ്ടറിവാനുള്ള ശക്തിയുള്ളപ്പോൾ എന്തിനാണിങ്ങനെ പരിഭ്രമിച്ചു വ്യസനിക്കുന്നത്. എന്ന ചിത്രലേഖയുടെ ചോദ്യത്തിന്ന് ഉർവ്വശി കാമപീഡാപാരവശ്യംകൊണ്ട് ഇപ്പോൾ ഇനിക്കിതിനു ശക്തിയില്ലെന്നുള്ളതിനെ "വേഗത്തിലെന്നുമുതൽ വയ്യ" എന്ന് വരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. വിദൂഷകൻ വീണ്ടും നിർബ്ബന്ധിച്ച് താൻ കണ്ടുപിടിച്ചതായ കൂടിച്ചേരുവാനുള്ള വഴിയെ പറയുവാനുള്ള അനുവാദം രാജാവിനോടു വാങ്ങിച്ച് ആ വഴികളെപ്പറയുകയും ആ വാക്കുകൊണ്ട് രാജാവിനുള്ള അനുരാഗം തൻെറ നേരെയാണെന്ന് സ്പഷ്ടമായപ്പോൾ ഉർവ്വശി ആശ്വസിക്കുകയും ചെയ്യുന്നുവെന്നതിനെ "ഇതാ" എന്നുമുതൽ "ആശ്വസിക്കു" എന്നതുവരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. ഇപ്പോളിനിക്കു കാമപീഡയുടെ ശക്തികൊണ്ട്, ഉർവ്വശിയെ സ്വപ്നം കാണ്മാനുറങ്ങുന്നതിന്നും കണ്ണീർ കുടുകുടെ ചാടുകകൊണ്ട് ഉർവ്വശിയെ ചിത്രമെഴുതുവാനും സാധിക്കാത്തതിനാൽ അങ്ങുന്നു പറഞ്ഞ രണ്ടുപായങ്ങളും നിഷ്ഫലങ്ങളാണെന്നതിനെ "ഇതു രണ്ടും" എന്നുമുതൽ "ഇരിക്കുകയില്ലഹൊ" എന്നു വരേയുള്ളതുകൊണ്ട് രാജാവ് വിദൂഷകനോടു പറയുന്നു. ഇദ്ദേഹത്തിനുള്ള അനുരാഗം അങ്ങയുടെ നേരെയാണെന്നിപ്പോൾ നല്ലവണ്ണം മനസ്സിലായില്ലേ? ഇനി തിരസ്കരണിയെക്കളഞ്ഞ് ഇവിടെ പ്രത്യക്ഷമാവുകയല്ലേ നല്ലത്? എന്നാഭിപ്രായമായ "നീ കേട്ടില്ലേ" എന്ന ചിത്രലേഖയുടെ ചോദ്യത്തിന്ന ഉർവ്വശി ഇദ്ദേഹത്തിന്ന് എൻെറ നേരെ അനുരാഗം എത്ര വർദ്ധിച്ചാലും ഇനിക്കു മതിയാവുന്നതല്ല. അതിനാൽ പ്രത്യക്ഷമാവാൻ വരട്ടെ എന്ന ഭാവത്തെ പ്രകാശിപ്പിച്ചുംകൊണ്ട് "ഉർവ്വ- കേട്ടു മനസ്സിന്നു തൃപ്തിയായില്ല" എന്ന മറുവടി പറഞ്ഞു നിൽക്കുന്നു. ഇനിക്ക് ഈ കാര്യത്തിൽ മററൊരു വഴിയും തോന്നുന്നില്ലെന്നു പറഞ്ഞ് വിദൂഷകൻ കയ്യൊഴിച്ചതിൻെറ ശേഷം രാജാവു വലുതായ സങ്കടത്തോടുകൂടി അയ്യോ കഷ്ടം! എല്ലാ ആഗ്രഹത്തേയും അസാദ്ധ്യബുദ്ധി നശിപ്പിക്കും, എൻെറ ഈ

ആഗ്രഹത്തെ അസാദ്ധ്യബുദ്ധിയും നശിപ്പിപ്പാൻ കഴിയുന്നില്ല ല്ലോ,ഞാനെന്തുവേണ്ടു, എന്നുള്ള തന്റെ ആധിയെ"പെരുത്തൊാരഴൽ" എന്ന പദ്യംകൊണ്ട് വിളിച്ചുപറയുന്നു. അപ്പോൾ ചിത്രലേഖ നിനക്കു തൃപ്തിയാവാഞ്ഞു; ഇദ്ദേഹത്തിന്ന പ്രാണവേദന; ഈ നില നന്നല്ല അതുകൊണ്ട് ആശ്വസിപ്പിപ്പാൻ പ്രത്യക്ഷമാവുകയാണ് നല്ലതെന്ന. അഭിപ്രായത്തോടുകൂടി "നീ കേട്ടില്ലെ" എന്ന് രണ്ടാമതും ചോദിച്ചതിന്ന് മറുവടിയായി ഉൎവ്വശീ ഇദ്ദേഹത്തിനെ അശ്വസിപ്പിപ്പാൻ ഞാനിങ്ങനെ ചെയ്യാമെന്നപറഞ്ഞ ചിത്രലേഖയെ സമ്മതിപ്പിച്ച് പ്രഭാവംകൊണ്ടു സൃഷ്ടിച്ച ഒരു ഭൂൎജ്ജപത്രത്തിൽ തന്റെ വിരഹവേദനയേ എഴുതി അതിനെ രാജാവിന്റെ മുമ്പിലിടുന്നു എന്ന കഥയെ "കഷ്ട"മെന്നമുതൽ "ചെയ്യുന്നു" എന്നുവരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. വിദൂഷകനും രാജാവും അസംഗതിയായി മുമ്പിൽ വീണ ആ ഭൂൎജ്ജപത്രത്തെ കണ്ടു ഉചിതമായ പല ഊഹങ്ങളെ ചെയ്തു ഉടൻ രാജാവ് അടുത്തുനോക്കി വിദൂഷകന്റെ ഊഹമൊത്തു എന്ന് ശ്ലാഘിച്ചപ്പോൾ കേൾപ്പാനാവശ്യപ്പെട്ട വിദൂഷകനെ വായിച്ചു കേൾപ്പിക്കുന്നു എന്ന കഥയെ "സംഭ്രമത്തോടുകൂടെ" എന്ന മുതൽ "തട്ടിടുമോ" എന്നുവരേയുള്ള ഗ്രന്ഥംകൊണ്ട് പറയുന്നു. ഇതിന്നിടയിൽ, ഇനി ഇവിടന്ന് ഈ എഴുത്ത് കല്പിച്ച് വായിച്ച് കേട്ടാൽ കൊള്ളാമെന്നു പറഞ്ഞതിന്റെ ശേഷം ഉൎവ്വശീ "ആൎയ്യ അങ്ങുന്ന് നല്ല നാഗരീകൻ തന്നെ" എന്ന പറഞ്ഞതിന്റെ താല്പൎയ്യാൎത്ഥം— ഇദ്ദേഹത്തിന്ന എഴുത്തനോക്കി അൎത്ഥം മനസ്സിലാക്കുവാൻ അക്ഷരജ്ഞാനമില്ലെന്നു തോന്നുന്നു എന്നാകുന്നു (നാഗരികൻ എന്ന പദത്തിന്ന് വിപരീതലക്ഷണകൊണ്ട് ഗ്രാമ്യൻ എന്നൎത്ഥം) പക്ഷാന്തരത്തിൽ അതി സുഭഗസ്വരവിശേഷത്തോടുകൂടി രാജാവുതന്നെ ഈ എഴുത്തൊന്ന് വായിക്കുന്നത കേട്ടാൽ കൊള്ളാമെന്ന് ഞാനിപ്പോളാഗ്രഹിക്കുന്നതുപോലെതന്നെ ആഗ്രഹിച്ചതുകൊണ്ട് ഇദ്ദേഹം എത്രയും വിശേഷജ്ഞനാണെന്നാകുന്നു താല്പൎയ്യാൎത്ഥം.

(തുടരും)

കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ.



# അസൂയ.

തനിക്ക് അശേഷംപോലും പരിചയമില്ലാത്ത ഒരു യോഗ്യപുരുഷനെ അടുത്ത് നിന്നിരുന്ന മററൊരുത്തൻ അനിതരസാധാരണമായ വിധത്തിൽ കടാക്ഷവിക്ഷേപണം ചെയ്യുന്നത് ഞാൻ ഒരിക്കൽ കാണുകയുണ്ടായി. നോട്ടത്തിൻെറ സമ്പ്രദായവും പ്രേക്ഷകൻെറ ശോകാവേശത്തെ സൂചിപ്പിക്കുന്നതായ മുഖഭാവവും കണ്ടിട്ട് 'അമ്പടാ, അസൂയയുടെ ഗോഷ്ഠി ഇപ്രകാരമാണല്ലൊ പ്രദർശിക്കപ്പെടുന്നത്' എന്നു എനിക്ക് തോന്നിപ്പോയി. അസൂയക്ക് ഒരു ആഭിചാരശക്തിയുണ്ടെന്നും അസൂയക്കാരൻെറ നോട്ടമാത്രത്താൽ അനേകം ഐശ്വര്യവാന്മാരുടെ സുഖാനുഭവത്തിന് വിഘാതം വന്നിട്ടുണ്ടെന്നും ചിലർ ഇപ്പൊഴും വിശ്വസിച്ചു വരുന്നുണ്ട്. ഇതാണ് സാധാരണയായി "കണ്ണേല്ക്കുക" എന്നു പറയപ്പെടുന്നത്. ൟ വിശ്വാസം പാശ്ചാത്യന്മാരുടെ ഇടയിലും ഉണ്ടായിരുന്നില്ലെന്നില്ല. സർ. ഫ്രാൻസിസ്സ് ബെക്കൺ (Sir Francis Bacon) എന്ന മഹാൻ ഒരു അവസരത്തിൽ ഇപ്രകാരം പറഞ്ഞതായി കേട്ടിട്ടുണ്ട്: "ഒരുത്തൻ ഉന്നതസ്ഥിതിയിൽ ഇരിക്കുമ്പോൾ അവനിൽ ഏല്ക്കുന്ന കണ്ണ് വളരെ ദോഷത്തെ ചെയ്യുന്നു." ൟ അഭിപ്രായത്തെ അടിസ്ഥാനമില്ലാത്തതെന്നു നിരസിപ്പാനോ, 'കണ്ണേല്ക്ക'ലിനെ യുക്തിപൂർവ്വം സാധിപ്പാനോ ഞങ്ങൾ ഇപ്പോൾ ഒരുങ്ങുന്നില്ല. എന്നാൽ 'അസൂയ' എവനിൽ ജനിക്കുന്നുവോ അവന്ന് തന്നിമിത്തം ഉണ്ടാവുന്നതായ മനോവേദന, അയാളുടെ ആശ്വാസമാൎഗ്ഗം, പിന്നെ ആത്മസന്തുഷ്ടിക്കുള്ള കാരണം എന്നിങ്ങിനെ മൂന്ന് മുഖ്യസംഗതികളെപ്പററി മാത്രമെ സംക്ഷേപിച്ച് ഇവിടെ പറയുന്നുള്ളു.

അസൂയ ഉള്ളവനെ 'കശുമ്പൻ' എന്നും സാധാരണ പറയാറുണ്ടല്ലൊ. ഒരു കശുമ്പൻ, സന്തോഷിക്കേണ്ട അവസരങ്ങളിൽ എല്ലാം മനോവേദനയോടുകൂടിയാണ് കഴിഞ്ഞുകൂടുന്നത്. എന്നുതന്നെയല്ല, ഈ ദുസ്സ്വഭാവം ഇല്ലാത്തവൎക്കെല്ലാം മനസ്സിന്

ആഹ്ലാദകരമായി തീരുന്ന വസ്തുക്കൾ ഇയ്യാളിൽ വിപരീതഫലത്തെ ചെയ്യുന്നു എന്നു പറയുവാൻ ഞങ്ങൾ ലേശംപോലും സംശയിക്കുന്നില്ല. എന്തെന്നാൽ, സമസൃഷ്ടികളിൽ ഉണ്ടാവുന്ന സൽഗുണാദി പരിപൂർണ്ണത ഇയ്യാൾ തീരെ നിന്ദ്യമായിട്ടാണ് ഗണിക്കുന്നത്. 'യൌവനം', 'സൌന്ദര്യം', 'പരാക്രമം', 'ബുദ്ധി' എന്നു തുടങ്ങിയുള്ള വിശേഷ ഗുണങ്ങൾ അസൂയക്കാരന് കോപഹേതുക്കളായി തീരുന്നു. കഷ്ടം! ഇതെന്തൊരു ജുഗുപ്സാവഹമായ അവസ്ഥയാണ്. ഗുണാതിരേകത്തിങ്കൽ ദുർമ്മുഖമോ! ജനസാമാന്യം പുകഴ്ത്തുന്ന ഒരുവനിൽ വെറുപ്പോ! അത്യത്ഭുതം! അസൂയക്കടിമയായ ഒരുവൻെറ അവസ്ഥ എററവും ശോചനീയം തന്നെ. എന്തെന്നാൽ, ഇയ്യാൾ അന്യൻെറ അഭ്യുദയങ്ങളിൽ സന്തോഷിക്കാതെ അവരുടെ സമ്പത്തിനെ കുറിച്ച് സദാ കുശുമ്പ് വിചാരിച്ചു വിചാരിച്ച് അവനവൻെറ മനസ്സിനെ വഷളാക്കുകയും ക്ലേശിപ്പിക്കുകയും അല്ലയോ ചെയ്യുന്നത്. ഈ ജാതിക്കാരുടെ ഇടയിൽ സരസനായ ഒരു ഏഷണിക്കാരൻ ചാടിവീഴട്ടെ. അവർ തമ്മിലുള്ള സംഭാഷണം ഏത് ജാതിയിലായിരിക്കുമെന്നു നോക്കുക.

ഏഷണിക്കാരൻ— കേട്ടില്ലേ! രാമൻകുട്ടിമേനെൻറ കഥ!

അസൂയക്കാരൻ— എന്താ പറയത്തക്കവണ്ണം?

ഏഷണിക്കാരൻ— അയാളുടെ കാര്യം മെച്ചംതന്നെ. അയാൾക്ക് കോട്ടയം ഷോഡതി കിട്ടിയത്രെ.

അസൂയക്കാരൻ— ഏ! എന്ത? സൂക്ഷ്മംതന്നെയോ?

ഏഷണിക്കാരൻ— ഒന്നാം സമ്മാനം കിട്ടിയെന്നു ഇന്നലെ കമ്പി വന്നു. അത്രെയുള്ളു.

അസൂയക്കാരൻ— (വ്യസനഭാവത്തോടെ ആലോചിച്ച്) ആവു അത്രയല്ലേ ഉള്ളു. കമ്പി കിട്ടി അല്ലേ. എന്നാൽ കാര്യവും കമ്പിതന്നെ.

ഏഷണിക്കാരൻ— ശരിയാണ്. കമ്പിയിൽ ആണ് പണം അയച്ചുകിട്ടിയത .

അസൂയക്കാരൻ— ഓ (എന്ന് പുഛരഭാവത്തോടെ) എല്ലാ നറക്കം കിട്ടിയില്ലല്ലൊ.

ഏഷണിക്കാരൻ— അതില്ല. 'ഭാഗ്യം വരുമ്പോൾ കൂട്ടത്തോടെ എന്നില്ലേ' അത് വിചാരിച്ചു പറഞ്ഞതാണ്.

അസൂയക്കാരൻ— ഉം? ഇനിയും ഭാവമുണ്ടോ. (അസഹ്യത നടിച്ച്) പൊതി മുഴവൻ കെട്ടഴിക്ക കേൾക്കട്ടെ.

ഏഷണിക്കാരൻ— അതല്ലാ! മറെറ അന്ന്യനിച്ഛകാൎയ്യം ഗവൎമ്മേണ്ട് തിച്ചയാക്കിയില്ലേ.

അസൂയക്കാരൻ— അതിൽ ഈ വിദ്വാൻ പൊളിയാതെ കഴികയില്ലല്ലൊ.

ഏഷണിക്കാൻ— എന്നാൽ ഇപ്പോൾ ജയിക്കയാണ് ഉണ്ടായത്.

അസൂയക്കാരൻ— (ദുഃഖപാരവശ്യത്തോടെ) ആ! ഹാ!

ഏഷണിക്കാരൻ— (ചങ്ങാതിയുടെ മുഖഭാവം മാറി എന്നു കണ്ടിട്ട്) ആ- ഓരോരുത്തൎക്ക് ഓരോ കാലം * * *

ഇപ്രകാരമുള്ള ഏഷണിക്കാരന്റെ ഓരോ വാക്കുകളും മൎമ്മഭേദിയായിട്ടാണ് കലാശിക്കുന്നത്.

ഇനി ഇങ്ങിനെയുള്ള മനോദുഃഖത്തിൽനിന്ന് ആശ്വസിപ്പാൻ അസൂയക്കാരന് വല്ല മാൎഗ്ഗവും ഉണ്ടോ എന്നാലോചിക്കുക. ലോകത്തിൽ സൎവ്വഗുണങ്ങളും തികഞ്ഞ ഒരുവനും ഇല്ലല്ലൊ. യോഗ്യനെന്ന് പരക്കെ സമ്മതമുള്ള ഒരുവന്റെ നിസ്സാരമായ കുറവുകളേയും തെററുകളേയും സൂക്ഷിച്ചറിഞ്ഞ് അതുകളെ കൊട്ടിഘോഷിച്ചു നടന്ന് സമാധാനപ്പെടുകയാണ് അസൂയക്കാരൻ ചെയ്യുന്നത്. പ്രശസ്തകീൎത്തിമാനായ ഒരാൾ, തനിക്ക് അയോഗ്യമായ ഒരു പ്രവൃത്തിയെ സംഗതിവശാൽ ചെയ്യുപോകയൊ, അല്ലെങ്കിൽ, അയാൾ ചെയ്തതെന്ന് ജനങ്ങൾ വിശ്വസിച്ചിരുന്ന ശ്ലാഘ്യമായ ഒരു പ്രവൃത്തി അന്ന്യസഹായത്താൽ മാത്രം പരിപൂൎത്തിവരുത്തപ്പെട്ടതാണെന്ന് അറിയുകയൊ, ചെയ്യുന്നതാണ് ഇയ്യാളുടെ മനോവേദനയ്ക്കുള്ള നിവൃത്തിമാൎഗ്ഗം. തന്റെ സൽപ്രവൃത്തി നിമിത്തം ലോകമാസകലം ഒരുപോലെ പ്രശംസിക്കുന്ന യോഗ്യനെ മനഃപൂൎവ്വമായിട്ടല്ലെങ്കിലും ബഹുമാനിക്കാതെയിരിപ്പാൻ നിവൃത്തിയില്ലല്ലോ എന്ന് വ്യസനിച്ചിരുന്ന കുശുമ്പന്, ആ യോഗ്യതാംശത്തിന് കൂട്ടവകാശികളുണ്ടെന്ന് വരുമ്പോൾ ഉണ്ടാവുന്ന കൃതാൎത്ഥത എത്രത്തോളം ആയിരിക്കുമെന്ന് പറവാനുണ്ടോ. ഇതിനെ ഒന്നു ദൃഷ്ടാന്തപ്പെടുത്താം.

ഒരിസ്കൂൽ ഒരു വിശേഷമായ കവിത ഒരു മഹാൻ പേരു

വെക്കാതെ പ്രസിദ്ധപ്പെടുത്തി. കവിത വായിച്ചുനോക്കുന്നവക്കെല്ലാം ഗ്രന്ഥകത്താവാരെന്നു മനസ്സിലാകുമായിരുന്നു. എങ്കിലും അസൂയനിമിത്തം ചിലർ അതിലെ ഓരോ ഭാഗങ്ങളെപ്പററി ഒന്നാമതായി അധിക്ഷേപിക്കുവാനാരംഭിച്ചു. അവരുടെ ആക്ഷേപം നിലനില്ക്കില്ലെന്നു കണ്ടപ്പോൾ ആ കവിത അതിൻെറ പരമാത്ഥകത്താവിൻെറയല്ലെന്നും, വേറെ ഒരാളുടെയാണെന്നും, അവർ ഘോഷിക്കുവാൻ തുടങ്ങി. ഈ ശ്രമവും സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ കവിതയുടെ മുക്കാൽ ഭാഗവും മറെറാരുത്തൻ ഉണ്ടാക്കിയതാണെന്നും, വേറെ ഒരാൾ അതിലെ പിഴ തീത്തിരിക്കുന്നുവെന്നും മററും പറഞ്ഞുതുടങ്ങി. അപ്പോൾ ഇവരുടെ നിരത്ഥമായ ആക്ഷേപങ്ങളെ എല്ലാം കേട്ട് അടുത്ത് നിന്നിരുന്ന ഒരുവൻ അവരൊടായിട്ട് 'മാന്യന്മാരേ, ഒരം കവിതാ രചനയിൽ നിങ്ങൾ ആരും ഉത്സാഹിച്ചിട്ടില്ലെന്നു വരുന്ന സ്ഥിതിക്ക് അത് ആരുടെയാണെങ്കിലും നിങ്ങൾക്ക് ദോഷമെന്തുള്ളൂ' എന്നു പറഞ്ഞുവെന്നും കേട്ടിട്ടുണ്ട്. ഇപ്രകാരമുള്ള യശസ്കരമായ പ്രവൃത്തികളുടെ ഉടമസ്ഥൻ ആരെന്ന് പരസ്യമാവാതെ വരുന്ന ഘട്ടങ്ങളിൽ ആ യോഗ്യത യഥാത്ഥപുരുഷനിൽ സ്ഥാപിക്കാതെ അനിശ്ചിത സ്ഥിതിയിൽ ആക്കി തീക്കണമെന്നാണ് ഇവരുടെ പരമൊദ്ദേശം. എന്തിനു വളരെ പറയുന്നു. ഒരുവൻെറ അഭ്യുദയങ്ങളുടെ ഇടയിൽ ആയാൾക്കുള്ള മനസ്സുഖ്യത്തേയുംകൂടി പ്രസ്താവിച്ചാൽ അസൂയക്കാരൻെറ മുഖം തെളിഞ്ഞു. ഇന്നാൾ വളരെ പണക്കാരനാണെന്നു പറഞ്ഞാൽ കശ്മലൻെറ മുഖം വാടി. പണക്കാരനാണെങ്കിലും വളരെ പരാധീനങ്ങളുണ്ട് എന്ന് കേൾക്കുമ്പോൾ രസംകൊള്ളും. ആക്കും എതുയോഗ്യതയ്ക്കും അഹതയില്ലെന്നു പറയുന്നതാണ് അസൂയക്കാരന്ന് പരിപൂണ്ണസന്തോഷം.

അസൂയക്കാരുടെ കൃതാത്ഥതയും, പുരാണങ്ങളിലെ രാക്ഷസന്മാരുടെ കൃതാത്ഥതയും ഒരുപോലെയാണെന്നു പറയാം. രാക്ഷസന്ന് താൻ കൊന്നിട്ടുള്ള ജീവികളുടെ എല്ല്, കുടൽമാല മുതലായവയെ കണ്ടു ആനന്ദിക്കുകയും അവയെ ധരിക്കുകയും, ചെയ്യുന്നതാണല്ലൊ സന്തോഷം. ഇതുപോലെതന്നെ മററുള്ളവരുടെ നാശത്തിലാണ് അസൂയക്കാരൻേറയും സംതൃപ്തി. അസാധാരണയായ ഒരു ഉദ്യമത്തിൽ പ്രവേശിച്ച ഒരുവന്ന് ജയം സിദ്ധിക്കുമെ

ന്ന് പരക്കെ വിശ്വസിച്ചിരിക്കുന്ന അവസരത്തിൽ അയാൾക്ക് അപജയം സംഭവിച്ചു കാണുകയും, ജനോപകാരവും പ്രശംസാർഹവുമായ ഒരു പ്രവൃത്തിയിൽ ഉദ്യോഗിച്ച ഒരുവൻ ഒടുവിൽ പരിഹാസ പാത്രമായി തീർന്നുകാണുകയും ചെയ്യുമ്പോൾ അസൂയക്കാരൻ ഠരം ഉദ്യോഗികളുടെ മേലാലുള്ള പരിശ്രമത്തിന്ന് വിഘ്നംവന്നു എന്നു കരുതി സന്തോഷിക്കുന്നു. ഠരം ഉപന്യാസം അവസാനിക്കുന്നതിന്നു മുമ്പ് കുശുമ്പന്മാരുടെ ഇടയിൽ ഉള്ള പെരുമാററത്താൽ തനിക്ക് സിദ്ധിച്ചിട്ടുള്ള അനുഭവങ്ങളെപ്പററി ഒരു മഹാൻ പ്രസ്താവിച്ചിട്ടുള്ള ഒരു സംഗതി വായനക്കാർക്ക് രസകരമായിവരുമെന്നു കരുതി അതുകൂടി ഇവിടെ ചേർക്കുന്നു.

"ഠരം ദുസ്സ്വഭാവത്തിൻെറ (അസൂയയുടെ) സമ്പ്രദായം മുഴുവനും സൂക്ഷ്മമായി പഠിച്ചറിഞ്ഞതുകൊണ്ട് എൻെറ പ്രവൃത്തികളിൽ ഠരം കൂട്ടർക്ക് അസൂയ ജനിക്കാതിരിപ്പാൻ മാർഗ്ഗം എന്തെന്ന് ഞാൻ ആലോചിച്ച് വെച്ചിട്ടുണ്ട്. ഒരിക്കൽ ഞാൻ നടത്തിയിരുന്നതായ ഒരു വർത്തമാനപ്പത്രത്തെപ്പററി ജനങ്ങൾ പ്രശംസിക്കുന്നുണ്ട് എന്ന് ഞാൻ അറിഞ്ഞു. കുത്സിത മാനസന്മാർ അസൂയമൂലം നിശ്ചയമായും അധിക്ഷേപിക്കുമെന്ന് ഇനിക്ക് അപ്പോൾ ഭയം തോന്നി. അതിൻെറ നിവാരണത്തിനായി ഉടനെതന്നെ ഞാൻ ഒരു സൂത്രം ആലോചിച്ചു. ഞാൻ ഒരു സൌഭാഗ്യമുള്ള പുരുഷനല്ലായിരുന്നതുകൊണ്ട് ഠരം വർത്തമാനം അവരുടെ മനശ്ശല്യത്തിന്ന് കുറവു വരുത്തുമെന്നു കരുതി തൽക്ഷണം അതിനെ പരസ്യമാക്കി. ഈ വർത്തമാനം അതിവേഗത്തിൽ നാടൊക്കെ പരന്നു. കുശുമ്പന്മാർക്ക് സമാധാനമായി. എൻെറ ഉദ്ദേശവും സാധിച്ചു. ഇതിൽ പിന്നെ എൻെറ ലേഖനങ്ങളെ ജനസാമാന്യം ശ്ലാഘിക്കുന്നുണ്ടെന്നറിയുമ്പോളെല്ലാം എൻെറ ഓരൊ അംഗവൈരൂപ്യത്തെ പുറത്ത വരുത്തിയും, ചിലപ്പോൾ ഉപന്യാസ കർത്താവ് വേറെയാണെന്നു തോന്നുമാറ് ഗൂഢനാമം ഉപയോഗിച്ചും, ഞാൻ കുശുമ്പന്മാരുടെ മനഃക്ലേശനിവാരണം ചെയ്തു വന്നു."

എസ്സ്. വി. ആർ.



# പുരാണപുരുഷന്മാർ.

## ധൎമ്മപുത്രര്.

---

### II

എന്നാൽ ഇതുകൊണ്ടൊന്നും ധൎമ്മപുത്രൎക്ക് മനസ്സമാധാനം വന്നില്ലെന്നു മാത്രമല്ല മറെറാരു വലിയ പശ്ചാത്താപത്തിന്നു കൂടി ഇടയായി. യുദ്ധം അവസാനിച്ചതിന്റെശേഷം, പരേതന്മാരായ ബന്ധുക്കളുടെ ശേഷക്രിയ ചെയ്യാനാരംഭിച്ചപ്പോൾ, 'ആദ്യം ഉദകക്രിയ ചെയ്യേണ്ടത് കൎണ്ണന്നു വേണ്ടിയാണെ'ന്നും, 'ആ മഹാ പുരുഷൻ കുന്തീദേവിയുടെ പ്രഥമ പുത്രനാണെ'ന്നും, അമ്മ തന്നെ പറഞ്ഞറിയുവാനിട വന്നതോടുകൂടി, 'വാസ്തവത്തിൽ പാണ്ഡു മഹാരാജാവിന്റെ രാജ്യത്തിന്നു താനാണവകാശി' എന്നുള്ള വിചാരത്തിന്മേൽ ഇതേവരെ പ്രവൎത്തിച്ചതു മുഴുവൻ തെററാണെ'ന്നുള്ള ദൃഢവിശ്വാസം ആ മഹാ ധാൎമ്മികന്റെ മനസ്സിൽ കടന്നുകൂടി.

'പാണ്ഡു മഹാരാജാവിന്ന് ഔരസപുത്രനില്ലാത്ത സ്ഥിതിക്ക്, ക്ഷേത്രജന്മാരായ പുത്രന്മാരിൽവെച്ചു താൻ ജ്യേഷ്ഠനാകയാൽ അദ്ദേഹത്തിന്റെ രാജ്യത്തിന്നു ന്യായമായ അവകാശം തനിക്കാണ്' എന്നായിരുന്നു ധൎമ്മവിജയിയായ ധൎമ്മപുത്രൎക്ക് അന്നേവരെ ഉണ്ടായിരുന്ന വിചാരം. കുന്തീസുതന്മാരിൽ ജ്യേഷ്ഠൻ കൎണ്ണനാണെന്നുള്ള ഗൂഢതത്വം അറിഞ്ഞപ്പോൾ, നേരായിട്ടു തനിക്കവകാശമില്ലാത്ത രാജ്യത്തെ അടിസ്ഥാനമാക്കിക്കൊണ്ടു നടത്തിയ നടവടിയൊക്കെ തെററിപ്പോയി എന്നുതോന്നിയതിൽ അശേഷം അത്ഭുതപ്പെടുവാനില്ല.

'സ്വധൎമ്മത്തെ രക്ഷിപ്പാൻവേണ്ടി ചില അധൎമ്മങ്ങൾ ചെയ്താലും ദോഷമില്ല' എന്നുള്ള രാജധൎമ്മതത്വത്തെ ശ്രീകൃഷ്ണഭഗവാൻ വ്യാഖ്യാനിച്ചു ചില ദൃഷ്ടാന്തങ്ങളും കാണിച്ചു എങ്കിലും അതൊന്നും തനിക്കു പററുന്നതല്ല. തന്റെ സ്വധൎമ്മം, ജ്യേഷ്ഠനായ കൎണ്ണന്റെ ആജ്ഞയിൻ കീഴിൽ നടക്കുകമാത്രമാണ് എന്നിരിക്കെ

അതി ധർമ്മിഷ്ഠനും, മഹാദാനശീലനും, ഗംഭീരാശയനും, 'അർജ്ജുനനെ ഒഴികെ മററു നാലു പാണ്ഡവന്മാരേയും എന്തുവന്നാലും ഞാൻ കൊല്ലുകയില്ല' എന്ന് അമ്മയോടു വാഗ്ദത്തം ചെയ്തിട്ടുള്ള ഭ്രാതൃവത്സലനും, കരുണാനിധിയും ആദിത്യപുത്രനും, തന്റെ അടുത്ത അഗ്രജനുമായ ആ കർണ്ണനെ അനുജനായ അർജ്ജുനനെക്കൊണ്ടു നിർബ്ബന്ധപൂർവ്വം വീരമര്യാദയ്ക്കു വിരുദ്ധമായ വിധം വധിപ്പിച്ചതോർക്കുമ്പോൾ ഉള്ള പശ്ചാത്താപം ധർമ്മപുത്രരുടെ മനസ്സിൽ നിന്നെങ്ങിനെ മാഞ്ഞുപോകും? അതിനും പുറമെ, ഗുരുനാഥനായ ദ്രോണാചാര്യരെ അസത്യം പറഞ്ഞു വില്ലുവെയ്പിച്ചു കൊല്ലിച്ചതും, പിതാമഹനും, തങ്ങളുടെമേൽ അതിവാത്സല്യമുള്ളവനും, കുലവൃദ്ധനുമായ ഭീഷ്മരെ (അദ്ദേഹത്തിനോട് അനുവാദം വാങ്ങീട്ടാണെങ്കിലും) ശരശയനത്തിൽക്കിടത്തി അതിഘോരമായ ഇഹലോകനരകം അനുഭവിപ്പിക്കുന്നതും ധർമ്മപുത്രർക്കു പശ്ചാത്താപ വിഷവൃക്ഷത്തിന്റെ വലിയ ശാഖകളായിരുന്നു. സ്വന്തം കുരുകുലം മുടിച്ചതും, ബന്ധുക്കളും മററുമായ അനേകം രാജാക്കന്മാരുടെ വംശംനശിപ്പിച്ചതും, നാനാരാജ്യവാസികളായ വളരെവളരെ വീരപുരുഷന്മാരെ ധ്വംസനം ചെയ്തതും, ഇവരുടെയൊക്കെ അമ്മമാർ ഭാര്യമാർ മുതലായ അസംഖ്യം സ്ത്രീകളെ 'കണ്ണീരുംകയ്യുമായി' ആജീവനാന്തം വ്യസനിപ്പിച്ചതും, പടച്ചിലവു നിമിത്തം പരക്കെ നാട്ടിൽ നഷ്ടദാരിദ്ര്യം പിടിപ്പിച്ചതും മററും തന്റെ ഒരുവന്റെ ധർമ്മവിരോധങ്ങളായ ആലോചനകൾകൊണ്ടു താൻതന്നെ വരുത്തിക്കൂട്ടിയ മഹാപാപങ്ങളാണെന്നു വിചാരിച്ചുവിചാരിച്ചു വിഷാദിച്ചു ദുഃഖസമുദ്രത്തിൽ മുങ്ങിയതല്ലാതെ ധർമ്മപുത്രർ ഈ വിജയംകൊണ്ടു ലേശമെങ്കിലും സന്തോഷിക്കുകയല്ലാ ഉണ്ടായത്. എന്തിനധികം പറയുന്നു? താൻ മഹാ രാജാധിരാജനായിവാണുംകൊണ്ടു രാജസൂയയാഗം മുതലായ പലവിധം പുണ്യകർമ്മങ്ങൾ ചെയ്തിട്ടുള്ളവപോലും തനിക്കു വിഹിതങ്ങളല്ലായ്കയാൽ വികർമ്മങ്ങളായതേയുള്ളു എന്ന് അദ്ദേഹത്തിനു തോന്നിപ്പോയി.

അനുജന്മാരും മററുള്ള ആപ്തജനങ്ങളും സാക്ഷാൽ ശ്രീകൃഷ്ണഭഗവാൻ തന്നേയും പലവിധം സമാധാനം പറഞ്ഞാശ്വസിപ്പിച്ചിട്ടും അദ്ദേഹത്തിന്റെ മനഃക്ലേശത്തിനു ലേശംപോലും ശാന്തി വന്നില്ല. ഇതാണ് ധർമ്മപ്രതിപത്തി എന്നു പറയുന്നത്. എന്നാൽ

ഇവരെല്ലാവരുടേയും നിബ്ബന്ധംകൊണ്ടും വലിയച്ഛനായ ധൃതരാഷ്ട്രരുടെ കല്പനകൊണ്ടും കാട്ടിൽപ്പോയി തപസ്സുചെയ്യേണ്ടാ എന്നു വെച്ചു ഹസ്തിനപുരത്തിൽ രാജ്യഭാരം കയ്യേററു വാഴുവാൻ കല്പിച്ചു സമ്മതിച്ചു. രാജ്യം കയ്യേററ ഉടൻ തന്നെ ധമ്മവിഷയത്തിലുള്ള പല സംശയങ്ങളും തിപ്പാൻവേണ്ടി ശ്രീകൃഷ്ണഭഗവാനെ മുമ്പിലാക്കിക്കൊണ്ട് അനുജന്മാരോടും മററുള്ള ബന്ധുക്കളോടുംകൂടി പുറപ്പെട്ട് യുദ്ധഭൂമിയിൽ ശരശയനത്തിന്മേൽക്കിടക്കുന്ന ഭീഷ്മരുടെ അടുക്കൽച്ചെന്നു. ഈ അവസരത്തിൽ ധമ്മശാസ്ത്ര തത്വജ്ഞന്മാരായ അസംഖ്യം മഹഷി ശ്രേഷ്ഠന്മാരും അവിടെച്ചെന്നു കൂടിയിരുന്നു. ഈ സജ്ജന സദസ്സിൽവെച്ച് സവ്വജ്ഞനായ ഭഗവാൻെറ അനുവാദത്തോടുംകൂടി ശരശയനശായിയായ ഭീഷ്മർ ധമ്മപുത്രരുടെ സകല സംശയങ്ങൾക്കും സമാധാനം പറഞ്ഞുകൊടുത്തു. മഹാഭാരതത്തിലെ ഒരു വലിയ ഭാഗമായ ശാന്തിപവ്വം മുഴുവൻ ഈ ഒരു വിപുലമായ വിഷയത്തെപ്പററിയുള്ള ഭീഷ്മയുധിഷ്ഠിര സംവാദമാണെന്നുതന്നെ പറയാം. ഇതിൽ പ്രകൃതാനുപ്രകൃതമായിട്ട് മററനേകം ശാസ്ത്രങ്ങളുടെ തത്വങ്ങളും പ്രസ്താവിച്ചിട്ടുണ്ട്.

"ദാനധമ്മാൻരാജധമ്മാൻ  
മോക്ഷധമ്മാൻവിഭാഗശഃ;  
സ്ത്രീധമ്മാൻഭഗവദ്ധമ്മാൻ  
സമാസവ്യാസയോഗതഃ"

എന്നു പറഞ്ഞപ്രകാരം അനേക വിധത്തിലുള്ള ധമ്മവ്യവഹാരങ്ങളും വിസ്തരിച്ചു ദൃഷ്ടാന്തങ്ങളോടുകൂടി പറഞ്ഞ് ഭീഷ്മർ അനുഭവപ്പെടുത്തിക്കൊടുത്തു. സവ്വമുനിജനശ്ലാഘിതങ്ങളായ ആ ഭീഷ്മോപദേശങ്ങളെക്കൊണ്ട് ധമ്മപുത്രരുടെ അറിവിന്നു വളരെ പരിശുദ്ധിവന്നു. മുമ്പുണ്ടായിരുന്ന മനഃക്ലേശവും ഒരുവിധം നീങ്ങി.

എന്നാൽ ശ്രീകൃഷ്ണഭഗവാൻ ദൂതു കഴിഞ്ഞു മടങ്ങിപ്പോരുമ്പോൾ കണ്ണനെ വിളിച്ചു തേരിൽക്കേററീട്ട് ചില ഗൂഢസംഭാഷണങ്ങൾ നടത്തിയതിൽ ആ മഹാപുരുഷൻ ഭഗവാനോടു പറഞ്ഞിട്ടുള്ള തത്വങ്ങൾ ഭഗവാൻ ധമ്മപുത്രരെ അറിയിച്ചിരുന്നു എങ്കിൽ; 'ജ്യേഷ്ഠനായ കണ്ണൻെറ ആന്തരമായ അനുവാദപ്രകാരമാണ് താൻ രാജ്യംഭരിക്കുന്നത്' എന്നും, ഭൂഭാരം ശമിപ്പിപ്പാനുള്ള ഭ

രു ദിവ്യാവതാരപുരുഷനാണ് 'സൂര്യാംശഭൂതനായ കർണ്ണൻ' എന്നും മററും ധർമ്മപ്രതിഷ്ഠാപകനായ അദ്ദേഹത്തിന്ന് അറിയുവാനും തന്മൂലം മനഃക്ലേശം തീരെ നശിപ്പാനും ഇടയാകമായിരുന്നു. പക്ഷേ പശ്ചാത്താപത്തോടുകൂടി ചെയ്യുന്ന പ്രായശ്ചിത്തങ്ങൾക്കെ ഫലമുള്ളു എന്നു വിചാരിച്ചിട്ടോ എന്തു കരുതീട്ടോ ആവോ ഭഗവാൻ ആ കഥയൊന്നും പുറത്തു പറയാതെ മറച്ചു വെച്ചതേയുള്ളു.

എന്തെങ്കിലും സർവ്വപാപപ്രശമനമായ ഒരു മഹാ പ്രായശ്ചിത്തം ചെയ്യേണമെന്നാലോചിച്ച് ധർമ്മപുത്രർ വേദവ്യാസമഹർഷിയോട് പ്രായശ്ചിത്തം വിധിച്ചു വേണ്ടവിധം ചെയ്യിച്ചു തരുവാൻ അപേക്ഷിച്ചു. മഹർഷി, അശ്വമേധയാഗം ചെയ്യേണമെന്നാണ് വിധിച്ചത്. 'പടച്ചിലവുകൊണ്ടും മററും നാടടച്ചു നഷ്ടദാരിദ്ര്യം പിടിച്ചിരിക്കുന്ന ഈ കാലത്ത് വളരെ ദ്രവ്യം ചിലവുള്ള ഈ ക്രിയ എങ്ങിനെ നടത്തേണ്ടു? രാജഭണ്ഡാരങ്ങൾ മുഴുവനും ശൂന്യം പിടിച്ചിരിക്കുന്നു. ഇപ്പോഴത്തെ നില നോക്കുമ്പോൾ ഇതിലേക്കു വേണ്ടുന്ന ദ്രവ്യം നാട്ടുകാരിൽനിന്നു പിരിച്ചീടാകുന്നതും വലിയ കഷ്ടമായിത്തീരുമല്ലോ' എന്നു വിചാരിച്ചു ധർമ്മപുത്രർ വളരെ വിഷാദിച്ചു നില്പായി.

'ദ്രവ്യദൗർഭിക്ഷം കൊണ്ടു വിഷാദിക്കുകയാണെങ്കിൽ അതുവേണ്ട. ദ്രവ്യത്തിനു വഴിയുണ്ട്. പണ്ടു മരുത്ത മഹാരാജാവ് യാഗം ചെയ്ത കാലത്ത് അസംഖ്യം ദ്രവ്യം ബ്രാഹ്മണൎക്കു ദാനം ചെയ്തതിൽ ബ്രാഹ്മണർ അവരവൎക്കു വേണ്ടുവോളം വാരിക്കോരിക്കൊണ്ടു പോയിട്ടും ഒടുങ്ങാതെ വളരെ ദ്രവ്യം ഹിമവൽ പാർശ്വത്തിലുള്ള ആ യാഗ സ്ഥലത്ത് ഇന്നും കുന്നുപോലെ കിടക്കുന്നു. അതു കൊണ്ടുവന്നാൽ മതി. നൂറശ്വമേധം ചെയ്വാനും അതുകൊണ്ടു സാധിക്കും' എന്നു വേദവ്യാസമഹർഷി പറഞ്ഞു എങ്കിലും ആ ദ്രവ്യം ബ്രഹ്മസ്വമാണെന്നുള്ള വിചാരംകൊണ്ട് ധർമ്മപുത്രൎക്കു മനസ്സു വന്നില്ല. 'ആ ദ്രവ്യം ബ്രാഹ്മണർ ഉപേക്ഷിച്ചു പോയതാകയാൽ അവരുടെ സ്വത്തല്ലാതെയായി' എന്നും, 'കേവലം നിധിപോലെ കിടക്കുന്നതാകയാൽ രാജാവിനാണ് അതിന്മേലുള്ള അവകാശം' എന്നും വീണ്ടും മഹർഷി പറഞ്ഞപ്പോഴേ സമ്മതമായുള്ളു. പിന്നെ ഹിമവൽ പാർശ്വത്തിൽ കിടക്കുന്ന ആ ധനനിക്ഷേപ

ഭാരം കൊണ്ടു വന്നിട്ട് മുറയ്ക്കു് അശ്വമേധയാഗത്തിന്നാരംഭിക്കുകയും ചെയ്തു.

അജ്ജുനനെ രക്ഷകനാക്കി കല്പിച്ചിട്ട 'മേദ്ധ്യാശ്വവിസജ്ജനം' ചെയ്തതും, പല രാജാക്കന്മാരും അശ്വത്തിനെപ്പിടിച്ചു കെട്ടിയതും, അജ്ജുനൻ യുദ്ധം ചെയ്തു വിടുവിച്ചതും, അജ്ജുനപുത്രനായ പാണ്ഡ്യരാജാവു ബഭ്രുവാഹനൻ ഈ അശ്വം നിമിത്തമുണ്ടായ യുദ്ധത്തിൽ അജ്ജുനനെ കൊന്നതും, പിന്നെ ഭഗവാൻെറ സഹായത്തോടുകൂടി വീണ്ടും ജീവിപ്പിച്ചതും, ഇവിടെ വിസ്തരിച്ചിട്ടാവശ്യമില്ലല്ലൊ.

അശ്വവിസജ്ജനം കഴിഞ്ഞാൽ ആ അശ്വം ഭൂപ്രദക്ഷിണം കഴിച്ചു തിരിയെ എത്തുന്നതിന്നുള്ള കാലം ഒരു സംവത്സരമാണ്. ആ ഒരു സംവത്സരകാലം ധമ്മപുത്രർ 'അസിധാരാവ്രതം' അനുഷ്ഠിച്ചു കൊണ്ടാണിരുന്നത്. അസിധാരാവ്രതം എന്നുവെച്ചാൽ കാമോദ്ദീപകങ്ങളായ സകല ശൃംഗാരോപകരണങ്ങളെക്കൊണ്ടും അലങ്കരിക്കപ്പെട്ടതായ ശയ്യാഗൃഹത്തിൽ മനോമോഹനങ്ങളായ വേഷാലങ്കാരങ്ങളെക്കൊണ്ടു ഹൃദയഹാരിണിയായ ഭാര്യയോടുകൂടി സരസസല്ലാപാദിവിനോദങ്ങളും ചെയ്തു് ഏകശയ്യയിൽ കിടക്കണം. മനസ്സിൽ അല്പംപോലും കാമവികാരം ഉണ്ടാവരുതുതാനും. ഈ ഒരു നടവടി എത്രതന്നെ ധീരന്മാരായ പുരുഷകേസരികൾക്കും അസാദ്ധ്യമായിട്ടുള്ളതാണെന്ന് അനംഗവികാരത്തിൻെറ ലേശമെങ്കിലും അറിഞ്ഞിട്ടുള്ളവരാരും സമ്മതിക്കാതിരിക്കയില്ല. ഈ അതിദുസ്സാദ്ധ്യമായ അസിധാരാവ്രതം ഒരു സംവത്സരം മുഴുവൻ അനുഷ്ഠിച്ചതിൽ ധമ്മപുത്രരുടെ ധൈയ്യം, ഇന്ദ്രിയനിഗ്രഹം, കമ്മത്തിങ്കലുള്ള ശ്രദ്ധ ഇവയെല്ലാം നല്ലവണ്ണം വെളിപ്പെടുന്നുണ്ടെന്നു പറയേണ്ടതില്ലല്ലൊ.

അശ്വം തിരിച്ചുവന്നതിൻെറ ശേഷം വിധിയാംവണ്ണം യാഗം കഴിച്ചു. ഈ വലിയ പുണ്യകമ്മത്തിൽ സകലദിവ്യലോകവാസികൾക്കെന്നു മാത്രമല്ല ആബ്രഹ്മചണ്ഡാലമുള്ള മനുഷ്യവഗ്ഗത്തിന്നും പുറമേ മററുള്ള സമസ്തജീവജാലങ്ങൾക്കും തൃപ്തിവരുത്തി എന്നുമാത്രം ചുരുക്കിപ്പറയുവാനേ ഇവിടെ നിവ്വാഹമുള്ളു.

ധമ്മപുത്രരുടെ രാജ്യഭാരം മുപ്പത്താറു സംവത്സരകാലമാണുണ്ടായിട്ടുള്ളത്. ആ കാലത്തു് അവരവരുടെ വണ്ണാശ്രമധമ്മ

ങ്ങളും വിധിപോലെ അനുഷ്ഠിക്കാതെകണ്ട് അദ്ദേഹത്തിന്റെ പ്രജ
കളിൽ ആരും തന്നെ ഉണ്ടായിരുന്നില്ല. പ്രജാക്ഷേമതല്പരനായി
സകല ജനങ്ങളുടെയും യോഗക്ഷേമം അന്വേഷിക്കുന്നതിൽ സദാ
ജാഗരൂകനായിരിക്കുന്ന ഇങ്ങിനെയുള്ള മഹാരാജാവ് പ്രത്യേകിച്ച് ദൃ
ഷ്ടിവെക്കുന്നുണ്ടെന്നു വരുമ്പോളാരാനും മര്യാദവിട്ടു നടക്കുമോ? പി
ന്നെ സ്വധർമ്മാനുഷ്ഠാനത്തിന്നു പ്രതിബന്ധങ്ങളായ ദാരിദ്ര്യം, രോ
ഗം മുതലായവയുടെ ബാധയും ധർമ്മപുത്രരുടെ രാജ്യഭരണകാലത്ത്
നാട്ടുകാരുടെ ഇടയിൽ ഉണ്ടായിരുന്നില്ല. ഇങ്ങിനെ അദ്ദേഹം രാ
ജ്യം ഭരിച്ചു വരുന്നതിന്റെ ഇടയിൽ ഒരിക്കൽ, ഭീമസേനൻ തര
ത്തിൽ പ്രയോഗിച്ച മുള്ളുവാക്കു കേട്ടു നിർവ്വേദം വന്ന് ധൃതരാഷ്ട്രർ
വിഷയവിരക്തനായിച്ചമഞ്ഞതിനാൽ കുന്തീദേവി, ഗാന്ധാരി,
സഞ്ജയൻ, വിദുരർ ഇവരോടൊരുമിച്ച് അദ്ദേഹം കാട്ടിൽപ്പോയി ത
പസ്സുചെയ്ത് വാനപ്രസ്ഥവൃത്തിയിൽ ഇരിപ്പായി. ഇവരൊരുമിച്ച്
ചക്രവർത്തിയായ ധർമ്മപുത്രരും പരിവാരസമേതം കാട്ടിൽച്ചെന്നു ഗു
രുശുശ്രൂഷയും ചെയ്തു കുറച്ചുനാൾ താമസിച്ചു. നോക്കു അദ്ദേഹ
ത്തിന്റെ ഗുരുജന ഭക്തിയുടെ ശക്തി!. പിന്നെ അവരുടെ നിർബ്ബ
ന്ധംകൊണ്ടു തന്നെയാണ ഹസ്തിനപുരത്തിലേക്കു തിരിച്ചു പോന്ന
ത്. എന്നാൽ ഇടക്കിടക്ക് കാട്ടിൽച്ചെന്നു ഗുരുശുശ്രൂഷ ചെയ്യാ
തിരിപ്പാൻ അദ്ദേഹത്തിന്റെ മനോവൃത്തി സമ്മതിച്ചിരുന്നില്ല. ഒ
രു കുറി കാട്ടിൽച്ചെന്നപ്പോൾ യോഗശക്തികൊണ്ടു നിർമ്മിച്ച തോ
മറോറാ ആയ കാട്ടുതീയ്യിൽ അവർ ദേഹത്യാഗം ചെയ്തിരിക്കുന്നതാ
യി അദ്ദേഹം കണ്ടു. വിദുരർമാത്രം കേവലം 'ജഡോന്മത്തപിശാച
വൽ' എന്ന ഭഗവൽഭക്ത നിലയിൽ കാട്ടിലെവിടെയോ സഞ്ചരി
ക്കുന്നുണ്ടായിരുന്നു. ആ മഹായോഗ്യപുരുഷനേപ്പിന്തുടന്നു കുറച്ചു ദൂരം
പോയി. ആരും കാണാതെയായപ്പോൾ ആ വിദുരൻ ധർമ്മപുത്രരുടെ
ദേഹത്തിൽ ദിവ്യതേജോരൂപേണ ലയിക്കുകയാണുണ്ടായത്. അതു
മുതൽ ധർമ്മപുത്രർ സാക്ഷാൽ ധർമ്മമൂർത്തിയായി എന്നുതന്നെ പറ
യാം. അത്ര പരിശുദ്ധമനസ്സായിത്തീന്നു. തിരിയെ ഹസ്തിനപുര
ത്തിൽ എത്തിയപ്പോൾ, പല ദുർന്നിമിത്തങ്ങളും കണ്ടു വിഷാദിച്ചു
കൊണ്ടിരിക്കുമ്പോൾ, യാദവവംശം മുഴുവൻ തമ്മിൽ തച്ചുനിശി
ച്ചു എന്നും, ബലഭദ്രരും ശ്രീകൃഷ്ണനും സ്വർഗ്ഗാരോഹണം ചെയ്തു എ
ന്നും മററുമുള്ള വ്യസനവൃത്താന്തം, ദ്വാരകയിൽനിന്നു മടങ്ങിവ

ന്ന വിഷയവിരക്തനായ അൎജ്ജുനൻ അറിയിച്ചു. ഇതോടുകൂടി പാണ്ഡവന്മാർ ഇഹലോകവാസം ഉപേക്ഷിപ്പാനൊരുങ്ങിയതിൽ എന്തത്ഭുതമാണ്? പാണ്ഡവൎക്ക് സൎവ്വസ്വവും ഭഗവാൻ ശ്രീകൃഷ്ണൻ തന്നേയായിരുന്നില്ലേ? സൎവ്വസ്വവുംതന്നെ വിട്ടാൽ താൻ സൎവ്വസ്വവും വിട്ട ഫലമായില്ലേ?

പിന്നെ അഭിമന്യുപുത്രനായ പരീക്ഷിത്തിനെ രാജാവാക്കി വാഴിച്ചിട്ട് ധൎമ്മപുത്രർ പാഞ്ചാലിയോടും അനുജന്മാരോടുംകൂടി 'മഹാപ്രസ്ഥാനം' ചെയ്തു, സൎവ്വസംഗപരിത്യാഗം ചെയ്ത് നേരെ വടക്കോട്ടു നടക്കുകയാകുന്നു ഈ മഹാപ്രസ്ഥാനം. അപ്പോൾ ഒരു പുഴുത്തപട്ടി ധൎമ്മപുത്രരുടെ പിന്നാലേ വിടാതെ കൂടിയിരുന്നു. ഈ യാത്രയിൽ വഴിക്കുവെച്ച് നകുലൻ, സഹദേവൻ, പാഞ്ചാലി, അൎജ്ജുനൻ, ഭീമസേനൻ ഇവരൊക്കെ വീണു എന്നറിഞ്ഞിട്ടും ധൎമ്മപുത്രർ മനസ്സിന്നൊരു വികാരഭേദമുണ്ടാകാതേയും പിന്നാക്കം തിരിഞ്ഞു നോക്കാതേയും നടന്നതേ ഉള്ളു. ഇതാണ് ശാന്തത എന്നു പറയുന്ന സത്ഗുണത്തിന്റെ പരമകാഷ്ഠ. പിന്നേയും പട്ടി മാത്രം തുണയായിട്ടു കൂടെക്കൂടിയിരുന്നു.

ധൎമ്മപുത്രൎക്ക് കയറുവാൻ ഒരു വിമാനവുംകൊണ്ട് ദേവദൂതൻ പ്രത്യക്ഷമായിട്ട്, 'കയറാം, ദേവേന്ദ്രൻ കല്പനയായിരിക്കുന്നു; സ്വൎഗ്ഗത്തിലേക്കെഴുന്നള്ളാം' എന്നറിയിച്ചു. 'ഈ പട്ടി മുമ്പിൽ കയറട്ടേ പിന്നാലേ ഞാനും കേറുന്നുണ്ട്' എന്നായിരുന്നു ആ ധൎമ്മപുത്രരുടെ മറുപടി. 'രാജസൂയയാഗം ചെയ്തിട്ടുള്ള ഇവിടുത്തെ സ്വൎഗ്ഗം അനശ്വരമായിട്ടുണ്ട് എന്നല്ലാതേ ഈ പുഴുത്ത പട്ടിക്കുണ്ടോ സ്വൎഗ്ഗം കിട്ടുന്നു'! എന്ന് ദേവദൂതൻ ചിരിച്ചുകൊണ്ടു പറഞ്ഞപ്പോൾ, 'എന്നാൽ എനിക്കും സ്വൎഗ്ഗം വേണ്ട. എന്നെ ഇതുവരെ ആശ്രയിച്ചു നിന്നിട്ടുള്ള ഇതിനെ ഉപേക്ഷിച്ച് ഞാൻ മാത്രം സ്വൎഗ്ഗത്തിൽച്ചെന്നു സുഖിച്ചിരിപ്പാൻ വിചാരിക്കുന്നില്ല' എന്നു ധൎമ്മപുത്രർ തീൎച്ചയായ മറുപടി പറഞ്ഞു. അപ്പോൾ ആ പട്ടി സാക്ഷാൽ ധൎമ്മരാജാവിന്റെ സ്വരൂപത്തിൽ പ്രത്യക്ഷമായി നിന്നിട്ടു,

'മതി, സന്തോഷമായി. പലപ്പോഴും പല വേഷമായിട്ടും ഞാൻ അങ്ങയേ പരീക്ഷിച്ചു നോക്കി, ഒരിക്കലും ധൎമ്മത്തിൽനിന്നു

തെററിക്കണ്ടില്ല. ഇനി സ്വൎഗ്ഗത്തിലേക്കു പോകാം' എന്നു പുത്രനേ അനുഗ്രഹിച്ചു മറകയും ചെയ്തു.

പിന്നെ വിമാനത്തിൽ കേറി ഉടലോടെ സ്വൎഗ്ഗത്തിൽ ച്ചെന്നു. അവിടെച്ചെന്നപ്പോൾ ഇന്ദ്രൻ വേണ്ടതുപോലെ സൽക്കരിച്ചിട്ട് സ്വൎഗ്ഗത്തിലുള്ള സകലൈശ്വൎയ്യങ്ങളും കണ്ടു വരുവാനായിട്ടു ദൂതന്മാരെ കൂട്ടിയയച്ചു. ഓരോ അത്യത്ഭുതവിഭവങ്ങളും കണ്ടു കണ്ടു സഞ്ചരിക്കുമ്പോൾ, ഒരേടത്ത് ദുൎയ്യോധനാദികളെല്ലാവരും സ്വൎഗ്ഗപദവി അനുഭവിച്ചു സുഖിച്ചിരിക്കുന്നതും മറെറാരേടത്ത് ഭീമാദികളായ അനുജന്മാരും പാഞ്ചാലിയും നരകത്തിൽക്കിടന്നു നിലവിളിക്കുന്നതും കാണുവാനിടയായി. അപ്പോൾ, തിരിഞ്ഞു നിന്നിട്ട്, 'ധൎമ്മാധൎമ്മങ്ങൾക്കു ശരിയായ ഫലം കൊടുക്കാത്ത സ്വൎഗ്ഗം, എനിക്കിതു വേണ്ട വേണ്ട.' എന്ന് ദേവപരിചാരകന്മാരോടായിട്ടു പറഞ്ഞു. അപ്പോഴയ്ക്കും ഇന്ദ്രൻ അവിടെ വന്നിട്ടു 'ഇതൊക്കെ മായയാണെ'ന്നും 'ദ്രോണരോടു ഭോഷ്കുപറഞ്ഞതിന്ന് അങ്ങയെ വ്യസനശിക്ഷ അനുഭവിപ്പിപ്പാൻവേണ്ടി കാണിച്ചതാണെ'ന്നും, പറഞ്ഞു സമാധാനപ്പെടുത്തി.

ഇതുകൊണ്ടൊന്നാണു നമുക്കു മനസ്സിലാക്കേണ്ടത്. കുററം ചെയ്താൽ അതിന്നു ശിക്ഷകൊടുക്കുക എന്നത് എല്ലാവൎക്കും ഒരുപോലെയല്ല വേണ്ടത്. അവരവരുടെ മനോവൃത്തിയെ അനുസരിച്ചു ശിക്ഷകൊടുത്താലെ മതിയാവു. ധൎമ്മതൽപരനായ ധൎമ്മപുത്രൎക്ക് അസത്യം പറഞ്ഞു എന്ന കുററത്തിന്നു കുംഭീപാകനരകം കൊടുക്കുന്നതിനെക്കാട്ടിലും സങ്കടമായിട്ടുള്ളത് ധൎമ്മിഷ്ഠന്മാരെ നരകത്തിലും അധൎമ്മിഷ്ഠന്മാരെ സ്വൎഗ്ഗത്തിലും കാണിക്കുക മാത്രമാണ്. ഇതിലധികം വ്യസനം അദ്ദേഹത്തിന്നു മറെറാന്നിലും ഉണ്ടാവുന്നതല്ല, എന്നു അദ്ദേഹത്തിൻെറ പ്രകൃതി അറിഞ്ഞിട്ടുള്ള ദേവേന്ദ്രൻ കണ്ടു കൊടുത്ത ശിക്ഷയാകുന്നു.

ഈ വിധമുള്ള ശിക്ഷകൊണ്ടു പാപം നശിച്ചതിന്നുശേഷം ധൎമ്മപുത്രൎക്ക് വാസ്തവസ്ഥിതിയും കാണിച്ചു കൊടുത്തു. ഭീഷ്മരെ വസുക്കളിലും, ദ്രോണരെ ബൃഹസ്പതിയിലും, ഭീമനെ വായുവിലും, അൎജ്ജുനനെ ഇന്ദ്രനിലും, നകുലസഹദേവന്മാരെ അശ്വിനിദേവകളിലും ശക്തിസ്വരൂപിണിയായ പാഞ്ചാലിയെ ഇവരിലെല്ലാവരിലും, ദുൎയ്യോധനാദികളെ കലിമുതലായ അധൎമ്മവൎഗ്ഗ

ത്തിലും; അഭിമന്യുവിനെ ചന്ദ്രനിലും, പാഞ്ചാലീപുത്രന്മാരെ വിശ്വേദേവകളിലും, കർണ്ണനെ ആദിത്യനിലും, മററുമായിക്കണ്ടു സന്തോഷിച്ചു. ധർമ്മപുത്രർക്ക് കർണ്ണന്റെ തത്വം ഇപ്പോഴേ നല്ലവണ്ണം മനസ്സിലായുള്ളൂ. പിന്നെ ദിവ്യഗംഗയിൽ സ്നാനം ചെയ്തു ദിവ്യശരീരം സ്വീകരിച്ച് ഹരിശ്ചന്ദ്രാദി മഹാരാജാക്കന്മാരെപ്പോലെ ധർമ്മപുത്രനായ യുധിഷ്ഠിരൻ ജ്യോതിസ്വരൂപനായി പ്രകാശിക്കയും ചെയ്തു.

ഈ വിധം ധർമ്മപുത്രരുടെ സ്വഭാവവിചാരമോ അല്ലെങ്കിൽ ജീവചരിത്രസംക്ഷേപമോ എന്തെങ്കിലും ഒന്നെഴുതിയതുകൊണ്ടു മാത്രമായില്ല. അദ്ദേഹത്തിന്റെ ഒരു ഛായയുംകൂടി താഴേ കാണിച്ചാലേ ഇപ്പോഴത്തെ പരിഷ്കാരരീതിക്കു മതിയാകയുള്ളൂ.

അതിന്നുവേണ്ടുന്ന ഉപകരണങ്ങൾ തൽകാലം സ്വാധീനത്തിലില്ലായ്കയാൽ അതും 'ശ്ലോകത്തിൽ കഴിച്ചുകൂട്ടുന്നു'.



ഒട്ടേറേനീണ്ടമൂക്കുംനെടിയമിഴികളും, ധീരമാംനോട്ടവുംപൊൻ
മട്ടേന്തുംമെയ്ക്കിണങ്ങുംതടിയുമുയരവും, വീതിയേറുന്നമാറും
മുട്ടോളംനീണ്ടകൈവീശിനഘനനടയും, മററുമത്രേപ്രസിദ്ധ
പ്പെട്ടോരാധർമ്മരക്ഷാവ്യസനധനികനാം ധർമ്മപുത്രന്റെരൂപം॥

---

[ധനഞ്ജയനാടകം] രാജാ:—

സൌന്ദര്യംസുകുമാരതാമധുരതാകാന്തിർമ്മനോഹാരിതാ
ശ്രീമത്താമഹിമേതിസർവ്വവിഭവാൻനിശ്ശേഷനാരീഗുണാൻ
ഏതസ്യാമുപയുജ്യദുർവ്വിധതയാദീനാഃപരാമാതൃഭൂ
സ്രഷ്ടുംവാഞ്ഛതിചേൽകരോതുപുനരപ്യത്രൈവഭിക്ഷാടനം॥

വിദൂഷകൻ:—

വാനാററംകവർനാററവുംവളുസവുംപൈശൂന്യവുംപീളയും
പേനുംകക്കകൊതിക്ക്യയെന്നുമുതലാംനിശ്ശേഷചക്കീഗുണാൻ—
ഇച്ചക്ക്യാമുപയുജ്യപത്മജനഹോകെല്പോടുചക്കീതരം
സൃഷ്ടിപ്പാൻതുടരുന്നുവെങ്കിലിഹവന്നെല്ലാമിരന്നീടണം॥

# ഒരു ദുർമ്മരണം.

—∞:o:∞—

'കാൎയ്യസ്ഥനെ നല്ലവണ്ണം പരിചയമുണ്ടോ' എന്ന ചോദ്യത്തിനു 'ഉവ്വ്' എന്നും, 'അയാൾ എന്തു സ്വഭാവക്കാരനാണ്' എന്നതിന്ന് 'നല്ല സ്വഭാവക്കാരനാണ്' എന്നും, 'കാൎയ്യസംബന്ധമായി വല്ല കൃത്രിമങ്ങളും ചെയ്തിട്ടുണ്ടോ' എന്നതിന്ന് 'ഉള്ളതായിട്ടറിവില്ല' എന്നും, ആകുന്നു ആരംഭത്തിലെ ചോദ്യോത്തരങ്ങളുടെ ചുരുക്കം. വിസ്താരം ഈ നിലയിൽ എത്തിയപ്പോൾ 'കിട്ടുണ്ണിമേനവന്റെ ആധാരങ്ങളും മറ്റും കാൎയ്യസ്ഥന്റെയും നിങ്ങളുടെയും പേരിൽ മാറി എഴുതിച്ചിട്ടുള്ളതായിട്ട് നിങ്ങൾക്കറിവില്ലേ?' എന്ന ചോദ്യപരമ്പരയിൽ ഒരു പതനംകൂടി ഇൻസ്പെക്ടർ മേല്പോട്ട് കയറി.

"നാലാന്നാൾ കാലത്ത് കാൎയ്യസ്ഥൻ പറഞ്ഞപ്പോഴെ ഞാൻ അറിഞ്ഞുള്ളു."

"നിങ്ങളുടെ പേരിലും എഴുതിക്കാണുന്നത് എന്തുകൊണ്ടാണ്?"

"അദ്ദേഹത്തിന്റെ (കിട്ടുണ്ണിമേനവന്റെ) ഒസ്യത്തിൻ പ്രകാരമാണെന്നാണ് കാൎയ്യസ്ഥൻ പറഞ്ഞത്."

"കാൎയ്യസ്ഥൻ എന്തിനായിട്ടാണ് നിങ്ങളുടെ വീട്ടിൽ വന്നത്?"

"ഒസ്യത്തിന്റെ കാൎയ്യം പറവാൻതന്നെ."

"ഒസ്യത്തെവിടെ?"

"അദ്ദേഹത്തിനയച്ചു കൊടുത്തതിൽപിന്നെ അതിനെപ്പററി യാതൊരു വിവരവും അറിവില്ലെന്നാണ് കാൎയ്യസ്ഥൻ പറഞ്ഞത്."

"എന്നാൽ ഈ സംഗതി എന്തുകൊണ്ട് നിങ്ങൾ എന്നോട് പറഞ്ഞില്ല."

"സ്റ്റേഷനാപ്സർ ഭാസ്കരമേനവനോട് പറഞ്ഞിട്ടുണ്ടായിരുന്നു."

ശരി—ഭാസ്കരമേനോൻ മരിച്ചു പോയല്ലൊ അല്ലേ. അ

തവിടെ ഇരിക്കട്ടെ. കാൎയ്യസ്ഥൻെറ ശിഷ്യൻ എഴുത്തു കൊണ്ടുവ ന്നത് കണ്ടില്ലേ, അതിൽ എന്തായിരുന്നു?"

"കസ്സ്രത്തായിരുന്നുവെന്നാണ് കാൎയ്യസ്ഥൻ പറഞ്ഞത്. അദ്ദേഹം ആ ലക്കോട്ടിൽനിന്ന് ഒരു കടലാസ്സെടുത്തു വായിക്കുന്ന ത് ഞാൻ കാണുകയും ഉണ്ടായി."

"നിങ്ങൾ കിടക്കുവാൻപോയ സമയം വാതലെല്ലാം അ ടച്ചു ബന്ധിച്ചിട്ടുണ്ടായിരുന്നുവെന്ന് നിങ്ങൾ അന്ന് പറഞ്ഞിട്ടുണ്ട ല്ലോ. ഗോവിന്ദനെ അമ്പലാക്കാട്ടയ്ക്കുയക്കുന്നസമയം വാതൽ വ ല്ലതും തുറന്നു കിടന്നിരുന്നോ?"

"ഇല്ല-ഗോവിന്ദൻ തന്നെയാണ് വാതൽ തുറന്നത്.

"എന്നാൽ പിന്നെയെങ്ങിനെയാണ് കാൎയ്യസ്ഥൻെറ ശി ഷ്യൻ പുറത്തേക്കു പോയത്, ഗോവിന്ദനാണ് വാതൽ തുറന്നു കൊടുത്തതെന്ന് നിങ്ങൾ വിചാരിക്കുന്നുണ്ടോ?"

'ഞാൻ അതിനെപ്പററി ആലോചിച്ചിട്ടില്ല. ശിഷ്യൻ എപ്പോഴാണ് എഴുനേററു പോയതെന്നുതന്നെ എനിക്ക് രൂപമി ല്ല."

"തളത്തിൽ നിന്നിരുന്ന നിങ്ങൾക്ക് അത രൂപമില്ല അ ല്ലേ. മരുന്നിട്ട ചുക്കുവെള്ളക്കിണ്ടി ആരാണ് മേശപ്പുറത്തുകൊണ്ടു വെച്ചത്?"

"ചുക്കുവെള്ളക്കിണ്ടി ഞാനാണ് വെച്ചത്. അപ്പോൾ മരുന്നുണ്ടായിരുന്നില്ല."

"അത് ഗോവിന്ദൻ പററിച്ചതാണെന്ന് തോന്നുന്നു ണ്ടോ?"

"അയാളുടെ കിടനടപ്പാലോചിച്ചാൽ എനിക്കതു വിചാ രിക്കുവാൻ തരമില്ല."

ഇതിൻെറശേഷം ഇൻസ്പെക്ടർ ചോദ്യത്തിൻെറ വഴിയൊ ന്നു തെററിച്ചു.

"കഴിഞ്ഞ എട്ടാം തിയ്യതി നിങ്ങളും കുമാരൻനായരുംകൂടി സ്റ്റേഷനാപ്പീസരെ കൂട്ടിക്കൊണ്ടു വരുമ്പോൾ എന്തിനാണ് കുമാരൻ നായരെ പിന്നാക്കം അയച്ചത്?"

"ഇവിടുന്ന ചേരിപ്പറമ്പിൽ വന്നിട്ടുണ്ടെങ്കിൽ കാൎയ്യസ്ഥ നെ എന്നാണ് ഹാജരാക്കേണ്ടതെന്ന് അറിഞ്ഞു വരുവാൻ."

"സ്റ്റേഷനാപ്പരെ പത്തു മണിവരെ പരിവട്ടത്തു താമസിപ്പിച്ചതെന്തിനാണ്?"

"വെടിപറഞ്ഞിരുന്നു പോയതാണ്."

"സ്റ്റേഷനാപ്പർ പോയിട്ടെത്രനേരം കഴിഞ്ഞു കുമാരൻനായർ വീട്ടിലെത്തിയപ്പോൾ?"

"ഏകദേശം ഒരു നാഴിക കഴിഞ്ഞു."

"ഇത്ര താമസിക്കുവാനെന്താണ് കാരണം?"

"രൂപമില്ല."

"ഉം! അതും നിങ്ങൾ ആലോചിച്ചിട്ടില്ല അല്ലേ. നിങ്ങളുടെ വാക്കിന്മേൽ കാര്യസ്ഥനെ ആദ്യം വിട്ടയച്ചത് അന്ന് ഞാൻ കേസ്സാക്കായ്ക കൊണ്ടാണ്. ഇപ്പഴത്തെ മട്ടൊക്കെ മാറി. ഇതൊരു കുലക്കേസ്സാണ് ഓർമ്മവേണം" എന്നു പറഞ്ഞ് കേസ്സിൻെറ തെളിവൊക്കെ എടുത്തു തീരുന്നതുവരെ രണ്ടു പേരെയും ബന്തോവസ്സിൽ വയ്ക്കുവാൻ മജിസ്റ്റ്രേട്ടിൻെറ രേഖാമൂലമായ അനുവാദം വരുത്തിട്ടുള്ളത് സ്റ്റേഷനാപ്പരുടെ വക്കൽനിന്നും വാങ്ങി വായിച്ചിട്ട് കുഞ്ഞിരാമൻ നായരെ സ്റ്റേഷനിൽതന്നെ പാർപ്പിച്ചു. കൈപ്പീത്തും ഒപ്പിടുവിച്ചു.

കമ്പൌണ്ടരെ വിളിച്ചു പുറത്തേക്കുകൊണ്ടുപോയി ആസ്പത്രിയിൽനിന്ന് വിഷമരുന്നപഹരിക്കുന്നതിൽ കാര്യസ്ഥനെ സഹായിച്ചുവെന്നും, സ്റ്റേഷനാപ്പരെ വഴിക്കു തടുത്തുവെച്ച് ദേഹോപദ്രവംചെയ്ത് കലപ്പെടുത്തിയെന്നും, ഉള്ള കുററത്തിന്മേൽ കുമാരൻ നായരേയും പിറേറന്നാൾ ബന്തോവസ്സചെയ്ത് പതിമൂന്നാന്തിയ്യതി രണ്ടുകുലക്കേസ്സുകൾ മജിസ്റ്റ്രേട്ടുമുമ്പാകെ ചാർജ്ജുചെയ്യുവാനുള്ള ഒരുക്കങ്ങളും കൂട്ടിത്തുടങ്ങി. ഈ വർത്തമാനം നാട്ടിൽപരന്നതോടുകൂടി ഉൽഭവിച്ച ബഹളത്തെപ്പററി വായനക്കാർ ഊഹിച്ചുകൊള്ളട്ടെ.

---

## പതിനൊന്നാമദ്ധ്യായം

"ദൈവഗതിക്കുഥവാഭുവനേസ്സിൻ
നൈവകവാടനിരോധമൊരേടം" ശാകുന്തളം.

കാര്യസ്ഥനും കുഞ്ഞിരാമൻനായരും കിട്ടുണ്ണിമേനവൻെറ എടത്തും വലത്തും കൈകളായിട്ടാണ് ജനങ്ങൾ വിശ്വസിച്ചുപോ

ന്നിരുന്നത്. ഛാച്ചകൊണ്ടും വിചാരിച്ചാൽ കുഞ്ഞിരാമൻ നായരുതന്നെയാണ് ഉത്തമസ്ഥാനത്തിനവകാശി. വിശ്വാസംകൊണ്ടു നോക്കിയാൽ കാര്യസ്ഥനും ഒട്ടും താഴെയല്ല. ഇതാ ഇപ്പോൾ ഈ രണ്ടുപേര് തന്നെ ആ കിട്ടുണ്ണിമേനവന്റെ കുലപാതകക്കുടുക്കിൽ അകപ്പെട്ടിരിക്കുന്നു! എന്നാൽ അത്രമാത്രം കൊണ്ടായൊ അതുമില്ല. വിദ്യകൊണ്ട് മനോവികാസം സിദ്ധിച്ചിട്ടുള്ള കുമാരൻ നായരും ഇതിൽ കുടുങ്ങീട്ടുണ്ടത്രെ. ഇതിലധികമൊരാശ്ചര്യം എന്താണിനി ഉണ്ടാവാനുള്ളത്! കഷ്ടം, എത്രവളരെ ആളുകൾക്ക് പരമസങ്കടത്തിന് സംഗതിയായിട്ടുണ്ട്. ഇതിൽ മറെറാരു സമാധാനവുമില്ല. തലയിലെഴുത്ത് തലോടിയാൽ പൊവ്വുന്നതല്ലല്ലൊ. കർമ്മഫലമനുഭവിക്കുന്നതിൽ ഓരോരുത്തർക്കോരോകാലമുണ്ട്. അതുതടുത്താലൊട്ടുനിൽക്കുന്നതുമല്ല.

ആനന്ദപുരനിവാസികളായ അനേകം ആളുകളുടെ മനസ്സിൽ ശിലാരേഖപോലെ പതിഞ്ഞു കിടക്കുന്നൊരു ദിവസമായ ആയിരത്തറുപത്തിമൂന്ന് തുലാം പന്ത്രണ്ടാംതിയ്യതി ആറുമണിക്കുമുമ്പ് അപ്പാത്തിക്കരിയുടെ സീമന്തപുത്രനായ അമ്പലക്കാട്ടു ശങ്കരമേനോൻ എളുവല്ലൂർ തപാലാപ്പീസ്സിലേക്ക് യാത്ര പുറപ്പെട്ടു. അവിടെച്ചെന്നപ്പോൾ തപാൽ ശിപായിയുടെ വേല നടത്തിയിരുന്നത് പതിവുകാരനായിരുന്നില്ല. ശങ്കരമേനോൻ അയാളോട് "എം- കെ- ഗോവിന്ദപ്പണിക്കൾക്ക് എഴുത്തുവല്ലതും വന്നിട്ടുണ്ടൊ" എന്ന് ചോദിച്ചു. പുതിയതപാൽശിപായി അതുതപ്പിത്തിരഞ്ഞെടുത്തുകൊടുത്തത വാങ്ങി ലക്കോട്ടിന്റെ ഒരുവക്ക് നുള്ളിപ്പൊട്ടിച്ചുകൊണ്ടാണ് ശങ്കരമേനോൻ വഴിയിലേക്കിറങ്ങിയത്

പടിമുതൽ വഴിവക്കുവരെ നീട്ടിക്കെട്ടീട്ടുള്ള ചെറുമതിലിന്മേൽ മൂർത്തിമത്തായ ദാരിദ്ര്യംപോലെ കിഴവനായ ഒരു ചട്ടക്കാരൻ ഇരിക്കുന്നുണ്ടായിരുന്നു. ചുക്കിച്ചുളിഞ്ഞും പൊട്ടിപ്പൊളിഞ്ഞും ഉള്ള ഒരു ജോടു ബൂട്ടീസ്സ്, കീറിപ്പറിഞ്ഞ ചളിപുരണ്ടു തൂങ്ങിക്കിടക്കുന്ന കാലൊറ, അതിനേക്കാൾ എട്ടുമാററുകൂടി പഴക്കം ചെന്നൊരു വളൂസകുപ്പായം, ഈ കുപ്പായത്തിനിണങ്ങുന്നൊരു ഉൾക്കുപ്പായം, നരച്ചു നീണ്ടു കെട്ടുതാടിയും മേൽമീശയുംകൂടിയൊരു കാട്, വാടിവരണ്ടമുഖം, കനംകുറഞ്ഞ ചതഞ്ഞൊരു ഫന്ത്രമാന്തൊപ്പി, സർവ്വാംഗം പൊടി, അകത്തേക്കൊരു വളവ്, വായിൽ പകുതി ക

ത്തിക്കരിഞ്ഞൊരു ചുരുട്ട്, ഇതാണു പടിക്കലിരിക്കുന്ന ദാരിദ്ര്യമൂ ർത്തിയുടെ ചുരുക്കത്തിലുള്ള ധ്യാനം. കടിച്ചുപിടിച്ചിരിക്കുന്ന ചുരുട്ടു കരിക്കൽ വായിൽനിന്നെടുത്ത് തുപ്പുന്ന സമയമാണ് ശങ്കരമേ നോൻ എഴുത്തുപൊട്ടിച്ചുകൊണ്ട് പുറത്തേക്കു കടന്നത്. തുപ്പൽ ശരിയായിട്ടു ലക്കോട്ടിന്മേൽതന്നെ ചെന്നു പതിഞ്ഞു. മേനോൻ അതുകണ്ടു കയർത്ത് "ഈ വൃത്തികെട്ട കഴുക്കളെ തട്ടി നാടു കടത്ത ണം" എന്നു പറഞ്ഞുകൊണ്ടു ലക്കോട്ടെടുത്ത സായുവിൻെറ മുഖത്തു വലിച്ചെറിഞ്ഞു. ശകാരം കേട്ടിട്ടു സായുവിന്നു യാതൊരു ഭാവഭേദവും ഉണ്ടായില്ല. ലക്കോട്ടു ധർമ്മം കൊടുത്തതാണെന്നു വിചാരിച്ച് അതു പെറുക്കിയെടുത്തു അതുകൊണ്ടുതന്നെയൊരു സ ലാംചെയ്തു. എന്നിട്ടു കുപ്പായത്തിൻെറ ഒരു ഭോരത്തിൽനിന്ന് കു റെ തീപ്പെട്ടിക്കോലോ മറ്റൊ തപ്പിയെടുത്തു ലക്കോട്ടിൽ കുത്തി നിറച്ച് ഒക്കെക്കൂടി വേറെയൊരു ഭോരത്തിലേക്കുതള്ളി.

"ഇതിന് പറഞ്ഞാലും മനസ്സിലാവില്ല" എന്നു പറഞ്ഞ് മേനോൻ അങ്ങോട്ടും ഇങ്ങോട്ടും നോക്കി എഴുത്തുനീർത്തിവായിച്ചു കൊണ്ടു നടക്കുവാൻ തുടങ്ങി. മേനോൻ കുറേ ദൂരം പോയപ്പോൾ സായവു പതുക്കെ എഴുന്നേററു പുറപ്പെട്ടു. ശങ്കരമേനോൻ സ്വ ന്തം വീട്ടിൽചെന്നു കേറി. അപ്പോൾ സായ്വ് എവിടെയോ മറ ഞ്ഞു. മേനോൻ രണ്ടാമതും പുറത്തേക്കിറങ്ങി പുറപ്പെട്ടപ്പോൾ നി ലാവ നല്ലവണ്ണം തെളിഞ്ഞു. സായുവും നിഴൽ പോലെ പിന്നാ ലെക്കൂടീട്ടുണ്ട്. മേനോൻ ആവേശംകൊണ്ടപോലെ ഉച്ചിമുഴവനും മുന്നോട്ടാക്കി മുറുകി നടന്നു തുടങ്ങിയപ്പോൾ സായുവിൻെറ നട യും മുറുകിത്തുടങ്ങി. ഇങ്ങിനെ ആറേഴു കുന്തപ്പാടിലധികം മുമ്പിട്ടു പോകുവാൻ എടകൊടുക്കാതെ മേനവനെ പിന്തുടർന്നുകൊണ്ടു സായു പെരുവല്ലാപ്പാലത്തിന്മേൽ കയറിയപ്പോൾ മേനോൻ ശി വൻകാട്ടിലേക്കു കടക്കുന്നതുകണ്ടു ഒന്നുകൂടി വേഗം നടന്നു. പാ ലം കടന്ന തിരിഞ്ഞുനിന്ന് രണ്ടു തീപ്പെട്ടിക്കോലൊരച്ചു പൊക്കി കാണിച്ചിട്ടു പിന്നെയും മേനവനെത്തന്നെ ലാക്കു വെച്ച് കാട്ടിൽ പ്രവേശിച്ചു. ഇവർ രണ്ടുപേരും മറഞ്ഞിട്ടു വളരെത്താമസംകൂടാ തെ ഒരു പോല്ലീസ്സുകാരൻ പെരുവല്ലു, നദിയുടെ കിഴക്കേക്കരയ്ക്കൽ പാലത്തിൻെറ മറവിൽ വന്നു നിന്നു. അയാളുടെ പിന്നാലെ യുണ്ടായിരുന്ന ഒരാൾ കാട്ടിൽ കടന്ന സായുപോയ വഴി തേടുവാ ന്നും തുടങ്ങി.

മേൽപ്രസ്താവിച്ച ഗൂഢസഞ്ചാരം അവസാനിച്ചപ്പോൾ നവമിച്ചന്ദ്രൻ ഉച്ചതിരിഞ്ഞിട്ട് നാലിൽ ചില്വാനം നാഴിക കഴിഞ്ഞിരിക്കുന്നു. കോടതിവഴിയിൽ ആൾസഞ്ചാരം ഒതുങ്ങി. പരിവട്ടത്തു വീട്ടിലെ പുരുഷന്മാർ രണ്ടുപേരും പൊല്ലീസ്സ് സ്റ്റേഷനിൽ കിടന്നു കഷ്ണിക്കുന്നു. അമ്മു അത്താഴവും കൂടികഴിക്കാതെ അകായിൽ കിടന്നു കരയുന്നു. ഇൻസ്പെക്ടർ ചേരിപ്പുറമ്പിൽ വന്നിട്ടില്ല. ദേവകിക്കുട്ടി കുമാരൻ നായരുടെ കഷ്ടാവസ്ഥയെ ഓർത്തും ബാലകൃഷ്ണമേനവന്റെ തല്ലുകൊണ്ടും തള്ളുകൊണ്ടും നടുമിററത്തു കിടന്ന് നിലവിളിക്കുന്നു. ദേവകിക്കുട്ടി നടുമിററത്ത് മറിഞ്ഞുവീണിട്ടു അരമണിക്കൂറ് കഴിയുംമുമ്പ് ഒരാൾ തലയോടുകൂടി മൂടിപ്പുതച്ച് പെരുവഴ്ല്യം നദീതീരത്തുകൂടി പാലത്തിന്റെ അടുത്തുവന്നു. അവിടെ നിന്ന് തല പൊക്കി എടത്തും വലത്തും നോക്കി. പാലത്തിന്മേലാവട്ടെ വഴിയിലാവട്ടെ ആരെയും കണ്ടില്ല. പുഴവക്കു പററിത്തന്നെ പിന്നേയും നടന്നു. പോല്ലീസ്സുകാരൻ നില്ക്കുന്നതിന്റെ നേരേ ചോട്ടിൽ കൂടി കടന്ന് സ്റ്റേഷനാപ്പീസ്സർ മുങ്ങിച്ചത്തുവെന്ന് പറയുന്ന ദിക്കിന്റെ നേരെ വന്ന് ശിവൻ കാട്ടിൽ കാലുവച്ചപ്പോൾ വൃക്ഷത്തിന്റെ മറവിൽ നിന്നൊരു കറുക്കൻ ചാടിയോടുന്ന ശബ്ദം കേട്ടൊന്നു ഞെട്ടി. പെട്ടെന്ന് പൊതച്ചിരുന്ന മുണ്ടെടുത്ത് അരയിൽ കെട്ടി. കക്ഷത്തിൽ നിന്ന് വടി കയ്യിലെടുത്തു. എന്നിട്ട് നാലു പുറവും സൂക്ഷിച്ചു നോക്കിക്കൊണ്ട് നടന്നുതുടങ്ങി. ഒടുവിൽ ചെന്നു കേറിയത് മുമ്പൊരദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള കാന്താര മദ്ധ്യത്തിലേക്കാണ്. അടവിയുടെ ഒരററത്ത് ചന്ദ്രരശ്മിക്ക് പ്രവേശം കിട്ടുന്നൊരു ദിക്കിൽ അമ്പലക്കാട്ട് ശങ്കരമേനോൻ ഭയപ്പെട്ട് കണ്ണടച്ചു നില്ക്കുന്നുണ്ടായിരുന്നു. അടുത്തുചെന്ന് തോളത്ത് കയ്യുവെച്ച സമയം ശങ്കരമേനോൻ ഞെട്ടി കണ്ണുതുറന്നു നോക്കിയപ്പോൾ തന്റെ മുമ്പിൽ കണ്ടത് ചേരിപ്പുറമ്പിൽ ബാലകൃഷ്ണമേനവനെയാണ്. വരുവാനിത്ര വൈകിയതിന്നുള്ള പരിഭവമായിട്ട് "എന്നെ ഭയപ്പെടുത്തിക്കൊല്ലുവാനാണോ ഇവിടെ വരുത്തിയത്?" എന്ന് ചോദിച്ചു.

"ഇന്നുതന്നെ സംബന്ധം തുടങ്ങിക്കുവാനുള്ള ഉത്സാഹമായിരുന്നു."

"അയ്യോ ഞാൻ മോതിരവും മററും കൊണ്ടുവന്നിട്ടില്ല

ല്ലോ. ഓടിപ്പോയി എടുത്തു കൊണ്ടുവരാം" എന്നായി ശങ്കരമേനോൻ.

"പരിഭ്രമിക്കണ്ട. ഇന്നിനി എങ്ങിനെയായാലും തരമാവില്ല. ദേവകിക്കുത്സാഹം തന്നെയാണ്. ആ കഴവേറി ഒഴിഞ്ഞപ്പോൾ കാൎയ്യമൊക്കെസ്സഫലമായി. പക്ഷെ അച്ഛന് മരണപത്രം മുമ്പേ കയ്യിൽ കിട്ടണമത്രെ."

"അച്ഛൻ എളവല്ലൂർ സ്റ്റേഷനിലല്ലേ?"

"അല്ല. ഇപ്പോൾ വീട്ടിലെത്തി."

"എന്നാൽ നമ്മൾക്ക് ചേരിപ്പറമ്പിലേക്ക് പൊവ്വ, ഞാനും വരാം" എന്ന് ശങ്കരമേനോൻ വിട്ടൊഴിക്കില്ല.

"ഇന്ന് നേരം കുറയായല്ലോ. എന്റെ കയ്യിൽ തന്നാൽ മതി നാളെ ഞാൻ കൊടുത്തോളാം. നിങ്ങൾ നിങ്ങളുടെ അച്ഛനേയും മററും കൂട്ടിക്കൊണ്ട നാളെ വൈകുന്നേരം വീട്ടിൽ എത്തിയാൽ അവിടെയൊക്കെ തെയ്യാറുണ്ട്. നിങ്ങൾക്ക് വല്ല ഒരുക്കങ്ങളും കൂട്ടാനുണ്ടെങ്കിൽ അമാന്തിക്കല്ലേ. ഒസ്യത്തിങ്ങു തന്നേക്ക."

"ഞാൻ നാളെക്കാലത്തുതന്നെ വീട്ടിൽ വരാം." എന്നതുകേട്ടു ബാലകൃഷ്ണമേനവന് ക്ഷമയില്ലാതായി.

"ആട്ടെ. ഒസ്യത്തുകൊണ്ടു വന്നിട്ടുണ്ടോ. അതുപറയു."

"ഉവ്വ്" എന്നു പറഞ്ഞെടുത്തു കാണിച്ചുകൊടുത്തു.

"നോക്കട്ടെ" എന്നു പറഞ്ഞ് ബാലകൃഷ്ണമേനോൻ കൈ നീട്ടി. ശങ്കരമേനോൻ കൊടുത്തില്ല. ബാലകൃഷ്ണമേനവന്റെ മുഖത്തുനിന്ന് കണ്ണെടുക്കാതെകണ്ട്

"വരു നമ്മൾക്ക് ചേരിപ്പറമ്പിലേക്ക് പൊവ്വ." എന്നു പറഞ്ഞു.

"എന്താ, എന്നെ വിശ്വാസമില്ലാണ്ടായോ. ഈ വടികൊണ്ട് തലക്കൊരു തട്ടു തന്നിട്ട് അതിപ്പോൾ ഞാനിങ്ങോട്ടു തട്ടിപ്പറിച്ചാലോ" എന്ന് 'സാമം' വിട്ട് 'ഭേദ'ത്തിലേക്ക് ചാടി. അപ്പോൾ ശങ്കരമേനോൻ,

"എന്നാലെന്താ" എന്ന് ചോദിച്ച് പിന്നാക്കം മാറി.

"എന്നാലെന്താ, പ്രാണനങ്ങോട്ടുപൊവ്വും എന്റെ കാൎയ്യം സാധിക്കും" എന്ന് ഒരിക്കൽക്കൂടി ഭീഷണിപ്പെടുത്തി. പക്ഷെ മുഖത്തെ സ്ഥൈൎയ്യത്തിന് ഒരു വ്യത്യാസവും വരുത്തില്ല.

"ഇതുകൊണ്ടൊന്നും പേടിക്കില്ല" എന്ന് വീരവാദം പറഞ്ഞ് ഒന്നുകൂടി പിന്നാക്കം മാറിയപ്പോൾ ശങ്കരമേനവന്റെ മുഖത്ത് ഒരുതുള്ളി ചോരയില്ല. എങ്കിലും ഇതെല്ലാം കളിയായേക്കാമെന്ന ആശകൊണ്ട് തിരിച്ചോടുവാനും ധൈര്യം വന്നില്ല.

"എന്നാലാമിട്ടൊന്നു കാണട്ടെ" എന്ന് കണ്ണുരുട്ടിമിഴിച്ച് വടി ഉയർത്തിയപ്പോൾ ശങ്കരമേനവന്റെ ശൌര്യമെവിടെ മേനവനെവിടെ. "അയ്യോ രക്ഷിക്കണേ!" എന്നു നിലവിളിച്ചുകൊണ്ട് തിരിഞ്ഞോടുവാൻ ഭാവിച്ചപ്പോൾ വേരു തടഞ്ഞ് മാറടിച്ചു വീണു. ആ നിമിഷത്തിൽ ബാലകൃഷ്ണമേനവന്റെ വടിയും കീഴ്പോട്ടുവന്നു. ഇനിയെന്താ ഒരു മാത്രകൂടി വേണ്ട. എന്നാൽ നിസ്സഹായനായിട്ട് കമന്നു കിടക്കുന്ന ആ ജീവിയുടെ കഥ തീർന്നു. പക്ഷേ അതിന് സംഗതി വന്നോ ഇല്ലയോ എന്ന് അറിവാനിടയാവുന്നതിന്നു മുമ്പ് രാമബാണം പോലെ ചെടികളുടെ ഇടയിൽകൂടി ഒരു വിറകുകൊള്ളി ആയത്തിൽ വന്ന് കയ്യിന്റെ കൊഴകളിൽ കൊണ്ടതോടുകൂടി ബാലകൃഷ്ണമേനവന്റെ വടി കയ്യിൽനിന്നു തെറിച്ചകലെച്ചെന്നു വീണു.

അവസരോചിതമായ ഈ പൊടിക്കയ്യ് പ്രയോഗിക്കത്തക്കവണ്ണം സാമർത്ഥ്യമുള്ള പുരുഷൻ നമ്മുടെ സ്റ്റേഷനാപ്സർ ഭാസ്കരമേനവനല്ലാതെ മററാരുമാവില്ലെന്ന് പല വിധത്തിലും വായനക്കാർ ഊഹിച്ചിരിക്കാം. അദ്ദേഹം ശിഷ്യനോടുകൂടി അരങ്ങത്തു പ്രവേശിച്ചപ്പോൾ അവിടെ കൂടിയാടിയിരുന്ന രണ്ടുപേരും ആട്ടം നിർത്തിപ്പോയിക്കഴിഞ്ഞു. "കിട്ടുണ്ണി, എല്ലാം പറഞ്ഞുവച്ചിട്ടുള്ളപോലെ" എന്നു ശിഷ്യന് കല്പന കൊടുത്തിട്ട് സ്റ്റേഷനാപ്സർ താഴെ വീണുകിടക്കുന്ന വടിയും കയ്യിലെടുത്ത് ബാലകൃഷ്ണമേനവന്റെ മഠത്തിലേക്ക് നടക്കുകയല്ല ഓടുകയാണ് ചെയ്തത്. അവിടെച്ചെന്നപ്പോൾ പടി തുറന്നിട്ടില്ല. വേലിചാടി അകത്തു കടന്നപ്പോൾ മഠം പൂട്ടിയിരിക്കുന്നു. വേഗം നാലുപുറവും പരിശോധിച്ചതിന്റെ ശേഷമേ സ്റ്റേഷനാപ്സർ നല്ലവണ്ണം ശ്വാസം കളഞ്ഞിട്ടുള്ളു. അന്നത്തെ രാത്രിയിലെ വേല ഒരു വിധം ഇങ്ങിനെ കലാശിപ്പിച്ചതിന്റെ ശേഷം കിട്ടുണ്ണിമേനവനെ പററിച്ച് തറവാടിനേയും തോല്പിച്ച് ആയിരത്തിൽ ചില്വാനം ഉറുപ്പിക ചിലവിട്ട് പണി തീർപ്പിച്ചിട്ടുള്ള ആ മഠത്തിൽ "അവനിവിടെ എത്തീട്ടില്ല. അമ്പ! കള്ള

ന്നു പറയേണമെങ്കിൽ ഇങ്ങിനെയുള്ളവനെ പറയണം. ഈ കളവു തെളിയിക്കുവാൻ എനിക്ക് ഭാഗ്യമുണ്ടായല്ലൊ" എന്നു കൃതാർത്ഥതയോടുകൂടി ആ രാത്രി കഴിച്ചുകൂട്ടി.

ആ രാത്രിതന്നെ ഏകദേശം പന്ത്രണ്ടുമണി സമയത്ത അമ്പലക്കാട്ടെ പ്രകൃതമാണെങ്കിൽ അത് വർണ്ണിപ്പാൻ തൂലികയുടെ സഹായം കൊണ്ടുമാത്രം സാധിക്കുന്നതല്ല. ശങ്കരമേനോൻ സ്വന്തം അകത്ത് കട്ടിലിന്മേൽ മലൎന്നുകിടന്ന് കയ്യും കാലുമിട്ടു തല്ലുന്നുണ്ട്. മിഴിരണ്ടും കണ്ടാൽ ഭയമാവും. കലങ്ങി മറിഞ്ഞ് സാമാന്യത്തിലധികം പുറത്തേക്കു തള്ളീട്ടുണ്ട്. അടിതൊട്ട് മുടിവരെ വിയൎപ്പിൽ കുളിച്ചിരിക്കുന്നു. കാടീട്ടുള്ള കിതപ്പ് നിലച്ചിട്ടില്ല. അമ്മ "ശങ്കരാ, ശങ്കരാ" എന്നു അടുക്കെയിരുന്ന് വിളിക്കുന്നുണ്ട്. തൊണ്ടകാറിപ്പാറപ്പെടുന്ന ഞരക്കമല്ലാതെ നാവനക്കുന്നതുകൂടിയില്ല. എന്തിനേറെ വിസ്തരിക്കുന്നു. മരണ വികൃതികളല്ലാതെ വേറെയൊന്നും കാണ്മാനില്ല.

പൊല്ലീസ്സുകാരനും കിട്ടുണ്ണിയും കട്ടിലിന്റെ കാക്കലും തലക്കലും നിന്ന് വീശുന്നുണ്ട്. അപ്പോത്തിക്കിരി അങ്ങുമിങ്ങുമോടി കുറേ മരുന്നും മററുമെടുത്തുകൊണ്ടുവന്നപ്പോഴെക്കും രോഗിയുടെ കൃഷ്ണമണികൾ മേല്പോട്ടുപോയി. മിഴികൾ അനങ്ങാതെയായി. സൎവ്വാംഗമൊന്നു വിറച്ചു. യാതൊരു ചേഷ്ടയുമില്ലാതായി. ശങ്കരമേനോൻ മരിച്ചു.

---

## പന്ത്രണ്ടാം അദ്ധ്യായം.

—oo:o:oo—

# പലവക.

---

കുടിലിൽനിന്ന് കൊട്ടാരത്തിലേക്ക് — ഗാർഫീഡ് ചരിത്രം.

[കുന്നമ്പ്രത്തുരാമനുണ്ണി വലിയ നായരവർകളാൽ എഴുതപ്പെട്ടത്.] അഭിപ്രായത്തിനായി ഞങ്ങൾക്കയച്ചുതന്നിരിക്കുന്ന ഈ പുസ്തകം ഞങ്ങൾ സസന്തോഷം കൈപ്പററിയിരിക്കുന്നു. അഭിപ്രായം ഇനിയത്തെ ലക്കത്തിൽ കാണാവുന്നതാണ്.

—o<>o—

അന്യന്മാരുടെ ദുഃഖത്തിങ്കൽ അനുകമ്പ തോന്നാത്തവരും കപടസ്വഭാവികളും ആയ സ്നേഹിതന്മാർ ഉണ്ടാകുന്നതിനേക്കാൾ ഏകാകിയായി വസിക്കുന്നത എത്ര നല്ലതാകുന്നു.

വ്യ *

—oo:o:oo—

കഷ്ടാവസ്ഥകളിൽ പെടാതെ കഴിയുന്നവൻ ബുദ്ധിമാനും, അവയെ അവ്യാകുലം സഹിച്ചിരിക്കുന്നവൻ ക്ഷമാപരനും, എന്നാൽ അതുകളെ കീഴടക്കുന്നവൻ ശൂരനുമാകുന്നു.

—ഠ:ഠ—

സ്വാർത്ഥബുദ്ധിരാഹിത്യമാണ് യഥാർത്ഥമായ ഉദാര ശീലത്വം. ഒരു പുഷ്പം മലിനീകൃതമായാൽ അതിന്റെ മനോജ്ഞത്വം എങ്ങിനെ ഇല്ലാതാകുന്നുവോ അതുപോലെ സ്വാർത്ഥബുദ്ധിയുണ്ടാകുമ്പോൾ ഒരു ഉൽകൃഷ്ടകർമ്മത്തിന്റെയും കൂടി മാഹാത്മ്യം ഇല്ലാതാകുന്നു.

—ഠ:ഠ—

അന്യരിലുള്ള ദോഷാംശങ്ങളെ കാണുവാൻ എളുപ്പത്തിൽ കഴിയുന്നതാണു. നിർദ്ദയമായി ഒരുവന്റെ ദോഷത്തെ ചൂണ്ടിക്കാണിക്കുന്നതിന് വലിയ പാണ്ഡിത്യമോ, അതിയായ പ്രയത്നമോ ആവശ്യമില്ല. അല്പബുദ്ധിയായ ഒരുവനും കൂടി ഒരു മഹാപുരുഷനിൽ ഉള്ള ദോഷത്തെ കാണുവാൻ കഴിയും. ഇപ്രകാരമുള്ള നീചപ്രവൃത്തികളിൽ ചിലർക്ക് പ്രത്യേകതാല്പര്യവുമുണ്ട്. അവരുടെ അല്പത്വം തന്നെയായിരിക്കാം അവരെ ഇങ്ങിനെ പ്രേരിപ്പിക്കുന്നതു.

—ഠ:ഠ—

ദേഹത്തിന്നു ഉപദ്രവങ്ങൾ വല്ലതുമുണ്ടാകുമ്പോൾ, അല്ലെങ്കിൽ ദേഹം ക്ഷീണിച്ചിരിക്കുമ്പോൾ, ഒരു ജോലിയിൽ പ്രവേശിക്കുക എന്നത് വളരെ ദുഃഖമാകുന്നു. വ്യസനത്താലോ മറ്റോ മനസ്സിടിഞ്ഞിരിക്കുമ്പോൾ വേലചെയ്യുന്നത് അതിലേറെ കഷ്ടമാകുന്നു. അങ്ങിനെയാണെങ്കിലും അപ്രകാരം ദേഹത്തിന്നോ മനസ്സിന്നോ സ്വസ്ഥത വളരെ കുറവായിട്ടുള്ളവരാലാണ് ലോകത്തിൽ ശ്രേഷ്ഠങ്ങളായ അനേകകാര്യങ്ങൾ നിർവ്വഹിക്കപ്പെട്ടിട്ടുള്ളത് എന്ന സംഗതി ഒരിക്കലും വിസ്മരിക്കത്തക്കതല്ല. സുഖം തോന്നുന്നില്ല എന്ന ഏകകാരണത്താൽ നമ്മുടെ ജോലിയിൽനിന്ന് പിൻവലിക്കുന്നത് വളരെ തെറ്റാകുന്നു. നാമെന്തൊരവസ്ഥയിലാണെങ്കിലും നമ്മാൽ കഴിയുന്ന വിധത്തിൽ നമ്മുടെ കൃത്യങ്ങളെ നിർവ്വഹിക്കുന്നതാണു ഏററവും ശരിയായും ഉത്തമമായുമുള്ള മാർഗ്ഗം. നമ്മൾ വിചാരിക്കുന്നതിനെക്കാൾ വളരെ അധികം ശക്തിനമുക്കുണ്ടെന്ന് ചിലപ്പോൾ നമുക്കുതന്നെ കാണാവുന്നതാണ്.

—ഠ:ഠ—

കുട്ടി—അമ്മെ! കാപ്പിയിൽകൂട്ടുവാൻ കുറെക്കൂടി പഞ്ചസാര തരു. എന്റെ കപ്പിൽ ഉണ്ടായിരുന്നതു വീണുപോയി.

അമ്മ—ഇതാ! എടുത്തോളു. ഞാൻ തന്നതു എവിടെ കളഞ്ഞു?

കുട്ടി—അതു കാപ്പിയിൽ വീണുപോയി അമ്മെ.

—•<>•—

ആൺകൊതു സാധാരണയായി സസ്യവർഗ്ഗങ്ങളിലുള്ള രസങ്ങളെ കൊണ്ടാണുപജീവിക്കുന്നത്. പെൺകൊതുവാണ് രാത്രി നമ്മളുടെ ഉറക്കത്തെ കുട്ടിച്ചോറാക്കുവാൻ ഇറങ്ങി പുറപ്പെടുന്നത്.

## T. S. SUBRAMANIA & Co.

---

കവിരാജനഗേന്ദ്രനാഥസെൻ എന്നവരുടെ

ആയുർവ്വേദ വൈദ്യശാല,

33, അർമ്മേനിയൻ തെരുവ, മദ്രാശി.

*Panchatikta Batika* പഞ്ചതിക്ത ഗുളിക. മലമ്പനികൾക്കു
ള്ള ഒരു സിദ്ധൌഷധം. മുപ്പത്തു ഗുളികയുള്ള ഒരു പെട്ടിക്കു 1 ക.
വളരെക്കാലം നിലനിന്നിട്ടുള്ള പനികളെ കളവാൻ ഈ ഗുളികക
ൾ രാജാവാണ്. സ്ഥിരമായ ശാന്തിയുമുണ്ടാവും. മലമ്പനികൾ
എല്ലാ ജാതികളും സ്ഥിരജ്വരങ്ങളും ചൂടു കടുപ്പമായ ജ്വരവും ചൂ
ടു കുറഞ്ഞ ജ്വരവും വയററിൽ പ്ലീഹ വീൎത്തും കരൾ വീൎത്തുമുള്ള
ജ്വരം, കുളിരോടുകൂടിയ ജ്വരം, നാലിരവാടൻജ്വരം ഇത്യാദി നാ
നാ ജ്വരങ്ങളിലും പഞ്ചതിക്ത ഗുളികകൾ ഫലിക്കും. കാലജ്വ
രങ്ങളിലും മലമ്പനികളിലും ഈ ഗുളികകൾ ഉത്തമഫലിതമുള്ള
വയാണ്. കൈനാവു എന്നു പേർ പറയുന്ന ഇംഗ്ലീഷു മരുന്നി
നു ജയിപ്പാൻ കഴിയാത്ത പനികളിലും കൈനാ തോററു ഓടീ
ട്ടുള്ള സ്ഥാനങ്ങളിലും പഞ്ചതിക്ത ഗുളികകൾ ഫലിക്കും. പനിക
ളെ തല്ക്കാലം ശമിപ്പിക്കുമെന്നു മാത്രമല്ല ആ പനികൾ പിന്നീടു
മടങ്ങിവരാതിരിപ്പാൻ തക്കവണ്ണം വേരോടുകൂടി പനിയെ അറു
ത്തുകളയും. ഇതു ഒരു വിശേഷഗുണമാണ്.

*Prameha Bindu* പ്രമേഹവിന്ദു സകല അവിവേകജന്യ
രോഗപ്രത്യൌഷധം. ഒരു കുപ്പി മരുന്നും ഒരു പെട്ടി ഗുളികയുംകൂ
ടി 1 ക. 8 ണ ആശ്ചൎയ്യകരമായ ഈ മജ്ജാബലവൎദ്ധനരസം ദുഷി
ച്ച രക്തത്തിന്നും ശോധനസാമൎത്ഥ്യം കുറഞ്ഞ ചോരക്കും മജ്ജാ
ക്ഷീണത്തിന്നും അകത്തിങ്കൽ ഭവിക്കുന്ന ബലക്ഷയം മുതലായ മ
ഹാ സങ്കട വ്യാധികൾക്കും ഇതു ഉത്തമ ഔഷധം തന്നെ. ക്ഷീണി
ച്ച ദേഹത്തിന്നു മിടുക്കും ബലവും വരുത്തി തേഞ്ഞുമാഞ്ഞു മയ
ങ്ങി മങ്ങിയ അംഗപ്രസാദത്തിന്ന രണ്ടാമതും ജീവസ്സും പുഷ്ടിയും
പളപ്പും വരുത്തുന്നതോടുകൂടി നാൾതോറും ക്ഷയിക്കുന്ന മനോല്ലാ
സത്തെ പുനരുജ്ജീവിപ്പിച്ച നിരാശ ബാധിച്ചിട്ടുള്ള ജനങ്ങളെ ജീ
വനിൽ കൊതിയുള്ളവരാക്കി ഗൃഹസ്ഥ ധൎമ്മങ്ങളിൽ സുഖവാസന

യുള്ളവരാക്കി ചെയ്യും. തലച്ചോറിന്നു ഉശിരും ജാഗ്രതയും വരുത്തി ബുദ്ധിക്കും ആലോചനാശക്തിക്കും ഓൎമ്മശക്തിക്കും അനുമാനസാമൎത്ഥ്യത്തിന്നും മുമ്പില്ലാത്ത ഒരു ചൈതന്യത്തെ വരുത്തി ബുദ്ധികൊണ്ടുള്ള അദ്ധ്യാനങ്ങൾക്ക സാമൎത്ഥ്യത്തെ വരുത്തി മനസ്സുകൊണ്ടുള്ള വേലകൾക്ക എല്ലാവരേയും സമൎത്ഥന്മാരാക്കും. അനേക്സ്രാവു ചിടിപെട്ടു വൈദ്യന്മാരെല്ലാം കൈവിട്ടു പോയിട്ടുള്ള ദുസ്സാദ്ധ്യരോഗത്തിൽ ഒരാഴ്ച ഈ പ്രമേഹബിന്ദു സേവിച്ചാൽ ആശ്ചൎയ്യമായ ഗുണം കാണും. മൂത്രം അകത്തു നില്ക്കാതേയൊ മൂത്രസഞ്ചിക്ക ചൊറിച്ചിലും പുണ്ണും മൂത്രം നിൎത്തുവാൻ കഴിയാതേയും മൂത്രപ്രതിബന്ധങ്ങൾക്ക. ഈ ജാതി രോഗങ്ങൾ ഉണ്ടാവുന്നതും മൂത്രസഞ്ചിയിൽനിന്നു കഫപ്രായത്തിൽ പാലുപോലെ വെളുത്തു തടിച്ചു കുഴമ്പുപോലെ ഒരു വസ്തു ചുട്ടുനീറിക്കൊണ്ടു ഒലിച്ചുപോകുന്നതിൽ ഈ ഔഷധം ഗുണം വരുത്തും. സ്ത്രീയോ പുരുഷനോ ആലോചനകൂടാതെ അമിതസുഖങ്ങളെ അനുഭവിച്ചാലുണ്ടാകുന്ന പരമദ്രോഹികളായ രോഗങ്ങളെ ഈ പ്രമേഹബിന്ദു അകററിക്കളയും.

*Ratibilas* രതിവിലാസം. മജ്ജാക്ഷീണമനോരോഗാദികൾക്ക ആശ്ചൎയ്യഫലിതമുള്ള പ്രത്യേകൌഷധം. പതിനഞ്ചു ദിവസത്തേക്ക രണ്ടു പെട്ടി ഗുളികകളും ഒരു കുപ്പി എണ്ണയുംകൂടി 4. ക. ശരീരത്തിലുള്ള അവയവങ്ങളിൽ മജ്ജാതന്തുസമൂഹമാണ ഏററവും വിശേഷമായി സ്ഥിതി വരുത്തപ്പെട്ടിട്ടുള്ളതു. അതിന്റെ സ്ഥിതി നോക്കിയറിഞ്ഞാൽ ദേഹത്തിലുള്ള സകല രോഗങ്ങളുടേയും സ്വഭാവം തിരിച്ചറിയാം. മജ്ജകൾ ബലഹീനങ്ങളായാൽ പുരുഷൻ അതിവേഗത്തിൽ രോഗിയായി വരും. മജ്ജകൾക്ക കേടു തട്ടുമ്പോൾ സകല അവയവങ്ങളും അവയവ പ്രവൃത്തികളും ക്രമക്കേടുകൾകൊണ്ടു ക്ഷീണിച്ചു രോഗമുണ്ടാകും. അതിയായിട്ടുള്ള മദ്യപാനവും ആ തരത്തിലുള്ള അതിഭോഗങ്ങളും തലയുണ്ണിപ്പാൻ തക്കവണ്ണമുള്ള പ്രവൃത്തികളും ഇന്ദ്രിയങ്ങൾക്ക ക്ഷീണം വരുവാൻ തക്കവേലകളും ഒരുപോലെ മജ്ജകളെ ക്ഷീണിപ്പിക്കും അതുതന്നെ രോഗമാവും. മജ്ജകൾക്ക വന്നിട്ടുള്ള ബലഹീനതകൊണ്ടു രോഗം ഭവിച്ചിട്ടുള്ള ജനങ്ങൾ സുഖഹാനിയെ മൌനമായി അനുഭവിച്ചു ദുഃഖിക്കുന്നു. അവൎക്ക ജീവൻ ഒരു ഭാരമായിവരുന്നു. അവൎക്ക മരണം സൌഖ്യമെന്നും തോന്നും. ജീവകാലത്തിങ്കൽ

ഈ രോഗികൾക്ക കെല്പും ഒട്ടും ഉണ്ടായില്ല. ജീവസ്സമാത്രം അവരി
ൽ കാണില്ല. ഇഹലോകസുഖങ്ങളെ യഥേഷ്ടം അനുഭവിപ്പാ
ൻ അവൎക്ക ആശയുണ്ടാവാതെ വരുമ്പോൾ ഇഹലോകത്തിങ്കലു
ള്ള ഓരോ കഷ്ടപ്പാടുകളെ തടുത്തു ജയിപ്പാനും അവർ ആളായു
ന്നതല്ല. ഈ മഹാരോഗത്തിനു പററുന്ന ഔഷധങ്ങൾ അനേകം
വില്പാനുണ്ടെന്നു പലരും പലേടങ്ങളിലും പ്രസിദ്ധം ചെയ്യുന്നു.
അവയിൽ ഫലിതം ഏറിയവയേ ഉള്ളുവെന്നും കാണുകയും ചെ
യ്യും. ഈ വക ഔഷധങ്ങളെ ഞങ്ങൾ വാങ്ങി ശാസ്ത്രവിധികൾ
ക്കനുസരിച്ചു പരിശോധിച്ചു പരീക്ഷിച്ചു നോക്കീട്ടുള്ളതിൽ ആ വ
ക മരുന്നുകൾ ഒന്നെങ്കിലും പറയുന്ന ഗുണങ്ങളെ ചെയ്തുകൊടു
പ്പാൻ സാമൎത്ഥ്യമുള്ളതായി കണ്ടിട്ടില്ല. ഒന്നെങ്കിലും നല്ലതില്ല.
ഇതു അനേകം വൈദ്യന്മാരുടെ അനുഭവമാണ്. അതുകൊണ്ട്
ഈ മഹാദുഃഖകാരിയായ രോഗത്തിനു ഔഷധങ്ങളില്ലെന്നു ജന
ങ്ങൾ വിശ്വസിക്കുന്നു. ഇതു തെററാണ്. കരുണാനിധികളായ
സൎവ്വജനങ്ങളുടേയും നന്ദിക്കു പാത്രങ്ങളായ ഋഷികൾ ഈ രോഗ
നിദാനം വരുത്തി അതിനു തക്ക മരുന്നുകൾ നിശ്ചയിച്ചിരിക്കുന്നു.
ഈ അതിദുസ്സഹമായ രോഗത്തിന്റെ വേരറുത്തു അതിനെ ശാന്തി
വരുത്തുന്നതിന്നു ഒരൌഷധമുള്ളതു മേല്പറഞ്ഞ രതിവിലാസമാണ.
അതുകൊണ്ടു ജനങ്ങൾക്കു കെല്പും ഉശിരും വൎദ്ധിക്കും. വളരെ
ഇഷ്ടാന്തിയോടുകൂടി പണിപ്പെട്ടു ജാഗ്രതയായി ഞങ്ങൾ ഇതിനെ
ഉണ്ടാക്കിയിരിക്കുന്നു. ഇന്ത്യാരാജ്യത്തിൽ അനേകായിരം ജന
ങ്ങൾക്കു ഈ മരുന്നു ഞങ്ങൾ കൊടുത്തു പരീക്ഷിച്ചിരിക്കുന്നു. ഒരു
ഒററ സംഗതിയെങ്കിലും ഫലിതമില്ലാതെ കണ്ടിട്ടില്ല, 'ഈ രോഗം
ശമിക്കില്ല എന്തു ചെയ്യട്ടെ'—എന്നു നിരാശപ്പെട്ടിട്ടുള്ള ജനങ്ങൾ
ഈ രതിവിലാസത്തെ വാങ്ങി ഒന്നു പരീക്ഷിച്ചു നോക്കട്ടെ.

അല്പകാലത്തിനുള്ളിൽ ദേഹക്ഷീണത്തെ കളയും, മജ്ജകൾ
ക്കു ശവപ്രായമായ ക്ഷീണമുണ്ടെങ്കിൽ അതിനെ തീൎക്കും. ബാല്യ
ത്തിൽ ബുദ്ധിനാശംകൊണ്ടു ആലോചനയില്ലാതെ ഓരോ ദുൎവ്യാ
പാരങ്ങളെക്കൊണ്ടും അതിഭോഗങ്ങളെക്കൊണ്ടും കെല്പററു ജീവ
ശവങ്ങളായവരുടെ ജീവസ്സും മിടുക്കും മടങ്ങിവരുവാൻ ഇത്ര നല്ല
ഔഷധമില്ല. മജ്ജാകേന്ദ്രങ്ങളായ സ്ഥാനങ്ങളെ പ്രത്യേകം ഈ ഔ
ഷധം ബലപ്പെടുത്തും. വൈദ്യശാസ്ത്രപാണ്ഡിത്യമുള്ള ചികിത്സാ

രിസഭകൾ നിശ്ചയിച്ചുവരുന്ന ടോണിക് (ബലദായകങ്ങൾ) എന്ന ഔഷധങ്ങളെല്ലാം പരക്കെ ദേഹചൈതന്യത്തേയും മെയ്മിടുക്കിനേയും ഓർമ്മശക്തിയേയും ഇന്ദ്രിയബലത്തിനേയും ഉണ്ടാക്കും. കെല്പു മങ്ങിമറഞ്ഞു തേഞ്ഞുമാഞ്ഞു കിടക്കുമ്പോൾ ചൈതന്യത്തെ രണ്ടാമതും ഉണ്ടാക്കാൻ ഈ മരുന്നുകൾ ഉപകരിക്കും. മടിയും ഉറക്കവും തൂങ്ങലും മൌഢ്യവും തീരാൻ ഈ മരുന്നുകൾ ഏറ്റവും ഉതകും. കഠിനമായ അദ്ധ്വാനംകൊണ്ടോ അതിപ്രയത്നംകൊണ്ടോ അതി ജാഗ്രതയായി പുസ്തകകാലക്ഷേപം ചെയ്ത് പഠിച്ചതുകൊണ്ടോ ബാലബുദ്ധികൊണ്ടു വരുന്ന അതിഭോഗങ്ങളെക്കൊണ്ടോ പാനസാഹസംകൊണ്ടോ ശീതോഷ്ണാധിക്യംകൊണ്ടോ ആഹാരമൈഥുനാദിസാഹസങ്ങൾകൊണ്ടോ വല്ല ദീനങ്ങളും ഉത്ഭവിച്ചിട്ടുണ്ടെങ്കിൽ അതു നശിപ്പാൻ ഉപായം രതിവിലാസമെന്ന ഞങ്ങളുടെ മരുന്നു സേവിക്കുന്നതുതന്നെ. മജ്ജകളുടെ ക്ഷീണത്തെ തീർക്കും. ദേഹാവയവങ്ങൾക്കെല്ലാം ചൈതന്യലാഭവും ഉശിരും ഉണ്ടാവും. ക്ഷീണംകൊണ്ടും മനോബലഹാനികൊണ്ടും ഉണ്ടാവുന്ന കേടുകളെ തീർക്കും.

ഫലിതമേറിയ ഈ ഔഷധത്തിന്റെ കർത്താവു സർവ്വേശ്വരനായ ശിവനാണ്. അതിന്റെ സഹായംകൊണ്ടു അനേകായിരം ജനങ്ങൾ സുഖപ്പെട്ടിട്ടുണ്ട്.

മേല്പറഞ്ഞ എല്ലാ മരുന്നുകളും താഴെ എഴുതിയ മേൽവിലാസത്തിൽ എഴുതി ചോദിക്കേണ്ടതാണ്. എഴുത്തുകുത്തുകൾ മലയാളത്തിലോ, തമിഴിലോ, ഇംഗ്ലീഷിലോ ആയിരിക്കണം.

ടി. എസ്സ്. സുബ്രഹ്മണ്യ ആൻറ് കമ്പനിക്കാര്.

33, അർമ്മേനിയൻ തെരുവു,

മദ്രാശി,

*Messrs. T. S. SUBRAMANIA & Co.,*

*Armenian Street,*

*Madras.*

—∞—

# കമ്മിഷൻ

രസികരഞ്ജിനിക്ക് പുതിയ വരിക്കാരെ ഉണ്ടാക്കി അവരു വരിപ്പണം മുഴുവൻ മുൻകൂറായി പിരിച്ച് പേരുവിവരപ്പട്ടികയോടുകൂടി ആ സംഖ്യ ആപ്പീസ്സിൽ അടക്കുന്നവൎക്ക് ൧൫-കയിൽ കുറയാതെയുള്ള സംഖ്യകൾക്ക് ൧൦ക്ക് ൧൦ക വീതം കമ്മിഷനും ൨൦കയിൽ കുറയാതെ പിരിച്ചടക്കുന്നവൎക്ക് മേല്പറഞ്ഞ കമ്മീഷനും പുറമെ മുപ്പുതീതെ ഉറുപ്പികക്ക് രഞ്ജിനിയുടെ ഓരോ പ്രതിവീതം സൌജന്യവും കൊടുക്കപ്പെടും. ര. ര. മാനേജൎ

൭൯- കുംഭത്തിൽ പണം അടച്ചവരുടെ പേര് വിവരം

| | | ക. | ണ. | സ. |
|---|---|---|---|---|
| മ. രാ. രാ. എസ്സ്. ബി. നാരായണയ്യൻ | അവർകൾ | 2 | 4 | 0 |
| ,, നടുവിലെ പറമ്പിൽ പി. ഗോവിന്ദകമ്മത്തി | ,, | 3 | 0 | 0 |
| ,, മാരംകുന്നുട്ടത്ത്. പി. ജനാൎദ്ദനപ്പിള്ള | ,, | 3 | 0 | 0 |
| ,, ചെങ്ങല്ലൂര പരമേശ്വരൻനമ്പൂരി | ,, | 3 | 0 | 0 |
| ,, സി. രാമുണ്ണി മേനോൻ | ,, | 3 | 0 | 0 |
| ,, അവണപ്പറമ്പുമനയ്ക്കൽ അനുജൻനമ്പൂരിപ്പാട് | ,, | 1 | 8 | 0 |
| ,, മുണ്ണത്താഴത്ത് ഗോവിന്ദമേനോൻ | ,, | 3 | 0 | 0 |

# നോട്ടീസ

[illegible]മത്തരം സാമാനങ്ങൾ! വില വളരെ സഹായം!!

ബൊംബായി മുതലായ വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന ഷാപ്പുകളിൽനിന്ന [illegible] വരുത്തുന്നതും താഴെ വിവരം പറയുന്നതും വെറെയും അനേകം സാമാനങ്ങൾ തൊകപ്പടിയായും ചില്ലറയായും വളരെ സഹായ വിലയ്ക്കു വില്ക്കുന്നതാണ്.

പലതരത്തിലുള്ള ഫ്ലാനൽ ശീലകൾ, ടവീഡുകൾ, ചെക്കത്തുണികൾ, വളരെ ഭംഗിയുള്ള ചീട്ടികൾ, പട്ടുകൾ, ബ്ലാങ്കെറ്റുകൾ, തൊപ്പികൾ, സർജ്ജുകൾ, മല്ല്, ജഗന്നാഥൻ മുതലായ തുണിച്ചരക്കുകൾ. എനാമൽപാത്രങ്ങൾ, പലതരത്തിലുള്ള ഗ്ലാസ്സുകൾ, നാഴികമണികൾ, വാച്ചുകൾ, വിളക്കുകൾ, കണ്ണാടികൾ, കത്തികൾ, ഗ്ലോപ്പുകൾ, രവിവർമ്മപ്പടങ്ങൾ, കൊടകൾ, ഇരിമ്പുപെട്ടികൾ, ഇരിമ്പു അലമാരികൾ, ഇരിമ്പ അടുപ്പുകൾ, അനേകവിധം സോപ്പുകൾ, ബ്രാണ്ടി, വിസ്കി മുതലായ ലഹരിസാധനങ്ങൾ, മുത്തുച്ചിപ്പികൊണ്ടുള്ള അനേകവിധ പാത്രങ്ങൾ, ഇവകളും മെലിൻസ്ഫുഡ്, കൊക്കൊ, കാപ്പിപ്പൊടി, ടീ, ബിസ്കോത്ത് മുതലായ വേറെയും അനേകവിധ സാമാനങ്ങൾ വളരെ സഹായവിലക്ക് വില്ക്കുന്നു.

ആവശ്യപ്പെടുന്നവൎക്കു സാമാനങ്ങൾ വി-പി- ആയി അയച്ചുകൊടുക്കുന്നതാണ്.

എ. ടി. എസ്സ്. മേനോൻ.

ജനറൽ മർച്ചണ്ട്,

ചിററൂർ.

# സംഗതിവിവരം



---

വിദ്യാവിനോദിനി അച്ചുക്കൂടം.

# നോട്ടീസ

**മേത്തരം സാമാനങ്ങൾ!** വില വളരെ സഹായം!!

ബൊമ്പായി മുതലായ വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന ഷാപ്പുകളിൽനിന്ന് നേരിട്ടു വരുത്തുന്നതും താഴെ വിവരം പറയുന്നതും വേറെയും അനേകം സാമാനങ്ങൾ തൊകപ്പടിയായും ചില്ലറയായും വളരെ സഹായ വിലക്കു വില്ക്കുന്നതാണ്.

പലതരത്തിലുള്ള പ്ലാനൽ ശീലകൾ, ട്വീഡുകൾ, ചൊക്ലേണികൾ, വളരെ ഭംഗിയുള്ള ചീട്ടികൾ, പട്ടുകൾ, ബ്ലാങ്കൊറുകൾ, തൊപ്പികൾ, സർജ്ജുകൾ, മല്ല്, ജഗന്നാഥൻ മുതലായ തുണിച്ചരക്കുകൾ, എനാമൽപാത്രങ്ങൾ, പലതരത്തിലുള്ള ഗ്ലാസുകൾ, നാഴികമണികൾ, വാച്ചുകൾ, വിളക്കുകൾ, കണ്ണാടികൾ, കത്തികൾ, ഗ്ലോപ്പുകൾ, രവിവർമ്മപ്പടങ്ങൾ, കൊടകൾ, ഇരിമ്പുപെട്ടികൾ, ഇരിമ്പു അലമാരികൾ, ഇരിമ്പ അടുപ്പുകൾ, അനേകവിധം സോപ്പുകൾ, ബ്രാണ്ടി, വിസ്കി, മുതലായ ലഹരിസാധനങ്ങൾ, മുത്തുച്ചിപ്പികൊണ്ടുള്ള അനേകവിധ പാത്രങ്ങൾ, ഇവകളും മെലിൻസാഫുഡ്, കൊക്കൊ, കാപ്പിപ്പൊടി, ടീ, ബിസ്കോത്ത മുതലായ വേറെയും അനേകവിധ സാമാനങ്ങൾ വളരെ സഹായവിലക്കു വില്ക്കുന്നു.

ആവശ്യപ്പെടുന്നവക്കു സാമാനങ്ങൾ വി പി ആയി അയച്ചു കൊടുക്കുന്നതാണ

എ. ടി. എസ്സ്. മേനോൻ,
ജനറൽ മർച്ചണ്ട്,
ചിററൂര്.

## T. S. SUBRAMANIA & Co.

കവിരാജനഗേന്ദ്രനാഥസെൻ എന്നവരുടെ

ആയുൎവ്വേദ വൈദ്യശാല,

33, അൎമ്മേനിയൻ തെരുവ, മദ്രാശി.

*Panchatikta Batika* പഞ്ചതിക്ത ഗുളിക. മലമ്പനികൾക്കുള്ള ഉത്തമ സിദ്ധൌഷധം. മുപ്പതു ഗുളികയുള്ള ഒരു പെട്ടിക്കു ൧ ക. വളരെക്കാലം നിലനിന്നിട്ടുള്ള പനികളെ കളവാൻ ഈ ഗുളികകൾ രാജാവാണ്. സ്ഥിരമായ ശാന്തിയുമുണ്ടാവും. മലമ്പനികൾ എല്ലാ ജാതികളും സ്ഥിരജ്വരങ്ങളും കൂട്ട കടുപ്പമായ ജ്വരവും കൂട്ടകുറഞ്ഞ ജ്വരവും വയററിൽ പ്ലീഹ വീക്കും കരൾ വീക്കുമുള്ള ജ്വരം, കുരയോടുകൂടിയ ജ്വരം, നാലാംവാടൻജ്വരം ഇത്യാദി നാനാ ജ്വരങ്ങളിലും പഞ്ചതിക്ത ഗുളികകൾ ഫലിക്കും. കാലജ്വരങ്ങളിലും മലമ്പനികളിലും ഈ ഗുളികകൾ ഉത്തമഫലിതമുള്ളവയാണ്. കൈപനാവു എന്ന പേർ പറയുന്ന ഇംഗ്ലിഷ മരുന്നിനു ജയിപ്പാൻ കഴിയാത്ത പനികളിലും കൈപനാ തോററ ഓടീട്ടുള്ള സ്ഥാനങ്ങളിലും പഞ്ചതിക്ത ഗുളികകൾ ഫലിക്കും. പനികളെ തല്ക്കാലം ശമിപ്പിക്കുമെന്നു മാത്രമല്ല ആ പനികൾ പിന്നീടു മടങ്ങി വരാതിരിപ്പാൻ തക്കവണ്ണം വേരോടുകൂടി പനിയെ അറുത്തുകളയും. ഇതു ഒരു വിശേഷ ഗുണമാണ്.

*Prameha Bindu* പ്രമേഹവിന്ദു സകല അവിവേകജന്യരോഗപ്രത്യൌഷധം. ഒരു കുപ്പി മരുന്നും ഒരു പെട്ടി ഗുളികയുംകൂടി ൧ ക. ൮ ണ. ആശ്ചൎയ്യകരമായ ഈ മജ്ജാബലവൎദ്ധനരസം ദുഷിച്ച രക്തത്തിനും ദോഷനൈസൎഗ്ഗ്യം കുറഞ്ഞ ദേഹക്കും മജ്ജക്ഷീണത്തിനും അകാലികൾ വിവരം ബലക്ഷയം മുതലായ മഹാസങ്കട വ്യാധികൾക്കും ഇതു ഉത്തമ ഔഷധംതന്നെ. ക്ഷീണിച്ച ദേഹത്തിനു മിടുക്കും ബലവും വരുത്തി തേഞ്ഞുമങ്ങി മയങ്ങി മങ്ങിയ അംഗപ്രസാദത്തിനു രണ്ടാമതും ജീവസ്സും പുഷ്ടിയും പരപ്പും വരുത്തുന്നതോടുകൂടി നാൾതോറും ക്ഷയിക്കുന്ന മനോല്ലാസത്തെ പുനരുജ്ജീവിപ്പിച്ചു നിരാശ ബാധിച്ചിട്ടുള്ള ജനങ്ങളെ ജീവനിൽ കൊതിയുള്ളവരാക്കി ഗൃഹസ്ഥ ധൎമ്മങ്ങളിൽ സുഖവാസനയുള്ളവരാക്കി

ചെയ്യും. തലച്ചോറിന്നു ഉശിരും ജാഗ്രതയും വരുത്തി ബുദ്ധിക്കും ആലോചനാശക്തിക്കും ഓൎമ്മശക്തിക്കും അനുമാനസാമൎത്ഥ്യത്തിന്നും മുമ്പില്ലാത്ത ഒരു ചൈതന്യത്തെ വരുത്തി ബുദ്ധികൊണ്ടുള്ള അദ്ധ്വാനങ്ങൾക്കു സാമൎത്ഥ്യത്തെ വരുത്തി മനസ്സുകൊണ്ടുള്ള വേലകൾക്കു എല്ലാവരേയും സമൎത്ഥന്മാരാക്കും. അസ്ഥിസ്രാവു പിടിപെട്ടു വൈദ്യന്മാരെല്ലാം കൈവിട്ടു പോയിട്ടുള്ളദുസ്സാദ്ധ്യരോഗത്തിൽ കൂടി ഈ പ്രമേഹബിന്ദു സേവിച്ചാൽ ആശ്ചൎയ്യമായ ഗുണം കാണും. മൂത്രം അകത്തു നില്ക്കാതേയൊ മൂത്രസഞ്ചിക്കു ചൊറിച്ചിലും പൂൎണ്ണം മൂത്രം നിൎത്തുവാൻ കഴിയാതേയും മൂത്രപിണ്ഡങ്ങൾക്കു ഈ ജാതിരോഗങ്ങൾ ഉണ്ടാവുന്നതും മൂത്രസഞ്ചിയിൽനിന്നു കഫപ്രായത്തിൽ പാലുപോലെ വെളുത്തു തടിച്ച കുഴമ്പുപോലെ ഒരു വസ്തു ചുട്ടുനീറിക്കൊണ്ടു ഒലിച്ചുപോകുന്നതിൽ ഈ ഔഷധം ഗുണം വരുത്തും. സ്ത്രീയോ പുരുഷനോ ആലോചനകൂടാതെ അമിതസുഖങ്ങളെ അനുഭവിച്ചാലുണ്ടാകുന്ന പരമദ്രോഹികളായ രോഗങ്ങളെ ഈ പ്രമേഹബിന്ദു അകററിക്കളയും.

**Ratibilas** രതിവിലാസം. മജ്ജാക്ഷീണമനോരോഗാദികൾക്കു ആശ്ചൎയ്യഫലിതമുള്ള പ്രത്യേകൌഷധം. പതിനഞ്ചു ദിവസത്തേക്കു രണ്ടു പെട്ടി ഗുളികകളും ഒരു കുപ്പി എണ്ണയുംകൂടി ൫ ക. ശരീരത്തിലുള്ള അവയവങ്ങളിൽ മജ്ജാതന്തുസമൂഹമാണ് ഏററവും വിശേഷമായി സ്ഥിതി വരുത്തപ്പെട്ടിട്ടുള്ളതു. അതിൻെറ സ്ഥിതി നോക്കിയറിഞ്ഞാൽ ദേഹത്തിലുള്ള സകല രോഗങ്ങളുടേയും സ്വഭാവം തിരിച്ചറിയാം. മജ്ജകൾ ബലഹീനങ്ങളായാൽ പുരുഷൻ അതിവേഗത്തിൽ രോഗിയായിവരും. മജ്ജകൾക്കു കേടു തട്ടുമ്പോൾ സകല അവയവങ്ങളും അവയവ പ്രവൃത്തികളും ക്രമക്കേടുകൾകൊണ്ടു ക്ഷീണിച്ചു രോഗമുണ്ടാകും. അതിയായിട്ടുള്ള മദ്യപാനവും ആ തരത്തിലുള്ള അതിഭോഗങ്ങളും ബലം ക്ഷയിപ്പാൻ തക്കവണ്ണമുള്ള പ്രവൃത്തികളും ഇന്ദ്രിയങ്ങൾക്കു ക്ഷീണം വരുവാൻ തക്കവേലകളും ഒരുപോലെ മജ്ജകളെ ക്ഷീണിപ്പിക്കും അതുതന്നെ രോഗമാവും. മജ്ജകൾക്കു വന്നിട്ടുള്ള ബലഹീനത കൊണ്ടു രോഗം ഭവിച്ചിട്ടുള്ള ജനങ്ങൾ സുഖഹാനിയെ മൌനമായി അനുഭവിച്ചു ദുഃഖിക്കുന്നു. അവൎക്കു ജീവൻ ഒരു ഭാരമായിവരുന്നു അവൎക്കു മരണം സൌഖ്യമെന്നും തോന്നും. ജീവകാലത്തിങ്കൽ

ഈ രോഗികൾക്കു കെൽപ്പും ഒട്ടും ഉണ്ടാവില്ല. ജീവസ്സുമാത്രം അവരിൽ കാണില്ല. ഇഹലോകസുഖങ്ങളെ യഥേഷ്ടം അനുഭവിപ്പാൻ അവൎക്കു ആശയുണ്ടാവാതെ വരുമ്പോൾ ഇഹലോകത്തിങ്കലുള്ള ഓരോ കഷ്ടപ്പാടുകളെ തട്ടുത്തു ജയിപ്പാനും അവർ ആളാവുന്നതല്ല. ഈ മഹാരോഗത്തിനു പാററുന്ന ഔഷധങ്ങൾ അനേകം വില്ക്കാനുണ്ടെന്നു പലരും പലേടങ്ങളിലും പ്രസിദ്ധം ചെയ്യുന്നു. അവയിൽ ഫലിതം ഏറിയവയേ ഉള്ളുവെന്നും കാണുകയും ചെയ്യും. ഈ വക ഔഷധങ്ങളെ ഞങ്ങൾ വാങ്ങി ശാസ്ത്രവിധികൾക്കനുസരിച്ചു പരിശോധിച്ചു പരിക്ഷിച്ചു നോക്കിട്ടുള്ളതിൽ ആ വക മരുന്നുകൾ ഒന്നെങ്കിലും പറയുന്ന ഗുണങ്ങളെ ചെയ്യുകൊടുപ്പാൻ സാമത്ഥ്യമുള്ളതായി കണ്ടിട്ടില്ല. ഒന്നെങ്കിലും നല്ലതില്ല. ഇതു അനേകം വൈദ്യന്മാരുടെ അനുഭവമാണ. അതുകൊണ്ട് ഈ മഹാഭയങ്കരിയായ രോഗത്തിനു ഔഷധങ്ങളില്ലെന്നു ജനങ്ങൾ വിശ്വസിക്കുന്നു. ഇതു തെററാണ. കരുണാനിധികളായ സൎവ്വജനങ്ങളുടേയും നന്ദിക്കു പാത്രങ്ങളായ ഋഷികൾ ഈ രോഗനിദാനം വരുത്തി അതിനു തക്ക മരുന്നുകൾ നിശ്ചയിച്ചിരിക്കുന്നു. ഈ അതിദുസ്സഹമായ രോഗത്തിൻെറ വേരറുത്തു അതിനെ ശാന്തിവരുത്തുന്നതിന്നു ഒരൌഷധമുള്ളതു മേറ്റ്രാഞ്ഞ രതിവിലാസമാണ. അതുകൊണ്ടു ജനങ്ങൾക്കു കെൽപ്പും ഉശിരും വദ്ധിക്കും. വളരെ ശുഷ്കാന്തിയോടുകൂടി പണിപ്പെട്ടു ജാഗ്രതയായി ഞങ്ങൾ ഇതിനെ ഉണ്ടാക്കിയിരിക്കുന്നു. ഇന്ത്യാരാജ്യത്തിൽ അനേകായിരം ജനങ്ങൾക്കു ഈ മരുന്നു ഞങ്ങൾ കൊടുത്തു പരീക്ഷിച്ചിരിക്കുന്നു. ഒരു ഒററ സംഗതിയെങ്കിലും ഫലിതമില്ലാതെ കണ്ടിട്ടില്ല, 'ഈ രോഗം ശമിക്കില്ല, എന്തു ചെയ്യട്ടെ'— എന്നു നിരാശപ്പെട്ടിട്ടുള്ള ജനങ്ങൾ ഈ രതിവിലാസത്തെ വാങ്ങി ഒന്നു പരീക്ഷിച്ചു നോക്കട്ടെ.

അല്പകാലത്തിനുള്ളിൽ ദേഹക്ഷീണത്തെ കളയും, മജ്ജകൾക്കു ശവപ്രായമായ ക്ഷീണമുണ്ടെങ്കിൽ അതിനെ തീക്കും. ബാല്യത്തിൽ ബുദ്ധിമോശംകൊണ്ടു ആലോചനയില്ലാതെ ഓരോ ദുർവ്യാപാരങ്ങളെക്കൊണ്ടും അതിഭോഗങ്ങളെക്കൊണ്ടും കെല്പററ ജീവശവങ്ങളായവരുടെ ജീവസ്സും മിടുക്കും മടങ്ങിവരുവാൻ ഇത്ര നല്ല ഔഷധമില്ല. മജ്ജാകേന്ദ്രങ്ങളായ സ്ഥാനങ്ങളെ പ്രത്യേകം ഈ ഔഷധം ബലപ്പെടുത്തും. വൈദ്യശാസ്ത്രപാണ്ഡിത്യമുള്ള ചികിത്സാര'

സങ്കടം നിശ്ചയിച്ചുവരുന്ന ടേണിക് (ബലദായകങ്ങൾ) എന്ന ഔഷധങ്ങളെല്ലാം പരക്കെ ദേഹചൈതന്യത്തേയും മെയ മിടുക്കിനേയും കാമ്മശക്തിയേയും ഇന്ദ്രിയബലത്തിനേയുംഉണ്ടാക്കും. കെൽപ്പു മങ്ങിമറഞ്ഞു തേഞ്ഞുമാഞ്ഞു കിടക്കുമ്പോൾ ചൈതന്യത്തെ രണ്ടാമത ഉണ്ടാക്കാൻ ഈ മരുന്നുകൾ ഉപകരിക്കും. മടിയും ഉറക്കവും തൂങ്ങലും മൌഢ്യവും തീരാൻ ഈ മരുന്നുകൾ ഏററവും ഉതകും. കഠിനമായ അദ്ധ്യാനംകൊണ്ടോ അതി പ്രയത്നംകൊണ്ടോ അതി ജാഗ്രതയായി പുസ്തകകാലക്ഷേപം ചെയ്ത് പഠിച്ചതുകൊണ്ടോ ബാലബുദ്ധികൊണ്ടു വരുന്ന അതിഭോഗങ്ങളെക്കൊണ്ടോ പാനസാഹസംകൊണ്ടോ ശീതോഷ്ണാധിക്യംകൊണ്ടോ ആഹാരമൈഥുനാദിസാഹസങ്ങൾകൊണ്ടോ വല്ല ദീനങ്ങളും ഉത്ഭവിച്ചിട്ടുണ്ടെങ്കിൽ അതു നശിപ്പാൻ ഉപായം രതിവിലാസമെന്ന ഞങ്ങളുടെ മരുന്നു സേവിക്കുന്നതുതന്നെ. മജ്ജകളുടെ ക്ഷീണത്തെ തീക്കും. ദേഹാവയവങ്ങൾക്കെല്ലാം ചൈതന്യലാഘവും ഉശിരും ഉണ്ടാവും. ക്ഷീണംകൊണ്ടും മനോബലഹാനികൊണ്ടും ഉണ്ടാവുന്ന കേടുകളെ തീക്കും.

ഫലിതമേറിയ ഈ ഔഷധത്തിന്റെ കത്താവു സർവ്വേശ്വരനായ ശിവനാണ്. അതിന്റെ സഹായംകൊണ്ടു അനേകായിരം ജനങ്ങൾ സുഖപ്പെട്ടിട്ടുണ്ട്.

മേല്പറഞ്ഞ എല്ലാ മരുന്നുകളും താഴെ എഴുതിയ മേൽവിലാസത്തിൽ എഴുതി ചോദിക്കേണ്ടതാണ്. എഴുത്തുകുത്തുകൾ മലയാളത്തിലോ, തമിഴിലോ, ഇംഗ്ലീഷിലോ ആയിരിക്കണം.

ടി. എസ്സ്. സുബ്രഹ്മണ്യ ആൻറ് കമ്പനിക്കാര.

33, അമ്മേനിയൻ തെരുവു,

മദ്രാശി.

*Messrs. T. S. SUBRAMANIA & Co.*

*33, Armenian Street,*

*MADRAS.*



# കമ്മീഷൻ

രസികരഞ്ജിനിക്ക് പുതിയ വരിക്കാരെ ഉണ്ടാക്കി അവര് വരിപ്പണം മുഴുവൻ മുൻകൂറായി പിരിച്ച് പേരുവിവരപ്പട്ടികയോടുകൂടി ആ സംഖ്യ ആപ്പീസ്സിൽ അടക്കുന്നവൎക്ക ൧൫-കയിൽ കുറയാതെയുള്ള സംഖ്യകൾക്ക ൧൦൦ ക്ക ൧൦ ക. വീതാ കമ്മീഷനും ൨൦ക. യിൽ കുറയാതെ പിരിച്ചടക്കുന്നവൎക്ക മേല്പറഞ്ഞ കമ്മീഷനും പുറമെ മുപ്പതിനെ ഉറപ്പിക്കക്ക രഞ്ജിനിയുടെ ഓരേ പ്രതിവീതം സൌജന്യവും കൊടുക്കപ്പെടും.

രാ. രാ. മാനേജർ.

---

ൻ—മീനത്തിൽ പണം അടച്ചവരുടെ പേരുവിവരം.

| | ക. ണ. സ. |
|---|---|
| കെ. കേരളവൎമ്മ കോയിത്തമ്പുരാൻ തിരുമനസ്സു കൊണ്ട് | ൩—൦—൦ |
| കെ. ചതയംതിരുനാൾ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് | ൩—൦—൦ |
| മ. രാ. രാ. മരനാട്ടുമനക്കൽ വാസുദേവൻ നമ്പൂരിപ്പാട് അവർകൾ | ൧—൧൨—൦ |
| ,, പള്ളിയിൽ ഗോപാലമേനോൻ ,, | ൩—൦—൦ |
| ,, പി. കെ- വൎഗ്ഗീസ്സ ,, | ൩—൦—൦ |
| ,, എൻ. നാരായണക്കമ്മത്തി ,, | ൩—൦—൦ |
| ,, വി. കെ. കൊച്ചുണ്ണിമേനോൻ ,, | ൩—൦—൦ |
| ,, അവണപ്പറമ്പമനക്കൽ അനുജൻനമ്പൂരിപ്പാട് ,, | ൧—൮—൦ |
| ,, പെരുന്തടി മധുസൂദനൻ നമ്പൂരി ,, | ൨—൧൨—൦ |
| ,, അട്ടുമുക്കത്തെ ദാമൊദരശെണായി ,, | ൩—൦—൦ |
| ,, കളരിക്കൽ മഠത്തിൽ വി. ശ്രീനിവാസശെയണായി ,, | ൩—൦—൦ |
| ,, കുണ്ടറ കൃഷ്ണവാരിയർ ,, | ൩—൦—൦ |
| ,, തളിയിൽ നമ്പൂരിപ്പാട ,, | ൩—൦—൦ |

പണം അടച്ചവരുടെ പേരു വിവരം

| | ക | ണ | പ |
|---|---|---|---|
| മ. രാ. രാ. മന്നാർ വായനശാലമാനേജർ ആര നാരാണപിള്ള അവർകൾ | ൨ | ൦ | ൦ |
| ,, എൻ അനന്തഭട്ടർ ,, | ൨ | ൦ | ൦ |
| ,, കരിങ്ങംപിള്ളി നമ്പൂരിപ്പാട ,, | ൪ | ൪൮ | ൦ |
| ,, മഞ്ഞളാവിൽ കൊച്ചപ്പൻ നായർ ,, | ൨ | ൦ | ൦ |
| ,, പടിപ്പുരക്കൽ കണ്ടുണ്ണിമേനോൻ ,, | ൨ | ൦ | ൦ |
| ,, മണക്കുളത്ത് രാജ അവർകൾ ,, | ൨ | ൦ | ൦ |
| ,, ഇട്ടിയാണത്ത മഠത്തിൽ ഗോവിന്ദമേനോൻ ,, | ൨ | ൦ | ൦ |
| ,, കോന്തിമേനോൻ ,, | ൨ | ൦ | ൦ |
| ,, ജെ. നരസിംഹകമ്മത്തി ,, | ൨ | ൦ | ൦ |
| ,, വി. കേശവമേനോൻ ,, | ൨ | ൦ | ൦ |
| ,, ഇ. കൃഷ്ണരാജ ,, | ൨ | ൦ | ൦ |
| ,, മുല്ലശ്ശേരി വായനശാല സെക്രട്ടറി ,, | ൨ | ൦ | ൦ |




---

പരസ്യം.

---

മേത്തരം ഗോരോചനം തോല ൪ ക വില ൪ ക. മേത്തരം കുങ്കുമകേസരം തോല ൪ ക വില ൪ ക. മേത്തരം പച്ചകർപ്പൂരം, തോല ൪ ക വില ൮ ക. മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പൂ, മരിക്കൊളുന്തു, ജാതിമല്ലി, സുഹാഗ്, ഹീന, മഗിഡമ്പൂ, അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട് ഇവ ഒരു തോല തൂക്കത്തിന്ന ക. ൪—വ്യ. തപാൽകൂലി പ്രത്യേകം.

പി. സുബ്ബരായി, പാകിപ്പേട്ട, തെക്കെ ആർക്കാട് ജില്ല.




റഷ്യാചക്രവൎത്തി

*G. A. Natesan & Co.*

# രസികരഞ്ജിനി

൧൦൭൯

പുസ്തകം ൨ | മേടമാസം | ലക്കം ൯


### മംഗളം

ലോകംദുർബ്ബലഹിംസതൊട്ടുപലതുംപാപംനടത്തുന്നതോ
ർത്താകപ്പാടെമനസ്സലിഞ്ഞൊടുവിലംനിർവ്വാണമേകീടുവാൻ
ആകുംവണ്ണമഹിംസയായപരമാധർമ്മംപ്രതിഷ്ഠിച്ചൊരാ
വൈകുണ്ഠപ്രഥിതാവതാരപുരുഷൻബുദ്ധൻപ്രസാദിക്കണം



## ജപ്പാൻ

ജപ്പാൻ രാജ്യക്കാരും റഷ്യാരാജ്യക്കാരും തമ്മിൽ ഇയ്യിടെ യുദ്ധം ആരംഭിച്ചിരിക്കുന്ന കഥ നമ്മുടെ നാട്ടുകാരിൽ മിക്ക ജനങ്ങളും അറിഞ്ഞിരിക്കുമല്ലൊ. ഈ സന്ദർഭത്തിൽ ആ രണ്ടു വകക്കാരുടേയും രാജ്യത്തിന്റെ സ്വഭാവത്തെ കുറിച്ചും രാജ്യഭരണസമ്പ്രദായത്തെ കുറിച്ചും തദ്ദേശീയന്മാർ എന്തൊരു സ്വഭാവത്തോടുകൂടിയവരാണെന്നും, അവർ എത്രത്തോളം പരിഷ്കാരത്തെ പ്രാപിച്ചിട്ടുള്ളവരാണെന്നും, അവർക്ക് വിദ്യാഭ്യാസം എത്ര മാത്രം സിദ്ധിച്ചിട്ടുണ്ടെന്നും അവരുടെ ദേശാചാരധർമ്മങ്ങൾ എപ്രകാരമാണെന്നും, അവരുടെ മതഭേദങ്ങൾ എന്തെല്ലാമാണെന്നും മററും സംക്ഷേപമായി ഒന്നൊ

രണ്ടാ ലേഖനങ്ങൾ എഴുതുന്നതു ഉചിതമായിരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. സകല പരിഷ്കൃത രാജ്യങ്ങൾക്കും അത്ഭുതഹേതുവായി തീൎന്നിരിക്കുന്നതും, ഇന്ത്യാരാജ്യക്കാൎക്കു പരിഷ്കാരപന്ഥാവിനെ വെട്ടി തെളിയിച്ചു കൊടുത്തിട്ടുള്ളതുമായ ജപ്പാൻ സാമ്രാജ്യത്തേയും തദ്ദേശനിവാസികളേയുംപററി ഒന്നാമത എഴുതാം.

ചീനാരാജ്യത്തിന്നു വടക്കു കിഴക്കായി 'ശാന്ത'സമുദ്രത്തിൽ അൎദ്ധചന്ദ്രാകൃതിയിൽ കൂടിക്കിടക്കുന്ന അസംഖ്യം ദ്വീപുകളുടെ സമൂഹത്തെയാണ 'ജപ്പാൻ സാമ്രാജ്യം' എന്ന പറഞ്ഞുവരുന്നത. ഇതുകളിൽവെച്ചു പ്രധാനമായിട്ടുള്ളവ 'ഹോണ്ടോ,' 'എസ്സോ,' 'കിഷ്യൂ,' 'ഷിക്കോ' എന്ന നാലു ദ്വീപുകളാണ. ജപ്പാൻ സാമ്രാജ്യത്തിന്നു ൧,൬൧,൦൦൦ ചതുരശ്രനാഴികവിസ്താരമുണ്ട. മദിരാശി സംസ്ഥാനവും അതിനോടു തൊട്ടുകിടക്കുന്ന നാട്ടുരാജ്യങ്ങളുംകൂടിയാൽ സുമാർ ഈ രാജ്യത്തോളം വലിപ്പമുണ്ടായിരിക്കും. ജപ്പാനിലെ തലസ്ഥാനപട്ടണമായ 'ടോക്കിയൊ,' നഗരത്തിന്നു കൽക്കത്താപട്ടണത്തേക്കാൾ കുറച്ചധികം വലിപ്പമുണ്ടു.

ജപ്പാൻ രാജ്യത്തെ 'നിഹൺ' അല്ലെങ്കിൽ 'നിപ്പൺ' എന്നാണ സ്വദേശീയന്മാർ പറയുന്നത. ഈ ശബ്ദം ചീനഭാഷയിലുള്ള 'ജിപെൻ' എന്ന ശബ്ദത്തിൽനിന്ന ഉത്ഭവിച്ചിട്ടുള്ളതാകുന്നു. ജപ്പാൻ എന്ന പേര വെള്ളക്കാരിട്ടിട്ടുള്ളതാണ. ഈ രണ്ടു വാക്കുകളുടേയും താല്പൎയ്യം 'സൂൎയ്യോദയരാജ്യം' എന്നാകുന്നു. ചീനത്തുകാർ ഈ രാജ്യത്തെ ജിപ്പെൻ എന്നു വിളിച്ചതു ജപ്പാൻ ചീനരാജ്യത്തിന്നു കിഴക്കായി കിടക്കുന്നതുകൊണ്ടായിരിക്കാം.

ജപ്പാൻ പ്രകൃത്യാതന്നെ കാഴ്ചക്കു അതി മനോഹരമായിട്ടുള്ള രാജ്യമാകുന്നു. അവിടെ അധിക ഭാഗങ്ങളും കുന്നും മലയുമാണ. ഇന്ത്യയിലെ ഹിമാലയപൎവ്വതംപോലെ 'ഹോണ്ടോ' ദ്വീപിൽ രണ്ടു നാഴികയിൽ അധികം ഉയരമുള്ളതായി 'ഫ്യൂജി' എന്നൊരു പൎവ്വതമുണ്ട. ഈ പൎവ്വതത്തെ ജപ്പാനിസ്സുകാർ പുണ്യസ്ഥലമായി വിചാരിച്ചുവരുന്നു. അത്യുന്നതങ്ങളായ കൊടുമുടികളും ഹിമശിഖരങ്ങളുമുള്ള ഗംഭീരപൎവ്വതങ്ങളെക്കൊണ്ടും, നാടെല്ലാം ചിന്നിച്ചിതറിക്കിടക്കുന്ന ചെറിയ നദികളെക്കൊണ്ടും, നയനാഭിരാമങ്ങളായ അഗ്നിപൎവ്വതങ്ങളെക്കൊണ്ടും, രമ്യങ്ങളായ തടാകങ്ങളെക്കൊണ്ടും,

വൃക്ഷങ്ങൾ ഇടതിങ്ങിവിങ്ങി നില്ക്കുന്ന വനപ്രദേശങ്ങളെക്കൊണ്ടും, ഈ മനോഹരദ്വീപു അലങ്കരിക്കപ്പെട്ടിരിക്കുന്നു.

കൂടെക്കൂടെ പൊട്ടിത്തെറിക്കുന്നതായ ഇരുപതു അഗ്നിപൎവ്വതങ്ങൾ ഇന്നും ജപ്പാനിലുണ്ടു. ഇത്ര വളരെ അഗ്നിപൎവ്വതങ്ങൾ ഉള്ള രാജ്യം വേറെ വല്ലതുമുണ്ടോയെന്നു സംശയമാണു. ജപ്പാനിൽ വൎഷത്തിൽ ശരാശരി ൫൦൦ ഭൂകമ്പങ്ങൾ ഉണ്ടാവാറുണ്ടത്രെ. ഉറങ്ങികിടക്കുന്ന ഒരു മത്സ്യമാണു ഭൂമി മുഴുവനും താങ്ങിക്കൊണ്ടു നില്ക്കുന്നതു എന്നും, ആ മത്സ്യം ഉണൎന്നു പിടയുമ്പോഴാണു ഭൂകമ്പമുണ്ടാകുന്നതു എന്നും ജപ്പാനിസ്സുകാർ വിശ്വസിച്ചുവന്നിരുന്നു. ജപ്പാനിലെ പല ദിക്കുകളും ആവൎത്തിച്ചുണ്ടായിട്ടുള്ള ഭൂകമ്പം നിമിത്തം സമുദ്രത്തിൽ പൊങ്ങിവന്നിട്ടുള്ളവയാകുന്നു. ജപ്പാൻ സാമ്രാജ്യത്തിൽ നാലു കോടി നാല്പതുലക്ഷം ജനങ്ങളുണ്ടു. ഇവരിൽ അധികം പേർ 'മംഗോളിയർ' എന്ന വൎഗ്ഗക്കാരാണു. ആൎയ്യന്മാരെപ്പോലെതന്നെ മംഗോളിയരും വളരെ കാലം മുമ്പു പരിഷ്കാരനിലയിൽ എത്തീട്ടുള്ളവരാകുന്നു. ഇതു കൂടാതെ ആ രാജ്യത്തു പുരാതനനിവാസികളായി 'എയിനൊസ്സ' എന്ന ഒരു ജാതി അപരിഷ്കൃത ജനങ്ങളുമുണ്ടു. പണ്ടു ആൎയ്യന്മാർ ഭാരതഖണ്ഡത്തിൽ പ്രവേശിച്ച അവിടെ താമസിച്ചിരുന്ന 'ദസ്യുക്കൾ' മുതലായ മ്ലേച്ഛജാതിക്കാരെ യുദ്ധത്തിൽ തോല്പിച്ചു കാട്ടുകളിലേക്കു ഓടിച്ചു കളഞ്ഞതുപോലെ മംഗോളിയർ ജപ്പാനിൽ ചെന്നു കായബലവും ബുദ്ധിശക്തിയും കുറഞ്ഞ എയിനോസ്സുകാരെ മലപ്രദേശങ്ങളിലേക്കും സമുദ്രതീരത്തേക്കും ഓടിച്ചുകളഞ്ഞു. എയിനോസ്സുകാർ വൃത്തിഹീനന്മാരും മദ്യപാനികളുമാണെങ്കിലും മൎയ്യാദയും ദയയും ധാരാളമുള്ള കൂട്ടരാണു. ഈ ജാതിക്കാർ തമ്മിൽ കാണുമ്പോൾ ചെയ്യുന്ന അഭിവാദനം, കയ്യുകൾ മലൎത്തിപ്പിടിച്ചു മെല്ലോട്ടു ഉയൎത്തി താടി തലോടുകയാണു. ജപ്പാനിലുള്ള എയിനോസ്സുകാരുടെ സംഖ്യ ൧൭,൦൦൦-ത്തിൽ അധികമില്ല.

പടത്തിൽ കാണുന്ന ജപ്പാൻ ചക്രവൎത്തിയെ മംഗോളിയ ജാതിയുടെ ഒരു മാതൃകയായി എടുക്കാം. വെളുത്തു അല്പം മഞ്ഞച്ഛായയിലുള്ള വൎണ്ണവും, കറുത്ത നീണ്ട സുഭിക്ഷമായ തലമുടിയും, പൊങ്ങിയ കവിൾത്തടങ്ങളും, ഘനംകുറഞ്ഞ താടിമീശയും, വിശാലമായ നെററിയും, അല്പം പരന്ന മൂക്കും, അസാരം വക്രിച്ച ചെറിയ കണ്ണുകളും ഉള്ള ഒരാളെക്കണ്ടാൽ അയാൾ മംഗോളിയനാണെന്നു

ആക്കം മനസ്സിലാക്കാം, മങ്കോളിയക്കു ഹിന്തുക്കളുടെ ഉയരം സാമാന്യമുണ്ടെങ്കിലും യൂറോപ്പിയന്മാരേക്കാൾ അവർ പൊക്കം കുറഞ്ഞവരാണ. ജപ്പാനിസ്സ സ്ത്രീകൾ ജനനാൽ തന്നെ വളരെ സൌന്ദൎയ്യമുള്ളവരാണ. "തങ്കക്കൈതെപ്പൂവ്" പോലെയുള്ള വണ്ണവും, പനിനീർപുഷ്പ നിറത്തിലുള്ള മോഹനഹനുപ്രദേശങ്ങളും, കോമളമായ മൂക്കും, ബിംബാധരങ്ങളും, മനോഹരമായ മുഖപ്രസാദവും ഇല്ലാത്ത സ്ത്രീകൾ അവിടെ അതിദുൎല്ലഭമാണത്രെ. അവരുടെ വിശേഷമായ തലകെട്ടും ഉദാരശീലവും മൃദുഭാഷണവും, പ്രകൃത്യാ ഉള്ള രൂപലാവണ്യത്തെ എത്രയോ വൎദ്ധിപ്പിക്കുന്നുണ്ട.

ജപ്പാനിസ്സുകാർ കാലഭേദത്തെ അനുസരിച്ച ഉടുപ്പും ഭേദപ്പെടുത്തുന്നുണ്ട. വേനല്ക്കാലത്തു നാട്ടുപുറങ്ങളിലുള്ള സാധുക്കൾ നാം ധരിക്കുന്നമാതിരിയിലുള്ള ഒരു വസ്ത്രം മാത്രമെ ഉടുക്കുകയുള്ളു. പക്ഷെ പട്ടണങ്ങളിൽ ദേഹം മുഴുവൻ മറക്കാതെ പുറത്തിറങ്ങി സഞ്ചരിപ്പാൻ പാടില്ലെന്നു ഒരു നിയമം ഏൎപ്പെടുത്തീട്ടുണ്ട. കൃഷിക്കാർ സാധാരണയായി കാലിന്റെ വണ്ണവരെ എത്തുന്നതായ നീളമുള്ള ഒരു കുപ്പായമാണ ധരിക്കുന്നത. അവർ വയ്ക്കോൽകൊണ്ടു മെടഞ്ഞ ഒരു മാതിരിജോടും ഇടാറുണ്ട. തലയിൽ സാധാരണയായി ഒന്നും ധരിക്ക പതിവില്ല. എങ്കിലും വൎഷക്കാലത്തു സാധുക്കൾ വയ്ക്കോൽകൊണ്ടുള്ള വലിയ തൊപ്പി വെക്കുക പതിവുണ്ട. സ്വത്തിന്റെ അവസ്ഥപോലെ ഓരോരുത്തർ ധരിക്കുന്ന ഉടുപ്പുകളുടെ ഗുണവും കൂടിയിരിക്കുമെന്നു പറയേണ്ടതില്ലല്ലൊ. ഇയ്യിടെ കുറച്ചു കാലമായിട്ടു, ഉദ്യോഗസ്ഥന്മാർ ജോലിക്കു പോകുമ്പോൾ യൂറോപ്യന്മാരുടെ സമ്പ്രദായത്തിൽ ഉടുപ്പിട്ടിരിക്കണമെന്നു നിയമിച്ചിട്ടുണ്ട. ചക്രവൎത്തിയും റാണിയും സാധാരണ പുറത്തിറങ്ങുന്നതു യൂറോപ്യവേഷത്തിലാണ. ജപ്പാനിലെ സ്ത്രീകളുടെ പേര വിശേഷമായ വല്ല പുഷ്പത്തിന്റെയോ ഭംഗിയുള്ള വല്ല സാധനത്തിന്റെയൊ പേരായിരിക്കും. അവർ തലകെട്ടിവെക്കുന്നതിൽ വളരെ നിഷ്കൎഷയുള്ളവരാണ. തേയിലയിൽനിന്ന എടുക്കുന്ന ഒരു വിശേഷമായ തൈലം പുരട്ടി തലമുടി ഭംഗിയിൽ കെട്ടി വലിയ സൂചികൾ കോത്തു നിൎത്തി പുഷ്പങ്ങൾകൊണ്ടും ആഭരണങ്ങൾകൊണ്ടും അലങ്കരിച്ചു വെക്കാത്ത സ്ത്രീകൾ അവിടങ്ങളിൽ വളരെ ദുൎല്ലഭമായിരിക്കും. ഇതൊക്കെയൊക്ക ദുശ്ശങ്കക്കു ഇടകൊടുക്കാതിരിപ്പാൻ വേണ്ടി പണ്ടത്തെ

കാലങ്ങളിൽ ഭാൎയ്യമാർ പല്ലുകറപ്പിക്കുകയും പുരികം വടിപ്പിക്കുകയും മററും ചെയ്തു മുഖം അഭംഗിയാക്കി തീൎത്തിരുന്നപോൽ. അവിടെ സ്ത്രീകൾ സാധാരണയായി വിശറികൊണ്ടു നടക്കാറുണ്ട.

ജപ്പാനിസ്സുകാർ വളരെ വൃത്തിയുള്ളവരാണ. ദിവസേന ചുടുവെള്ളത്തിൽ ഒരിക്കലെങ്കിലും കുളിക്കാത്തവർ അവരുടെ ഇടയിൽ അപൂൎവ്വമാകുന്നു. പച്ചവെള്ളത്തിൽ സാധാരണയായി ആരും കുളിക്കാറില്ല. ടോക്കിയൊ നഗരത്തിൽതന്നെ പൊതുജനങ്ങൾക്കു കുളിപ്പാനായി എണ്ണൂറ സ്ഥലങ്ങളുണ്ട. ഇവയിലെല്ലാംകൂടി ശരാശരി മൂന്നുലക്ഷം ജനങ്ങൾ ദിവസേന കുളിക്കുന്നുണ്ടത്രെ.

ജപ്പാനിലുള്ള മിക്കവീടുകൾക്കും ഒരു തട്ടുമാത്രമെയുള്ളു. കെട്ടിടങ്ങൾ എകത്തി പണിചെയ്യാത്തത കൂടക്കൂടെ ഭൂകമ്പം ഉണ്ടാവുംവുള്ളതുകൊണ്ട രണ്ടുനിലയിൽ പണിയിച്ചാൽ അപായം വരുവാൻ എളുപ്പമുണ്ടെന്നു വിചാരിച്ചിട്ടായിരിക്കാം. വീടുകൾക്കു ചുമരുവെക്കുക പതിവില്ല. ചുമരിന്റെ സ്ഥാനത്ത നീക്കിവെക്കാവുന്ന മരംകൊണ്ടുള്ള നെരകളാണ. വേനല്ക്കാലത്ത വീട്ടിലെല്ലാം കാററുകടക്കുവാൻവേണ്ടി പകൽ സമയത്ത നെരകൾ മുഴുവനും സാധാരണയായി ഊരിവെക്കാറുണ്ട. വിശാലമായ തളത്തിൽ ഇടക്കിടെ കടലാസ്സുതട്ടികകൾ വെച്ചാണ മുറികൾ മുറിക്കുന്നത. ഇങ്ങിനെ ചെയ്യുന്നതുകൊണ്ട ആവശ്യം വരുമ്പോൾ തട്ടികകൾ എല്ലാം മടക്കിവെച്ചാൽ സ്ഥലംമുഴുവനും പിന്നേയും തളമായി ഉപയോഗിപ്പാൻ അവൎക്കു സാധിക്കുന്നുണ്ട. മുറികളിൽ കസാലകളൊ മേശകളോ ഇടുന്ന പതിവില്ല. പായയിലാണ എല്ലാവരും ഇരിക്കുന്നത. എല്ലാവീടുകളിലും കുലദൈവത്തെ പ്രതിഷ്ഠിച്ചിട്ടുണ്ടായിരിക്കും. പൂന്തോട്ടങ്ങളില്ലാത്ത വീടുകൾ അവിടങ്ങളിൽ നന്നെ കുറയും. എത്ര ദരിദ്രനായാലും വീടുപണിയുന്നുണ്ടെങ്കിൽ അതോടു ചേൎന്നു ഒരു ചെറിയ പൂന്തോട്ടവും ഉണ്ടാക്കാതിരിക്കയില്ല. അതിഭംഗിയിലുള്ള പൂക്കാവുകൾ ഉണ്ടാക്കുന്നതിന്നു ഇവൎക്ക പ്രത്യേക വാസനയുണ്ട.

ജപ്പാനിസ്സുകാർ മിത ഭക്ഷണക്കാരാകുന്നു. കാലത്തും ഉച്ചക്കും രാത്രിയിലും ഇങ്ങിനെ മൂ. നേരമായിട്ടാണ ഭക്ഷണം. കാൎയ്യമായിട്ടു ഉണ്ണുന്നതു ചോറുതന്നേയാണ. ഉൾനാടുകളിൽ കോതമ്പ, യവം, കിഴങ്ങ, പയറ മുതലായ സാധനങ്ങളും ഭക്ഷിക്കാറുണ്ട. മിക്കജനങ്ങളും ദിവസേന മത്സ്യവും മാംസവും കഴിക്കും. മററമ്മൂകോളിയ

അതുപ്പോലെതന്നെ ജപ്പാൻകാരും പശുവിൻപാൽ കുടിക്കയില്ലത്രെ. പാലുമുഴുവൻ പശുക്കുട്ടിക്കു കൊടുക്കയാണത്രെ പതിവു. ഭക്ഷണം കഴിക്കുന്നതിന്ന അവരവൎക്ക പ്രത്യേകം പ്രത്യേകം പിഞ്ഞാണങ്ങളും തവികളുമുണ്ടത്രെ. ഭക്ഷണപദാൎത്ഥങ്ങൾ തവികൊണ്ടെടുത്തു ഭക്ഷിക്കുന്നതല്ലാതെ കൈകൊണ്ടു യാതൊരു സാധനവും ആരും തൊടുകയില്ല. ഊണിന്റെ ഒടുവിൽ എല്ലാവരും ചായകുടിക്കാറുണ്ട.

ജപ്പാൻ രാജ്യക്കാർ വളരെ മൎയ്യാദയുള്ളവരാകുന്നു. അന്യരാജ്യക്കാരെ യഥായോഗ്യം സല്ക്കരിക്കുവാനും ബഹുമാനിക്കുവാനും അവൎക്കു നല്ല വശതയുണ്ട. സല്ക്കാരത്തിനുള്ള പുകലത്തട്ടം ഹുക്കയും എല്ലാവീട്ടിലും ഉണ്ടായിരിക്കും. ഒരു വിരുന്നു വന്നാൽ ആദ്യം ചെയ്യേണ്ട പ്രവൃത്തി അയാളുടെ പുകലക്കുഴൽ നിറച്ചു കൊടുക്കയാണ. പിന്നെയാണ ഒരു കോപ്പ ചായ കൊണ്ടുപോയി സല്ക്കരിക്കേണ്ടത.

ഇന്ത്യയിൽ ഉള്ളതുപോലെ പച്ചകുത്തിക്കുന്ന സമ്പ്രദായം ജപ്പാനിലും നടപ്പുണ്ട. ഹിന്തുക്കളെപ്പോലെ തന്നെ അവരും ദേഹത്തിൽ എന്ത്രങ്ങളും രക്ഷകളും കെട്ടാറുണ്ടത്രെ.

പുരുഷന്നു ൧൭-ം സ്ത്രീക്കു ൧൫-ം വയസ്സു പ്രായമാകുന്നതിന്നു മുമ്പ വിവാഹം പാടില്ലെന്നാണ നിയമം. വിവാഹം നിശ്ചയിക്കുന്നതു പുരുഷന്റെയും സ്ത്രീയുടെയും പൂൎണ്ണസമ്മതത്തോടു കൂടിയാകുന്നു. വിവാഹാടിയന്തരം പുരുഷന്റെ ഗൃഹത്തിൽ വെച്ചാണ കഴിച്ചുവരുന്നത.

“നസ്ത്രീസ്വാതന്ത്ര്യമൎഹതി” എന്ന പ്രമാണം ജപ്പാനിലും നിഷ്കൎഷയോടെ ആചരിച്ചു വരുന്നുണ്ട. ബാല്യ കാലത്ത അച്ഛന്നും വിവാഹാനന്തരം ഭൎത്താവിന്നും വൈധവ്യാവസ്ഥയിൽ മകന്നും കീഴടങ്ങി നടക്കുന്നതാകുന്നു സ്ത്രീധൎമ്മം എന്നത്രെ അവരുടെ ശാസ്ത്രവിധി.

മരണാനന്തരം കാൎയ്യങ്ങൾ ചെയ്യുന്നതിന്ന ഒരു പുത്രനില്ലെങ്കിൽ നരകമനുഭവിക്കേണ്ടിവരുമെന്നുള്ള വിശ്വാസം ഹിന്തുക്കൾക്കുള്ളതുപോലെ ഇവൎക്കുമുണ്ട. അതിനാൽ വിവാഹം ചെയ്യാത്ത പുരുഷന്മാർ അവിടെ വളരെ ചുരുക്കമായിരിക്കും. സാധാരണയായി ശവം കുഴിച്ചിടുകയാണ പതിവ. എങ്കിലും ദഹിപ്പിക്കുന്ന സമ്പ്ര

ലായവും ഇല്ലെന്നില്ല. ഇംഗ്ലീഷുകാർ ദുഃഖസൂചകമായി ധരിക്കുന്ന തു കറുത്ത ഉടുപ്പാണെന്ന നമുക്കെല്ലാവക്കും അറിയാമല്ലൊ. എന്നാൽ ജപ്പാനിസ്സുകാർ ദുഃഖകാലങ്ങളിൽ ധരിക്കുന്നതു വെളുത്തവസ്ത്രങ്ങളാകുന്നു.

ബാലപരിചരണത്തിൽ ജപ്പാൻകാരേക്കാൾ ദൃഷ്ടിവെക്കുന്ന ജാതിക്കാർ വളരെ ഉണ്ടെന്നു തോന്നുന്നില്ല. കുട്ടികളെ പഠിപ്പിക്കുന്നതിലും, കളിപ്പിക്കുന്നതിലും, രക്ഷിക്കുന്നതിലും അവർ ഒരുപോലെ മനസ്സുവെക്കുന്നുണ്ട. ഇവക്ക ഒന്നാമതായി കൊടുക്കുന്ന ഉപദേശം മാതാപിതാക്കന്മാരെ സ്നേഹിക്കുകയും കീഴ്പ്പെണങ്ങുകയും ചെയ്യുണ്ടതു അവരുടെ ചുമതലയാണെന്നാകുന്നു. ആ രാജ്യത്തുള്ള കുട്ടികൾ മുഖപ്രസാദമുള്ളവരും ദൃഢഗാത്രന്മാരും ചൊടിയുള്ളവരും ആണത്രെ.

ജപ്പാനിസ്സ ഭാഷയിലെ അക്ഷരങ്ങൾ ചൈനീസ്സ ഭാഷയിലുള്ള സംജ്ഞകളുടെ ഛായ പിടിച്ചു നിമ്മിക്കപ്പെട്ടവയാകുന്നു. ജപ്പാനീസ്സിലുള്ള ഏററവും പഴയ ഗ്രന്ഥത്തിന്റെ പേർ "കൊജികി" എന്നാകുന്നു. ജപ്പാൻ രാജ്യത്തിന്റെ പ്രാചീന ചരിത്രത്തെ ഈ പുരാണ ഗ്രന്ഥം വെളിപ്പെടുത്തുന്നുണ്ട. മററു വിഷയങ്ങളിൽ അഭിവൃദ്ധിയുണ്ടായതോടുകൂടി സ്വദേശ ഭാഷക്കും പുഷ്ടി ഉണ്ടാവാതിരുന്നിട്ടില്ല. ക്രിസ്ത്വാബ്ദം ൧൮൬൮-ലാണ ജപ്പാനിൽ ഒന്നാമതായി ഒരു വത്തമാനപത്രം പുറത്തുവന്നത. ഇപ്പോൾ നാനാ വിഷയങ്ങളേയും കുറിച്ചു പ്രതിവാദിക്കുന്ന വത്തമാനക്കടലാസ്സുകളുടേയും മാസികകളുടേയും സംഖ്യ നൂററം-ൽ കുറയുന്നതല്ല. പത്രാധിപന്മാക്ക ഇംഗ്ലണ്ട രാജ്യത്തുള്ളതുപോലെ സ്വാതന്ത്ര്യമില്ല. ടോക്കിയോവിലെ വബ്ളിക്ക പുസ്തകശാലയിലും സവ്കലാശാല വക പുസ്തകശാലയിലും യൂറോപ്യ ഭാഷകളിലുള്ള അസംഖ്യം പുസ്തകങ്ങൾക്കു പുറമെ ജപ്പാനിസ്സിലും ചൈനിസ്സിലും അച്ചടിക്കപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങൾ ഓരോ ലക്ഷമുണ്ടെന്നു കാണുന്നു.

ഒരു കുട്ടിക്ക ൬ കൊല്ലവും ൬ മാസവും ൬ ദിവസവും പ്രായം ചെല്ലുമ്പോഴാണ അവനെ വിദ്യ അഭ്യസിപ്പിച്ചു തുടങ്ങുന്നത. ജപ്പാനീസ്സ ഭാഷ പഠിക്കുവാൻ വളരെ പ്രയാസമുണ്ട. ക്രിസ്ത്വാബ്ദം ൧൬-ാം നൂററാണ്ടുവരെ കുട്ടികളെ വിദ്യ അഭ്യസിപ്പിച്ചിരുന്നതു ബുദ്ധമത പാതിരികളായിരുന്നു. ക്രിസ്ത്വാബ്ദം ൧൮൭൨. മുതല്ക്കു അന്യരാ

ജ്യക്കാരെ ജപ്പാൻ രാജ്യത്തുവന്നു താമസിപ്പാൻ അനുവദിച്ചു തുടങ്ങി യതോടുകൂടി വിദ്യാഭ്യാസത്തിന്റെ സമ്പ്രദായവും മാറിതുടങ്ങി. ചക്രവൎത്തിക്കു പൂൎണ്ണാധികാരം സിദ്ധിച്ചതിന്നു ശേഷം അദ്ദേഹം പ്രജകളുടെ വിദ്യാഭ്യാസ വിഷയത്തിൽ വളരെ മനസ്സുവെച്ചിട്ടുണ്ടു. നാട്ടിലെല്ലാം പള്ളിക്കൂടങ്ങൾ സ്ഥാപിക്കുകയും ജൎമ്മനി, ഇംഗ്ലാണ്ടു, അമേരിക്കാ മുതലായ രാജ്യങ്ങളിൽനിന്നു നിപുണന്മാരായ വിദ്വാന്മാരെ വരുത്തി അദ്ധ്യാപകന്മാരായി നിയമിക്കുകയും സമൎത്ഥന്മാരായ ജപ്പാനിസ്സുവിദ്യാൎത്ഥികളെ വിദ്യാഭ്യാസത്തിന്നായി അന്യരാജ്യങ്ങളിലേക്കു അയക്കുകയും മററം ചെയ്തു ജനങ്ങളുടെ അറിവിനെ വൎദ്ധിപ്പിച്ചിരിക്കുന്നു. യൂറോപ്പ രാജ്യത്തു പഠിപ്പിക്കുന്ന സകല ശാസ്ത്രങ്ങളും കൈ വേലകളും ഇപ്പോൾ ജപ്പാനിലും പഠിപ്പിക്കുന്നുണ്ടു. സ്ത്രീ വിദ്യാഭ്യാസത്തിലും ഗവൎമ്മേണ്ടിൽനിന്നു പ്രത്യേകിച്ചു ദൃഷ്ടിവെച്ചുവരുന്നുണ്ടു.

തൊഴിലനുസരിച്ചു ജപ്പാനീസ്സുകാരെ നാലു തരക്കാരായി തിരിച്ചിട്ടുണ്ടെങ്കിലും അവർ ഇന്ത്യയിൽ ഉള്ളതുപോലെ ജാതി വ്യത്യാസം ദീക്ഷിക്കുന്നില്ല. ജനങ്ങളുടെ പ്രധാനമായ തൊഴിൽ കൃഷിയാണു. ധാന്യങ്ങളിൽ നെല്ലും, യവവും, കോതമ്പും അവർ സാധാരണയായി കൃഷി ചെയ്തുവരുന്നുണ്ടു. നിലം പണിയുന്നതു പരിഷ്കൃത സമ്പ്രദായത്തിലാണെങ്കിലും ഇന്ത്യയിൽ നടപ്പുള്ളതിൽ വളരെ ഭേദമാണെന്നു പറവാൻ പാടില്ല. പട്ടുനൂൽ പുഴുവിനെ ആ രാജ്യത്തു വളരെ വളൎത്തുന്നുണ്ടു. അവിടെ ഉണ്ടാക്കുന്ന പട്ടുനൂൽ തുണിയായിട്ടും ചരടായിട്ടും ഉറുമാലായിട്ടും അന്യരാജ്യങ്ങളിലേക്കു കയററിഅയക്കുന്നു. ഇവരുടെ ലാഭം മുക്കാലും ജപ്പാൻ വാൎണ്ണീസ്സു ഇട്ടുവരുന്ന ചില്ലറ സാമാനങ്ങളിൽ നിന്നാണു. തീപ്പെട്ടി, വിളക്കു, ചിമ്മിനി, കുട, കടലാസ്സു, മണ്ണെണ്ണ മുതലായ സാമാനങ്ങളിൽനിന്നു അവൎക്കു നല്ല ആദായം കിട്ടുന്നുണ്ടു. കളിമണ്ണുകൊണ്ടും ലോഹങ്ങൾകൊണ്ടും അവർ ഉണ്ടാക്കി അയക്കുന്ന പല മാതിരിയിലുള്ള പാത്രങ്ങൾക്കും നല്ല ചിലവുണ്ടു. ജപ്പാൻ രാജ്യത്തേക്കു ആവശ്യമുള്ള മിക്ക സാമാനങ്ങളും ഇപ്പോൾ അവിടെതന്നെ ഉണ്ടാക്കി തുടങ്ങിയിരിക്കുന്നു. കച്ചവടത്തിലുള്ള ലാഭംകൊണ്ടാണു ജപ്പാൻ രാജ്യക്കാർ ഇത്ര വേഗത്തിൽ പ്രമാണികളായി തീൎന്നതു. ൧൮൯൮-ാമാണ്ടിൽ അഞ്ചുകോടി ഇരുപതുലക്ഷം പവൻ വിലക്കു

ള്ള സാമാനങ്ങൾ ജപ്പാൻ രാജ്യത്തുനിന്നു അന്ന്യരാജ്യങ്ങളിലേക്കു കയററി അയച്ചിട്ടുണ്ടത്രെ.

ആ രാജ്യക്കാർ ചിത്രമെഴുത്തിൽ വളരെ വാസനയുള്ളവരാകുന്നു. അവിടെ ഉണ്ടാക്കുന്ന സാമാനങ്ങളിന്മേൽ മനോഹരങ്ങളായ ചിത്രങ്ങളെഴുതി വളരെ ആളുകൾ സുഖമായി കാലക്ഷേപം ചെയ്യുവരുന്നുണ്ട.

ജപ്പാനിൽ അധിക ജനങ്ങളും ഗതാഗതം ചെയ്യുന്നതു 'ജിൻറിക്ഷാ' എന്ന വണ്ടിയിലാണ. ഇരുഭാഗത്തും ഘനം കുറഞ്ഞ ഓരോ ചക്രവും മദ്ധ്യത്തിൽ ഒന്നൊ രണ്ടൊ പേൎക്കു ഇരിക്കത്തക്ക വിസ്താരമുള്ള ആസനവും പിന്നിലേക്കു മടക്കി വെക്കാവുന്ന മൂടിയുമായി മുൻഭാഗത്തേക്കുള്ള തണ്ടുകളിന്മേൽ പിടിച്ചു വലിച്ചുകൊണ്ടുപോകുന്ന 'റിക്ഷാ' വണ്ടികളെ നാം എല്ലാവരും കണ്ടിട്ടുണ്ടല്ലൊ. ഈ തരം വണ്ടി ആദ്യം പണി ചെയ്യുതു ജപ്പാൻ കാരാണ്. ആ രാജ്യത്തു എല്ലാംകൂടി മുപ്പതം നാഴിക ദൂരം തീവണ്ടി ഓടുന്നുണ്ട.

ഇവൎക്കു നേരം പോക്കിന്നു ശീട്ടുകളിയും ചതുരംഗവുമാണ. മുഷ്ടിയുദ്ധം, ഗുസ്തി, നാടകം മുതലായ വിനോദങ്ങൾ കാണ്മാൻ ജനങ്ങൾ പോകാറുണ്ട. ഇന്ത്യയിലെ മോഹിനിയാട്ടംപോലെതന്നെ ജപ്പാനിലും 'ഗീഷാ' എന്ന സ്ത്രീകളുടെ ആട്ടം ഉണ്ട.

ജപ്പാൻ ചക്രവൎത്തിയെ 'മിക്കാഡൊ' എന്നാണ വിളിക്കുന്നത. ഈ വാക്കിന്നു പൂജ്യൻ എന്നാണ അൎത്ഥം. മിക്കാഡൊവിൻെറ ജനനം സൂൎയ്യനിൽനിന്നാണെന്നാകുന്നു ജനങ്ങളുടെ വിശ്വാസം. ജപ്പാനിലെ രാജ്യഭരണസമ്പ്രദായം ഇംഗ്ലണ്ടിലെപ്പോലെതന്നെയാണ. മിക്കാഡൊ ചക്രവൎത്തിയെ സഹായിക്കുന്നതിന്നും ഉപദേശിക്കുന്നതിന്നും അവിടേയും ഒരു പാൎല്ലിമേണ്ടു സഭയുണ്ട. പാൎല്ലിമേണ്ടിൻെറ സമ്മതം കൂടാതെ രാജ്യത്തു യാതൊരു നിയമവും ഉണ്ടാവുന്നതല്ല. രാജ്യകാൎയ്യങ്ങളെല്ലാം ഈ സഭയുടെ ഉപദേശത്തോടുകൂടി ചക്രവൎത്തിതന്നെ നടത്തണമെന്നാണ നിശ്ചയമെങ്കിലും യഥാൎത്ഥത്തിൽ അധികാരം മുഴുവനും പാൎല്ലിമേണ്ടസഭയുടെ കയ്യിലാകുന്നു.

ജപ്പാനീസ്സുകാർ അംഗീകരിച്ചിരുന്ന പുരാതനമതത്തെ 'ഷിൻറോയിസം' എന്നു വിളിച്ചുവരുന്നു. 'ദേവന്മാരുടെ സമ്പ്രദായം' എന്നത്രെ ഈ വാക്കിൻെറ താല്പൎയ്യം. ഷിൻറൊ മതക്കാർ പ്രകൃ

തിയിൽ കാണുന്ന സകല ശക്തികളേയും തേജസ്സുകളേയും മൂർത്തികളായി സങ്കല്പിച്ച് അവരെ സേവിക്കുന്നതിന്നു പുറമെ മരിച്ചുപോയ തങ്ങളുടെ പൂർവികന്മാരേയും ഉപാസന ചെയ്യുന്നുണ്ട്. ജന്മഭൂമി വാത്സല്യമാകുന്നു ഉൽകൃഷ്ടധർമ്മമെന്നും പ്രകൃതിയിൽനിന്നും പുരാണപുരുഷന്മാരുടെ പ്രവൃത്തികളിൽ നിന്നും പഠിക്കാവുന്ന തത്വങ്ങളാണ സദാചാരസംഹിത എന്നും മികാഡൊ ദിവ്യപുരുഷനാണെന്നും ഉപദേവതകളോടുള്ള സായൂജ്യമാണ മുക്തി എന്നുമാണ ഷിൻറൊ മതത്തിൻെറ പ്രധാന സിദ്ധാന്തങ്ങൾ. ഈ മതക്കാർ ചക്രവർത്തിയുടെ ശാസനകളെ കണ്ണടച്ചനുഷ്ഠിക്കുന്നതിന്നു എപ്പോഴും സന്നദ്ധരാകുന്നു.

'കല്പിച്ചെങ്കിലിറാനെന്നല്ലാ
തപ്പുരിഷക്കരിയാടിക്കൂടാ'

ക്രിസ്ത്വാബ്ദം ൬ാം നൂററാണ്ടിൽ ചൈനയിൽനിന്നു ബുദ്ധമതപ്രസംഗികന്മാർ ജപ്പാൻ രാജ്യത്തേക്കു കടന്നു. ബുദ്ധമതം ജപ്പാനിൽ അതി വേഗത്തിൽ വ്യാപിച്ചു എന്നുമാത്രമല്ല ആ മതത്തിന്നു ഇപ്പോൾ ഷിൻറൊ മതത്തെക്കാൾ അധികം പ്രചാരസിദ്ധിക്കുകയും ചെയ്തു. ജപ്പാൻകാരിൽ അധികജനങ്ങൾക്കും ഈരണ്ടുമതങ്ങളിലും ഇപ്പോൾ ഒരുപോലെ വിശ്വാസം ഉണ്ട്. ആ രാജ്യത്തു പലേടങ്ങളിലും വിശേഷിച്ച 'നരാ,' 'കാമകുരാ' എന്ന ദിക്കുകളിലും അതി വിശേഷമായിപണി ചെയ്തിട്ടുള്ള ബുദ്ധവിഗ്രഹങ്ങളും ക്ഷേത്രങ്ങളും ഉണ്ടത്രെ.

ഇന്ത്യയിലെ ക്ഷത്രിയന്മാരെപ്പോലെതന്നെ പ്രാചീനകാലങ്ങളിൽ യുദ്ധം മാത്രം തൊഴിലായി 'ശമുരായി' എന്ന ഒരു ജാതിക്കാർ ജപ്പാനിലും ഉണ്ടായിരുന്നു. അവരുടെ യുദ്ധസാമഗ്രികൾ വാളും, വില്ലും, കുന്തവുമായിരുന്നു. ക്രിസ്ത്വാബ്ദം ൧൮൬൮-നു ശേഷം യൂറോപ്പു രാജ്യങ്ങളിൽനിന്നു നിപുണന്മാരായ സേനാധിപന്മാരെ വരുത്തി ജപ്പാൻ പട്ടാളക്കാരെ യൂറോപ്യസമ്പ്രദായത്തിൽ കവാത്തും യുദ്ധവും അഭ്യസിപ്പിച്ചു തുടങ്ങി. അംഗവൈകല്യമില്ലാത്ത പുരുഷന്മാർ എല്ലാവരും സൈന്യത്തിൽ ചേർന്നു മൂന്നു കൊല്ലം യുദ്ധം അഭ്യസിക്കണമെന്നു നിർബ്ബന്ധമുണ്ട്. ജനനാൽ തന്നെ ദൃഢഗാത്രന്മാരും രണനിപുണന്മാരുമായ ഈ കൂട്ടർ പരിഷ്കൃത സമ്പ്രദായത്തിലുള്ള അഭ്യാസം നിമിത്തം ഇപ്പോൾ അതി വിദഗ്ദ്ധന്മാരായി തീർന്നിരിക്കുന്നു. ജപ്പാനിൽ സ്വയരക്ഷക്കു മാത്രമായി രണ്ടു ല

ക്ഷം പട്ടാളക്കാരുണ്ട. യുദ്ധം വേണ്ടിവരുമ്പോൾ പത്തുലക്ഷം യോദ്ധാക്കളെക്കൂടി ഒരാഴ്ചകൾക്കുള്ളിൽ ശേഖരിക്കുവാൻ ഗവമ്മേണ്ടിന്നു സാധിക്കുന്നതാണത്രെ.

ജപ്പാനിലെ കപ്പൽ സൈന്യം മുഴുവനും ഈ കഴിഞ്ഞ ൩൦ വഷങ്ങൾക്കകത്തുണ്ടായിട്ടുള്ളതാകുന്നു. ഇംഗ്ലീഷുകാരെപ്പോലെതന്നെ ദ്വീപുകളിൽ വസിക്കുന്ന ഇവരും കടലിൽ കളിച്ചു വളന്നവരും കടൽ യുദ്ധത്തിന്നു ജാത്യാ വാസനയുള്ളവരും ആണെങ്കിലും ഈ വാസനയെ വദ്ധിപ്പിക്കുവാൻ യാതൊരു ശ്രമവും അവർ ചെയ്തിരുന്നില്ല. കടൽ സൈന്യത്തിൽ ചേന്നിരുന്നവരെ പരിഷ്കൃത രീതിയിൽ യുദ്ധം ചെയ്യാൻ പഠിപ്പിക്കുന്നതിന്നായി ൧൮൭൩-ൽ ചക്രവത്തി ഒരു 'കാളേജ' ഏപ്പെടുത്തുകയും ബ്രിട്ടീഷു ഗവമ്മേണ്ടിൽനിന്നും ൩൦ സേനാധിപന്മാരെ വായ്പവാങ്ങി അദ്ധ്യാപകന്മാരായി നിയമിക്കുകയും ചെയ്തു. ജപ്പാനിൽ ഇപ്പോൾ ൩൫ വലിയ പടക്കപ്പലുകളും ൨൩൨ 'ടോപ്പിഡൊ' ബോട്ടുകളുമുണ്ട. മുപ്പതു കൊല്ലംകൊണ്ടു കടൽ യുദ്ധത്തിൽ ഇവർ സമ്പാദിച്ചിട്ടുള്ള പാണ്ഡിത്യം ആലോചിച്ചു നോക്കിയാൽ ഏവനും വിസ്മയം തോന്നിപ്പോകും. ധൈയ്യമായി യുദ്ധം ചെയ്യാനും യുദ്ധതന്ത്രങ്ങളും കൌശലങ്ങളും കണ്ടു മനസ്സിലാക്കുവാനും അവരവരുടെ ജോലി ശരിയായി നടത്തുവാനും ഇവർ കാണിക്കുന്ന താല്പയ്യവും പ്രാപ്തിയും ഇംഗ്ലീഷുകാക്കുള്ളതിൽ ഒട്ടും കുറവല്ലത്രെ. ൧൮൯൪-ൽ ചൈനയും ജപ്പാനുമായി ഉണ്ടായ യുദ്ധത്തിലാണ ജപ്പാനീസ്സുകാർ യുദ്ധത്തിൽ സമത്ഥന്മാരാണെന്നു പരബോദ്ധ്യം വന്നത.

ജപ്പാനും റഷ്യയുമായി ചെയ്തിട്ടുള്ള ഉടമ്പടിക്കു വിരോധമായി മഞ്ചൂരിയാരാജ്യം അപഹരിക്കുവാൻ ഇയ്യിടയിൽ റഷ്യക്കാർ നാനാപ്രകാരേണ ചെയ്തുവന്നിരുന്ന അക്രമപ്രവൃത്തികളെ ജപ്പാൻകാർ വിരോധിച്ചിട്ടും നിൎത്താത്ത നിമിത്തം സ്വയരക്ഷക്കു വേണ്ടി ജപ്പാൻ റഷ്യയോടു യുദ്ധത്തിന്നു പുറപ്പെട്ടതും യുദ്ധം ആരംഭിച്ച ദിവസമായ ഫിബ്രവരി ൮-ാം ൹ അദ്ധരാത്രി 'ആർതർ' തുറമുഖത്തുവെച്ചു റഷ്യക്കാരുടെ മൂന്നു വലിയ പടക്കപ്പലുകളെ നശിപ്പിച്ചതു മുതല്ക്കു കടലിലും കരയിലും ജപ്പാൻ ഇന്നേവരെ ഇടവിടാതെ ജയം നേടിവന്നിട്ടുള്ള വിവരവും വായനക്കാക്കു അറിവുള്ള സംഗതികളാകയാൽ അവയെപ്പററി ഇവിടെ വിസ്തരിച്ചു പറയുന്നില്ല. 'ആർ

തർ' 'വ്ളാഡിവോസ്റ്റോക്ക' എന്നു തുറമുഖങ്ങളിലാണ റഷ്യക്കാർ പടക്കപ്പലുകൾ ശേഖരിച്ചിട്ടുള്ളത. ഈ സ്ഥലങ്ങളെ പടത്തിൽ കാണിച്ചിട്ടുണ്ട. ജപ്പാനിലെ മുഖ്യമായ തുറമുഖങ്ങൾ 'യോക്കഹാമ' 'ഹാക്കൊഡേററ,' 'നാഗസാകി' എന്ന സ്ഥലങ്ങളാകുന്നു.

ജപ്പാൻ സാമ്രാജ്യത്തെ കുറിച്ചു രസകരമായ പല സംഗതികൾ ഇനിയും പ്രസ്താവിക്കുവാൻ ഉണ്ടെങ്കിലും സ്ഥലചുരുക്കത്താൽ നിവൃത്തിയില്ലാതെ വന്നിരിക്കുന്നു. അന്യജാതിക്കാൎക്കില്ലാത്തതായ ചില അപൂൎവ്വഗുണങ്ങൾ ജപ്പാനീസ്സുകാൎക്കുള്ളതായി കാണുന്നുണ്ട. ഒന്നാമത്തേതു കീഴ്വണക്കമാണ. മേലധികാരികളേയും വയസ്സു മൂത്തവരേയും ഈ കൂട്ടരെപ്പോലെ മററാരും ബഹുമാനിക്കുകയൊ കീഴ്വണങ്ങുകയൊ ചെയ്യുന്നില്ല. ആത്മാഭിമാനത്തിന്നു കുറവു വരാത്ത വിധത്തിൽ ബഹുമതി ചെയ്യേണ്ടതു നമ്മുടെ എല്ലാവരുടേയും ചുമതലയാകുന്നു. ബുദ്ധിവെക്കുമ്പോൾതന്നെ ജപ്പാൻ കുട്ടികൾക്കു കൊടുക്കുന്ന ഉപദേശവും ഷിൻറൊ മതത്തിൻെറ പ്രഥമ സിദ്ധാന്തവും ഇതുതന്നെയാണല്ലൊ. എല്ലാവരും പ്രമാണിത്തം നടിച്ചു പുറപ്പെട്ടാൽ യാതൊരു കാൎയ്യവും ശരിയായി നടക്കുന്നതല്ലെന്നു ഇവർ നല്ലവണ്ണം മനസ്സിലാക്കീട്ടുണ്ട.

അറിവു സമ്പാദിക്കുന്നതിന്നുള്ള അതിതാല്പൎയ്യമാകുന്നു പിന്നത്തെ പ്രത്യേക ഗുണം. എന്തു വിദ്യയായാലും കൈത്തൊഴിലായാലും ശാസ്ത്രമായാലും കണ്ടാൽ അതു പഠിച്ചു തീരുന്ന വരെ ഇവൎക്കു സമാധാനമില്ല. ഈ കാൎയ്യത്തിൽ അവൎക്കു അലംഭാവവും അഹംഭാവവുമില്ല.

ഇനി ഒരു ഗുണമുള്ളതു അവരവരുടെ പ്രവൃത്തി എടുക്കുന്നതിൽ എല്ലാവൎക്കുമുള്ള സന്തോഷമാണ. ഈ സ്വഭാവം എല്ലാ ജാതിക്കാൎക്കും തൊഴിലുകാൎക്കും ഒരു പോലെ യുള്ളതാകുന്നു. പ്രധാന മന്ത്രി ഗൌരവമായ ഒരു രാജ്യ കാൎയ്യത്തെ പററി പ്രതിവാദിക്കുന്ന സമയത്തു അദ്ദേഹത്തിൻെറ മുഖത്തു നോക്കിയാൽ മന്ദഹാസം കിടന്നു കളിക്കുന്നതു കാണാം. മുൻകൂട്ടി കരുതാത്തതായ ഒരു ചിലവിന്നു കുറെ അധികം പണം വേണ്ടി വരികയും ഖജാന ഒഴിഞ്ഞുകിടക്കയും ചെയ്യുമ്പോൾ സചിവൻ നിവൃത്തി മാൎഗ്ഗം ആലോചിക്കുന്നതു ചാരുകസേലയിൽക്കിടന്നു അലക്ഷ്യമായി പുഞ്ചിരിയിട്ടുകൊണ്ടായിരിക്കും. ചിരിച്ചുകൊണ്ടാണ പാതിരിമാർ പ്രസംഗംചെയ്യുന്നത. ഗു

മദ്ധ്യസ്ഥൻ മേശയിൻമേൽ കൈ വെച്ചും ബാക്കി തീരുവാൻ വേണ്ടി ധൃതിപ്പെട്ടു എഴുതുമ്പോഴും, ഇഞ്ചിനിർ വെയിലത്തു നിന്നു പ്ലാൻ വരക്കുമ്പോഴും, മുട്ടിനൊപ്പം ചളിയുള്ള നെൽക്കണ്ടങ്ങളിൽ നിന്നു കൃഷിക്കാരൻ കന്നു പൂട്ടുമ്പോഴും, കൂലിക്കാർ ഘനമുള്ള ചുമടു എററി കൊണ്ടുപോകുമ്പോഴും എന്നു വേണ്ട കഠിന ശിക്ഷ അനുഭവിക്കുന്ന തടവുകാരൻ വഴിപ്പണി ചെയ്യുമ്പോൾ കൂടി അവരവരുടെ ജോലി എടുക്കുന്ന സമയം എല്ലാവക്കും മുഖപ്രസാദം സുലഭമായിട്ടുണ്ടായിരിക്കും. ഇത്ര വലിയ ഗുണം മറെറന്തെങ്കിലുമുണ്ടോ?

ഈ ഉപന്യാസത്തിൽനിന്നു ജപ്പാനീസ്സുകാർ വളരെ താണ നിലയിൽ കിടന്നിരുന്നവരാണെന്നും അവരുടെ സമ്പത്സമൃദ്ധിയും പരിഷ്കാരവും അടുത്ത കാലത്തിന്നുള്ളിൽ ഉണ്ടായിട്ടുള്ളതാണെന്നും കാണുന്നുണ്ടു. ഏഷ്യാ രാജ്യ നിവാസികൾക്കു യൂറോപ്പിലും അമെരിക്കയിലും ഉള്ളവരെപ്പോലെ ബുദ്ധിസാമത്ഥ്യവും മിടുക്കുമില്ലെന്നു പാശ്ചാത്ത്യന്മാക്കുണ്ടായിരുന്ന അബദ്ധധാരണയെ ജപ്പാൻകാര് ഇല്ലായ്മ ചെയ്തിട്ടുണ്ടെന്നു നിസ്സംശയം പറയാം ബുദ്ധിമാനും രാജ്യപരിഷ്കാര പ്രിയനുമായ ഒരു ചക്രവത്തിയും, അദ്ദേഹത്തിന്നു ചേന്ന 'ഐറൊ'എന്ന ഗംഭീരാശയനായ മന്ത്രിയും, ജന്മഭൂമി സ്നേഹവും കീഴ്വണക്കവും ഒരുമയും അശ്രാന്ത പരിശ്രമ ശീലവും. ഉള്ള പ്രജകളും, ആ രാജ്യത്ത ഒന്നിച്ചുണ്ടായതിനാലാണ ജപ്പാൻ സാമ്രാജ്യത്തിന്നു അഭൂതപൂവമായ അഭിവൃദ്ധിക്കും യശസ്സിന്നും ഇപ്പോൾ സംഗതിവന്നത.

എ. ശങ്കരപ്പുതുവാൾ, ബി. എ. ബി. എൽ.

---

# സമസൃഷ്ടികൾ

---

ജനങ്ങളുടെ ബുദ്ധിയുടെ അപകടത്താ നോക്കു. ലോകത്തിൽ എത്രയൊ ജാതി സൃഷ്ടികളുണ്ട്; പക്ഷി മൃഗം, വൃക്ഷം ലതാ, നദി നീരദം," നാടു കാട്, മല മരുഭൂമി, കായല് കടല്, എന്നു വേണ്ട, 'സൃഷ്ടിക്കൂട്ടങ്ങളിച്ചൊന്നവയുമിതിലെണ്ണയാത്തുള്ളതും' വേണ്ടുവോളം വാരിവിതറീട്ടുള്ളപ്പോൾ അസ്മദാദികളായ മനുഷ്യക്കു മാത്രം എന്താ

ണാവൊ വിശേഷം? ബ്രഹ്മാവ് പടച്ചു വിടുന്നതൊക്കെ ആൎക്കു വേണ്ടിയാണെന്ന് മാനുഷ കീടങ്ങാം സംശയിച്ചിട്ടെ ഇല്ല. മനുഷ്യൎക്കു വേണ്ടി അവരുടെ സുഖത്തിനു മാത്രം, എന്താണിതിൽ ശങ്കിക്കാനുള്ളത്? ദുരക്കൃഷിക്കു മോഹമുള്ളവർ കാടുവെട്ടിത്തെളിച്ചോളു. പൊഴനികത്തിക്കോളു. പാൽ വേണൊ? പശുവിനെ കറക്കുവാൻ വിരോധമില്ല. പക്ഷെ കുട്ടിയെ തോല്പിച്ചിട്ടു വേണം. നടക്കാൻ വയ്യെങ്കിൽ കഴുതവേണൊ കഴുത, കുതിരവേണൊ കുതിര, കരിവലിക്കാൻ കഴ്ണിക്കണ്ടു കന്നാലിയുണ്ട്. തീററകൊടുക്കണമെന്നുമില്ല. എല്ലു പുറത്തേക്കു പൊട്ടിപ്പുറപ്പെടാതെ തോലു സൂക്ഷിച്ചുകൊള്ളും. പ്രാണനെ മാത്രം അടച്ചു പിടിച്ചാൽ മതി. വെറുതെയാണൊ വായ അടച്ചു കെട്ടുന്നത്? ഏഴുനിലാമാളികക്കു മരത്തിനുവേണ്ടി ബുദ്ധിമുട്ടരുത്. കാടുവെട്ടിത്തെളിക്കാമല്ലൊ. പക്ഷികളൊ മൃഗങ്ങളൊ വല്ലതുമുണ്ടെങ്കിൽ എവിടെയെങ്കിലും പോയി ചാവട്ടെ. ആരുമറിയാതെ കാട്ടിൽ ഒളിച്ചിരിക്കാനന്തൊ? മാംസത്തിനു രുചിയുള്ളവരൊക്കെ കാട്ടിലേക്കു കടക്കാം. സകലതും അവിടെ തെയ്യാറുണ്ട്. ചെന്ന വിവരം വെടി പൊട്ടിച്ചറിവു കൊടുത്താൽ വേണ്ടതൊക്കെ ചാടിയോടി വന്ന കാക്കൽ വീണുകൊള്ളും. മാൻപേടയുണ്ടെങ്കിൽ വിട്ടയക്കരുതെ. കണ്ടാലും നന്നു, തിന്നാനും കൊള്ളാം. ഉപദ്രവമൊട്ടില്ലതാനും. ആനയാണെങ്കിൽ ചേനയുടെ മാതിരി വേണം കുഴികുത്തി മൂടണം. കൊള്ളരുതെ പണി. കാട്ടുമനുഷ്യരുടെ തോട്ടമൊ കലമറയൊ എന്ന മനസ്സിലാവുന്നില്ല. കാട്ടു കേറാൻ പേടിയുള്ളവരൊ തോക്കെടുത്ത ശീലമില്ലാത്തവരൊ ഉണ്ടെങ്കിൽ അത്യാവശ്യമൊക്കെ നാട്ടിലും ശേഖരിച്ചിട്ടുണ്ട്. പൂവ്വൻ കോഴിയുടെ പൂവ്വു പൂജക്കു കൊള്ളില്ലെങ്കിൽ മദാമ്മമാരുടെ തൊപ്പിക്കായിക്കൊട്ടെ. വെളുപ്പിനെഴുന്നേററ 'കൊക്കരെക്കോൻ' എന്നു പ്രാൎത്ഥിച്ചതുകൊണ്ടായില്ല. അരക്കോൽ നിളമെങ്കിലും കൊക്കിനുണ്ടെങ്കിൽ ഒന്നു പൊരുതിക്കളയാമെന്നായിരിക്കാം. അതൊന്നും പററില്ല. താറാവിൻെറ കൊക്കിനു നീളം പോരാഞ്ഞിട്ടാണൊ? ചിറകു ഭംഗിക്കു മാത്രം ആയാൽ പോര, പറക്കാൻ ശീലം വേണം. ആടുകാം തൊണ്ടു എടറികൊണ്ടു 'ഇമ്പെ' എന്ന നിലവിളിക്കുന്നതിൻെറ അൎത്ഥം ആരെങ്കിലും ഓൎക്കുന്നുണ്ടൊ? സമസൃഷ്ടികളിൽ 'ഇഷ്ടം' വേണെ എന്ന പറകയാണ്, അയ്യൊ 'ഇമ്പെ എ എ' 'ഇമ്മമ്പെ' എന്നു പേടിച്ചു

വിറച്ചുകൊണ്ടു പഴെ ഭാഷ സംസാരിക്കാതെ ധൈര്യത്തോടുകൂടി 'ഇഷ്ടെ' എന്നു പറഞ്ഞാൽ ഭേദമുണ്ടായിരുന്നു. പക്ഷെ ഇഷ്ടം ഭക്ഷിക്കാനാകുമൊ എന്നെ സംശയമുള്ളു. ചെമ്മിരിയാടിനു പുറത്തു കമ്പിളിരോമംകൊണ്ടു പുതപ്പുണ്ടല്ലൊ എന്നൊരു ധൈര്യമാണ. ആ അഭിമാനം വേണ്ട. മേൽക്ഷൌരം കഴിച്ചല്ലാതെ കഴുത്തിൽ കത്തിവെക്കില്ല. പ്ലേഗ് ദീനത്തിനു പ്രത്യേകിച്ചൊരു പ്രത്യൌഷധം കണ്ടു പിടിച്ചിരിക്കുന്നു. എലിവധം പല വട്ടമായിട്ടു കഴിച്ചാൽ മതി. ഇതുകൊണ്ടായിരിക്കാം കൊളകോരികൾക്കു എലിച്ചാറിത്ര പത്ഥ്യമായത. 'അഹിംസാപരമൊധർമ്മഃ' എന്നതു മൂക്കററം ചിലത്തിക്കഴിഞ്ഞാൽ കൂടാതെ നിവൃത്തിയില്ലെങ്കിൽ കുറച്ചു നേരം ജപിക്കാം. അമ്പ! മനുഷ്യരുടെ സ്വാത്ഥം! അവക്കുള്ളൊരഹംഭാവം. അല്ലയൊ മൊളഞ്ഞാസനകുസൃഷ്ടികളെ ഈ വത്തമാനമെങ്ങാനും ബ്രഹ്മാവ കേട്ടാൽ അന്നു കഴിഞ്ഞു നിങ്ങളുടെ കഥ. കുറെ കൂത്ത മുഖവും വാലും ബ്രഹ്മലോകത്തിൽനിന്നു വരുന്നതു കാണാം. മുഖം മാറി വാലുംവെച്ചു നാലുകാലിന്മേൽ നടക്കുകയെ പിന്നെത്തരമുള്ളു. കൊരങ്ങന്മാരിൽനിന്നാണ മനുഷ്യരുണ്ടായതെന്നു പറയുന്നവക്കു മനുഷ്യർ കുരങ്ങന്മാരാവുന്നതു കാണാറാവും. കുററമാണൊ മനുഷ്യർ ശ്വാസം വലിക്കുമ്പോൾകൂടി കാലങ്കോഴി വന്നിരുന്നു കുത്തിച്ചുട്ടു കത്തിച്ചുട്ടു എന്നുരുവിടുന്നത. എങ്ങിനെയാണ ഇങ്ങിനെയുള്ളവരുടെ നേരെ വെറുക്കാതിരിക്കുക.

മനുഷ്യരെപ്പോലെ സുഖവും ദുഃഖവും കോപവും സ്നേഹവും മററുള്ള ജീവികൾക്കുമുണ്ട. ഇവിററക്കു പഠിപ്പുമുണ്ടൊ? ഓ, അതുമുണ്ട. ആന ഭാഷപഠിക്കുന്നതും തൃപ്തിക്കൊളു,സമ്മാനം തൃപ്തിയായാൽ തലകുണുക്കുന്നതും കാക്കാലന്മാർ പാമ്പിനെ ആടിക്കുന്നതും തല്ലിപ്പഠിപ്പിച്ചിട്ടായിരിക്കാം. കാക്ക പിണ്ഡംകൊത്താൻ വരുന്നത തല്ലി ശീലിപ്പിച്ചിട്ടൊ കൈ കൊട്ടുന്ന രീതി കേട്ടു പഠിച്ചിട്ടൊ?

എട്ടുകാലൻ വല വീശി ഭക്ഷണം സമ്പാദിക്കുന്നത് ആരെങ്കിലും മനസ്സിരുത്തി നോക്കീട്ടുണ്ടൊ? ആദ്യംതന്നെ ഈച്ച കൊതുമുതലായ ചെറുപ്രാണികൾ ധാരാളം സഞ്ചാരമുള്ള ദിക്കു നോക്കിതിരഞ്ഞെടുക്കും. അവിടെ വട്ടത്തിലൊ നാളത്തിലൊ എടുകോണിച്ചൊ സൌകര്യംപോലെ വല തുപ്പി വീശിത്തുടങ്ങും. ആളുകൾ വല്ലവരും നോക്കി നില്ക്കുന്നുണ്ടെന്നു സംശയം തോന്നിയാൽ മതി പണി

നിരത്തി ഒളിച്ചു കഴിഞ്ഞു. അവകാശം രജിസ്റ്റർ ചെയ്യുവാൻ നിവൃത്തിയില്ലാഞ്ഞിട്ടായിരിക്കണം ഇത്ര സൂക്ഷിക്കുന്നത്. പക്ഷെ സൂക്ഷ്മദൃഷ്ടിക്കാരനായതുകൊണ്ടു എല്ലാപ്പോഴും കണ്ടുവെന്നു വരില്ല. ആ തരം നോക്കിയാണ മനുഷ്യർ നൈത്തിൻെറ സൂത്രം കൈക്കലാക്കിയത. എന്നാൽ അവക്കു നല്ലബുദ്ധി തോന്നി പറന്നു നടക്കുന്ന കൂട്ടരിൽ ഈച്ച തൊട്ടുള്ള കീഴജാതികളെ മനുഷ്യർ ഭക്ഷിക്കയില്ലെന്നു ഖറാറു ചെയ്തു. കൊതുക്കളെ ഈ ഖറാറിൽനിന്നു ഒഴിവാക്കാമായിരുന്നുവെന്ന ഇപ്പോഠം തോന്നിത്തുടങ്ങിട്ടുണ്ട്. ഇനി വിചാരിച്ചിട്ടു ഫലമില്ലല്ലൊ.

ഓഃ! പറഞ്ഞു പറഞ്ഞു വഴിതെററിപ്പോയി. ഒരു ദിവസം ഞാൻ തോട്ടത്തിൽ ഇറങ്ങി നടക്കുമ്പോഠം എന്തോ ഒന്നു മൂക്കിന്മേൽ തടഞ്ഞു. നോക്കിയപ്പോഠം എട്ടുകാലൻെറ വലയാണ. അവൻെറ പണി മുഴുവനായിട്ടില്ല. രണ്ടാമതു ഒരു വലയുംകൂടി അടുത്ത മുകളിൽതന്നെ വീശുകയാണ. പണിയുടെ തിരക്കുകൊണ്ടു എന്നെക്കണ്ടതേ ഇല്ല. തുപ്പിത്തുപ്പി എറങ്ങിവന്ന നൂല ഒരു കൊമ്പിന്മേൽ ഉറപ്പിക്കും. ഏതുമാൎഗ്ഗത്തിൽ കൂടിയാണ തുപ്പുന്നതെന്നു ഞാൻ കണ്ടിട്ടില്ലേ. അതിന്മേൽ കൂടിത്തന്നെ മേലോട്ടുകയറും, എന്നിട്ടു ഓവർസിയന്മാരെപ്പോലെ അങ്ങോട്ടോട്ടും ഇങ്ങോട്ടോട്ടും, നൂലുകെട്ടും അളവെടുക്കും ഒന്നു വട്ടത്തിലോട്ടം, എന്തിനു പറയുന്നു, പറഞ്ഞ നിമിഷംകൊണ്ടു പണി തീൎത്തു. ഈ അംശംകൊണ്ടു ഓവർസിയർമാരെപ്പോലെയല്ലേ. ഇങ്ങിനെ വേലവേഗത്തിൽ ഒതുക്കി വട്ടംവീശിട്ടുള്ള വലയുടെ നടുക്കു വന്നിരിപ്പായി. അവിടെമാത്രം എടുത്തു നൈെയ്തിട്ടുണ്ട. അങ്ങിനെ ഇരിക്കുമ്പോഠം ഒരു പൊന്നീച്ച- സാമാന്യം വലുതാണ- 'എന്നേപ്പോലെ ആരാണുള്ളതു' എന്ന നാട്യത്തിൽ 'ഹും' എന്നു മൂളികൊണ്ടു ഒരു ചില്ലക്കൊമ്പിന്മേൽ വന്നിരുന്നു. മുഖം മിനുക്കി ചെറകുകളിലെ പൊടിതട്ടി ഹുംകാരത്തോടുകൂടി അവിടെനിന്നുയൎന്നപ്പോഠം രോമംപോലെയുള്ള കാലുകഠം വലയിൽ ഒട്ടിപ്പിടിച്ചു. കിടന്നു പിടച്ചു തുടങ്ങി. ഹുംകാരമൊന്നു നിലച്ചു. അപ്പോഠം നടുവിലിരിക്കുന്നവൻ വീണമീട്ടുന്നതുപോലെ എട്ടുകാലുകളെക്കൊണ്ടും നാലുപുറവും മീട്ടിത്തുടങ്ങി. അന്നാണ അവനു സൂക്ഷ്മദൃഷ്ടിയുണ്ടെന്നു ഞാൻ തീൎച്ചയാക്കിയതു. അങ്ങിനെ നോക്കി നോക്കി ഒരു നൂലിന്മേൽ അധികം

കനംതൂങ്ങുന്നുണ്ടെന്നു തോന്നി. ആ നേരെ വച്ചടിച്ചു. അടുത്തു ചെന്നപ്പോഠം കുറെ അധികം വലുതാണെന്നുകണ്ടു പിന്നാക്കം മാറി. എങ്കിലും ഉപേക്ഷിച്ചില്ല. കിടന്നു പിടയുന്ന പൊന്നീച്ചയെ വളരെ അടുത്തു ചെല്ലാതെതന്നെ നൂലുകൊണ്ടു വരിഞ്ഞുകെട്ടി അനങ്ങുവാൻവയ്യാതെയാക്കി. 'പൊന്നായാലും വെള്ളിയായാലും ഞാൻ കൂസുമൊ'? എന്നു കണ്ണുരുട്ടി മിഴിച്ചുകൊണ്ടു പണ്ടത്തെ സ്ഥാനത്തുതന്നെ വന്നിരുന്നു. ഇതു വാസനയൊ വിശേഷബുദ്ധിയൊ എന്തെങ്കിലുമാവട്ടെ. മനുഷ്യരുടെ വാസനയേക്കാഠം ഭേദമാണ നിശ്ചയാതന്നെ.

ഈ കൂട്ടരിൽ 'മണ്ണാൻ' തുടങ്ങി ഏഴു ജാതിക്കാരുണ്ട. ഇതിൽ ഒരുജാതി ക്ഷേത്രഗണിതത്തിൽ വിരുതന്മാരാണ. ശാസ്ത്രപ്രകാരം കോണും കള്ളിയുമൊപ്പിച്ചല്ലാതെ വല വീശില്ല. പിന്നെയൊന്നിനു അയഞ്ഞു ക്രമമില്ലാത്ത വല വീശുവാനെ വശമുള്ളൂ. മൂന്നാമതൊന്നു പട്ടുനൂലോടിച്ചിട്ടുള്ള പഴുതുകളിലേ താമസിക്കുള്ളൂ. അവനൊരു സുഖിയനാണ. നാലാം പരിഷക്കു കിളിവാതലുകളിലേ വല വീശിക്കൂട. പഞ്ചമൻ ചുമരുകളിൽ പററിയിരുന്നു പാററകളെ ഞെക്കിക്കൊന്നു കാലക്ഷേപം കഴിക്കണം. അവനു വല വീശുവാൻ അധികാരമില്ല. ആറാമൻ നായാട്ടുകാരനാണ. പുല്ലിലും ചുള്ളിക്കാട്ടുകളിലും നടന്നു ഉപജീവനം കഴിച്ചുകൂട്ടും. ഏഴാമൻെറ ചാട്ടം വിശേഷമാണ. കണ്ണുതെററിയാൽ കാണില്ല. ഇവനാണ മണ്ണാൻ.

സപ്ത വർണ്ണങ്ങളിൽ ത്രിവർണ്ണങ്ങളുടെ സങ്കരമാണ ഊറാമ്പിലി എന്നു പ്രസിദ്ധമായിട്ടുള്ളവൻ. പിതൃപിതാമഹപ്രപിതാമഹന്മാരുടെ നടപ്പുദോഷം കൊണ്ടു വരുന്ന 'ജാതിസങ്കര'മല്ലേ. ചുമപ്പതൊട്ടേഴുനിറങ്ങളുള്ളതിൽ മൂന്നു നിറങ്ങളുടെ കലച്ച് മാത്രമാണ. (ചെകര കൂടാതെ രണ്ടു കാലിന്മേൽ നടക്കുന്ന വകയേപ്പററിപ്പറയുമ്പോഠം വർണ്ണസങ്കരത്തിനു മററൊരർത്ഥം ധരിച്ചാലും വിരോധമില്ല). ചുകന്നു പച്ചച്ചുമുള്ള രോമ[illegible]ായത്തിൽ ഇറങ്ങീട്ടല്ലാതെ ഞാൻ ഇവനെ കണ്ടിട്ടില്ല. ഹൈക്കോടതി വിധി കൂടാതെ തന്നെ ഇവന്നു സ്വജാതികളെ തൂക്കിക്കൊല്ലുവാൻ അധികാരമുണ്ടത്രെ. വലിയ പപ്പടത്തോളം വലിപ്പത്തിലുള്ളതിനെ ഞാൻ കണ്ടിട്ടുണ്ട. കൊടയോ

ളം പോന്നതു കൂടിയുണ്ടെന്നാണ' അഫൻ നമ്പൂരിയുടെ പക്ഷം. വിഷത്തിൻെറ കാൎയ്യം തീൎച്ച തന്നെ. ആളെ കൊല്ലുവാൻ ഒക്കെ മതി.

ഊഷ്മതകൊണ്ടുവരട്ടിച്ചമച്ചങ്ങു
ഗ്രീഷ്മമായുള്ളോരുകാലംവന്നു
താപംകൊണ്ടെല്ലാരുംവേവുററകാവിലും
വാപികൾതീരത്തുമായ്ത്തുടങ്ങി

ആളുകളുടെ ബഹളത്തിൽ നിന്നൊഴിഞ്ഞ ഒരു പേരാലിൻെറ തണലിൽ ചെന്നു ഞാനും കാലുനീട്ടി. ആ സ്ഥലം ഒന്നുവൎണ്ണിക്കാൻ നോക്കട്ടെ. രണ്ടുമൂന്നു പഴേ ആല്. ചോട്ടിലൊക്കെ ആനയുടെ മുതുവെല്ലുപോലെ പൊന്തിനില്ക്കുന്ന വേര്. വേരുകൊണ്ടുതന്നെ കൊമ്പുകൾക്കൊക്കെ തൂണ. പ്രായംചെന്ന കൊമ്പുകളിലൊക്കെ മീശ. വെയിലടച്ച തണല്. അടുത്തൊരു പൊട്ടക്കുളം. അല്പം ദൂരെ ഇടിഞ്ഞുപൊളിഞ്ഞ മതിൽ. അതിൻെറ ഉള്ളിൽ ജീൎണ്ണാവന്നുപോയൊരമ്പലം. കുറെമാണൊ തപസ്വികൾ ആലിൻ ചുവട്ടിൽ ചെന്നിരിക്കുന്നത. അരയാലിനേക്കാൾ പേരാലിന്നു പ്രാധാന്യം കിട്ടുവാൻ കാരണം എന്താണാവൊ? ഞാൻ അന്നു വടപത്രശയനൻ മാത്രമല്ല ആയുള്ളു. വേരുകൊണ്ടൊരു തലോൎണ്ണയും സമ്പാദിച്ചു. ഞാൻ അവിടെ ചെന്നുകൂടിയത് ഒരു വിദ്വാനു പിടിച്ചില്ല. അടുത്തുവന്നു എഴുത്താണിവാൽ വളച്ചു തലപൊന്തിച്ചുനോക്കി. എന്നെ കണ്ടപ്പോൾ മുഖമൊക്കെത്തുടുത്തു. അതൊരു പച്ചെലയോന്തായിരുന്നു. ഇനിക്കു കല്ലുവലിച്ചെറിയുവാനല്ല അപ്പോൾ തോന്നിയത, അനങ്ങാതെ കിടക്കുവാനാണ. അവനതും രസിച്ചില്ല. മുഖം വീൎപ്പിച്ചുകൊണ്ടുപോയി. മുഖം വീൎപ്പിക്കാത്ത സമയം ചുരുങ്ങും. വല്ലടിക്കിലും ഒളിച്ചുനിന്നു ശകാരിക്കുന്നുണ്ടായിരിക്കാം. ആയിക്കോട്ടെ. ഞാൻ കാണേണ്ടതുകണ്ടു. അങ്ങിനെയിരിക്കുമ്പോൾ ഒരണ്ണാറക്കണ്ണൻ കൂട്ടുകാരനെ പററിച്ചു എന്താണ്ടു തട്ടിക്കൊണ്ടുപോന്നു. വ്യവഹാരമായി. രണ്ടുപേരുംകൂടി മരത്തടിയുടെ ചുററും ഓടിത്തുടങ്ങി. കള്ളൻ ഉപായത്തിൽ ഒളിച്ചുമാറി ഒരു വേരിൻെറ മറവിലിരുന്നു എന്തൊ രണ്ടുകൈയുംകൊണ്ടും മുറുകെ പിടിച്ചു തെരുതെരെ തിന്നുന്നതു ഞാൻകണ്ടു. മറേറവൻ ഇളിഭ്യനായിട്ടിരുന്നു 'ഛേ, ഛേ' എന്നു പറഞ്ഞു വാലിട്ടു തല്ലിത്തുടങ്ങി. അതുകൊണ്ടു കാൎയ്യമായൊ? കള്ളൻ കിട്ടിയതു വയററിലാക്കിക്കഴിഞ്ഞു.

ചില അത്യാൎത്തികൾ ആലിൻെറ എല കൊണ്ടു പിടിച്ചു നക്കുന്നതു കാണാറുണ്ടു. ഇപ്പഴല്ലെ കാൎയ്യം മനസ്സിലായുള്ളു. എലയുടെ നടുഞരമ്പിന്നടുത്ത് ഒരുമാതിരി പാലുകിട്ടും. അതു അവൎക്കമൃതാണ. അവൎക്കു പശുവിൻ പാലാവശ്യമേയില്ല. മഞ്ഞക്കിളി, തത്ത, കാക്ക, കുയിൽമുതലായ പല കൂട്ടരും എൻെറ തലക്കുമീതെ തന്നേയിരുന്നു തമ്മിൽ തല്ലുന്നുണ്ടു, തിന്നുന്നുണ്ടു, പാടുന്നുണ്ടു, പരമാനന്ദം തന്നെ. ചിലരുടെ പ്രണയകലഹം കാണ്മാനാണ ബഹുരസം. കാക്കയും കുയിലും തമ്മിൽ കണ്ടാൽ കുണ്ടാമണ്ടിയായി. കാക്കക്കു കുറച്ചുനേരം തണലത്തിരുന്നാൽ കൊള്ളാമെന്നുണ്ടു. കുയിലിൻെറ ഞോട്ടുകൊണ്ടിട്ടു ഒരു സൈ്വൎയ്യവുമില്ല. ഇതു കണ്ടു മറെറല്ലാവരും കൂടി ആൎത്തു തുടങ്ങി. കാക്ക മുഷിഞ്ഞു 'കാ കാ' എന്നു കാൎപ്പിച്ചു തുപ്പിക്കൊണ്ടു പറന്നുപോയി. ഓട്ടകണ്ണിട്ടു ചെരിഞ്ഞു ചാടിച്ചാടി വന്ന എൻെറ പപ്പടം കബളിച്ചു കൊണ്ടുപോകുമ്പോൾ ഇനിക്കു ശുണ്ഠിവരാറുണ്ടു. എങ്കിലും ആ സാധുവിൻെറ പേരിൽ അന്നിനിക്കു ദയയാണ തോന്നിയത.

അന്തിനേരത്തു 'മന്ദസമീരണൻ ഉന്മേഷംപൂണ്ടൊരുനെന്മേനിപ്പൂവിലെ നന്മണമെങ്ങും പരത്തി' മന്ദിരംതോറും സഞ്ചരിച്ചു തുടങ്ങിയപ്പോൾ ആലിൻെറ കൊമ്പുകളിൽ ഒക്കെ വാവലുകൾ വന്നു തൂങ്ങിക്കിടന്നു വൃദ്ധന്മാരെപ്പോലെകല പില എന്നു പറഞ്ഞു ചവച്ചു തുപ്പുവാൻ തുടങ്ങി. എൻെറ തലയും വായയും അവരുടെ കോളാമ്പിയാക്കുവാൻ മടിച്ചിട്ടു ഞാനും പോന്നു.

'ജീവനദാതാവിയിതി
ഭാവാലോകത്തിലുള്ളവൎക്കൊക്കും
ജീവനഹന്താവായി
ട്ടെവം ചമയുന്നതെന്തിനയ്യോ'നീ?'

മനുഷ്യൎക്കു മാത്രമേ ഈ വിചാരമുള്ളു. എത്ര ജീവികൾ ഒത്തുകൂടി മേഘത്തിനോടു നന്ദി പറയുന്നുണ്ടു?

കേതകപ്പൂവിലെ നന്മണംകൊണ്ടെങ്ങും
കേഴിച്ചുപൊന്ന ഫരെവെല്ലംകാലം
കാർമുകിലായൊരു നീല പ്പടം കൊണ്ടു
തൂമകലൎന്നുവിതാനിച്ചെങ്ങും

ആകാമിയന്ന വലാകകളാകിന
പൂക്കുലമേളത്തിൽ തൂക്കി ച്ചെമ്മെ
ശോഭ കലർന്നോരു തുമിന്നലായുള്ള
ദീപങ്ങളെങ്ങും കൊളുത്തി മേന്മേൽ
പാഴിടിയായൊരു ഭേരിയുമെങ്ങുമേ
പാരം മുഴങ്ങിച്ചു വന്നു പിന്നെ.

ഈയ്യാംപാററ, ഞാഞ്ഞൂള, തവള മുതലായ ജന്തുക്കളെ എളക്കിപ്പുറപ്പിടിവിക്കുന്ന വർഷ കാലത്തെ ആരാണ ആദരിക്കാത്തത? എന്തെല്ലാം നേരമ്പോക്കുകൾക്കു അപ്പോൾ വകയുണ്ട. ഇതൊന്നും കണ്ടു രസിക്കാതെ മനുഷ്യർ അഹംഭാവം കൊണ്ടും സ്വാർത്ഥം കൊണ്ടും കാലം കഴിക്കുന്നുവല്ലോ? കഷ്ടം തന്നെ.

സൃഷ്ടിപ്രിയൻ

---

# അശ്ലീലം

---

കവിത വായിക്കുമ്പോഴും മററും രസജ്ഞന്മാരുടെ മനസ്സിലുണ്ടാവുന്ന രസപ്രവാഹത്തിന്നു പെട്ടന്നു തടസ്ഥം തട്ടുന്നേടത്ത ചില പ്രതിബന്ധങ്ങളുണ്ടെന്നു കണ്ടറിഞ്ഞ് അവയെത്തെരഞ്ഞുപിടിച്ച 'കാവ്യദൊഷങ്ങൾ' എന്നു പെരും കൊടുത്ത സാഹിത്യശാസ്ത്രകാരന്മാർ മററുള്ളവൎക്കും അറിയത്തക്ക വിധത്തിൽ വിവരിച്ചുതന്നിട്ടുണ്ട. ഇങ്ങിനെയുള്ള കാവ്യദൊഷങ്ങളിൽ പ്രധാനപ്പെട്ട ഒന്നാകുന്നു ഇവിടെ പ്പറയുവാൻ ഭാവിക്കുന്ന അശ്ലീലം. ഈ ഒരുദൊഷം പദത്തിലായിട്ടും വാക്യത്തിലായിട്ടും (അതായത, പദങ്ങളുടെ സന്ധികൊണ്ടു തൊന്നാവുന്ന മറെറാരു വിധമുള്ള പദച്ഛേദം വഴിക്കാകുന്നു) ഇങ്ങിനെ രണ്ടുവിധത്തിൽ വരാവുന്നതാണ. സ്ഥാനഭെദംകൊണ്ടു രണ്ടുവിധത്തിലുള്ള ഈ അശ്ലീലം അമംഗളത്തിൽ (ആപത്തിൽ) ഭയം ജനിപ്പിക്കുന്നതെന്നും അറപ്പു തൊന്നിക്കുന്നതെന്നും ലജ്ജയുണ്ടാക്കുന്നതെന്നും മൂന്നുതരത്തിൽ വേർതിരിച്ചിരിക്കുന്നു.

ഇവയിൽ ആദ്യത്തെത അനിഷ്ടഫലം കൊടുക്കുന്ന നിലയിൽ എത്തിക്കാണുമ്പോൾ അതിനെത്തന്നെയാണ 'അററം' എ

ന്നു  റഞ്ഞു വരുന്നത. 'കാടെ നമുക്കുഗതി, എന്നു കവിതയിൽ പ്രയോഗിച്ച ഒരു മഹാകവിക്കു കാട്ടിൽ കിടന്നുഴലേണ്ടിവന്നു എ ന്നു പ്രസിദ്ധമാണല്ലൊ. അതുപോലെ ഒരു വസൂരികൊള്ളയിൽ ഭ യ വൎണ്ണനയായിട്ട 'ചാക്കിപ്പോൾമമവന്നുകൂട്ടും, എന്നുതട്ടിമിന്നിപ്പി ച്ച മറെറാരു കവിക്കും പറഞ്ഞപോലെ പററീട്ടുണ്ട.

വേറെ ഒരു വകക്കാരുണ്ട. അവൎക്കു എന്തെങ്കിലും കൌതു കം തോന്നുന്ന ഒരു സാധനം കണ്ടാൽ അതിനെ പുകഴ്ത്തിക്കൊ ണ്ടെന്തെങ്കിലും വല്ലതും കുറച്ചൊന്നു പറയാതിരുന്നുകൂടാ. പറഞ്ഞു പോയാൽ ആ സാധനത്തിന്നു തൽക്ഷണം കേടുതട്ടാതിരിക്കയുമി ല്ല. ഈ തരക്കാരെയാണ കരിങ്കണ്ണന്മാരെന്നൊ കരിനാവുകാരെ ന്നൊ പറഞ്ഞുവരുന്നത. ഇവരുടെ നോട്ടത്തിൽദൃഷ്ടിവിഷമൊ വാ ക്കിൽ ജിഹ്വാവിഷമൊ ഉണ്ടെന്നാണ സാധാരണ ജനവിശ്വാസം. ഈ മാതിരിക്കാരുടെ വാക്കു കാവ്യരീതിയിൽ എന്തെങ്കിലും ചില അലങ്കാരങ്ങളെക്കൊണ്ടു ഭംഗിയായിരിക്കയും ചെയ്യും. അനുഭവസ്ഥ ന്മാൎക്ക ആപൽഭയ മുണ്ടാക്കിത്തീൎക്കുമെന്നുള്ളതും തീൎച്ചതന്നെ. ഈ വിധം ജിഹ്വാവിഷം (നാവറം) ഉള്ളവൎണ്ണനകൾക്കു അശ്ലീലമെന്ന ദോഷമുണ്ടൊ എന്നാണിവിടെ ആലോചിപ്പാനുള്ളത. ശ്രവണമാ ത്രത്തിൽ ആപൽഭയമുണ്ടാക്കിത്തീൎക്കുന്ന പദബന്ധമില്ലാത്തതു കൊണ്ട അശ്ലീലമുണ്ടെന്നു പറഞ്ഞുകൂടാ എന്നാണ' ചിലരുടെ അഭിപ്രായം. "വാസ്തവത്തിൽ വാച്യനിഷ്ഠമായഅശ്ലീലമില്ലെന്നിരി ക്കിലും വ്യംഗ്യപദ്ധതിയിൽ ചാടുമ്പോൾ വിപരീത ലക്ഷണയാ യി ആപൽഭയം ജനിപ്പിക്കുന്നതിനാലും അനിഷ്ടഫലം ഉടനെ കൊടുക്കുന്നതിനാലും പണ്ടെതന്നെ 'നാവറം' എന്നു പേരുകല്പി ച്ചിട്ടുള്ളതിനാലും ഇതും ഒരു മാതിരി അശ്ലീലത്തിന്റെ വക ഭേദ മാണെന്നു വെക്കുന്നതാണുനല്ലത" എന്നു മററു ചിലർ സിദ്ധാന്തി ക്കുന്നു. എന്നാൽ 'നാവറം' എന്നുമ്മററം പറയുന്നതു ശുദ്ധമെ അന്ധവിശ്വാസ മാണെന്നവേറേചില നവീനന്മാർ വാദിക്കുന്നി ല്ലെന്നുമില്ല. ഇതിൽ എതാണശരിയായിട്ടുള്ളതെന്നു ലോകതന്ത്രജ്ഞ ന്മാർ തീൎച്ചയാക്കട്ടെ.

ആദ്യത്തെ അശ്ലീലത്തിന്റെ മാതിരി ഒരുവിധം അറിയാറാ യല്ലോ.

അറപ്പു തോന്നിയ്ക്കുന്ന പദാൎത്ഥങ്ങളുടെ പേരൊ അല്ലെങ്കിൽ സ്വരൂപവൎണ്ണനയൊ ഉള്ളകവിതയിലാണ് രണ്ടാമത്തെഅശ്ലീലം.

കൊടുങ്ങല്ലൂർഭരണി 'ചേൎത്തലെപ്പൂരം' എന്നീവക ആഘോഷങ്ങളിൽപ്പാടുന്ന ചില പാട്ടുകൾ മൂന്നാമത്തെ അശ്ലീലത്തിൻെറ വിളയാട്ട സ്ഥലങ്ങളാകുന്നു.

ഇനി മേൽപറഞ്ഞ അശ്ലീലങ്ങളെ വാക്യത്തിലായിട്ടും പദത്തിലായിട്ടും യഥാക്രമം ഉദാഹരിക്കുന്നു.

അമംഗളഭയമുണ്ടാക്കുന്നത:-

൧. പലതുഞ്ചത്തെഴുത്തച്ഛൻനിലതെററിച്ചഭാഷയിൽ
ചിലർതീൎക്കുംകവിതയാൽഫലമേററമനൎത്ഥമാം

ഈ ശ്ലോകത്തിൽ ആദ്യത്തെപ്പദങ്ങളുടെ യോഗത്തെമറെറാരുവിധം പലതും +ചത്ത +എഴുത്തച്ഛൻ എന്നു പദച്ഛേദം ചെയ്യാവുന്നതാകയാൽ അമംഗളഭയം ജനിപ്പിയ്ക്കുന്ന അശ്ലീലം സ്ഫുരിക്കുന്നു.

൨. എത്തുവോരരിനിരപ്പപാടെവൻ
വിത്തുപോലെവിശിഖാവിതച്ചവൻ
ഒത്തുപോരിലരിവീരരെല്ലയാൽ
ചത്തുപോയ്‌വിജയവീരനന്ദനൻ

ഇതിൽ 'ചത്തുപോയ്' എന്ന പദത്തിൽതന്നെയാണ് മുൻപറഞ്ഞദോഷം.

അറപ്പുതോന്നിയ്ക്കുന്നത.:-

൩. "പറിച്ചോരചലത്തിൻെറപാററച്ചുവടതിൽപുരാ
നിറത്തിഗ്ഗോക്കളേക്കാത്തനീരിൽതാർനയനൻതുണ"

ഇതിൽ പറിച്ചോര, ചലം എന്നിങ്ങിനെ പദം മുറിയ്ക്കാവുന്നതാകയാൽ അശ്ലീലം പ്രകാശിക്കുന്നുണ്ട്.

൪. മലമൂത്രവിസൎജ്ജനാദിയാം
പലകൃത്യങ്ങളുമുണ്ടെനിയ്ക്കെടൊ
അലസംവെടിയായിനൊമ്മളീ
നിലയിൽകൂടുകിലുണ്ടുദുൎഘടം

ഇതിൽ അറപ്പുതോന്നിയ്ക്കും അശ്ലീലപദങ്ങളെ ചൂണ്ടിക്കാണിയ്ക്കേണമെന്നില്ലല്ലൊ.

ലജ്ജയുണ്ടാക്കുന്നത:-

൫. മുൻപ്,ഊറി,ലാക്കിൽ,ഇളകും,കരുണാവിലാസ
വൻപേറിട്ടന്നൊരുകടാക്ഷനിരീക്ഷണത്താൽ
എൻപേരിൽനീമമതവെച്ചയിരാജമൌലി
പ്പെൺപയ്യലെ! തരികകാമമണച്ചസൌഖ്യം

ഈ പദത്തിൽ ആദ്യത്തെ അഷ്ടാക്ഷരമായ വാക്യം കൂട്ടിച്ചേർത്തു മ റെറാരു വിധം പദം മുറിക്കുന്നതായാൽ ലജ്ജാവഹമായ അശ്ലീലം പ്രത്യക്ഷമാവുന്നതാണ.

൬. ആത്മയോനികുലപ്രൌഢൻമഹാലിംഗാമഹീസുരൻ
ഭോഗശായിപദാസക്തനാനന്ദിക്കുന്നുനിത്യവും

ഇങ്ങിനെ ഒററപ്പദത്തിലും ഈ ദോഷം വരാവുന്നതാണ. ഈ മം തിരിക്കുണ ഭരണിപ്പാട്ടെടുത്തുദാഹരിക്കാവുന്നത.

ഈ മൂന്നു ജാതി അശ്ലീലങ്ങളുടേയും പ്രഥമോദാഹരണപ്രകാ രം നോക്കുന്നതായാൽ ഒരു ഭാഷയിലുള്ള കൃതികൾക്കു മറെറാരു ഭാ ഷയിൽ അശ്ലീലം തോന്നുവാനും വഴിയുണ്ട. ക്രമത്തിൽ ഉദാഹരണം.

൭. 'ശിവശങ്കരമാരാരെ! നീചാവു'ന്നതിമാപ്പവഃ
ആവാംകൈലാസവാസിംസ്വപൽസേവയാദാസദമ്പതീ

൮. 'ദൃശാ'വലീ'ഇവാഭാതഃ'കുശു'രാനനപങ്കജെ
'അപ്പി'ത്തനെത്രഭക്ത'ത്വാമപി'ചേട്ടേ'ജനാധിപ'

൯. ജാനാമിസുന്ദരീ'ത്വാംമേഭാൎയ്യാമന്യാനുരാഗിണീ'
എ'കേന്തുകുടി'ലാചിത്തംനമേതസ്യാനിവൎത്തതേ

അലങ്കാരപ്രയോഗത്തിന്റെ വൈഷമ്യം നിമിത്തവും ചില പ്പോൾ കവിതകളിൽ ഈ ദോഷം അപരിഹാൎയ്യമായിട്ടു പററിപ്പോ കാറുണ്ട. ഓരോ അലങ്കാരങ്ങളെ എടുത്തു പ്രത്യേകം അശ്ലീലപ്പെ ടുത്തിക്കാണിക്കുന്നതായാൽ ഈ ഉപന്യാസം വളരെപ്പരന്നു പോ കാനിടയുള്ളതുകൊണ്ടും അങ്ങിനെ കൂട്ടിപ്പെരുക്കുന്നതുകൊണ്ട വലി യ പ്രയോജനമൊന്നുമില്ലാത്തതുകൊണ്ടും മാതിരി കാട്ടുവാൻ മാത്രം ഓ രോ ഉദാഹരണം കൊടുപ്പാനെ ഇവിടെ വിചാരിക്കുന്നുള്ളൂ.

൧൦. തുടരുംകാൎയ്യന്തോറുംതുടച്ചയായ്വന്നവിഘ്നവൈരാഗ്യാൽ
കടുവിൽനെടുവീൎപ്പിട്ടുന്നുപടുവായിടുംമനുഷ്യനുംകഷ്ടം

ഇതിൽ മൂന്നാം പാദം സ്വഭാവോക്തിയാണെങ്കിലും പൎയ്യായോക്തി

യായിട്ടു മരണത്തെ അസ്ഥാനത്തു സൂചിപ്പിക്കുന്നതിനാൽ ഒന്നാന്തരം അശ്ലീലമുണ്ടാക്കുന്നു.

൧൧. കുറക്കിക്കൊഴുക്കെച്ചലമ്പോലെയാക്കും
നറമ്പാൽനിറമ്പാത്തൊരത്യുത്തിയോടേ
പരക്കുമ്പടിയ്ക്കുണ്ടുപഞ്ചാരപാററീ
ട്ടൊരുക്കിൽക്കുടിയ്ക്കേണമാകണ്ണനാളം

ഇതിൽ ഉപമിക്കുവാൻവേണ്ടിമാത്രം ചലത്തിന്റെ പ്രസ്താവം വരുത്തിയതു എത്രയോ അറപ്പു തോന്നിക്കുന്നതിനാൽ രണ്ടാമാതിരി അശ്ലീലം മുന്തിനില്ക്കുന്നു.

൧൨. നെഞ്ചലച്ചലയുവൊരുലക്ഷ്മിയാം
ചഞ്ചലാക്ഷിയുടെതുള്ളൽകാരണം
വഞ്ചലിപ്പിയലുമിന്ദ്രിയാർദ്രനാം
പഞ്ചബാണജനകൻതുണയ്ക്കണം

ഇതിൽ സമാസോക്തി വഴിയായി ഏററവും ലജ്ജാകരമായ ഒരു കൃത്യം സ്മരിക്കുന്നതുകൊണ്ടു മൂന്നാമത്തെ അശ്ലീലംപ്രകൃതാൎത്ഥത്തെ കൂടി മൂടിക്കൊണ്ടു പ്രകാശിച്ചു നില്ക്കുന്നു.

൧൩. 'മാഗ്ഗേവന്നങ്ങടുക്കുംവിരവൊടുവിലചേ
ന്നീട്ടുകിൽപായനീത്തും
മെല്ലേകേററിക്കിടത്തീട്ടുടനുടനെകഴ
ക്കോലെടുത്തിട്ടുകുത്തും
അന്തിക്കെന്നില്ലകാററാമഴയുമണയുകിൽ
ച്ചേൎത്തുകെട്ടിക്കിടക്കും
പിന്നെക്കാണുന്നനേരംസ്മരണതരുണിമാ
ക്കില്ലകേവഞ്ചിപോലെ'

ഇതിലും ഉപമിക്കുന്നതിന്നുവേണ്ടി സാധാരണധൎമ്മങ്ങൾ നേടിയ കൂട്ടത്തിൽ രണ്ടാം പാദത്തിന്റെ അവസാന ഭാഗത്തിൽ പറഞ്ഞിട്ടുള്ളതു കുറച്ചു കടന്ന കയ്യായിപ്പോയി. ലജ്ജാവഹമായ അശ്ലീലത്തെ ജനിപ്പിക്കുന്നുണ്ടു.

ഈ വക അശ്ലീലങ്ങൾക്കു കാരണമാകുന്ന പദം ഉപയോഗിച്ചാലും ചിലേടത്ത അശ്ലീലദോഷമുണ്ടാവുന്നതല്ല. രസപ്രവാഹത്തെ പ്രതിബന്ധിച്ചു നിറുത്തുകയാണല്ലൊ കാവ്യദോഷങ്ങൾ

ക്കൊക്കേയും മൂലം. അതു ചെയ്യാതിരുന്നാൽമതി. അവിടെ അശ്ലീ
ലവുമില്ല. ഈപ്രതിബന്ധിയ്ക്കായ്ക്ക മൂന്നുവഴിയ്ക്കു വരാവുന്നതാകുന്നു.
൧. രസപ്രതിബന്ധകമായ ദുരൎത്ഥം സ്ഫുരിക്കുന്നതിന്നു മുമ്പിട്ടുത
ന്നെ പ്രകൃതാൎത്ഥം പ്രകാശിച്ചു കാൎയ്യം നിൎവ്വഹിക്കുക. ൨. ആ അ
ൎത്ഥം സ്ഫുരിക്കുന്നതും സന്ദൎഭഭേദത്താൽ രസഭംഗം വരുത്താൻ മതി
യാകാതെ ഉദാസീന നിലയിൽ നില്ക്കുക. ൩. ആ അൎത്ഥംതന്നെ
പ്രകൃതരസപുഷ്ടിക്കു ഉപയോഗപ്പെട്ടിരിക്കുക.

ഈ മൂന്നിന്നും പ്രത്യേകം മൂന്നുവക അശ്ലീല വിഷയങ്ങളേയും
ക്രമത്തിൽ ഉദാഹരിച്ചു കാണിക്കാം.

തിരസ്കൃതം:

൧൪. മരണഭയംകൂടാതുടന
രമരിനിരയിൽചരിച്ചുഹരിതനയൻ
ശരവൎഷംകൊണ്ടേററം
പരവശരാക്കിച്ചമച്ചുഗുരുവരരെ

ഇതിൽ 'മരണഭയംകൂടാതെ' എന്നതിന്നു "ധൈൎയ്യത്തോടുകൂടീട്ട്" എ
ന്നൎത്ഥം മുമ്പിട്ടു നില്ക്കുന്നതിനാൽ അശ്ലീലമുണ്ടാവുന്നില്ല.

൧൫. ചോരത്തിളപ്പുള്ളനല്ലതാരിൽതേൻമൊഴിയാളിതാ
മാറത്തുമുലയുള്ളിച്ചുചാരത്തെത്തുന്നുകാണ്കെടൊ

ഇവിടെ 'ചോരത്തിളപ്പ്' എന്നതിന്ന് പൂൎണ്ണയൌവ്വനംഎന്നൎത്ഥ
മാണ് മുമ്പിട്ടു നില്ക്കുന്നത്. അതുകൊണ്ട് അശ്ലീലബാധയില്ല.

൧൬. ശിവലിംഗപൂജചെയ്യു
ന്നവനിൽഭഗവാൻകനിഞ്ഞിട്ടുമുമേശൻ
ഭവഭയലവമവനെന്തിനു
ഭവനേകംഭക്തവത്സലൻഭവ്യം

ഈ ശ്ലോകത്തിൽ ലിംഗം, ഭഗം, എന്നീപദങ്ങൾക്കു ദുരൎത്ഥം സ്ഫുരി
ക്കുന്നതിന്നു മുമ്പിട്ടു പ്രകൃതാൎത്ഥംകൊണ്ടു കാൎയ്യം നടന്നുകഴിയുന്നതി
നാൽ അശ്ലീല ശങ്കപോലുമുണ്ടാവുന്നില്ല.

ഉദാസീനം:

൧൭. സത്താംഗംഗാജലെമുങ്ങിചത്താലുംദോഷമാപ്പരാ
അത്യാനന്ദമൊഴിഞ്ഞാത്മഹത്യാനരകമില്ലതിൽ

൧൮. ചോരയുംചലവുംകയ്യിൽപാരംപുരളുമെങ്കിലും
ഒരുവൈദ്യൻവൻപ്രമേഹക്കുരുകീറാതിരിക്കുമൊ?

൧൯. ധൎമ്മാതെററാൻലിംഗയോനിസംബന്ധംമാത്രമല്ലെടൊ
കണ്മുനത്തെല്ലുമന്ന്യൻെറപെണ്മുഖത്തേല്ലപാപമാം

ഉദ്ദീപകം:—

൨൦. ഇച്ചതിക്കുപകരംപടക്കിട
ക്കുച്ചരോഷമൊടുഭീമനായഞാൻ
കയ്ച്ചുണക്കളിയിൽന്തുറവപേരെയും
തച്ചുകൊന്നുജയഭേരികൊട്ടുവൻ

ഇവിടെ 'തച്ചുകൊന്നു' എന്നപ്രയോഗം അശ്ലീലമുണ്ടാക്കുന്നി ല്ലെന്നു മാത്രമല്ല ഭീമസേനൻെറ യുദ്ധവീരത്വത്തിന്നും രൌദ്ര രസ ത്തിന്നും പരിപോഷകമായുമിരിക്കുന്നു.

൨൧. ഖരഘോരതീക്ഷ്ണനഖരങ്ങൾകൊണ്ടരി
പ്പെരുമാറകീറിരുധിരംകുടിച്ചുടൻ
സുരവൈരിവൎഗ്ഗമൃഗമാട്ടിയാൎത്തിടും
നരസിംഹമൂൎത്തികുശലംതരേണമേ

ഇവിടെ 'രുധിരംകുടിച്ചുടൻ' എന്നത് അശ്ലീലമാവുന്നില്ലെ ന്നതിന്നുംപുറമെ രൌദ്രബീഭത്സസമ്മേളനത്തിന്ന് അത്യുപയുക്ത മായിരിക്കുന്നു.

൨൨. കൊന്നുമലത്തിയമാക്കാൻ
തന്നുടെവയർകീറിവെച്ചൊരാകൃതിയിൽ
പെണ്ണിൻകാൽക്കുട്ടുപഴ
ന്നുണ്ണിൽപ്രിയമാക്കുവാൻകൃമിക്കെന്ന്യേ

ഇവിടെ യോനിസ്വരൂപവിത്രുപണം പ്രകൃത്യാ ലജ്ജാകരമാ ണെങ്കിലും ഏററവും ജുഗുപ്സാവഹമാക്കിത്തീൎത്ത് നിൎവ്വേദം വരുത്തു വാൻ തക്കവണ്ണം വൎണ്ണിക്കയാൽ ശാന്തരസത്തിന്ന് അത്യുപയുക്ത മായിരിക്കുന്നു.

ഇങ്ങിനെ ചുരുക്കത്തിൽ അശ്ലീലത്തിൻെറ ഉദാഹരണങ്ങളേ

യും പ്രത്യുദാഹരണങ്ങളേയും കാണിച്ചതിൽനിന്ന് ഇതിൻെറ സ്വരൂപം, സ്ഥാനം, വിസ്താരം, വൈരസ്യകരത്വം മുതലായതു സഹൃദയന്മാർ ഊഹിച്ചു കണ്ടുകൊള്ളേണ്ടതാകുന്നു.

---

തെക്കുംകൂറും വടക്കുംകൂറും

# രാജാക്കന്മാർ

---

തെക്കുംകൂറെന്നും വടക്കുംകൂറെന്നും പറയപ്പെടുന്ന രാജാക്കന്മാരുടെ പൂർവ്വചരിത്രങ്ങളെ യഥാക്രമം വിവരിക്കുന്നതിന് ഇപ്പോൾ വിശ്വാസയോഗ്യങ്ങളായ രേഖാപ്രമാണങ്ങൾ അധികമൊന്നും ഇല്ലാതെയാണിരിക്കുന്നത്. എന്നാൽ ചില രേഖകൾ ഇല്ലെന്നുമില്ല. എൻെറ അന്വേഷണത്തിൽ കണ്ടുകിട്ടീട്ടുള്ള രേഖകളേയും ആ തമ്പുരാക്കന്മാരിൽനിന്നു വാങ്മൂലമായി കിട്ടീട്ടുള്ള അറിവുകളേയും കേട്ടുകേൾവികളേയും അടിസ്ഥാനമാക്കിയാണ് ഞാൻ ഈ വിവരണം എഴുതുന്നത്. ഇതിൽ വല്ല അസംഗതങ്ങളോ അവാസ്തവങ്ങളോ ഉണ്ടായിരുന്നാൽ സജ്ജനങ്ങൾ ക്ഷമിക്കുകയും ഞാൻ പറയുന്നതിൽ കൂടുതലായും സൂക്ഷ്മമായും വാസ്തവമായുമുള്ള വല്ലകാര്യങ്ങളും ഇതിനെസ്സംബന്ധിച്ചു ആർക്കെങ്കിലുമറിവുണ്ടായിരുന്നാൽ അവർ അവയെ അറിയിച്ചുതരികയും ചെയ്യുമെന്നുള്ള വിശ്വാസത്തോടുകൂടി പ്രകൃതത്തിൽ പ്രവേശിക്കുന്നു.

തെക്കുംകൂർ വടക്കുംകൂർ രാജാക്കന്മാർ ഒരു കാലത്തു കേരളരാജ്യം മുഴുവനുമടക്കിവാണിരുന്ന ഒരു ചേരമാൻപെരുമാളുടെ സേവന്മാരായിരുന്നു എന്നു ചിലർ പറയുന്നു. മററു ചിലർ ഒരുകാലത്ത് കേരളം അടക്കിവാണിരുന്ന ഒരു ചേരമാൻ പെരുമാൾക്ക് പലജാതിയിൽനിന്നുമായി എട്ടു ഭാര്യമാരുണ്ടായിരുന്നു എന്നും അവരിൽ രണ്ടു ഭാര്യമാരിൽനിന്നുണ്ടായ പുത്രന്മാരാണ തെക്കുംകൂർ വടക്കുംകൂർ രാജാക്കന്മാരായിത്തീർന്നത് എന്നുമാണ പറയുന്നത്. ഈ രണ്ടഭിപ്രായങ്ങളേയും വിശ്വസിക്കാനും വിശ്വസിക്കാതെയിരിക്കാനും തക്കതായ ലക്ഷ്യങ്ങളൊന്നും ഇപ്പോൾ കാണുന്നില്ല. എങ്കിലും മേൽപ്പറഞ്ഞ രാജ്യങ്ങൾ രണ്ടും ഠരം രണ്ടുരാജാക്കന്മാർക്കും ഒരു ചേരമാൻപെ

ത്മാരം സന്തോഷപൂൎവ്വം കൊടുത്തിട്ടുള്ളവയാണെന്നുള്ളതിനു ചില രേഖാപ്രമാണങ്ങൾ കാണുന്നുണ്ട്. അതുകൊണ്ട് ഈ തമ്പുരാക്കന്മാർ ഒരു ചേരമാൻപെരുമാളുടെ സേവന്മാരായിട്ടോ പുത്രന്മാരായിട്ടോ ഏതുവിധമെങ്കിലും അദ്ദേഹത്തിൻെറ പ്രീതിക്കു പാത്രീഭവിച്ചിരുന്നു എന്നുള്ള സംഗതിയെ തീൎച്ചയായി വിശ്വസിക്കാവുന്നതാണ്. ചേരമാൻപെരുമാൾ ക്ഷത്രിയവംശജനായിരുന്നസ്ഥിതിക്കു സാമന്തവംശജന്മാരായ ഇവർ അദ്ദേഹത്തിൻെറ പുത്രന്മാരായിരുന്നു എന്നുള്ളതും വരാൻപാടില്ലാത്തതല്ല.

തെക്കുംകൂർ വടക്കുംകൂർ രാജ്യങ്ങൾ ഇപ്പോൾ തിരുവിതാംകൂറിൽ ഉൾപ്പെട്ടിരിക്കുകയാണെന്ന് എല്ലാവൎക്കും അറിയാവുന്നതാണല്ലൊ. തെക്കുംകൂർ രാജ്യത്തിൻെറ അതൃത്തികൾ കിഴക്ക് ഇല്ലിക്കൽ കൊടുമുടിയും, പടിഞ്ഞാറ വെമ്പനാട്ടുകായലും, വടക്ക കാണക്കാലിക്കുന്നും (ഏററുമാനൂർ ക്ഷേത്രത്തിങ്കൽനിന്നു ഒരു നാഴികവടക്കുള്ള ഒരു കുന്ന) തെക്ക് കല്ലൂട്ടർകടവും (തിരുവല്ലായിലുള്ള ഒരുപുഴ) ആകുന്നു. വടക്കുംകൂറിൻെറയും കിഴക്കും പടിഞ്ഞാറുമുള്ള അതൃത്തികൾ മേൽപ്പറഞ്ഞവതന്നെയാണ്. തെക്കു തെക്കുംകൂറും വടക്കു ഏകദേശം ആലങ്ങാട്ടുവരെയുമായിരുന്നു. തെക്കുംകൂർരാജ്യമായിരുന്ന സ്ഥലം ഇപ്പോഴത്തെക്കിടപ്പിനു പറയുകയാണെങ്കിൽ, കോട്ടയം, ചങ്ങനാശേരി എന്നരണ്ടുതാലൂക്കുകൾ മുഴുവനും തിരുവല്ല, ഏററുമാനൂർ, മീനച്ചിൽ എന്നീത്താലൂക്കുകളുടെ ഏതാനുംഭാഗങ്ങളും ചേൎന്നാണ് കിടക്കുന്നത്. വടക്കുംകൂറിൽ വൈക്കം, മൂവാററുപുഴ, കുന്നത്തുനാട്, എന്നീ മൂന്നുതാലൂക്കുകൾ മുഴുവനും ഏററുമാനൂർ, മീനച്ചിൽ എന്നീതാലൂക്കുകളുടെ ഏതാനുംഭാഗങ്ങളും ഉൾപ്പെടും. തെക്കുംകൂറിൻെറയും വടക്കുംകൂറിൻെറയും അതൃത്തിതിരിച്ച് ഒരു മൺകോട്ട ഉണ്ടായിരുന്നതു ചിലസ്ഥലങ്ങളിൽ ഇപ്പോഴും കാണുന്നുണ്ട്. ഇപ്രകാരം അതൃത്തിതിരിച്ചു ചേരമാൻപെരുമാൾ കൊടുത്തവയായ സ്വരാജ്യങ്ങളെ യഥായോഗ്യം ഭരിച്ചും രാജഭോഗങ്ങളെ അനുഭവിച്ചും ആ രണ്ടുരാജാക്കന്മാരും വളരെക്കാലം വാണിരുന്നു. തദനന്തരം അവർ ഇപ്പോഴത്തെ സ്ഥിതിയേ പ്രാപിക്കാനുണ്ടായ കാരണങ്ങളേയാണ് ഇനിപറയാൻഭാവിക്കുന്നത്. ഈ രാജാക്കന്മാരുടെ അവസ്ഥാന്തരപ്രാപ്തിക്കുള്ള കാരണങ്ങൾരണ്ടും രണ്ടു പ്രകാരമിരിക്കുന്നതിനാൽ അ

വയെ വെവ്വേറെ പറയേണ്ടിയിരിക്കുന്നു. അതിനാൽ ഒന്നാമതായി തെക്കുംകൂറിനെക്കുറിച്ചുതന്നെ പറഞ്ഞുകൊള്ളുന്നു.

തെക്കുംകൂർരാജ്യത്തിന്റെ തലസ്ഥാനവും രാജാക്കന്മാരുടെ അധിവാസസ്ഥലവും കോട്ടയമായിരുന്നു. കോട്ടയത്തു തളിയിൽ എന്ന സ്ഥലത്തായിരുന്നു രാജമന്ദിരം. അവിടെ വെട്ടുകല്ലുകൾകൊണ്ടു പണിയപ്പെട്ടിരുന്ന കോട്ടയുടേയും കൊത്തളങ്ങളുടെയും ചിലഭാഗങ്ങൾ നാലഞ്ചുകൊല്ലങ്ങൾക്കുമുൻപുവരെ കാണാനുണ്ടായിരുന്നു. ആ കോട്ടക്കകത്തുണ്ടായിരുന്ന രാജഭവനത്തിന്റെ തറയുടെ ചിലഭാഗങ്ങളുംമററും ഇപ്പോഴും കാണ്മാനുണ്ട്. കോട്ടക്കകത്തുതന്നെ ഒരു ശിവക്ഷേത്രവും ഒരു ഭദ്രകാളീക്ഷേത്രവും മററുചില ചില്ലറകളായ ദേവാലയങ്ങളും ഉണ്ടായിരുന്നവ കേടുവന്നു കിടന്നിരുന്നതിനാൽ ഇയ്യിടെ അവയെല്ലാം തിരുവിതാംകൂർ സർക്കാരിൽനിന്നു പണികഴിപ്പിച്ചകൂട്ടത്തിൽ മേൽപറഞ്ഞ കോട്ട കൊത്തളം മുതലായവയുടെ ചിലഭാഗങ്ങൾ ഉണ്ടായിരുന്നതുകൂടി പൊളിപ്പിച്ചു സാധാരണമാതിരിയിൽ ഒരു മതിലായിട്ടു കെട്ടിച്ചിരിക്കുന്നു. കിടങ്ങു മിക്കവാറും നികന്നുപോയി എങ്കിലും അതിന്റെ ചിലഅംശങ്ങൾ ഇപ്പോഴും കാണുന്നുണ്ട്. തെക്കുംകൂർ രാജാവിന് ആ രാജ്യത്തിന്റെ സ്ഥിതിക്കുതക്കവണ്ണമുള്ള സൈന്യങ്ങളും യുദ്ധസാമഗ്രികളും എല്ലാമുണ്ടായിരുന്നു. സൈനികന്മാരെല്ലാം നായന്മാരായിരുന്നു എന്നുള്ളത് പറയേണമെന്നില്ലല്ലൊ. അന്നു സേനാനായകന്മാരും രാജാവിങ്കൽനിന്നു ബഹുമാനസൂചകമായി ചിലസ്ഥാനമാനങ്ങളും മററും ലഭിച്ചിട്ടുള്ളവരുമായ ചില നായർ കുടുംബക്കാർ ഇപ്പോഴുമുണ്ട്. തെക്കുംകൂർ രാജാവിന്റെ പ്രധാനമന്ത്രിസ്ഥാനം വഹിച്ചിരുന്നത് പുതിയയിടത്തിൽ ഉണ്യാതിരിആയിരുന്നു. ആ ഉണ്യാതിരിയുടെ തറവാട്ടും ഇപ്പോഴുമുണ്ട്.

ഇങ്ങിനെ വളരെക്കാലം കഴിഞ്ഞതിന്റെശേഷം കൊല്ലം ൯൨൦-ാം മാണ്ടിടയ്ക്കു തെക്കുംകൂർ രാജവംശത്തിൽ പ്രായംതികഞ്ഞ പുരുഷന്മാരാരും ഇല്ലാതെയായി. അനന്തരം അന്നു പെൺവഴിയിൽ മൂപ്പായിരുന്ന ഒരു രാജ്ഞി രാജ്യഭാരം വഹിച്ചു മന്ത്രിമാർ മുഖാന്തരം രാജ്യകാര്യങ്ങൾ ശരിയായി നടത്തിക്കൊണ്ടിരുന്നു. അങ്ങിനെ ഇരിക്കുന്ന കാലത്തു തിരുവിതാംകൂർ മാർത്താണ്ഡവർമ്മമഹാരാജാവു തിരുമനസ്സുകൊണ്ട് ഈ തെക്കുംകൂർ രാജ്ഞിയ്ക്കു ഒരു തിരുവെഴുത്തയച്ചു.

താൻ കായംകുളത്തു രാജാവുമായി ഒരു യുദ്ധം നടത്തുന്നതിന്നു നി ശ്ചയിച്ചിരിക്കുന്നുവെന്നും ഈ യുദ്ധത്തിൽ വേണ്ടിവന്നാൽ അവിടെ നിന്നു സൈന്യങ്ങളെ അയച്ചുതന്നും മററും വേണ്ടുന്ന സഹായ ങ്ങൾ ചെയ്തുതരണമെന്നും, അഥവാ, അങ്ങിനെ ചെയ്യുന്നതിന്നു തരമില്ലാത്തപക്ഷം കായംകുളത്തു രാജാവിന്നു യാതൊരു സഹായവും അവിടെനിന്നു ചെയ്തുകൊടുക്കാതെയിരിക്കുകയെങ്കിലും വേണമെ ന്നും മററും ആയിരുന്നു അതിലെ സാരം. ഇതിന്നു രാജ്ഞി രാജാ ക്കന്മാരും പരസ്പരം ശണ്ഠയും തക്കവുമൊന്നും കൂടാതെ എല്ലാവരും സ്നേഹത്തോടും ഐകമത്യത്തോടും കൂടിയിരുന്നാൽ കൊള്ളാമെന്നാ ണ് തന്റെ ആഗ്രഹമെന്നും അതിന്നു വിപരീതമായി പ്രവൃത്തിക്കു ന്നവക്കു ആക്കും താൻ യാതൊരു സഹായവും ചെയ്യുന്നതല്ലെന്നും മററും ഒരുമറുപടിയും അയച്ചുകൊടുത്തു. അതിന്റെശേഷം കാ യംകുളത്തു രാജാവു സ്വയമേവ തെക്കുംകൂർ രാജ്ഞിയുടെ അടുക്കൽ വന്നു സഹായം അപേക്ഷിച്ചു. എന്നാൽ രാജ്ഞി ഈ യുദ്ധത്തിൽ സഹായിക്കുന്നതിന്നുതന്നെ ആദ്യം ഖണ്ഡിച്ചത്. തിരുവിതാംകൂർ മ ഹാരാജാവാണെന്നും അതിനാൽ ന്യായപ്രകാരം താൻ വല്ല സഹാ യവും ചെയ്യുന്നുവെങ്കിൽ അത് തിരുവിതാംകൂർ മഹാരാജാവിന്നു ത ന്നെ വേണ്ടിയിരിക്കുന്നുവെന്നും എന്നാൽ തന്റെ സ്വന്ത അഭി പ്രായം, രാജാക്കന്മാർ രണ്ടുകൂട്ടരും യുദ്ധവും ശണ്ഠയുമൊന്നും കൂടാ തെ യോജിപ്പോടു കൂടിയിരുന്നാൽ കൊള്ളാമെന്നാണെന്നും, അതല്ല, യുദ്ധം വേണമെന്നുതന്നെയാണ് ഇനിയും വിചാരമെങ്കിൽ താൻ രണ്ടു ഭാഗക്കാക്കും യാതൊരു സഹായവും ചെയ്യുന്നതല്ലയെന്നും അ ദ്ദേഹത്തോട് മറുപടി പറഞ്ഞു. അപ്പോൾ രാജാവ്—യുദ്ധം വേ ണമെന്നു നമുക്കു ലേശംപോലും ആഗ്രഹമില്ല. യാതൊരു കാരണ വുംകൂടാതെ തിരുവിതാംകൂർ മഹാരാജാവു നമ്മെ മനഃപൂർവ്വമായി ഉപദ്രവിക്കാൻ വരികയാണ്. അങ്ങിനെ വരുന്നപക്ഷം സ്വരക്ഷക്കു വേണ്ടുന്നത് ഇവിടെയും നോക്കാതെ കഴിയുന്നതല്ല. യോജിച്ചിരി ക്കേണമെന്നുള്ള വിചാരം ഇരുഭാഗക്കാക്കും ഉണ്ടെങ്കിലല്ലാതെ അതു നടക്കുന്നതല്ലല്ലൊ. അതിനാൽന്യായപ്രകാരംചെയ്യുകയാണെങ്കിൽ ഇവിടുന്നു നമുക്കാണ് സഹായിക്കേണ്ടത്. സൈന്യങ്ങളുടെ സംഖ്യ കൊണ്ടും അഭ്യാസബലംകൊണ്ടും യുദ്ധവൈദഗ്ധ്യംകൊണ്ടും എ ന്നുവേണ്ട, സകലത്തുകൊണ്ടും തിരുവിതാംകൂറ മഹാരാജാവു നമ്മേ

ക്കാൾ വളരെയധികം പ്രാബല്യമുള്ള ആളാണ്. ഇവിടത്തെ സഹായമില്ലെങ്കിലും തിരുവിതാംകൂർ മഹാരാജാവിനു യാതൊരു ഹാനിയും വരുവാനില്ല. നമ്മുടെ സ്ഥിതി നേരേമറിച്ചുമാണിരിക്കുന്നത്. ന്യായപ്രകാരം സഹായിക്കുന്നു എങ്കിൽ അശു ബലഹീനന്മാരേയല്ലയോ വേണ്ടത്? അതിനാൽ അവിടന്ന് എന്റെ ഈ അപേക്ഷയേ ഉപേക്ഷിക്കരുതെന്ന് ഞാൻ വീണ്ടും അപേക്ഷിക്കുന്നു. അല്ലാത്തപക്ഷം 'കൊമ്പൻ പോയതുതന്നെയാണ് മോഴക്കും വഴി' എന്ന് വിചാരിച്ചുകൊള്ളേണം. കായംകുളം കൈവശപ്പെട്ടുന്നപക്ഷം പിന്നെ തിരുവിതാംകൂർ മഹാരാജാവിന്റെ പുറപ്പാട് എങ്ങോട്ടായിരിക്കുമെന്ന് ഞാൻ പറയേണമെന്നില്ലല്ലൊ

രാജ്ഞി— അവിടന്ന്പറയുന്നതെല്ലാം ന്യായവും പരമാത്ഥവുമാണ്. എങ്കിലും നാം രണ്ടുഭാഗക്കാക്കും സഹായിക്കുന്നതല്ലെന്നു തിരുവിതാംകൂർ മഹാരാജാവിന്ന് മറുപടി കൊടുത്തുപോയി. ഇനി അതിനു വിപരീതമായി പ്രവൃത്തിക്കുന്നതു സത്യവിരോധവും നീതിവിരുദ്ധവുമാണല്ലൊ. അതിനാൽഅവിടന്ന്ഈ കാര്യത്തിൽ നമ്മേ അധികം നിബ്ബന്ധിക്കരുത. നാം ഈ യുദ്ധത്തിൽആക്കും സഹായിക്കുന്നതല്ല."

ഇപ്രകാരം രാജ്ഞി തീച്ചയായിട്ടു പറഞ്ഞതിനാൽ ഇച്ഛാഭംഗത്തോടും മനസ്താപത്തോടും കോപത്തോടുംകൂടി കായംകുളത്തു രാജാവ് മടങ്ങിപ്പോയി എന്നും, അതല്ല, വീണ്ടും കായംകുളത്തു രാജാവ് രാജ്ഞിയുടെ കാൽപിടിച്ച് കരഞ്ഞ് നിബ്ബന്ധപൂവ്വം അപേക്ഷിക്കുകയാൽ ആർദ്രമാനസയായി ഭവിച്ച രാജ്ഞി എതാനും സൈന്യങ്ങളേ ഗുഢമായി അയച്ചു കൊടുക്കാമെന്ന് ഒടുക്കം സമ്മതിക്കുകയുംഅപ്രകാരംഅയച്ചുകൊടുക്കുകയുംചെയ്തുഎന്നും, ഇങ്ങിനെ രണ്ടുപ്രകാരവുംകേൾവിയുണ്ട അതിന്റെ വാസ്തവമറിയുന്നതിനു തക്ക രേഖകളൊന്നും കാണുന്നില്ല. എതെങ്കിലും ഇതുകഴിഞ്ഞിട്ട് അധികം താമസിയാതെതന്നെ കായംകുളത്തു യുദ്ധം ആരംഭിക്കുകയും ആ രാജ്യം തിരുവിതാംകൂർ മഹാരാജാവ് പിടിച്ചടക്കുകയും ചെയ്തു.

(തുടരും)

കൊട്ടാരത്തിൽ ശങ്കുണ്ണി.

# കോമപ്പൻ

---

൧. ഊണുകഴിഞ്ഞിരവിലൊന്നുമുറക്കിമിന്നൽ
നാണിച്ചിടുന്നമടവാരൊടുമൊത്തുമച്ചിൽ
വാണീടുമപ്പൊഴവളുള്ളിൽനിനപ്പതിന്ന
താണെന്നറിഞ്ഞവളൊടിങ്ങിനെഞാൻപറഞ്ഞു

൨. നാൾതോറുമിങ്ങിനെപറഞ്ഞതുതന്നെവീണ്ടു
മോതുന്നൊരിപ്പണിയിനിക്കഴിയില്ലിനിയ്ക്കു്
നീതാനുറങ്ങുവതിനുള്ളിലൊരററമെത്തീ
ടാതുള്ളതൊന്നുമിനിഞാനുരചെയ്കയില്ല

൩. തെററില്ലിനിയ്ക്കുപറയുന്നതുനല്ലതായാൽ
പററില്ലുറക്കമൊരുനാളിലുമെന്നിവണ്ണം
കുററംപറഞ്ഞുവെറുതേകളയേണ്ടനേരം
കററക്കരിംകുഴലിതെററിവനേററുപോരെ

൪. കേട്ടാലുമാവെടിമരുന്നുവരുന്നതിന്നു
മ്പൊട്ടല്ലപോരിൽവിരുതാന്നിടുവാൻഞെരുക്കം
കട്ടിത്തമേറുമുടൽപോരമുറയ്ക്കുകച്ച
കെട്ടുംപയററുമെവനുംപതിവായിരുന്നു

൫. മന്നികൾമററെവിടെയുംതിരിയാത്തമട്ടാ
ണന്നാളിലീവകപയററുകടുത്തനാട്ടു്
ഒന്തുറതാമരിയവീടൊടടുത്തപാലാ
ട്ടെന്നുള്ളനല്ലതറവാടവിടത്തിലല്ലോ

൬. മുമ്പോതിയോരവിടെനല്ലകുറപ്പുമേററാർ
തേമ്പേതിടുന്നമൊഴി!നായരുമായിരുന്നു
മുമ്പേതിനുംകരുതിനിയ്ക്കുതിനിയ്ക്കിവണ്ണ
മമ്പോതിരക്കുമവർതമ്മിൽമുഴുത്തിരുന്നു

൧. കോമപ്പനെന്നൊരുവനന്നുളവായിപ്രാലാ
ട്ടാമൂപ്പരോടമരിടുന്നവർതോറവമണ്ടാ
നാമിപ്പൊഴുക്കടയതോക്കകൾകൊണ്ടെടുക്കും
ശീമപ്പയററമുറയന്നറിവില്ലയല്ലോ

൨. പണ്ടുള്ളനല്ലപതിനെട്ടടവുംതിരിഞ്ഞു
കൊണ്ടുള്ളകൂട്ടരിലവൻെറകിടയ്ക്കൊരാളെ
കണ്ടില്ലയെന്നവിടെയുള്ളവരോക്കിലെന്നോ
രണ്ടല്ലകോമനെയറിഞ്ഞവരൊക്കെയോതും

൩. കാളക്കു കാണമൊരുതോള്,കരിമ്പനക്കു
കാളുംകുറമ്പുകളയുന്നുടൽ,മാർവിരിഞ്ഞ്
നീളത്തിലൂക്കടയകൈകളുമായുടക്കു
കേളിപ്പെട്ടുംപടിവിളങ്ങുവിളങ്ങികോമൻ

൪. വണ്ടാരണിക്കുഴലിമാരൊരുകണ്ണുനോക്കി
ക്കണ്ടാൽമയങ്ങുമഴകുണ്ടവനെന്നുമല്ല
തിണ്ടാടിനോക്കുമെതിരാളികളെത്രകൂട്ടി
ക്കൊണ്ടാലുമാമിട്ടമിട്ടക്കറുപ്പുല്ലുപോലെ

൫. അങ്ങോക്കെത്തതറവാട്ടിലൊരേഴുപേരു
ണ്ടിങ്ങോക്കിലീയൊരുവനേപടയാളിയുള്ളു
മങ്ങാതെയുള്ളശിഷ്യയന്നൊരവന്നുചേന്ന
ചങ്ങാതിചാപ്പനരികിൽപിരിയാതെയുണ്ടാം

൬. നാട്ടിൽകിടന്നുകഴിയേണ്ടുമൊരേഴുനായർ
വീട്ടിങ്കലുംമുറപിടിച്ചടിയന്തരങ്ങൾ
പാട്ടിൽക്കഴിപ്പതിനുമേൽവടിയുള്ളരണ്ടു
വീട്ടിങ്കലുംപറയണംപതിവാണിതത്രേ

൭. എന്നാലുമീയൊരെത്രവീട്ടുടയോർകൾതമ്മിൽ
വന്നാലൊരേടവുമിണങ്ങുകയില്ലതാനും
ഒന്നാണിടസ്ഥിവരിടഞ്ഞുകലമ്പൽക്കൂട്ടി
യെന്നാൽകുഴങ്ങുമതിനാൽകരുതിപ്പിടിക്കും

൧൪. വേളിപ്പടിക്കൊരുവനെത്തുകിൽമററകൂട്ടർ
കാഴ്ചക്കുപോലുമണകില്ലൊഴിവായിരിക്കും
ഇച്ചട്ടമോർത്തൊരിടമുള്ളൊരുതാലികെട്ടി
നന്നായ് ചെന്നുകോമനിണയാകിയചാപ്പനോടും

൧൫. തിണ്ണന്നുകോമനുമുറക്കൊരുനാടുവാഴി
ക്കെണ്ണംകുറിക്കുമൊരുകട്ടിൾകൊടുത്തിരുന്നു
പെണ്ണുങ്ങൾമോടിയൊടുപണ്ടമണിഞ്ഞുവേണ്ടും
വണ്ണംതിരക്കൊടുമിടെക്കിടെവന്നിരുന്നു.

൧൬. ആവനുചേർന്നമറിമാൻമിഴിമാർകൾതോറും
പോവുന്നനല്ലചിലതോഴികളോടുകൂടെ
പൂവമ്പനുള്ളപുതുകൈത്തൊഴിലെന്നുതോന്നി
ടാവുമ്പടിക്കൊരുവളന്നവിടെക്കുചെന്നു

൧൭. അപ്പെണ്ണുകോമനുടെകണ്മണികട്ടുകൊണ്ടോ
ണപ്പന്തൽകേറിയതതാരുമറിഞ്ഞതില്ല
മുപ്പക്കുപിമ്പുറമടങ്ങിയൊതുങ്ങിനിൽക്കും
ചാപ്പൻചതിപ്പണികൾകണ്ടുപിടിച്ചുതാനും

൧൮. കോമൻറകണ്ണവളെയൊന്നെതിരേല്ക്കുവാന
ക്കേമത്തിമുമ്പിലൊരുകുണ്ഠനനീട്ടയച്ചു
ഒരംമട്ടുകത്തവൾകടന്നെതുകട്ടിലിന്മൽ
പൂമെത്തപുക്കുപുതുപുഞ്ചിരിപൂണ്ടിരുന്നാൾ

൧൯. ഒരംവാഴ്ചകണ്ടളവുമാററലർമങ്കയാളിൽ
കൈവീഴ്ചകൺവഴികരൾക്കുപിണഞ്ഞതിങ്കൽ
തീവെച്ചപോലുയിർചുടുന്നെടുവീർപ്പിനാൽക
ണ്ണീർവാച്ചുകോമനതുമുള്ളിലൊതുക്കിതാനും

൨൦. പാലാഴിമാതിനെതിരായൊരവൾക്കുമുള്ളിൽ
പാലാട്ടെനായരിവനെന്നതറിഞ്ഞനേരം
ചേലാകുമോനിനവിതെന്നുകുറച്ചുതോന്നി
പ്പോലായതായവൾചൊടിച്ചുണകൊണ്ടടക്കി

൨൧. ഏറപ്പറഞ്ഞിട്ടുവതെന്തിനുതാലികെട്ടു
നേരംകഴിഞ്ഞുപിരിയേണ്ടവർവേർപിരിഞ്ഞു
താരമ്പനീയിരുവരിൽകരളംമാററിവെച്ചു
വേറിട്ടുപോയുടൽമറഞ്ഞിതുരണ്ടുപേക്കും

൨൨. പോകുംവഴിക്കൊരുചതിച്ചിരിയോടുചാപ്പൻ
വൈകുന്നനേരമിനിയെന്തുനിനപ്പതെന്നാൻ
നീകണ്ടതെന്തതുപറഞ്ഞിടുകെന്നുകോമൻ
ആകെണ്ടതായിവഴിനോക്കണമെന്നുചാപ്പൻ

൨൩. ആയുണ്ണിയമ്മയൊരുമാററലർവീട്ടുകാരി
യായുള്ളതൊക്കെയറിവുള്ളകരിമ്പുചില്ലൻ
ഈയുള്ളവന്നഴലിതെന്തിനുചേപ്പതെന്നു
കായുന്നൊരുള്ളൊട്ടുതുറന്നുപറഞ്ഞുകോമൻ

൨൪. ആമോടിക്കൂട്ടുമവളിൽകൊതികൈവിടാനി
ഞാമോഞ്ഞരുക്കമിവനിന്നുകുടുക്കുപററി
നാമോക്കിലെന്തിവിടെവേണ്ടതൊഴിച്ചുമാറി
പ്പോമോപിണക്കമിതുവിട്ടുലരമ്പനാമോ

൨൫. പോരുള്ളപൂമകനിവൻതലമണ്ടതന്നിൽ
പോരുമ്പൊഴൊന്നെഴുതിവിട്ടതുതട്ടിനീക്കാൻ
പോരുന്നതാരുവരുമിങ്ങുവരേണ്ടതല്ലൽ
പോരുമ്പുറപ്പെട്ടുകയെന്നുപറഞ്ഞുപിന്നെ

൨൬. പോവുന്നതല്ലഴലുവിത്തലരമ്പനെങ്ങു
പാവുന്നതുംപഴുതെ,യെന്നതറിഞ്ഞിടാതെ
ആവുന്നമട്ടഴലൊതുക്കിനടന്നുകോമൻ
മേവുന്നവീട്ടിലവരങ്ങിനെചെന്നിരുന്നു

൨൭. തെല്ലുന്നമുക്കാശരിയല്ലിതുവേണ്ടയെന്നായ്
ചൊല്ലുന്നചാപ്പനൊടെതുക്കുകയില്ലകോമൻ
ചെല്ലുംകടന്നുകരളംപിന്നെയുമൊട്ടുകാമ
മല്ലുന്തൊഴുംകുഴലിയിൽകൊതിയേറിയേറി

൮൭. കോളല്ലകൊല്ലുമലരമ്പനെതൃക്കുവാൻഞാ
നാളല്ലയെന്നുപറവാൻമടിയാകയാലെ
കേളല്ലലേറിയവനങ്ങുകഴിച്ചനാലു
നാളല്ലണിക്കുഴലി! നീണ്ടെഴുമാണ്ടുപോലെ

൮൮. ചേണാൎന്നൊരായവളെവല്ലവഴിക്കുമൊന്നു
കാണാതകണ്ടുകഴിയില്ലുഴലാൎന്നിവണ്ണം
വാണാലൊരററമിതിനെങ്ങലരമ്പനോടു
താണാലുമെന്തുകുറവെന്നുനിനച്ചുപിന്നെ

൮൯. കൂടെപ്പിറന്നെഴുമുണിച്ചിരിയമ്മയോടു
കൂടെക്കുളിക്കുവതിനായവൾപോയിടുമ്പോൾ
കൂടേറിടുംകിളികളുള്ളമരംമറഞ്ഞു
കേടെന്നിയേയവിടെനിന്നുതുടങ്ങിപിന്നെ

൯൦. അത്താർതൊഴുന്നൊരുടലാൾപതിവായനേര
ത്തെത്താഞ്ഞയാലവൾകളിച്ചുകുളിച്ചുനീരിൽ
പൊൽത്താർപെറുംമണമണിഞ്ഞൊരുകാററുമേററു
പോയ്യാൻകുളിപ്പതിനൊരിക്കലിറങ്ങികോമൻ

൯൧. കോമൻകുളത്തിലഴലാൎന്നലരമ്പനായ
കേമക്കലത്തുവിടുമമ്പുകൾകൊണ്ടുവാടി
താർമങ്കയൊത്തൊരവൾതന്നെയുമൊത്തുഴമ്പോ
ഴാമങ്കയെത്തിയവിടെക്കടവിൽകുളിപ്പാൻ

൯൨. ചേട്ടത്തമൊട്ടെഴുമുണിച്ചിരിയമ്മയെന്റെ
കൂട്ടത്തിലിന്നിവിടെവന്നതുചീത്തയായി
വട്ടത്തിലാക്കുമിവനെത്തടവില്ലയെന്നോ
ത്തോട്ടത്തലാൎന്നിതുടനപ്പൊഴുതുണ്ണിയമ്മ

൯൩. ചേലായിതെന്തൊരുകുറുമ്പിവിടത്തിലാരുയാ
പാലാട്ടുകാൎക്കുകളിയാങ്ങളമാരൊടോതി
മേലാൽവരാതെയിതുനിൎത്തണമെന്നടക്കാൻ
മേലാതമാലൊടുമുണിച്ചിരിയുംനിനച്ചു

൩൫. എന്തോമറന്നതിനുപോവുകയെന്നമട്ടിൽ
പന്തോടിടഞ്ഞമുലയാളവൾപോയിപിന്നെ.
വെന്തോരകത്തളിരിലെന്തിനിവേണ്ടതെന്നാ
മാന്തോററകണ്ണടയൊരുണ്ണിയുമോത്തുനിന്നു.

൩൬. ചുററില്ലയോചൊടിയരാങ്ങളമാക്കെ്ാരയ്മ്പു
ചെററില്ലകൊല്ലുമിവനെപ്പലരൊത്തുകൂടി
തെററില്ലതെല്ലിവനൊടോതുകിലിന്നുനാണം
പററില്ലയെന്നവളുടൻകടവിൽകടന്നു

൩൭. താനേറിട്ടാംകൊതിയൊടെപ്പൊഴുമോക്കുമുണ്ണി
താനേതെളിഞ്ഞരികിലേക്കുവരുന്നനേരം
മാനേലുമോമൽമിഴിയാളെയടുത്തുടൻകാ
ണ്മാനേറെവെമ്പലൊടുകോമനുമങ്ങണഞ്ഞു.

൩൮. പൂവമ്പഴത്തിനെതൃമെയ്യെഴുമുണ്ണിയോടു
പോയ്യമ്പുകൂടിയൊരുകോമനടുത്തിടുമ്പോൾ
പൂവമ്പനംപെരുകുമങ്കൊടടുത്തുപുത്തൻ
പൂവമ്പെടുത്തുപുതുവില്ലിലുടൻതൊടുത്തു

൩൯. മററാരുമില്ലിവിടെയിങ്ങിനെവന്നതൊട്ടു
തെററാകുമെന്നിടയിളക്കമൊടുണ്ണിയമ്മ
ത്തെററാതെചെല്ലുമലരമ്പുകളേററുവാടി
ചെററാടലോടുമവിടെത്തലതാഴ്ത്തിനിന്നു

൪൦. കോമങ്കലെത്തിടുമൊരുള്ളൊടുകോൾമയിക്കൊ
ണ്ടാമങ്കമണ്ണിലൊരുകാൽവിരലാൽവരച്ച്
പൂമങ്കയൊത്തൊരവളാമലരമ്പനാകെ
ക്ഷേമങ്കയത്തതിൽവിയത്തുവിറച്ചുനിന്നു

൪൧. പററില്ലപററലർപുലത്തിയപെണ്ണിനുൾത്താർ
പററില്ലിവങ്കലവളിൽകരൾചെന്നതയ്യോ
മാററിത്തമെന്നനിനവുള്ളതുകോമനൊട്ടു
മാററിത്തെളിഞ്ഞിതുടനാനിലകണ്ടനേരം

൪൨. നില്ലെന്നുപേടി,മലരമ്പനടുത്തുചെല്ലു
ചെല്ലെന്നു,നാണമതുവശ്യവരട്ടെയെന്ന്
ചൊല്ലെന്നുടൻകൊതിയും, ഒന്നുമുറയ്ക്കുവാനാ
ളല്ലെന്നുപിന്നെയവനൊന്നുപരുങ്ങിനിന്നു

൪൩. രണ്ടാമതാരുമുണ്ടണയുവാൻകൊതിയെന്നുകണ്ടു
രണ്ടാളുമുറ്റത്തളിരുകൊണ്ടവർതമ്മിൽവേട്ടു
കണ്ടാലുമെങ്കിലുമണഞ്ഞിടുവാൻമടിച്ചു
രണ്ടാളുമമ്പമലരമ്പനുനേരവൻതാൻ

൪൪. കണ്ണിൻവഴിക്കുകരമാകോമനുടൻകൊടുത്താ
പ്പെണ്ണിന്നുതൻെറകരളാംമലർകാഴ്ചവെച്ച്
ഉണ്ണിയ്ക്കുടയ്ക്കുടയനന്മകളൊക്കയുള്ളാ
ലെണ്ണിക്കുറച്ചവിടെനിന്നുതെളിഞ്ഞുകോമൻ

൪൫. കൊന്നീടുമിയ്യിവനെയാങ്ങളമാരറിഞ്ഞു
വന്നീടിലെന്നുവലുതായൊരുപേടികൊണ്ടു.
നിന്നീടുമാനിലയതിൻതകരാറുകണ്ടു
പിന്നീടിവണ്ണമുടനുണ്ണികടന്നുരച്ചു

കണ്ടൂര് നാരായണമേനോൻ, ബി. എ.

---

# വിക്രമോർവ്വശീയസാരം

---

ആട്ടുന്നപത്രമദനലേഖ്യത്തെകണ്ടതിൻെറശേഷം ഉണ്ടാവുന്ന രാജാവിൻെറ അനുരാഗവൃത്തിയെ പ്രകാശിപ്പിക്കുന്ന വാക്കു കേൾക്കുവാൻ ചെവിടോർത്തു നില്ക്കുന്ന ഉർവ്വശിയോട് ചിത്രലേഖ ഇദ്ദേഹത്തിന്നിതിലധികം അനുരാഗം വർദ്ധിപ്പാൻ വയ്യ, അതിനാൽ അങ്ങയുടെ ഈ ഉത്സാഹം മതി മതി എന്ന അഭിപ്രായത്തെ തോമ

ര' എന്നമുതൽ 'കഴിഞ്ഞുവല്ലൊ' എന്നവരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. അനന്തരം, രാജാവിന്നും ഉവ്ശിക്കും അന്യോന്യം രാഗജ്ഞാനംകൊണ്ടുണ്ടായ സന്തോഷാവസ്ഥയെ വിദൂഷകനും രാജാവും ഉവ്ശിയും വണ്ണിക്കുന്നു എന്നതിനെ 'ആവു' എന്ന മുതൽ 'സന്തോഷം' എന്നവരേയുള്ള ഗ്രന്ഥംകൊണ്ട് പറയുന്നു. ബഹുവിധങ്ങളായ ഉല്ക്കടമനോവികാരങ്ങൾമൂലം വിയക്കുന്ന തന്റെ കയ്യിലിരുന്നാൽ പ്രിയയായ ഉവ്ശിയുടെ സ്വഹസ്തലിഖിതങ്ങളായ ദിവ്യാക്ഷരങ്ങൾ മാഞ്ഞുപോകുമെന്നുള്ള ആലോചനയോടുകൂടി രാജാവുംകൊടുത്ത ഭൂജ്ജപത്രത്തെ വിദൂഷകൻവാങ്ങിച്ചിട്ട് ഇനിയുംഉവ്ശി തന്റെ ആകൃതിയെ കാണിക്കാതിരിക്കുന്നതിനു ചിതമാണെന്നഭിപ്രായത്തെ പറഞ്ഞതു കേട്ടിട്ടും തനിക്കുള്ള സ്വാദ്ധ്വസം തീരാത്തതിനാൽ ഉവ്ശി അനൌചിത്യനിവാരണത്തിന്നായി സഖിയായ ചിത്രലേഖയെ ദൂതിയാക്കി രാജാവിന്റെ സമീപത്തിലേക്കയക്കുന്നു എന്ന കഥയെ 'തോഴരെ' എന്നമുതൻ 'പറയു' എന്നവരേയുള്ള ഗ്രന്ഥംകൊണ്ട പറയുന്നു. അനന്തരം തിരസ്കരണിയെ കളഞ്ഞേടത്തുചെന്നു ചിത്രലേഖയും രാജാവും തമ്മിൽ ഉപചാരങ്ങൾ ചെയ്തുവെന്നും ചിത്രലേഖ ഉവ്ശിയുടെ കാമതാപത്തെ തീപ്പാൻ രാജാവിനോടുയാചിച്ചുവെന്നും പിന്നെ രാജാവിന്റെ മദനവേദനാവിലാപത്തെ കേട്ടിട്ട് രാജദൂതിയായി ഉവ്ശിയെ രാജാവിന്റെ അടുക്കലേക്ക് 'പ്രത്യക്ഷത്തിൽ' കൊണ്ടുപോവാൻ ശ്രമിച്ചുവെന്നുമുള്ളകഥകളെ അങ്ങിനെതന്നെ എന്നമുതൽ 'പോക' എന്നവരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. ഇവിടെ ഉവ്ശീയോടുകൂടാതിരിക്കുന്ന അങ്ങക്ക് അത്ര ഭംഗിയില്ലെന്നത്ഥമായ രാജാവിന്റെ വാക്ക് ഉവ്ശീപ്രിയ സഖിയായ ചിത്രലേഖക്ക് അതിസന്തോകരമാകയാൽ ഉപചാരമാണെന്നും എന്നിൽതന്നെ ലയിച്ചുകിടക്കുന്ന ഉവ്ശിയെ ഉടനെതന്നെ കാണാമെന്നത്ഥമായ ചിത്രലേഖയുടെ വാക്ക് ഉവ്ശീദശ്നാത്യുത്സുകനായ രാജാവിന്നുപചാരമണെന്നും നിശ്ചയിക്കുമ്പോൾ സ്പഷ്ടമാണല്ലൊ. അല്ലാ ഇതുവാശിയല്ലെ? എന്നുവിദൂഷകന്റെ വിചാരംകൊണ്ടു സൂചിക്കുന്നതും ചിത്രലേഖാദിവ്യരൂപലാവണ്യാദിദശനംകൊണ്ടുണ്ടായതും ആയ അത്യാശ്ചയ്യം ഹേതുവായിട്ടുത്ഭവിച്ച മുഖവികാരാദികളും ചിത്രലേഖയുടെ ഉപചാരം

തന്നെയാവുമല്ലൊ. അനന്തരം ഉൎവ്വശീസാദ്ധ്വസശക്തിമൂലം ഉടനെ പ്രത്യക്ഷമാവാൻ വയ്യാഞ്ഞിട്ട് താമസിപ്പാനായി രാജാവിൻെറ ദൂതുപറഞ്ഞതിന്മേൽ പരിഭവംനടിച്ച ചിത്രലേഖയോടും അപ്പോൾ ചിത്രലേഖ നിൻെറ ഈ സൂത്രമെല്ലാമിനിക്കുമനസ്സിലായിയെന്ന ഭാവത്തിൽ ഞാൻനിന്നോട്ട പരിഭവിക്കേണ്ട സംഗതിയാണ് അടുത്തിരിക്കുന്നതെന്നുമാത്രം സമാധാനം ഉൎവ്വശിയോടുംപറഞ്ഞ് പ്രകൃതകാൎയ്യമായ ആകൃതിയെ കാണിക്കുന്നതിന്ന് ഉൎവ്വശിയോടു നിൎബ്ബന്ധിച്ചുവെന്നകഥയെ; 'സംഭ്രമത്തോടും' എന്നമുതൽ 'കാണിക്കുകതന്നെ' എന്നവരെയുള്ള ഗ്രന്ഥംകൊണ്ടുപറയുന്നു. പിന്നെതിരസ്കരണിയെക്കളഞ്ഞ് രാജാവിൻെറ അടുക്കൽചെന്ന ഉൎവ്വശിയും, രാജാവും, വിദൂഷകനും തങ്ങളിൽ ഉപചാരംചെയ്യുകഥയെ 'തിരസ്കരണികളഞ്ഞ' എന്നമുതൽ 'മംഗളം ഭവിക്കട്ടെ' എന്നവരെ ഗ്രന്ഥംകൊണ്ട പറയുന്നു. അസ്സമയത്തിൽ എല്ലാലോകപാലന്മാരോടുകൂടി ദേവേന്ദ്രൻ നിങ്ങളുടെ നാടകമാട്ടംകാണ്മാൻ കാത്തിരിക്കുന്നുവെന്നും അതിനാൽ ഉൎവ്വശിയെ കൂട്ടിക്കൊണ്ടു വെഗത്തിൽ സ്വൎഗ്ഗത്തിലെക്കു പുറപ്പെടെണമെന്നു ചിത്രലേഖയോടു ദേവദൂതൻവന്നുപറഞ്ഞ വാക്കുകേട്ടിട്ടു വിഷാദത്തോടുകൂടിയ ഉൎവ്വശിയും ചിത്രലേഖയും ഏററവും ഉൎവ്വശീവിരഹമോൎത്തു ദുഃഖിക്കുന്ന ഇന്ദ്രൻെറ അതിപക്ഷപാതിയായ രാജാവിനോടു യാത്രപറഞ്ഞ് ഞെരുങ്ങി അനുവാദംവാങ്ങി സ്വൎഗ്ഗത്തിലേക്കു പോയിയെന്നകഥയെ 'അണിയറയിൽ' എന്നമുതൽ 'പോയി'എന്നവരെയുള്ള ഗ്രന്ഥംകൊണ്ടുപറയുന്നു.

ഉൎവ്വശിയെക്കാണാഞ്ഞിട്ട് അസഹ്യമായ സന്താപമുള്ള രാജാവിനൊ മുഖ്യവിനോദസാധനമായ അ ഭൂൎജ്ജപത്രം തൻെറകയ്യിൽ അപ്പോൾ ഇല്ലാഞ്ഞതിനാൽ വിദൂഷകൻനന്നെവ്യസനിച്ച് ഭയപ്പെട്ടുവെന്നും ഉൎവ്വശിയെകണ്ടപ്പോളുണ്ടായ അത്ഭുതംകൊണ്ട് തനിക്കുപററിയ ഈ കൈമോശത്തെ രാജാവിനെ അറിയിക്കാതെകഴിപ്പാൻ പലഉപായവും പ്രയോഗിച്ചുവെന്നും ഒടുവിലതൊന്നും ഫലിക്കാഞ്ഞിട്ട് ഓരോരോദിക്കുകളിൽ അതന്വേഷിച്ചുവെന്നും ഉള്ള കഥയെ 'ദീൎഘശ്വാസത്തോടുകൂടി' എന്നമുതൽ 'തിരയുന്നു' എന്നവരേയുള്ളഗ്രന്ഥംകൊണ്ട് പറയുന്നു.

പ്രവേശകത്തിൽ വിദൂഷകനെക്കൊണ്ടു ഗൂഢമായ രാജകാൎയ്യ മെല്ലാം പറയിച്ചു മനസ്സിലാക്കിയ നിപുണിക പിന്നെ അല്പംമാറി ഒളിച്ചുനിന്ന്, രാജാവും വിദൂഷകനും ലതാഗൃഹത്തിലെക്കു കടക്കു ന്നതുവരെ കണ്ടറിഞ്ഞ് ഉടനെപോയി കാശിരാജപുത്രിയായ രാ ജപ്രധാനഭാൎയ്യയോടു ഈ വൎത്തമാനം മുഴുവനും പറകയും പതിവ്ര താശിരോമണിയായ ആ ദേവിവിശ്വാസയോഗ്യത്വാദി ബഹുഗുണ പരിപൂൎണ്ണനായ തന്റെ ഭൎത്താവ് തന്നെ വഞ്ചിക്കുന്നുവെന്നും മറവ മായ അപ്രിയകഥയെ ഏററവും വിശ്വസ്തയായ നിപുണിക പറ ഞ്ഞതുകേട്ട ശങ്കയോടുകൂടി, ഗൂഢമായി അവർ മന്ത്രിക്കുന്ന ഈ സമ യത്തിൽ അവിടെച്ചെന്ന് ലതകൾകൊണ്ടു മറഞ്ഞ് അടുത്തു നി ന്നാൽ കാൎയ്യത്തിന്റെ സൂക്ഷ്മം മുഴുവനും കേട്ടറിയാനുള്ള തരം കിട്ടു മെന്ന് നിശ്ചയിച്ച് അതിന്ന് ഉദ്യാനത്തിലേക്ക് പോകുംവഴിയിൽ വിദൂഷകന്റെ കയ്യിൽനിന്നു വീണുപോയ ആ ഭൂൎജ്ജപത്രം തെ ക്കൻ കാററുകൊണ്ടു പറന്നുപോയി ദേവിയുടെ ചിലമ്പിന്മേൽ ദൈവഗത്യാ ചെന്നുപററിയസമയം അതിനെ നിപുണികയെക്കൊ ണ്ടെടുപ്പിച്ച് വായിച്ചുകേട്ട കാൎയ്യമെല്ലാം സൂക്ഷ്മമായി അറികയും ചെയ്തുവെന്നകഥയെ 'അനന്തര'മെന്നുമുതൽ 'വായിക്കുന്നു' എന്നു വരെയുള്ളഗ്രന്ഥംകൊണ്ടുപറയുന്നു. ('കൌലീനം-നാട്ടുവൎത്തമാനം') കാൎയ്യമെല്ലാം സൂക്ഷ്മമായി അറിഞ്ഞുവെങ്കിലും ദേവി അപ്രിയം കൊണ്ടുണ്ടായ കോപംനിമിത്തം ഇതെല്ലാം തന്നെ വഞ്ചിക്കുന്ന ഭൎത്താവിന്റെ അടുക്കൽചെന്നു പ്രത്യക്ഷമാക്കേണമെന്നുറച്ച് അ വിടെക്കു ചെല്ലുമ്പോൾ രാജാവും വിദൂഷകനും ആ ഭൂൎജ്ജപത്രത്തെ അന്വേഷിക്കുന്നതുകാണുകയും അത് കിട്ടാഞ്ഞിട്ട് സങ്കടപ്പെട്ടു പറ യുന്നവാക്കുകൾ കേൾക്കുകയും ചെയ്കിട്ട് തനിക്കു സഹിക്കവയ്യാ ത്ത ക്ഷോഭത്തോടുകൂടി ഉചിതമായി ആ ഭൂൎജ്ജപത്രത്തെ രാജാവി നെ കാണിച്ചുവെന്നകഥയെ 'ഇതു' എന്നുമുതൽ 'ഇതാ' എന്നു വരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. തങ്ങളുടെഗൂഢകാൎയ്യമെല്ലാം ഇങ്ങിനെ പ്രത്യക്ഷമായപ്പോൾ പെട്ടെന്നുണ്ടായ സംഭ്രമംകൊണ്ട് രാജാവ് പരവശനായിത്തീൎന്നുവെന്നും വിദൂഷകൻ തൽക്കാലനി ലക്കുവേണ്ടി രാജാവിന്റെപക്ഷംവിട്ടു ദേവിയുടെപക്ഷത്തിലെക്കു ചാടിയെന്നും ദേവി കോപാധിക്യംകൊണ്ട് രാജാവിനെ ഉപേ ക്ഷിച്ചുപോയിയെന്നും ദേവിയെ പ്രസാദിപ്പിപ്പാൻ രാജാവു പ്രയോ

ന്നു *

ഗിച്ച സാന്ത്വവാക്കുകളും നമസ്കാരവും തൽക്കാലം വേണ്ടവിധം ഫലിച്ചില്ല എന്നും ഉള്ളകഥയെ 'സംഭ്രമത്തോട്' എന്നമുതൽ 'പോയി' എന്നവരെയുള്ളഗ്രന്ഥംകൊണ്ടു പറയുന്നു. ദേവി പ്രസാദിക്കാതെപോയകഥയെ നമസ്കരിച്ചുകിടക്കുന്ന രാജാവ് വിദൂഷകൻെറവാക്കു കേട്ടറിഞ്ഞ് എഴുന്നീററ് ന്യായമായ ദേവീകോപമോൎത്തു സങ്കടപ്പെട്ടപ്പോൾ ഉൎവ്വശീകഥ ഇനി ധാരാളമായി ഇപ്പോൾ പ്രയോഗിപ്പാൻ തരമായതുകൊണ്ട് ഇത് അങ്ങേക്കു വളരെ അനുകൂലമാണെന്ന വിദൂഷകൻപറഞ്ഞതിനെ നിഷേധിച്ച് ഇത്ര വലിയ ഉൎവ്വശീവിരഹതാപവും ഇനിക്കു മുമ്പിലുള്ള ദേവീബഹുമാനത്തെ ഒട്ടും കുറയ്ക്കുന്നില്ലെന്ന് രാജാവുപറഞ്ഞ് വ്യസനിച്ച കഥയെ 'തോഴരെ' എന്നമുതൽ തന്നെയാണ് എന്നവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. പിന്നെ രാജാവ് താൻ പ്രവൃത്തിക്കേണ്ടതായ നമസ്കാരാദികളെയൊക്കെ പ്രവൃത്തിച്ചിട്ടും സ്വീകരിക്കാതെ പോയത് ദേവിയുടെ ജന്മസിദ്ധമായ ശക്തിയുള്ള ശീലഗുണത്തിന്ന് വിരുദ്ധമാകയാൽ ഉടനെ ദേവിക്കു പശ്ചാത്താപം പ്രബലപ്പെട്ടുമെന്ന് ഊഹിച്ച് ധൈൎയ്യപ്പെടുന്നു എന്ന കഥയെ 'എന്നാൽ' എന്ന മുതൽ 'ധൈൎയ്യംതോന്നുന്നുണ്ട്' എന്നവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. പിന്നെ വിശപ്പുകൊണ്ടുവലഞ്ഞ് അഷ്ടിപ്രിയനായ വിദൂഷകൻെറ നിൎബ്ബന്ധംകൊണ്ടും രാജാവ് എ! നേരമുച്ചയായി എന്നപറഞ്ഞ് അതിനെപ്പററി വൎണ്ണിച്ച് സ്നാനഭോജനങ്ങൾക്കു പോയി എന്നകഥയെ 'ധൈൎയ്യം' എന്നുമുതൽ അങ്കാവസാനാവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു.

ദേവേന്ദ്രൻെറ കല്പനപ്രകാരം ദേവസഭയിൽവെച്ച് അപ്സരസ്ത്രീകൾ ലക്ഷ്മീസ്വയംബരമെന്ന നാടകം അഭിനയിക്കുമ്പോൾ അനുരാഗമാരിലാണെന്നായെന്ന ചോദിച്ചതിന്നുത്തരമായി പുരുഷോത്തമനിൽ എന്ന പറയേണ്ട ദിക്കിൽ ലക്ഷ്മീവേഷംകെട്ടിയ ഉൎവ്വശി പുരൂരവസ്സിൽ എന്ന തെററിപ്പറഞ്ഞുപോയിയെന്നും അപ്പോൾ ഗുരുവായ ഭരതമഹൎഷി നിണക്കു സ്വൎഗ്ഗസ്ഥാനഭ്രംശം ഭവിക്കട്ടെ എന്ന ഉൎവ്വശിയെ കോപിച്ചു ശപിച്ചുവെന്നും അസ്സമയത്തിൽ ദേവേന്ദ്രൻ തനിക്ക് പലയുദ്ധങ്ങളിലും സഹായംചെയ്തിട്ടുള്ള പുരൂരവസ്സിൻെറ പക്ഷപാതംകൊണ്ട് ഉൎവ്വശിയുടെ അനുരാഗത്തേയും ഭരതമഹൎഷിയുടെ ശാപത്തേയും അനുസരിച്ച് പുരൂരവസ്സു രാജമഹൎഷിയുടെ

അടുക്കൽ ചെന്നു ഇഷ്ടംപോലെ താമസിപ്പാൻ ഉൎവ്വശിക്ക് അനുവാദം കൊടുത്തുവെന്നും ആ അനുവാദത്തിന്നു രാജാവ് പുത്രനെക്കാണുന്നതുവരെ എന്നൊരവധിയുണ്ടെന്നും ഉള്ള സൂച്യകഥയെ ഭരതമഹൎഷിയുടെ രണ്ടു ശിഷ്യന്മാർ മിശ്രവിഷ്കംഭത്തിൽ സൂചിപ്പിച്ചുപോയതിന്റെ ശേഷം ദൃശ്യകഥാഭാഗത്തെ അങ്കംകൊണ്ടു കാണിക്കുവാനാരംഭിക്കുന്നു.

കൊടുങ്ങല്ലൂർ കൊച്ചുണ്ണി തമ്പുരാൻ.



ചാറേചമ്മന്തിചക്കപ്രഥമരസികനു
പ്പേരിപാല്പായസേസാ-
മ്പാറേചൂടുള്ളചോറേകറികൾപലവകേ
പപ്പടേനൽപരിപ്പേ
ചോരുംനെയ്യേപഴേതേൻദധിനിഖിലപദാ-
ൎത്ഥങ്ങളേനിങ്ങളെല്ലാം-
പേരുംകൂടിസ്സഹായിക്കണമിവനുവിശ
ക്കുമ്പോഴീക്കുമ്പവീക്കാൻ.

എസ്സ്. നാരായണൻനമ്പൂതിരി.

# അരയുകാരം

പണ്ഡിതർ. ആർ വി. കൃഷ്ണമാചാര്യരവർകൾ ഭാഷാപോഷിണിയിൽ വിസ്തരിച്ചും ധനുവിലെ രഞ്ജിനിയിൽ സംഗ്രഹിച്ചും എഴുതിയിരുന്ന ഉപന്യാസങ്ങളും അതിനുപരി രഞ്ജിനിയുടെ അഭിപ്രായവും മനസ്സിരുത്തി വായിച്ച് താല്പര്യം ഗ്രഹിക്കാവുന്നിടത്തോളം ഗ്രഹിച്ചു.

'ആ ലേഖനം വായിച്ചാൽ ഉടൻതന്നെ കേരളപാണിനീയകാരൻ രഞ്ജിനി മുഖേന ഒരു അനുമോദനം പ്രസിദ്ധപ്പെടുത്താതിരിക്കയില്ലെന്നും ആ അനുമോദന ലേഖനത്തിൽ തന്നെ വിവൃതോകാരമെന്നു സാധിച്ചിട്ടുണ്ടെങ്കിലും ഈ അന്ത്യസ്വരത്തിന്നു് ഉകാരചിഹ്നവും വീണ്ടും അരയുകാര ചിഹ്നമെന്നു വച്ചിട്ടുള്ള ചന്ദ്രക്കലയും കൂട്ടിപ്പിണച്ചു ചേർക്കാതെ കേവലം ചന്ദ്രക്കല മാത്രം ചേർത്തുതുടങ്ങുമെന്നും ഞങ്ങൾ വിശ്വസിക്കുന്നു.'

എന്നുള്ള രഞ്ജിനീ പംക്തികളുടെ ഭാവം ഗഹനമായിരിക്കുന്നു. എന്തായാലും 'ക്ഷേപിച്ചി'ട്ടെങ്കിലും 'പ്രവര പൃദാകുവിനെക്കൊണ്ടു' പത്തിപൊക്കിക്കണം എന്നാണു് ഉദ്ദേശ്യമെന്നു് രഞ്ജിനി വിളിച്ചു പറയുന്നതിനാൽ ചാടിപ്പുറപ്പെടാതിരിക്കാൻ നിർവാഹമില്ലല്ലോ.

രഞ്ജിനി സ്ഥാപിക്കുന്ന ഫലന്തങ്ങളുടെ അജന്തീകരണം മുതലായ ഭാഷാശാസ്ത്രസിദ്ധാന്തങ്ങളെപ്പറ്റിയുള്ള വിചാരണ പ്രകൃതോപയോഗി അല്ലാത്തതിനാൽ ഇവിടെ ചെയ്യുന്നില്ല. കാട്, വീട്, ചോറ്, ചാറ് മുതലായ ശബ്ദങ്ങളിലെ അന്ത്യസ്വരത്തെ ഉച്ചരിക്കുന്ന വിഷയത്തിൽ തമിഴും മലയാളവും യോജിക്കുന്നില്ല; തമിഴർ ഉകാരത്തോടു് അധികം യോജിച്ചും മദ്ധ്യമ മലയാളികൾ അകാരത്തോടു ചേർന്നമാണു പോലുമുച്ചരിക്കുന്നതു്; എന്നാൽ ഉച്ചാരണത്തിലുള്ളഭേദം അതി സൂക്ഷ്മവുമാണത്രെ; ഇതാണു് രഞ്ജിനിയുടെ വാദം. കേരളപാണിനീയ കർത്താവു് ദക്ഷിണ കേരളവാസി ആയതിനാലും ആചാര്യർ പരദേശി ആയതിനാലും മറ്റുചിലർ ഉത്തര കേരള വാസ്തവ്യന്മാരായതിനാലും അവർക്കു് ഈ സൂക്ഷ്മഭേദം അറിയാൻ മാർഗ്ഗമില്ലാതെ പോയതിൽ രഞ്ജിനി ആശ്ചര്യപ്പെടുന്നില്ല.

പിന്നയെം; തെങ്ങൾക്കു പററിയ തെററിനെ പ്രാചീനന്മാരും ഋഷികല്പന്മാരും മററുമായ നമ്മുടെ പൂവ് പുരുഷന്മാരുടെ തലയ്ക്കു വയ്ക്കുന്നതിലാണു രഞ്ജിനിക്കു സങ്കടം.

ഇനി ഇത്രയും അനുവദിച്ചിടത്തോളം ഭാഗത്തിനു് ഉത്തരം ആരംഭിക്കുകതന്നെ. മദ്ധ്യകേരളത്തിന്റെ മദ്ധ്യാ ശേഷംപേർ സമ്മതിച്ചിട്ടുള്ളതുപോലെ തൃശ്ശിവപേരൂരാണെന്നു് രഞ്ജിനിയും സമ്മതിക്കുമെന്നു് വിശ്വസിക്കുന്നു. ആ സ്ഥലത്തു് ജനിച്ച വളന്നു് പ്രായമായിട്ടുള്ള നാലുപേരെക്കൊണ്ടു ഈ സന്ദിഗ്ദ്ധസ്വരത്തെ ഉച്ചരിപ്പിച്ചു് നോക്കിയതിന്റെ ശേഷമാണു് കേരളപാണിനീയത്തിൽ ഈ സംഗതിയെ സ്ഥാപിച്ചിട്ടുള്ളതു്. പിന്നീടു ഈ ലേഖനം എഴുതുന്നതിന്റെ പൂവ്ക്ഷണത്തിലും ഒരു പരീക്ഷകൂടി നടത്തുകയുമുണ്ടായി. എന്നിട്ടും മുന്നഭിപ്രായത്തെ ഉപേക്ഷിക്കുന്നതിനു് മാഗ്ഗം കാണായ്കയാൽ വ്യസനിക്കുന്നു. കാടു്, വീടു് മുതലായ ശബ്ദങ്ങളെ ഞാൻ ഉച്ചരിച്ചു് കേൾപ്പിച്ചതിലും തൃശ്ശിവപേരൂക്കാർ ഉച്ചരിച്ചതിലും യാതൊരു ഭേദവുമില്ലെന്നു് അവരും (തൃശ്ശിവപേരൂക്കാരും) സമ്മതിക്കയാൽ എന്റെ കണ്ണേന്ദ്രിയ വൈകല്യമാണെന്നും കല്പിക്കാൻ തരംകാണുന്നില്ല. അതുകൊണ്ടു് എഴുതി അറിയിക്കാൻ നിവാഹമില്ലാത്ത ഈ ഭാഗം രഞ്ജിനി തന്നെ ഒരിക്കൽ ഉച്ചരിച്ചു് ഉപദേശിച്ചു തരുന്നതുവരെ എന്റെ മതത്തിൽ സംവൃതസ്വരം ഉകാരമായിത്തന്നെ ഇരിക്കുകയെ ഉള്ളൂ. 'പൂവികന്മാരുടെ തലയ്ക്കു കെട്ടിവച്ചതിനും മററും' പ്രായശ്ചിത്തം തെററുബോധപ്പെട്ടാൽ ചെയ്യാൻ തയ്യാറാണു്.

'നില്ക്കു, ഇരിക്കൂ, പോരു,' എന്നുള്ള വിദ്ധ്യത്ഥക ക്രിയാപദങ്ങളുടെ അന്ത്യമായ ഉകാരം ശാസനാദ്യത്ഥങ്ങളിൽ ലോപിക്കുമെന്നും പിന്നീടു് സ്വരാന്തമാക്കാൻ അകാരം ചേത്തിട്ടാണു് 'നില്ക്ക, ഇരിക്ക, പോര(?) എന്ന രൂപങ്ങൾ ഉണ്ടാകുന്നതു്'' എന്നുമാണു് രഞ്ജിനിയുടെ വ്യാകരണം. ഇതിൽ യോജിക്കുന്നതു് പ്രയാസംതന്നെ. വിധ്യത്ഥക ക്രിയാപദങ്ങളുടെ നില്ക്കു, ഇരിക്കു, പോരു അന്ത്യമായ ഉകാരം ലോപിച്ചിട്ടാണു് നില്ക്ക, ഇരിയ്ക്ക, മുതലായ രൂപങ്ങൾ സിദ്ധിക്കുന്നതെങ്കിൽ ഉണ്മൂ, കാണ്മൂ തിന്മൂ, ഇരിപ്പൂ ചെയ്യൂ, മുതലായ രൂപങ്ങൾക്കും ഉകാരം ലോപിച്ചു് ഉണ്മ, കാണ്മ, തിന്മ, ഇരിപ്പ, ചെയ്യ എന്ന രൂപങ്ങൾ വരണ്ടയോ? താൻ അംഗീകരിച്ച

പ്രക്രിയക്കു ഈ വക ദോഷങ്ങൾ ഉണ്ടെന്നു് 'പോര' എന്ന രൂപം യോജിക്കായ്കയാൽ 'പോരിക' എന്നു് വലയത്തിനുള്ളിൽ ന്യായമായ രൂപത്തെ എഴുതേണ്ടിവന്നപ്പോഴെങ്കിലും രഞ്ജിനി ഓൎക്കാഞ്ഞതു് കഷ്ടംതന്നെ. വാസ്തവത്തിൽ നില്ക്ക, ഇരിക്ക, പോരിക മുതലായ രൂപങ്ങൾ ഇംഗ്ലീഷിൽ Infinitive എന്നു പറയുന്നതിനോടും സംസ്കൃതത്തിൽ ഭാവേല്യുഡന്തം എന്നു പറയുന്നതിനോടും സമകക്ഷ്യമായ ഭാവാൎത്ഥക പ്രത്യയാന്തങ്ങളാകുന്നു.

കാലപ്രകാരാദിപരിഛേദം ഒന്നും ഇല്ലായ്കയാൽ കേവലധാത്വൎത്ഥത്തെ അനുവദിക്കുന്ന ഈ പ്രത്യയത്തെ ആദരാതിശയത്തിൽ വിധ്യൎത്ഥത്തിലുപയോഗിക്കുന്നു. ഈ രൂപങ്ങൾക്കു ഇങ്ങിനെ പ്രയോഗം വരാനുള്ള കാരണം കേരളപാണിനീയം ൫൩ൎ-ാം പേജിൽ നിരൂപിച്ചിട്ടുള്ളതിനാൽ ഇവിടെ ആവൎത്തിക്കുന്നില്ല. ഈ വിധം പ്രക്രിയ സ്വീകരിക്കുമ്പോൾ ഉണ്മ, കാണ്മ, ചെയ്വ, മുതലായ അനിഷ്ടരൂപാപത്തിയ്ക്കു് അവകാശവും വരുന്നില്ല.

ഇനി ഉണ്മ, കാണ്മ മുതലായ അനിഷ്ടരൂപങ്ങളെ ചില നിഷേധ വിധികളെക്കൊണ്ടു് നിവാരണം ചെയ്യാമെന്നു് മക്കടമുഷ്ടി പിടിക്കുകയാണെങ്കിൽ സൎവ്വസമ്പ്രതിപന്നങ്ങളായ സിദ്ധാന്തങ്ങളെ അധരോത്തരീകരിക്കുന്ന ആ ദുസ്സ്വാതന്ത്ര്യത്തിനു് ഉത്തരമില്ല. നില്ക്കു്, ഇരിയ്ക്കു് ഇത്യാദി സംവൃതരൂപങ്ങളാകട്ടെ കേവല ധാതുരൂപങ്ങൾ എന്നേ ഉള്ളു. നിയോഗാൎത്ഥത്തിൽ കേവല ധാതുരൂപത്തെ ഉപയോഗിക്കുക എന്നുള്ളതു് പല ഭാഷകൾക്കുമുള്ള ഒരു നിയമമാണു്. സംസ്കൃതത്തിൽ ലൊട്ടിൻെറ മദ്ധ്യമപുരുഷ ഏകവചനത്തിനു് അധിക ധാതുക്കളേയും പരാമൎശിക്കുന്ന 'അതൊഹെഃ' എന്നുള്ള പ്രത്യയ ലോപവും ഇംഗ്ലീഷിൽ ഈ സ്ഥാനം വഹിക്കുന്ന Imperative Mocd എന്നതിൻെറ രൂപവും മററും ഇതിലേക്കു ദൃഷ്ടാന്തങ്ങളാണു്.

'പിച്ച വുക്കു പോരഃ' എന്നുള്ള മലയാള മന്ത്രത്തിൽ അന്ത്യസ്വരം അകാരമാണെന്നും ഉകാരമായിഉച്ചരിച്ചു പോയാൽ പിഴയായിത്തീരുമെന്നും രഞ്ജിനി ശപഥം ചെയ്യുന്നു. എന്നാൽ നിത്യമെന്നപോലെ ഉപനയനാദി ക്രിയകളെ നടത്തിപ്പോരുന്ന രണ്ടു മൂന്നു ഓതിക്കന്മാരോടു് ഈ സംഗതിയെപ്പററി ഞാൻ ചോദിച്ചതിൽ 'പിച്ച വുക്കു പൊരഃ' എന്നുള്ളതിനെ മന്ത്രങ്ങളുടെ കൂട്ട

ത്തിൽ ഗണിച്ചിട്ടില്ലെന്നും ഋഗ്വേദാദികൾ മാത്രം ഇതിനെ ചില പ്പോൾ ഉപയോഗിക്കാറുണ്ടെന്നും അകരണത്തിൽ പ്രത്യവായമി ല്ലെന്നും അവർ ഇതിനെ ഉച്ചരിക്കുന്നതു് 'പിച്ച പുക്കു പൊരു' എന്നാണെന്നും മറുപടി പറഞ്ഞിരിക്കുന്നു. ഉച്ചാരണവിഷയ ത്തിൽ രസികരഞ്ജിനിയിലുള്ള വിശ്വാസം നിമിത്തം തൃപ്തിപ്പെടാ തെ പിന്നീടും സംശയിച്ചു ചോദിച്ചപ്പോൾ അവർ ചടങ്ങു ഗ്രന്ഥം എടുത്തു കാണിച്ചു് സംശയച്ഛേദം ചെയ്കയുമുണ്ടായി. ഈ മന്ത്ര ത്തക്ഷത്തിന്റെ തീച്ച് വിധി പറഞ്ഞതു് പേരുമനാ ഗ്രാമത്തിൽ ചേന്ന ഒരു സ്മാത്തനാകയാൽ മദ്ധ്യകേരളീയനുമാകുന്നു. രിഞ്ജിനി ആവശ്യപ്പെടുന്ന പക്ഷം പേർ പറയുന്നതിനും ഗ്രന്ഥം ഹാജരാക്കു ന്നതിനും തയാറുമാണു്. ഈ വിധായകന്റെ പ്രാമാണ്യം ഓക്കു മ്പോൾ 'രു' എന്നതിന്റെ ഉകാരചിഹ്നത്തെ വിസൎഗ്ഗമെന്നു ഭ്രമി ക്കുന്നതിനു് മാൎഗ്ഗമുള്ളതിനാൽ ഈ സംഗതിയിൽ ഭ്രമം രഞ്ജിനിക്കു തന്നെ ആകാനാണു് എളുപ്പം. രഞ്ജിനിയുടെ വാദത്തിന്റെ അടി സ്ഥാനക്കല്ലുതന്നെ ഈ വിധം തകന്നു പോയതിനാൽ അതിനുപ രി ചമച്ചിട്ടുള്ള കെട്ടുമാനമെല്ലാം ഒന്നോടേ പൊടിയുന്നു.

കാടു്, വീടു് മുതലായ ശബ്ദങ്ങളിലെ അന്ത്യവൎണ്ണം ഒരു സം വൃതസ്വരമാണെന്നും അതിനെ ഉച്ചരിക്കുന്നതു് അകാരത്തിനും ഉ കാരത്തിനും മദ്ധ്യേ ഉള്ള ഒരു ശബ്ദംകൊണ്ടാണെന്നും എന്നാൽ അതിനു് ഉകാരത്തോടാണു് ചേച്ച അധികമെന്നു് കാടുകൾ, വീടു കൾ മുതലായ ബഹുവചന രൂപങ്ങൾ തെളിയിക്കുന്നു; എന്നുമാ ണു് കേരളപാണിനീയത്തിൽ പറഞ്ഞിരിക്കുന്നതു്. ഈ ഭാഗത്തെ എതിക്കുന്നതിനു് രഞ്ജിനി ഗൌരവലാഘവങ്ങൾ ഒക്കെയും വളരെ ആലോചിച്ചു് ചില ഭാഷാശാസ്ത്രസിദ്ധാന്തങ്ങളേയും പുരസ്കരിച്ചു് ഒടുവിൽ തനിക്കുലാഘവം സാധിക്കുന്നു. എന്നാൽ വ്യാകരണം കേവലം ന്യായശാസ്ത്രത്തേക്കാൾ ചരിത്രശാസ്ത്രത്തെ അനുസരിക്കു ന്ന ഒരു ശാസ്ത്രമാണെന്നാണു് ഞാൻ അറിഞ്ഞിടത്തോളവും ഭാഷാ ശാസ്ത്രം ഘോഷിക്കുന്നതു്, അതുകൊണ്ടു് ആ മാതിരി വാദവും എ നിക്കു അപ്രതികൂലമല്ലെങ്കിലും ഗൌരവലാഘവ വാദത്തിൽ പ്രവേ ശിക്കാൻ മനസ്സു വരുന്നില്ല.

'കാടുകൾ' 'വീടുകൾ' മുതലായ ബഹുവചനരൂപങ്ങളിൽ അ ന്ത്യസ്വരം വികല്പേന എങ്കിലും ഉകാരമാകാമെന്നു് രഞ്ജിനിയുടെ

സമ്മതിച്ചല്ലൊ. ഇനി പാക്ഷികമല്ലാത്ത വേറെ ഒരു സ്ഥലവുംകൂടി തെളിവിനായിട്ടെടുത്തു കാണിക്കാം. 'വന്നു' 'ഇരുന്നു' ഇത്യാദികൾ ഭൂതകാലത്തിലേ പൂൎണ്ണക്രിയകളാണല്ലൊ. ഇവയെ പൂൎവ്വകാലക്രിയകളാക്കി മറെറാരു ക്രിയയ്ക്കു കീഴ്പ്പെടുത്തുമ്പോൾ ഉണ്ടാകുന്ന രൂപങ്ങൾ 'വന്ന്' 'ഇരുന്ന്' എന്നല്ലയൊ? ഉദാഹരണം. 'രാമൻ ഇവിടെ വന്ന് കുറച്ചു നേരം ഇരുന്ന് സംസാരിക്ക ഉണ്ടായി' ഇവിടെ 'വന്ന്' 'ഇരുന്ന്' എന്ന പൂൎവ്വകാലക്രിയാരൂപങ്ങളുടെ അന്ത്യസ്വരം 'കോട്ട' 'വിട്ട' ഇത്യാദികളിലെപോലെ സംവൃതമല്ലയൊ? അപ്പോൾ സ്വതന്ത്രമായി നില്ക്കുന്ന പൂൎണ്ണക്രിയയുടെ അന്ത്യമായ ഉകാരത്തെ സംവൃതമാക്കിയാൽ ആ ക്രിയ മറെറാരു ക്രിയയിൽ അന്വയിക്കുന്ന അപൂൎണ്ണക്രിയയാകും എന്നാണ് മലയാളത്തിലേ വ്യാകരണരീതി. മറിച്ച് പൂൎണ്ണക്രിയക്കുതന്നെ അധികം ബലം കൊടുക്കണമെന്ന് വിവക്ഷിക്കയാണെങ്കിൽ അന്ത്യസ്വരത്തേ നീട്ടുക— എങ്ങനെ എന്നാൽ- 'വന്നുശരത്സമയ മംബുദമൊന്നകന്നു' ഇതു വളരെ യുക്തിയുക്തമായ ഒരു ഏൎപ്പാടാണെന്ന് സ്പഷ്ടമാകുന്നു. ഈ രൂപസിദ്ധിസമ്പ്രദായംകൊണ്ടും സന്ദിഗ്ദ്ധമായ സംവൃതസ്വരം ഉകാരത്തിന്റെ വികാരമാണെന്നു സ്പഷ്ടമാകുന്നില്ലയൊ? ഇതെല്ലാം നോക്കുമ്പോൾ സംവൃതസ്വരം അകാരമാണെന്ന് എങ്ങനെ സമ്മതിക്കുന്നു.

രഞ്ജിനിയുടെ വാദങ്ങളിൽ ഒരുഭാഗംമാത്രം എനിക്കും സമ്മതിച്ചേതീരൂ. പണ്ടുള്ളവർ സംവൃതത്തെ പ്രത്യേകചിഹ്നമൊന്നുംകൂടാതെ അകാരംപോലെതന്നെ ആണ് എഴുതിവന്നതു. ഇതിനുള്ള കാരണം താഴെവിവരിക്കുന്നതായിരിക്കാമെന്നു ഞാൻ ഊഹിക്കുന്നു. മലയാളത്തിലെ കുട്ടികളെ പഴയ ആശാന്മാർ പഠിപ്പിക്കുന്ന നിലത്തെഴുത്തു മന്ത്രശാസ്ത്രപ്രകാരമുള്ള സംസ്കൃതാക്ഷരമാലയാകുന്നു. സംസ്കൃതത്തിൽ ഇല്ലാതെ മലയാളത്തിനുള്ള 'ഴ' 'റ' എന്നുള്ള ഏതാനും അക്ഷരങ്ങളെമാത്രം നിലത്തെഴുത്തിന്റെ കൂട്ടിൽ അവർ ചേൎത്തിട്ടുണ്ട്. ഹ്രസ്വങ്ങളായ എകാര ഒകാരങ്ങളെ ആകട്ടെ റ ന കളുടെ ഭേദത്തെ ആകട്ടെ അവർ ഗണിച്ചിട്ടില്ല. ആ കൂട്ടത്തിൽ ഈ സംവൃതസ്വരത്തേയും വകവെയ്ക്കാഞ്ഞതായിരിക്കാം. തമിഴ് അക്ഷരമാല ഉപേക്ഷിച്ചു സംസ്കൃതാക്ഷരമാലയെ സ്വീകരിച്ച അവസരത്തിലുണ്ടായ വ്യാകുലതകളും ഈ ന്യൂനതയ്ക്കു സഹായിച്ചിരിക്കും.

'പറയെണം' എന്നുവേണ്ടതിനേ'പറയണം' എന്നുഎകാരത്തെ അ കാരമാക്കിയതും, 'എതിത്തു' എന്നിരുന്നതിനെ'എത്തുത്തു' എന്നാ ക്കുന്നതും മററും അക്കാലത്തുണ്ടവിച്ചിട്ടുള്ള ലിപിസ്ഖലിതങ്ങളുടെ ല ക്ഷ്യങ്ങളാണ്. അവ്വാചീനവൈയാകരണന്മാരായ കൊവുണ്ണിനെടു ങ്ങാടി പാച്ചുമൂത്തതുമുതലായ മഹാന്മാർകൂടി മലയാളത്തിൻെറ പ്രകൃതി സംസ്കൃതമാണെന്നു തെററിധരിച്ചുപോയസ്ഥിതിയ്ക്കു പ്രാ ചീനന്മാക്കു ഈ ഭ്രമം ധാരാളംസംഭവിച്ചിരിക്കാവുന്നതും, അതിനെ കുറിക്കാൻ സംസ്കൃതത്തിൽ പ്രത്യേകചിഹ്നമില്ലാത്തതുകൊണ്ടു ഭാ ഷയിലും അതാവശ്യമില്ലെന്നു ഉദാസീനപ്പെട്ടിരിക്കാവുന്നതും ആക ന്നു. എന്നാൽ ഒരു സംവൃതസ്വരം ഭാഷയിലും സംസ്കൃതത്തിലും ഉണ്ടെങ്കിലും രണ്ടിനുംതമ്മിൽ വളരെവ്യത്യാസമുണ്ടു്. സംസ്കൃത ത്തിൽ സംവൃതാകാരം വ്യാകരണത്തെ സ്പശിക്കുന്നതേയില്ലാ. പാ ണിനി അതിനെ സവ്വത്രാസിദ്ധമായിട്ടു 'പൂവ്വത്രാസിദ്ധ'ത്തിൻെറ ഒടുവിലാണ് ചേക്കുന്നതു്. മലയാളത്തിൽ ഈ ഭേദമൊന്നുതന്നെയാ ണ് പൂണ്ണഭൂതരൂപത്തെ പൂവ്വകാലക്രിയ എന്നുപറയുന്ന അപൂ ണ്ണക്രിയയെ നിമ്മിക്കുന്നതിനുള്ള വ്യാകരണ പ്രക്രിയഎന്നു മുമ്പു തന്നെ വ്യക്തമായി കാണിച്ചല്ലൊ. സംവൃത ഉകാരം ഭാഷയിൽ ഇത്രത്തോളം പ്രധാനപ്പെട്ട ഒരെണ്ണമാകയാലാണ് ഒരു വ്യാകര ണഗ്രന്ഥം എഴുതാൻ പുറപ്പെടുന്നവനു അതിൻെറ സ്വഭാവം നി ണ്ണയിക്കുന്നതിൽ ഇത്ര വളരെ പ്രയാസവും ക്ലേശവും നേരിടുന്നതു. സംസ്കൃതത്തിലെപ്പോലെ കേവലം ഉച്ചാരണത്തെ മാത്രമേസ്പശി ച്ചിരുന്നുള്ളുവെങ്കിൽ രഞ്ജിനി പറയുംപോലെ അകാരത്തിൻെറ വ ക ഭേദമെന്നൊ, അല്ല ഇനിവല്ലവരും പറഞ്ഞേക്കാവുന്നതുപോലെ ഒരു പ്രത്യേകം അക്ഷരമേ അല്ലെന്നൊ തള്ളാമായിരുന്നു.

ഇത്രയും പറയേണ്ടിവന്ന സ്ഥിതിയ്ക്കു കൃഷ്ണമാചായ്യർ അവർ കളുടെ ഉപന്യാസത്തെപ്പററിയും രണ്ടുവാക്കു പറയാതെ ഉപസംഹ രിക്കുന്നതു വിഹിതമല്ലാ. ആ സാംഗതിയിലും രഞ്ജിനിക്കുള്ള ഇഷ്ടം ഭംഗം വരുത്തിക്കൂടല്ലൊ. എന്നാൽ അതു അനുമോദനരൂപം ത ന്നയൊ എന്നു തിച്ചപ്പെടുത്തുന്നില്ല. ആചായ്യരുടെ ലേഖനം സ രസരമണീയവും സവ്വങ്കഷവുമായിരിക്കുന്നു. ആ ലേഖനത്തിൽ ഒരു വാചകത്തിൽ മാത്രമെ എനിയ്ക്കു സ്വല്പം വിപ്രതിപത്തിയുള്ളു. അ

തായതു—'എന്നാൽ പാണിനീയത്തിൽ പറഞ്ഞിരിക്കുന്നതുപോലെ മുററുകാരമെഴുതീട്ട മാത്രമെ മീത്തൽ വയ്ക്കാൻ പാടൊള്ളു എന്നുള്ള നിയമം സ്വീകരിക്കാൻ യാതൊരു കാരണവും ഞാൻ കാണുന്നില്ല.' ഭാഷയിൽ ഒരു സംവൃതസ്വരമുണ്ടെന്നും അതു അകാരമല്ല, ഉകാരമാണെന്നുമല്ലാതെ അതിനെ കുറിയ്ക്കാനുള്ള ചിഹ്ന വിഷയത്തിൽ യാതൊരു നിർബ്ബന്ധവും പാണിനീയത്തിൽ ചെയ്യിട്ടില്ല. ഉകാരരൂപമെഴുതി ചന്ദ്രക്കലാചിഹ്നമിടുക എന്നുള്ള സങ്കേതമാണ് ഇപ്പുസ്തകത്തിൽ സ്വീകരിച്ചിരിക്കുന്നതു എന്നുമാത്രമെ ലിപിന്യാസത്തെപ്പററി പറഞ്ഞിട്ടുള്ളു. പക്ഷെ ആചാൎയ്യർ അനുഷ്ഠാനംതന്നെ വിധി എന്നുഅൎത്ഥം കല്പിച്ചിരിക്കാം; ഇരിക്കട്ടെ. ഇനി ഈ മാതിരി ഒരു സങ്കേതം സ്വീകരിച്ചതിനുള്ളകാരണം വ്യാകരണത്തിൽ വിവരിച്ചിട്ടില്ലാത്തതിനാൽ ഇവിടെ വിവരിക്കാം. കേരളപാണിനീയം എഴുതുന്നകാലത്തു സ്വരസ്പൎശം ഇല്ലാത്ത വെറും വ്യഞ്ജനങ്ങളെ എഴുതിക്കാണിക്കുന്നതിന് തമിഴിലുള്ള ഉപരി അനുസ്വാരചിഹ്നമിടുന്ന സമ്പ്രദായം നടപ്പില്ലായിരുന്നു. ആ രീതി കേരളപാണിനീയ ജനനാനന്തരം മലയാളമനോരമ ആദ്യമായി പുറപ്പെടുവിച്ചതാണ്. അതു മിക്കമലയാളികൾക്കും രസിക്കാഞ്ഞതിനാൽ മനോരമയ്ക്കുതന്നെ അചിരേണ ഉപേക്ഷിക്കേണ്ടതായും വന്നു. മീത്തൽ തൊട്ടുകുറിയ്ക്കുക എന്ന ചന്ദ്രക്കലചിഹ്നം ആദ്യമായി ഗാൎത്ഥു വേററു സായ്പവർകൾ സംവൃതചിഹ്നമായി ഉപയോഗിച്ചുതുടങ്ങി എങ്കിലും പ്രായേണ ആ ചിഹ്നം സ്വരവിയോഗസൂചകമായിട്ടാണ് ഗണിച്ചുവന്നിട്ടുള്ളതു്. ഭാഷയിൽ 'ആയ്' 'പോയ്' എന്ന് സ്വരഹീനമായ യകാരത്തെ കുറിക്കുന്നതിനും; സംസ്കൃതത്തിൽ 'ലങ്', 'നഞ്' ഇത്യാദികളിൽ താദൃശ നകാര ഞകാരാദികളെ കുറിക്കുന്നതിനും ഈ ചന്ദ്രക്കലയെ ഉപയോഗിച്ചിരുന്നു. അതിനാൽ പ്രചാരബലത്താൽ ചന്ദ്രക്കലാചിഹ്നത്തിൻെറ മുഖ്യോപയോഗം സ്വരപൃഥക്കരണമെന്നേ എനിക്കു കല്പിക്കാൻ ന്യായമുണ്ടായിരുന്നുള്ളു. അപ്പോൾ മുററുകാരമെഴുതി മീത്തൽ ഇട്ടാൽ ഉകാരചിഹ്നംകാണുന്നതുകൊണ്ടു ഉകാരമുണ്ടെന്നും എന്നാൽ മീത്തൽ കൂടി ചേൎത്തിരിക്കുന്നതുകൊണ്ടു സ്വരാംശത്തെ ത്യജിക്കണമെന്നും, രണ്ടുംകൂടിനടക്കാത്തതിനാൽ ചിഹ്നദ്വയത്തിനും സാഫല്യംവരുന്നവിധം ഉകാരത്തെ സ്വരാംശത്തിൽ കുറവുചെയ്യു (അതായതു

സാംവൃതമാക്കി) ഉച്ചരിക്കണമെന്നു അൎത്ഥവുംവന്നുകൊള്ളും എന്നാ യിരുന്നു എൻെറ യുക്തി. അതുമാത്രമല്ല, മുൻകാണിച്ചപ്രകാരം പൂൎവ്വകാലക്രിയകളെ നിൎമ്മിക്കുന്നേടത്തു, പ്രത്യയാന്തഭൂതങ്ങളിൽ ഉകാരത്തെ സംവൃതമാക്കീട്ടാകയാൽ മുററകാര ലിപിയെത്തന്നെ എഴുതീട്ടു അരയുകാരമാക്കാൻ മാൎഗ്ഗമുണ്ടായിരുന്നാൽ ശിഷ്യരെ ഗ്രഹിപ്പിക്കുന്നതിൽ അധികം സൌകൎയ്യംകാണും. ഇതിനുംപുറമേ സംവൃതസ്വരം വിസൎഗ്ഗാദിയെപ്പോലെ ഒരിക്കലും സ്വതന്ത്രമായ് നിൽക്കുന്നതാണെങ്കിലും വൈയാകരണന്നു അതിനേപ്പററി പലസ്ഥലങ്ങളിലും വ്യവഹരിക്കേണ്ടിവരുന്നതിനാൽ സംവൃതമെന്നുതന്നെ ആവൎത്തിക്കാതെ ഉകാരമെന്നും വേണ്ടിവന്നാൽ എഴുതിക്കൊള്ളാൻ മാൎഗ്ഗമുണ്ടാകുമല്ലോ. ഇപ്പോഴാകട്ടെ മനോരമയേ അനുസരിച്ച് സ്വരാസ്പഷ്ടവ്യഞ്ജനങ്ങളേ കുറിക്കുന്നതിന് തമിഴിലെ തലക്കുത്തിനെ സ്വീകരിച്ച് ചന്ദ്രക്കലാചിഹ്നത്തെ സംവൃത ഉകാരത്തെ കുറിക്കുന്നതിനുമാത്രമായി ഉപയോഗിക്ക എന്നൊരേൎപ്പാടു ചെയ്യുന്നതായാൽ അതിൽ ഞാനും ചേരുന്നതിനു തെയ്യാർതന്നെ. എന്നാൽ രഞ്ജിനി മുതലായ മേൽത്തരം മാസികകൾകൂടി സാവൃതാകാരഭ്രമം നിലനില്ക്കുന്നിടത്തോളംകാലം കേരളപാണിനീയത്തിൽ ചെയ്തിട്ടുള്ള ലിപിവിന്യാസംതന്നെ അല്ലയൊ കൊള്ളാവുന്നതു എന്നും തോന്നിപ്പോകുന്നു. ചന്ദ്രക്കലയേ കേവലവ്യഞ്ജനത്തെക്കുറിക്കുന്നതിനും സാംവൃത ഉകാരത്തെക്കുറിക്കുന്നതിനും ഒന്നുപോലെ രഞ്ജിനി ഒരേപുറത്തുതന്നേ ഉപയോഗിക്കുന്നതിനു ൯ ധനു ലക്കം ൩൦൨-ാം വശം നോക്കുക. അതിൽ 'ഇത് കേട്ട് എഴെട്ടുകടലാസ്സുംകൊണ്ട് ഞാൻപോന്നു.' എന്നിടത്തും മററും ചിഹ്നം സംവൃതത്തെക്കുറിക്കുന്നു. 'മോഡാഫ് ഡ്രസ്സിങ്ങ്', ഇത്യാദികളിൽ ശുദ്ധവ്യഞ്ജനത്തേയും ആചിഹ്നംതന്നെകുറിക്കുന്നു. പ്രകൃതവശാൽ ലിപിവിന്യാസത്തിൽ മറെറാരവ്യവസ്ഥയേക്കൂടി ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഇവിടെഎടുത്ത ഉദാഹരണങ്ങളിൽ ആദ്യത്തേതിൽ 'ഇത്' 'കേട്ട്' എന്ന രണ്ടുപദങ്ങളിലും സംവൃതത്തിനു ചന്ദ്രക്കലാചിഹ്നമാണു. 'എഴെട്ടു' എന്നുള്ളിടത്തു മുററകാരംതന്നെ ആണു ഉപയോഗിപ്പാൻഭാവം. ഈ വക അവ്യവസ്ഥകൾ ഇരിക്കുന്നിടത്തോളം കാലം ലിപിവിന്യാസത്തിനു ഐകരൂപ്യം എളുകാലത്തു നടക്കുമെന്നു ഈശ്വരനുതന്നെ അറിയാം.

ഈ ലേഖനത്തിൽനിന്നും എനിക്കു രസികരഞ്ജിനിയുടെ നേരേയുള്ള നിലയെ വായനക്കാർ അന്യഥാ ഗ്രഹിക്കരുതെന്നു ഞാൻ പ്രത്യേകം പ്രാൎത്ഥിച്ചുകൊള്ളുന്നു. ഇപ്പോൾ മലയാളത്തിൽ നടത്തിവരുന്ന മാസികകൾ എല്ലാറ്റിലുംവെച്ചു ഉത്തമസ്ഥാനം രഞ്ജിനിക്കാണെന്നാണു് എന്റെ അന്തഃകരണസാക്ഷികമായ വിശ്വാസം. ഈ മാസികക്കു ഉപൎയ്യുപരി അഭ്യുദയത്തേയും ഞാൻ ഹൃദയപൂൎവ്വം ആശംസിക്കുന്നു. പ്രകൃതലേഖനത്തിൽ ദോഷങ്ങളെമാത്രം ചൂണ്ടിക്കാണിക്കേണ്ടിവന്നതു വിഷയസ്വഭാവഭേദമെന്നുമാത്രമെ ഉള്ളു. സുഹൃത്തുക്കളായ രണ്ടു വക്കീലന്മാർ വാദിഭാഗവും പ്രതിഭാഗവും വക്കാലത്തുപിടിച്ചു കോട്ടിൽ ചെന്നു തമ്മിൽ തല്ലിയാലും കോടതി പിരിഞ്ഞാൽ പണ്ടേപ്പോലെ അവർ സുഹൃത്തുക്കൾതന്നെ.

എ. ആർ. രാജരാജവൎമ്മ, എം. എ., എം. ആർ. എ. എസ്സ്.

---

# ഒരു ദുൎമ്മരണം.

---

പന്ത്രണ്ടാമദ്ധ്യായം.

---

ഉപസംഹാരം.

ഇൻസ്പെക്ടർ പിറേറദിവസം കാലത്തെഴുനേററു റിക്കാട്ടുകെട്ടിൽനിന്നൊരു കടലാസ്സുചുരുളെടുത്തു നിൎത്തിയപ്പോൾ കേനലിൽ ചുട്ടെടുത്ത കനകച്ചേങ്ങിലപോലെ' വിളങ്ങുന്ന സൂൎയ്യബിംബത്തിൽനിന്നു പൊട്ടിപ്പുറപ്പെടുന്ന രശ്മിക്കൂട്ടം ജനാലകളിൽക്കൂടിക്കടന്നു സ്റ്റേഷൻമുറിക്കകത്തു കുടികൊണ്ടിരുന്ന അന്ധകാരനികരത്തെ നിൎമ്മൂലനം ചെയ്യുവാൻ തുടങ്ങിയതു കണ്ടാൽ പതിമ്മൂന്നാന്തിയ്യതി പുലൎന്നതു കണ്ടുണ്ണിനായർ ഇൻസ്പെക്ടരുടെ പ്രത്യേകാവശ്യത്തെ ഉദ്ദേശിച്ചുതന്നെയാണോ എന്നുതോന്നും. ഇൻസ്പെക്ടൎക്കു ഉപകാരസ്മരണയുണ്ടാകാതിരുന്നില്ല. ബാലാൎക്കകിരണങ്ങളെ ആദര

പൂർവ്വം സ്വീകരിച്ചുകൊണ്ട് അദ്ദേഹം ജനാലയുടെ അടുക്കലേക്കു നീങ്ങി. അവിടെനിന്നുകൊണ്ട് അന്നേദിവസം കോടതിമുമ്പാകെ ചാർജചെയ്യാൻ നിശ്ചയിച്ചിരിക്കുന്ന കലപാതകക്കേസ്സുകളുടെ വികടമാർഗ്ഗങ്ങളിൽ അകപ്പെട്ട ചേരയെ മിഴുങ്ങുവാൻ ഉത്സാഹിച്ച നീർക്കോലിയെപ്പോലെ യാതൊരവസാനവും കണ്ടുകിട്ടാതെകിടന്നു കഴങ്ങുമ്പോൾ വഴിയിലൊരു കോലാഹലംകേട്ടു തിരിഞ്ഞുനോക്കിയ നിമിഷത്തിൽ കേസ്സാലോചനമൂലം കണ്ടുണ്ണിനായക്കുണ്ടായിരുന്ന കഷ്ടപ്പാട സകലവും കലാശിച്ചു. നെററിത്തടത്തിലെ ചുളിവുകളൊക്കെ നിവൎന്നു. തല ചൊറിഞ്ഞിരുന്ന കയ്യിന്റെ ജോലിയും ഒതുങ്ങി. എതിരായിവരുന്ന സ്വത്രുപത്തിൽ പതിഞ്ഞിരിക്കുന്ന ദൃഷ്ടികൾക്കുമാത്രം എമച്ചുമിഴി കുറഞ്ഞുപോയതിനാൽ വേല കുറെക്കൂടിവൎദ്ധിച്ചു. വളരെത്താമസംകൂടാതെ പ്രത്യക്ഷമായിട്ടുകാണുന്ന സ്വത്രുപത്തെക്കുറിച്ചുണ്ടായിരുന്ന സംശയംതീൎന്ന് വിശ്വാസം ജനിച്ചതോടുകൂടി വായിച്ചിരുന്ന കടലാസ്സും വലിച്ചെറിഞ്ഞ് ആനന്ദപൂരം ഇൻസ്പെക്ടർനിലവിട്ട പകച്ചുനിന്നുപോയി. ഇൻസ്പെക്ടർ കേട്ട കോലാഹലം പടിക്കൽകൂടിയിരുന്ന ജനസംഘത്തിന്റെയായിരുന്നു. അദ്ദേഹത്തിന്റെ കയ്യിലുണ്ടായിരുന്ന കടലാസ്സ് സ്റ്റേഷനാപ്സരുടെ മരണത്തെപ്പററിയായിരുന്നു. സ്റ്റേഷനിലേക്കു കടന്നുവന്ന സ്വത്രുപം നമ്മുടെ പണ്ടത്തെ സ്റ്റേഷനാപ്സരുടേതുമായിരുന്നു.

ചത്തുജീവിച്ച ഭാസ്കരമേനവനെ കണ്ടിട്ടുണ്ടായ ഭയത്താലും ആശ്ചര്യത്താലും സ്തബ്ധന്മാരായ തന്റെ കീഴുദ്യോഗസ്ഥന്മാരെയും മററുപലരേയും തൽക്കാലം ഗണ്യമാക്കാതെ സ്റ്റേഷനാപ്സർ നേരിട്ട ഇൻസ്പെക്ടരുടെ സന്നിധാനത്തിൽചെന്ന് സലാംവെച്ചുനിൽക്കുകയാണുണ്ടായത്. ഇൻസ്പെക്ടർ ഒന്നുകൂടി കണ്ണുമിഴിച്ചതല്ലാതെ എതൊരുവിധത്തിലാണ് സ്റ്റേഷനാപ്സൎക്ക് സ്വാഗതംപറയേണ്ടതെന്ന് തീരുമാനിക്കുവാൻ ശക്തനായില്ല. സ്റ്റേഷനാപ്സർ തന്റെ അജ്ഞാതവാസകഥപറഞ്ഞ് ഇൻസ്പെക്ടരെ സമാധാനപ്പെടുത്തുകയും ഉണ്ടായില്ല. അതിനുള്ള സമയം വന്നിട്ടില്ലെന്ന് കണ്ടിട്ടെന്നപോലെ,

"കേസ്സെല്ലാം തെളിഞ്ഞു. സ്റ്റേഷനിൽകിടക്കുന്ന പുള്ളികൾ എന്റെകൂടെ ഇപ്പോൾതന്നെ അമ്പലക്കാട്ടുക്കു പുറപ്പെടുവാൻ ഉത്തരവുണ്ടാവണം. ഇവിടുന്നും സഹായത്തിന് വരുന്നതായാൽ

ഉപകാരമായിരുന്നു' എന്ന് ഭാസ്കരമേനോൻ ബോധിപ്പിച്ചതിന് അനുസന്ധാരശൂന്യമായ പ്രണവാകൊണ്ടൊരു അനുസരണവും അതിനുയോജിച്ച നടവടിയും ആയിരുന്നു ഇൻസ്പെക്ടരുടെ മറുവടി.

ഇൻസ്പെക്ടരും ആളുകളും അമ്പലക്കാട്ടുചെന്നു കയറിയപ്പോഴേക്കു സ്റ്റേഷനാപ്പരുടെ ശിഷ്യനും പോല്ലീസ്സുകാരനും നാലുകെട്ടിൽനിന്ന് കോലായിലേക്ക് കടക്കുന്ന വാതലിന്റെ ഇരുഭാഗത്തും കൂടിയിരിക്കുന്നു. അപ്പാത്തിക്കരി നടുമിററത്തിന്റെ വക്കത്ത് വല്ലിയിന്മേൽ കയ്യുകൊടുത്ത് കയ്യിന്മേൽ തലയും ചാച്ച് ചിന്താക്രാന്തനായിട്ട കാലുപിണച്ചു നിൽക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ഭാര്യ അടുത്തുള്ള തൂണിന്മേൽ ചാരിയിരുന്ന് കണ്ണീരിൽ കുളിക്കുന്നതുമുണ്ട്. സ്റ്റേഷനാപ്പർ വാതുക്കൽനിന്നിരുന്നവരോട സംസാരിച്ചതും ശങ്കരമേനോൻ മരിച്ചുകിടക്കുന്ന അകം തുറന്നുനോക്കിയതും അപ്പാത്തിക്കരിയാകട്ടെ ഭാര്യയാകട്ടെ അറിയാഞ്ഞതെന്തുകൊണ്ടാണെന്ന് പുത്രദുഃഖമനുഭവിച്ചിട്ടുള്ള മാതാപിതാക്കന്മാരെപ്പോലെ മററാക്കാകുന്നു പൂർണ്ണമായി അറിവാൻ കഴിയുന്നത്? നാലുകെട്ടിലേക്ക് കടക്കുന്ന ഇൻസ്പെക്ടരുടെ ബൂട്ടീസ്സിന്റെ ശബ്ദം കേട്ടിട്ടാണ് അപ്പാത്തിക്കരി തിരിഞ്ഞുനോക്കിയത്. ആ മാത്രയിൽ അദ്ദേഹത്തിന്റെ നയനങ്ങളിൽനിന്ന് പൊടുന്നനെ പുറപ്പെട്ട അശ്രുധാരയെ ഒതുക്കിനിൎത്തുവാൻ മനസ്സിൽ കത്തിക്കാളുന്ന വ്യസനം അദ്ദേഹത്തിനെ സമ്മതിച്ചില്ലെന്നേ പറയേണ്ടതുള്ളൂ. സ്റ്റേഷനാപ്പരെ കണ്ടമുതൽ ഇൻസ്പെക്ടരുടെകാഴ്ചയും കേൾവിയും മററും കേവലം സ്വപ്നപ്രായങ്ങളായിത്തീൎന്നു. അമ്പലക്കാട്ടുകളുള്ള വരവുതന്നെ വാസ്തവത്തിൽ സ്വപ്നാടനമെന്നേ പറഞ്ഞുകൂടൂ. അവിടെവന്നതിന്റെശേഷം നടന്നതുമുഴുവനും നടന്നിരുന്നതും കണ്ടുണ്ണിനായരെ ച്ചൊല്ലിയേടത്തോളം സ്വപ്നത്തിൽ സ്വപ്നമെന്നല്ലാതെ മറെറാന്നും പറവാൻകാണുന്നില്ല. ഈ സ്ഥിതിയിൽ ഇൻസ്പെക്ടരുണ്ടോ അപ്പാത്തിക്കരിയെ സമാധാനപ്പെടുത്തുവാൻ പുറപ്പെട്ടാൽ പ്രാപ്തനായിത്തീരുന്നു. മുഖത്തോടുമുഖം നോക്കിക്കൊണ്ട് മൂകന്മാരെപ്പോലെ നിന്നിരുന്ന ഇവരെ ഈ ദുൎഘടസ്ഥിതിയിൽനിന്ന് രക്ഷപ്പെടുത്തുവാൻ സ്റ്റേഷനാപ്പർതന്നെ സഹായിക്കേണ്ടിവന്നു. അദ്ദേഹം ഇവരുടെ അടുത്തുവന്ന്.'

'ഇനി നിങ്ങൾ ഈ കാൎയ്യത്തെപ്പററി വിചാരിച്ച് വ്യസനി

ച്ചിട്ട് ഫലമുണ്ടെന്നു തോന്നുന്നില്ല. സാംഗതികളെല്ലാം ഞാൻ അ
ന്വേഷിച്ചറിഞ്ഞിരിക്കുന്നു. പക്ഷെ കുറച്ചധികം വിസ്തരിപ്പാനുള്ള
തുകൊണ്ട് സൌകൎയ്യമായിട്ടൊരു ദിക്കിൽ പോയിരുന്നിട്ടാണെങ്കിൽ
നന്നായിരുന്നു' എന്ന് സാവധാനത്തിൽ പറഞ്ഞതുകേട്ട് അപ്പാ
ത്തിക്കരി അദ്ദേഹത്തിൻെറ ആപ്പീസ്സുമുറിയിലേക്കു വഴികാണി
ച്ചു. ഇൻസ്പെക്ടരും അപ്പാത്തിക്കരിയും അകത്തുകടന്ന് ഓരോചാ
രുകസാലയിൽ ഇരുന്നതിൻെറശേഷം ഇൻസ്പെക്ടരുടെ അനുവാ
ദത്തോടുകൂടി സ്റ്റേഷനാപ്സരും ഒരു ചൂരൽക്കസാലയിൽ ഇരുന്നു. എ
ന്നിട്ട് അടുത്തുകിടക്കുന്ന മേശയുടെ വക്ക് തലോടികൊണ്ട് ഇപ്ര
കാരം ആരംഭിച്ചു.

'ഈ മരണവും കിട്ടുണ്ണിമേനവൻെറ കേസ്സിനോട് സംബ
ന്ധിച്ചതുതന്നെയാണ്' എന്നുപറഞ്ഞ് കുറച്ചുനേരം മിണ്ടാതിരുന്നു.
കേട്ടിരിക്കുന്നവരും മൌനത്തെ ഉപേക്ഷിച്ചില്ല.

'ഇക്കഴിഞ്ഞ അഞ്ചാന്തിയ്യതി രാത്രി എട്ടുമണി പത്തുമിന്നിട്ടി
ന് ഒരാൾ കമ്പൌണ്ടരുടെ അറിവുകൂടാതെ ആസ്പത്രിയിൽനിന്ന്
പ്രൂസിക്ക് ആസിഡ്' എന്ന വിഷമരുന്നു കട്ടുകൊണ്ടോടി. ഇ
യാൾ രോഗികൾ കിടക്കുന്ന മുറിയിൽകൂടിയാണ് അകത്തേക്ക് ക
ടന്നതും തിരിയേ പോന്നതും. പരിഭ്രമത്തിൻെറ ശക്തികൊണ്ട് മ
രുന്നുകുപ്പി തുടച്ചുവക്കാനാവട്ടെ രോഗികളെ ഉപദ്രവിക്കാതെ നട
ക്കാനാവട്ടെ ക്ഷമയുണ്ടായില്ല. ഇയാൾ ശല്യപ്പെടുത്തിയ രോഗിയു
ടെ നിലവിളി കമ്പൌണ്ടർ പുറത്തുപോയി വരുമ്പോൾ കേട്ടുവെങ്കി
ലും സാധാരണയായിട്ട് വിചാരിച്ചതിനാൽ അത്ര ശ്രദ്ധവച്ചില്ല'.

'കുമാരൻനായരല്ലെ കമ്പൌണ്ടരെ മാററിനിൎത്തിയത് എന്ന
ചോദ്യം മൂലമാണ് ഇൻസ്പെക്ടരുടെ മൌനത്തിന് ഭംഗംവന്നത്.

'കുമാരൻ നായരും കമ്പൌണ്ടരുംകൂടി ആസ്പത്രിക്ക് പുറത്തു
സംസാരിച്ചു നിൽക്കുമ്പോഴാണ് ആൾ കമ്പൌണ്ടരുടെ അകത്തു
കടന്നത്. പക്ഷെ കുമാരൻ നായർ ഇതൊന്നും അറിഞ്ഞിട്ടേ ഇല്ല.
ഉടപ്പിറന്നവളുടെ*നിർബ്ബന്ധംകൊണ്ടാണ് പണയപ്പണ്ടം അന്നു രാ
ത്രിതന്നെ കുമാരൻ നായക്കെട്ടപ്പിക്കേണ്ടിവന്നത്.'

'ഇതിൽ ശങ്കരനെന്താണ് പിഴച്ചത്?' എന്ന് അപ്പാത്തിക്ക
രിയും സംവാദത്തിൽ പങ്ക് കൊള്ളുവാൻ തുടങ്ങി.

ശങ്കരമേനവൻെറ മരണം ഒടുക്കത്തെ സംഗതിയാണ്. അ

ത് ഞാൻ അവിടെ വരുമ്പോൾ പറയാം. പണയം വച്ചാലും അ മ്മുവിനെക്കൊണ്ട് കുമാരൻ നായരോട് പറയിപ്പിച്ചാലും വേറെയാ ണ്. ഈ ആൾതന്നെയാണ് വിഷമരുന്നപഹരിക്കുന്നതിൽ സ ഹായിച്ചിട്ടുള്ളതും. കുമാരൻ നായരുടെ സഹായമുണ്ടായിരുന്നുവെ ങ്കിൽ ഇത്ര പരിഭ്രമിച്ച് മരുന്നെടുക്കേണ്ടി വരില്ലായിരുന്നു'.

'ആരാത്, കാര്യസ്ഥനൊ കുഞ്ഞിരാമൻ നായരോ?'

'ഊരും പേരും ഞാൻ വഴിയെ പറഞ്ഞോളാം. കുമാരൻ നാ യർ പത്തുമിനിട്ടേ കമ്പൌണ്ടറായിട്ട് സംസാരിച്ചു നിന്നിട്ടുള്ളു. കാര്യം കഴിഞ്ഞപ്പോൾ അദ്ദേഹം പിരിഞ്ഞു. അപ്പോൾ എട്ടുമണി പത്തുമിനിട്ടായി. ഇതിനു സാക്ഷി കുമാരൻ നായരുടെ വാച്ചു ത ന്നെ. ഒരാൾ മരുന്നുംകൊണ്ടുപോയല്ലോ. അയാൾ വീട്ടിൽചെന്ന് ഉണ്ടുവെന്നു വരുത്തി അകത്തുപോയിക്കിടന്നു. മററെല്ലാവരും ഉറ ങ്ങേണ്ട സമയമായപ്പോൾ അടുക്കളയിൽ ചെന്ന് കിണററിൻക രെയുള്ള തുടിയിന്മേൽ പിടിച്ചു പുറത്തേക്കു കടന്നു. ഇതിന് വീ ട്ടിൽ താമസിക്കുന്ന ഒരു ശിഷ്യൻതന്നെയാണ് സാക്ഷി.'

'ശിഷ്യനെങ്ങിനെയാണ് അതു കണ്ടെത്തിയത്?' എന്നു ചോ ദിക്കേണ്ട ആവശ്യം അപ്പാത്തിക്കരിയുടേതായിരുന്നു.

'രുചിക്ഷയം കണ്ടാൽ പുറത്തേക്കു ചാടുന്ന ദിവസമാണെ ന്ന് കുറെ ദിവസം മുമ്പുതന്നെ ശിഷ്യൻ തീർച്ചപ്പെടുത്തിട്ടുണ്ടത്രെ. വീട്ടിലെ 'വല്യേജമാനനും' ഇതിനെപ്പററി കുറച്ചേതാണ്ടൊക്കെ ത്രു പ മുണ്ടെന്നുകൂടി കേട്ടു.'

'ശങ്കരൻ കുറെ സ്ത്രൈണനായിരുന്നു. കട്ടാ വികൃതിയല്ല. ഈ കേസ്സിൽ അവനെന്താണ് പിഴച്ചത്? 'എന്നുവീണ്ടും ചോദിക്കാതി രിപ്പാൻ അപ്പാത്തിക്കരിക്ക് മനസ്സുവന്നില്ല.

'ശങ്കരമേനവൻെറ മരണം ഒടുക്കത്തെ സംഗതിയല്ലെ, അ ത് ഞാൻ പിന്നെപ്പറയാം. വിഷമരുന്നെടുത്തില്ലെ അയാളും കൂട്ടു കാരനുംകൂടി അദ്ധരാത്രി പന്ത്രണ്ടുമണിക്കല്പം മുമ്പ് പുളിങ്ങോട്ടുചെ ന്നു. ഇതിൽ ആദ്യത്തെ ആൾക്ക് എം. കെ. ഗോവിന്ദപണിക്ക രെന്നും, രണ്ടാമന് കെ. അയ്യപ്പൻ നായരെന്നും പേരെന്നിരിക്കട്ടെ. അടുക്കളയും മതില്ക്കെട്ടുംകൂടി ചേരുന്ന മൂക്കിൽ കൂടിയാണ് അവർ അകത്തേക്ക് കേറിക്കടന്നത്. അയ്യപ്പൻ നായരുടെ കയ്യിൽ ഒരു വലിയ വടിയുണ്ടായിരുന്നു. അതിനെ ജനാലയുടെ അഴികളുടെ

ളുടയിൽകൂടിക്കടത്തി ഓവറയിലേക്ക കടക്കുന്ന വാതലിന്റെ സാക്ഷ കുതതിത്തുറന്നു. പിന്നത്തെ പ്രവൃത്തി നടത്തിയത് ഗോവിന്ദപ്പണിക്കരാണ്. അപ്പോൾ അയ്യപ്പൻ നായർ വടി എറക്കാലിൽ കുത്തിനിർത്തി ഓവറയുടെ പുറഞ്ചുമരിനോട് ചേൎന്നു നിന്നതേയുള്ളു. പണിക്കർ കിട്ടുണ്ണി മേനവന്റെ അകത്തു കടന്ന് ചുക്കുവെള്ളക്കിണ്ടിയിൽ വിഷമരുന്ന് ധാരാളം കൊണ്ടിട്ടു. അതിന്റെ ശേഷം മേശപ്പുറത്തിരുന്നിരുന്ന ലക്കോട്ടിൽനിന്നു എഴുത്തെടുത്ത് ലക്കോട്ട വിടെത്തന്നെ വച്ചു. എന്നിട്ട് പുറത്തെക്കു കടന്ന് ഇറയത്ത് കാത്തുനിന്നു. ഏകദേശം പന്ത്രണ്ട് മണികഴിഞ്ഞപ്പോൾ കിട്ടുണ്ണി മേനവൻ ഉണൎന്ന് വെള്ളമെടുത്ത കുറച്ചു കുടിച്ചപ്പോൾ ദുസ്സ്വാദ തോന്നീട്ടോ കയ്യുകുടഞ്ഞിട്ടോ കിണ്ടി മേശപ്പുറത്തിട്ടു. അത്രമാത്രമേ എടയുണ്ടായുള്ളു. അപ്പോഴേക്കും ബോധക്ഷയത്തോടുകൂടി അദ്ദേഹം കിടക്കയിൽവീണു. കിണ്ടിയുടെ ശബ്ദം കേട്ട് അയ്യപ്പൻ നായർ ഓവറയിൽ കടന്ന് ചെരിച്ചുനോക്കിയപ്പോൾ കിട്ടുണ്ണി മേനവന്റെ പ്രാണപരാക്രമമായിരുന്നു. വേഗം അകത്തു കടന്നു വിളക്കൂതി. ലക്കോട്ട കയ്യിലെടുത്തു. എന്നിട്ട് കിണ്ടിയിലെ വെള്ളവും കളഞ്ഞു വച്ചിട്ടാണ് ഓവറയിലേക്കു കടന്നത്. അപ്പോൾ അവിടെ ഒഴിച്ചിട്ടുള്ള മരുന്നു വെള്ളത്തിൽ കാലടികൾ പതിയുന്നതുകൊണ്ടുള്ള വൈഷമ്യം ആലോചിച്ചില്ല. ഇരുട്ടുകുഴിയിൽകൂടി ചുമരിന്മേൽ പിടിച്ച് പുറത്തേക്കു കടക്കുന്ന സമയം തോൎത്തുമുണ്ട തൂക്കുന്ന കോല് തട്ടിക്കളഞ്ഞതും വക വച്ചില്ല. ഇരുട്ടത്ത് ചുമരുതടയുമ്പോൾ കൈകൾ സാധാരണ തോളിനുമീതെ പൊങ്ങാറില്ലെന്ന് ഞാൻ ധരിച്ചിട്ടുള്ളതുകൊണ്ട് അയ്യപ്പൻ നായരുടെ പൊക്കം ഞാൻ കണക്കാക്കി'

'ഏകദേശം അഞ്ചടി മൂന്നങ്കുലം ആയിരിക്കണമെന്ന ഇൻസ്പെക്ടർ അഭിപ്രായപ്പെട്ടു. ഈ 'എടനാരി' കായ്യസ്ഥന്റെ ശിഷ്യനെ ഉദ്ദേശിച്ചായിരുന്നു. ഇതിന്നുത്തരമായി.

'അല്ല,ശരിയായിട്ട് ബാലകൃഷ്ണമേനവന്റെ ഉയരമുണ്ട്''എന്ന് പറഞ്ഞപ്പോൾ ഇൻസ്പെക്ടർ ഒന്നുംമിണ്ടിയില്ല. സ്റ്റേഷനാപ്സർ പിന്നെയും ആരംഭിച്ചു.

'അയ്യപ്പൻനായർ പുറത്തുവന്നപ്പോൾ പണിക്കരെ കണ്ടില്ല. അകത്തുനിന്നപുറപ്പെട്ട ശബ്ദങ്ങൾകൊണ്ടു ഭയപ്പെട്ടിട്ടോ എന്തോ അയാൾ പോയികഴിഞ്ഞു. ഈ വക ശബ്ദങ്ങൾ കേട്ടിട്ടുതന്നെയാണ്

കുഞ്ഞിരാമൻനായരും ഉണ്ടന്നത്. അയ്യപ്പൻനായരുതന്നെയാണ് പുളിങ്ങോട്ട്സ്വത്ത് കുനൻേറവീട്ടിൽ എന്നു പറഞ്ഞ് ബിററകാൺസ്റ്റബളെ ചതിച്ചതും അവലക്ഷണംവെച്ച ഗോവിന്ദനെപൊളിപറഞ്ഞ പററിച്ചതും.

'കാര്യസ്ഥൻെറ ശിഷ്യന് അയ്യപ്പൻ എന്നല്ലെപേര്?' എന്നായിരുന്നു ഇൻസ്പെക്ടരുടെ ക്ഷമ വിട്ടുള്ള പിന്നത്തെ ചോദ്യം.

'അതെ, പക്ഷെ ആ അയ്യപ്പനല്ല ഇത്. കാര്യസ്ഥൻെറശിഷ്യന് വാതൽ തുറന്നുകൊടുത്തത് കിട്ടുണ്ണിമേനവൻെറ ശിഷ്യനാണ്. അയാളു വെളുപ്പിനു വന്നുകൊള്ളുമെന്നു ഗോവിന്ദനായിട്ടു ഖറാറാക്കീട്ടു രാത്രി തെണ്ടാൻ പോവുകയാണ് ചെയ്തത്.

'ഗോവിന്ദൻ എന്തുകൊണ്ടാണ് അത് പറയാതിരുന്നത്?' എന്നു കണ്ടുണ്ണിനായർ എതൃചോദ്യം തുടങ്ങി.

'അപകടം വല്ലതും വരുന്നങ്കിലോ എന്ന ഭയംകൊണ്ടും പണമിടപെട്ട ഒരു സ്വല്പസംഗതിയിൽ കാര്യസ്ഥൻെറ നേരെയുണ്ടായിരുന്ന ദ്വേഷംകൊണ്ടും. കാര്യസ്ഥൻെറ ശിഷ്യനെ ഞാൻ തേടിക്കണ്ടു പിടിച്ച് കൂട്ടിവെച്ചു ചോദിച്ചപ്പോഴം കാര്യമൊക്കെത്തെളിഞ്ഞു.'

'പുളിങ്ങോട്ടു ബങ്കളാവിൽ ഗൂഢമായിട്ട് നടന്നതൊക്കെ ഇത്ര സൂക്ഷ്മമായിട്ടെങ്ങിനെയാണ് നിങ്ങൾക്ക് മനസ്സിലായത്? നിങ്ങൾ പറയുന്ന ആളുകളെ ഈ കേസ്സിൽ പെടുത്തീട്ടുള്ളതായി അറിയുന്നില്ലല്ലൊ'. എന്നത് അപ്പാത്തിക്കരിയുടേയാണ്.

'സൂക്ഷ്മം അറിഞ്ഞിട്ടു വേണം പെടുത്തുവാൻ എന്നുവെച്ച് കാത്തിരിക്കുകയായിരുന്നു. പുളിങ്ങോട്ട് കണ്ട കാലടികളുടെ ആകൃതിയും പോക്കും ആദ്യം മനസ്സിലാക്കി. പിന്നെ അവിടെക്കണ്ട പല അടയാളങ്ങളും പരിശോധിച്ചു. ഇനിക്ക് സംശയം തോന്നിയ ആളുകളുടെ നടവടികളൊക്കെ ഞാൻതന്നെ കാത്തുകൊണ്ടിരുന്നു. പലരേയും വിസ്തരിച്ചു. യുക്തിക്കൊത്തവണ്ണം ചിലതൊക്കെ ഊഹിച്ചു. ഊഹത്തിനെ പിന്താങ്ങുന്നവയായ ലക്ഷണങ്ങൾ കാണുന്നതുവരെ ക്ഷമിച്ചു. ഇങ്ങിനെയൊക്കെയാണ് ഞാൻ സൂക്ഷ്മം മനസ്സിലാക്കിയത്. ആരെന്തു പറഞ്ഞാലും അതിനൊക്കെ ചെവികൊടുക്കും പ്രത്യക്ഷമായിട്ടു അനുഭവം വരുന്നതുവരെ ഒന്നും വിശ്വസിക്കയുമില്ല. ഇതാണ് എൻെറ നിയമം.'

'ഇവരെന്തിനായിട്ടാണ് ഈ ദുഷ്പ്രവൃത്തി ചെയ്യുത്?' എന്നാ യിരുന്നു ഇൻസ്പെക്ടരുടെ ചോദ്യം.

'അതാണിനിപ്പറവാൻ പോകുന്നത്. ഗോവിന്ദപ്പണിക്കർക്ക് ഒരു സ്ത്രീയിൽ എന്തെന്നില്ലാത്ത അനുരാഗം ജനിച്ചു. അവൾക്കാ ണെങ്കിൽ അയാളെ കണ്ടുകൂട. അവളുടെ സ്നേഹം അന്യനിലാണ് വേരുറച്ചിട്ടുള്ളത്. ആ സ്ത്രീ സ്വാധീനയാവുമെങ്കിൽ പണിക്കർ എ ന്തുതന്നെ ചെയ്യാനും സന്നദ്ധനാണെന്നു കണ്ട് അയ്യപ്പൻനായർ ഒരു പോംവഴിയാലോചിച്ചു. കിട്ടുണ്ണിമേനവൻ മരിച്ചാൽ തനിക്ക് കു റെ ലഭ്യത്തിന്ന് വകയുണ്ട്. പണിക്കർക്ക് അനുരാഗമുള്ള സ്ത്രീ നാ യരുടെ ഉടപ്പിറന്നവളാണ്. തന്റെ അഭീഷ്ടം നടത്തിത്തന്നാൽ പണിക്കരെക്കൊണ്ടു ഉടപ്പിറന്നവൾക്കു സംബന്ധം തുടങ്ങിക്കാമെ ന്നു അയ്യപ്പൻനായർ കരാറു ചെയ്തു. അങ്ങിനെയിരിക്കുമ്പോഴാ ണ് തനിക്കു കിട്ടുവാൻ വഴിയുള്ള സ്വത്ത് അന്യനു എഴുതിക്കൊടു ക്കുവാൻ പോകുന്നുവെന്ന സൂക്ഷ്മവർത്തമാനം കേട്ടത്. പുളിങ്ങോട്ട് നടക്കുന്ന വർത്തമാനങ്ങളെല്ലാം സമ്പാദിച്ചിരുന്നത് അവിടെത്താമ സിച്ചിരുന്ന ഒരാളുടെ വീട്ടിലെ ചെറുപ്പക്കാരിയായ ഒരു സ്ത്രീ മുഖേ നയാണ്. ആ സ്ത്രീക്കു അയ്യപ്പൻനായർ എന്നു പറഞ്ഞാൽ പ്രാ ണനാണ്. നായർക്കു തന്നിൽ നിഷ്കളങ്കമായ സ്നേഹമുണ്ടെന്നാണ് അ വൾ വിശ്വസിച്ചിരുന്നത്. എന്നാൽ ഈ സ്ത്രീയെ അയാൾ പാ ട്ടിൽ പിടിച്ചിരുന്നത് പുളിങ്ങോട്ടു വർത്തമാനം അറിവാൻ വേണ്ടി യും തന്റെ ഉടപ്പിറന്നവളെ ഗോവിന്ദപ്പണിക്കർക്കു സ്വാധീനപ്പെടു ത്തി കൊടുക്കുന്നതിൽ സഹായത്തിന്നു വേണ്ടിയും മാത്രമാണ്. മ രണപത്രത്തിന്റെ സംഗതി ഈ സ്ത്രീ പറഞ്ഞു കേട്ട നിമിഷ ത്തിൽ കാര്യം വേഗം തീർക്കുവാൻ ഉത്സാഹിച്ചു തുടങ്ങിയെങ്കിലും ഒ സ്യത്ത് കിട്ടുണ്ണിമേനോൻ കുറിച്ചിട്ട ദിവസം രാത്രിയിലെ എല്ലാം ഒ തുക്കുട്ടുവാൻ സാധിച്ചുള്ളൂ. പിന്നത്തെക്കഥ ഞാൻ മുമ്പ പറഞ്ഞുവ ല്ലൊ. ഇത്രത്തോളമായപ്പോൾ ഇൻസ്പെക്ടർ,

'ഹോസ്റ്റമേനോനേ നിങ്ങൾ എല്ലാം ഉറന്നുപറയുന്നില്ലെന്നുണ്ടോ?' എന്ന ശങ്കിക്കുവാൻതുടങ്ങി. സ്റ്റേഷനാപ്പീസർ ഇതിനുത്തരമൊന്നും പറഞ്ഞില്ല. മുൻവിവരിച്ചിരുന്ന പ്രസംഗത്തിലേക്കുതന്നെ വീണ്ടും പ്രവേശിച്ചു.

'അയ്യപ്പൻനായർപുളിങ്ങോട്ടുനിന്നുപോകുംവഴി ലക്കോട്ടിന്റെ

ഉള്ളിൽ തപ്പിനോക്കിയപ്പോഴും ഒസ്യത്ത് കണ്ടില്ല. പണിക്കരുടെ കയ്യിലാണെന്ന് മനസ്സിലായപ്പോൾ പിന്നെയും അയാളെ ആശ്രയിക്കേണ്ടിവന്നു. കിണ്ടിയിൽ മരുന്നിടുവാൻ പോകുന്ന സമയം കിട്ടുണ്ണിമേനവൻ ഉണൎന്നാൽ ദുൎഘടമാവുമല്ലൊ എന്ന മുൻകരുതലോടുകൂടിയാണ് ആ പണി പണിക്കരെക്കൊണ്ടു കഴിപ്പിച്ചത്. പക്ഷെ മരുന്നിട്ടു കഴിഞ്ഞാൽ ഉടനെ ഒസ്യത്തു കൈക്കലാക്കമെന്നു വിചാരിച്ചില്ല. എട്ടാന്തിയ്യതി ഇവർ തമ്മിൽ ശിവൻകാട്ടിൽവെച്ചു നടത്തിയ സംവാദം അയ്യപ്പൻ നായരുടെ ഇഷ്ടംപോലെയല്ല കലാശിച്ചത. പണിക്കർ ഒസ്യത്തുകൊടുത്തില്ല. അയാളുടെ കാൎയ്യം സാധിച്ചാലെ കൊടുക്കുള്ളു എന്ന് ശാഠ്യം പിടിച്ചു. സംവാദത്തിന്റെ ഇടക്ക് ഒസ്യത്ത് തട്ടിപ്പറിക്കുവാൻ അയ്യപ്പൻനായർ ഉത്സാഹിച്ചിരുന്നില്ലെ എന്നുകൂടി ഞാൻ സംശയിക്കുന്നു. സങ്കേതസ്ഥലത്തുള്ള കൈതോലയിന്മേൽകണ്ട ചോരയും മററുമാണ് ഈ ഊഹത്തിന്നടിസ്ഥാനം; എങ്ങിനെയെങ്കിലും ഏഴുദിവസത്തിനകം പണിക്കരുടെ അഭീഷ്ടം സാധിപ്പിച്ചേക്കാമെന്ന പറഞ്ഞ് സമാധാനപ്പെടുത്തീട്ടാണ് പണിക്കരെ അയച്ചത് അത്. റിക്കാൎട്ടുകൾ പരിശോധിക്കുമ്പോൾ അറിയാറാവും.

'ഒസ്യത്തിനെപ്പററി കാൎയ്യസ്ഥൻ പറഞ്ഞതും നേരാണോ?' എന്ന് ഇൻസ്പെക്ടരുടെ നിരാശ പ്രകാശിച്ചുതുടങ്ങി.

"അതെ, എട്ടാന്തിയ്യതി കോടതിപിരിഞ്ഞ് വരുംവഴിയാണ് കുഞ്ഞിരാമൻനായർ ഈ കഥ എന്നോടു പറഞ്ഞത. അതകേട്ടപ്പോൾ ഞാൻ പോയവഴി തെററല്ലെന്നു വന്നതുകൊണ്ടു സമാധാനമായി. മേലേവീട്ടിൽ കയ്യുടെ ശീട്ടും കുഞ്ഞിരാമൻനായർ പറഞ്ഞപോലെയാണെന്ന കണ്ടറിഞ്ഞപ്പോൾ ഒസ്യത്തിന്റെ കാൎയ്യത്തിൽ ഒട്ടുമുക്കാലും വിശ്വാസവുമായി. ഈ ദിവസംതന്നെയാണ് എന്നെക്കൊല്ലുവാൻ മൊയ്തുവിനെ ശട്ടംകെട്ടിയിരുന്നത്. ക്ഷുദ്രവേഷം ധരിച്ചുനടക്കുന്ന ഈ മൊയ്തുതന്നെയാണ് എന്റെവീട്ടിൽവന്ന് പെരണ്ടുവീണതും ആസ്പത്രിയിലെക്കു പോകുംവഴി എന്നെപിന്തുടൎന്നതും. പിട്ടുകൊണ്ട് താൻ പാട്ടിൽപിടിച്ചിട്ടുള്ള സാധുസ്ത്രീയോടുകൂടി പരിവട്ടത്തുകടവിൽ സംസാരിച്ചുകൊണ്ടു നിന്നിരുന്ന അയ്യപ്പൻ നായർ പെട്ടെന്നു പിരിഞ്ഞോടിപ്പോയതിന്ന പലകാരണങ്ങളും തോന്നുന്നുണ്ട്. പക്ഷെ അതൊന്നും ഇവിടെ വിസ്തരിച്ചിട്ടു പ്രയോജ

നമില്ല. മൊയ്യുവിനെ പാലത്തിന്മേൽ കണ്ടിട്ടായിരിക്കണം പരിഭ്ര മിച്ചോടിപ്പോയത്. മൊയ്യു പാലത്തിന്റെ കിഴക്കെ കരക്കൽ വ ന്നിട്ടു പാലമില്ലെന്നു അയ്യപ്പൻനായർ ഓർത്തിരിക്കാം. എങ്ങിനെ യെങ്കിലും മൊയ്യുവായിട്ടുണ്ടായ മല്ലയുദ്ധത്തിൽ ഇനിക്കൊരു ല ക്കോട്ട് ലാഭംകിട്ടി. ഈ ലക്കോട്ടാണ് മേല്പോട്ടുള്ള തെളിവുമുഴുവനും എടുക്കുവാൻ എന്നെ സഹായിച്ചത്.

'നിങ്ങൾ എങ്ങിനെയാണ രക്ഷപ്പെട്ടത. അവനെവിടെപ്പൊ യി?' എന്ന അപ്പാത്തിക്കരി ചോദിച്ചു.

'ചെറുപ്പകാലത്ത് ഞങ്ങൾരണ്ടുപേരും ഒരുദിക്കിൽ അഭ്യാസം പഠിച്ചുകൊണ്ടിരുന്നവരാണ് എങ്കിലും ആദ്യം ഞങ്ങൾക്ക അന്യോ ന്യം മനസ്സിലായില്ല. അഭ്യാസരീതി അനുഭവിച്ചറിവാൻ ഇടവന്ന പ്പോഴെ മനസ്സിലായുള്ളു. മൊയ്യുവിനു വാസ്തവം മനസ്സിലായതി ന്റെശേഷം പൊരുതുവാൻ നിന്നതുമില്ല. വെള്ളത്തിൽചാടി മുങ്ങു ന്നതുവരെ ഞാനുംകൂടെയുണ്ടായിരുന്നു. പിന്നത്തെകഥ എന്തോ!

'കുമാരൻനായർ ഈ സമയത്തെവിടെയായിരുന്നു' എന്ന ഇൻസ്പെക്ടരും 'നിങ്ങൾപിന്നെ എന്തുചെയ്തു' വെന്ന അപ്പാത്തി ക്കരിയും ഒപ്പം ചോദ്യം ചെയ്തു.

'കുമാരൻനായർ അയ്യപ്പൻനായരുടെ ഉടപ്പിറന്നവളുമായി ശിവൻകാട്ടിൽ സംസാരിച്ചിരിക്കുകയായിരുന്നു. ഞാൻ ഉപായത്തി ൽ ചില അന്വേഷണം നടത്തുവാനുള്ള സൌകൎയ്യത്തിന്നും അയ്യ പ്പൻനായരെ കബളിക്കുവാനുംവേണ്ടി ഗ്രഢമായിട്ടു സഞ്ചരിക്കുവാ നും തീർച്ചയാക്കി. മൊയ്യുവിന്റെകയ്യിൽനിന്നു കിട്ടിയ ലക്കോട്ട് പ രിശോധിച്ചപ്പോൾ ആനന്ദപുരം അതൃത്തിയിലുള്ള വരിയൂർ എ ന്ന തപാലാപ്പീസ്സിലെ കൂട്ടുതൽമുദ്രയാണ് കണ്ടത്. അവിടുത്തെ തപാൽമാസ്റ്റർ ഇനിക്ക് വേണ്ടിട്ടുള്ള ഒരാളാണ. അയ്യപ്പൻനായ രുടെ ആകൃതി ഞാൻ തപാൽമാസ്റ്ററെ മനസ്സിലാക്കിയപ്പോൾ ആ ഛായയിൽ ഒരാൾ അവിടെ ചിലപ്പോൾ വരാറുണ്ടെന്ന് അദ്ദേ ഹം പറഞ്ഞു. എന്നിട്ട് അദ്ദേഹത്തിന്റെയും എന്റെ ശിഷ്യന്റെ യും സഹായത്തോടുകൂടി ആ ആപ്പീസ്സിൽ വരവുചിലവുള്ള ലക്കോ ട്ടുകൾ ഒക്കെ പതിവായിട്ടു പരിശോധിച്ചുകൊണ്ടുവന്നു. ആ കാലങ്ങ ളിൽ എന്റെ ശിഷ്യൻ തപാൽമാസ്റ്ററുടെ ശിഷ്യനായിട്ടാണ് നടി

ച്ചുവന്നിരുന്നത്. പന്ത്രണ്ടാംതിയ്യതി എളവല്ലൂക്കുള്ള തപാൽ പരിശോധിക്കുമ്പോഴാം ഒരെഴുത്തുകണ്ടെത്തി. ലക്കോട്ടിൻെറ സമ്പ്രദായവും കയ്യക്ഷരവും എൻെറ കയ്യിലുണ്ടായിരുന്നതിനോടു ഒത്തിരുന്നു. പക്ഷെ, മേൽവിലാസത്തിൽ ഞാൻവിചാരിച്ചിരുന്ന പേരല്ല കണ്ടത്. എം. കെ. ഗോവിന്ദപ്പണിക്കരെന്നായിരുന്നു വെള്ളംതൊട്ടുനനച്ച ലക്കോട്ടു കേടുവരാതെ വിടർത്തിയപ്പോഴാം.

'എല്ലാംതെയ്യാറായി, ഇന്നുതന്നെ ഒസ്യത്തുംകൊണ്ടു പതിവുള്ള സ്ഥലത്തെത്തുമല്ലൊ' എന്നവാചകമായിരുന്നു ഉള്ളിൽകണ്ടത്. ഇതിൻെറ പകൎപ്പെടുത്തിട്ട് എഴുത്ത് പണ്ടത്തെപ്പോലെ പശവെച്ചു തപാലിലേക്കയച്ചു. അന്നു വൈകുന്നേരംതന്നെ വേഷംമാറിയവനായിട്ട് എളവല്ലൂർ സ്റ്റേഷനിൽ ഹാജർകൊടുത്തു. ഗോവിന്ദപ്പണിക്കൎക്കുള്ള എഴുത്തുവാങ്ങുവാൻ ആൾ വന്നപ്പോഴാം എൻെറ ഒററുകാരനായ തപാൽശിപായി ഇനിക്കറിവുതന്നു. പണിക്കർ അറിയാതെ ഞാൻ അയാളെപിന്തുടൎന്നു. ഒടുവിൽ അയാൾ ശിവൻകാട്ടിലുള്ള ഒരു അടവിയിലാണ് ചെന്നുനിന്നത്. ഞാനും ഒരുദിക്കിൽ ഒളിച്ചുനിന്നു കുറെക്കഴിഞ്ഞപ്പോഴാം അയ്യപ്പൻനായരും അവിടെവന്നു. ഉടപ്പിറന്നവളെ വഴിപ്പെടുത്തുവാൻ ഒരുകാലത്തും സാധിക്കയില്ലെന്ന് അയ്യപ്പൻനായൎക്ക് തീൎച്ചവന്നിട്ടുണ്ടായിരുന്നു. കാട്ടിലേക്ക് പുറപ്പെടും മുമ്പ് ഉടപ്പിറന്നവളെ ഭേദിപ്പിച്ചുനോക്കി. എന്നിട്ടും ഫലിച്ചില്ല. ഇതെന്നോട് ആസ്ത്രീതന്നെയാണ് പറഞ്ഞത്. അയ്യപ്പൻനായർ കാട്ടിൽവന്ന് പിട്ടുകൊണ്ട് പണിക്കരുടെ പക്കൽനിന്ന് മരണപത്രം കൈവശപ്പെടുത്തുവാൻ നോക്കി. പററിയില്ല. ബലാൽക്കാരേണ തട്ടിപ്പറിക്കുവാൻ ഉത്സാഹിച്ച് വടിയോങ്ങിയപ്പോഴാം തിരിഞ്ഞോടുവാൻ ഭാവിച്ച പണിക്കർവേരുതട്ടി മാറടിച്ചുവീണു. അപ്പോഴേക്കും നായരുടെവടി വിറകുകൊള്ളികൊണ്ടെറിഞ്ഞ് കയ്യിൽനിന്ന് ഞാൻതെററിച്ചു. ഒളിച്ചുനിന്നിരുന്നസ്ഥലത്തുനിന്ന ഞാൻ അവർനിന്നിരുന്ന സ്ഥലത്തുചെന്നപ്പോഴേക്കും അവർ രണ്ടുപേരും ഓടിക്കഴിഞ്ഞു. അയ്യപ്പൻ നായരുടെ വടി പണിക്കരുടെ കഴുത്തിൽ കൊണ്ടിരിക്കണമെന്നാണ തോന്നുന്നത്. അയ്യപ്പൻനായരെന്നും ഗോവിന്ദപ്പണിക്കരെന്നും ഉള്ള പേരുകൾ വ്യാജനാമങ്ങളാണ്. ഈ പേരുവെച്ചാണ് ഇവർ തമ്മിൽ എഴുത്തുകുത്തുനടത്താറ്. ശേഷാഏൻെറ സഹായത്തിന്‌വന്നിരുന്ന ശിഷ്യനും കോൺസ്റ്റബിളും പറ

യും എന്നുപറഞ്ഞ് സ്റ്റേഷനാപ്സർ എഴുന്നേററപ്പോൾ അപ്പാത്തിക്കരിയും എഴുന്നേററ് കയ്യുകടന്നുപിടിച്ച്,

'അവരാണല്ലൊ ശങ്കരനെ ഇവിടെ എടുത്തുകൊണ്ടുവന്നത്. ദേഹോപദ്രവംകൊണ്ടാണ് ശങ്കരൻ മരിച്ചതെന്നും തോന്നുന്നുണ്ടല്ലൊ. ഭാസ്കരമേനോനെ, എന്നോടുസ്നേഹമുണ്ടെങ്കിൽ സത്യംപറയണം, ഗോവിന്ദപ്പണിക്കരെന്നുപറഞ്ഞതു് ശങ്കരൻതന്നെയാണൊ?' എന്ന് മുഖത്തുനോക്കികൊണ്ട് ചോദിച്ചപ്പോൾ സ്റ്റേഷനാപ്സർ തലതാഴ്ത്തികൊണ്ട്, 'അതെ' എന്നുമാത്രം മറുവടിപറഞ്ഞു. ഇത് ഇൻസ്പെക്ടരുടെ ചെവികളിൽ ക്രൂരനാരാചംപോലെ ചെന്നുതറച്ചു തോടുകൂടി 'അയ്യൊ ചതിച്ചുവല്ലൊ ബാലകൃഷ്ണ' എന്ന് നിലവിളിച്ചുകൊണ്ട് തൻേറടമില്ലാതെവീണു. ദേവകിക്കുട്ടിക്ക് അനുരാഗം കുമാരൻനായരിലാണെന്നും ശങ്കരമേനവന് ദേവകിക്കുട്ടിയിൽ അനുരാഗമുണ്ടായിരുന്നുവെന്നും ബാലകൃഷ്ണമേനോൻ ശങ്കരമേനവനേക്കൊണ്ട് സംബന്ധംതുടങ്ങിക്കുവാൻ ഉത്സാഹിച്ചിരുന്നുവെന്നും ഇൻസ്പെക്ടർ ആലോചിക്കുവാൻ തുടങ്ങീട്ടു കുറേനേരമായതുകൊണ്ട് ഇൻസ്പെക്ടരുടെ ആശാബന്ധംമുഴുവനും അഴിച്ച് അദ്ദേഹത്തിനെ ഈ ദയനീയസ്ഥിതിയിൽ അകപ്പെടുത്തുവാൻ ശങ്കരമേനവൻെറ പേരുവിളിച്ചു പറയേണ്ടതാമസംമാത്രമേ ഉണ്ടായിരുന്നുള്ളൂ. അപ്പാത്തിക്കരി കുറച്ചുനേരം അന്ധനായിട്ട് നിന്നുവെങ്കിലും ഒടുവിൽ 'അവനിതുപററണം' എന്ന്പറഞ്ഞ് കസാലയിൽതന്നെ വീണു.

ഇനി ഈ കഥ ഉപസംഹരിക്കുന്നതിന്നു മുമ്പ് വളരെയൊന്നും വിസ്തരിപ്പാനില്ല. ഇൻസ്പെക്ടക്ക് തൻേറടമുണ്ടായതിൻെറ ശേഷം ബാലകൃഷ്ണമേനവൻെറ ബംഗ്ലാവിലും ശങ്കരമേനവൻെറ അകത്തും ഉണ്ടായിരുന്ന എഴുത്തുകളും കിട്ടുണ്ണിമേനവൻെറ ഒസ്യത്തും പരിശോധിച്ചതിൽ സ്റ്റേഷനാപ്സർ എടുത്ത തെളിവിൽ കട്ടുമാകാണിക്ക് നീക്കുത്തുക്കമില്ലെന്ന എല്ലാവക്കും ബോദ്ധ്യംവന്നു. കാൎയ്യസ്ഥൻെറ ശിഷ്യനേയും ഗോവിന്ദനേയും വരുത്തിച്ചോദിച്ചതിൽ അവർ സത്യമൊക്കെ സമ്മതിച്ചു. ഒസ്യത്തിരുന്നിരുന്ന ലക്കോട്ടിൽ വിഷമരുന്നാക്കി ഇൻസ്പെക്ടരുടെ പക്കൽ കൊടുപ്പിച്ചത് ബാലകൃഷ്ണ മേനവനാണ്. വഴിയിൽ കിടന്നു കിട്ടിയതാണെന്ന് വ്യാജം പറഞ്ഞു ലക്കോട്ട് ഇൻസ്പെക്ടരുടെ കയ്യിൽ കൊടുത്തത് അദ്ദേഹത്തിനോടു ആദ്യം പൊളി പറഞ്ഞ കോൺസ്റ്റബിൾ തന്നെ

യാണ്. അയാളും അവസാനം വാസ്തവമെല്ലാം തുറന്നു സമ്മതിച്ചു. കാൎയ്യസ്ഥനും കുഞ്ഞിരാമൻ നായരും കുമാരൻ നായരും നിരപരാധികളായിട്ടു കേസ്സിൽ നിന്നൊഴിഞ്ഞു. ബാലകൃഷ്ണമേനോൻ ചാടിപ്പോയതുകൊണ്ടു് കേസ്സ് നശിക്കുവാനും സംഗതിയായി.

ഇൻസ്പെക്ടർ പണി രാജിവെച്ചു. ആ സ്ഥാനത്തേയ്ക്കു് ഭാസ്കരമേനവനാണു് കയററം കിട്ടിയത്. ബുദ്ധികൊണ്ടും പഠിപ്പുകൊണ്ടും ഐശ്വൎയ്യംകൊണ്ടും ഇത്ര യോഗ്യനായ ഒരു സേ്റേറഷനാപ്സർ ഉണ്ടാകുന്നത് അസാധാരണയല്ലെ എന്നു് വായനക്കാർ ശങ്കിക്കുന്നുവെങ്കിൽ ഇദ്ദേഹം ഒരു നാടുവാഴി പ്രഭുവാണെന്നും പോല്ലീസ് വേലയിലുള്ള ആസക്തികൊണ്ടുമാത്രം ഈ പണിയിൽ പ്രവേശിച്ചതാണെന്നും വെളിവായി പറഞ്ഞുകൊള്ളുന്നു. കിട്ടുണ്ണിമേനവന്റെ സ്വത്തിൽ കാൎയ്യസ്ഥനും മററുള്ളവൎക്കും കൊടുത്തതു കഴിച്ച് ബാക്കിയുള്ളതു് പരിവട്ടത്തുകാരും ചേരിപ്പറമ്പുകാരും നേർ പകുതി വിഭജിച്ചു. വളരെ കാലതാമസംകൂടാതെ അമ്മുവിന് കൃഷ്ണൻകുട്ടിമേനവനും, ദേവകികുട്ടിക്കു് കുമാരൻ നായരും, വീട്ടുകാരുടെ അന്യോന്യമുള്ള പൂൎണ്ണസമ്മതത്തോടുകൂടി സംബന്ധവും തുടങ്ങി.



# പലവക

മകരത്തിലെ രഞ്ജിനിയിൽ ഞങ്ങൾ പരസ്യം ചെയ്തതിനെ അനുസരിച്ച് ഏതാനും ചിലർ അയച്ചുതന്നിട്ടുള്ള ദുഃഖരസപ്രധാനവും സ്വയംകൃതവുമായ കെട്ടുകഥകൾ ഞങ്ങൾ സന്തോഷപൂർവ്വം കൈപ്പററിയിരിക്കുന്നു. എന്നാൽ ഞങ്ങൾ വിചാരിച്ചപോലെ ലേഖനങ്ങൾ കിട്ടീട്ടില്ലാത്തതിനാലും വേറെചിലർ ഒരു മാസത്തെ അവധികൂടി അപേക്ഷിച്ചിട്ടുള്ളതിനാലും അവയുംകൂടി വന്നുചേർന്നതിന്റെശേഷം എല്ലാററിനേയും പരിശോധിച്ച് ഉത്തമമായിട്ടുള്ളതിനെ എടവത്തിലെ രഞ്ജിനിയിൽ പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

ര. ര. പ.

തിരുവനന്തപുരത്തുനിന്നു പുറപ്പെട്ടിരിക്കുന്ന 'കാവ്യമഞ്ജരി' എന്ന മാസികയുടെ ൧-ാം ബുക്ക് കയ്പററിയിരിക്കുന്നു.



### കുടിലിൽനിന്ന് കൊട്ടാരത്തിലേക്ക്.

### ഗാർഫീൽഡ് ചരിത്രം.

കണ്ണമ്പ്രെ രാമനുണ്ണി വലിയ നായര് അവർകൾ ഉണ്ടാക്കിയതും 'വെസ്ററ് കോസ്ററ്' അച്ചുകൂട്ടത്തിൽ അച്ചടിച്ചതുമായ മേല്പറഞ്ഞ പുസ്തകം ഇവിടെ അഭിപ്രായത്തിന്നയച്ചുതന്ന വിവരം ഞങ്ങൾ കഴിഞ്ഞ ലക്കത്തിൽ പ്രസ്താവിച്ചിരുന്നുവല്ലൊ. നല്ലവണ്ണം പരിശോധിച്ചിട്ടുവേണം ഈ വക പുസ്തകങ്ങളുടെ അഭിപ്രായം പറയാൻ എന്നുവെച്ചിട്ടാണ് ഞങ്ങൾ അത് ഈ ലക്കത്തിലേക്ക് നീട്ടിവെച്ചത്. ഇപ്പോൾ ഇതു തൃപ്തിയാംവിധം പരിശോധിച്ച് ഞങ്ങൾക്കുണ്ടായ അഭിപ്രായം താഴെ ചേർക്കുന്നു.

പ്രസ്തുത പുസ്തകത്തിലെ കഥാനായകനായ ജെയിംസ്. എ. ഗാർഫീൽഡ് എന്ന മഹാൻ അമേരിക്കയിലെ ഐക്യരാജ്യങ്ങളിൽ

ചേൎന്നതും, കുറച്ചു മുമ്പ് ഒരു നിൎജ്ജന വനപ്രദേശമായിരുന്നതുമായ 'ഓഹിയോ' എന്ന ദിക്കിലാണ് ജനിച്ചു വളൎന്നത്. അവിടെ ഇദ്ദേഹം കേവലം മലയന്മാരേപ്പോലെ ഒരു മരക്കുടിലിൽ പാൎക്കുകയും, അത്യദ്ധ്വാനം ചെയ്തിട്ടുമാത്രം നിത്യവൃത്തി കഴിക്കുകയും ചെയ്യേണ്ടിവന്നു. ഇങ്ങിനെ ആദ്യത്തിൽ ഇയാൾക്കു ക്രമമായ യാതൊരു വിദ്യാഭ്യാസത്തിന്നും തരം വന്നില്ലെങ്കിലും തൻെറ അസാമാന്യമായ ബുദ്ധി ശക്തികൊണ്ടും, വ്യവസായ ശീലംകൊണ്ടും അതിപ്രയത്നംചെയ്തും വിദ്യ സമ്പാദിച്ചും ക്രമേണ ഓരോ പതനം കയറി ഒടുവിൽ, ഇക്കാലത്ത് ഒരുവന്ന് എത്രത്തോളം വലിയ നിലയിലെത്താമൊ അത്രയും ഉയൎന്ന സ്ഥാനമായ ഐക്യരാജ്യങ്ങളിലെ പ്രസിഡണ്ട് എന്ന പദവിയിൽ എത്തുകയും, അങ്ങിനെ ഇരിക്കുമ്പോൾ ഒരു ദുഷ്ടൻെറ കൈകൊണ്ട് മരിക്കുവാനിട വരികയും ചെയ്തു. ഇതാണ് ഈ പുസ്തകത്തിലെ കഥാ സംക്ഷേപം.

ഈ കഥ ഒരു പ്രസിദ്ധമായ ഇംഗ്ലീഷ് ബുക്കിൽനിന്ന തൎജ്ജമ ചെയ്തതാണ്. എന്നാൽ ഇത് ഒരു അനുപദ തൎജ്ജമയല്ലതാനും. അതുകൊണ്ട് ഈ പുസ്തകത്തിൽ മലയാള വായനക്കാരുടെ രുചിക്കനുസരിച്ചതായ പല സാരങ്ങളും ചേൎക്കാൻ ഗ്രന്ഥകൎത്താവിന്നു സാധിച്ചിട്ടുണ്ട്. ഈ പുസ്തകത്തിൻെറ ഓരോ ഭാഗത്തെന്നു വേണ്ട ഓരോ പത്തി കഴിയുമ്പോൾകൂടി അതാതു സന്ദൎഭത്തിന്നു യോജിച്ചതായ ഓരോ ഉപദേശമൊ സദാചാര വാക്യങ്ങളൊ ഗ്രന്ഥകാരൻ ഭംഗിയായി സംഘടിപ്പിച്ചിരിക്കുന്നു. അങ്ങിനെയുള്ള അസംഖ്യാ സാരോപദേശങ്ങളടങ്ങിയ ഈ പുസ്തകത്തിൽനിന്ന ഒന്നോ രണ്ടോ ഭാഗംമാത്രം ഇവിടെ എടുത്തു കാണിക്കാം.

ജിമ്മി തന്നെ നഗരം കാണ്മാൻ കൂട്ടിക്കൊണ്ടു പോകേണ്ടതിന്നു വന്ന ഒരു സ്നേഹിതനോടു തൻെറ അമ്മക്കു സുഖവിരോധം വരുത്തുന്നതാണെന്നുള്ള ഏകസംഗതികൊണ്ടുമാത്രം ഞായറാഴ്ച ദിവസം ദൈവ വന്ദനം മാത്രമല്ലാതെ മററു യാതൊരു പ്രവൃത്തിയും താൻ ചെയ്യുന്നതല്ലെന്നു പറയുന്ന ഘട്ടത്തിൽ ഇങ്ങിനെ ഉപദേശിച്ചിരിക്കുന്നു —

'അമ്മക്കു സുഖവിരോധം വന്നാലൊ എന്ന ഏക സംഗതികൊണ്ടുമാത്രം തൻെറ സുഖങ്ങൾക്ക് വിഘ്നം വരുത്തുന്ന കുട്ടികൾ ഇപ്പോൾ എവിടെയുണ്ട്? എന്തെല്ലാം അനാവശ്യമായ ആചാര

ഭേദങ്ങളെയാണ് ഇപ്പോഴുള്ള യുവാക്കൾ ചെയ്യുന്നത്? ആ വക നടപ്പുകളെക്കൊണ്ടു വേറെ യാതൊരു ദോഷവുമില്ലെങ്കിലും തങ്ങളുടെ മാതാപിതാക്കന്മാൎക്കും പ്രിയബന്ധുക്കൾക്കും മനോരോഗം വരുന്നു എന്ന വിചാരിച്ചിട്ടെങ്കിലും ദോഷമില്ലാത്ത പൂൎവ്വാചാരങ്ങളെ കുട്ടികൾ ആചരിച്ചാൽ നന്ന്'

പിന്നെ മറെറാരു സന്ദൎഭത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു, തറവാട്ടുകാർ വീട്ടുകൂടി പണയമെഴുതി കടം വാങ്ങി അയക്കുന്ന പണം ദൂൎത്തടിച്ചു പഠിപ്പിന്നു ശ്രദ്ധവെക്കാത്തവർ ഈ മഹാനായ കുട്ടിയെയാണ് അനുകരിക്കേണ്ടത്.

ഈ വക ഉപദേശങ്ങളല്ലെ ബാലന്മാരായ വിദ്യാൎത്ഥികൾക്കു കൊടുക്കേണ്ടത? എന്തിനധികം പറയുന്നു! ഈ പുസ്തകത്തിൽ വിദ്യാൎത്ഥികളും വിദ്വാന്മാരും, സ്ത്രീകളും പുരുഷന്മാരും എന്നു വേണ്ട, സകല മനുഷ്യരും ഗ്രഹിച്ചിരിക്കേണ്ടതായ പലേ സാരങ്ങളും അടങ്ങിയിരിക്കുന്നു. കുട്ടികളായ വിദ്യാൎത്ഥികളുടെ സ്വഭാവം നന്നായിതീരേണ്ടതിന്ന് അവരിൽ ചെറുപ്പംമുതൽക്കെ ഉണ്ടാകേണ്ടതായ വ്യവസായശീലം, വിനയം, കൃത്യനിഷ്ഠ, അനുസരണം എന്നീ വക ഗുണങ്ങൾ ഈ ജെയിംസിനെ പോലെയുള്ള മഹാന്മാരുടെ ചരിത്രപാരായണം കൊണ്ടുതന്നെ സിദ്ധിക്കുകയുള്ളു.

മട്രിക്കുലേഷൻ മുതലായ പരീക്ഷകൾക്ക് കണ്ട സിന്ദ്ബാദിന്റെ കപ്പലോട്ടമോ,' ഭൃംഗനായമുരഘന്റെ കഥയൊ' മറെറാ പാഠപുസ്തകങ്ങളാകുന്നതിന്നു പകരം ഈ തരം പുസ്തകങ്ങളെയാണ് നിയമിക്കേണ്ടതെന്നു ഞങ്ങൾ ബലമായി സിദ്ധാന്തിക്കുന്നു. ഇതിന്നു മട്രിക്കുലേഷന്നൊ ലൊവർസെക്കൻറി പരീക്ഷയ്ക്കൊ ടെക്സ്റ്റ ബുക്കാക്കാൻ തക്ക ഗൌരവംപോരെന്നും മററും ചിലർ അഭിപ്രായപ്പെട്ടതായി ഞങ്ങൾ ഓൎക്കുന്നുണ്ട്. ഈ അഭിപ്രായത്തോടു ഞങ്ങൾ അശേഷം യോജിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ഇതിലെ വാചക രീതി കുറെ ലളിതമായതാണ് അവർപറയുന്ന ഗൌരവക്കുറവെങ്കിൽ അത് പ്രസ്തുതപുസ്തകത്തിന്ന് ഒരു ഗുണമാണെന്നും പദാൎത്ഥജ്ഞാനത്തിന്നോ പാഠപുസ്തകമാകുവാൻ വേണ്ടുന്ന മററുസംഗതികൾക്കോ ഇതിലുള്ള ലളിതങ്ങളായ സാസ്കൃത ശ്ലോകങ്ങളും മററുപ്രയോഗങ്ങളും ധാരാളം മതിയാകുമെന്നും ഞങ്ങൾക്കുതോന്നുന്നുണ്ട്.

എന്നാൽ ഇത ഇപ്പോൾ സകലഗുണസമ്പൂർണ്ണമാണെന്ന് ഞങ്ങളും പറയുന്നില്ല. വടന്നാൽ എരട്ടന്നത സാധാരണയാണല്ലൊ അത കൂട്ടത്തിൽ ദുർല്ലഭം ചിലദിക്കിൽ വാചകത്തിനു ഭാഗിട്ടപാരായ്ക്കയൊ അനന്വയത്തിലുള്ള തകരാറൊ അച്ചടിതെററുകളൊ ഇല്ലെന്നില്ല, പക്ഷെ അതൊന്നും ഗുണഭൂയിഷ്ഠമായ ഈ പുസ്തകത്തിൽ ഗണിക്കത്തക്കതാണെന്നു തോന്നുന്നില്ല. ഏതായാലും ഇങ്ങിനെയുള്ള പുസ്തകങ്ങളാണ് മലയാളഭാഷയുടെ പുഷ്ടിക്കു ആവശ്യം ഉണ്ടായിരിക്കേണ്ടതെന്നും സ്വഭാഷാസ്നേഹികളെല്ലാം ഇത വാങ്ങിവായിക്കേണ്ടതാണെന്നും ഞങ്ങൾ ബലമായി അഭിപ്രായപ്പെടുന്നു.

രാമനുണ്ണിനായരവർകൾ ഈ മാതിരി പുസ്തകനിർമ്മാണംകൊണ്ട് ഇനിയും സ്വഭാഷയെ പുഷ്ടിപ്പെടുത്താൻ ശ്രമിച്ചാൽ ഫലിക്കുമെന്നും മററു ഗ്രന്ഥകാരന്മാരും ഇദ്ദേഹത്തെയാണ് അനുകരിച്ചു നടക്കേണ്ടതെന്നും പറഞ്ഞാൽ തൽക്കാലം ഞങ്ങൾക്കു പറയുവാനുള്ളതെല്ലാം കഴിഞ്ഞു.



---

☞ പ്രിയവിലാപവും ചില ഖണ്ഡകൃതികളും, ശുചീന്ദ്രത്തെ സ്ഥലപുരാണം കയ്യൂററിയിരിക്കുന്നു. അഭിപ്രായം സ്ഥലച്ചുരുക്കത്താൽ നീട്ടി വെക്കേണ്ടിവന്നിരിക്കുന്നു.

ര. ര. വ.

ഷധം. ത്വഗ്രോഗങ്ങൾ പലതും മാറും; മേൽ മേഹകുഷ്ഠം മുതലായവയെ നശിപ്പിക്കും. വില കുപ്പി ഒന്നിനു ൪ ണ. തപാൽ ചിലവു മൂന്നു കുപ്പിവരെ ൩ ണ വേറെ.

൭. ലക്ഷ്മീകരകസ്തൂരിഗുളികകൾ— താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ട വിലയേറിയ സാധനം - തലവേദന, വായ്നാററം, അജീർണ്ണം, പിത്തവായു, ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയോ ഉപയോഗിക്കാം. ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ ഏതു ഗുരുദ്രവ്യത്തെയും ജീർണ്ണിപ്പിക്കും. പ്രസവകാലത്ത താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേർത്തിട്ടില്ല. കാശ്മീരത്തു നിന്നു വരുത്തിയ കസ്തൂരി പച്ചക്കർപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. ചുമ, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നു മുതൽ ൪ വരെ ഗുളികകൾ വെററിലചാറിൽ കൊടുത്താൽ മതി. ൧൦൦ ഗുളികകൾ ഉള്ള കുപ്പി ൧ ക വില അണ ൪. ൨ മുതൽ ൧൨ വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧. ക തപാൽ കൂലി ൫ ണ.

൮. ദന്തചൂർണ്ണം —സുഗന്ധമായുള്ളതും എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു ൩- ണ. തപാൽ ചിലവു ൨ കുപ്പിവരെ ൫ ണ വേറെ.

൯. ജ്വരസംഹാരി— കുളിർപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം, മുതലായവയ്ക്കു നന്നു. വില കുപ്പി ഒന്നിനു ൧ ക. തപാൽ ചിലവു ൬ ണ വേറെ,

൰. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം —ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇമ ഇവ ബഹുപുഷ്ടിയും തെരുതെ മായും കറുപ്പായും വളരും. കണ്ണിനു കുളുർമ്മയുണ്ടാകും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ചരോമം കറു

പി. സുബ്ബറായി, പരങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

ക്കും. രോമം പൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാക്കും. വില കുപ്പി ഒന്നിനു ൮ ണ, തപാൽ ചിലവു ൩ ണ വേറെ.

൯. രോമസംഹാരി— രോമം എവിടെ വേണ്ടന്നാക്കണമൊ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാററും. വില കുപ്പി ഒന്നിനു ൪ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

൧൦. അഗ്നിമാന്ദ്യസംഹാരി— ദഹനമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചുകലിക്കുക, മൂലബന്ധം, വയറുനോവു, വായ്നാററം, അജീൎണ്ണം, വയറുവീൎത്തുകയറുക നിദ്രാഭംഗം മുതലായ പിത്താപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി ഒന്നുക്കു അണ ൮. തപാൽ കൂലി അണ ൩ വേറെ.

൧൧. കൎണ്ണബിന്ദു—ചീക്കൊത്തു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കൎണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മയുണ്ടാക്കും. വില കുപ്പി ൧ക്കു ൮ ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

൧൨. സുഖഭേദിഗുളികകൾ— ഭേദി ശരിപ്പെടുത്തും. അജീൎണ്ണം, പിത്താപദ്രവങ്ങൾ, വായു, മലംപിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും. വില ഡപ്പി ഒന്നിനു ൮ ണ. തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്കു ൩ ണ വേറെ.

൧൩. നേത്രബിന്ദു—കൺനോവു, കൺകുത്തു, കൂച്ചം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീളകെട്ടു, ദൂരവെളിച്ചം, പൂവു, ചൊരപ്പു, എരിച്ചിൽ, ഇമ, പുരിക്കം ഇവയുടെ വലിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില കുപ്പി ഒന്നിനു ൮ ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

൧൪. സ്ഖലിതരക്ഷണി— ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും. വില ഡപ്പി ഒന്നിനു ൮ ണ. തപാൽ ചിലവു ൩ വരെ ഡപ്പികൾക്കു ൩ ണ വേറെ.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട് ജില്ല

൧൩. മൃഗകസ്തൂരി— കാശ്മീരിൽനിന്നും വരുത്തിയിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസിൽ ഉണ്ട. ൧ രൂപാതൂക്കത്തിനു ൪൦ ക വില. ഒരു രൂപാമുതൽക്കുള്ള ഏതു സംഖ്യക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽച്ചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലൊ ആയിരിക്കണം.

൧൪- തേൾവിഷത്തിന്ന സിദ്ധൌഷധം— തേൾകടിച്ച സ്ഥലത്ത രണ്ടുതുള്ളി ഒഴിച്ചാൽ പെട്ടന്നൊ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧-ക്ക ൧ ക ൪ ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ച വാങ്ങുന്നവൎക്ക ഡസൻ ൧ ക്ക ൨ ക. ൮ ണ. ഉള്ളവിലയിൽ കുറച്ച മാത്രമെ വില ചുമത്തുന്നുള്ളു. വി. പി. കമ്മീഷൻ ൩ ണ പുറമേ. ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൩ ണ. സിലോൺ ൭ ണ്

൧൫. വ്രണവിരോപണ തൈലം— ഈ കുഴമ്പ പിത്തപുണ്ണ മുതലായ എല്ലാവിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇത സകല കൃമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു. വില ൮ ണ. മൂന്നു കുപ്പിവരെ വി. പി. കമ്മീഷൻ ൩ ണ മാത്രം.

൧൬. കണ്ഠശുദ്ധി ഗുളിക—ഇതു കണ്ഠം തെളിഞ്ഞ് ശാരീരം നന്നാവുന്നതിന്ന അതി വിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ട അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു. വില ൮ ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൩ ണ.

൧൭. സ്നാനചൂൎണ്ണം—ഈ പൊടി തേച്ചുകുളിക്കുന്നതിന്ന വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞ, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും

---

സുഖവും എല്ലായ്പ്പോഴും തോന്നിക്കും. ഇത ഇന്ത്യയിലുള്ള എല്ലാവ ക്കും വേണ്ടതാകുന്നു. വില ൩ ണ. വി. പി. കമ്മീഷൻ ൩. ണ.

൧൦. സഞ്ജീവഗുളിക— കുട്ടികൾക്കുണ്ടാകുന്ന പനി, ജല ദോഷം, തലവേദന, ചുമ, അതിസാരം, അരിശസ്സ, ഉറക്കമില്ലാ യ്ക ഇവക്കും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയ സ്സന്മാൎക്കും ഒരുപോലെ ഉപകരിക്കാവുന്നതാകുന്നു. വില ൪൦ ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൫ ണ.

൧൧. ഒന്നാംതരം ഗോരോചനഗുളിക— എല്ലാവിധ പനി കൾക്കും അതു സംബന്ധമായി പ്ലീഹ, കരള് ഇതുകളിൽ ഉണ്ടാ വുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതി സാരം, അരിയസ്സ്, ഉറക്കമില്ലായ്ക, ആന്ത്രവായു മുതലായ എല്ലാ ഉദര രോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു. വില ൪ ണ. വി- പി- കമ്മീഷൻ ൩ കുപ്പിവരെ ൫ ണ.

൧൨. ത്വഗ്രോഗപരിഹാരി— ഈ ഔഷധം കരപ്പൻ, ചുണ ങ്ങ്, ചൊറി, ഒട്ടവട്ട, പോളൻ, ചൂട്, പുഴക്കടി, താരണം, മുത ലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററ വും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉ പയോഗിച്ചാൽ മതി. വി. പി. കമ്മീഷൻ ൫ ണ.

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം ഗോരോചനം | | ത്രപാത്തുക്കം | ൧-ക്ക | ൪ | ൦ | ൦ |
| ടി | മഞ്ഞൾ | ടി | ൧-ക്ക | ൧ | ൦ | ൦ |
| ടി | പച്ചകർപ്പൂരം | ടി | ൧-ക്ക | ൧ | ൦ | ൦ |

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴു തണം.

---

പി. സുബ്ബരായി, പറങ്കിപ്പേട്ട,

തെക്കേ ആർക്കാട്ട് ജില്ല.

# വ്യവഹാരചിന്താമണി.

എല്ലാ ഇംഗ്ലീഷ് മാസവും 30-ാം നു- പ്രസിദ്ധപ്പെടുത്തുന്ന

ഒരു വിശേഷനിയമമാസിക.

പത്രാധിപർ

ചെങ്കളത്ത് കരുണാകരമേനോൻ ബി. എ.

———:o:———

മലബാർ, കൊച്ചി, തിരുവിതാംകൂറ് ഒരുപോലെ പ്രചാരം.

വരിസംഖ്യ—എപ്പോഴും മുൻകൂറ്.

| | | | |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | 4-0-0 | വി. പി. ഒരു കൊല്ലത്തേക്കു | 4-1-0 |
| ആറുമാസത്തേക്കു | 2-0-0 | ആറുമാസത്തേക്കു | 2-1-0 |

മദിരാശി, കൽക്കത്താ, അലഹബാദ, ബൊമ്പെ, കൊച്ചി, തിരുവിതാംകൂറ് } വിധികൾ

ഹൈക്കോട്ടു ലേഖനം, ഒന്നാംതരം കടലാസ്സ, മേത്തരം അച്ചടി, യോഗ്യരുടെ മരായപടം, യോഗ്യലേഖകന്മാർ, വിശേഷ പത്രാധിപ കുറിപ്പുകൾ } മാസം 56 പുറം

പത്രാധിപാഭിപ്രായങ്ങൾ.

**കേരളസഞ്ചാരി**— നിയമകാര്യത്തിൽ ഉപാദ്ധ്യായൻ.

**മ. മനോരമാ**— മേനോന്റെ പുതിയ സ്യമന്തകത്തെപ്പോലെ വേറെ ഒരു പത്രത്തിനു ചിലവില്ല.

**മനോരമ**— സകല മുതൽക്കാരും വാങ്ങേണ്ടതാണ,

**കേരളപത്രിക**— കക്ഷികൾക്കു അത്യുപകാരം.

———

കൊച്ചിവിധികളുടെ പോക്കറിവാൻ "ചിന്താമണി" ഏകമാർഗ്ഗം.

കൊച്ചി വിധികൾ 7-ാം നമ്പ്ര മുതൽക്കും, തിരുവിതാംകൂർ വിധികൾ 9-ാംനമ്പ്ര മുതൽക്കും പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. നിങ്ങൾ ചിന്താമണി കണ്ടിട്ടില്ലെങ്കിൽ തരംനോക്കുവാൻ ഒരു ബ്രിട്ടീഷ്പോസ്തകാർഡ അയച്ചാൽ മടക്കത്തപാലിൽ സൌജന്യമായി നിങ്ങൾക്കു ഒരു പ്രതി അയച്ചുതരും. ലോകവ്യുല്പത്തിയുണ്ടാവാൻ ക്രമമായി "ചിന്താമണി" പാരായണംചെയ്യുന്നത ഒഴിച്ചു അന്യമാർഗ്ഗം ഇല്ല.

എന്ന വ്യവഹാരചിന്താമണി മാനേജർ,

വള്ളുവനാട്, മലബാർ.

# ഭാഷാവിക്രമോവ്വശീയം.

1905-ാമത വഷത്തെ എഫ്. എ. പരീക്ഷയ്ക്കു സവ്വകലാശാലയിൽനിന്നു തിരഞ്ഞെടുത്തിട്ടുള്ളതും കൊടുങ്ങല്ലൂര് കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ടു തജ്ജമ ചെയ്തിട്ടുള്ളതും ആയ വിക്രമോവ്വശീയം ഭാഷാനാടകത്തിന്റെ പുതിയ പതിപ്പ സംസ്കൃതപണ്ഡിതൻ രാമപ്പിഷാരോടി അവർകളുടെ ടിപ്പണിയോടുകൂടി അച്ചടിച്ചു തയ്യാറായിരിക്കുന്നു. പുസ്തകത്തിന്റെ വില പ്രതി 1 ക്കു തപാൽകൂലി അടക്കം 14 അണ രസികരഞ്ജിനി ആപ്പീസ്സിലേക്ക് മുൻകൂറായി അയച്ചാൽ പുസ്തകം കിട്ടുന്നതാണ്. നാഗരാക്ഷരത്തിൽ രാമചന്ദ്ര എന്ന "രസികരഞ്ജിനി" പത്രാധിപരുടെ മുദ്രയില്ലാത്ത ബുക്കുകൾ വ്യാജമാകുന്നു.

മേൽപറഞ്ഞ നാടകത്തെ കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു പരിശോധിച്ച് അതിലുള്ള കഥാസാരം, ഗുണദോഷം, താത്പം, രസം ഇവകളെ ഭംഗിയായും സയുക്തികമായും എഴുതീട്ടുള്ള ഗ്രന്ഥം, ഈ മാസികയിൽ മാത്രം പ്രസിദ്ധം ചെയ്യുവാൻ അദ്ദേഹം അനുവദിച്ചിട്ടുള്ളപ്രകാരം തുടച്ചയായി പ്രസിദ്ധം ചെയ്തു തുടങ്ങിട്ടുള്ളത്. സാഹിത്യവിഷയത്തിൽ താല്പയ്യമുള്ളവരും വിശേഷിച്ച് വിദ്യാൎത്ഥികളും വായിച്ചറിയേണ്ടതാകുന്നു. മലയാളത്തിൽ ഇങ്ങിനെ ഒരു ഗ്രന്ഥം ഇതിന്നു മുമ്പ് ഉണ്ടായിട്ടില്ലെന്നു ഞങ്ങൾ ധൈയ്യത്തോടുകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. രഞ്ജിനി കുറച്ചു പ്രതിമാത്രമെ വിശേഷാൽ അടിക്കുന്നുള്ളു. അതുകൊണ്ടു ആവശ്യമുള്ളവർ ഉടനെ വാങ്ങിയില്ലെങ്കിൽ പിന്നെ ഇച്ഛാഭംഗത്തിന്ന് ഇടയാവുന്നതാണ്.

ര. ര. മാനേജർ.

രസികരഞ്ജിനി ആപ്പീസ്സിൽ വില്പാൻ തയ്യാർ.

| | | | |
|---|---|---|---|
| സാക്രട്ടീസ്. കെ. രാമകൃഷ്ണപിള്ള | 0 | 2 | 0 |
| വെണ്മണി അച്ഛൻ നമ്പൂരിപ്പാട്ടിലെ നളചരിതം കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ കൊറത്തിപ്പാട്ടും ... ... ... ... ... | 0 | 0 | 2 |
| നാഗാനന്ദം(ഭാഷാനാടകം)പറയാട്ട അമൃതമേനോൻ | 0 | 10 | 0 |

തപാൽകൂലി പുറമെ, മേൽപറഞ്ഞ പുസ്തകങ്ങൾക്ക രസികരഞ്ജിനി മാനേജരോട് ആവശ്യപ്പെടുക.

ര. ര. മാ.

# കവനോദയം.

വൈദ്യം, ജ്യോതിഷം, കിളിപ്പാട്ട്, തുള്ളൽ, നോവൽ, നാടകം മുതലായി വിശേഷപ്പെട്ട അനേകം കൃതികൾ ഇതിൽ ചേൎത്തുവരുന്നു. കൊല്ലത്തിൽ 6 പ്രാവശ്യം പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകമാലയിൽ ഓരോ കുറി 64 ഭാഗങ്ങളിൽകൂടി 5 കൃതികളിൽ കുറയാതെ ഉണ്ടായിരിക്കും. കൊല്ലത്തിൽ 4 ഉറപ്പിക വരി അടച്ചാൽ മതി. തപാൽകൂലി പുറമെ വേണ്ട. വിദ്യാൎത്ഥികൾക്കാണെങ്കിൽ മുൻകൂറ് ഒന്നര ഉറപ്പിക തന്നാൽ മതിയെന്ന് ഒരു പുതിയ നിശ്ചയം ചെയ്തിരിക്കുന്നു. ഈ പുസ്തകമാലയിൽ ഉൾപ്പെട്ടതും അല്ലാത്തതുമായ അനേക പുസ്തകങ്ങൾ ഇവിടെ വില്പാനുണ്ട്. ചിലതിന്റെ വിവരം താഴെ ചേൎക്കുന്നു.

ജ്യോത്സികവിഷവൈദ്യം— ഈ പുസ്തകം കൈവശം ഉണ്ടായിരുന്നാൽ പാമ്പുകടിച്ച ഉടനെ വൈദ്യന്റെ അടുക്കെ ഓടേണ്ടിവരികയില്ല. വില 12 അണ.

സദ്വൃത്തമാലിക— മലയാളത്തിലുള്ള വൃത്തങ്ങളുടെ എല്ലാ സ്വഭാവങ്ങളും അറിവാൻ ഈ പുസ്തകം മാത്രമെയുള്ളു. വില 8 ണ.

ജാനകീപരിണയം — കൊട്ടാരത്തിൽ ശങ്കുണ്ണി ഉണ്ടാക്കിയ ഒരു രസികനാടകമാണിത്. മന്നാടിയാരുടേതല്ല. വായിപ്പാൻ ബഹുരസമുണ്ട്. വില 1 ക. മാത്രം,

* ഹസ്തലക്ഷണദീപിക— ഈ പുസ്തകം കൈവശമുണ്ടെങ്കിൽ കഥകളിയെ ഊമക്കളിയെന്നു പറവാനിടവരികയില്ല. വില 4 ണ.

*കചാശതകം ഇതൊന്നു വായിച്ചുനോക്കുവിൻ വില 2 ണ.

*ചക്കാചക്കനാടകം ചിരിക്കാതെ ഇതു വായിപ്പാൻ പ്രയാസം. വില 6 ണ.

ഇവകൾക്ക് തപാൽകൂലി പുറമെ *ഈ അടയാളം വെച്ചവ ഒഴികെ ശേഷമെല്ലാം അച്ചടി അതിമനോഹരം. കടലാസ്സ് എല്ലാം ഒരുപോലെ ബഹുവിശേഷം. താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ എല്ലാ പുസ്തകങ്ങളും വി. പി. ആയി അയച്ചുകൊടുക്കും.

കെ. കണ്ണൻ നമ്പ്യാര്,
(*Nadapuram*) കവനോദയം മാനേജർ,
നാദാപുരം.

## T. S. SUBRAMANIA & Co.

കവിരാജനഗേന്ദ്രനാഥസെൻ എന്നവരുടെ

ആയുർവ്വേദ വൈദ്യശാല,

33, അമ്മേനിയൻ തെരുവ്, മദ്രാശി.

Panchatikta Batika പഞ്ചതിക്ത ഗുളിക. മലമ്പനികൾക്കു ള്ള ഒരു സിദ്ധൌഷധം. മുപ്പതു ഗുളികയുള്ള ഒരു പെട്ടിക്കു ൧ ക. വ ളരെക്കാലം നിലനിന്നിട്ടുള്ള പനികളെ കളവാൻ ഈ ഗുളികകൾ രാജാവാണ്. സ്ഥിരമായ ശാന്തിയുമുണ്ടാവും. മലമ്പനികൾ എ ല്ലാ ജാതികളും സ്ഥിരജ്വരങ്ങളും ചൂട്ട കടുപ്പമായ ജ്വരവും ചൂട്ടുകുറ ഞ്ഞ ജ്വരവും വയററിൽ പ്ലീഹ വീങ്ങും കരൾ വീങ്ങുമുള്ള ജ്വരം, കരയോട്ടുകൂടിയ ജ്വരം, നാലരവാടൻജ്വരം ഇത്യാദി നാനാജ്വര ങ്ങളിലും പഞ്ചതിക്ത ഗുളികകൾ ഫലിക്കും. കാലജ്വരങ്ങളിലും മലമ്പനികളിലും ഈ ഗുളികകൾ ഉത്തമഫലിതമുള്ളവയാണ്. ക്വൈനാവു എന്നു പേർ പറയുന്ന ഇംഗ്ലീഷു മരുന്നിനു ജയി പ്പാൻ കഴിയാത്ത പനികളിലും ക്വൈനാ തോററ ഓടിട്ടുള്ള സ്ഥാ നങ്ങളിലും പഞ്ചതിക്ത ഗുളികകൾ ഫലിക്കും. പനികളെ ത ല്ക്കാലം ശമിപ്പിക്കുമെന്നു മാത്രമല്ല ആ പനികൾ പിന്നീടു മടങ്ങിവ രാതിരിപ്പാൻ തക്കവണ്ണം വേരോടുകൂടി പനിയെ അറുത്തുകളയും. ഇതു ഒരു വിശേഷ ഗുണമാണ്.

Prameha Bindu പ്രമേഹവിന്ദു സകല അവിവേകജന്യ രോ ഗപ്രത്യൌഷധം. ഒരു കുപ്പി മരുന്നും ഒരുപെട്ടി ഗുളികയുംകൂടി ൧ ക. വ ണ. ആശ്ചര്യകരമായ ഈ മജ്ജബലവർദ്ധനരസം ദൂഷിച്ച രക്ത ത്തിന്നും പോഷണസാമാർത്ഥ്യം കുറഞ്ഞ ചോരക്കും മജ്ജാക്ഷീണ ത്തിന്നും അകത്തികൽ ഭവിക്കുന്ന ബലക്ഷയം മുതലായ മഹാസങ്ക ട വ്യാധികൾക്കും ഇതു ഉത്തമ ഔഷധംതന്നെ. ക്ഷീണിച്ച ദേഹ ത്തിന്നു മിടുക്കും ബലവും വരുത്തി തേഞ്ഞുമാഞ്ഞു മയങ്ങി മങ്ങിയ അംഗപ്രസാദത്തിനു രണ്ടാമതും ജീവസ്സും പുഷ്ടിയും പരപ്പും വരു ത്തുന്നതോടുകൂടി നാൾതോറും ക്ഷയിക്കുന്ന മനോല്ലാസത്തെ പുനരു ജ്ജീവിപ്പിച്ച് നിരാശ ബാധിച്ചിട്ടുള്ള ജനങ്ങളെ ജീവനിൽ കൊതി യുള്ളവരാക്കി ഗൃഹസ്ഥ ധർമ്മങ്ങളിൽ സുഖവാസനയുള്ളവരാക്കി

ചെയ്യും. തലച്ചോറിന്നു ഉശിരും ജാഗ്രതയും വരുത്തി ബുദ്ധിക്കും ആലോചനാശക്തിക്കും ഓൎമ്മശക്തിക്കും അനുമാനസാമൎത്ഥ്യത്തിന്നും മുമ്പില്ലാത്ത ഒരു ചൈതന്യത്തെ വരുത്തി ബുദ്ധികൊണ്ടുള്ള അദ്ധ്വാനങ്ങൾക്കു സാമൎത്ഥ്യത്തെ വരുത്തി മനസ്സുകൊണ്ടുള്ള വേലകൾക്കു എല്ലാവരേയും സമൎത്ഥന്മാരാക്കും. അസ്ഥിസ്രാവു പിടിപെട്ടു വൈദ്യന്മാരെല്ലാം കൈവിട്ടു പോയിട്ടുള്ള ദുസ്സാദ്ധ്യരോഗത്തിൽ കൂടി ഈ പ്രമേഹബിന്ദു സേവിച്ചാൽ ആശ്ചൎയ്യമായ ഗുണം കാണും. മൂത്രം അകത്തു നില്ക്കാതേയൊ മൂത്രസഞ്ചിക്കു ചൊറിച്ചിലും പുണ്ണും മൂത്രം നിൎത്തുവാൻ കഴിയാതേയും മൂത്രപിണ്ഡങ്ങൾക്കു ഈ ജാതിരോഗങ്ങൾ ഉണ്ടാവുന്നതും മൂത്രസഞ്ചിയിൽനിന്നു കഫപ്രായത്തിൽ പാലുപോലെ വെളുത്തു തടിച്ച കുഴമ്പുപോലെ ഒരു വസ്തു മൂത്രനീരിക്കൊണ്ടു ഒഴിച്ചുപോകുന്നതിൽ ഈ ഔഷധം ഗുണംവരുത്തും. സ്ത്രീയോ പുരുഷനൊ ആലോചനകൂടാതെ അമിതസുഖങ്ങളെ അനുഭവിച്ചാലുണ്ടാകുന്ന പരമദ്രോഹികളായ രോഗങ്ങളെ ഈ പ്രമേഹബിന്ദു അകററിക്കളയും.

Ratibilas രതിവിലാസം. മജ്ജാക്ഷീണമനോരോഗാദികൾക്കു ആശ്ചൎയ്യഫലിതമുള്ള പ്രത്യേകൌഷധം. പതിനഞ്ചു ദിവസത്തേക്കു രണ്ടു പെട്ടി ഗുളികകളും ഒരു കുപ്പി എണ്ണയുംകൂടി ൫ ക. ശരീരത്തിലുള്ള അവയവങ്ങളിൽ മജ്ജാതന്തുസമൂഹമാണ് ഏററവും വിശേഷമായി സ്ഥിതി വരുത്തപ്പെട്ടിട്ടുള്ളതു. അതിൻെറ സ്ഥിതി നോക്കിയറിഞ്ഞാൽ ദേഹത്തിലുള്ള സകല രോഗങ്ങളുടേയും സ്വഭാവം തിരിച്ചറിയാം. മജ്ജകൾ ബലഹീനങ്ങളായാൽ പുരുഷൻ അതിവേഗത്തിൽ രോഗിയായിവരും. മജ്ജകൾക്കു കേടു തട്ടുമ്പോൾ സകല അവയവങ്ങളും അവയവ പ്രവൃത്തികളും ക്രമക്കേടുകൾകൊണ്ടു ക്ഷീണിച്ചു രോഗമുണ്ടാകും. അതിയായിട്ടുള്ള മദ്യപാനവും ആ തരത്തിലുള്ള അതിഭോഗങ്ങളും തലയുഷ്ണിപ്പാൻ തക്കവണ്ണമുള്ള പ്രവൃത്തികളും ഇന്ദ്രിയങ്ങൾക്കു ക്ഷീണം വരുവാൻ തക്കവേലകളും ഒരുപോലെ മജ്ജകളെ ക്ഷീണിപ്പിക്കും. അതുതന്നെ രോഗമാവും. മജ്ജകൾക്കു വന്നിട്ടുള്ള ബലഹീനതകൊണ്ടു രോഗം ഭവിച്ചിട്ടുള്ള ജനങ്ങൾ സുഖഹാനിയെ മൌനമായി അനുഭവിച്ചു ദുഃഖിക്കുന്നു. അവൎക്കു ജീവൻ ഒരു ഭാരമായി വരുന്നു. അവൎക്കു മരണം സൌഖ്യമെന്നും തോന്നും. ജീവകാലത്തിങ്കൽ

ഈ രോഗികൾക്കു കെൽപ്പും ഒട്ടും ഉണ്ടാവില്ല. ജീവസ്സുമാത്രം അവരിൽ കാണില്ല. ഇഹലോകസുഖങ്ങളെ യഥേഷ്ടം അനുഭവിപ്പാൻ അവൎക്കു ആശയുണ്ടാവാതെ വരുമ്പോൾ ഇഹലോകത്തിങ്കലുള്ള ഓരോ കഷ്ടപ്പാടുകളെ തടുത്തു ജയിപ്പാനും അവർ ആളാവുന്നതല്ല. ഈ മഹാരോഗത്തിനു പററുന്ന ഔഷധങ്ങൾ അനേകം വില്ക്കാനുണ്ടെന്നു പലരും പലേടങ്ങളിലും പ്രസിദ്ധം ചെയ്യുന്നു; അവയിൽ ഫലിതം ഏറിയവയേ ഉള്ളുവെന്നും കാണുകയും ചെയ്യും. ഈ വക ഔഷധങ്ങളെ ഞങ്ങൾ വാങ്ങി ശാസ്ത്രവിധികൾക്കനുസരിച്ചു പരിശോധിച്ചു പരീക്ഷിച്ചു നോക്കീട്ടുള്ളതിൽ ആ വക മരുന്നുകൾ ഒന്നെങ്കിലും പറയുന്ന ഗുണങ്ങളെ ചെയ്തുകൊടുപ്പാൻ സാമൎത്ഥ്യമുള്ളതായി കണ്ടിട്ടില്ല. ഒന്നെങ്കിലും നല്ലതില്ല. ഇതു് അനേകം വൈദ്യന്മാരുടെ അനുഭവമാണ. അതുകൊണ്ട് ഈ മഹാദുഃഖകാരിയായ രോഗത്തിന്ന ഔഷധങ്ങളില്ലെന്നു ജനങ്ങൾ വിശ്വസിക്കുന്നു. ഇതു തെററാണ. കരുണാനിധികളായി സൎവ്വജനങ്ങളുടേയും നന്ദിക്കു പാത്രങ്ങളായ ഋഷികൾ ഈ രോഗനിദാനം വരുത്തി അതിനു തക്ക മരുന്നുകൾ നിശ്ചയിച്ചിരിക്കുന്നു. ഈ അതിദുസ്സഹമായ രോഗത്തിൻെറ വേരറുത്തു അതിനെ ശാന്തിവരുത്തുന്നതിന്നു ഒരൌഷധമുള്ളതു മേല്പറഞ്ഞ രതിവിലാസമാണ. അതുകൊണ്ടു ജനങ്ങൾക്കു കെൽപ്പും ഉശിരും വൎദ്ധിക്കും. വളരെ ശുഷ്കാന്തിയോടുകൂടി പണിപ്പെട്ടു ജാഗ്രതയായി ഞങ്ങൾ ഇതിനെ ഉണ്ടാക്കിയിരിക്കുന്നു. ഇന്ത്യാരാജ്യത്തിൽ അനേകായിരം ജനങ്ങൾക്കു ഈ മരുന്നു ഞങ്ങൾ കൊടുത്തു പരീക്ഷിച്ചിരിക്കുന്നു. ഒരു ഒററ സംഗതിയെങ്കിലും ഫലിതമില്ലാതെ കണ്ടിട്ടില്ല, 'ഈ രോഗം ശമിക്കില്ല എന്തു ചെയ്യട്ടെ'— എന്നു നിരാശപ്പെട്ടിട്ടുള്ള ജനങ്ങൾ ഈ രതിവിലാസത്തെ വാങ്ങി ഒന്നു പരിക്ഷിച്ചു നോക്കട്ടെ.

അല്പകാലത്തിനുള്ളിൽ ദേഹക്ഷീണത്തെ കളയും, മജ്ജകൾക്കു ശവപ്രായമായ ക്ഷീണമുണ്ടെങ്കിൽ അതിനെ തീൎക്കും. ബാല്യത്തിൽ ബുദ്ധിമോശംകൊണ്ടു ആലോചനയില്ലാതെ ഓരോ ദുൎവ്യാപാരങ്ങളെക്കൊണ്ടും അതിഭോഗങ്ങളെക്കൊണ്ടും കെല്പററ ജീവശവങ്ങളായവരുടെ ജീവസ്സും മിടുക്കും മടങ്ങിവരുവാൻ ഇത്ര നല്ല ഔഷധമില്ല. മജ്ജാകേന്ദ്രങ്ങളായ സ്ഥാനങ്ങളെ പ്രത്യേകം ഈ ഔഷധം ബലപ്പെടുത്തും. വൈദ്യശാസ്ത്രപാണ്ഡിത്യമുള്ള ചികിത്സാരി

സുഭകൾ നിശ്ചയിച്ചുവരുന്ന ടോണിക് (ബലദായകങ്ങൾ) എന്ന ഔഷധങ്ങളെല്ലാം പരക്കെ ദേഹചൈതന്യത്തേയും മെയ് മിടുക്കിനേയും ഓൎമ്മശക്തിയേയും ഇന്ദ്രിയബലത്തിനേയുംഉണ്ടാക്കും. കെൽപ്പു മങ്ങിമറഞ്ഞു തേഞ്ഞുമാഞ്ഞു കിടക്കുമ്പോൾ; ചൈതന്യത്തെ രണ്ടാമത ഉണ്ടാക്കാൻ ഈ മരുന്നുകൾ ഉപകരിക്കും. മടിയും ഉറക്കവും തൂങ്ങലും മൌഢ്യവും തീരാൻ ഈ മരുന്നുകൾ ഏററവും ഉതകും. കഠിനമായ അദ്ധ്വാനംകൊണ്ടോ അതി പ്രയത്നംകൊണ്ടോ അതി ജാഗ്രതയായി പുസ്തകകാലക്ഷേപം ചെയ്തു് പഠിച്ചതുകൊണ്ടോ ബാലബുദ്ധികൊണ്ടു വരുന്ന അതിഭോഗങ്ങളെക്കൊണ്ടോ പാനസാഹസംകൊണ്ടോ ശീതോഷ്ണാധിക്യംകൊണ്ടോ ആഹാരമൈഥുനാദിസാഹസങ്ങൾകൊണ്ടോ വല്ല ദീനങ്ങളും ഉത്ഭവിച്ചിട്ടുണ്ടെങ്കിൽ അതു നശിപ്പാൻ ഉപായം രതിവിലാസമെന്ന ഞങ്ങളുടെ മരുന്നു സേവിക്കുന്നതുതന്നെ. മജ്ജകളുടെ ക്ഷീണത്തെ തീൎക്കും. ദേഹാവയവങ്ങൾക്കെല്ലാം ചൈതന്യലാഭവും ഉശിരും ഉണ്ടാവും. ക്ഷീണംകൊണ്ടും മനോബലഹാനികൊണ്ടും ഉണ്ടാവുന്ന കേടുകളെ തീൎക്കും.

ഫലിതമേറിയ ഈ ഔഷധത്തിന്റെ കൎത്താവു സൎവ്വേശ്വരനായ ശിവനാണ്. അതിന്റെ സഹായംകൊണ്ടു അനേകായിരം ജനങ്ങൾ സുഖപ്പെട്ടിട്ടുണ്ട്.

മേല്പറഞ്ഞ എല്ലാ മരുന്നുകളും താഴെ എഴുതിയ മേൽവിലാസത്തിൽ എഴുതി ചോദിക്കേണ്ടതാണ്. എഴുത്തുകുത്തുകൾ മലയാളത്തിലോ, തമിഴിലോ, ഇംഗ്ലീഷിലോ ആയിരിക്കണം.

ടി. എസ്സ്. സുബ്രഹ്മണ്യ ആൻറ് കമ്പനിക്കാര,
33, അൎമ്മേനിയൻ തെരുവു,
മദ്രാശി.

*Messrs T. S. SUBRAMANIA & Co.*
*33, Armenian Street,*
*MADRAS*

# കമ്മീഷൻ

---

രസികരഞ്ജിനിക്ക പുതിയ വരിക്കാരെ ഉണ്ടാക്കി അവർ വരിപ്പണം മുഴുവൻ മുൻകൂറായി പിരിച്ച പേരുവിവരപ്പട്ടികയോടുകൂടി ആ സാഖ്യ ആപ്പീസ്സിൽ അടക്കുന്നവക്ക 15-കയിൽ കുറയാതെയുള്ള സാഖ്യകൾക്ക 100-ക്ക-10 ക. വീതം കമ്മീഷനും 20 കയിൽ കുറയാതെ പിരിച്ചടക്കുന്നവക്ക മേല്പറഞ്ഞ കമ്മീഷനും പുറമെ മുപ്പതാതെ ഉറപ്പികക്ക രഞ്ജിനിയുടെ ഓരേ പ്രതിവീതം സൌജന്യവും കൊടുക്കപ്പെട്ടും.

ര. ര. മാനേജർ.

---

൯ൻ മേടത്തിൽ പണം അടച്ചവരുടെ പേരു വിവരം.

| | | ക. ണ. സ. |
|---|---|---|
| കെ. രാജരാജവമ്മ കോയിത്തമ്പുരാൻ തിരുമനസ്സു കൊണ്ട് | | 3 0 0 |
| മ. രാ. രാ. വിദ്യാൎത്ഥി സംഘം സെക്രട്ടറി | അവർകൾ | 2 0 0 |
| ,, വൈരമനാമഠത്തിൽ വാസുദേവൻപോററി | ,, | 1 12 0 |
| ,, ചാലിശ്ശേരി പത്മനാഭമേനോൻ | ,, | 3 0 0 |
| ,, അ. അനന്തപ്പൈ | ,, | 3 0 0 |
| ,, ആർ. നാരായണമേനോൻ | ,, | 3 12 0 |
| ,, വി. കെ. കിഴക്കെ ശ്രാമ്പിക്കൃഷ്ണമേനോൻ | ,, | 3 0 0 |
| ,, ചാത്തനാത്ത കുഞ്ഞിരാമമേനോൻ | ,, | 3 0 0 |
| ,, പി. കോലപ്പനായഡു | ,, | 3 0 0 |
| ,, ഡാക്ടർ ടി. എം. നായർ | ,, | 3 8 0 |
| ,, തൊമ്മൻകുട്ടി | ,, | 3 0 0 |
| ,, സി. ററി. രാമപ്പൈ | ,, | 3 0 0 |
| ,, പി. നാരായണമേനോൻ | ,, | 3 0 0 |

| | | | | |
|---|---|---|---|---|
| മ. രാ. രാ. എ. എസ്സ്. വെങ്കടേശ്വരശേണായിഅവർകൾ | | 8 | 0 | 0 |
| ,, ബപ്പുറ്റെപ്പു നാരായണപ്പൈ | ,, | 3 | 0 | 0 |
| ,, പുത്തൻവീട്ടിൽ വി. നരസിംഗപ്പൈ | ,, | 3 | 0 | 0 |
| ,, വി. കെ. രാമൻമേനോൻ | ,, | 3 | 0 | 0 |
| ,, എൻ. പരമേശ്വരൻ ഉണ്ണിത്താൻ | ,, | 2 | 0 | 0 |
| ,, ടി. നാരായണൻനമ്പി | ,, | 0 | 8 | 0 |

രസികരഞ്ജിനിയുടെ വരിസംഖ്യ ഇതുവരേയും അടച്ചിട്ടില്ലാത്ത വരിക്കാർ ദയവുചെയ്ത്, അവരവരുടെ പക്കൽനിന്നും വരേണ്ടതായ സംഖ്യ ഉടനെ അയച്ചുതരുവാൻ അപേക്ഷ





# സംഗതിവിവരം





വിദ്യാവിനോദിനി അച്ചുക്കൂടം



൧൦൮൯

പുസ്തകം ൮ | ഇടവമാസം | ലക്കം ൧൦

മംഗളം.

കട്ടാപാൽവെണ്ണ[illegible]വകമധുമൊഴിമാർചൊല്ലിട്ടാചീത്തപാരം
കേട്ടാകൈകൊട്ടിയാർത്തുനിജസഖരൊട്ടുക്കൂടീട്ടുപാത്രാന്തകത്തും
വിട്ടാഗോപാലദാരതജ്ജനനികളരികിൽഗോപിവൃന്ദേകടക്കൺ
വിട്ടാമട്ടിൽകളിക്കുംസുകൃതികുലസുഖാംഭോധിസൌഖ്യാതരട്ടേ.

ചുനങ്ങാട്ട് കല്യാണിക്കുട്ടിയമ്മ.

# മിസ്സസ് ബെസന്റ

ഇംഗ്ലീഷിൽ ഉള്ള തിയോസഫി എന്ന പദത്തെ പരിഭാഷപ്പെടുത്താൻവേണ്ടി സംസ്കൃതഭാഷയിൽനിന്ന് തിരഞ്ഞു പിടിച്ചുകൊണ്ടുവന്ന പദമാണ് ബ്രഹ്മവിദ്യ എന്ന വല്ലവരും വിചാരിക്കുന്നുണ്ടെങ്കിൽ അത് തെററാണെന്ന് നിസ്സംശയം പറയാം. ബ്രഹ്മവിദ്യ എന്ന പദം ഭഗവൽഗീതയുടെ ഓരോ അദ്ധ്യായത്തിന്റെ അവസാനത്തിലും കാണ്മാനുണ്ട്. പുരാണേതിഹാസങ്ങളിൽവെച്ച് ഭാരതവും, ഭാരതത്തിൽവെച്ച് ഭഗവൽഗീതയും, പ്രസിദ്ധങ്ങളാണല്ലൊ.

ബ്രഹ്മവിദ്യ എന്നുവെച്ചാൽ എന്ത്?— സംസ്കൃതത്തിലെ 'വിദ്' (അറിവ്) എന്ന ധാതുവും ലാററിനിലെ 'വിഡീറി' (കാണുന്നു) എന്ന ധാതുവും ഒന്നാണ്. 'അറിയുന്നു' 'കണ്ടറിയുന്നു' എന്നുള്ള വ്യത്യാസമെയുള്ളു. ബ്രഹ്മവിദ്യ എന്നു വെച്ചാൽ ബ്രഹ്മജ്ഞാനം എന്നാണ് താല്പര്യം. 'തിയോസാഫിക്കെൽ സൊസൈററി' എന്നുവെച്ചാൽ ബ്രഹ്മവിദ്യാസംഘം എന്നൊ ബ്രഹ്മജ്ഞാനമാൎഗ്ഗമെന്നൊ ധരിക്കേണ്ടതാകുന്നു. ക്രി. വ. ൧൮൭൫-ൽ അമേരിക്കയിൽ ന്യൂയോൎക്ക് എന്ന നഗരത്തിൽ സ്ഥാപിതമായ ഒരു സംഘത്തിൻെറ ഉദ്ദേശങ്ങൾ:—

൧. അവരവരുടെ വൎണ്ണാശ്രമാചാരങ്ങൾക്കു പുറമേ സകല മനുഷ്യരിലും ഭ്രാതൃസ്നേഹത്തോടുകൂടി പ്രവൎത്തിക്കുക,

൨. വിവിധമതങ്ങളിലുള്ള തത്വങ്ങളുടേയും ശാസ്ത്രങ്ങളുടേയും താരതമ്യങ്ങളെ അറിയുക,

൩. ഇതുവരെയും വിശദമാവാത്ത പ്രകൃതിവ്യവസ്ഥകളേയും മനുഷ്യരിൽ ലയിച്ചുകിടക്കുന്ന ശക്തികളേയും തിരഞ്ഞു പിടിച്ചു വെളിപ്പെടുത്തുക ഇവകളാകുന്നു. ഇവയിൽ ഒന്നാമത്തേതു മാത്രമെ സാമാജികന്മാൎക്ക് ബാധകമാകുന്നുള്ളു. ൨-ം ൩-ം ഉദ്ദേശങ്ങൾ നിറവേററണമെന്നില്ല. അവക്കുവേണ്ടി പരിശ്രമിച്ചാൽ അധികം നന്ന്. മനുഷ്യവൎഗ്ഗത്തിൻെറ പരസ്പര ഭ്രാതൃത്വം സിദ്ധമായാൽ ജാതിമതഭേദങ്ങൾ നിസ്സാരങ്ങളായിത്തീരുമല്ലൊ. അപ്രകാരം സമഭാവത്തെ ശീലിച്ചിരിക്കുന്നവൻ ക്ഷുല്പിപാസകളാൽ ക്ലാന്തനായ ചണ്ഡാലനും താനും സഹോദരന്മാരാണെന്ന് കാണുന്നു. സൎവ്വഭൂതങ്ങളുടേയും സുഖദുഃഖങ്ങളിൽ അവൻ പങ്കുകൊള്ളുകയും ചെയ്യുന്നു. എന്തെന്നാൽ വിവിധങ്ങളായി കാണപ്പെടുന്ന ദേഹങ്ങൾ എല്ലാം വെറും രൂപാന്തരങ്ങളാണെന്നും ഒരു കാണുന്ന പ്രപഞ്ചമാസകലത്തിൻെറയും കാരണഭൂതൻ പരമാത്മാവാണെന്നും അവൻ അറിയുന്നു. ചുരുക്കി പറയുന്നതായാൽ,

"യച്ചാപി സൎവ്വ ഭൂതാനാം ബീജം തദഹമൎജ്ജുന
ന തദസ്തി വിനായത്സ്യാന്മയാ ഭൂതം ചരാചരം.

ഭ. ഗീ. ൧൦-ാം അ. ൩൯-ാം ശ്ലോകം.

എന്ന ഭഗവാൻെറ ഉപദേശത്തെ സ്വാനുഭവപ്പെടുത്തുകയാണ് ബ്രഹ്മവിദ്യയുടെ പരമോദ്ദേശ്യം.

ലോകത്തിൽ നാം എവിടെ തിരിഞ്ഞാലും രണ്ടു തത്വങ്ങൾ, രണ്ടേരണ്ടുമാത്രം, സവ്വത്ര കാണുന്നുണ്ട്. അദ്ധ്യാത്മശാസ്ത്രജ്ഞന്മാർ അവയെ പുരുഷൻ എന്നും പ്രകൃതിയെന്നും വിളിച്ചുവരുന്നു. 'ഞാൻ' എന്ന് ആരെ ഉദ്ദേശിച്ചു പറയുന്നുവൊ അയാൾതന്നെയാണ് പുരുഷൻ. അയാൾ തന്നെയാണ് ദേഹി. 'ഞാൻ ദേഹത്തോടുകൂടിയവൻ', 'ഞാൻ ഭോക്താവ്', 'ഞാൻ കത്താവ്', 'ഞാൻ ജ്ഞാതാവ്', എന്നീ വിഷയങ്ങളിൽ എല്ലാം 'ഞാൻ' എന്നത് ദേഹത്തിൽനിന്നും ദന്തജിഹ്വാജഠരാദികളിൽനിന്നും, പാണി, പാദം, മുതലായവയിൽനിന്നും മനശ്ചക്ഷുരാദികളിൽനിന്നും ഭിന്നമാണെന്ന് സ്പഷ്ടമാവുന്നുണ്ട്. ഒരാ ദേഹിയാകുന്ന ഞാൻ ആകുന്നു പുരുഷൻ, അതായത് ജീവാത്മാവ്. ദേഹാദ്യുപാധികളുമാകുന്നു പ്രകൃതി. ജീവാത്മാവ് പരമാത്മാവിൻെറ ഒരു രശ്മിയും ശരീരം ഒരുപാധിയും ആകുന്നു. പല നിറങ്ങളിലുള്ള കണ്ണാടികളിൽകൂടി സൂര്യരശ്മി കടന്നു പോരുമ്പോൾ അവയിൽ ഓരോ കണ്ണാടിക്കും തേജസ്സും പ്രഭയും കൊടുക്കുന്നതുപോലെയും അതാതിൻെറ നിറത്തിന്നനുസരിച്ചുള്ള വ്യത്യാസങ്ങൾ കാണുന്നതുപോലെയും പരമാത്മാവിൽ നിന്ന് കിരണരൂപേണ സവ്വത്ര വ്യാപിക്കുന്ന ജീവാത്മാവ് വിവിധങ്ങളായ ശരീരങ്ങൾക്കെല്ലാം ചൈതന്യത്തെ കൊടുക്കുകയും ശരീരങ്ങളുടെ ഗുണങ്ങളെ അനുസരിച്ച് പല വ്യത്യാസങ്ങളെ പ്രകടിപ്പിക്കുകയും ചെയ്യുന്നു.

ഉപാധൌയഥാഭേദതാസന്മണീനാം
തഥാഭേദതാബുദ്ധിഭേദേഷുതേപി
യഥാചന്ദ്രകാണാംജലേചഞ്ചലത്വം
തഥാചഞ്ചലത്വംതവാപീഹവിഷ്ണോ.

ഹസ്താമലകം ൧൨-ാം ശ്ലോകം.

എന്നുണ്ടല്ലൊ.

നിർഗ്ഗുണമായ ആത്മാവിൻെറ ഉപാധിയായ ശരീരം ഗുണഭൂയിഷ്ഠമായതുകൊണ്ടും ഗുണങ്ങളിൽവെച്ച് താമസഗുണം പ്രായേണ മുൻതൂക്കം നില്ക്കുന്നതുകൊണ്ടും ആത്മജ്ഞാനം ദുഷ്പ്രാപ്യമായിതീന്നിരിക്കുന്നു എന്ന് പ്രത്യേകിച്ച് പറയേണ്ടതില്ല. ഉപാധികളാൽ തിരസ്കൃതമായ ജീവാത്മാവ് അവയുടെ മാലിന്യങ്ങളെ പരിഹരിച്ച് തൻെറ ആദിമൂലമായ പരമാത്മാവിൽ ലയിക്കേണ്ടത്

ഠരാ പ്രപഞ്ചത്തിൻെറ ഉദ്ദേശമായതുകൊണ്ടും, ആ ഉദ്ദേശസി ദ്ധിക്കായി ഠരാ ലോകം മുഴുവൻ അറിയാതെയും അശ്രാന്തമായും പ്രവൃത്തിക്കുന്നതുകൊണ്ടും, അതിനുവേണ്ടി മന്വന്തരങ്ങളും കല്പങ്ങളും ജനനമരണാദ്യവസ്ഥകളും നിയമിച്ചിരിക്കകൊണ്ടും, ആ ഉദ്ദേശത്തെ പാട്ടുള്ളേടത്തോളം വേഗത്തിലും എളുപ്പത്തിലും സാധിപ്പാനുള്ള ഒരു ഉപായമാകുന്നു ബ്രഹ്മജ്ഞാനമാൎഗ്ഗം. കൎമ്മയോഗം ഭക്തിയോഗം ജ്ഞാനയോഗം ഇവകൾ ആകുന്നു ഠരം മാൎഗ്ഗത്തിലെ വാഹനങ്ങൾ.

ബ്രഹ്മജ്ഞാനമാൎഗ്ഗത്തിൻെറ തന്ത്രങ്ങളും മററും ഗ്രന്ഥങ്ങളായതുകൊണ്ട് അവയെപ്പററി പ്രതിപാദിക്കാൻ തരമില്ല. ഠരാ മാൎഗ്ഗത്തിൻെറ സ്ഥാപകൻ അമേരിക്കാക്കാരനായ കൎണ്ണൽ ഓൾക്കാട്ടാണ്. മാഡാംബ്ലവാസ്കി എന്ന യോഗിനിയും ഓൾക്കാട്ടുംകൂടി ചേൎന്നാണ് ഇപ്രകാരം ഒരു സമാജത്തെ സ്ഥാപിച്ചത്. മാഡാംബ്ലവാസ്കിക്ക് പല സിദ്ധികളും ഉണ്ടായിരുന്നുവെന്ന് പ്രസിദ്ധമാണല്ലൊ. ഇൻഡ്യയിലേക്ക് വരണമെന്നും ഏഷ്യാ ഖണ്ഡത്തിലെ ജനങ്ങളായി പരിചയമാകണമെന്നും ആയിരുന്നു ഇവരുടെ രണ്ടു പേരുടെയും അഭിലാഷം. അങ്ങിനെ ഇരിക്കുമ്പോൾ ഒരു ദിവസം വൈകുന്നേരം മൂൾജി താക്കർസി എന്നാളുടെ മേൽവിലാസം സമാജത്തിൻെറ അദ്ധ്യക്ഷനും സ്ഥാപകനും ആയ കൎണ്ണൽ ഓൾക്കാട്ടിന് കാണ്മാനിടവന്നു. സാമാജികനാവാൻ ആയാളോട് ഉടനെ തന്നെ അദ്ധ്യക്ഷസ്ഥാപകൻ എഴുതി അയക്കുകയും അതിനെ അയാൾ കയ്ക്കൊള്ളുകയുംചെയ്തു. ബ്രഹ്മജ്ഞാനമാൎഗ്ഗത്തിൽ ചേൎന്ന ആദ്യത്തെ ഹിന്ദു മിസ്റ്റർ മൂൾജി ആയിരുന്നു. അയാളുടെ വഴിക്കാണ് ക. ഓൾക്കാട്ടും ആൎയ്യസമാജക്കാരും തമ്മിൽ പരിചയമായത്. ആ വഴിക്കുതന്നെ ബൊമ്പായിലുള്ള പലരും സാമാജികന്മാരായി. ആൎയ്യസമാജത്തിൻെറ സ്ഥാപകനായ ദയാനന്ദസ്വാമിയും ക. ഓൾക്കാട്ടും തമ്മിൽ പല എഴുത്തുകുത്തുകൾ നടന്നിട്ടുണ്ട്. ആൎയ്യസമാജത്തിൻെറയും ബ്രഹ്മജ്ഞാന മാൎഗ്ഗത്തിൻെറയും സിദ്ധാന്തങ്ങൾ മിക്കതും ഒന്നുതന്നെയെന്ന് ക. ഓൾക്കാട്ടിന് തോന്നി. ൧൮൭൮ മെയ് മാസത്തിൽ ബ്രഹ്മവിദ്യാസംഘത്തിൻെറ കാൎയ്യദൎശനയോഗക്കാർ വെറും ബ്രഹ്മജ്ഞാനമാൎഗ്ഗം എന്ന പേരിനെ ത്യജിച്ച് ആൎയ്യ

സമാജത്തിൻെറ ബ്രഹ്മജ്ഞാനമാൎഗ്ഗം എന്ന പേരിനെ അവലംബി
ച്ചു. ആറുമാസത്തിനുള്ളിൽ രണ്ട് സമാജങ്ങളുടെയും ഐക്യത
അസാദ്ധ്യമെന്നുകണ്ട് ബ്രഹ്മവിദ്യാസംഘം അതിൻെറ വഴിക്കും
ആൎയ്യസമാജം അതിൻെറ വഴിക്കും തിരിഞ്ഞു. ഇതുണ്ടായത്
൧൮൭൮ സപ്തെമ്പ്റിൽ ആണ്. ൧൮൭൯ ഫെബ്രവരി ൧൬-ാനു-
യാണ് മാഡം ബ്ലവാസ്കിയും ക. ഓല്കാട്ടും ആദ്യമായി ഇൻഡ്യ
യിൽ കാലെടുത്തുകുത്തിയത്. അതിൽപിന്നെ ബ്രഹ്മവിദ്യാസംഘ
ത്തിന്ന് ഒരു നൂതന പ്രാബല്യവും ഹിന്ദുമതത്തിന്ന് ഒരു പുനരു
ദ്ധാരണവും ഉണ്ടായി. സഹൃദയന്മാരായ അസംഖ്യം ആളുകൾ
ഇവരെ രണ്ടാളെയും സൽക്കരിച്ചു. ഇംഗ്ലീഷിൻെറ വക്ക് കടിച്ചി
ട്ടുള്ളവരെല്ലാം ആ കാലത്ത് നാസ്തികന്മാരും ഹിന്ദുമതദ്രോഹിക
ളും ആയിരുന്നു. എന്നുതന്നെയല്ല, അവരുടെ അഭിപ്രായത്തിൽ
ഹിന്ദുമതം ആകപ്പാടെ അജ്ഞാനങ്ങളുടെ ഉല്പത്തിസ്ഥാനമായിട്ടും
നിഷിദ്ധങ്ങളായ അനവധി ദുരാചാരങ്ങളുടെ ആദിമൂലമായിട്ടും ആ
യിരുന്നു കിടന്നിരുന്നത്. പോരാത്തത് ക്രൈസ്തവ പാതിരിമാ
ർ മുഴുവനാക്കി. ഒരു ദുൎദ്ദശയിലാണ് മാഡവും ക. ഓല്കാട്ടും വ
ന്ന് പ്രാചീന ഹിന്ദുക്കളുടെ യോഗ്യതകളെയും, ഹിന്ദുമതത്തിലു
ള്ള തത്വങ്ങളുടെ ഉൽക്കൎഷങ്ങളെയും പ്രസംഗമൂലം പ്രദൎശിപ്പി
ക്കാൻ തുടങ്ങിയത്. ആദ്യത്തെ പ്രസംഗം ക. ഓല്കാട്ടാണ്
൧൮൭൯ മാൎച്ച ൨൩-ാനു- ബൊംബായിൽവെച്ച് നടത്തിയത്. ബ്ര
ഹ്മവിദ്യാസംഘത്തിൻെറ ഇൻഡ്യയിലെ ഒന്നാമത്തെ ശാഖാസ
മാജം ൧൮൮൦ ഏപ്രീൽ ൨൫-ാനു-യാണ് സ്ഥാപിച്ചത. ഇ
പ്പോൾ ആകപ്പാടെ ഇരുനൂറ് ശാഖകൾ ഇൻഡ്യയിൽ ഉണ്ട്.
൧൮൮൧, ൮൨ ഈ രണ്ടു കൊല്ലങ്ങളിൽ ബ്രഹ്മവിദ്യാസംഘ
ത്തിൻെറ അഭിവൃദ്ധിക്ക് യാതൊരു കുറവും ഉണ്ടായില്ല. ൮൨ മാ
ൎച്ച ൯-ാനു- ബങ്കാളത്തുവെച്ച് മഹാപണ്ഡിതനായ താരാനാഥ
തൎക്കവാചസ്പതി ക. ഓല്കാട്ടിനെ ഉപനയനംകഴിപ്പിച്ചു പൂണ
നൂൽ ഇടുവിച്ചു. ബിലാത്തിയിൽ പോയി മടങ്ങി വരുന്നവരെ ജാതി
ഭ്രഷ്ടന്മാരാക്കാൻ സദാ ജാഗരൂകന്മാരായിരുന്ന ബ്രാഹ്മണർ ജന
നത്താൽതന്നെ മ്ലേച്ഛനായിരുന്ന ക. ഓല്കാട്ടിനെ ഹിന്ദുമതത്തി
ലെക്ക്, എന്നുതന്നെയല്ല, ബ്രാഹ്മണകുലത്തിലെക്ക് അംഗീകരി
ച്ചു എന്നു കാണുന്നതിൽനിന്ന് ആ കാലത്തെ ബ്രഹ്മവിദ്യാസംഘ

ത്തിനോട് ഹിന്തുക്കൾക്കുണ്ടായിരുന്ന പ്രതിപത്തി ഇത്രയെന്ന് തെററുകൂടാതെ അനുമാനിക്കാവുന്നതാണ്.

ഈ സ്ഥിതി അധികം കാലം നിലനിന്നില്ല. നിലനിൽക്കുവാൻ തരവുമില്ല. കൊളംബിൽവെച്ചുണ്ടായ ചില അന്തഃഛിദ്രങ്ങൾ നിമിത്തം ബ്രഹ്മവിദ്യാസംഘത്തിന് ചില ഊനങ്ങൾ ഉണ്ടായി. മാഡാമ്ബ്ലവാസ്കിയും ക. ഓൾക്കാട്ടും ബുദ്ധമതത്തിലേക്ക് അല്പം ചാഞ്ഞുനിന്നിരുന്നതുകൊണ്ടും, ബുദ്ധമതത്തിലെ പേരുകളും മററും സംഘത്തിൽ ധാരാളമായി ഉപയോഗിച്ചു വന്നിരുന്നതുകൊണ്ടും, ഭക്തന്മാൎക്ക് ഉപാസ്യനായും സഗുണനായും ഉള്ള ബ്രഹ്മത്തിനെ അവർ നിരാകരിച്ചതുകൊണ്ടും, ഇതെല്ലാം മററു ഹിന്ദുക്കൾക്ക് അത്ര രുചിക്കാത്തതുകൊണ്ടും ആണ് മേൽപ്രകാരം ഒരു ഛിദ്രം ഉണ്ടാവാനിടയായത്. ഈ ദുൎഘടങ്ങൾ എല്ലാം ൧൮൯൩-ൽ മിസ്സസ ബെസൻറ് അരങ്ങത്ത് വന്നപ്പോൾ നീങ്ങി. ജ്ഞാനമാൎഗ്ഗത്തിൻെറ അസ്ഥിവാരമായ ഹിന്ദുമതത്തിൽ അന്തൎഭവിച്ചു കിടക്കുന്ന തത്വങ്ങളിലും മററും അവൎക്കുണ്ടായിരുന്ന ജ്ഞാനത്താലും ഹിന്ദുമതാചാരങ്ങളിലും, പുരാണങ്ങളിലും, ശാസ്ത്രാദികളിലും എന്തെല്ലാം അജ്ഞാനതിമിരത്താൽ ആവൃതമായി ജനസാമാന്യത്തിന് ദുൎഗ്ഗമമായി കിടന്നിരുന്നുവൊ അവയെല്ലാം ദക്ഷിണായനത്തിലെ പ്രചണ്ഡമാൎത്താണ്ഡനേക്കാൾ പ്രതാപമുള്ള അവരുടെ ബുദ്ധിയുടെ കിരണങ്ങൾ നിൎഭാസ്യമാനങ്ങളാക്കി ചെയ്തതിനാലും ബ്രഹ്മവിദ്യാസംഘത്തിന് ഒരു പുനരുദ്ധാരണം ഉടനെ ഉണ്ടായി. ശ്രീകാശിയിലുള്ള സെൻററൽ ഹിന്ദുകോളേജ് ഇതിൻെറ ഒരു ഫലമാണ്. ക്രൈസ്തവപാഠശാലകളിൽ ക്രൈസ്തവ വേദത്തെ പഠിപ്പിക്കുന്നതിനേക്കാൾ അധികം ശ്രദ്ധയോടും താല്പൎയ്യത്തോടും കൂടിയാണ് ഈ കോളേജിൽ ഹിന്ദുമതത്തെപ്പററി വിദ്യാൎത്ഥികളെ പഠിപ്പിക്കുന്നത്; എന്നു തന്നെയല്ല, ഹിന്ദുമതത്തെപ്പററി സനാതനധൎമ്മപുസ്തകാവലിയെന്നും മററും അനേക പാഠപുസ്തകങ്ങൾ ഈ കോളേജിൽ നിന്ന് പുറപ്പെട്ടിട്ടുള്ളവ ഇതര പാഠശാലകളിലും ഉപയോഗിക്കപ്പെടേണ്ടവയാണ് എന്ന നിസ്സംശയം പറയാം.

ബ്രഹ്മവിദ്യാസംഘത്തിൻെറ ഇപ്പോഴത്തെ അഭിവൃദ്ധിയിൽ മുക്കാൽ ഭാഗവും മിസ്സസ് ബെസൻറ് മൂലമാണെന്ന് പറഞ്ഞാൽ തീരുവല്ലൊ. ബ്രഹ്മജ്ഞാന മാൎഗ്ഗത്തിൽ ഇവർ ചെന്ന്ചേൎന്നത്

മാഡാംബ്ലവാറ്റ്സ്കിയുടെ Secret Doctrine (ഗൂഢസിദ്ധാന്തം) എന്ന പുസ്തകം മൂലമാണ്. പെൽ മെൽ ഗസററ് എന്നപത്രത്തിന് പരിശോധിക്കാനായി ഈ പുസ്തകം അയച്ചുകൊടുത്തപ്പോൾ ആ പത്രത്തിൻെറ പത്രാധിപനായിരുന്ന മിസ്റ്റർ സ്റ്റെഡ് അതിനെ നിരീശ്വര മാർഗ്ഗത്തിൽ വിഖ്യാതിസമ്പാദിച്ചിട്ടുള്ള മിസ്സസ്ബെസൻറിനാണ് പരിശോധിക്കാൻ കൊടുത്തത്. മിസ്സസ് ബെസൻറിന് നിരീശ്വരമാർഗ്ഗത്തിൽ പൂർണ്ണമായ തൃപ്തി ഉണ്ടായിരുന്നില്ലെങ്കിലും ഇതരമാർഗ്ഗങ്ങളേക്കാൾ നിരീശ്വരമാർഗ്ഗം തന്നെ ആണ് ആകപ്പാടെ ഭേദം എന്നൊരു ബോധം ഉണ്ടായിരുന്നു. ഗൂഢസിദ്ധാന്തം വായിച്ചതോടുകൂടി മിസ്സസ് ബെസൻറിൻെറ അഭിപ്രായങ്ങളും തീരെ ഭേദപ്പെട്ടു. സംശയങ്ങൾ എല്ലാം തീൎന്നു. പരമാത്മാവിലുള്ള വിജ്ഞാനത്താൽ മാത്രമെ ജ്ഞാനം മുഴുവനാവാൻ തരമുള്ളു. പരമാത്മാവിനെ അറിവാൻ ഗൂഢസിദ്ധാന്തം നല്ലോരുപകരണമായിഭവിച്ചു. സ്വാൎത്ഥം, ദ്വേഷം, അഹങ്കാരം, ക്രോധം എന്നിങ്ങനെയുള്ള കാട്ടാനകൾ നിറഞ്ഞതായ കൊടുങ്കാട്ടിന്നു തുല്യമായ ഈ ഭുവനത്തിൻെറ ഭാവിയായ അവസ്ഥയെപ്പററി ഖിന്നയായി ഇരുന്നിരുന്ന മിസ്സസ് ബെസൻറിന് ബ്രഹ്മജ്ഞാനമാർഗ്ഗത്തിൻെറ സിദ്ധാന്തങ്ങൾ വളരെ ഹൃദയംഗമങ്ങൾ ആയിത്തീൎന്നു. മനുഷ്യവൎഗ്ഗത്തിൽ അന്തൎഭവിച്ചു കിടക്കുന്ന ഉൽകൎഷങ്ങളെ വെളിപ്പെടുത്താമെന്നും വൎദ്ധിപ്പിക്കാമെന്നും മററും ബ്രഹ്മജ്ഞാനമാർഗ്ഗം കാണിച്ചുകൊടുത്തപ്പോൾ തന്നെ മിസ്സസ് ബെസൻറിൻെറ മനസ്സ് തണുത്തു. സ്വാൎത്ഥത്തെ കയ്യൊടിഞ്ഞും പരോപകാരം ചെയ്യണമെന്ന തത്വം അവൾക്ക് വളരെ ബോദ്ധ്യമായി. ഈ അവസരത്തിൽ തന്നെ ഒരു മഹാത്മാവിൻെറ ഒരു എഴുത്തും യദൃച്ഛയാ ആകാശത്തിൽ നിന്നുവീണു. സൂചകത്തെ ധരിച്ചു. നിരീശ്വരമതത്തോടു യാത്രപറഞ്ഞു. ബ്രഹ്മജ്ഞാനമാർഗ്ഗത്തിലേക്കു തിരിഞ്ഞു.

ഇവർ ഈ മാർഗ്ഗത്തിൽ ചേൎന്നതിൽ പിന്നെ വളരെ ആളുകൾ ഇവരെ അനുഗമിക്കുകയും ജ്ഞാനം അൎത്ഥിക്കുകയും ചെയ്തിട്ടുണ്ട്. സെൻററൽ ഹിന്ദുകോളേജ് സ്ഥാപിച്ചതും ഇവർ തന്നെ ആണ്. പൂജ്യപാദനായ വിവേകാനന്ദസ്വാമിയെ വിട്ടാൽ അടുത്ത കാലങ്ങളിൽ നമ്മുടെ വേദങ്ങളേയും ഉപനിഷത്തുകളേയും ശാസ്ത്ര

ങ്ങളേയും പററി ലോകോപ്കാരകമായി ജ്ഞാനം ഇവരോളം വേറെ വല്ലവക്കും ഉണ്ടായിട്ടുണ്ടോ എന്ന സംശയമാണ്. ഇങ്ങിനെയെല്ലാമിരിക്കുന്ന മിസ്സസ് ബെസൻറിന് ദീഘായുസ്സ ഭവിക്കട്ടെ എന്ന പ്രാത്ഥിക്കുന്നു.

പി. ഗോവിന്ദമേനോൻ, ബി. എ.

---

തെക്കുംകൂറും വടക്കുംകൂറും

# രാജാക്കന്മാർ

---

തദനന്തരം. അന്നു തിരുവിതാംകോട്ടെ പ്രധാന മന്ത്രിയായിരുന്ന രാമയ്യൻദളവ മാത്താണ്ഡവമ്മമഹാരാജാവിൻെറ അടുക്കൽ 'ഇനി നമുക്ക് ഒന്നാമതായി പിടിച്ചടക്കേണ്ടുന്നത് തെക്കുംകൂർ രാജ്യമാണ്. അതിന് അത്ര പ്രയാസമൊന്നും ഇല്ലാതെയുമാണിരിക്കുന്നത്. അതിനാൽ അചിരേണ സൈന്യസമേതം എഴുന്നള്ളത്തു പുറപ്പെടണം' എന്നറിയിച്ചു. അപ്പോൾ മഹാരാജാവ് 'നമ്മുടെ രാജ്യത്തെ വദ്ധിപ്പിക്കണമെന്നുള്ള ആഗ്രഹം നമുക്കും ഇല്ലെന്നില്ല, എങ്കിലും ഇപ്പോൾ തെക്കുംകൂറിൽ പ്രായമതികഞ്ഞ പുരുഷന്മാരാരും ഇല്ലാതെയിരിക്കുന്ന സ്ഥിതിക്കു നാം ആ രാജ്യം പിടിച്ചടക്കുവാനായി പുറപ്പെടുന്നത് ദുഷ്കീത്തിക്കു കാരണമായിത്തീരുകയില്ലയൊ എന്നു നാം സംശയിക്കുന്നു' എന്നു കല്പിച്ചു.

രാമയ്യൻ— ഇങ്ങനെയുള്ള ശുദ്ധഗതികളൊക്കെ തിരുമനസ്സിലുണ്ടായിത്തുടങ്ങിയാൽ ഒരു കാൎയ്യവും നടക്കുകയില്ല. കായംകുളത്തെ യുദ്ധത്തിൽ ഇരുഭാഗക്കാരും യാതൊരു സഹായവും ചെയ്യുകയില്ലെന്നായിരുന്നുവല്ലൊ തെക്കുംകൂർ രാജ്ഞി വാഗ്ദാനം ചെയ്തിരുന്നത്. ഒടുക്കം ഗൂഢമായി തൻെറ സൈന്യങ്ങളെ അയച്ചു കായംകുളത്തു രാജാവിനെ സഹായിക്കുകയല്ലയോ ചെയ്തത്. ഈ സ്ഥിതിക്ക് ഇവിടെ ഈ ദാക്ഷിണ്യം ആവശ്യമുള്ളതാണെന്നു തോന്നുന്നില്ല.

മഹാരാജാവ്— തെക്കുംകൂർ രാജ്ഞി കായംകുളത്തു രാജാവിനു

സൈന്യങ്ങളെ അയച്ചുകൊടുത്തു എന്നൊരു കേൾവിയുള്ളതല്ലാതെ നമുക്ക് അതിനു തക്കതായ തെളിവൊന്നും കിട്ടീട്ടില്ല. അഥവാ അയച്ചുകൊടുത്തു എന്നുള്ളത് വാസ്തവം തന്നെയായിരുന്നാലും നമുക്ക് അതുകൊണ്ട് വിശേഷിച്ചു യാതൊരു തരക്കേടും പററിയില്ലല്ലോ. ആ സ്ഥിതിക്ക് കേവലം കേട്ടുകേൾവിയെ മാത്രം അടിസ്ഥാനമാക്കി നാം ഒരു രാജ്ഞിയോട് അതിന്റെ പക വീട്ടാനായി പുറപ്പെടുന്നതു കഷ്ടമല്ലയോ?.

രാമയ്യൻ—നമുക്ക് തരക്കേടൊന്നും പററാഞ്ഞത് ശ്രീപത്മനാഭന്റെ കൃപകൊണ്ടും തിരുമനസ്സിലെ ഭാഗ്യംകൊണ്ടുമാണ്. അല്ലാതെ ദുഷ്ടയായ ആ രാജ്ഞിയുടെ മനോഗുണംകൊണ്ടല്ല. അവർ നമുക്ക് കഴിയുന്ന ദ്രോഹം ചെയ്തു. എങ്കിലും ഇപ്പോൾ യുദ്ധം വിഹിതമല്ലെന്നാണ് തിരുമനസ്സിലെ അഭിപ്രായമെങ്കിൽ അതു വേണമെന്നില്ല. എന്നാൽ ഇങ്ങോട്ടു ചതി ചെയ്തിരിക്കുന്ന സ്ഥിതിക്ക് അങ്ങോട്ടും ഒരു ചതി ചെയ്യാതെയിരിക്കുന്നതു ശരിയല്ല. അതിനാൽ ഇപ്പോൾ രാജ്ഞിയോട് സ്നേഹഭാവത്തിൽ, അവിടെ രാജ്യഭരണം ചെയ്യുന്നതിന്ന് പ്രായം തികഞ്ഞ പുരുഷന്മാരുണ്ടാകുന്നതുവരെ രാജ്യഭാരം ഇങ്ങോട്ടൊഴിഞ്ഞു തന്നാൽ അവിടത്തെ ഒരു കാര്യസ്ഥന്റെ നിലയിൽ രാജ്യകാര്യങ്ങളൊക്കെ ഇവിടെ അന്വേഷിച്ചു കൊള്ളാമെന്നും, അവിടെ പുരുഷന്മാരുണ്ടായാലുടൻ തിരിയെ വിട്ടുകൊടുത്തു കൊള്ളാമെന്നും, പറഞ്ഞ് രാജ്യാധികാരം കൈക്കലാക്കാം. പിന്നെ അവിടെ പുരുഷന്മാരുണ്ടാകുന്ന കാലത്ത് രാജ്യം വേണമെങ്കിൽ യുദ്ധംചെയ്തു ജയിച്ചു വീണ്ടെടുത്തു കൊള്ളുന്നതിനും പറയാം. അങ്ങനെയാകുന്നതിനെന്താണ് വിരോധം?

രാമയ്യന്റെ ഈ അഭിപ്രായവും തിരുമനസ്സിലേക്കു് അത്ര രുചിച്ചില്ല. എങ്കിലും രാമയ്യന്റെ നിർബ്ബന്ധത്താൽ ഒടുക്കം അങ്ങനെ ചെയ്തുകൊള്ളുന്നതിനു കല്പിച്ചനുവദിച്ചു. ഉടനെ രാമയ്യൻ തെക്കുംകൂർ രാജ്ഞിയുടെ അടുക്കലെത്തി. രാജ്ഞി രാമയ്യനെ യഥായോഗ്യം സൽകരിച്ച് വന്ന കാര്യം എന്താണെന്നു ചോദിച്ചു.

രാമയ്യൻ—ഇവിടെയ്ക്കിപ്പോൾ പ്രായാധിക്യംകൊണ്ടും മററും രാജ്യകാര്യങ്ങൾ അന്വേഷിച്ചു ശരിയായി നടത്തുന്നതിനു വളരെ ബുദ്ധിമുട്ടായിരിക്കുമല്ലോ. എന്നാൽ ഈ ഭാരം തൽകാലം ഒഴിഞ്ഞുകൊടുക്കുന്ന പക്ഷം ഇവിടുത്തെ ഒരു കാര്യസ്ഥന്റെ നില

യിൽ ഠരാ രാജ്യത്തെ കാൎയ്യങ്ങളുംകൂടി അന്വേഷിച്ച നടത്തിക്കൊള്ളാമെന്ന തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലേയ്ക്കു സമ്മതമുണ്ട്. ഇവിടെ രാജ്യാഭരിക്കുന്നതിന്ന പ്രായംതികഞ്ഞ പുരുഷന്മാരുണ്ടാകുന്നകാലത്ത് യാതൊരു തൎക്കവും പറയാതെ രാജ്യാധികാരം ഒഴിഞ്ഞുതന്നുകൊള്ളാമെന്ന് ഒരുടമ്പടി തരുന്നതിനും തിരുമനസ്സിലേയ്ക്കു സമ്മതമാണ്. ഇവിടെയ്ക്കും ഠരാ കുടുംബത്തെയ്ക്കും ഠരാ രാജ്യവാസികൾക്കും യാതൊരു ബുദ്ധിമുട്ടിനും കഷ്ടപ്പാടിനും ഇടയാകാതെ അവിടുന്ന രക്ഷിച്ചുകൊള്ളും. ഇതിലേയ്ക്ക് ഇവിടെയും സമ്മതമുണ്ടോ എന്നറിയുന്നതിനായിട്ടാണ് ഞാനിപ്പോൾ വന്നത്.

രാജ്ഞി— നമ്മുടെ പുത്രന് ഇപ്പോൾ പന്ത്രണ്ടു വയസ്സ് കഴിഞ്ഞിരിക്കുന്നു. നാലഞ്ചു കൊല്ലംകൂടികഴിഞ്ഞാൽ അയാൾക്കു പുരുഷപ്രായമാകും. പിന്നെ അയാൾതന്നെ രാജ്യഭാരം വഹിച്ചുകൊള്ളുകയും ചെയ്യും. അതിനിടയ്ക്കു മററാരാളെ രാജ്യഭാരം ഏല്പിച്ചു നടത്തിക്കുന്നതിന് എനിക്കു മനസ്സില്ല. ഇതുവരെ ഒരു വിധം കഴിഞ്ഞുകൂടിയല്ലൊ. അതുപോലെ കുറച്ചു കാലംകൂടി വല്ല വിധവും കഴിച്ചു കൂട്ടാമെന്നാണ് തോന്നുന്നത്. അതിനാൽ തിരുവിതാംകൂർ മഹാരാജാവു ഇങ്ങോട്ടു ഉപദ്രവമൊന്നും ചെയ്യാതെയിരിക്കണമെന്നല്ലാതെ ഉപകാരമൊന്നും ചെയ്തുതരണമെന്നു നമുക്കപേക്ഷയില്ല.

രാമയ്യൻ— ഞാൻ പറഞ്ഞതുപോലെ സമ്മതിക്കുന്നതാണ് ഇവിടേയ്ക്കു നല്ലത്. അല്ലെങ്കിൽ പല വിധത്തിലുള്ള കഷ്ടപ്പാടുകൾക്ക് ഇടവരുന്നതാണ്.

രാജ്ഞി— ഈശ്വരൻ വരുത്തുന്നതെല്ലാം അനുഭവിക്കുകയല്ലാതെ നിവൃത്തിയില്ലല്ലൊ. എന്തെല്ലാം കഷ്ടപ്പാടുകൾ വന്നാലും ഞാനെന്റെ മനസ്സാലെ ഈ രാജ്യാധികാരം അന്യന്മാൎക്കു ഒഴിഞ്ഞു കൊടുക്കുകയില്ലെന്നുള്ളത് തീൎച്ചയാണ്. ഇനി ആ കാൎയ്യത്തെക്കുറിച്ച് രാമയ്യൻ എന്നോടധികം നിൎബ്ബന്ധിക്കണമെന്നില്ല.

ഇപ്രകാരം രാജ്ഞി തീൎച്ചയായി പറഞ്ഞതിന്റെ ശേഷം രാമയ്യൻ കോപത്തോടുകൂടി ഈ ധിക്കാരത്തിന്റെ ഫലം താമസിയാതെ അനുഭവിക്കേണ്ടിവരും. ഇതു രാമയ്യനാണെന്ന് ഓൎമ്മയുണ്ടായിരിക്കണം' എന്നു പറഞ്ഞിട്ട് അവിടെനിന്നു പോവുകയും ചെയ്തു.

ഉടനെ രാമയ്യൻ തിരുവനന്തപുരത്തെത്തി, ഈ ഉണ്ടായ വി

വരങ്ങളെല്ലാം തിരുമനസ്സറിയിക്കുകയും ക്ഷണനത്തിൽ സൈന്യസമേതം യുദ്ധത്തിനു പുറപ്പെടണമെന്നു തിരുമനസ്സിലെ അടുക്കൽ നിർബ്ബന്ധിക്കുകയും ചെയ്തു. രാജ്ഞിയോടു യുദ്ധത്തിനു പുറപ്പെടുന്നതിനു തിരുമനസ്സിലേക്കു് ഒട്ടുംതന്നെ സമ്മതമില്ലായിരുന്നു. എങ്കിലും രാമയ്യന്റെ നിർബ്ബന്ധം കലശലായപ്പോൾ 'ഈ കാര്യത്തിൽ നമ്മുടെ അഭിപ്രായമൊന്നും ചോദിക്കാനാവശ്യമില്ല. രാമയ്യന്റെ ഇഷ്ടംപോലെ ചെയ്തുകൊള്ളുന്നതിനു നാം അനുവദിച്ചിരിക്കുന്നു' എന്നു കല്പിച്ചു. ഉടനെ രാമയ്യൻ സൈന്യസമേതം അവിടെനിന്നു പുറപ്പെട്ടു. മഹാരാജാവുംകൂടെ എഴുന്നള്ളിയിരുന്നു എന്നും ചിലർ പറയുന്നുണ്ടു്.

രാമയ്യൻ സൈന്യങ്ങളോടുകൂടി യുദ്ധത്തിനു പുറപ്പെട്ടിരിക്കുന്നതായി ചാരന്മാർ മുഖാന്തരം മുൻകൂട്ടി അറിവു കിട്ടുകയാൽ തെക്കുംകൂർ രാജകുടുംബത്തിലുണ്ടായിരുന്നവരാസകലവും മന്ത്രിമാരും സേനാനായകന്മാരും സൈന്യങ്ങളും എല്ലാം പ്രാണഭീതിയോടുകൂടി ഓടി ഓരോ വനാന്തരങ്ങളിൽക്കേറിയൊളിച്ചു. രാമയ്യൻ മുതലായവർ തെക്കുംകൂറിലെത്തിയപ്പോൾ ആരുമാരെയും കാണായ്കയാൽ കോട്ട, കൊത്തളം മുതലായവ മിക്കവാറും നിരത്തുകയും കിടങ്ങു നികത്തുകയും രാജഭണ്ഡാരമെല്ലാം കുത്തിവാരുകയും ഒടുക്കം രാജഭവനം തീവെച്ചു ചുട്ടു ഭസ്മമാക്കുകയും ചെയ്തു. ഇപ്രകാരം ആ രാജ്യവും കൈവശപ്പെടുത്തിയതിന്റെ ശേഷം കൊള്ളയിട്ടു കിട്ടിയവയായ മുതലുകളുംകൊണ്ടു് എല്ലാവരും തിരുവനന്തപുരത്തേക്കു മടങ്ങിപ്പോയി.

ഓടിയൊളിച്ചിരിക്കുന്ന രാജ്ഞിയേയും മററും അന്വേഷിച്ചു പിടിക്കുന്നതിനും തെക്കുംകൂർ രാജ്യവും തിരുവിതാംകൂറും ഒന്നാക്കിച്ചേർത്തു ശരിപ്പെടുത്തി മുതലെടുപ്പുകാര്യങ്ങളിലും മററും വേണ്ടുന്ന ഏർപ്പാടുകൾ ചെയ്യുന്നതിനും മററുമായി രാമയ്യൻ ഏതാനും സൈന്യങ്ങളോടുകൂടി വീണ്ടും തെക്കുംകൂർ രാജ്യത്തുതന്നെ വന്നു. പല വനാന്തരങ്ങളിലും മററും വളരെക്കാലം അന്വേഷിച്ചു് ഒരുവിധം രാജ്ഞിയേയും മററും കണ്ടുകിട്ടി. ഉടനെ രാമയ്യനും സൈന്യങ്ങളുംകൂടി അവരേ എല്ലാം ബന്ധിച്ചു കാരാഗൃഹത്തിലാക്കി. പിന്നെയും കുറച്ചുകാലംകൂടി രാമയ്യനും മററും തെക്കുംകൂർ രാജ്യത്തുതന്നെ താ

മസിച്ചു. അതിനിടക്ക് രാജ്യകാൎയ്യങ്ങളെല്ലാം ശരിപ്പെടുത്തി, തെക്കുംകൂർ തിരുവിതാംകൂറിനോടു ചേൎത്തു നികുതി പിരിക്കുന്നതിനും മററും വേണ്ടുന്ന സകല ഏൎപ്പാടുകളും ചെയ്തു. അതിൻെറശേഷം രാമയ്യൻ ഒരു ദിവസം കാരാഗൃഹത്തിൽച്ചെന്നു തെക്കുംകൂർ രാജ്ഞിയോടു 'ഞാൻ മുൻപു പറഞ്ഞിട്ടുള്ളപ്രകാരം രാജ്യാധികാരം തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലേ ഏല്പിച്ചു കൊടുക്കുന്നതിന് ഇപ്പോൾ മനസ്സുണ്ടോ?' എന്നു ചോദിച്ചു. അതിനു രാജ്ഞി 'ഇപ്പോഴും എനിക്കു മനസ്സില്ല. ഞാൻ മരിക്കുന്നതുവരേ എനിക്കു മനസ്സുണ്ടാവുകയുമില്ല' എന്നുത്തരം പറഞ്ഞു. ഉടനെ രാമയ്യൻ കോപത്തോടുകൂടി 'എന്നാൽ നിങ്ങളെ എല്ലാവരേയും വെമ്പനാട്ടു കായലിൽ ഞാൻ ഇന്നുതന്നെ കെട്ടിത്താഴ്ത്തിക്കൊല്ലും. തെക്കുംകൂർ രാജവംശം ഇന്നു ഞാൻ നാമാവശേഷമാക്കിത്തീൎക്കും' എന്നു പറഞ്ഞ് രാജ്ഞിയേയും മററും തോണിയിൽ കയററിക്കൊണ്ടു പോകാനായിപ്പുറപ്പെട്ടു. ഉടനെ പല വനാന്തരങ്ങളിലായി ഒളിച്ചു കിടന്നിരുന്ന തെക്കുംകൂർ സൈന്യങ്ങളെല്ലാം ആയുധപാണികളായിട്ട് അവിടെയെത്തി. പിന്നെ രാമയ്യൻ മുതലായ തിരുവിതാംകൂർ സൈന്യങ്ങളും തെക്കുംകൂർ സൈന്യങ്ങളുംകൂടി അവിടെവെച്ചു ചുരുക്കത്തിൽ ഒരു യുദ്ധമുണ്ടായി. ആ യുദ്ധത്തിൽ തെക്കുംകൂർ സൈന്യങ്ങളാണ് ജയിച്ചത്. ഇവിടെ എതൃക്കുന്നതിന് ആരുമില്ലല്ലോ എന്നുവിചാരിച്ചു രാമയ്യൻ സൈന്യങ്ങളെ അധികം കൊണ്ടുപോന്നിരുന്നില്ല. അതിനാൽ തെക്കുംകൂർ സൈന്യങ്ങൾ തിരുവിതാംകൂർ സൈന്യങ്ങളെ തോല്പിച്ച് ഓടിക്കുകയും രാമയ്യനെ പിടിച്ചു ബന്ധിച്ചു കാരാഗൃഹത്തിലാക്കുകയും രാജകുടുംബത്തെ വീണ്ടും ഒളിപ്പിക്കയും ചെയ്തു. ഈ വിവരം കേട്ടമാത്രയിൽ മാൎത്താണ്ഡവൎമ്മ മഹാരാജാവു സൈന്യസമേതം പുറപ്പെട്ടു തെക്കുംകൂറിലെത്തി. ഉടനെ തെക്കുംകൂർ സൈന്യങ്ങളെല്ലാം ആയുധങ്ങൾ താഴെവെച്ചു മഹാരാജാവിനെ ശരണം പ്രാപിച്ചതല്ലാതെ പിന്നെ യുദ്ധമൊന്നും ഉണ്ടായില്ല. മഹാരാജാവു രാമയ്യനേയുംകൊണ്ടു സൈന്യങ്ങളോടുംകൂടി മടങ്ങിപ്പോവുകയുംചെയ്തു. അതോടുകൂടി തെക്കുംകൂർ രാജ്യവാസികളെല്ലാം തിരുവിതാംകൂർ മഹാരാജാവിൻെറ കീഴടങ്ങുകയാൽ ആ രാജ്യവും തിരുവിതാംകോട്ടേയ്ക്കു പൂൎണ്ണമായി കൈവശപ്പെടുകയുംചെയ്തു. ഒളിച്ചുപോയ രാജ്ഞിയേയും മററും പിന്നെ ആരും അന്വേഷിക്കാനും പിടിക്കാനും പോയി

യുമില്ല. അവർ ഒരുവിധം പ്രാണധാരണം ചെയ്തുകൊണ്ടു പല സ്ഥലങ്ങളിലും അലഞ്ഞു നടന്നുകൊണ്ടിരുന്നു.

അങ്ങനെ കുറഞ്ഞൊരുകാലം കഴിഞ്ഞതിന്റെശേഷം—നാം പിടിച്ചടക്കീട്ടുള്ള രാജ്യങ്ങളിൽ വാണിരുന്ന രാജാക്കന്മാരിലൊ അവരുടെ വംശക്കാരിലൊ ആരെങ്കിലും നമ്മോട് അടുത്തൂണപറ്റി താമസിക്കുന്നതിനു മനസ്സുണ്ടെങ്കിൽ വിവരം നമ്മുടെ അടുക്കൽ അപേക്ഷിച്ചാൽ അവരെ നാം യഥായോഗ്യം അടുത്തൂണ കൊടുത്തു താമസിപ്പിച്ചു രക്ഷിക്കുന്നതാണ്—എന്നൊരു തിരുവെഴുത്തു വിളംബരം തിരുവിതാംകൂർ മഹാരാജാവ് പ്രസിദ്ധപ്പെടുത്തി. അതിൻപ്രകാരം അന്ന് തെക്കുംകൂർ രാജവംശത്തിൽ മൂപ്പുസിദ്ധിക്കുകയും പുരുഷപ്രായം തികയുകയും ചെയ്തിരുന്ന ഒരു തമ്പുരാൻ അപേക്ഷിക്കുകയും ആ അപേക്ഷപ്രകാരം തിരുവിതാംകൂർ മഹാരാജാവ് അവർക്ക് (തെക്കുംകൂർ രാജവംശക്കാർക്ക്) 'നെട്ടാശ്ശേരി' എന്ന ദേശത്ത് ഒരു ഭവനം പണിയിച്ചുകൊടുത്തു പാർപ്പിക്കുകയും അന്ന് ആ കുടുംബത്തിലുണ്ടായിരുന്നവർക്കെല്ലാം സുഖമാകുംവണ്ണം നിത്യവൃത്തി കഴിക്കുന്നതിനും അവരുടെ ഈശ്വരസേവാദികളായ വിശേഷാൽ ചിലവുകൾക്കും ധാരാളം മതിയാകത്തക്കവണ്ണമുള്ള നെല്ലും പണവും അടുത്തൂണായി പതിച്ചുകൊടുക്കുകയും ചെയ്തു.

അതിന്റെശേഷം തെക്കുംകൂർ രാജവംശം ഒരിടയ്ക്കു തീരെ ക്ഷയിച്ച് ആ വംശത്തിൽ ഒന്നുരണ്ടു പുരുഷന്മാർ മാത്രം ശേഷിച്ചു. അപ്പോൾ വടക്കുംകൂർ രാജവംശത്തിൽനിന്നു രണ്ടു രാജകുമാരികളെ തെക്കുംകൂറിലേക്കു ദത്തെടുത്തു. ഇപ്പോൾ തെക്കുംകൂർ രാജവംശക്കാരായിട്ടു കാണപ്പെടുന്നവരെല്ലാം ആ ദത്തിൽനിന്നുണ്ടായി വർദ്ധിച്ചിട്ടുള്ളവരാണ് അല്ലാതെ ഇപ്പോൾ സാക്ഷാൽ തെക്കുംകൂർ രാജവംശത്തിലുള്ളവരാരുംതന്നെയില്ല. ദത്തെടുത്തു കഴിഞ്ഞതിന്റെശേഷം തെക്കുംകൂർ രാജവംശം ക്രമേണ വർദ്ധിച്ചിട്ടുള്ളതല്ലാതെ ഇതുവരെ ക്ഷയിച്ചിട്ടില്ല. ആ വംശത്തിൽ ആളുകൾ വർദ്ധിച്ചു തുടങ്ങിയപ്പോൾ മുമ്പിനാലെയുള്ള അടുത്തൂണവക നെല്ലും പണവും ചിലവിനു മതിയാകാതെ വരികയാൽ തിരുവിതാംകൂർ മഹാരാജാക്കന്മാർ പല തവണ അടുത്തൂണ് കൂട്ടിക്കൊടുത്തിട്ടുണ്ട് എങ്കിലും ഇവരുടെ ദാരിദ്ര്യം തീരത്തക്കവണ്ണം കൂട്ടിക്കൊടുത്തത് ഇപ്പോൾ നാടുവാഴുന്ന ശ്രീമൂലംതിരുനാൾ വലിയതമ്പുരാൻ തിരു

മനസ്സുകൊണ്ടാണ്. ഇപ്പോഴും തെക്കുംകൂർ രാജവംശക്കാൎക്ക് ചിലവിനു ധാരാളമായി നെല്ലും പണവും കല്പിച്ചനുവദിച്ചിട്ടുള്ളതിനാൽ അവൎക്കു യാതൊരു ബുദ്ധിമുട്ടുമില്ല. അവർ അവരുടെ നിത്യവൃത്തികളും ധൎമ്മശാസ്ത്രസേവാദികളും യാതൊരു ബുദ്ധിമുട്ടുംകൂടാതെ നിൎവ്വഹിച്ചു സുഖമായി താമസിച്ചുവരുന്നു.

(തുടരും)

കൊട്ടാരത്തിൽ ശങ്കുണ്ണി.

---

# ഭാഗ്യം

---

൧. ഇന്നാട്ടിലിന്ദ്രപദമേറിവസിക്കുവാനു-
മന്നാമഹേന്ദ്രപുരിമാന്യതവന്നിടാനും
നന്നായകാരണമഹോനലമാൎന്നഭാഗ്യ-
മെന്നാണുലോകരറിയേണ്ടതുവേണ്ടവണ്ണം.

൨. ഉണ്ടായശസ്സുനിനയാതെപഠിപ്പുതെല്ലു-
മുണ്ടാകവേണ്ടബഹുപണ്ഡിതനെന്നുലോകം
കൊണ്ടാടുമേതൊരുവനേയുമുദിച്ചഭാഗ്യാ
കൊണ്ടാണുസൎവ്വസുഖവുംപെരുകുന്നുപാരിൽ.

൩. കണ്ണാലലക്ഷ്യതരമാകിലുമുണ്ടുഭൂത-
ക്കണ്ണാടിയൊന്നുബതഭാഗ്യവതാംഗുണൌഘാ
എണ്ണാൻജനത്തിനിഹ"യോഗ്യതഭാഗ്യമൂലം"
പെണ്ണാകിലുംപുരുഷനാകിലുമില്ലഭേദം.

൪. ശ്രീവന്നുകേറുമവനിൽസകലജ്ഞനെന്നു
പേർവന്നിടുംസപദിവാക്പതിയായ്ഭവിക്കും
ദൈവംതെളിഞ്ഞുവിലസുന്നവനിത്രിമൂൎത്തി
ഭാവംജഗത്തിലെളുതായിലഭിച്ചിടുന്നു,

൭. ഇന്നീവിധാനിയതിയുള്ളവനന്യനെത്താൻ
കൊന്നീടിലും പരധനങ്ങളടക്കിയാലും
വന്നീടുകില്ലപജയം നിജകേസ്സുവിട്ടു
പോന്നീടുമെത്രകുറികോടതികേറിയാലും.

൮. ദാനത്തിലാസ്ഥകരുതേണ്ട മഹാപദാന്യ
സ്ഥാനത്തിനർഹതപെടുന്നിതു ഭാഗ്യമുള്ളോൻ
മൌനാനടിച്ചു കപടവ്രതമാചരിച്ചാൽ
നൂനം മഹാമുനിയവൻ ബഹുമാന്യനെത്രെ.

൯. വൈദ്യാതഥാഗണിതവും പടുമന്ത്രവാദം
ഹൃദ്യങ്ങളായകവനങ്ങളിവയ്ക്കു പാത്താൽ
ആദ്യത്തിലില്ല ചെറുവാസനയെങ്കിലും പി-
മ്പാദ്യസ്ഥനാം പുരുഷനിന്നിഹ ഭാഗ്യശക്ത്യാ.

൧൦. എല്ലാഗുണാതികയിലും ചെറുതായ ഭാഗ്യ
മില്ലാതകണ്ടു നിലനിന്നിടുകെന്നകാൎയ്യം
വല്ലായ്മയായിവരുമീശ്വരസേവ ചെയ്ക-
യല്ലാതതിന്നൊരു നിവൃത്തി ജഗത്തിലില്ലാ.

തെലപ്പുറത്ത് നാരായണനമ്പി.

---

# കോങ്കണബ്രാഹ്മണർ

---

## സാരസ്വതന്മാർ.

ആൎയ്യന്മാർ വടക്കുപടിഞ്ഞാറുനിന്ന് ഇന്ത്യയിൽ വന്നു സി ന്ധുനദിയുടെയും അതിൻെറ പോഷകനദികളുടെയും തടപ്രദേശ ങ്ങളിൽ ആദ്യം നിവസിച്ചു. അവിടന്നു കിഴക്കോട്ടുമാറി ഉത്തരഹി ന്ദുസ്ഥാനത്തിൽ എല്ലാടത്തും പരന്നുവെന്നാകുന്നു പാശ്ചാത്യചരി ത്രക്കാരുടെ അഭിപ്രായം. ഋഗ്വേദത്തിലെ പല ഋക്കുകളെക്കൊണ്ട് ഈ അഭിപ്രായമവർ പ്രതിപാദിക്കുന്നു. ഋഗ്വേദത്തിൽ (i. 32. 12,

ii. 12. 12) * ആൎയ്യന്മാരുടെ അധിഷ്ഠാനദേശത്തിന്നു സാമാന്യമായ പേർ സപ്തസിന്ധുക്കൾ (സപ്തസിന്ധവഃ') എന്നായിരുന്നുവെന്നു സൂചിപ്പിച്ചിരിക്കുന്നു. സിന്ധുനദിയും സിന്ധുവിന്റെ പോഷകനദികളായ പഞ്ചാബിലെ അഞ്ചു നദികളും അഫ്ഘാനിസ്ഥാനിലെ കുഭാ, എന്ന കാബൂൽനദിയും കൂടിട്ടാകുന്നു ഈ ഏഴുനദികൾ ഉണ്ടായിരിക്കുന്നത്. ഋഗ്വേദം (i. 126. 7) ഗന്ധാരദേശത്തെക്കുറിച്ചു പറഞ്ഞിരിക്കയാൽ ആൎയ്യന്മാരുടെ നിവാസസ്ഥലം പടിഞ്ഞാറ കന്ധഹാർ വരെ ഉണ്ടായിരുന്നു എന്നു നിൎണ്ണയിക്കാം. സിന്ധുവിന്റെ പടിഞ്ഞാറു കുഭയുടെ തെക്കുമായിരുന്നു ഈ ഗന്ധാരദേശം എന്ന് പാശ്ചാത്യർ അഭിപ്രായപ്പെടുന്നു. പുരാണങ്ങളിലും ഇതിഹാസങ്ങളിലും പറഞ്ഞിട്ടുള്ള ഗാന്ധാരദേശവും ഇതുതന്നെ ധൃതരാഷ്ട്രമഹാരാജാവിന്റെ ഭാൎയ്യയായ ഗാന്ധാരി ഈ ദേശത്തിലെ ഒരു രാജാവിന്റെ പുത്രിയായിരുന്നു. ഋഗ്വേദത്തിൽ പറഞ്ഞിട്ടുള്ള നദികളുടെയും പൎവ്വതങ്ങളുടെയും പേരുകളിൽനിന്നു ആൎയ്യന്മാർ കിഴക്കോട്ടു ഏതു രാജ്യത്തോളം എത്തിരുന്നുവെന്നും നിശ്ചയിച്ചിരിക്കുന്നു.

ഋഗ്വേദത്തിൽ (x. 75. 5) ഗംഗ, യമുന, സരസ്വതി, ശുതുദ്രി, പരുഷ്ണി, അസിക്നി, മരുദ്വൃധാ, വിതസ്താ, ആൎജ്ജീകീയാ, സുഷോമാ, എന്നീനദികളേയും ആറാം ഋക്കിൽ തൃഷ്ടാമാ, സുസൎത്തു, രസാ, ശ്വേതി, കുഭാ, ഗോമതി, ക്രുമു, മേഹത്നു (മേഹൽനുത്രു) എന്നിവയേയും പറഞ്ഞിരിക്കുന്നു. ഇവയെ ആധുനികനദികളിൽനിന്നു തിരിഞ്ഞറിവാൻ പ്രയാസമാകുന്നു. ഗംഗയും യമുനയും വളു പ്രസിദ്ധനദികളാകയാൽ ആൎയ്യർ ഈ നദികളുടെ തടപ്രദേശങ്ങളിൽ എത്തിയിരുന്നു എന്നതിൽ സംശയമില്ല. ഋഗ്വേദപരിശിഷ്ടത്തിൽ 'സിതാസിതകളായ സരിത്തുകൾ എവിടെ ഒന്നിച്ചു കൂടുന്നുവോ ആ സംഗമസ്ഥലത്തിൽ അഭിപ്ലവനം ചെയ്യുന്നവൻ ദ്യോവിനെ ഉൽപതിക്കുന്നു' എന്നു പറഞ്ഞിരിക്കുന്നു. ഈ രണ്ടു നദികൾ ശ്വേതോദകയായ ഗംഗയും കൃഷ്ണോദകയായ യമുനയും ആകയാൽ ഇവരുടെ സംഗമയായ പ്രയാഗമെന്ന അല്ലഹാബാദ്‌വരെ ആൎയ്യരെത്തിരുന്നു എന്നുപറയാം. എന്നാൽ സാംഹിതകളും പരിശിഷ്ടത്തി

* ആദ്യത്തെ അക്കം മണ്ഡലത്തേയും രണ്ടാമക്കം സൂക്തത്തേയും മൂന്നാമക്കം ഋക്കിനേയും കാണിക്കുന്നു.

ന്നാതമ്മിൽ മഹത്തായ കാലകൃതഭേദമുണ്ടെന്നു പാശ്ചാത്ത്യർ അഭി
പ്രായപ്പെടുന്നതുകൊണ്ട് പരിശിഷ്ടത്തിലെ ഈ മന്ത്രം അത്യന്തം
അൎവ്വാചീനയായ അവസ്ഥയെകാണിക്കുന്നുപോൽ. ഋഗ്വേദം iii 53.
14-ാം മന്ത്രത്തിൽ പ്രസ്താവിച്ച കീകടദേശം നിരുക്തകാരനായ യാ
സ്കരുടേയും ഭാഷ്യകാരനായ സായണാചാൎയ്യരുടേയും അഭിപ്രായ
ത്തിൽ ഒരനാൎയ്യദേശം മാത്രമാകുന്നു. ഭാഗവത (i. 3.24, vii.10. 18)
ത്തിൽ പ്രയോഗിച്ച കീകടശബ്ദത്തിന്നു മഗധദേശമെന്നാകുന്നു അ
ൎത്ഥമെന്നു വ്യാഖ്യാതാവായ ശ്രീധരസ്വാമിയും മററു ചിലരും പറയു
ന്നത് വിഷയസന്ദൎഭവശാൽ യഥാൎത്ഥമെന്നു തോന്നുന്നു. അഥൎവ്വണ
വേദത്തിൽ (v. 5)അംഗദേശത്തേയും മഗധദേശത്തേയും കുറിച്ചു
പറഞ്ഞിരിക്കുന്നു. അതുകൊണ്ട് ക്രിസ്ത്വാബ്ദത്തിന്നു എത്രയൊ മുമ്പു
തന്നെ ആൎയ്യന്മാർ ബങ്കാളത്തിന്നു സമീപം എത്തിട്ടുണ്ടായിരുന്നു
എന്നു നിശ്ചയിക്കാം. സേനരാജാക്കന്മാരുടെ കാലത്തായിരുന്നു
ബങ്കാളത്തു ബ്രാഹ്മണർ വന്നു കുടിയേറിപ്പാൎത്തത്. ഏകദേശം എ
ണ്ണൂറു കൊല്ലങ്ങൾക്കു മുമ്പെ ബങ്കാളത്ത് ബ്രാഹ്മണരുണ്ടായിരുന്നി
ല്ല. ഇപ്പോൾ ബങ്കാളത്തുള്ള ബ്രാഹ്മണരെല്ലാം കാനകുബ്ജബ്രാഹ്മ
ണർ (കനോജ്) ആകുന്നു.

പാൎശികളുടെ മതഗ്രന്ഥമായ 'ഛന്ദഅവെസ്ത' എന്ന ഗ്ര
ന്ഥത്തിൽ ആൎയ്യരുടെ ആവാസസ്ഥാനത്തിന്നു 'ഹപ്തഹിന്ദു' എ
ന്നു പേർ പറഞ്ഞിരിക്കുന്നു. സംസ്കൃതത്തിലെ സകാരം പ്രാചീന
പാൎശിയിൽ ഹകാരമായ്ത്തീരുന്നതുകൊണ്ട് ഹപ്തഹിന്ദു എന്ന രൂപം
സിദ്ധിക്കുന്നു. യവനഭാഷയിൽ ഹകാരമില്ലാത്തതുകൊണ്ട് ഹിന്ദു
എന്ന പദം ഇന്ദു (Indoi) എന്ന ശബ്ദമാക്കിയുച്ചരിച്ചു. ഈ
ഇന്ദു ശബ്ദത്തിൽനിന്നു നമ്മുടെ ഭാരതവൎഷത്തിന്റെ അഭിധാന
മായ ഇന്ത്യ എന്ന പദമുണ്ടായി. സിന്ധുദേശത്തിൽ വസിച്ചതു
കൊണ്ട് ഭാരതീയൎക്കു ഹിന്ദുക്കൾ എന്ന നാമധേയവും ഉണ്ട്. ഇ
ന്തുപ്പു എന്നതിലും സിന്ധുശബ്ദം ഒളിഞ്ഞു കിടക്കുന്നു.

ഋഗ്വേദത്തിൽ (x.121.4) ഹിമവൽ പൎവ്വതത്തെക്കുറിച്ചു പറ
ഞ്ഞിട്ടുണ്ടെങ്കിലും വിന്ധ്യാദ്രിയെക്കുറിച്ചു ഒന്നും പ്രസ്താവിച്ചിട്ടില്ലായ്ക
യാൽ ആൎയ്യർ വിന്ധ്യാദ്രിവരെ എത്തിരുന്നില്ലെന്നു ഊഹിപ്പാൻ
സംഗതിയുണ്ട്. എന്നിട്ടും ഈ നാമാഭാവത്താൽ ഉണ്ടാകുന്ന അ
നുമാനം അത്ര ബലവത്തല്ല. നൎമ്മദ, തപ്തി, ഗോദാവരി, കൃഷ്ണാ,

കാവേരി മുതലായ ദാക്ഷിണാത്യനദികളുടെ അഭിധേയങ്ങൾ ഋഗ്വേദത്തിൽ ഇല്ല. ഋക് പരിശിഷ്ടത്തിൽ നമ്മദയെ സംബന്ധിച്ച് ഒരു മന്ത്രമുണ്ട്.

നമ്മദായൈനമഃപ്രാതന്നമ്മദായൈനമോനിശി
നമോസ്തുനമ്മദേതുഭ്യാത്രാഹിമാംവിഷസപ്പതഃ

ദ്വിതീയാഷ്ടകത്തിൻെറ പ്രഥമ പരിശിഷ്ടത്തിൽ അടങ്ങിയ ഇതരമന്ത്രങ്ങളിൽ ജനമേജയൻെറ സപ്പസത്രത്തേയും ആസ്തികനേയും ജരൽകാരുവിനേയും കുറിച്ചു പ്രസ്താവിച്ചിരിക്കയാൽ പാശ്ചാത്യദൃഷ്ട്യാ ഈ പരിശിഷ്ടം വളരെ അപ്രാചീനമാകുന്നു. അതുകൊണ്ട് സംഹിതയിലെ മന്ത്രദ്രഷ്ടാക്കന്മാരായ ഋഷികൾ വിന്ധ്യപർവ്വതം കടന്നു തെക്കോട്ടു വന്നിരുന്നില്ലെന്നതു സിദ്ധമായി.

രാമായണത്തിൽ അഗസ്ത്യർ വിന്ധ്യനെ കടന്നു ദണ്ഡകാരണ്യത്തിൽ പഞ്ചവടിക്കു സമീപത്തിൽ ഒരാശ്രമം ഉണ്ടാക്കിപ്പാർത്തതായി വർണ്ണിച്ചിരിക്കുന്നു. ഈ അഗസ്ത്യരുടെ ഭാര്യ ലോപാമുദ്രയായിട്ടു ഋഗ്വേദത്തിൽ പറഞ്ഞിരിക്കുന്നു. മഹാഭാരതത്തിൽ തൻെറ തപശ്ശക്തികൊണ്ടു ലോപാമുദ്രയെ സൃഷ്ടിച്ചു വിദർഭരാജാവിൻെറ വശത്തു കൊടുത്തു വളർത്തിച്ച്, പ്രായമായപ്പോൾ ലോപാമുദ്രയെ ഭാര്യാത്വേന അഗസ്ത്യർ സ്വീകരിച്ചു എന്നു പറഞ്ഞിരിക്കുന്നു. തുലാകാവേരിമാഹാത്മ്യം മുതലായ പുരാണകഥകളിൽ ലോപാമുദ്രാശബ്ദം കാവേരിയുടെ പര്യായപദമാക്കി പ്രയോഗിച്ചു അഗസ്ത്യർ കാവേരിയെ ഭാര്യയാക്കി പരിഗ്രഹിച്ച്, ദംപതിമാർ തമ്മിലുള്ള സമയധമ്മത്തെ അഗസ്ത്യർ ഉല്ലംഘിച്ചതുകൊണ്ടു കാവേരി ജഗദ്ധിതാത്ഥമായി നദിയായി പ്രവഹിച്ചു ദക്ഷിണദേശത്തെ ധനധാന്യ സമൃദ്ധികൊണ്ടു നിവാസയോഗ്യമാക്കിത്തീർത്തു എന്ന് ആഘോഷിക്കുന്നു. എന്നാൽ ഈ കാവേരിക്കു വേദത്തിലേ ലോപാമുദ്രക്കു യാതൊരു വിഷയത്തിലും ഒരു സംബന്ധവും ഇല്ല.

ഋഗ്വേദത്തിൽ പറഞ്ഞിട്ടുള്ള നദികളിൽവെച്ചു മഹിമയും പൂജ്യത്വവും ഉള്ളതു സരസ്വതിയാകുന്നു. സരസ്വതിപരമായി മൂന്നു സൂക്തങ്ങൾ ഉണ്ട്. പല ഒററ ഋക്കുകളിലും സരസ്വതിയെ കുറിച്ചു പ്രസ്താവിച്ചിട്ടുണ്ട്. യാസ്കനിരുക്തത്തിൽ (ii. 23) സരസ്വതീശബ്ദം നദീവാചകമായും ദേവതാവാചകമായും ഉപയോഗിച്ചിട്ടുണ്ടെന്നു പറഞ്ഞിരിക്കുന്നു. പുരാണേതിഹാസങ്ങളിൽ ഈ ഭേദം

വകവെക്കാതെ സരസ്വതീനദിതന്നേ വാഗ്ദേവിയുടെ പരിണത രൂപമെന്നും പറഞ്ഞിരിക്കുന്നു.

പശുയാഗത്തിൽ പ്രയാജങ്ങളായി ഉപയോഗിക്കുന്ന ആപ്രീ സൂക്തങ്ങളിൽ (ഋഗ്വേദം i. 13. 9, i. 142, i. 188. 8, ii. 1. 11, iii. 4. 8, v. 5. 8), സരസ്വതി, ഇളാ, മഹീ, എന്ന മൂന്നു ദേവതകളെയും ചിലേടത്തു (ii. 1. 11, ii. 3. 8, iv. 4. 8, iii. 56. 5, vii. 2. 8, ix. 5. 8, x. 110. 8), സരസ്വതീ ഇളാ, ഭാരതി, എന്നീ മൂന്നു ദേവതകളെയും മററു ചിലേടത്ത് (ii. 1. 11) ഹോത്രാ, ഭാരതീ, സരസ്വതീ എന്ന ദേവതകളെയും ഓരോ ഋക്കിൽ സ്തുതിച്ചിരിക്കുന്നു. വൈശ്വദേവ സൂക്തങ്ങളിൽ സരസ്വതിയെ മററു ദേവതകളോടുകൂടി സ്തുതിച്ചിരിക്കുന്നു. (v.47.2, vi.50. 12, vi. 52. 6, vii. 9. 5, vii. 39. 5, vii. 40. 3, ix. 81, x. 65. 1, x. 141. 5, x. 184. 2) ഈ ദേവതകളിൽ അഗ്നി, അശ്വികൾ, അജഏകപാദ്, അദിതി, അര്യമാവു, ആദിത്യന്മാർ, ഇന്ദ്രൻ, ഋഭുക്ഷാവു, ത്വഷ്ടാവ് പർജ്ജന്യൻ, പവമാനൻ, പൂഷാവ്, പുരന്ധി, ബൃഹസ്പതി, ഭഗൻ, മരുത്തുകൾ, മരുദ്ഗണം, മിത്രൻ, വരുണൻ, വാജൻ, വാതൻ, വായു, വിധാതാവു, വിഷ്ണു, സവിതാവു, സോമൻ എന്നിവർ മുഖ്യർ. ഈ ദേവതകളോടുള്ള സാഹചര്യത്താൽ സരസ്വതീദേവിയായിട്ടു ഋഷികൾ ഭാവിച്ചിരുന്നുവെന്നത് തെളിയുന്നു.

തുടരും.

എം. ശേഷഗിരിപ്രഭു, എം. എ.

---

# കടംവീട്ടിയത്

നേരം അർദ്ധരാത്രിയിൽ പുറമായി കഴിഞ്ഞു. എന്നിട്ടും ഇദ്ദേഹം എഴുത്ത് മതിയാക്കിട്ടില്ല. പൊളിഞ്ഞ ഒരു മേശപ്പുറത്തു വെച്ച്, അരികത്തുള്ള മണ്ണെണ്ണ വിളക്കിൻെറ സഹായത്താലാണ് ഈ വിദ്വാൻ എഴുതുന്നത്. അസമയമായതിനാൽ ലോകമെങ്ങും നിശ്ശബ്ദതയാൽ നിബിഡമായിരുന്നു. എങ്കിലും പേനയുടെ 'കര' 'കര' ശബ്ദം മാത്രം കേൾക്കുന്നുണ്ട്.

'ഇന്നെങ്കിലും ഇത് അവസാനിപ്പിക്കണം. • ഠരാശപരാ, ഇനിക്കിതിന്ന് ശക്തിയുണ്ടാക്കിത്തരണെ' എന്ന് അത്യന്താ വ്യസനത്തോടെ അയാൾ പിറുപിറുക്കുന്നുണ്ട്.

ഇരിക്കുന്നതിന്നു ചുററും അയാൾ ഒന്നു നോക്കി. നോക്കിയ മാത്രയിൽ ശരീരമാസകലം വിറച്ചു. എന്തെന്നാൽ ആ അകം അത്ര മോശസ്ഥിതിയെ പ്രാപിച്ചിരുന്നു. ദാരിദ്ര്യത്തിൻെറ കേളിസങ്കേതസ്ഥലം അതു തന്നെയൊ എന്നു തോന്നും. മേശക്കും, താൻ ഇരുന്നിരുന്ന സ്ററൂളിന്നും പുറമെ, ആ മുറിയിൽ സാമാനം എന്നു പറവാൻ ഒരു 'കയർകട്ടിൽ' മാത്രമെ ഉണ്ടായിരുന്നുള്ളു. നിരന്തരമായി എഴുതിക്കൊണ്ടുതന്നെയാണ് ഇരുന്നിരുന്നത് എങ്കിലും, അദ്ദേഹം കൂടക്കൂടെ ആ കട്ടിലിൽ കിടന്നിരുന്ന വനിതാരത്നത്തിൻെറ മുഖത്തേക്ക് നോക്കിയിരുന്നു. സൌന്ദര്യസാരസ്വരൂപിണിയായ അവളുടെ വിളറി ക്ഷീണിച്ച മുഖം എപ്പോളെല്ലാം ഇയ്യാൾ കാണുന്നുവൊ അപ്പോളെല്ലാം 'ഠരംശപരാ, ഇത് ഇന്നത്തതോടുകൂടി അവസാനിപ്പിച്ചില്ലെങ്കിൽ ഇവളുടെ കഥ ഇനിയും പരുങ്ങലാവുമല്ലൊ—ദൈവമെ—ഇതിന്നിട വരുത്തരുതെ' എന്നും മററും അസ്പഷ്ടമായി ഉച്ചരിച്ചുകൊണ്ടുതന്നെയിരുന്നു.

ഇതിനിടയ്ക്ക് അനവധി കടലാസ്സുകൾ എഴുതി തീർന്നു. അരുണോദയം കണ്ടു തുടങ്ങി. പേനയുടെ 'കര' 'കര' ശബ്ദവും കുറഞ്ഞു തുടങ്ങി. ഒടുവിൽ ഒരു ദീർഘനിശ്വാസത്തോടുകൂടി ആ വിദ്വാൻ

'സമാപ്തം.

കല്ലത്ത രാമൻമേനോൻ.'

എന്ന എഴുതി അവസാനിപ്പിക്കയും ചെയ്തു.

ആ യുവതി അസ്വാസ്ഥ്യത്തോടുകൂടി കട്ടിലിൽ കിടന്ന് ഉരുണ്ടിരുന്നു. അവൾ സ്വപ്നത്തിൽ എന്തൊ ചില അസംബന്ധങ്ങൾ പറയുന്നതു കേട്ടു. അപ്പോൾ രാമൻമേനോൻ എഴുനീററ് അവളുടെ സമീപത്തു ചെന്ന്, ആ ക്ഷീണിച്ച മുഖത്തെ ചുംബനം ചെയ്ത് ഇപ്രകാരം പറഞ്ഞു. 'ആവു—പ്രിയതമെ, ലേഖനം എഴുതി കഴിഞ്ഞു. നാളെ (സാധു നേരം പുലൎന്ന കഥ അറിഞ്ഞിട്ടില്ല) നാളെ നിശ്ചയമായും ഞാൻ ഇത് അയക്കും' ഗൽഗദത്തോടു

കൂടി ഇത്രയും പറഞ്ഞപ്പോഴെക്കും അയാളുടെ കണ്ണിൽ വെള്ളം നിറഞ്ഞു.

'എ— പ്രിയതമനൊ!'

രാമൻമേനോൻ— അല്ലാ- ഉണനുകഴിഞ്ഞുവൊ!

'ഉവ്വ, അവിടുന്ന് പിന്നെയും എഴുതുവാൻതന്നെ ഇരുന്നുവൊ! അയ്യൊ—ദേഹം സൂക്ഷിക്കണെ. നോക്കു, ഇപ്പോൾതന്നെ ശരീരം എത്ര ക്ഷീണിച്ചിരിക്കുന്നു.'

രാമൻമേനോൻ— (ചിരിച്ചുംകൊണ്ട്)

'കഴിഞ്ഞു എൻെറ പണി കഴിഞ്ഞു. ഞാൻ ഇതാ അയക്കാൻ പോകുന്നു. നാളെ അത് പത്രാധിപരുടെ കയ്യിൽ കിട്ടും. അദ്ദേഹം വായിച്ചു നോക്കും എന്നുതന്നെയല്ല, നമുക്ക് ഒരു മറുപടിയും കിട്ടും. അതോടുകൂടി നമ്മുടെ കഷ്ടപ്പാടും തീരും. ഹം—ആ എഴുത്ത് നിൻെറ മുഖകമലത്തെ വികസിപ്പിക്കുമല്ലൊ—കടലക്കരെ വാസവും സാധിപ്പിക്കും, നിശ്ചയം' എന്നു പറഞ്ഞ് ആനന്ദാശ്രുക്കൾ നിറഞ്ഞ തൻെറ കണ്ണുകളെ കൈകൊണ്ട് തുടച്ചു.

നേരം പ്രകാശമായപ്പോഴെക്കും രാമൻമേനോൻ ലേഖനം മടക്കി കെട്ടി "നിരുപമമാസിക' പത്രാധിപർ അവർകൾക്ക' എന്ന് മേൽവിലാസവും എഴുതി കയ്യിൽ എടുത്ത് തപാൽ ആപ്പീസ്സിലേക്ക് പുറപ്പെട്ടു.

തപാൽ ആപ്പീസ്സിൽനിന്നും മടങ്ങി വന്നപ്പോൾ ഭാര്യ കഞ്ഞി തയ്യാറാക്കി ഒരു കിണ്ണത്തിൽ പകന്നുവെച്ച്, കാത്തിരുന്നിരുന്നു. കഞ്ഞിക്ക് വട്ടം വിശേഷിച്ച് ഒന്നും ഉണ്ടായിരുന്നില്ല. കുറച്ച് ഉപ്പ് മാത്രം ഒരു ഇലക്കീറിൽ വിളമ്പിട്ടുണ്ട്. എങ്കിലും ആ ശാതോദരിയുടെ 'ചടുലചാരുകടാക്ഷപാതങ്ങൾ'തന്നെ രാമമേന്ന് വേണ്ട ഉപദംശങ്ങളായി തീൎന്നു.

ഭാര്യ— (മൃദുസ്മിതത്തോടുകൂടി)

'ആവു—ഇവിടത്തെ ബുദ്ധിമുട്ട് തീൎന്നുവല്ലൊ—ശംഭോ'

രാമൻമേനോൻ—ഉവ്വ് തീൎന്നു. ഇന്ന് ഇരുപത്തിരണ്ടല്ലെ തിയ്യതി. നാളെയാണ് ഒടുക്കത്തെ ദിവസം. ശരിക്ക് നമ്മുടെ ലേഖനവും നാളെ അവിടെ കിട്ടും. ഇതാണ്

പരസ്യം

൫൦൦൦ ക. യുടെ സമ്മാനം. ഉത്തമ ലേഖനത്തിന്ന് കൊടുക്കു

ന്നതാണ്. ലേഖനം ൧൨ ഭാഗത്തിൽ കുറയരുത്. സ്വയംകൃത വും, ശോകപര്യവസായിയുമായ ഒരു ചെറു കഥയായിരിക്കണം. മേടം ൧൪-ാം നുക്കു മുമ്പ് ഈ ആപ്പീസ്സിൽ എത്തിക്കണം.

നി. മ. പ.

* * * *

സോമപുരത്ത് 'വിശാല' വീഥി. ഇതാ, ഒരു വീട്ടിൽ ഏകദേശം 24 വയസ്സ് തോന്നുന്ന ഒരു യുവതി അത്യന്തം ദുഃഖാക്രാന്തയായി അവളുടെ മുറിയിൽ അങ്ങോട്ടും ഇങ്ങോട്ടും ലാത്തുന്നു. അവളുടെ ഏകബന്ധുവായ അച്ഛൻ മരിച്ചിട്ട് ഇന്നേക്ക് നാലുദിവസമെ ആയുള്ളൂ. അതിതീവ്രമായ മനോവ്യഥയെ ഇവളുടെ മുഖം പ്രദർശിപ്പിക്കുന്നു. കുറെ ദിവസമായി ഉറക്കമില്ലാത്തതിനാൽ കണ്ണുകൾ ക്ഷീണിച്ച് കുണ്ടിൽപോയും, മുഖാംബുജം വാടിയും ഇരിക്കുന്നു. അശ്രുകൾ ധാരധാരയായി ഒഴുകുന്നു. കവിൾത്തടങ്ങൾ ഒട്ടിയും ദേഹമാസകലം ശോഷിച്ചും കാണുന്നു. 'അച്ഛൻ എന്താണ് എന്നോട് പറഞ്ഞത്. എന്തിനാണ പറഞ്ഞത്, എന്നിങ്ങിനെ അവൾ ഇടക്കു പിറുപിറുക്കുന്നുണ്ട്. അഹൊ- കഷ്ടം- എന്തു സങ്കടമാണ് ഇവൾ അനുഭവിക്കുന്നത്! അച്ഛന്റെ മരണകാലത്തെ സംഭവങ്ങളെ തന്നെ ഓർത്ത് ഓർത്താണ് ഈ സ്ത്രീ നടുങ്ങുന്നത്.

അച്ഛൻ മരിക്കാറായി കിടക്കുമ്പോൾ അവളെ അടുക്കലേക്ക് വിളിച്ച് ഇപ്രകാരം പറകയുണ്ടായി.

'മകളെ! ഞാൻ മരിക്കാറായി. അധികം താമസമില്ല. കുറെ കാലമായി ഞാൻ നിന്നെ വേണ്ടപോലെ വാത്സല്യിക്കാറില്ലല്ലൊ എന്നു വിചാരിച്ച് ഇനിക്ക് ഇപ്പോൾ വളരെ കുണ്ഠിതം തോന്നുന്നുണ്ട്.'

'എയ്— അതിനെ കുറിച്ച് പശ്ചാത്തപിക്കരുതെ. അച്ഛൻ എന്നെ വളരെ സ്നേഹത്തോടുകൂടിയാണല്ലൊ നോക്കിവന്നിട്ടുള്ളത്.'

'സ്നേഹിച്ചിട്ടില്ലെന്നല്ല. പക്ഷെ സ്നേഹം വേണ്ടപോലെ ആയിട്ടില്ല. അതുകൊണ്ടാണ് ഇനിക്ക് വ്യസനം. ഇനി പറഞ്ഞിട്ട് ഫലമില്ലല്ലൊ. കുറച്ചുകൂടി അടുത്തു വരു.' (അച്ഛന്റെ സ്വരം ഇടറിത്തുടങ്ങി. പറയുന്ന വാക്കുകൾ അവ്യക്തങ്ങളായി).

'മററാരും ശങ്കിച്ചിട്ടുകൂടിയില്ലാത്ത ഒരു സംഗതിയാണ് ഞാൻ പറയുവാൻ പോകുന്നത്. ഇത് ആരോടും പറയാതെ മരിക്കാൻ

ഇനിക്ക് സമാധാനമില്ല. അതുകൊണ്ട് ഞാൻ നിന്നോട് പറയുന്നതാണ്. രണ്ടുകൊല്ലങ്ങൾക്ക് മുമ്പെ ഞാൻ ഒരു അകൃത്യം ചെയ്തിട്ടുണ്ട്. രണ്ടുകൊല്ലാ എന്നുപറഞ്ഞാൽ പോരാ. രണ്ടു യുഗമായി എന്നു തോന്നുന്നു. അതിൽപിന്നെ മനസ്സമാധാനം എന്താണെന്ന് ഞാൻ അറികയുണ്ടായിട്ടില്ല.

ശ്വാസംമുട്ടുകൊണ്ട് അച്ഛൻ അല്പനേരം മിണ്ടാതിരുന്നു. പിന്നേയും 'മൂന്ന്‌കൊല്ലംമുമ്പ് നിന്റെ അമ്മ മരിച്ച കാലത്ത് നമ്മുടെ കാര്യം വളരെ മോശസ്ഥിതിയിലായി എന്നു കണ്ട് ഞാൻ—ഞാൻ എന്റെ ഒരു കക്ഷിയുടെ പണം മുഴുവനും അപഹരിച്ചു—മോഷ്ടിച്ചു.'

ഈ വാക്ക് കേട്ടപ്പോൾ ജാനകി അമ്മ സംഭ്രമംകൊണ്ട് ഒന്നു വിറച്ചു.

'അതെ— കക്കുകയാണ് ഞാൻ ചെയ്തത്. മറച്ചു വെച്ചിട്ട് എന്താണ് കാര്യം. ഞാൻ കുറുമ്പേരി ശേഖരമെന്ന് എഴുതികൊടുത്തിരുന്ന ൧൦൦൦ ക.യുടെ കടശ്ശീട്ട് കാലഹരണപ്പെടാറായി. അദ്ദേഹം സംഖ്യെക്ക് എന്നെ ബുദ്ധിമുട്ടിച്ചു തുടങ്ങി. അന്ന്യായപ്പെട്ട് എന്നെ അപമാനിക്കുമെന്നുള്ള ഭയം കലശലായി. ഇരിമ്പു കമ്പിനിയിൽ പലിശക്കു കൊടുപ്പാൻ ഒരു കക്ഷി ൧൦൦൦ക. തന്നിരുന്നു. പണം കമ്പിനിയിൽ അടച്ചു എന്ന് പൊളി പറഞ്ഞു. ആ സംഖ്യ എടുത്ത കടം വീട്ടി. രണ്ടുദിവസത്തിനകത്ത് കമ്പിനി പൊളിഞ്ഞു. അടച്ച പണം തിരിയെ കിട്ടുവാൻ മാർഗ്ഗമില്ലെന്ന് കക്ഷിയെ അറിയിച്ചു. ഞാൻ അത് അപഹരിച്ചു. കഷ്ടം പൊളിയും പറഞ്ഞു. ഹാ— എന്ത് അകൃത്യമാണ്! ജാനകി, ഞാൻ ഇതാ യാത്രയായി.

ജാനകിഅമ്മ—(പരിഭ്രമത്തോടുകൂടി) 'അച്ഛാ, ആ കക്ഷിയുടെ പേരെന്താണ്— പറയൂ— അതുംകൂടി പറയൂ.' അദ്ദേഹത്തിന്ന് മഹാന്റെ ആരാഭമായ! കഴിഞ്ഞു. പണിപ്പെട്ട് തല അല്പം ഉയർത്തി 'കല്ലു— കല്ലത്ത് —രാമ —മേനോൻ' എന്ന വാക്കുകൾ ശ്വാസത്തിനിടയിൽ പുറപ്പെടുവിച്ചു.

'പച്ചിലക്കാട്ട്' പരമേശ്വരമേനോൻ ചരമഗതിയെ പ്രാപിക്കയും ചെയ്തു.

✻ ✻

ഈ സംഭവങ്ങളാണ് മേൽ പ്രസ്താവിച്ച മനശ്ശല്യത്തിന്നും മ ററും ജാനകിഅമ്മക്ക് ഇടയാക്കിതീൎത്തത്. 'കല്ലത്ത് രാമൻ മേനോൻ, കല്ലത്തരാമൻമേനോൻ അദ്ദേഹത്തിൻെറ കടം വീട്ടണം- നിശ്ചയമായും വീട്ടണം' എന്ന് അവരം ഉരുവിട്ടുപോന്നു. അഹോവൃത്തിക്കു തന്നെ കഷ്ടിയായ ഇവരംക്ക് ഇതിനെന്താണ് മാൎഗ്ഗം. 'അച്ഛൻ ചെയ്യു പാപം മക്കരം അനുഭവിക്കാതിരിക്കയില്ല. അല്ലെങ്കിൽ അതിനുള്ള പരിഹാരം അവർ ചെയ്യണം' പിതാവിൻെറ മരണ ശേഷം അവരംക്ക് ഈ ഒരു വിചാരം മാത്രമായി തീൎന്നു.

ഇപ്രകാരമുള്ള ചിന്തകളാൽ സന്താപതാന്തയായിട്ടാണ് മുറിയിൽ അവരം ലാത്തിയിരുന്നത്. ലാത്തുന്ന സമയം പെട്ടന്നു നിന്ന്

'ആ സമ്മാനം — ശരിതന്നെ ആ സമ്മാനം — എൻെറ ലേഖനത്തിനാണ് ആ സമ്മാനം കിട്ടുന്നതെങ്കിൽ ഹാ— ഉവ്വൊ, അതു കിട്ടുമൊ?— എൻെറ മോശകഥക്ക് —എത്ര യോഗ്യർ മത്സരത്തിനുണ്ടാകും. ഫംരംകയുടെ സമ്മാനം കൂടകൂടെ ഉണ്ടാകുന്നതല്ല. എങ്കിലും—ഈശ്വരാ— അത് ഇനിക്ക് കിട്ടണെ' എന്ന അവരം മാറത്തു കയ്യുവെച്ച് പ്രാൎത്ഥിച്ചു.

* * * * * *

'നിരുപമമാസിക' പത്രാധിപർ ആപ്പീസ്സു മുറിയിൽ ഇരുന്ന് ഒരു ലേഖനം വായിച്ചുനോക്കുന്നു. മുമ്പിൽ ഇട്ടിരുന്ന മേശപ്പുറത്ത് അനവധി ലേഖനങ്ങളും കടലാസ്സുകളും കിടപ്പുണ്ട്. അദ്ദേഹത്തിൻെറ ഇടത്തെകയ്യിലുള്ള ചുരുട്ടിൽ പകുതിയിൽ അധികം വലിപ്പാൻ ബാക്കിയുണ്ട്. വായനയുടെ രസംകൊണ്ട് ചുരുട്ടു കെട്ട കാൎയ്യം മൂപ്പർ അറിഞ്ഞിട്ടില്ല. 'ഹാ—വളരെ നന്ന്—ഭേഷ്' എന്നിങ്ങിനെ അദ്ദേഹം വായിക്കുന്നതിന്നിടയിൽ കൂടകൂടെ പറയുന്നുണ്ട്. ഇപ്രകാരം പ്രശംസാവഹങ്ങളായ ഓരൊ അഭിപ്രായങ്ങരം പറഞ്ഞുംകൊണ്ട് പത്രാധിപർ ആ ലേഖനംമുഴുവനുംവായിച്ചുതീൎത്തു. 'വിശേഷമായിട്ടുണ്ട്. ഇത് അതി വിശേഷം തന്നെ. ഏതാണ് സമ്മാനാൎഹമെന്ന് തീൎച്ചയാക്കുവാൻ പ്രയാസം. രണ്ടു ലേഖനങ്ങളും ഒരുപോലെ നന്നായിട്ടുണ്ട്. ഞാൻ വലിയ വിഷമത്തിലായി. എന്താണ് ചെയ്യേണ്ടത്? വരട്ടെ, ഈ ലേഖകൻ ആരാണെന്ന് നോക്കുകതന്നെ' എന്നു പറഞ്ഞ് അദ്ദേഹം കടലാസ്സുകരം മറിച്ചുനോക്കി. പുതുക്കുളത്തിൽ ജാനകിഅമ്മ് എന്ന് പേരെഴുതി ഒപ്പിട്ടിരിക്കുന്നതു കണ്ടു.

ജാനകിഅമ്മ— ഏ— ഒരുസ്ത്രീയോ. കൊള്ളാം — എല്ലാം ററിലും വെച്ച് നന്നായിട്ടുള്ളത് ഏതെന്ന് തീച്ച്യയാക്കുന്നകാര്യം കുറെ ദുഘടംതന്നെ. പക്ഷെ നിവൃത്തിയില്ലല്ലൊ. സമ്മാനം ഒന്നല്ലെയുള്ളു. അതുകൊണ്ടു തീച്ച്യയാക്കാതിരിപ്പാൻ തരമില്ല.'

കസാലയിന്മേൽ മലൎന്നു കിടന്ന് അദ്ദേഹം അല്പനേരം ആലോചിച്ചു.

'ആട്ടെ, ഒന്നു ചെയ്യാം. ഇവർ രണ്ടു പേരും നാളെ എന്നെ വന്ന് കാണണമെന്ന് എഴുതി അയക്കാം. അതിന്നിടയിൽ സമ്മാനം ഏതിനാണ് കൊടുക്കേണ്ടത് എന്നും, മറേറത് വിലക്കുവാങ്ങുവാൻ വഴിയുണ്ടൊ എന്നും ആലോചിച്ചു തീച്ച്യയാക്കാം' എന്ന് മനസ്സുകൊണ്ട് ഉറച്ചു.

അന്നുരാത്രിതന്നെ പത്രാധിപർ രണ്ടെഴുത്തുകളും അയപ്പിച്ചു. ഒന്നാമത്തെ കത്ത് 'നാളെ (വ്യാഴാഴ്ച) 12 മണിക്ക് 'നിരുപമമാസികം' ആപ്പീസ്സിൽ വെച്ച് നിങ്ങളെകണ്ട് സംസാരിച്ചാൽ കൊള്ളാമെന്ന് പത്രാധിപർ ആഗ്രഹിക്കുന്നു' എന്നായിരുന്നു. രണ്ടാമത്തേത് 'നിരുപമമാസികം' ആപ്പീസ്സിൽ വെച്ച് നാളെ(വ്യാഴാഴ്ച)12½ മണിക്ക് നിങ്ങളെകണ്ടു സംസാരിച്ചാൽ കൊള്ളാമെന്ന് പത്രാധിപർ ആഗ്രഹിക്കുന്നു.' എന്നുമാണ്. ആദ്യത്തെ എഴുത്തിൻെറ മേൽവിലാസം 'രാ. രാ. കല്ലത്ത രാമമ്മേനോൻ അവർകൾക്ക്' എന്നും രണ്ടാമത്തേതിൻെറ 'സൌഭാഗ്യവതി പുതുക്കുളങ്ങരെ ജാനകി അമ്മ അവർകൾക്ക്' എന്നുമായിരുന്നു.

* * * *

'ലേഖനത്തിൻെറ കാൎയ്യത്തെപ്പററി പറവാനാണ്. സംശയമില്ല. അല്ലെങ്കിൽ പത്രാധിപൎക്ക് എന്നെ കണ്ടിട്ടുള്ള കാൎയ്യം ഒന്നും ഇല്ലല്ലൊ. എന്നാൽ ഞാൻ ഒരു സ്ത്രീ അല്ലെ- തനിച്ച് ഒരു ദിക്കിൽപോയി എന്നു കേട്ടാൽ ജനങ്ങൾ എന്തു പറയും? കഷ്ടം- എന്തു ചെയ്യാം. നിവ്വാഹമില്ലല്ലൊ. പൂവ്വാവസ്ഥപോലെ നടപ്പാൻ ഇനി സാധിക്കുമൊ? പിന്നെ കടം വീട്ടേണ്ട ചുമതല ഇല്ലെ. കടം വീട്ടാതെ മരിച്ചാൽ അച്ഛനും ഇനിക്കും ഇഹലോകത്തെന്നല്ല പരലോകത്തുകൂടി നരകമല്ലാതെ എന്താണ് ഗതി? അവനവൻെറ നിലമാത്രം സൂക്ഷിക്കണം. എന്നാൽ അപവാദത്തെ ഭയപ്പെടുവാനില്ല.'

എന്നിങ്ങിനെയുള്ള വിചാരങ്ങളാണ പത്രാപധിപരുടെ എഴുത്തു വായിച്ചു നോക്കിയപ്പോഠം ജാനകി അമ്മക്ക് ഉണ്ടായത്. എങ്കിലും 'പോകുകതന്നെ' എന്നുറച്ച് അവഠം അല്പം ആഹാരവും കഴിച്ചു പുറപ്പെട്ടു.

* * * *

പത്രാധിപരുടെ സംസാരമാണ് ഈ കേഠംക്കുന്നത്. 'അതുകൊണ്ട്, മിസ്റ്റർ രാമമേനോനെ, നിങ്ങളുടെ ലേഖനത്തിന്ന് സമ്മാനം കൊടുപ്പാൻ നിവൃത്തിയില്ലെങ്കിലും ആ കഥ വിലക്കു വാങ്ങിയാൽ കൊള്ളാമെന്ന് ഇനിക്ക് താല്പയ്യമുണ്ട്. ലേഖനം ഇവിടെതന്നെ ഇരിക്കട്ടെ. അതിന്ന് എന്തു വില തരാമെന്ന് ഞാൻ ജോലിത്തിരക്ക് അല്പം കുറഞ്ഞാൽ ഉടനെ നിങ്ങളെ അറിയിക്കാം.'

രാമമേനോന്ന് പത്രാധിപരുടെ വാക്കുകഠം അതി ദുസ്സഹമായി തോന്നി. 'ജോലിത്തിരക്ക് അല്പം കുറഞ്ഞ ഉടനെ' എന്നൊ? ശിവ, ശിവ, പത്രാധിപന്മാക്ക് ജോലിത്തിരക്ക് കുറഞ്ഞിട്ടുള്ള കാലമുണ്ടൊ! ഇനിക്കാണെങ്കിൽ ഒരു മണിക്കൂറ് കൂടി ഇട്ടിക്കിൽ താമസിക്കുവാൻ തരമില്ലാത്ത സ്ഥിതിയുമാണ്. ഭായ്യയുടെ ദീനം സുഖപ്പെടണമെങ്കിൽ ഈ സ്ഥലം വിട്ട് ഉടനെ പോകണമെന്നു, അവഠംക്കു കടൽക്കാററു കൊണ്ടല്ലാതെ ശാന്തി കിട്ടുന്നതല്ലെന്നുമാണല്ലൊ വൈദ്യൻ കാലത്ത് പറഞ്ഞിട്ടുള്ളത്. 'എങ്ങിനെയാണ് ഞാൻ മടങ്ങിപ്പോയി'ഇനിയും അരിഷ്ടിക്കുവാനാണ് നമുക്ക്യോഗം' എന്നു ഭാഗ്യഹീനയായ ഭായ്യയെ അറിയിക്കേണ്ടത്? ദാരിദ്ര്യം പരമസങ്കടം തന്നെ' ഈ വിചാരങ്ങളിൽ വീണ് സന്തപ്തചിത്തനായ ഇയ്യാഠം പത്രാധിപരോട് ഒന്നും മറുപടി പറയാതെ മൌനം അവലംബിച്ചതെയുള്ളു. വലുതായ മോഹങ്ങഠംക്ക് അവകാശം കൊടുത്ത പത്രാധിപരുടെ വിലയേറിയ എഴുത്തു പൊളിച്ച് പ്രിയ പത്നിയെ താൻ കാലത്ത വായിച്ചു കേഠംപ്പിച്ചത് ഹഷാശ്രുക്കഠം പൊഴിഞ്ഞുംകൊണ്ടായിരുന്നു. തങ്ങളുടെ ഭാഗ്യോദയത്തെ ഓത്ത് ഈ ദമ്പതിമാർ എത്ര മാത്രം സന്തോഷിച്ചിരുന്നു! എന്നാൽ ഇപ്പോഴത്തെ കഥയൊ—അത് വണ്ണിക്കേണ്ടതുണ്ടൊ?

രാമമേനോൻ ഭഗ്നാശയനായി തീന്ന് തൻെറ പരമ സങ്കടത്തെ പ്രത്യക്ഷപ്പെടുത്തിയിരുന്ന വിളറിയ മുഖം ഉയത്തി നിജ്ജീവനയനങ്ങളെകൊണ്ടു പത്രാധിപരെ വീക്ഷിച്ച് ആപ്പീസ്സു മുറിയിൽ

നിന്ന് പെട്ടന്നു പുറത്തേക്ക് ഇറങ്ങിപ്പോന്നു. പോരുന്ന വഴിക്കു പത്രാധിപരെ കാണ്മാനായിതന്നെ ആപ്പീസ്സിൽ ഒരു സ്ത്രീ നിന്നിരുന്നു. പക്ഷെ, 'ഇദ്ദേഹം എന്തിനാണ ഇങ്ങിനെ ഭാവിക്കുന്നത്? ഭൂമിയിൽ അധിക ജനങ്ങളും സങ്കടം അനുഭവിക്കുന്നവരാണല്ലൊ കഷ്ടം' എന്ന് അവൾ മന്ത്രിച്ചതിനെ ചിന്താമഗ്നനായ ഇയ്യാൾ കേൾക്കുകയൊ, ആ യുവതി ഏതെന്നന്വേഷിക്കുകയൊ ഉണ്ടായില്ല. പത്രാധിപരുടെ സമയം നോക്കി നിന്നിരുന്ന ഈ സ്ത്രീയെ ആപ്പീസ്സിൽനിന്ന് ഒരു ഭൃത്യൻ വന്ന് അദ്ദേഹത്തിന്റെ അടുക്കലേക്കു കൂട്ടിക്കൊണ്ടുപോയി.

'ഇരിക്കു- കണ്ടത് നന്നായി' എന്ന് പത്രാധിപർ പുഞ്ചിരിയിട്ടുകൊണ്ട് പറഞ്ഞു. "സമ്മാന ലേഖനങ്ങൾ വന്നിട്ടുള്ളവയിൽ എല്ലാററിലും നല്ലതു നിങ്ങളുടെ ലേഖനമാണെന്നും, അതിന്നാണ് സമ്മാനം കൊടുപ്പാൻ നിശ്ചയിച്ചിട്ടുള്ളത് എന്നും നിങ്ങളെ അറിയിക്കുന്നതിൽ ഇനിക്കു വളരെ സന്തോഷമുണ്ട്. അതുകൊണ്ടു നിങ്ങൾക്കു താമസിയാതെ ഓരായിരം ഉറപ്പിക ആപ്പീസ്സിൽനിന്ന് അയച്ചുതരുന്നതാണ്.'

പത്രാധിപരുടെ മുഖത്തുനിന്ന് കേട്ടതാണെങ്കിലും തനിക്ക് സമ്മാനം കിട്ടി എന്നുള്ള സംഗതി അവൾക്കുതന്നെ എളുപ്പത്തിൽ വിശ്വാസം വന്നില്ല. എന്തന്നാൽ ഈ അവസ്ഥ അത്ര വേഗത്തിൽ വന്നുകൂടിയതാണ്.

ഇങ്ങിനെ സംസാരിച്ചുകൊണ്ടിരിക്കുന്നതിന്നിടയിൽ ജാനകി അമ്മ മേശപ്പുറത്ത് പരിഭ്രമിച്ചു നോക്കുന്നതു കണ്ട്,

'ഏ,—ഇതെന്തൊരു അത്ഭുതമാണ്. എന്തു കഥയാണ്? നിങ്ങൾ ജീവശവംപോലെ നില്ക്കുന്നതെന്താണ്' എന്ന പത്രാധിപർ ആ യുവതിയോട് ഭയാത്ഭുതത്തോടുകൂടി ചോദിച്ചു.

'സാരമില്ല—ഇനിക്ക് താല്ക്കാലികമായ ഒരു ആലസ്യം ഉണ്ടായി. അത്രയെ*ഉള്ളു. ക്ഷണനത്തിൽ സുഖമാവും.'

സമ്പ്രദായം മാറിക്കണ്ടപ്പോൾ പത്രാധിപർ ഇവളുടെ ചേഷ്ടകളെ സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നു. മേശപ്പുറത്തു കിടന്നിരുന്ന ഒരു സന്ദർശനപത്രത്തെ (Visiting card) ആ സ്ത്രീ കണ്ണെടുക്കാതെ നോക്കുന്നതു കണ്ടു.

'പത്രാധിപർ അവർകളെ, നിങ്ങൾ അന്യഥാ ശങ്കിക്കരുതെ,

അല്പം മുമ്പു ഇവിടെനിന്ന് പുറത്തേക്ക് പോയ ആ—ആ—അ ദ്ദേഹത്തിൻെറ പേര കല്ലത്ത് രാമൻമേനോൻ എന്നുതന്നെയല്ലെ?'

'അതെ, അദ്ദേഹം നിങ്ങളുടെ ഒരു സ്നേഹിതനാണെന്നുണ്ടൊ?'

'ഉം—ഐ, അല്ല. ഒരു സ്നേഹിതൻ എന്നു പറഞ്ഞുകൂടാ.'

സ്നേഹിതനെന്ന് പറഞ്ഞുകൂടാ അത്രെ! എന്നാൽ അവൾ അദ്ദേഹത്തിൻെറ ഐഹിക സുഖവിച്ഛേദനം ചെയ്യു ദുഷ്ടൻെറ മകളായിരുന്നു എന്നെയുള്ളു!

പത്രാധിപർ—'അദ്ദേഹത്തിൻെറ ലേഖനം നിങ്ങളുടേതിനോട് എകദേശം കിട പിടിച്ചിരുന്നു. സൂക്ഷ്മം പറയുന്നതായാൽ നി ങ്ങളോട് മത്സരിപ്പാൻ ആ കൂട്ടത്തിൽ അദ്ദേഹം മാത്രമെ ഉണ്ടായി രുന്നുള്ളു.'

ജാനകി അമ്മക്ക ഈ നടന്ന സാംഭവങ്ങളെല്ലാം ഒരു സ്വപ്നം പോലെയാണ് തോന്നിയത്. അവളുടെ മനസ്സ് ദുസ്സഹമായ വി കാരങ്ങളുടെ പോൎക്കളമായി തീൎന്നു. അവൾക്ക് ഇരിക്കപ്പൊറുതി യില്ലാതായി. പൊട്ടി നിലവിളിച്ചാൽ ആശ്വാസം കിട്ടുമൊ എ ന്ന് അവൾക്ക് തോന്നിപ്പോയി. ഹാ, ഹാ, ദുർദശയുടെ മൂൎദ്ധന്യ കാലം!

'രാമൻമേനോൻെറ മുഖത്ത് സ്ഫുരിച്ചിരുന്ന അളവററ കനേഭാ രത്തിന്ന കാരണം ഇതുതന്നെ ആയിരിക്കണം. ഭഗ്നകാമനായ അ ദ്ദേഹത്തിൻെറ അപാരമായ സങ്കടവും ഇതു നിമിത്തം ഉണ്ടായിട്ടു ള്ളതാവാനെ വഴിയുള്ളു. അദ്ദേഹത്തിന് കിട്ടേണ്ടതായ സമ്മാനം വ്യ ൎത്ഥമാക്കിയത് ഞാനാണ്. ഇച്ഛാഭംഗത്തിന്നിടയാക്കിയതും ഞാൻ തന്നെയാണല്ലൊ' ഇങ്ങിനെ ഓരോന്ന് വിചാരിച്ച് അവസാനമി ല്ലാതെ ഉജ്ജ്വലിച്ചിരുന്ന മനോവികാരങ്ങളെ അവൾ അതി പ്രയ ത്നം ചെയ്തു ശാന്തമാക്കി. എങ്കിലും ഒരു നിമിഷംപോലും ആ സ്ഥ ലത്തു താമസിക്കുന്നതിന്ന് അവൾക്ക് സമാധാനമുണ്ടായില്ല. 'കാ ററ് കൊള്ളണം. വിശാലമായ ഒരു സ്ഥലത്തുപോയി ആലോചി പ്പാൻ സൌകൎയ്യം കിട്ടണം. അല്ലെങ്കിൽ ഇനിക്ക് ഭ്രാന്തായിപ്പോ കും ഇനിക്ക് അശേഷം സുഖം തോന്നുന്നില്ല. എൻെറ നിൎബ്ബന്ധ ക്ക് മാപ്പ് തരണെ' എന്ന അവൾ ദയനീയമായ സ്വരത്തിൽ പത്രാധിപരോടു അപേക്ഷിച്ചു.

'ഓ, ഹൊ, അതിനെന്താ. സമ്മാനകാൎയ്യത്തെപററി ഇനി

ക്ക് കുറെ കൂടി സംസാരിപ്പാനുണ്ട്. അത് നാളെയാവാം. നിങ്ങളുടെ സുഖക്കേട് വല്ലനീരിളക്കമൊ മററൊ ആയിരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു' എന്നു പറഞ്ഞ് പത്രാധിപർ ജാനകി അമ്മയെ യാത്രയാക്കി.

വീഥിയിൽ എത്തിയപ്പോഠം അവഠക്ക് കുറെ ആശ്വാസം തോന്നി. സന്ദർശനപത്രത്തിൽ കണ്ട മേൽവിലാസം കയ്യിലുണ്ടായിരുന്ന നോട്ടു ബുക്കിൽ എഴുതിയിട്ടു.

'കല്ലത്ത് രാമൻമേനോൻ അവർകഠം ശ്രീപുരം' അതെ, ഇദ്ദേഹംതന്നെയായിരുന്നു ഇരുമ്പ് കമ്പിനിയിൽ പലിശക്ക് കൊടുപ്പാനായി ൧൦൦൦ ക. അച്ഛനെ ഏല്പിച്ചു കൊടുത്തിരുന്നത്". എന്നിങ്ങിനെ കഴിഞ്ഞുപോയ കാര്യങ്ങളെ ഓത്ത്, ഓത്ത്, അവളുടെ തലച്ചോറ് തീപ്പിടിച്ചപോലെയായി. അംഗങ്ങളൊന്നും സ്വാധീനമല്ലാതെയായി തീന്നു. താൻ നടന്നിരുന്നത് എവിടക്കെന്നൊ, എങ്ങിനെയെന്നൊ, അവഠക്ക അറിവില്ലാതെയായി. ജനസമുദായത്തിൽനിന്നും വേർവിട്ട വിജനവാസം ചെയ്യാൽ കൊള്ളാമെന്ന് അവഠക്ക മോഹം തുടങ്ങി. കല്ലത്ത് രാമൻമേനോൻ, രാമൻമേനോൻ ശ്രീപുരം—ശ്രീപുരം രാമൻമേനോൻ—' എന്നീ മന്ത്രപാരായണം തുടങ്ങി.'

അപ്പോഴെക്കും ആ സാധുവായ രാമൻമേനോൻ. അതി വിഷണ്ഡനായി അയാളുടെ ദരിദ്രാലയത്തിലേക്ക് മടങ്ങിപ്പോകുന്നത് അവഠ കണ്ടു. ഇച്ഛാഭംഗംകൊണ്ട് നിരാശപ്പെട്ട അയാഠ തൻെറ ദുവ്വിധിയെ ഓത്ത് അതി കഠിനമായി വിലാപിക്കുന്നതും കേട്ടു. പെട്ടന്ന് ഒരു സ്ത്രീയുടെ ആത്ത സ്വരം ഉച്ചത്തിൽ കേഠക്കാറായി. ഉടനെതന്നെ ഒരു സ്ത്രീരൂപം ഭൂമിയിൽ പതിക്കയും ചെയ്തു. അതു കണ്ട് വഴിയെ പോയിരുന്നവർ ആ സ്ത്രീയെ രക്ഷിപ്പാനായി ഓടിച്ചെന്നു. യാതൊരു അനക്കവും കൂടാതെ കിടപ്പുള്ള ആ ശരീരത്തെ എഴുനീല്പിപ്പാൻ ഉത്സാഹിച്ചു തുടങ്ങി. ഇതിനിടയ്ക്ക് ചിലർ പോയി ഒരു ഡാക്ടരെ വിളിച്ചുകൊണ്ടുവന്നു. അദ്ദേഹം ദേഹം പരിശോധിച്ചു നോക്കിയതിൽ 'വൈഷമ്യമില്ല—പരിഭ്രമിപ്പാനൊന്നുമില്ല—ജീവിക്കും' എന്നു പറഞ്ഞ് അവിടെ നിന്നിരുന്ന തൻെറ വണ്ടിക്കാരനോടു അവളെ വണ്ടി കയററി ആസ്പത്രിയിലേക്കു കൊണ്ടുചെല്ലുവാനായി പറഞ്ഞു പോകയും ചെയ്തു. വണ്ടിക്കാരനും എജമാന

പ്രീതിക്കായി തൽക്ഷണംതന്നെ അവളെ വണ്ടികയററി ആസ്പത്രിയിൽ കൊണ്ടുപോയി ആക്കി. അവിടെ ദിനക്കാരിയെ ശുശ്രൂഷിപ്പാനായി ഡാക്ടർ രണ്ടു സ്ത്രീകളെ (Nurses) നിയമിച്ചു. അവർ അവളെ മാതൃവാത്സല്യത്തോടുകൂടി ശുശ്രൂഷിച്ചു. ഏകദേശം 6 മണിക്കൂറ് കഴിഞ്ഞപ്പോഴെക്കും സ്ത്രീക്ക് ബോധം ഉണ്ടായി. 'ഞാൻ ഇപ്പോൾ എവിടെയാണ്? ഈ സ്ഥലം ഏതാണ്' എന്നു മാത്രം അവൾ അടുത്തിരുന്നവരോടു ചോദിച്ചു.

'ഭയപ്പെടേണ്ട, നിങ്ങൾക്ക് വേണ്ടിയുള്ളവർതന്നെയാണ് ഞങ്ങൾ എല്ലാവരും. ഈ ക്ഷീണത്തോടുകൂടി സംസാരിച്ച് ആയാസപ്പെടരുതെ. കുറെ നേരംകൂടി ക്ഷമിക്കു. ഞങ്ങൾ അരികത്തതന്നെ എല്ലായ്പോഴും ഉണ്ടു.' ഇപ്രകാരം സമാശ്വസിപ്പിച്ചതിന്നു ശേഷം അവൾ വീഥിയിൽ പെട്ടന്നു വീണതും, അതിൽപിന്നെ കഴിഞ്ഞ വൎത്തമാനങ്ങളും ചുരുക്കത്തിൽ പറഞ്ഞ് അവർ അവളെ മനസ്സിലാക്കി. പൂൎവ്വകഥ സ്മരണയുണ്ടായപ്പോഴെക്കും അവൾ

'ആവു—എന്റെ അമ്മെ. ക്ഷീണംകൊണ്ടു വയ്യ, ഇനിക്ക് വല്ലാത്ത ക്ഷീണം' എന്നു പറഞ്ഞ് മൂൎച്ഛിച്ചു. ഉടനെ പരിചാരികമാർ (Nurses) കുറച്ചു വെള്ളം കൊണ്ടുവന്ന് മുഖത്ത എറികയും, ഒരു മരുന്നുകൊണ്ട് നസ്യം ചെയ്കയും ചെയ്തു. അല്പം നേരം കഴിഞ്ഞതും അവൾപെട്ടന്നു കണ്ണുകൾ തുറന്ന് 'ഡാക്ടരെ കാണണം, ഡാക്ടരെ കാണണം' എന്ന് ആവശ്യപ്പെട്ടു തുടങ്ങി. ഡാക്ടർ, ഈ വിവരം അറിഞ്ഞ് സമീപത്തു ചെന്നപ്പോൾ അവൾ

'ഡാക്ടരെ, ഇനിക്ക് ദീനം സാമാന്യത്തിലധികം ഉണ്ട്. ഇല്ലെ? സൂക്ഷ്മം പറയു.'

ഡാക്ടർ— ഏയ്— ഇല്ല. സാരമില്ല. അതു വെറുതെ നിങ്ങളുടെ പേടിയാണ്. ക്ഷണത്തിൽ ഭേദമാക്കിത്തരാം.

ജാനകിഅമ്മ—'ഇനിക്ക് യാതൊരു ഭയവും ഇല്ല, ഡാക്ടരെ. ലവലേശം ഇല്ല. മരിക്കുന്നതിൽ എന്താ ഭയം. എങ്കിലും ഞാൻ ഇതിൽനിന്നു ജീവിക്കയില്ലെന്ന് ഇനിക്കു തോന്നിത്തുടങ്ങിയിരിക്കുന്നു.'

ഇപ്പോൾ അവൾക്ക് മനസ്സിന് സംഭ്രമം ഒട്ടുംതന്നെ കണ്ടില്ല. എന്നുതന്നെയല്ല, വളരെ സമാധാനവും ഉള്ളതായി തോന്നി.

പിന്നേയും ഡാക്ടരോടായിട്ട് 'ഇവിടുന്ന ഇനിക്ക് ഒരു സഹായം ചെയ്യുതരുമൊ?'

ഡാക്ടർ—എന്താണ് വേണ്ടത്? പറയൂ. ഉടനെ ചെയ്യാമല്ലോ.

ജാനകിഅമ്മ— ഇനിക്കുവേണ്ടി നിങ്ങൾ രണ്ടു എഴുത്തുകൾ എഴുതി അയക്കണം. രണ്ടേരണ്ട് എഴുത്ത്.

.ഡാക്ടർ ഉടനെ കടലാസ്സും പേനയും വരുത്തി അടുത്തുണ്ടായിരുന്ന മഷിക്കുപ്പി എടുത്തു വെച്ച് എഴുതുവാൻ ഒരുങ്ങി. അവൾ എന്തൊ ആലോചിച്ചുകൊണ്ടിരിക്കുന്നതു കണ്ട് കുറച്ചു നേരം താമസിച്ചു. പിന്നെ 'ഞാൻ തയ്യാറായി' എന്നുപറഞ്ഞു.

ജാനകിഅമ്മ—ഓ_ശരിതന്നെ. എഴുത്തിന്റെ കാൎയ്യം.ഞാൻ കുറച്ചൊന്നു അന്ധാളിച്ചുപോയി. ക്ഷമിക്കണെ. ഒരു എഴുത്ത 'നിരുപമമാസിക' പത്രാധിപർ അവർകൾക്കാണ. കുറച്ചെ ഉള്ളൂ. എഴുതിക്കോളൂ.

'എന്റെ ലേഖനം ദയ്യ്ചെയ്യു മടക്കി അയച്ചു തരണെ. ഇങ്ങിനെ ഒരു ലേഖനം കിട്ടിയതായി വിചാരിക്കേണ്ട_ കാരണം വഴിയെ.'

ഡാക്ടർ— എഴുതികഴിഞ്ഞു. രണ്ടാമത്തേതൊ?

ജാനകിഅമ്മ— അത ശ്രീപുരം കല്ലത്ത രാമൻമേനോൻ അവർകൾക്കാണ്. ഇപ്രകാരം ആയാൽമതി.

'ഒരു കാൎയ്യം അടിയന്തരമായി കണ്ട് പറഞ്ഞാൽ കൊള്ളാമെന്നുണ്ട്. ഉടനെ തന്നെ ഇത്രത്തോളം വരുവാൻ അപേക്ഷ.'

'പുതുക്കളെത്തിൽ ജാനകിഅമ്മ'

ഡാക്ടരെ, ഈ എഴുത്ത് ഇപ്പോൾ തന്നെ ഒരാളുടെ കയ്യശം കൊടുത്തയച്ചാൽ അധികാനന്ന്.

ഡാക്ടർ— അങ്ങിനെ തന്നെ_ ഇതു ഇപ്പോൾതന്നെ കൊടുത്തയച്ചുകളയാം' എന്നു പറഞ്ഞ് ഡാക്ടർ എഴുത്തുംകൊണ്ടു പുറത്തേക്കു പോയി. ശ്രീ പുരത്തുള്ള ഒരാളെ ഇവൾക്കു കണ്ടിട്ടുള്ള കാൎയ്യമെന്തായിരിക്കും എന്നായിരുന്നു അയാളുടെ വിചാരം.

*        *        *        *

സമയം പോകുന്നില്ല. ഒരു നിമിഷം കഴിച്ചുകൂട്ടുന്നത് ഒരു യുഗമായി ജാനകി അമ്മക്കു തോന്നിത്തുടങ്ങി. ദീനക്കാരിയുടെ മുറിയിൽ ഒരു ഘടികാരത്തിന്റെ 'ടിക് ടിക്' എന്ന ശബ്ദമല്ലാതെ വേറെ

ഒന്നും കേൾപ്പാനില്ല. തന്നെ കാണ്മാനായി ആരെങ്കിലും വന്നിട്ടുണ്ടോ എന്ന ഭാവത്തിൽ അവൾ കൂടക്കൂടെ ചുററും നോക്കുകയും 'ഈശ്വരാ— ഒരു സമയം അയാൾ വരാൻ വൈകുമൊ, നേരം തെററിപ്പോകുമൊ' എന്നിങ്ങിനെ പിറുപിറുക്കയും ചെയ്യുന്നു.

കുറെ കഴിഞ്ഞപ്പോൾ പുറത്ത് ഒരാൾ കല്പടവുചവുട്ടി കയറുന്നതും, വാതുക്കൽ മുട്ടുന്നതും കേട്ട് ജാനകി അമ്മ പിടഞ്ഞ് എഴുനില്പാൻ ഉത്സാഹിച്ചു. പരിചാരികമാരിൽ ഒരുവൾ അരുതെ-'എഴുനില്ക്കരുതെ ഞാൻ പോയി തുറക്കാം' എന്നു പറഞ്ഞു പോയി. വാതൽ തുറന്നു നോക്കിയപ്പോൾ മുഷിഞ്ഞു മുഷിഞ്ഞ ഒരു വസ്ത്രം ധരിച്ചിരിക്കുന്ന ഒരാൾ നില്ക്കുന്നതുകണ്ടു. മലിനവസ്ത്രധാരിയാണെങ്കിലും മുഖഭാവം കൊണ്ട് അയാൾ ഒരു യോഗ്യപുരുഷനെന്ന് ഊഹിക്കാമായിരുന്നു.

'എന്നോട് ഇവിടെ വരാനായിട്ട് ആളെ പറഞ്ഞയച്ചിരുന്നു. ഇല്ലെ' എന്ന് അയാൾ പരിചാരികയൊടായിട്ടു ചോദിച്ചു.

ഇത് കേട്ടതും ജാനകി അമ്മ 'ഉവ്വ്', ഉവ്വ്, ശരിതന്നെയാണ്. ഞാനാണ് ആളെ അയച്ചിരുന്നതു'

ഉടനെ തന്നെ ജാനകി അമ്മ പരിചാരികമാരോട് ആ അകത്തുനിന്ന് തല്ക്കാലം കുറച്ചു നേരത്തേക്കു പുറത്തു പോയിരിപ്പാൻ ആവശ്യപ്പെട്ടപ്രകാരം അവർ മുറി വിട്ടുപോയി. ഈ ദിനക്കാരത്തി 'നിരുപമമാസിക' പത്രാധിപരുടെ ആപ്പീസ്സിൽ വെച്ചു കണ്ട സ്ത്രീയാണെന്ന് രാമൻമേനോൻ അറിഞ്ഞപ്പോൾ ഒന്ന് ആശ്ചര്യപ്പെട്ടു. ജാനകി അമ്മ ദീനംകൊണ്ടു കഠിനമായി വ്യാകുലപ്പെടുന്നുണ്ടെങ്കിലും, രാമനേന്നെ കണ്ടതിൽ സന്തോഷം നടിച്ച് വളരെ ദീനസ്വരത്തിൽ 'ഇരിക്കു നിങ്ങൾ ആണല്ലെ കല്പത്ത രാമൻ മേനോൻ' എന്നു ചോദിച്ചു.

രാമൻമേനോൻ—അതെ- അയാൾ ഞാൻ തന്നെയാണ.

ജാനകി അമ്മ—ഇന്നലെ കാലത്ത് നിങ്ങൾ 'നിരുപമമാസിക' പത്രാധിപരുടെ അടുക്കൽ പോയിരുന്നു. ഇല്ലെ? നിങ്ങളുടെ ലേഖനത്തിനല്ലെ സമ്മാനം കിട്ടേണ്ടതായിരുന്നതു? പക്ഷെ—

രാമൻമേനോൻ— പക്ഷെ, അതിലും നല്ലതായി വേറെ ഒരു ലേഖനം അദ്ദേഹത്തിന് കിട്ടിപ്പോയി,

ജാനകി അമ്മ— അതെ, അതിലും വല്ലതായി വേറെ ഒന്നു ണ്ടായിരുന്നു. ഇനിക്കറിയാം അത എൻേറതുമായിരുന്നു.

രാമൻമേനോൻ—നിങ്ങളുടേതൊ!

ജാനകി അമ്മ—'അതെ, എൻേറയായിരുന്നു. നില്ക്കു. പോകുവാൻവരട്ടെ. ഇനിക്ക് നിങ്ങളോട് ഒരു സംഗതി പറവാനുണ്ട്. വേഗത്തിൽ പറഞ്ഞു കളയാം. എന്തന്നാൽ എൻെറ കഥ ഇപ്പോൾ അവസാനിക്കും. ഞാൻ മരിക്കാറായി' എന്നു പറഞ്ഞ് അയാളുടെ മുഖത്തേക്ക് ഒന്നു നോക്കി. ജാനകി അമ്മക്ക് ക്ഷീണം അധികമായി ബാധിച്ചുകഴിഞ്ഞു. എങ്കിലും അവൾ ഞെരുങ്ങി പിടിച്ചു പറഞ്ഞു തുടങ്ങി.

'പച്ചിലക്കാട്ട് പരമേശ്വരമേനെന നിങ്ങൾ കേട്ടിട്ടില്ലെ?'

രാമൻമേൻെറ മുഖസ്വഭാവം തൽക്ഷണം മാറി. കവിൾത്തടങ്ങൾ ചുമന്നു വശായി, എങ്കിലും താണസ്വരത്തിൽതന്നെ മറുപടി പറഞ്ഞു.

'പരമേശ്വരമേനെന കേട്ടിട്ടില്ലെ എന്നൊ? അദ്ദേഹമല്ലെ ഞങ്ങളെ ഇങ്ങിനെ അരിഷ്ടസ്ഥിതിയിലാക്കിയത്. മനുഷ്യസൃഷ്ടിയിൽ അദ്ദേഹത്തെപോലെ ഇത്ര-

ജാനകി അമ്മ—'മതി, നിത്തു. അദ്ദേഹം ഇപ്പോൾ ഇല്ല്. മരിച്ചുപോയി. എൻെറ പിതാവായിരുന്നു—'

രാമൻമേനോൻ ഇതു കേട്ടു ഒന്നു ഞെട്ടി പിന്നാക്കം നീങ്ങി. 'നിങ്ങളുടെ അച്ഛനൊ?' എന്നു ചോദിച്ചു.

ജാനകി അമ്മ—അതെ, എൻെറ അച്ഛൻതന്നെ. അദ്ദേഹം നിങ്ങൾക്ക് അതി കഠിനമായ ദോഷം ചെയ്തു. 'അതെല്ലാം പൊറുക്കണെ, ക്ഷമിക്കണെ' എന്ന് അദ്ദേഹം മരണത്തിനു മുമ്പു ദൈവത്തെ പ്രാൎത്ഥിച്ചിരുന്നു.

ഇത്രയും പറഞ്ഞപ്പോഴെക്കും ജാനകി അമ്മയുടെ ദേഹം ആസകലം ഒന്നു തളൎന്നു, മുഖം വിവൎണ്ണമായി തീൎന്നു. കഥ തീരാറായി, കാലം എത്തി, എന്നറിഞ്ഞു പരിഭ്രമത്തോടും മരണവേദനയോടുംകൂടി

'എൻെറ അച്ഛൻ നിങ്ങളെ ചതിച്ചു—ദോഷപ്പെടുത്തി. ശരിതന്നെ. എന്നാൽ അദ്ദേഹത്തിൻെറ പുത്രി—ഞാൻ—നിങ്ങളോട് അപരാധം പറയുന്നു. ക്ഷമിക്കണെ—മാപ്പു തരണെ—രംരശ്വരാ

—കൃപതോന്നണെ—കടം ഞാൻ തീൎത്തു തരാം. കേഠാമ്മ—പത്രാധിപൎക്ക് ഞാൻ കുറച്ചു മുമ്പെ എഴുതി അയച്ചിട്ടുണ്ട്. എൻെറ കഥ മടക്കി അയക്കും—പിന്നെ നിങ്ങൾക്കാണ് സമ്മാനം—അയ്യൊ, അതിന്നു വിരോധം പറയല്ലെ. സമ്മാനം നിങ്ങൾക്ക്—നിങ്ങൾക്കുതന്നെ—'

ഈ സമയംകൊണ്ട് അവളുടെ ദേഹത്തിൽ തണുപ്പു വല്ലാതെ കയറിക്കഴിഞ്ഞു. ചേഷ്ടകൾ എല്ലാം നിന്നു. കൃഷ്ണമണികൾ നിശ്ചലമായി. ശബ്ദം അസ്പഷ്ടമായി. 'അത്—അച്ഛൻെറ കടത്തിനു—ഞാൻ—തന്നതാണ്—ഓൎക്കണെ. ആ—കടം—വീട്ടിയത്—' എന്നു മാത്രം കഷ്ടിച്ചു കേട്ടു. ജാനകി അമ്മ ശുഭഗതിയെ പ്രാപിച്ചു.

എസ്സ്. വി. ആർ.

---

# അന്ധവിശ്വാസം

---

ചാകലങ്ങുനിനച്ചിടുന്നതിൽപടമോൎമ്മച്ചവരിൽകിനാവുകൾ
പരിചോടെഴുതുന്നരാത്രിയിൽ,പരമിച്ഛാനുഗുണംവരുംഗുണം.

സ്വപ്നങ്ങൾ, ശകുനങ്ങൾ, ഭാഗ്യം, ഭാഗ്യക്കുറി, മന്ത്രവാദം മുതലായ അയുക്തികങ്ങളായ അനുഭവങ്ങൾ അന്ധവിശ്വാസമെന്ന പദത്തിലുൾപ്പെടുന്നു. ജീവിതത്തിൽ അവയിൽ ഏതാനും നമ്മുടെ മനസ്സിൽ പതിയാതെ വരികില്ലെന്നുള്ളതുകൊണ്ടുമാത്രമല്ല അവ വിചാരണാൎത്ഥങ്ങളാകുന്നത്. അവ നമ്മുടെ മനഃപ്രവൃത്തികളെ വിശദീകരിക്കയും ചെയ്യുന്നു.

പ്രബോധവും നിദ്രയും നമ്മുടെ ജീവിത സാമ്രാജ്യത്തെ പകുത്തനുഭവിക്കുന്നു. തമ്മിൽ കെട്ടിപ്പിണഞ്ഞു സുഖമായി കിടക്കുന്ന രണ്ടു ബാലകന്മാരെ നിദ്രാഭിചാരിണി നിശ്ശബ്ദമായി അനായാസേന ദൂരത്തകററുന്നു.

കാട്ടുംമേട്ടുംസമുദ്രംമലകളരുവിയുംപാറയുംകാറുമേഘം
നാട്ടുംനാനാജനാനാംതതിയുമുടനുടൻവന്നിടുംമാറിമാറി

വീട്ടാക്കൂട്ടാവെടിഞ്ഞിട്ടുടനടിമറയുംനാടകത്തിങ്കലേപ്പോ-
ലാട്ടാരാവിൽകിനാവാംനഗരമതിലഹോ! തിക്കുമില്ലേതിരക്കും

പലരും സ്വപ്നംകാണുന്നതല്ല, എങ്ങനെ സ്വപ്നം കാണുന്നു എന്നതാണ്, ആശ്ചര്യം. ഒരംശപരാംശഭൂതയായ ബുദ്ധിയെ പണയംവെച്ച്, ദേശവും കാലവും, നാടും, നഗരവും, ജനങ്ങളും ജന്തുക്കളുമെല്ലാം പ്രകൃതിസിദ്ധങ്ങളായ നിയന്ത്രങ്ങളെ അതിലംഘിച്ച് അന്തരാന്തരാഹാസ്യമായും ഭീഷണമായും കൂത്താടുന്നതിനു നാം രാഗഭൂമിയായി തീരുന്നതാണ് ആശ്ചര്യം.

മുന്നമങ്ങുശൈശവത്തിൽനമ്മുടേസഖാക്കളായ്
നിന്നിരുന്നപേരനേകമിന്നവരോടുസാമ്പ്രതം
ഇന്നലെപിരിഞ്ഞപോലെവന്നിട്ടുന്നുപിന്നെയും
മന്നിൽനിന്നുവിട്ടുപോയഭ്രഷ്ടരുംവിശിഷ്ടരും

ചിലപ്പോൾ കരകാണാത്ത സമുദ്രങ്ങളിലും അവസാനിക്കാത്ത വഴികളിലും ഒരു ലക്കും കൂടാതെ അനന്തമായി നാം സഞ്ചരിക്കുംപോലെ തോന്നുന്നു; ചിലപ്പോൾ കഠിനമായ യാഗപാദങ്ങൾ നടത്തുന്നു; കാര്യമില്ലാത്ത കാര്യത്തിനു വളരെ പ്രയത്നിക്കുന്നു. നേരം പോക്കുകൾ കണ്ടു ചിരിക്കുന്നു. ചിരി കേട്ട് ഉണന്നു നോക്കുമ്പോൾ നിശ്ശബ്ദമായും ഭയങ്കരമായുമുള്ള നിശീഥത്താൽ ശിക്ഷിതന്മാരായിട്ടു ഈ ഏഭ്യച്ചിരിയുടെ കാരണത്തെ മനസ്സിലാക്കാൻ പഠിച്ച പണിയെല്ലാം നോക്കുന്നു. സ്വപ്നങ്ങളെ ഓർമ്മിക്കുന്നതു വളരെ പ്രയാസമാണ്. ഓക്കാൻ ശ്രമിക്കുന്തോറും അവ മറവിൽ ഒളിക്കും. നല്ല രസകരങ്ങളായ സ്വപ്നങ്ങൾ കണ്ട് ഉണന്നയുടനെ അവയെ നമുക്ക് നല്ല ഓർമ്മയുണ്ടെന്നു തോന്നും. അതിൻെറ വികാരത്തിൽ നിന്നു നാം വിട്ടുമാറീട്ടില്ലായിരിക്കാം. അതിൻെറ ഒരംശം കിട്ടിയാൽ മുഴുക്കെ ഓർമ്മിക്കാം. എങ്കിലും അതിൻെറ ഒരററത്തും പിടികിട്ടുന്നില്ല. മുഴവനും കാറ്റിൽ പുകപോലെ പോകയും ചെയ്യുന്നു. ഇത്ര വേഗത്തിൽ നശിച്ചുപോകുന്നതും പിടികിട്ടാത്തതുമായി സ്വപ്നംപോലെ മറെറാന്നുമില്ല.

സ്വപ്നങ്ങൾക്കെല്ലാം എന്തോ ഒരു സ്വരച്ചേർച്ചയില്ലായ്മ ഉണ്ടായിരിക്കും. അസഹനീയമായ ഒരു ന്യൂനത അവയെ ബാധിച്ചിരിക്കും, നല്ല മനോഹരങ്ങളായ പ്രപഞ്ചങ്ങൾക്ക് എന്തെങ്കിലും ഒരു അ

മാറിക്കാണും. എന്നുതന്നെയല്ല, പാകമല്ലാത്ത മറെറാരുത്തൻെറ ചട്ടയെടുത്തിട്ടാലെന്നപോലെ, സ്വപ്നത്തിലെ ആളുകളും ദിക്കുകളുമെല്ലാം നമുക്കു ചേരാത്തതായി തോന്നുന്നു. ഇതുകൊണ്ടു തന്നെ അറിയണം പ്രകൃത്യാനുസാരിണിയായ മനുഷ്യസ്ഥിതി ഉണൎന്നിരിക്കുമ്പോഴാണ് എന്ന്.

ഉണൎന്നിരിക്കുമ്പോഴുള്ള ഓൎമ്മയൊന്നു വേറെ, ഉറക്കത്തിലൊന്നു വേറെ, വളരെ കാലം മുൻപിൽ സ്വപ്നം കണ്ടിട്ടുള്ള സ്ഥലങ്ങളേയും ആളുകളേയും മററും ഉറക്കത്തിൽ പിന്നേയും നമുക്ക് ഓൎമ്മ വരുന്നുണ്ട്- ഈ വണ്ടിയിൽ സവാരി ചെയ്തിട്ടുള്ളതായി ഞാൻ മുൻപിൽ പലപ്പോഴും സ്വപ്നം കണ്ടിട്ടുണ്ടെന്നു സ്വപ്നത്തിൽ നാം ശങ്കിക്കുന്നു. 'ഈ വൎത്തമാനം ഇയാളോടു ഇവിടെ വച്ചു തന്നെ പറഞ്ഞിട്ടുണ്ട്, അല്ലെങ്കിൽ കേട്ടിട്ടുണ്ട്, എപ്പോഴെന്ന് ഓൎമ്മിക്കുന്നില്ല' എന്ന് നമുക്കു ഉണൎന്നിരിക്കുമ്പോൾ തോന്നാറുള്ളതുപോലെ ഉറക്കത്തിലും തോന്നാറുണ്ട്. സ്വപ്നത്തിലുള്ള ഈ അനുഭവം പ്രത്യേകം സൂക്ഷിച്ചറിയേണ്ടതാണ്.

ജന്തുക്കൾ പ്രകൃതിയുടെ സ്വപ്നങ്ങളെന്ന് പറയപ്പെട്ടിരിക്കുന്നു. നമ്മുടെ സ്വപ്നാവസ്ഥയിലുള്ള ജ്ഞാനം അവയുടേതിനു തുല്യമായി വിചാരിക്കാം. അപ്പോൾ വിശേഷബുദ്ധി പ്രസുപ്തയായി നാം വാസനാമാത്രാനുസൃതന്മാരായി ജാഗ്രദവസ്ഥയിൽ അസംഭാവ്യങ്ങളായി ഗണിക്കുന്നവയെ തൎക്കംകൂടാതെ അനുവദിക്കുന്നു. ഒരു പഞ്ജരബദ്ധയായ ശുകിയുടെ നിലയിലാണ് അപ്പോഴുള്ള നമ്മുടെ ബുദ്ധിയുടെ അവസ്ഥ. കഷ്ടം! അതിൻെറ അവസ്ഥ എത്ര ശോച്യയാണ്! സ്വതന്ത്രചാരികളായ മൃഗങ്ങളുടെ അവസ്ഥ കാണുമ്പോൾ 'എന്ത്! നമ്മേപ്പോലെ സ്വാതന്ത്ര്യം അതിനുമുണ്ടോ?' എന്ന് നമുക്കു തോന്നുന്നു. ഒരം ജ്ഞാനം അതിനുണ്ടോ? നമ്മേപ്പോലെ അതിനും തന്നെത്താൻ അറിയാനുള്ള ശക്തിയുണ്ടോ? നമ്മുടെ കഥകളിൽ മൃഗങ്ങളും പക്ഷികളും മനുഷ്യരെപ്പോലെ പ്രവൃത്തിച്ചതായും മററും പറയുന്നതിൻെറ താല്പൎയ്യം മറെറാന്നുമല്ല, നമ്മുടെ ശക്തിയെ അവയിൽ അധ്യാസിക്കുന്നതത്രേ. എന്തുകൊണ്ടാണ് ഒരം മാതിരി പഴങ്കഥകൾക്ക് ഒരു നിലനില്പ് കാണുന്നത്? തത്വത്തിനോട് അവക്ക് ഏതാണ്ടു ചേൎച്ചയുള്ളതുകൊണ്ടുതന്നെ. ജന്തുക്കളോടുമാത്രമല്ല അപരിഷ്കൃതന്മാരായ പുലയർ

മുതലായ മനുഷ്യവർഗ്ഗത്തോടും നമുക്ക് ദയനീയത തോന്നിപ്പോകു
ന്നു. അവരിലും ചിലർ ജ്ഞാനമുള്ളവരായി കാണപ്പെടുന്നുണ്ട്.
മിക്കവരും അപ്രകാരമല്ല. തങ്ങളുടെ സ്ഥിതി തനിക്ക് അറിയാൻ
അവക്ക് ശക്തിയുണ്ടായിരുന്നെങ്കിൽ അവർ നിസ്സംശയമായി ആ
ത്മഹത്യ ചെയ്യേനെ എന്ന് നമുക്കു തോന്നിപ്പോകുന്നു.

സ്വപ്നങ്ങൾക്കും ഒരുവക സത്യമുണ്ട്. യുക്തിയുടെ കണ്ണിൽ
മണ്ണുവാരിയിടുന്നവയാണെങ്കിലും അവക്കും ഒരു ന്യായമില്ലാതില്ല.
അവ നമ്മുടെ ബുദ്ധിയെ ഒന്നു കവിഞ്ഞു നില്ക്കുന്നു. ജാഗ്രദവസ്ഥ
യിൽ അനുഭവത്തിൽ വരാത്തതായ അനേക വിചാരപരമ്പര
യെ അവ സൂചിപ്പിക്കുന്നു. അവക്കും നമുക്കും യാതൊരു സംബ
ന്ധവുമില്ലെന്ന് തോന്നുന്നു, എങ്കിലും നമ്മുടെ ആത്മജ്ഞാനം അ
പ്പോൾ തീരെ ഇല്ലാതില്ല. ഒരു വിധം നോക്കുമ്പോൾ സ്വപ്നങ്ങൾ
നമുക്ക് അതീന്ദ്രിയജ്ഞാനത്തെ തരുന്നു എന്നു പറയാം. എൻെറ
സ്വപ്നങ്ങൾ ആത്മീയമല്ല. പരകീയമാണൊ? അതുമല്ല, രണ്ടുമാണ.
സ്വപ്നങ്ങളെല്ലാം മനഃകല്പിതങ്ങളാണെന്ന് നാം പറയാറുണ്ട്. എ
ന്നാൽ അവ കൂട്ടത്തിൽനിന്നും പിണങ്ങിനില്ക്കുന്ന പട്ടാളക്കാരെപ്പോ
ലെ സ്വാമിയെ ആക്രമിക്കുന്നു. എല്ലാപ്രവൃത്തിയും, വിചാരവും,
കാരണവും ഇരുതല മൂരികളാണെന്ന് ഇതുകൊണ്ടറിയണം. പ്രവൃ
ത്തി നിവൃത്തിശക്തികൾ ഒന്നിൽതന്നെ അടങ്ങിയിരിക്കുന്നു.

ജ്ഞാനാതീതമായ ഏതോ ഒരു ശക്തിയിൽ നിന്നും നമുക്കു
ചിലപ്പോൾ സ്വപ്നത്തിൽ മുന്നറിവുകൾ സിദ്ധിക്കുന്നു. നമ്മുടെ
ജീവിതകാലത്തിൽ ഇങ്ങനെ ഒന്നുരണ്ട് അനുഭവങ്ങളെങ്കിലും ഉണ്ടാ
കാതെയിരിക്കുകയില്ല. അപ്പോൾ ഈ പ്രാപഞ്ചിക ബന്ധനത്തെ
വിട്ട് ഒന്നുയന്നപോലെ നമക്കു തോന്നുന്നു. സ്വപ്നങ്ങൾ ഇങ്ങിനെ
വരാൻ പോകുന്നതിനെ കുറിക്കുന്നതായി പലക്കും അനുഭവപ്പെട്ടി
ട്ടുണ്ട്. എന്നാൽ ഈ ശക്തി പലപ്പോഴും മറ്റൊന്നുമല്ല. നമ്മുടെ
മനസ്സിൽ പിരിഞ്ഞു കിടന്നിരുന്ന വിചാരങ്ങളുടെ അനൈച്ഛിക
മായ പരിപാകംകൊണ്ടും സമ്മേളനംകൊണ്ടും ഘുണാക്ഷരന്യായേ
ന ഉണ്ടായതാകുന്നു. ഇന്നയാൾ ഇന്നവിധം പ്രവൃത്തിക്കുമെന്ന് ഉ
ണന്നിരിക്കുമ്പോൾ നാം ഊഹിക്കുന്നു. സ്വപ്നത്തിൽ അയാൾ മ
റെറാരുവിധം പ്രവൃത്തിക്കുന്നതായി കാണുന്നു. അതിനു യുക്തിയൊ
ന്നുമില്ല. എങ്കിലും അചിരേണ അതു സത്യമായി വരുന്നു. ഇതിൽ

സ്വപ്നംമാത്രമല്ല കാൎയ്യകാരി മുൻപിൽ മങ്ങികിടന്നിരുന്ന വിചാര ശകലങ്ങളെ ആ പ്രാശ്നികൻ കൂട്ടിച്ചേൎത്തു സത്യമാക്കുന്നതാണ്. അതുകൊണ്ട് സ്വപ്നങ്ങൾ, ശകുനങ്ങൾ മുതലായവ ആത്മാവിന്റെ രോദനങ്ങളാണെന്നു ചിലർ പറയുന്നതു വാസ്തവം തന്നെ.

(തുടരും)

എം. രാജ രാജവൎമ്മ രാജാ, എം. ഏ.

# കോമപ്പൻ

൪൩. നേരുംമറച്ചുചിലതെന്നൊടുരച്ചുതഞ്ച
മേറന്നുണിച്ചിരിതിരിച്ചുചതിച്ചുകൊൾവാൻ
ചേരുംചൊടിച്ചുടനെയാങ്ങളമാർകളേഴ-
പേരുംപിടിച്ചുപൊടികാച്ചുണമെന്നുവെച്ച്

൪൪. തേടിത്തരത്തിൽവരുമാങ്ങളമാരുമിത്തെ-
ന്മാടിത്തരത്തിനുടെകൂലികിടക്കുമെന്നാൽ
ഓടിത്തിരിക്കുകവർനിങ്ങടെവീട്ടിലുള്ളോ-
രോടിത്തിരിക്കുകനിവുള്ളവരല്ലയല്ലോ

൪൫. പേയായിതിത്രപകയുള്ളവരോടടുത്തു
പോയാലതെത്രതകരാററിയാവതല്ലേ
പോയാലുമിത്തിരിയുമിങ്ങുമടിച്ചുനിന്നു
പോയാലിനിത്തരയുമാങ്ങളമാരുകൊല്ലും

൪൬. എന്നോതിനാണു,മഴ,ലുൾകൈാതി,പേടി,മമ്പാ-
യെന്നോതിരക്കുമിവയൊക്കയുമുള്ളിലാന്ന്
നിന്നോരിളങ്കയിൽമൊഴിക്കുകതാർകൊടുത്തി-
ട്ടുന്നോതിനാനവളൊടൊന്നുചിരിച്ചുകോമൻ

# കോമപ്പൻ

൭൦. തേടിക്കയെത്തുപടയിൽപലർകൂടിവന്നാൽ
കൂടിക്കരുത്തുടയകയ്യിതുകൂസലുകില്ല
മോടിയ്ക്കുവേണ്ടിയരവാളിതെടുത്തതല്ല
പേടിയ്ക്കവേണ്ടപിടമാൻമിഴിതെല്ലുപോലും

൭൧. കയ്യുള്ളനാളിലതിലിങ്ങൊരുവാളിരിക്കെ
മെയ്യുള്ളമാററലരിലാരുമെതൃത്തടുത്താൽ
ഇയ്യുള്ളവന്നൊരുകുലുക്കവുമില്ലയെന്നു
നിയ്യുള്ളിലോർക്കുകലരമ്പനെഴുന്നവമ്പേ!

൭൨. കയ്യുങ്കണക്കുമണയാതെകനത്തമാരി
പെയ്യുങ്കണക്കുടലുവിട്ടകരിമ്പുവില്ലൻ
എയ്യുങ്കണക്കുമറകയ്യറിവില്ലൊരാൾക്കും
നിയ്യുങ്കണക്കുമവനോടിവനേററതോററ

൭൩. പുല്ലാണിനിയ്ക്കുപടയാളികൾനിങ്കടക്കൺ
തല്ലാണതേൻമൊഴിതടുത്തിടുവാൻതരുക്കം
തെല്ലാകയാൽതെളിവിയന്നുളണയ്ക്കണംനീ
യല്ലായ്കിലാങ്ങളകൾതൻപണിതെണ്ടൽചെയ്യും

൭൪. എന്നോതിനില്ക്കുമൊരുകോമനൊടായതുകേ
ൾക്കുന്നോടിടഞ്ഞമുലയാളവളൊന്നുരച്ചു
നന്നോനമുക്കിതിതിനാലെവരുംതരക്കേ
ടൊന്നാനിനയ്ക്കിലതുഞാൻപറയേണ്ടതുണ്ടോ?

൭൫. തീരാതെയുള്ളൊരുപിണക്കമെഴുന്നവീട്ടു
കാരായനാമൊരലരമ്പനെയോർത്തിവണ്ണം
ചേരാവതോപറകിതാങ്ങളമാരറിഞ്ഞാൽ
പോരായിനിങ്ങളൊരുകൂട്ടരൊടുങ്ങുമോളം

൭൬. മാലിന്നുവേർപിരികിലുംമതി,യെങ്കിലുംച-
ത്താലിന്നിയേറമഴലോർത്തിതുരപ്പതാണേ
ചേലിന്നിതെന്നിനിയുമങ്ങുനിനച്ചുറച്ചെ-
ന്നാലിന്നതൊട്ടുമലമങ്കകനിഞ്ഞിതെന്നിൽ

൯൭. ചേരുന്നതാമറവടിയ്ക്കൂന്നിനിന്നുകോമൻ
ചേരുന്നനേരമവളുംപുഞ്ചിരിപൂണ്ടു,നാണാ
ചാരുന്നതൻതലതിരിച്ചുടനേനടുങ്ങി-
ച്ചേരുന്നൊരല്ലലൊടുകോമനൊടോതിപിന്നെ

൯൮. വേട്ടനുതന്നെയിവളെക്കനിവേതുമെന്ന്യേ
മൊട്ടച്ചിയാക്കുവതിനാങ്ങളമാരൊരുങ്ങി
ചേട്ടത്തമേറിയൊരുണ്ണിച്ചിരിചൊന്നതെല്ലാം
കേട്ടെത്തിനോക്കിടുകനാമിനിയെന്തുവേണ്ടു

൯൯. രണ്ടാകിലാവരുമിനിയ്ക്കുഴലഞ്ഞുചത്തു
കൊണ്ടാലുമാങ്ങളകളും ചാകിലുമല്ലലല്ലേ?
വേണ്ടാതെപോരിനണവോരിവരെച്ചതിപ്പാ-
നുണ്ടാതരാവരികനീരിലിറങ്ങിനില്ക്ക

൱. എന്നോതിയാമുടിയഴിച്ചതുകൊണ്ടുപിന്നിൽ
നിന്നോരുകോമനെമുറയ്ക്കുമറച്ചുടക്കി
കന്നോടിടഞ്ഞമുലയാളവൾമീൻകടിച്ചി
ട്ടെന്നോക്കുമാറുടലുലച്ചുടനായിനിന്നു

൱൧. എങ്ങോതുകിന്നിവിടെവന്നൊരുനായരെന്നോ
ട്ടങ്ങോട്ടടുത്തൊരുകുറപ്പരിയാടിയപ്പോൾ
ഇങ്ങോട്ടടുത്തുവരുമെന്നുടെമട്ടുകണ്ടി
ട്ടങ്ങോരുമാറിയുടനെന്നുപറഞ്ഞിതുണ്ണി

൱൨. ചൊല്ലേണ്ടുപോയിതവനെന്നുകുറപ്പതിച്ച-
യില്ലേൻറപിന്നിലവനങ്ങിനെപോയ്മറഞ്ഞു
മെല്ലെത്തിരിച്ചുപറയാമവനിന്നകന്നി-
ട്ടില്ലേറെയെന്നുമതിനുണ്ണിപറഞ്ഞുപിന്നെ

൱൩. പോയീകുറപ്പമതുകേട്ടവനെപ്പിടിപ്പാ-
നായിട്ടുമററവരൊടൊത്തുകിഴക്കുനോക്കി
ആയീതൊടാസ്സുരതിതെ,ങ്ങിനെയാണിവണ്ണ
മായീടിലെന്നുടനെയുണ്ണിയുമൊന്നകന്നു

൯൪. കാണിച്ചോരിപ്പണികണക്കിനുപററിയിന്നി-
ക്കാണിയ്ക്കുമിങ്ങരുതമാന്തമുടൻനടക്കു
കാണിയ്ക്കോലപാവൈരമയിങ്ങിനെയിന്നിയെന്നും
കാണിച്ചുകണ്മുനയയച്ചുപറഞ്ഞുമെല്ലെ

൯൫. ഊണുകഴിഞ്ഞിരവിലാങ്ങളമാരുപോയി
ക്കാണുമ്പൊഠംവാതലുതുറന്നെഴുമെൻറമച്ചിൽ
കാണുംവിളക്കവിടെയപ്പൊഴണഞ്ഞിടാഞ്ഞാ-
ലാണുങ്ങളിനല്ലലിനിയെന്നുമുരച്ചിതുണ്ണി

൯൬. ചാവാതകണ്ടുമഴലുന്നുപൊറുക്കവയ്യാ-
താവാതകണ്ടുമൊരുമട്ടുകഴിച്ചുകൂട്ടാൻ
ആവാതലുണ്ടുതുണയെന്നുപറഞ്ഞക്കത്താർ
പോവാതകണ്ടുടലുകൊണ്ടുനടന്നുകോമൻ

൯൭. രാവായനേരമടലിൽപലകയ്യുകണ്ട
കൈവാളൊട്ടാപരിശകയ്യിലെടുത്തിറങ്ങി
പൂവാണ്ടവില്ലനരുളാലുടനുണ്ണിചൊന്നോ-
രാവാതൽകാണുമൊരിടത്തിലൊളിച്ചിരുന്നു.

൯൮. അത്താഴമുണ്ടരിയൊരാങ്ങളമാരുപോയ-
ത്തോത്താടൽവിട്ടുകതകൊട്ടുതുറന്നൊരുണ്ണി
ഉൾത്താരിലെപ്പൊഴുമിരിപ്പൊരുകോമനെത്തൻ
പൊൽത്താരൊടൊത്തപുതുമെയ്യൊടണഞ്ഞുകണ്ടു

൯൯. മറവുള്ളതപ്പടിമറന്നലരമ്പനാററ
മറവുള്ളപൂങ്കണപൊഴിപ്പതുതന്നെയോത്ത്
മുറവുന്നലത്തൊടവർകാട്ടിയതൊക്കെയെന്നാൽ
പറവുന്നതല്ലപറവാനറിയാനിനക്കും

൧൦൦. മോടിപ്പകിട്ടുടയൊരായവഠംകോമനോട്ടു
കൂടിപ്പതുങ്ങൽകലരാതുടനന്നുരാവിൽ
തേടിപ്പടക്കുണയുമാമലരമ്പനാസ്യോ-
രാടിപ്പതൊക്കെയവനുള്ളമിടുക്കടക്കി

൧൭. നേരമ്പുലൎന്നിടുവതിന്നുപെരുത്തടുത്ത-
നേരമ്പെരുന്തെളിവിയന്നുതളൎന്നൊടുക്കം,
ആരമ്പിൽമുമ്പിതിലിനിയ്ക്കുതറിഞ്ഞുകൂട
താരമ്പനാർകളികഴിഞ്ഞുകിടന്നുറങ്ങി

൧൮. വല്ലാതെകാക്കകരയുന്നതുകേട്ടുണൎന്നി-
ട്ടല്ലാപിണഞ്ഞുചതിയെന്നുപറഞ്ഞുകോമൻ
നല്ലാരണിയ്ക്കുണിയലായെഴുമുണ്ണിയമ്മ
നില്ലാതെനല്ലവഴികണ്ടുചിരിച്ചുരച്ചു

൧൯. ഉണ്ടാക്കിടാംപണി,യുടുത്തിടുവാൻമുഷിഞ്ഞ
മുണ്ടാക്കിടേണമുടലിൽചളിചേൎത്തിടേണം
കണ്ടാൽക്കണക്കിലൊരുപാണനിതെന്നുതോന്നി-
ക്കൊണ്ടാൽഎഴക്കുവരികില്ലവഴിയ്ക്കുതെല്ലും

കണ്ടൂര് നാരായണമേനോൻ, ബി. എ.

(തുടരും)

# വിക്രമോൎവ്വശീയസാരം

രാജാവൂഹിച്ചതുപോലെതന്നെ'ദേവി മാനമുപേക്ഷിച്ച് പശ്ചാത്താപത്തോടുകൂടി പ്രിയാനുപ്രസാദനമെന്നൊരു വ്യാജത്താലെ രാജാവിൻെറ അഭിപ്രായത്തെ സമ്മതിക്കേണമെന്നു തിച്ചപ്പെടുത്തി. വ്രതാ കാലാകൂടുന്നതിന്നു രാജാവുംകൂടെയുണ്ടായാൽക്കൊള്ളാമെന്നു തൽക്കാലവും അറിയിച്ച് സമയം വാങ്ങുവാൻ കല്പിച്ചയച്ച് അതിവൃദ്ധനായ ഒരു ഹരിക്കാരൻ പ്രവേശിച്ചിട്ട് തൻെറ അതി ക്ഷീണാവസ്ഥയേയും തൽക്കാലം താൻ ദേവീകല്പനയെ അനുസരിച്ച് ചെയ്യേണ്ടും പ്രവൃത്തിയേയും രാജധാനിക്ക് ആ സന്ധ്യാസമയത്തിലുണ്ടായ ശോഭാവിശേഷത്തേയും അപ്പോൾ വളരെ വിളക്കുകൾ പിടിക്കുന്ന പരിജനങ്ങളോടുകൂടി രാജാവ് നേരിട്ടു വരുന്ന ഭംഗിയേയും വൎണ്ണിച്ച് രാജാവിനെക്കാണ്മാനുചിതമായ സ്ഥലത്തിൽ ചെന്നു കാ

ത്തുനിൽക്കുന്നു എന്ന കഥയെ 'താരുണ്യത്തിൽ' എന്നു മുതൽ 'നിൽക്കുന്നു' എന്നവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. രാജാവും വിദൂഷകനും മററും പ്രവേശിച്ചതിന്റെ ശേഷം രാജാവ് ഉർവ്വശീവിരഹോൽകണ്ഠകൊണ്ട് തനിക്കു രാത്രി കഴിച്ചു കൂട്ടുവാനുള്ള അതി പ്രയാസത്തെപ്പററി ആവലാതി പറകയും, ഹരിക്കാരൻ രാജാവിന്റെ തിരുമുമ്പിൽ ചെന്നുപചാരം ചെയ്തു, ദേവിക്കു മഹാരാജാവിനോടു കൂടി മണിഹർമ്മ്യത്തിലിരുന്നുകൊണ്ട് രോഹിണീചന്ദ്രയോഗത്തെക്കണ്ടാൽക്കൊള്ളാമെന്നു തിരുമനസ്സറിവിക്കുകയും, രാജാവ് അനുവദിച്ച് കല്പിക്കുകയും, ഹരിക്കാരൻ അതു കേട്ട് പോകയും ചെയ്തു എന്ന കഥയെ 'കൃത്യങ്ങളെ'ന്ന മുതൽ 'പോയി' എന്നവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. ഇപ്പോൾ ദേവി തനിക്ക് ജനിച്ച പശ്ചാത്താപത്തെ വ്രതവ്യാജേന പുറത്തു കാണിക്കുവാൻ ഭാവിക്കുന്നുവെന്ന് വിദൂഷകനും രാജാവും ഊഹിച്ച കഥയെ 'തോഴരെ!' എന്ന മുതൽ 'മനസി നികാം' എന്നവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. പിന്നെ വിദൂഷകനും രാജാവും ആ മണിഹർമ്മ്യത്തിൽ കയറി തന്റെ തന്റെ മനോധർമ്മംപോലെ ചന്ദ്രോദയത്തേയും ചന്ദ്രനേയും വർണ്ണിച്ച് യഥോചിതം ഇരുന്നുവെന്നും ഉർവ്വശീകഥയെ ചരട്ടിക്കാറായിട്ടു മനം മറിഞ്ഞു തുടങ്ങിയ രാജാവിന്റെ ഉചിതകല്പനപ്രകാരം പരിജനങ്ങളെല്ലാം പോയി എന്നുമുള്ള കഥയെ 'എന്നാൽ' എന്നു മുതൽ 'പോയി' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. മരണമായ ദശമാവസ്ഥയെ കൂടി ചെയ്യാൻ മാത്രം വർദ്ധിച്ചിരിക്കുന്ന അപ്പോഴത്തെ രാജാവിന്റെ മദനബാധ എന്ന് രാജാവും വിദൂഷകനും വിചാരിച്ച് വ്യസനിക്കുകയും ഉടനെ രാജാവിന്റെ ശോഭാവിശേഷമായ ഛായാഗുണലക്ഷണത്തെക്കണ്ടിട്ട് വിദൂഷകനും തന്റെ വലംകയ്യിളകുകയെന്ന ശുഭനിമിത്തത്തെ അറിഞ്ഞിട്ട് രാജാവും ഉർവ്വശീസംഗം ഇപ്പോൾതന്നെ ഉണ്ടാകുമെന്ന് ഊഹിച്ച് ആശ്വസിക്കുകയും ചെയ്തു എന്ന കഥയെ 'ചന്ദ്രനെ നോക്കീട്ട്' എന്നു മുതൽ 'ഇരിക്കുന്നു' എന്നവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു.

പിന്നെ ദേവേന്ദ്രന്റെ അനുവാദത്തോടുകൂടി പ്രതിഷ്ഠാനഗരിയിലേക്കു പുറപ്പെട്ട ഉർവ്വശി തന്റെ അഭിസാരികാ വേഷഭംഗിയെ സഖി ചിത്രലേഖ സമ്മതിച്ചതിന്റെശേഷം ചിത്രലേഖാസഹായ

ത്താൽ അതിവേഗത്തിലുദ്ദേശിച്ച സ്ഥലത്തെത്തിയെന്ന കഥയെ 'അനന്തര'മെന്നു മുതൽ 'കേഴിഞ്ഞുവെല്ലൊ' എന്നുവരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. രാജാവിന്നു തന്റെ നേരെയുള്ള അനുരാഗം ഇപ്പോഴുള്ള സ്ഥിതിയിലിരിക്കുന്നുവെന്നാം മററും ആലോചിച്ചു പരിഭ്രമിക്കുന്ന ഉൎവ്വശിയെ ചിത്രലേഖ നേരാപോക്കിന്നു വേണ്ടി രണ്ടു വഴിയായി അൎത്ഥം ഊഹിക്കാവുന്ന തന്റെ വാക്കുകൊണ്ട് കുറച്ചു കൂടി പരിഭ്രമിപ്പിച്ചുവെന്നും ഉടനെ സ്പഷ്ടമായി പറഞ്ഞു സമാധാനപ്പെടുത്തിയെന്നുമുള്ള കഥയെ 'എന്നാൽ' എന്നുമുതൽ 'എന്നേയുള്ളു' എന്നുവരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. പിന്നെ ഉൎവ്വശിയും ചിത്രലേഖയും മണിഹൎമ്മ്യത്തിൽ വിദൂഷകമാത്രസഹായനായിരിക്കുന്ന രാജാവിന്റെ അടുക്കൽ ചെന്നിറങ്ങിട്ട് അനവസരത്തിൽ പ്രത്യക്ഷമാവുന്നത് അനുചിതമാണെന്നു കരുതി തക്കതായ അവസരം കിട്ടുന്നതുവരെ മറഞ്ഞുനിന്നു എന്നകഥയെ 'അൎത്ഥം വെളിപ്പെടാത്ത' എന്നുമുതൽ 'സാധിപ്പിക്കട്ടെ' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. അതിന്നിടയിൽ രാജാവും വിദൂഷകനും തമ്മിലുള്ള സല്ലാപം കേട്ടിട്ട് ഉൎവ്വശിയിലുള്ള അനുരാഗം രാജാവിന്നു വളരെ വൎദ്ധിച്ചിരിക്കകൊണ്ട് ഇതു നല്ലവസരമാണെന്നു നിശ്ചയിച്ച് ചിത്രലേഖ പറകയാൽ ഉൎവ്വശി, താൻ പ്രത്യക്ഷമായിയെന്നു വിചാരിച്ചുവെങ്കിലും പരിഭ്രമംകൊണ്ട് തിരസ്കരണിയെക്കളവാൻ മറന്നുപോകയാൽ പ്രത്യക്ഷമാവാതിരിക്കുമ്പോൾ തന്നെ ദേവി വരുന്നുണ്ടെന്നറികയാൽ അവർ മുമ്പിലേപ്പോലെ നല്ലവസരം കാത്തുനിന്നു. പിന്നെ ദേവി പ്രവേശിച്ചിട്ട് ചന്ദ്രകിരണാൎച്ചനാദികളായ വ്രതകൎമ്മങ്ങളെയെല്ലാം യഥാവിധി ചെയ്തു ദേവതാമിഥുനമായ രോഹണീചന്ദ്രന്മാരെ സാക്ഷിയാക്കിക്കൊണ്ട് ആൎയ്യപുത്രൻ യാതൊരു സ്ത്രീയേ പ്രാൎത്ഥിക്കുന്നുവൊ യാതൊരു സ്ത്രീ ആൎയ്യപുത്രന്റെ സമാഗമത്തെ പ്രാൎത്ഥിക്കുന്നുവൊ അവളിലും എന്നിലും സമപ്രീതിയോടുകൂടിയിരിക്കേണമെന്ന് പ്രാൎത്ഥിച്ച് തന്റേതന്റെ പതിയായ മഹാരാജാവിനെ പ്രസാദിപ്പിച്ചും, തന്റേതന്റെ വാക്കുകളും പ്രവൃത്തികളും ദേഹമാഹാത്മ്യവുംകൊണ്ട് പാതിവ്രത്യപ്രഭാവദാക്ഷിണ്യസൌശീല്യാദി സ്ത്രീഗുണങ്ങളെ നല്ലവണ്ണം പ്രകാശിപ്പിച്ചും, രാജാവിനു തന്റെ നേരെയുള്ള ഉല്ക്കടബഹുമാനസ്നേഹാദികൾ വൎദ്ധിക്കുംതോറും വിനയംകൊണ്ട് ഒതുങ്ങിയും തിരിച്ചുപോയതിന്റെ ശേഷം

ദേവിയുടെനേരെ രാജാവിന്നുള്ള വലുതായ സ്ഥിരബഹുമാനത്തെ സ്പഷ്ടമായി കണ്ടപ്പോൾ ഉവ്വശിക്കുണ്ടായ അല്പമായ വൈമുഖ്യത്തെ 'എന്താണ നീ നിരാശയായി തീന്നിരിക്കുന്നത്' എന്ന ചിത്രലേഖയുടേയും 'ഉവ്വശിയൊ' എന്ന രാജാവിൻേറയും ചോദ്യങ്ങളും 'പൊന്നിൻനൂപുരം' എന്നു തുടങ്ങി 'ചേക്കുമൊ' എന്നവസാനിപ്പിച്ച രാജാവിൻെറ വാക്കും തീരെ കളയുന്നു. പിന്നെ ഇതു നല്ലവസരമെന്നുറച്ച് രാജാവിൻെറ ഇഛയെ അനുസരിച്ച് ഉവ്വശി പിന്നിൽച്ചെന്ന് കണ്ണുപൊത്തിയെന്നും അപ്പോൾ ചിത്രലേഖ വിദൂഷകനോട് മിണ്ടരുതെന്ന് കൈകൊണ്ടു കാണിച്ചുവെന്നും രാജാവ് സ്പശസുഖമൊന്നുകൊണ്ടുതന്നെ ഉവ്വശിയാണ് കണ്ണുപൊത്തിയത് എന്നറിഞ്ഞ് എഴുനേൽക്കുന്നു എന്ന കഥയെ 'എന്ന' എന്നമുതൽ 'എണീക്കുന്നു' എന്ന ഗ്രന്ഥംകൊണ്ടു പറയുന്നു. 'വിദൂഷകനെ ഓമ്മപ്പെടുത്തുന്നു'(=മിണ്ടരുതെന്നു കൈകൊണ്ടു കാണിച്ച് വിദൂഷകനെ ധരിപ്പിക്കുന്നു) 'ഇവളേതാണ്' (=അങ്ങുന്നെങ്ങിനെ അറിഞ്ഞു) അല്ലെങ്കിൽ (ഇതാരാണ്) പിന്നെ രാജാവ് ഉവ്വശിയെ പ്രത്യക്ഷമായി കണ്ടും അറിഞ്ഞതിൻെറ ശേഷം അവരെല്ലാവരും ഇഷ്ടസിദ്ധികൊണ്ട് പരമാനന്ദമഗ്നന്മാരായി തമ്മിൽ കുറച്ചുനേരമ്പോക്കു പറഞ്ഞുവെന്നും സഖിയായ ചിത്രലേഖ അതിസ്നേഹത്തോടുകൂടി ഉവ്വശിയുടെ സകല ഭാരവും രാജാവിങ്കൽ ഏല്പിച്ചിട്ട തവണപ്രകാരം തനിക്കു വന്ന ആദിത്യസേവയ്ക്കായി പോയി എന്നും ഉള്ള കഥയെ 'മഹാരാജാവ്', എന്നമുതൽ 'പോയി' എന്നവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. വിദൂഷകനും രാജാവും ഉവ്വശിയും ഈ വലുതായ മനോരഥലാഭംകൊണ്ടുള്ള ഗുണങ്ങളെ പ്രശംസിച്ചുകൊണ്ട് ശയ്യാഗൃഹത്തിലേക്കു പോയി എന്ന കഥയെ 'ഭാഗ്യാതന്നെ' എന്നതു മുതൽ അങ്കാവസാനംവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു.

പിന്നെ ഉവ്വശി അതിസുഖമായി ക്രീഡിപ്പാനായി രാജാവിനേയുംകൊണ്ട് ഗന്ധമാദനപവ്വതത്തിങ്കലേക്കു പോയി എന്നും അവിടെ ഇഷ്ടംപോലെ ക്രീഡിച്ചു താമസിക്കുമ്പോൾ ഒരുദിവസം മന്ദാകിനീതീരത്തിൽ കളിക്കുന്ന ഉദയവതിയെന്ന വിദ്യാധരകന്യകയെ രാജാവ് കണ്ടുനിന്നുവെന്ന് ഉവ്വശി അറിഞ്ഞ് കോപിച്ച് രാജാവിൻെറ അനുനയത്തെ ധിക്കരിച്ച് സ്ത്രീകൾക്കു വജ്ജ്യമായ കുമാരവനത്തിൽ കടന്നുവെന്നും അപ്പോൾതന്നെ ഉവ്വശിയുടെ ശരീ

രം ലതാകാരമായിത്തീൎന്നുവെന്നും ഭരതമഹൎഷിയുടെ ശാപംകൊണ്ട് ഉൎവ്വശിയുടെ മനസ്സുമാറിപ്പോയിരിക്കുന്നതാണിപ്പൊൾ ൟ അനൎത്ഥത്തിന്നു മൂലമെന്നും ഇനി ൟ ആപത്തു തീരേണമെങ്കിൽ ശ്രീ പാൎവ്വതിദേവിയുടെ ശ്രീമൽപാദാരവിന്ദശോണശോഭയിൽനിന്നുണ്ടായതും സംഗമനീയമെന്ന പ്രസിദ്ധനാമത്തോടുകൂടിയതുമായ മണിയല്ലാതെ മറെറാരു പായവുമില്ലെന്നും ഇപ്പോൾ രാജാവ് ഉൎവ്വശിയെക്കാണാഞ്ഞിട്ട് അന്വേഷിച്ചുകൊണ്ട് ആ വനത്തിൽ തന്നെ നടക്കുന്നുവെന്നും വിരഹികൾക്ക് ഏററവും അസഹ്യമായ ൟ വൎഷാരംഭകാലത്തിൽ ൟ രാജാവിന്നു വലുതായ അനൎത്ഥം വരുവാനാണെളുപ്പമെന്നും ഉള്ള സൂച്യകഥാഭാഗത്തെ ചിത്രലേഖയും സഹജന്യയും തമ്മിൽ ചെയ്ത സംഭാഷണംകൊണ്ട് പ്രവേശത്തിൽ സൂചിപ്പിച്ചിട്ട് ദൃശ്യമായ കഥാഭാഗത്തെ നാലാമങ്കംകൊണ്ടു കാണിക്കുന്നു.

(തുടരും.)

കൊടുങ്ങല്ലൂർ കൊച്ചുണ്ണി തമ്പുരാൻ.

---

# ഒരു പാട്ട്

‘തത്താവൽഭാതിസാക്ഷാൽഗുരുപവനപുരേഹന്തഭാഗ്യാജനാനാം’

---

ശ്രീഗുരുപവനാധീശ- കൈതൊഴാമെൻെറ-
ശ്രീഗുരുവേജഗദീശ-

ലോകരേക്കാത്തിടുന്നോനേ- ലോകപാലക്കുടയോനേ-
ലോകമാതൃപ്രിയജാനേ_ലോകനാഥഭഗവാനേ.
നിന്തിരുവടിയുടെതിരുവുടലോക്കുന്നേൻ— സങ്കടാംഭോധൌ-
നീന്തിവലഞ്ഞിഹ നിജനിലനോക്കുന്നേൻ-
വെന്തിടുമകമലർ നിന്മയമായ്ത്തീൎന്നേ—സൌഖ്യമുണ്ടാവൂ-
എന്തിനുപലവഴിയുഴലുവതന്നന്നേ.

കാർമുകിൽമുടികെട്ടും മയിൽപ്പീലിയും-
കീർമതിമതിമട്ടുംനിടിലാഭയും-
ഓമനച്ചില്ലിയാട്ടുംമിഴിക്കളിയും-
ശ്രീമൽക്കുണ്ഡലംമുട്ടാംകവിൾചിരിയും.

ചിന്നിനതിരുമുഖമിന്നിഹമമഹൃദി
മിന്നിവിളങ്ങണമെന്നിവനാശ—ശ്രീഗുരുപവനാധീശ.

മാറിടത്തിൽവിളങ്ങീടും—മാറിണങ്ങുംഹാരമയോടും-
മാറിടാത്തപ്രഭയോടും—മാറിടുംകൌസ്തുഭത്തോടും—

തൃക്കരതളിർനാലിലുമഴകോടേ—ശംഖചക്രങ്ങൾ-
ഉൾക്കടെഗദപങ്കജമിവയോടേ-
തക്കമൊടിടചേർന്നൊരുനിലപാടേ—ദൈത്യന്മാർക്കുള്ളിൽ-
ദുഃഖഭയമേകിടുമൊരുപാടേ.

ചാരുവാംതിരുവയർഭുവനംമൂന്നും-
ചേരുവോന്നെന്നാകിലുംചെറുതായ്യോന്നും-
നേരമായ്നാഭിക്കുഴിച്ചുഴിയിൽമിന്നും-
സാരസത്തിങ്കൽബ്രഹ്മാവിരിപ്പുണ്ടെന്നും.

പട്ടുടയാടപകിട്ടൊട്ടുമിന്നലി-
നൊട്ടുസമാനതകാട്ടുമിതനിശം—ശ്രീഗുരുപവനാധീശ.

തുത്തുടകൾക്കുപമാനം- ഒത്തുചൊൽവാൻനഹിന്തനം-
ഹസ്തിഹസ്തത്തിനുംമാനം- സ്വസ്തിയാകുംപെരുത്തുനം.

മന്മഥനുടെതൂണികളിണപോലേ—നിൻകണങ്കാലായ്-
നന്മയൊടെതൃപൊരുതുകിലതുകാലേ-
നന്മയിലുടെനീണ്ടഗുളുംചാലേ—തോററമണ്ടിടും-
തന്മയനിറമാകിലുമഴകാലേ.

ദേവകൾവണങ്ങിടുംതിരുവടിയും-
കേവലമതിനഞ്ചുനഖമുടിയും-
സേവകർക്കിഹഭവഭയംമുടിയും-
ചേവടിത്തളിരടിപെടുംപൊടിയും.

ഇങ്ങിനെഭംഗിയിൽമംഗളരൂപ-
മിണങ്ങിവിളങ്ങുകഞങ്ങൾമനസ്സിൽ-ശ്രീഗുരുപവനാധീശ

വാതഗേഹാധിപദ്ഭരം- വാതരോഗാൎത്തരെപ്പാരം-
നീതരത്തിൽകൃപാസാരം- പെയ്യുഹോകാക്കുമേസൈപാരം.

ഇയ്യൊരുതൊഴിൽതവകൌശലവഴിയല്ലേ-സംസാരക്കണ്ടിൽ
കയ്യോട്ടമാണ്ടിടുമവർകളെനീമെല്ലേ-
മെയ്യിനൊരുടവുകൊടുത്തതുതീൎത്തല്ലേ—ഭക്തിയുണ്ടാക്കി
പയ്യവെയൊരുതുണചെയ്യുകപതിവല്ലേ-

സൽഗതിസകലൎക്കുംകൊടുക്കുവോനേ-
സൽഗ്ഗുണഗണമൊക്കെത്തികഞ്ഞുള്ളോനേ-
ഭക്തിയുള്ളവൎക്കെല്ലാംവശപ്പെട്ടോനേ-
മുക്തിനൾകുവാനെന്നുമൊരുമ്പെട്ടോനേ-
നിന്തിരുവടിതുണസന്തതമടിയനു
സന്തതകുശലമനന്തവരുത്തുക—

ശ്രീഗുരുപവനാധീശ—ജഗദീശ.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

---

# ഒരു ഇതിഹാസവനിതാ

---

ദക്ഷിണ കേരളത്തിന്റെ പശ്ചിമ ഭാഗത്തുള്ള ഒരു മഹാക്ഷേത്രത്തെ സംബന്ധിച്ചു പല ഇതിഹാസങ്ങളും കേട്ടിട്ടുണ്ട്. തൃശ്ശിവപേരൂർ മഹാക്ഷേത്രത്തിൽ ബിംബം മാറി പ്രതിഷ്ഠ കഴിച്ച് സമുദ്രത്തിൽ സ്ഥാപിച്ചിരുന്ന പഴയ ബിംബം ഒഴുകി വല്ലാർപാടത്ത് വന്നടിഞ്ഞു കിടന്നിരുന്നു. പുല്ലരിയാൻ പോയിരുന്ന പറക്കള്ളികളിൽ ഒരുത്തി അതിന്മേൽ അരിവാൾ തേച്ച സമയം കലികൊണ്ട് തുള്ളി നില്ക്കുന്നതു കണ്ട് കൂട്ടുകാർ പരിഭ്രമിച്ച് പുറമേ വന്നുകൂടി. വിൽപ്രയോഗം പറയരുടെയിടയിൽ അക്കാലത്തു നടപ്പുണ്ടായിരുന്നു എങ്കിലും തുള്ളി നില്ക്കുന്ന പറച്ചിക്ക് അരിവാൾകൊണ്ടുള്ള വിദ്യ മാത്രമെ അറിവുണ്ടായിരുന്നുള്ളു. അവൾ അമപറിച്ചെടുത്ത് വിൽവളച്ച് ഉടുത്ത വസ്ത്രം കീറിജ്യാരോപം ചെയ്ത് അരിവാൾ

അമ്പാക്കി തൊടുത്തു വിട്ടു. അസ്ത്രം ചെന്നു വീണതു് പങ്ങായി മേനവന്റെ നടുമിററത്തായിരുന്നു. പറക്കുള്ളി ശരം വീണ സ്ഥലത്തെത്തി അവിടെ ക്ഷേത്രം പണിയിച്ച് വല്ലാർപാടത്ത കിടക്കുന്ന ബിംബംകൊണ്ടു വന്ന് പ്രതിഷ്ഠ കഴിക്കേണമെന്ന് കല്പിച്ചപ്രകാരം ചെയ്തിട്ടുള്ള ആ മഹാക്ഷേത്രമാണ് എളങ്കുന്നപ്പുഴ സുബ്രഹ്മണ്യക്ഷേത്രം. പറയരുടെ വാദ്യമായ പറത്തുടി കൊട്ടാതെ ദേവനെ പുറത്തേക്ക് എഴുന്നള്ളിക്കുവാൻ പാടില്ലെന്നുള്ള നിശ്ചയം ഇന്നും നടന്നു പോരുന്നതു് ഇതിഹാസത്തെ ബലപ്പെടുത്തുകയും ചെയ്യുന്നു. ഈ ക്ഷേത്രത്തിലെ ഉടമയേയും ഊരാണ്മയേയുംപററി പല തക്കങ്ങളും എടക്കാലങ്ങളിൽ ഉണ്ടായിരുന്നു. പറവൂര് രാജാവിന്നുണ്ടായിരുന്ന അകക്കോയ്മസ്ഥാനം തിരുവിതാംകൂറിലേക്കു ഒതുങ്ങി. രാജസേവനായ നാക്കോളത്ത് നമ്പൂരിയെ്ൻറെ–ൽ അകക്കോയ്മയായി കല്പിച്ചയക്കുകയും അദ്ദേഹം കീഴ്നടപ്പിന്നു വിരോധമായി സ്ഥാനം ഭരിപ്പാൻ ശ്രമിക്കുകയും തന്നിമിത്തം ഒരു വലിയ കലാപമുണ്ടാവുകയും ചെയ്തു. ബലാബലം പരീക്ഷിച്ചതിൽ നമ്പൂരി ദേവസ്വത്തിലെ കോയ്മമാത്രമല്ല ദേവസ്വം സങ്കേതമായ അഞ്ചരദേശത്തിലെ ദേശാധിപതിയായിത്തീൎന്നു. ഇദ്ദേഹത്തിന്റെ ആശ്രിതവാത്സല്യംകൊണ്ടു് തന്റെ ശിഷ്യനായിരുന്നഇക്കോരൻനായൎക്ക് സ൪വാധികാരം സിദ്ധിച്ചു. നമ്പൂരി കല്പിച്ചതുപോലെ പ്രവൃത്തിച്ചിരുന്ന ഇക്കോരൻനായർ അല്പകാലംകൊണ്ടു് താൻ പ്രവൃത്തിച്ചതുപോലെ അദ്ദേഹം കല്പിക്കുമെന്നുള്ള നിലയിലെത്തി. ആശക്കുപോലും അവകാശമില്ലാത്ത അനവധി സ്വത്തിന്റെ അധിപനായിത്തീൎന്ന ഇക്കോരൻനായർ വശീകര ലേശം കുറക്കുന്നവനല്ലായിരുന്നു. നായർ, വിചാരിച്ചതു സാധിക്കുന്നതിന്നു വേണ്ടി, ചെയ്യുന്ന പ്രവൃത്തികളുടെ ഗുണദോഷം നോക്കുന്ന സമ്പ്രദായക്കാരനല്ല. ആൾ കാൎയ്യപ്രാപ്തി കുറഞ്ഞവനും കാൎയ്യക്ക് വിത്രപനും ആണെങ്കിലും രസികതം ദിക്ഷിക്കുന്നവരിൽ പ്രമാണിയുമായിരുന്നു. ജനബാഹുല്യം അധികം കൂടുന്ന ദിവസങ്ങളിലായിരുന്നു നായരുടെ പ്രതാപപ്രൌഢി അമ്പലത്തിൽ പ്രത്യക്ഷപ്പെടുത്തിയിരുന്നത്. നായർ ഉടുത്തിരുന്ന ശുഭ്രവസ്ത്രത്തിന്റെ പടപടശബ്ദം അമ്പലകളോടു അടുത്തുവരുമ്പോൾ ഇരട്ടിപ്പായി കേൾക്കാം. വൃശ്ചികമാസത്തിൽ വെളുത്ത ഷഷ്ഠിനാൾ നായർ ക്ഷേത്രത്തിൽ പ്രദക്ഷി

ണ്ടം വെക്കുന്നതിന്നിടക്ക് തിരക്കിന്നിടയിൽനിന്നു സൌന്ദര്യ്യ സാരസർവ്വസ്വമായ ഒരു കാന്തി വിശേഷം അദ്ദേഹത്തിൻെറ കണ്ണിൽ പ്രതിഫലിച്ചു. ഇല്ലത്ത് ശൂദ്രനാണെന്ന് അഭിമാനമുള്ള നായർ ജാത്യാദി ഗുണങ്ങളെ പരിശോധിച്ചല്ലാതെ താൻ ഒരുത്തിയെ കാംക്ഷിക്കുകയില്ലെന്നുള്ള അദ്ദേഹത്തിൻെറ വ്രതം തത്സമയം തന്നെ കാലാകൂടി. നായർ ആ സൌഭാഗ്യപുഞ്ജത്തെ പിന്തുടൎന്നു പ്രദക്ഷിണംവെച്ചു തുടങ്ങി. എങ്കിലും വഴിയരികിൽകൂടി ഒതുങ്ങി നടന്നിരുന്നതുകൊണ്ട് നായൎക്ക് അധികം പ്രാവശ്യം ആ യുവതിയെ മാററിനിറുത്തുവാൻ സാധിച്ചില്ല. മാറി നില്ക്കേണ്ടതായി വന്ന സമയങ്ങളിലൊരിക്കലും അവൾ അദ്ദേഹത്തെ തിരിഞ്ഞ് നോക്കിയതും ഇല്ല. നായരുടെ ഉള്ളിൽ പല വിചാരങ്ങളും കടന്നു കൂടുകയും അതുവരെ അനുഭവിച്ച വിഷയസുഖങ്ങളെല്ലാം വ്യഥാവിലാണെന്ന് അദ്ദേഹത്തിന്നു തോന്നുകയും ചെയ്തു. തല്ക്കാലം നടത്തിയ അന്വേഷണംകൊണ്ട് ആ സ്ത്രീ സങ്കേതത്തിൽപ്പെട്ടവളാണെന്നും സനാഥയാണെന്നും അറിഞ്ഞ് സന്തോഷത്തോടുകൂടി ക്ഷേത്രം വിട്ടു പോകയും ചെയ്തു.

ദേവസ്വം കാൎയ്യാദികൾ നോക്കിയിരുന്ന മന്നത്ത് മൂത്തതും പുല്ലാപില്ലായി അനുജൻ കൎത്താക്കളും വഹളയിൽപ്പെട്ടു മരിച്ചു. മൂത്തതിൻെറ വംശം അതോടുകൂടി അന്യം വരികയും ചെയ്തു. മൂത്തതിൻെറ ഇല്ലം പരിശോധിച്ച സാധനങ്ങളുടെ കൂട്ടത്തിൽ അദ്ദേഹത്തിൻെറ കൈവശത്തിലുണ്ടായിരുന്ന മയിൽവാഹനമുദ്ര കണ്ടുകിട്ടിയില്ല. മൂത്തകൎത്താൾ കാൎയ്യം ഒഴിഞ്ഞു കൊടുക്കുന്നതല്ലെന്നു പറഞ്ഞതുകൊണ്ട് കൎത്താളുടെ വക സങ്കേതത്തിൽപ്പെട്ട സകല മുതലുകളും ദേവസ്വത്തിലേക്കു ഒതുക്കി. അതിൽപിന്നെ ആ കൎത്താൾ സങ്കേതത്തിന്നു പുറത്തുള്ള കടമക്കുടികളത്തിലാണ് താമസം. അനുജൻ കൎത്താളുടെ ഭാൎയ്യയായിരുന്ന പച്ചിലക്കാട്ടു ഇച്ചോണമ്മ കൎത്താൾ മരിച്ചിട്ട് അധികം നാൾ കഴിയുന്നതിന്നു മുമ്പ് ഒരു മൂത്തതിനെ ഭൎത്താവാക്കി സ്വീകരിച്ചു. അന്യം വന്ന മന്നത്തു മൂത്തതിൻെറ അവകാശങ്ങൾക്കു വേണ്ടി ഇക്കോരൻ നായരുടെ അടുക്കൽ പാടുകിടക്കുന്നവരിൽ ഒരാളാണ് ഈ മൂത്തത്. മയിൽവാഹനമുദ്ര മൂത്ത കൎത്താളുടെ കൈവശമാണെന്നു കേട്ട് അതിനെ കരസ്ഥമാക്കുവാൻ വേണ്ടി ഇക്കോരൻ നായരുടെ ഉപദേശവഴിക്കാണ് മൂത്തത് ഈ സം

ബന്ധം ചെയ്യിട്ടുള്ളത്. ഇച്ചോണമ്മക്ക് കയ്മളുടെ സ്വത്തെല്ലാം കൈവശം കൊടുക്കുകയും മുദ്ര എടുത്തു കൊടുക്കുന്ന കാലത്ത് ആ സ്വത്തുക്കളെല്ലാം ചാൎത്തിക്കൊടുക്കാമെന്നു ഇക്കോരൻ നായർ വാഗ്ദത്തം ചെയ്കയും ചെയ്യിട്ടുണ്ട്. ഇച്ചോണമ്മക്ക് അനുജൻ കയ്മളിൽ പത്മാവതി എന്നു പേരായ ഒരു പുത്രി മാത്രമെ ഉള്ളു. മൂത്ത കയ്മൾക്ക് ഇവളെ വളരെ പ്രത്യേകമായിരുന്നതുകൊണ്ട് അച്ഛൻ മരിക്കുന്നതിന്നു മുമ്പും പത്മാവതി അധികം താമസിച്ചിരുന്നത് മൂത്ത കയ്മൾ ഒന്നിച്ചായിരുന്നു. അനുജൻ കയ്മൾ മരിച്ചതിന്റെ ശേഷം ഇച്ചോണമ്മ പ്രവൃത്തിച്ചതിൽ പത്മാവതിക്ക് അശേഷം രസിക്കാഞ്ഞതിനാൽ കുറെ കാലമായി അമ്മയെ കാണ്മാൻ കൂടി പോകാറില്ല. പത്മാവതി മൂത്തകയ്മളൊന്നിച്ച് താമസിക്കുന്നതിന്നു വേറെയും കാരണങ്ങൾ ഉണ്ട്. മൂത്തകയ്മളുടെ മകൻ പത്മനാഭമേനോൻ ഒന്നിച്ചുള്ള സഹവാസത്തിൽപരം സന്തോഷമുള്ളതായിട്ട് ആ യുവതിക്ക് മറെറാന്നുമുണ്ടായിരുന്നില്ല. സൌന്ദൎയ്യലാവണ്യതാരുണ്യസമ്പൂൎണ്ണയായ പത്മാവതിയുടെ യൌവ്വനാരംഭം തന്റെ സ്വാഭിഷ്ടപ്രദമായി വിചാരിച്ചിരിക്കുന്ന ഇച്ചോണമ്മക്ക് ഈ വധൂവരന്മാരുടെ സമ്മേളനം അശേഷം തൃപ്തികരമാവാനിടയില്ലല്ലൊ. 'കാശുള്ളവനീശൻ' 'പണമില്ലാത്തവൻ പിണം' 'പണത്തിന്നു മീതെ പരുന്തും പറക്കില്ല' എന്നും മററും പണത്തെപററിയ പഴഞ്ചൊല്ല് ഇച്ചോണമ്മ സംഭാഷണം ചെയ്യുന്നതിന്നിടയിൽ സഹസ്രാവൎത്തി കഴിയാതിരിക്കാറില്ല. സൌന്ദൎയ്യം മാത്രം വിചാരിക്കുന്ന പക്ഷം പത്മാവതിക്ക് 'പത്മനാഭൻ അനുരൂപനാണെന്നും പറഞ്ഞു കൂടാ. ഇവരുടെ സൌശില്യം ഔദാൎയ്യം ഇവകിടമത്സരികളും പത്മനാഭൻ അല്പം ഭീരുവും ആണെന്നു പറയാം. സംസ്കൃതത്തിൽ വ്യുൽപത്തി മാൎഗ്ഗം തിരിച്ചുകൊടുക്കുന്നതുവരെ വിദ്യാഭ്യാസം ചെയ്യിട്ടുള്ളതും മൂത്തകയ്മൾതന്നെയായിരുന്നു. സങ്കേതത്തിൽപ്പെട്ട സ്വത്തുക്കൾ ദേവസ്വക്കാർ കൈവശപ്പെടുത്തിയതിന്റെ ശേഷം മൂത്തകയ്മൾക്ക് നിത്യത അരിഷ്ടിക്കാതെ കഴിഞ്ഞു കൂടുവാനുള്ള മാൎഗ്ഗം മാത്രമെ ഉണ്ടായിരുന്നുള്ളു. പത്മനാഭമേനോന് സ്വന്തം മുതലായി വേറെ വിശേഷിച്ച് ഒന്നും ഇല്ല. എന്നാൽ മയിൽവാഹനമുദ്രയെപ്പററി അന്വേഷണം പൂൎത്തിയാവുന്നതുവരെ ഇവരുടെ പ്രവൃത്തികളിൽ ഇച്ചോണമ്മ കണ്ണടച്ചുകൊണ്ടിരുന്നു.

പത്മാവതി അമ്പലത്തിൽ വന്നിട്ടുള്ളതും ഇക്കോരൻ നായർ അവളെപ്പററി ചിലതെല്ലാം തന്നോടു ചോദിച്ചതും മൂത്തത് ഇച്ചോണമ്മയോടു പറഞ്ഞിട്ടുണ്ടായിരുന്നു. പത്മാവതി അമ്പലത്തിൽനിന്നു വരുംവഴി വീട്ടിലേക്ക് കൊണ്ടുപോവാനായി ഇച്ചോണമ്മ വഴിമദ്ധ്യത്തിൽ കാത്തുനിന്നിരുന്നു. മുള്ളുവാക്കും പരിഭവവും പറഞ്ഞു കരയുന്ന അമ്മയെ സമാധാനപ്പെടുത്തി, ഭക്ഷണം കഴിച്ചതിന്നു ശേഷം വഴി നടന്ന ക്ഷീണംകൊണ്ട് നമ്മുടെ നായിക കുറച്ചൊന്നു മയങ്ങി.

പത്മാവതി ഉണൎന്നുനോക്കിയപ്പോൾ പലഹാരവും കയ്യിൽ വെച്ചുകൊണ്ട് അമ്മ അടുക്കൽ ഇരിക്കുന്നതുകണ്ടു.

പത്മാ— ക്ഷീണംകൊണ്ട് കുറെ അധികം ഉറങ്ങിപ്പോയി.

ഇച്ചോ— പകൽ ഉറങ്ങിയാൽതന്നെ വിശപ്പധികമാകും. ഇതാ ദേവൻെറ പ്രസാദം. അമ്പലത്തിൽനിന്നു കൊണ്ടുവന്നപ്പോൾ നീ ഉറങ്ങുകയായിരുന്നു.

പത്മാ—ദേവദ്വേഷകളാക്കി തള്ളിക്കളഞ്ഞിട്ടുള്ള നമുക്ക് ദേവൻെറ പ്രസാദം കിട്ടിത്തുടങ്ങിയൊ?

ഇച്ചോ—മകളെ! നമ്മുടെ കാലദോഷം നീങ്ങിത്തുടങ്ങി. അല്ലെങ്കിൽ എൻെറ മകൾക്ക് ഇന്നമ്പലത്തിലേക്ക് വരുവാൻ തോന്നുകയില്ല.

പത്മാ— കുറെക്കാലം കഴിഞ്ഞതിന്നു ശേഷമല്ലാതെ അമ്പലത്തിലേക്കുപോയാൽ അപമാനം വരാനെളുപ്പമുണ്ടെന്ന് വലിയച്ഛനാമറവും പറഞ്ഞതുകൊണ്ടാണ് ഞാൻ വരാഞ്ഞത്. ഇന്ന് തമ്പുരാൻ വലിയച്ഛന്ന് ആളെ അയച്ചിരുന്നതുകൊണ്ട് വലിയച്ഛൻ ഇങ്ങോട്ടു പുറപ്പെട്ടപ്പോൾ ഞാനും ഒന്നിച്ചുപോന്നു.

ഇച്ചോ— വലിയച്ഛൻ വന്നിട്ടുണ്ടൊ? അദ്ദേഹം എവിടെ?

പത്മാ— തമ്പുരാനെ കാണാൻപോയി. മടക്കത്തിൽ ഇനിക്ക് ആളെ അയക്കാമെന്നാണ് പറഞ്ഞിട്ടുള്ളത്.

ഈ വൎത്തമാനം കേട്ടപ്പോൾ ഇച്ചോണമ്മ മൂത്തതിൻെറ മുഖത്തേക്ക് ഒന്നുനോക്കി. അദ്ദേഹം എണീററ് പുറത്തേക്കുപോയി.

ഇച്ചോ— ഇന്ന് തൊഴുതതുകൊണ്ട് മാനമൊ അപമാനമൊ ഉണ്ടായത് എന്ന് മകൾക്കറിയാമൊ?

പത്മാ— കുറിയിടുവാൻ പ്രസാദവുംകൂടി കിട്ടിയില്ല.

ഇച്ചോ— അമ്പലത്തിൽവെച്ച് കിട്ടിയില്ലെങ്കിലും മകളുടെ ഭാഗ്യം പ്രസാദം വീട്ടിലെത്തിച്ചുതന്നില്ലേ? നീ പ്രദക്ഷിണം വെയ്ക്കു മ്പോൾ എന്താ വിശേഷമുണ്ടായത്?

പത്മാ— ഒരു വിശേഷവും ഉണ്ടായിട്ടില്ല. ആരാണ് പ്രസാദം കൊടുത്തയച്ചത്?

ഇച്ചോ—ഭാഗ്യം വരുമ്പോൾ എല്ലാവരും അടുത്തുകൂടും. അപ്പോൾ ദ്വേഷവുമില്ല, മുഷിച്ചിലുമില്ല.

പത്മാ— ഇനിക്ക് അമ്മ പറയുന്നതിൻെറ താല്പര്യം മനസ്സിലാകുന്നില്ല. എന്ത് ഭാഗ്യമാണ്? ആരാണ് അടുത്തുകൂടിയത്.

ഇച്ചോ—എൻെറ മകളുടെ സന്തോഷത്തെ ഞാൻ ഇല്ലാതാക്കുമൊ. ഞാൻ സ്പഷ്ടമായിതന്നെ പറഞ്ഞു കേൾപ്പിക്കാം. ആകൃതിയും പ്രകൃതിയും നന്നായിവന്നത് ഭാഗ്യം. അതിനുതക്ക യോഗ്യനാരൊ അദ്ദേഹമാണ് അടുത്തുകൂടിയത്. എത്രവേശ്യകളാണ് അദ്ദേഹത്തെ മോഹിപ്പിക്കാൻ കെട്ടിച്ചമഞ്ഞു ചെല്ലുന്നത്. എന്നിട്ടെന്താ ഫലം. മകൾക്കല്ലെ യോഗം വന്നത്. നിൻെറ പിന്നാലെ നടന്ന് പ്രദക്ഷിണം വെച്ചതിൻെറ ഫലമെല്ലാം നിനക്കാണത്രെ. കാൎയ്യക്കാരെ എജമാനന്ന് കാൎയ്യം ഇന്നു തന്നെ നടത്തേണമെന്നുണ്ട്. വലിയച്ഛനോടു ചോദിച്ച് സമ്മതം വാങ്ങിക്കുന്നതിന്നാണ് മൂത്തത് പോയിട്ടുള്ളത്.

കൊടുങ്കാററിൽപ്പെട്ട കാർമേഘം ചന്ദ്രപ്രകാശത്തെ മറെക്കുന്നതുപോലെ ഇച്ചോണമ്മയുടെ ദുസ്സഹമായ വാക്കുകൾകേട്ട് പത്മാവതിയുടെ മുഖകാന്തി മങ്ങി. ഇടിത്തീവീണ വൃക്ഷങ്ങൾ ദഹിക്കുമ്പോലെ ഭയാക്രാന്തയായ ആ യുവതിയുടെ ദേഹം വെന്തുതുടങ്ങി. മേഘങ്ങളിൽനിന്നുള്ള വൎഷധാരയും അധോമുഖിയായി കചഭാരംകൊണ്ട് മുഖം മറച്ചു കരയുന്ന പത്മാവതിയുടെ അശ്രുധാരയും തമ്മിൽ ശീതോഷ്ണ സ്ഥിതിയിൽമാത്രമെ വ്യത്യാസമുണ്ടായിരുന്നുള്ളൂ. വിഷജ്വാല തട്ടുന്ന സമയത്തുണ്ടാകുന്ന അസ്വാസ്ഥ്യംപോലെ ഇക്കോരൻ നായർ അയച്ച പലഹാരത്തിൽനിന്നു പൊങ്ങുന്ന ഗന്ധം അവൾക്ക് ദുസ്സഹമായി തോന്നി.

(തുടരും) എ. നാരായണപുതുവാൾ.

---

# സമ്മാനം

---

കഴിഞ്ഞ മകരത്തിലെ രഞ്ജിനിയിൽ ഞങ്ങൾ ഒരു സമ്മാനത്തെപ്പററി പരസ്യം ചെയ്യതിനെ അനുസരിച്ച് അനേകം സ്വയംകൃതകെട്ടുകഥകളെ പലരും അയച്ചുതന്നു. അവയെ എല്ലാം പരിശോധിച്ചതിൽ ഒന്നെങ്കിലും ഞങ്ങളുടെ പരസ്യത്തിൽ പറഞ്ഞിരിക്കുന്നപ്രകാരമുള്ള ലക്ഷണങ്ങൾ തികച്ചുമുള്ളതായി കാണുന്നില്ല എന്ന് വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു. കഥകൾ പലതും കൈപ്പററീട്ടുണ്ടെങ്കിലും അവയിൽ മൂന്നു കഥകളെപ്പററി മാത്രമെ ഇവിടെ പ്രസ്താവിക്കുന്നുള്ളു. മററുള്ളവ പ്രസ്താവയോഗ്യങ്ങൾതന്നെയായി ഭവിക്കുന്നില്ല.

൧. നമ്മുടെ നായിക.

ഈ കഥ ശോകരസപ്രധാനമായിട്ടുതന്നെയാണ് എഴുതപ്പെട്ടിട്ടുള്ളത്. പക്ഷെ കഥകെട്ടിൽ യാതൊരു സാമർത്ഥ്യവും പ്രയോഗിച്ചു കാണുന്നില്ല. എന്നുതന്നെയല്ല വളരെ അസംഭാവ്യങ്ങളായ സംഗതികളും ഇതിൽ കൊണ്ടുവന്നിട്ടുണ്ട്. ഇതിലെ നായികയായ ലക്ഷ്മിക്കുട്ടിയുടെ ഭവനത്തിൽനിന്നു വളരെ ദൂരെയല്ലാതെ ഒരു വീട്ടിൽ വാസം ചെയ്തിരുന്ന തന്റെ പ്രിയതമനായ ശങ്കരമേനോൻ (ശങ്കരമേനോൻ ൫൦ രൂപ ശമ്പളത്തിൽ ഒരു സർക്കാരുദ്യോഗസ്ഥനാണ്) ഒരു ബലവാനായ ശത്രുവിന്റെ കുരുട്ടു പ്രയോഗംകൊണ്ട് അന്യായമായി ൧൦ കൊല്ലത്തെ കഠിന തടവ് അനുഭവിക്കേണ്ടിവന്നുവെന്ന സംഗതി ശങ്കരമേനോന്റെ ഒരെഴുത്തു മൂലം മാത്രമെ ലക്ഷ്മിക്കുട്ടി ധരിച്ചുള്ളുവെന്ന സംഗതി തീരെ അസംബന്ധംതന്നെ. പിന്നെ ശങ്കരമേനോൻ തടവിൽ കിടക്കുമ്പോൾ ഒരു ദിവസം രാത്രി വളരെ സുശീലയും സദാചാരയുമായ ലക്ഷ്മിക്കുട്ടി ജേലിനകത്തു ചാടിവീണ് ശങ്കരമേനോന്റെ മുറിയുടെ ഉമ്മറത്തു വന്നുവെന്നതും തീരെ യോജിക്കാത്ത സംഗതിയാകുന്നു.

ഒരു കഥയിലെ കഥാപുരുഷന്മാർ ഇന്നിന്ന സ്വഭാവഗുണങ്ങളോടുകൂടിയവരായിരിക്കണമെന്ന് ഗ്രന്ഥകർത്താവ് ഉദ്ദേശിക്കുന്നുണ്ടെ

കിൽ അവരുടെ സ്വഭാവങ്ങളെ താൻതന്നെ വിസ്താരമായി വൎണ്ണി
ക്കുന്നതിനേക്കാൾ അതാതു പാത്രങ്ങളെക്കൊണ്ട് തത്തൽസ്വഭാവ
ഗുണങ്ങളെ അനുസരിച്ച് പ്രവൃത്തിപ്പിക്കുന്നതാണ് അധികം സാ
മൎത്ഥ്യം. പിന്നെ ഒരു കഥ വായിക്കുമ്പോൾ അതിൽനിന്ന് എന്തെങ്കി
ലും ഒരു തത്വം വായനക്കാൎക്ക് ഗ്രഹിക്കുവാനുണ്ടായിരിക്കണം. മാതാ
പിതാക്കന്മാരുടെ സമ്മതത്തോടുകൂടിയും കൂടാതെയും വിവാഹാദി
കൾ നടക്കുന്നതും, അവയിൽ അനേക വിഘ്നങ്ങൾ ഉണ്ടാകുന്ന
തും, ജനങ്ങളുടെ നിത്യകാലക്ഷേപത്തിൽ അനേക ജയാപജയങ്ങ
ളുണ്ടാകുന്നതും, തന്നിമിത്തം അവർ സുഖദുഃഖങ്ങളെ അനുഭവിക്കു
ന്നതും, മററും നമുക്കു ചുററും നിത്യം സംഭവിക്കുന്ന കാൎയ്യങ്ങളാണ
ല്ലൊ. അവയിൽനിന്ന് അനേക തത്വങ്ങൾ നമുക്ക് ഗ്രഹിപ്പാനു
മുണ്ടായിരിക്കാം. പക്ഷെ അവ അങ്ങുമിങ്ങും കിടക്കുകയാൽ മന്ദ
ബുദ്ധികളായ നമുക്ക് ആ വക സൂക്ഷ്മതത്വങ്ങളെ ഗ്രഹിക്കത്തക്ക
സാമൎത്ഥ്യമുണ്ടായില്ല എന്നു വന്നേക്കാം. എന്നാൽ ആ വക സൂ
ക്ഷ്മതത്വങ്ങൾ എല്ലാം സംഗ്രഹിച്ച് ഒരു കഥാരൂപേണ അവയെ
നമുക്ക് പ്രകാശിപ്പിച്ചുതരുന്നതാണ് കൃത്രിമമായ ഒരു കെട്ടുകഥക്കാ
രൻെറ ചുമതല. ഈ കഥയിൽ ഈ കൃത്യത്തെ നിറവേററിട്ടുണ്ടോ
യെന്ന് ഞങ്ങൾ വളരെ സംശയിക്കുന്നു. ഇതിലെ വാചകഭംഗി
പദശുദ്ധി മുതലായ സംഗതികളെപ്പററി വളരെ ആക്ഷേപമൊന്നും
പറവാനില്ല. എങ്കിലും മുമ്പു പറഞ്ഞ പ്രധാനമായ ചില ന്യൂന
തകളെക്കൊണ്ട് ഈ കഥ സമ്മാനാൎഹമല്ലെന്ന് വ്യസനപൂൎവം പ
റയേണ്ടിയിരിക്കുന്നു.

൨. ദുഃഖരസപ്രധാനാഖ്യായിക.

ഇങ്ങിനെയാണ് ഒരു കഥയുടെ പേര്. ഇത് ഒരു സാമാന്യശ
ബ്ദമാണ്. ലോകത്തിൽ എഴുതപ്പെട്ടിട്ടുള്ള ദുഃഖരസപ്രധാനമായി
ട്ടുള്ള സകല ആഖ്യായികകളും ഈ നാമധേയത്തിൽ ഉൾപ്പെടുന്ന
താകുന്നു. അങ്ങിനെയിരിക്കെ മററുള്ളവയിൽനിന്നു വിശേഷിപ്പി
ക്കത്തക്ക ഒരു പ്രത്യേക നാമം ഈ കഥക്ക് ഗ്രന്ഥകൎത്താവു കൊടു
ക്കാഞ്ഞതെന്തെന്നറിയുന്നില്ല. ഈ കഥ വായിക്കുമ്പോൾ എന്തു
രസമാണ് ഉണ്ടാകുന്നതെന്ന് ഞങ്ങൾ വളരെ മനസ്സിരുത്തി വായി
ച്ചിട്ടും ഞങ്ങൾക്ക് തോന്നുക കഴിഞ്ഞില്ല. പിന്നെ ആകപ്പാടെയു
ള്ള കഥകെട്ടിൻെറ കഥ ആലോചിച്ചാലും പരങ്ങൽതന്നെ. ക

ഥയുടെ ആദിയിൽതന്നെ ഗ്രന്ഥകർത്താവ് കഥയിലുള്ള കഥാപുരുഷന്മാരുടെ മഹാഭൃഘ്ടങ്ങളായ ചില നാമധേയങ്ങളും ആ വക പേരുകളുടെ അർത്ഥം മനസ്സിലാക്കുന്നതിന്ന ചില ടിപ്പണികളും മററും കൊടുത്തിട്ടുണ്ടെങ്കിലും ആകപ്പാടെ ആ കഥവായിക്കുമ്പോൾ ഒരാൾ ഒരു നിമിഷത്തിങ്കൽഒരു സ്ഥലത്തുവെച്ച് ചിലതൊക്കെ പറയുകയാണെന്നാണ് ഒന്നാമതായി ഒന്നു തോന്നുന്നത്. വാചകഭംഗി മുതലായ സംഗതികളിലും തൃപ്തി അശേഷമില്ല. അതിനാൽ ഈ ഉപന്യാസത്തെപ്പററി ഇനി ഒന്നും പറയേണ്ടതില്ലല്ലൊ.

൩. 'അപ്പുണ്ണിമൂപ്പിൽനായര'

ഈ കഥ ആകപ്പാടെ നന്നായിട്ടുണ്ട്. കഥക്കെട്ടിലും സാമത്ഥ്യം പ്രയോഗിച്ചിട്ടില്ലെന്നില്ല. എങ്കിലും ഒരു ഘട്ടത്തിൽ കുറച്ചൊന്നു ഭേദപ്പെടുത്തിയാൽ അധികം നന്നായിരിക്കുമെന്ന തോന്നുന്നുണ്ട്. അപ്പുണ്ണിമൂപ്പിൽനായര് ബാലനായിരുന്നപ്പോൾ അദ്ദേഹത്തിൻെറ അമ്മാമനൊരുമിച്ച് ഒരു ദിക്കിൽനിന്നു വരുമ്പോൾ അവരുടെ ജന്മവൈരിയായ കണാരൻനമ്പ്യാരും ഭടന്മാരും തമ്മിൽ കൂട്ടിമുട്ടി അതി കേമമായിട്ട് യുദ്ധം നടന്നു. ആ യുദ്ധത്തിൽ അപ്പുണ്ണിമൂപ്പിൽനായരുടെ കാരണവൻ ഹതനായി. ബാലനായ അപ്പുണ്ണിഭയപ്പെട്ട് ഓടിപ്പോയി. കണാരൻനമ്പ്യാരുടെ ഭടന്മാർ പിന്നാലെ ഓടി. പിന്നെ ആ ഭടന്മാർ ആ ബാലനെ കൊന്നുവൊ ഇല്ലയൊ എന്ന ഒരു ശങ്ക ജനിപ്പിച്ചിട്ട് കൊന്നിരിക്കണം എന്നു ഗ്രന്ഥകർത്താവുതന്നെ പറയുന്നുണ്ട്. ആ ഭാഗംതന്നെ തീരെ അനാവശ്യമാണ്. അതെടുത്തുകളഞ്ഞുവെങ്കിൽ കഥക്കു വളരെ അധികം ചമൽകാരമുണ്ടാകുമായിരുന്നു. കഥക്കെട്ടിൽ വേറെ വിശേഷിച്ചൊന്നും പറവാനായിട്ടില്ല. വാചകഭംഗി പദശുദ്ധി മുതലായവ നല്ലവണ്ണം വരുത്തിട്ടുണ്ട്. അതിൽ കണാരൻനമ്പ്യാര എന്ന കഥാപുരുഷൻെറ ശൌയ്യം, ജളപ്രഭുത്വം, ശൃംഗാരം എന്നീ രസങ്ങളെല്ലാം വളരെഭംഗിയായും ഫലിതമായും വൎണ്ണിച്ചിട്ടുണ്ട്. കഥയിൽ ചില ഘട്ടങ്ങളെ വൎണ്ണിക്കുന്നതിൽ അലങ്കാരപ്രയോഗങ്ങളും ധാരാളമുണ്ട്. അവയെല്ലാം ഭംഗിയായിട്ടുമുണ്ട്. പക്ഷെ ഇതിൽ ഒരുന്യൂനതയാണുള്ളത്. അതു പ്രധാനമായിട്ടുള്ളതാണ് താനും.

ഈ കഥയിലെ ആകപ്പാടെയുള്ള രസം ദുഃഖം പ്രധാനമാക്കിട്ടാണൊയെന്നു ഞങ്ങൾ വളരെ സംശയിക്കുന്നു. ശോകരസത്തെ

ജനിപ്പിക്കുന്ന ഘട്ടങ്ങളെ ഗ്രന്ഥകർത്താവ് പല ദിക്കിലും ഇതിൽ കൊണ്ടുവന്നിട്ടുണ്ട്. എന്നാൽ ഒരു കഥയിൽ എങ്ങിനെയായാലാണ് ദുഃഖരസം പ്രധാനമായി ഭവിക്കുക എന്ന സംഗതി ഗ്രന്ഥകാരൻ നല്ലവണ്ണം മനസ്സിലാക്കിട്ടില്ലെന്നാണ' ഈ കഥ വായിച്ചപ്പോൾ ഞങ്ങൾക്കു തോന്നിയത്. ഞങ്ങളുടെ ഈ അഭിപ്രായത്തെ ഗ്രന്ഥകാരനെ ബോദ്ധ്യപ്പെടുത്താം. അതിന്നു മുമ്പായി രണ്ടു സംഗതികൾ അദ്ദേഹം ഓൎമ്മവെക്കേണ്ടതാകുന്നു. ഫ. ഒരു കഥയിലെ നായകീനായകന്മാരെ സംബന്ധിച്ച് ഏതു രസത്തെയാണ് മുഖ്യമാക്കി വൎണ്ണിക്കുന്നത് ആ രസമേ ആ കഥയിൽ പ്രധാനമായി ഭവിക്കുകയുള്ളു. മററുള്ള കഥാപുരുഷന്മാരെല്ലാം കേവലം അംഗങ്ങളാകയാൽ അവരെ സംബന്ധിച്ച രസങ്ങളെല്ലാം അപ്രധാനങ്ങളായി ഇരിക്കുന്നതേയുള്ളു. വ. സകല പ്രാണികളുടേയും ജിവിതകാലം സുഖദുഃഖമിശ്രമായിട്ടാണ് ഇരിക്കുന്നതെന്ന സംഗതി സൎവ്വസമ്മതമാണല്ലൊ. കേവലം സുഖംതന്നെയായിട്ട്, അല്ലെങ്കിൽ കേവലം ദുഃഖംതന്നെയായിട്ട്, ആരുടെയും ജീവകാലം അവസാനിക്കുന്നതല്ല. ഒരു കഥയിലെ നായകീനായകന്മാർ കുറെ കാലം ദുഃഖമനുഭവിച്ച പിന്നെ സുഖമായിരുന്നുവെന്നു പറയുമ്പോൾ ആ കഥയിലെ പ്രധാനമായ രസം ദുഃഖമാണെന്ന് ഒരിക്കലും പറവാൻ പാടില്ല. ഇനി മുൻപ്രകൃതത്തിലേക്കുതന്നെ കടക്കുക.

'നാട്ടുരാജാക്കന്മാരുടെ സ്വാതന്ത്ര്യശക്തികൾ അസ്തമിതമായും ബ്രിട്ടീഷ് രാജ്യഭരണം അവ്യവസ്ഥിതമായും ഇരിക്കുന്ന കാലത്ത്,"കയ്യൂക്കുള്ളവൻ കാൎയ്യക്കാരൻ" എന്നായിരുന്നു-......'അക്കാലത്ത് കല്ലേക്കാട്ട് എന്നും കാമഞ്ചേരി എന്നും പ്രസിദ്ധമായ രണ്ടു നാടുവാഴിത്തറവാടുകളുണ്ടായിരുന്നു. സ്വത്തുകൊണ്ടും, സ്ഥാനമാനങ്ങൾകൊണ്ടും കല്ലേക്കാട്ടുകാൎക്കായിരുന്നു അധിക പ്രാബല്യം.' കല്ലേക്കാട്ട് തറവാട്ടിൽ,അന്ന് കല്യാണി നേത്ര്യാര് എന്ന സ്ത്രീയും അവൎക്ക് അപ്പുണ്ണി എന്ന ഒരു മകനും, യൌവനയുക്തയായ ഒരു മകളും, അവരുടെ ഉടപ്പിറന്നവനും കാരണവനുമായ കുഞ്ഞുണ്ണി മൂപ്പിൽ നായര് എന്നാളും മാത്രമെ ഉണ്ടായിരുന്നുള്ളു- 'ആയുധാഭ്യാസംകൊണ്ട് വിശ്വവിശ്രുതനായ കല്ലേക്കാട്ട് കുഞ്ഞുണ്ണിമൂപ്പിൽ നായര് ഒരു ദിവസം തൻെറ മരുമകനൊന്നിച്ച് എവിടെയ്ക്കോ പോയിരുന്നു. മടങ്ങുമ്പോൾ രാത്രിയായി. പണ്ടെയ്ക്കുപണ്ടെ വൈരികളായ കാമഞ്ചേരി

വീട്ടുകാരിൽ കയ്യൂക്കുകൊണ്ടു പ്രധാനിയായ കണാരൻ നമ്പ്യാർ പത്തുപന്ത്രണ്ടുഭടന്മാരോടുകൂടി വഴിയിൽവെച്ചു അദ്ദേഹത്തെതടുത്തു.' നിസ്സഹായനായിരുന്നാലും മഹാശൂരനായ മൂപ്പിൽനായര് മരുമകനെ പിന്നിൽ നിറുത്തി വാളൂരി യുദ്ധംതുടങ്ങി. അനേകം പേരെ നിഗ്രഹിച്ചതിന്റെ ശേഷം താനും വീണു. അമ്മാമൻ മരിച്ചതുകണ്ട് ഭയപ്പെട്ട് ബാലനായ അപ്പുണ്ണി ഓടിപ്പോയി. കണാരൻനമ്പ്യാരുടെ രണ്ടുമൂന്നു ഭടന്മാർ ആ ബാലനെ പിന്തുടൎന്നു. പിന്നെ അവരെ കണ്ടില്ല. ബാലനും ഹതനായിയെന്നു വിചാരിച്ചു നമ്പ്യാർ വീട്ടിലേക്കുമടങ്ങി. ഉടനെ കല്ലേക്കാട്ട് തറവാട്ടിലെ സ്വത്തുക്കളെല്ലാം കൈകേറുകയും ചെയ്തു. നേശ്യാരും അവരുടെ മകളും വളരെ കഷ്ടസ്ഥിതിയിലായി- ദാരിദ്ര്യദുഃഖം, പുത്രദുഃഖം, മകൾക്കുരോഗപീഢ, അവമാനം, ഇവയെല്ലാം ഒരെ സമയത്ത് വന്നുകൂടി. ഇങ്ങിനെ നാലുകൊല്ലം കഴിഞ്ഞു. അപ്പോൾ ഭാഗ്യത്താൽ അവിടെ ഒരു സന്യാസി വന്ന് മകളുടെ രോഗം മാറ്റി. പിന്നെ ഹതനായി എന്നു വിചാരിച്ചിരുന്ന അപ്പുണ്ണി മൂപ്പിൽനായര് മടങ്ങിവന്ന് കണാരൻ നമ്പ്യാരെ കൊന്ന് അയാൾ കൈകേറിയ തന്റെ സ്വത്തെല്ലാം വീണ്ടെടുത്ത് സുഖമായിരുന്നു. ഇതാണ് കഥയുടെ ചുരുക്കം. ഈ കഥയിലെ നായകനായ അപ്പുണ്ണി മൂപ്പിൽ നായരും അയാളെ സംബന്ധിച്ച് ഇതിൽ കൊണ്ടുവരപ്പെട്ട കഥാപുരുഷന്മാരും അവരുടെ ജീവകാലത്തിൽ നാലു സംവത്സരം ദുഃഖമനുഭവിച്ചുവെന്നും ശേഷമുള്ള കാലമെല്ലാം സുഖമായിരുന്നുവെന്നുമാണ് ഈ കഥകൊണ്ട് വരുന്നത്. ഇങ്ങിനെയിരിക്കെ ഈ കഥ ദുഃഖരസപ്രധാനമായിട്ടാണ് എഴുതപ്പെട്ടിട്ടുള്ളതെന്ന് ഞങ്ങൾക്കു വിചാരിപ്പാൻ യാതൊരു മാൎഗ്ഗവും കാണുന്നില്ല. താഴെ കാണിക്കുന്ന മാതിരിയാണ് കഥ അവസാനിപ്പിച്ചതെങ്കിൽ ഈ ഗ്രന്ഥകാരൻ നിശ്ചയമായ് നമ്മാനം വാങ്ങുമായിരുന്നു. ബാലനായ അപ്പുണ്ണി അന്യ രാജ്യത്തുപോയി ആയുധാഭ്യാസമെല്ലാം പൂൎത്തിയാക്കി, അതിനിടക്കു വൈദ്യത്തിൽ ചില കുരുട്ടുപ്രയോഗങ്ങളെല്ലാം ധരിച്ചു നാട്ടിലേക്കു മടങ്ങിവരുക. വീട്ടിലെ വൎത്തമാനമറിയുന്നതിന്ന് ഒരു സന്യാസിയുടെ വേഷം ധരിച്ച് കൂടെയുള്ള തന്റെ ഭൃത്യനെ ശിഷ്യനാക്കി വീട്ടിൽ പോവുക. അപ്പോൾ ഉടപ്പിറന്നവളുടെ രോഗത്തിന്റെ സ്വഭാവം മനസ്സിലാക്കി ചിലപ്രയോഗങ്ങളെകൊണ്ട് ദിനം ഭേദമാക്കുക. പി

ന്നെ അവിടെ നിന്നു പോയി നാട്ടിൽ പലേടത്തും വേഷച്ഛന്നനാ യി സഞ്ചരിക്കുമ്പോൾ കണാരൻനമ്പ്യാരെ അയാളുടെ സംബന്ധം തുടങ്ങുവാനുള്ള യാത്രയിൽവെച്ച് കൂട്ടിമുട്ടുക. അവിടെവെച്ച് അതി ശൌയ്യത്തോടുകൂടി യുദ്ധം ചെയ്യ് അയാളെ കൊല്ലുക. തനിക്കും മരിക്കത്തക്ക സ്ഥിതിയിൽ മുറിയേല്ക്കുക. മൂപ്പിൽനായരെ തൻെറ ഭൃത്യന്മാർ താങ്ങിയെടുത്തുകൊണ്ടു തൻെറ അമ്മയായ കല്യാണിനേ ശ്യാരുടെ അടുക്കൽ കൊണ്ടുപോവുക. അവിടെ ചെന്ന് അമ്മയോ ട് വളരെ പ്രാണവേദനയനുഭവിച്ചുകൊണ്ട് തൻെറ ഭൃത്യന്മാരുടെ സഹായത്തോടുകൂടി അന്ന് അമ്മാമൻ മരിച്ച് താൻ ഓടിപ്പോയതു മുതൽ ഇതേവരെയുള്ള കഥയെല്ലാം പറയുക. തൻെറ ഉടപ്പിറന്ന വളുടെ രോഗം മാററിയ സന്യാസിയും താൻതന്നെയായിരുന്നുവെ ന്നു പറക. പിന്നെ ഉടനെ മരിക്കുക. കല്യാണിനേശ്യാര് മാറത്തടി ച്ചു ശോകം സഹിക്കവയ്യാതെ ആത്മഹത്തി ചെയ്യുക. ഇങ്ങി നെയാണ് കലാശിക്കേണ്ടിയിരുന്നത്. ര. ര. പ.

---

# പലവക

മേടത്തിലെ ലക്കത്തിൽ രസികരഞ്ജിനിയുടെ ഉദ്ദേശത്തിന്നും അവസ്ഥക്കും വിരോധമായിട്ടുള്ള ചില വീഴ്ചകൾ പററിപ്പോയിട്ടുള്ള ത് മനഃപ്പൂവം വരുത്തിക്കൂട്ടീട്ടുള്ളതല്ലെങ്കിലും നോട്ടക്കുറവുകൊണ്ടും ആ ലോചനക്കുറവുകൊണ്ടും വരുന്ന തെററുകൾക്ക് ഞങ്ങൾ തന്നെ ഉ ത്തരവാദിയാകയാൽ സാംഗതിവശാൽ ഞങ്ങളുടെ ദൃഷ്ടിയിൽപ്പെടാ തെ പോയ വീഴ്ചകൾ വായനക്കാർ സദയം ക്ഷമിച്ചാൽകൊള്ളാമെ ന്ന് ഞങ്ങൾ അപേക്ഷിച്ചുകൊള്ളുന്നു. ഇമ്മാതിരി തെററുകൾ മേ ലാൽ വരാതെ പ്രത്യേകം സൂക്ഷിക്കുന്നതുമാണ്.

---

പ്രിയവിലാപവും ചില ഖണ്ഡകൃതികളും.

എല്ലാമലയാളികൾക്കും നോക്കി രസിക്കത്തക്ക വിധത്തിൽ അന്യഭാഷയിലുള്ള സരസ പുസ്തകങ്ങളെ കേരളത്തിലേക്കു ഭാഷ മാററി പ്രവേശിപ്പിക്കുന്ന സമ്പ്രദായം ഈയിടെ അത്ര ദുല്ലഭമല്ലല്ലോ. ആ കൂട്ടത്തിലൊന്നാണ് പ്രിയവിലാപം. ഇത് ഇംഗ്ലീഷിലുള്ള (ടെ നിസൻ എന്ന മഹാകവിയുടെ) 'ഇൻ മെമ്മോറിയം' എന്ന കൃതിയു ടെ ഭാഷാന്തരമാണ് എങ്കിലും നേരുതജ്ജമയെന്നു പറഞ്ഞുകൂടാ എന്നു ഗ്രന്ഥകത്താവുതന്നെ മുഖവുരയിൽ പ്രസ്താവിച്ചിട്ടുണ്ട്.

ഈ ഒരു സരസകൃതിക്ക് ഏററവും ആസ്വാദ്യതയുണ്ടെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. പക്ഷെ അത് അന്യഭാഷക്കനുരൂപമായിരിക്കുന്ന കവി കല്പനാരീതിയെ നമ്മുടെ ഭാഷയിലേക്കു കൊണ്ടുവരുമ്പോൾ വരാവുന്ന ചില ന്യൂനതകളെക്കൊണ്ട് കുറഞ്ഞുപോയിട്ടുണ്ടായിരിക്കാം. ഈ വൈഷമ്യം ഭാഷാന്തരഗ്രന്ഥങ്ങൾക്കൊക്കെത്തട്ടുന്നതാണെങ്കിലും അതിന്നു ചില താരതമ്യങ്ങളുണ്ട്. ഭാഷാരീതിക്കനുരൂപമായ വാക്യരചനയാണ് ഈ താരതമ്യത്തിന്നു മൂലമായിട്ടുള്ളത. പദ്യകൃതികളിൽ വിശേഷിച്ചും ഈ വൈഷമ്യം പററാതിരിപ്പാൻ പ്രയാസമാകുന്നു. ഈ കോട്ടം പ്രിയവിലാപത്തിൽ ചില ഘട്ടങ്ങളിൽ തട്ടിയിട്ടില്ലെന്നു പറഞ്ഞുകൂട്ടുന്നതല്ല. പിന്നെ വടക്കുള്ള മലയാളികൾക്കു രുചിക്കാത്തതും അവർ കുസന്ധിയെന്നു പറഞ്ഞു വരുന്നതുമായ സന്ധിദോഷം ഈ പുസ്തകത്തിൽ ഒട്ടും അപൂർവ്വമല്ല. പ്രതിശ്ലോകം കാണാമെന്നുപറഞ്ഞാൽ അതിശയോക്തിയാവില്ലയൊ എന്നു സംശയിക്കുന്നു. 'കള്ളസ്സന്യാസി' എന്ന പേരിട്ട ഗോൾഡ്സ്മിത്ത് എന്നു പേരായ പ്രസിദ്ധ ഇംഗ്ലീഷ് കവിയുടെ 'ഹെർമ്മിററ്' എന്ന കൃതിയുടെ ഭാഷാന്തരവും ഈ പുസ്തകത്തിൽ കൊടുത്തിട്ടുണ്ട്. അത് സി. എസ്സ്. സുബ്രഹ്മണ്യൻ പോററി അവർകളുടെ ഭാഷാന്തരത്തേക്കാൾ മെച്ചമായി എന്നു ഞങ്ങൾക്കു തോന്നുന്നില്ല. പിന്നേയും ചില വർണ്ണനകളും സ്തുതികളും മററുമായി അഞ്ചും പത്തും പദ്യങ്ങളായിട്ടോരോഖണ്ഡകൃതികൾ ഉണ്ട്. അവയിൽ കവിയുടെ കല്പനാശക്തി വിശദമായി പ്രത്യക്ഷമാവുന്നുണ്ട്. എല്ലാംകൂടി നോക്കുന്നതായാൽ പ്രകൃതകവിയായ എം. രാജരാജവർമ്മതമ്പുരാൻ എം. എ. തിരുമനസ്സിലേക്കുള്ള കവിതാസാമർത്ഥ്യത്തിന്നും ഭാഷപോഷണോത്സാഹത്തിന്നും അശ്രാന്ത പരിശ്രമത്തിന്നും ഈ പുസ്തകം ഒരു ദൃഷ്ടാന്തമാണെന്നു പറഞ്ഞാൽ തീരുവല്ലൊ.

ശുചീന്ദ്രത്തെ സ്ഥലപുരാണം(നൂറമണിപ്രവാളപദ്യങ്ങൾ)— ഇത് പ്രാസഭ്രമത്തിന്റെ മൂർദ്ധന്യയോടും സാക്ഷേപസാഹസത്തോടുംകൂടി ഇങ്ങിനെ ക്ലിഷ്ടപദ്യങ്ങളാക്കിത്തീർക്കാതെ വല്ല കിളിപ്പാട്ടു രീതിയിലൊ മറെറാ കുറച്ചുംകൂടി വിസ്താരമായിട്ടുണ്ടാക്കിയിരുന്നാൽ അധികം ലോകോപകാരമായി തീരുമായിരുന്നു. ആശ്രാമം അനന്തസുബ്രഹ്മണ്യ ശാസ്ത്രികൾ അവർകൾ ഇത് ഓക്കാതിരുന്നത് വീടുതോറും പുരാണകഥകളായ കിളിപ്പാട്ടുകൾ വായിച്ചു പുണ്യം സമ്പാദിക്കുന്ന മലയാളികളുടെ സുകൃതം പോരായ്കയായിരിക്കാം.

# P. SUBBAROY'S

## World-Renowned and Most Efficacious Ayurvedic Medicines.




പി. സുബ്ബരായിയുടെ ലോകപ്രസിദ്ധ
ങ്ങളും ഏററവും ഫലവത്തുകളും
ആയ ആയുർവ്വേദ ഔഷധാലയം

൧. ലോകപ്രസിദ്ധമായ ധാതുപുഷ്ടികാരി
ധാതു നഷ്ടം, ബലഹീനത, ലക്ഷണമി
ല്ലായ്മ, വിശപ്പില്ലായ്മ, നേത്രം, കൈ, കാ
ൽ മുതലായവയുടെ നീററൽ, നീരൊഴി
വു, മധുമേഹം, കല്ലടപ്പ (മൂത്രാഘാതം)
മുതലായ പലവിധ വസ്തിരോഗങ്ങളെ
ക്ഷണേന പരിഹരിച്ചു രക്ഷപ്പെടുത്തും.




ഡപ്പി ഒന്നുക്കു വില രൂപ ൨ തപാൽ ചിലവു വകക്കു അണ ൭ വേറെ.

൨. പ്രമേഹ നിവാരണി — സിരാമേഹം, ഇടുപ്പുവലി, മൂത്രമധികമായും തടഞ്ഞും പോകുക, മേഘ്രം, പുകച്ചൽ രക്തമേഹം മുതലായ വ്യാധികളിൽനിന്നു സ്ത്രീപുരുഷന്മാരെ നിവൎത്തിപ്പിക്കും. ഋതുകാലത്തിൽ രക്തം അധികമായി സ്രവിക്കുന്നതിനേയും ശമിപ്പിക്കും. കുപ്പി ൧ ക്കു വില രൂപ ൧. മൂന്നു കുപ്പികൾവരെയുള്ള ബങ്കികൾ തപാൽ ചിലവു അണ ൭.

൩. സൎവ്വവേദനാസംഹാരി— ഈ തൈലം അല്പം പിരട്ടിയാൽ കൈ കാൽ മുതലായ അംഗങ്ങളിൽ കുത്തിനോവുക വീക്കം മുടക്കുവാതം നെഞ്ചുനോവു, തലവേദന, ഒരു ഭാഗത്തുണ്ടാകുന്ന ശൂല, ഇടുപ്പുവേദന, പാൎശ്വവായു, മേഹവായു, തിമിരവായു മുതലായ പല വ്യാധികൾ ഭേദപ്പെടും. കുപ്പി ഒന്നുക്കു വില രൂപ ൧. തപാൽ ചിലവു അണ [illegible].

൪. മണ്ഡലകുഷ്ഠസംഹാരി—മണ്ഡലകുഷ്ഠം, പുഴുക്കടി, തഴുതണം, വരട്ടുചൊറി എന്നീ പേരുകളുള്ള രോഗത്തിനു സിദ്ധൌഷധം. ത്വക്‌രോഗങ്ങൾ പലതും മാറും. തേമൽ മേഹകുഷ്ഠം മു.

---

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ടുജില്ല

ലായവയെ നശിപ്പിക്കും. വില കുപ്പി ഒന്നിനു ൪-ണ തപാൽ ചിലവു മൂന്നു കുപ്പിവരെ ৩ ണ വേറെ.

൫. ലക്ഷ്മീകാരകസ്തൂരിഗുളികകൾ—താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ട വിലയേറിയ സാധനം. ദന്തവേദന, വായ്നാററം, അജിൎണ്ണം, പിത്തവായു, ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയൊ ഉപയോഗിക്കാം ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ എതു ഗുരുദ്രവ്യത്തേയും ജിൎണ്ണപ്പെടുത്തും. പ്രസവകാലത്ത താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ല. കാശ്മീരത്തു നിന്നു വരുത്തിയ കസ്തൂരി പച്ചക്കപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ട്. ചളി, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നു മുതൽ ൪ വരെ ഗുളികകൾ വെററിലച്ചാറിൽ കൊടുത്താൽ മതി. ൨൦൦ ഗുളികകൾ ഉള്ള കുപ്പി ൧ ക്ക വില ണ ൪. ൧ മുതൽ ൧൨ വരെ കുപ്പികൾ അടങ്ങിയ ബങ്കി ൧-ക്ക തപാൽകൂലി ৩ ണ.

൬. ദന്തചൂൎണ്ണം— സുഗന്ധമായുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി ഒന്നിനു ൩- ണ. തപാൽ ചിലവു ൨ കുപ്പിവരെ ৩ ണ വേറെ.

൭. ജ്വരസംഹാരി— കുളിൎപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം, മുതലായവക്കു നന്ന. വില കുപ്പി ഒന്നിനു ൧ ക. തപാൽ ചിലവു ൭ ണ വേറെ.

൮. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം—ഈ തൈലം പിരട്ടിയാൽ തലമുടി മീശ ഇമ ഇവ ബഹു പുഷ്ടിയും ഞെരുക്കമായും കറപ്പായും വളരും. കണ്ണിനു കുളുൎമ്മയുണ്ടാകും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ച രോമം കറക്കും. രോമംപൊഴിയാതിരിക്കും. കണ്ണിനു നല്ല തെളിച്ചമുണ്ടാകും. വില കുപ്പി ഒന്നിനു ൮ ണ, തപാൽ ചിലവു ৩ ണ വേറെ.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആർക്കാട്ട് ജില്ല.

൯. രോമസംഹാരി— രോമം എവിടെ വേണ്ടാതാക്കണമൊ അവിടെ ഈ മരുന്നു പിരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാററാം.' വില കുപ്പി ഒന്നിനു ൪ ണ തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

൧൦. അഗ്നിമാന്ദ്യസംഹാരി— ദഹനമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചുകലിക്കുക, മൂലബന്ധം, വയറുനോവു, വായനാററം അജീൎണ്ണം, വയറുവീൎത്തുകയറുക നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി ഒന്നാക്ക അണ വ്വ. തപാൽ കൂലി അണ ൩ വേറെ.

൧൧. കൎണ്ണബിന്ദു— ചീക്കാതു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കൎണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മതയുണ്ടാക്കും, വില കുപ്പി ൧ക്ക വ്വ ണ. തപാൽ ചിലവ മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

൧൨. സുഖഭേദിഗുളികകൾ— ഭേദി ശരിപ്പെടുത്തും. അജീൎണ്ണം, പിത്തോപദ്രവങ്ങൾ, വയു, മലാപിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും. വില ഡപ്പി ഒന്നിനു വ്വ ണ. തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്കു ൩ ണ. വേറെ.

൧൩. നേത്രബിന്ദു— കൺനോവു, കൺകുത്തു, കൂച്ചം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീളക്കെട്ടു, ദശവളച്ചു, പൂവു, ചെരപ്പു, എരിച്ചിൽ, ഇമ, പുരികം ഇവയുടെ വലിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില കുപ്പി ഒന്നിനു വ്വ ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

൧൪. സ്ഖലിതരക്ഷണി— ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെനീക്കും. വിലഡപ്പികൊന്നിനു വ്വ ണ. തപാൽ ചിലവു ൩ വരെ ഡപ്പികൾക്കു ൩ ണ വേറെ.

൧൫. മൃഗകസ്തൂരി— കാശ്മീരിൽനിന്നും വരുത്തിയിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസിൽ ഉണ്ടു. ഉറുപ്പികത്തിന്നു ൪വ്വ ക വില. ഒരു ഉറുപ്പിമുതൽക്കുള്ള ഏതു സാംഖ്യക്കും ചില്ലറയാ

---

യിട്ടാ കൊടുക്കപ്പെട്ടും. തപാൽച്ചിലവു പുറമെ, എഴുത്തുകുത്തുകറം എല്ലാം ഇംഗ്ലീഷിലൊ തമഴിലൊ ആയിരിക്കണം.

൧൬. തേറംവിഷത്തിന്ന സിദ്ധൌഷധം— തേറംകടിച്ച സ്ഥലത്ത രണ്ടുതുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧-ക്ക ൧ ക ൪ ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ച വാങ്ങുന്നവൎക്ക ഡസൻ ൧ ക്ക ൨ ക. ൮ ണ. ഉള്ളവിലയിൽ കുറച്ച മാത്രമെ വില ചുമത്തുന്നുള്ളു- വി. പി. കമ്മീഷൻ ൫ ണ പുറമേ. ഇൻഡ്യയിലും ബൎമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൫ ണ. സിലോൺ ടി ൭ ണ.

൧൭. വ്രണവിരോപണ തൈലം— ഈ കുഴമ്പു പിത്തപ്പുണ്ണ മുതലായ എല്ലാവിധ വ്രണങ്ങറംക്കും കൈകണ്ട ഔഷധമാകുന്നു. ഇത സകല കൃമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു. വില ൮ ണ. മൂന്നു കുപ്പിവരെ വി. പി. കമ്മീഷൻ ൫ ണ മാത്രം.

൧൮. കണ്ഠശുദ്ധി ഗുളിക— ഇതു കണ്ഠം തെളിഞ്ഞ് ശാരീരം നന്നാവുന്നതിന്ന അതി വിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മററെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു. വില ൮ ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൩ ണ.

൧൯. സ്നാനചൂൎണ്ണം— ഈ പൊടി തേച്ചുകുളിക്കുന്നതിന്ന വിലയേറിയ സോപ്പിനേക്കാറം വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞു, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിനും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു. വില ൮ ണ. വി. പി. കമ്മീഷൻ ൩ ണ.

൨൦. സഞ്ജീവഗുളിക— കുട്ടികറംക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം, അശ്മരി, ഉറക്കമില്ലായ്മ ഇ

വസ്ഥം ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരുപോലെ ഉപകരിക്കാവുന്നതാകുന്നു. വില ൧ം ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൫ ണ.

൨൧. ഒന്നാംതരം ഗോരോചനഗുളിക— എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള് ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അൎശസ്സ്, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു. വില ൫ ണ. വി- പി- കമ്മീഷൻ ൩ കുപ്പിവരെ ൫ ണ.

൨൨. ത്വഗ്രോഗപരിഹാരി— ഈ ഔഷധം കരപ്പൻ, ചുണങ്ങ്, ചൊറി, ഒടുവട്ട, പോളൻ, ചൂട്, പുഴക്കടി, താരണം, മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി—പി—കമ്മീഷൻ ൫ ണ.

മേത്തരം ഗോരോചനാ തോല ൧-ക്ക വില ൪ ക. മേത്തരം കുങ്കുമകേസരം തോല ൧-ക്ക വില ൧ ക. മേത്തരം പച്ചകൎപ്പൂരം, തോല ൧-ക്ക വില ൨ ക. മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, തഴമ്പു, മരിക്കളുന്തു, ജാതിമല്ലി, സുഹാഗ, ഹീന, മഗിഡമ്പു, അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട്. ഇവ ഒരു ടോല തൂക്കത്തിന്നു ക. ൧—വ്വ. തപാൽക്കൂലി പുറമെ.

| | | | | ക. | ണ. | സ |
|---|---|---|---|---|---|---|
| ഒന്നാംതരം | ഗോരോചനാ | ത്രുപാത്തുക്കു | ൧-ക്ക | ൪ | ൦ | ൦ |
| ടി | മഞ്ഞൾ | ടി | ൧-ക്ക | ൧ | ൦ | ൦ |
| ടി | പച്ചകൎപ്പൂരം | ടി | ൧-ക്ക | ൧ | ൦ | ൦ |

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബരായി, പറങ്കിപ്പേട്ട,

തെക്കേ ആൎക്കാട്ടു ജില്ല.

# വ്യവഹാരചിന്താമണി.

എല്ലാ ഇംഗ്ലിഷ് മാസവും 30-ാം നു- പ്രസിദ്ധപ്പെടുത്തുന്ന
ഒരു വിശേഷനിയമമാസിക.

---

പത്രാധിപർ

ചെങ്കളത്ത് കരുണാകരമേനോൻ ബി. എ.

---

മലബാർ, കൊച്ചി, തിരുവിതാങ്കൂറ് ഒരുപോലെ പ്രചാരം.

വരിസംഖ്യ—എപ്പോഴും മുൻകൂറ്.

| | | | |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | 4-0-0 | വി. പി. ഒരു കൊല്ലത്തേക്കു | 4-1-0 |
| ആറുമാസത്തേക്കു | 2-0-0 | ആറുമാസത്തേക്കു | 2-1-0 |

| വിധികൾ | | ഭാഗങ്ങൾ |
|---|---|---|
| മദിരാശി | | ഹൈക്കോട്ട് ലേഖനം |
| കൽക്കത്താ | | ഒന്നാന്തരം കടലാസ്സ |
| അലഹബാദ | | മേത്തരം അച്ചടി |
| ബൊമ്പെ | | യോഗ്യരുടെ ഛായപടം |
| കൊച്ചി | | യോഗ്യലേഖകന്മാർ |
| തിരുവിതാങ്കൂർ | | വിശേഷപത്രാധിപകുറിപ്പുകൾ |

പത്രാധിപാഭിപ്രായങ്ങൾ.

**കേരളസഞ്ചാരി**— നിയമകാൎയ്യത്തിൽ ഉപാദ്ധ്യായൻ.

**മ. മനോരമാ**— മേനോന്റെ പുതിയ സ്യമന്തകത്തെപ്പോലെ വേറെ ഒരു പത്രത്തിന്നു ചിലവില്ല.

**മനോരമ**— സകല മുതൽക്കാരും വാങ്ങേണ്ടതാണ്.

**കേരളപത്രിക**— കക്ഷികൾക്കു അത്യുപകാരം.

---

കൊച്ചിവിധികളുടെ പോക്കറിവാൻ "ചിന്താമണി" ഏകമാൎഗ്ഗം.

കൊച്ചി വിധികൾ 7-ാം നമ്പ്ര മുതൽക്കും, തിരുവിതാങ്കൂർ വിധികൾ 9-ാം നമ്പ്രമുതൽക്കുംപ്രസിദ്ധപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. നിങ്ങൾ ചിന്താമണി കണ്ടിട്ടില്ലെങ്കിൽ തരംനോക്കുവാൻ ഒരു ബ്രിട്ടീഷ പോസ്റ്റകാൎഡ അയച്ചാൽ മടക്കത്തെപാലിൽ സൌജന്യമായി നിങ്ങൾക്കു ഒരുപ്രതി അയച്ചുതരാം. ലോകവ്യുല്പത്തിയുണ്ടാവാൻക്രമമായി "ചിന്താമണി" പാരായണം ചെയ്യുന്നത ഒഴിച്ച അന്യമാൎഗ്ഗം ഇല്ല.

എന്ന വ്യവഹാരചിന്താമണി മാനേജർ,

വള്ളുവനാട, മലബാർ.

# കവനോദയം

---

വൈദ്യം, ജ്യോതിഷം, കിളിപ്പാട്ട്, തുള്ളൽ, നോവൽ, നാടകം മുതലായി വിശേഷപ്പെട്ട അനേകം കൃതികൾ ഇതിൽ ചേൎത്തുവരുന്നു. കൊല്ലത്തിൽ 6 പ്രാവശ്യം പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകമാലയിൽ ഓരോ കുറി 64 ഭാഗങ്ങളിൽകൂടി 5 കൃതികളിൽ കുറയാതെ ഉണ്ടായിരിക്കും. കൊല്ലത്തിൽ 4 ഉറുപ്പിക വരി അടച്ചാൽ മതി. തപാൽകൂലി പുറമെ വേണ്ട. വിദ്യാൎത്ഥികൾക്കാണെങ്കിൽ മുൻകൂറ് ഒന്നര ഉറുപ്പിക തന്നാൽ മതിയെന്ന് ഒരു പുതിയ നിശ്ചയം ചെയ്തിരിക്കുന്നു. ഈ പുസ്തകമാലയിൽ ഉൾപ്പെട്ടതും അല്ലാത്തതുമായ അനേക പുസ്തകങ്ങൾ ഇവിടെ വില്പാനുണ്ട്. ചിലതിന്റെ വിവരം താഴെ ചേക്കുന്നു.

ജ്യോത്സികവിഷവൈദ്യം— ഈ പുസ്തകം കൈവശം ഉണ്ടായിരുന്നാൽ പാമ്പുകടിച്ച ഉടനെ വൈദ്യന്റെ അടുക്കെ ഓടേണ്ടിവരികയില്ല. വില 12 അണ.

സദ്വൃത്തമാലിക— മലയാളത്തിലുള്ള വൃത്തങ്ങളുടെ എല്ലാ സ്വഭാവങ്ങളും അറിവാൻ ഈ പുസ്തകം മാത്രമെയുള്ളു. വില 8 ണ.

ജാനകീപരിണയം— കൊട്ടാരത്തിൽ ശങ്കുണ്ണി ഉണ്ടാക്കിയ ഒരു രസികനാടകമാണിത. മന്നാടിയാരുടേതല്ല. വായിപ്പാൻ ബഹുരസമുണ്ട. വില 1 ക. മാത്രം.

* ഹസ്തലക്ഷണദീപിക— ഈ പുസ്തകം കൈവശമുണ്ടെങ്കിൽ കഥകളിയെ ഊമക്കളിയെന്നു പറവാനിടവരികയില്ല. വില 4 ണ.

* കചശതകം ഇതൊന്നു വായിച്ചുനോക്കുവിൻ വില 2 ണ.

* ചക്കീചങ്കരനാടകം ചിരിക്കാതെ ഇതു വായിപ്പാൻ പ്രയാസം. വില 6 ണ.

ഇവകൾക്ക തപാൽകൂലി പുറമെ *ഈ അടയാളം വെച്ചവ ഒഴികെ ശേഷമെല്ലാം അച്ചടി അതിമനോഹരം. കടലാസ്സ എല്ലാം ഒരുപോലെ ബഹുവിശേഷം. താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ എല്ലാ പുസ്തകങ്ങളും വി. പി. ആയി അയച്ചുകൊടുക്കും.

കെ. കണ്ണൻനമ്പ്യാര്,
കവനോദയം മാനേജർ,
നാദാപുരം.

# നോട്ടീസ

മേത്തരം സാമാനങ്ങൾ! വില വളരെ സഹായം!!

ബൊമ്പായി മുതലായ വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന ഷാപ്പുകളിൽനിന്ന നേരിട്ടു വരുത്തുന്നതും താഴെ വിവരം പറയുന്നതും വേറെയും അനേകം സാമാനങ്ങൾ തൊകപ്പടിയായും ചില്ലറയായും വളരെ സഹായ വിലക്കു വില്ക്കുന്നതാണ്.

പലതരത്തിലുള്ള പ്ലാനൽ ശീലകൾ, ടീഡുകൾ, ചെക്കുതുണികൾ, വളരെ ഭംഗിയുള്ള ചീട്ടികൾ, പട്ടുകൾ, ബ്ല്യാങ്കെററുകൾ, തൊപ്പികൾ, സർജ്ജുകൾ, മല്ല്, ജഗന്നാഥൻ മുതലായ തുണിച്ചരക്കുകൾ, എനാമൽപാത്രങ്ങൾ, പലതരത്തിലുള്ള ഗ്ലാസുകൾ, നാഴികമണികൾ, വാച്ചുകൾ, വിളക്കുകൾ, കണ്ണാടികൾ, കത്തികൾ, ഗ്ലോപ്പുകൾ, രവിവർമ്മപ്പടങ്ങൾ, കൊടകൾ, ഇരിമ്പുപെട്ടികൾ, ഇരിമ്പു അലമാരികൾ, ഇരിമ്പ അടുപ്പുകൾ, അനേകവിധം സോപ്പുകൾ, ബ്രാണ്ടി, വിസ്കി, മുതലായ ലഹരിസാധനങ്ങൾ, മുത്തുച്ചിപ്പികൊണ്ടുള്ള അനേകവിധ പാത്രങ്ങൾ, ഇവകളും മെലിൻസ്ഫൂഡ്, കൊക്കൊ, കാപ്പിപ്പൊടി, ടീ, ബിസ്കോത്ത മുതലായ വേറെയും അനേകവിധ സാമാനങ്ങൾ വളരെ സഹായവിലക്കു വില്ക്കുന്നു.

ആവശ്യപ്പെടുന്നവർക്കു സാമാനങ്ങൾ വി. പി. ആയി അയച്ചു കൊടുക്കുന്നതാണ്.

എ. ടി. എസ്സ്. മേനോൻ,
ജനറൽ മർച്ചണ്ട്,
ചിററൂര്.

# കമ്മീഷൻ

രസികരഞ്ജിനിക്കു പുതിയ വരിക്കാരെ ഉണ്ടാക്കി അവരുടെ വരിപ്പണം മുഴുവൻ മുൻകൂറായി പിരിച്ച പേരുവിവരപ്പട്ടികയോടുകൂടെ ആ സംഖ്യ ആപ്പീസ്സിൽ അടക്കുന്നവൎക്കു 15-കയിൽ കുറയാതെയുള്ള സംഖ്യകൾക്കു 100-ക്കു 10 ക. വീതം കമ്മീഷനും 20 കയിൽ കുറയാതെ പിരിച്ചടക്കുവന്നൎക്കു മേല്പറഞ്ഞ കമ്മീഷനും പുറമെ മുപ്പതിതെ ഉറുപ്പികക്കു രഞ്ജിനിയുടെ ഓരോ പ്രതിവീതം സൌജന്യവും കൊടുക്കപ്പെടും.

ര. ര. മാനേജർ.



1079 എടവത്തിൽ പണം അടച്ചവരുടെ പേരു വിവരം

| | ക. | ണ. | സ. |
|---|---|---|---|
| എൻ. എ. രവിവൎമ്മകോയി തമ്പുരാൻ തിരുമനസ്സുകൊണ്ട് | 3 | 0 | 0 |
| മഞ്ചേരി പുതിയകോവിലകത്ത ഉണ്ണിതമ്പുരാൻ തിരുമനസ്സുകൊണ്ട് | 3 | 0 | 0 |
| മ. രാ. രാ. സി. വി. സഹസ്രനാമവാദ്ധ്യാർ അവർകൾ | 6 | 0 | 0 |
| ,, സി. ചാപ്പുണ്ണിനായർ ,, | 2 | 7 | 0 |
| ,, പി. ശിവരാമയ്യൻ ,, | 3 | 0 | 0 |
| ,, പുത്തൻ മഠത്തിൽ അമ്മുണ്ണി തിരുമുല്പാട ,, | 3 | 0 | 0 |
| ,, ഉണ്ണിപ്പറമ്പത്ത കണിച്ചുകുളത്ത ഗോപാലൻ നായർ ,, | 3 | 0 | 0 |
| ,, നെല്ലിപ്പറമ്പത്ത മാമൻ കുഞ്ഞിരാമൻ ,, | 3 | 0 | 0 |
| ,, നാലുമാക്കൽ ആണ്ടിവൈദ്യൻ ,, | 0 | 12 | 0 |
| ,, പുത്തൻ വീട്ടിൽ കാൎത്ത്യായിനി അമ്മ ,, | 0 | 6 | 0 |
| ,, ചാത്തേടത്ത കുട്ടൻഎളേത ,, | 3 | 0 | 0 |
| ,, ഈച്ചരമംഗലത്ത കണ്ടുശങ്കരൻ ,, | 3 | 0 | 0 |

| | | | | | |
|---|---|---|---|---|---|
| മ. രാ. രാ. | അരയൻ പറമ്പിൽ കൃഷ്ണൻ | രൂപവർകം | 1 | 10 | 0 |
| ,, | വടശ്ശേരി ഇക്കണ്ടമേനോൻ | ,, | 3 | 0 | 0 |
| ,, | കെ. കെ. ജോസഫ | ,, | 2 | 7 | 0 |
| ,, | ചെറുതുരുത്തി രാമപ്പണിക്കർ | ,, | 3 | 0 | 0 |
| ,, | ജെ, എബ്രാഹം സിലോൺ | ,, | 2 | 4 | 0 |
| ,, | ജെ. ജോൺ | ,, | 2 | 12 | 0 |
| ,, | നാഗരുകോവിൽ അമ്മവീട | ,, | 2 | 0 | 0 |
| ബ്രഹ്മശ്രീ | മാമ്പററ നാരായണൻനമ്പൂരി | ,, | 3 | 0 | 0 |
| ,, | ചൊഴിയത്ത മാധവൻനമ്പൂരി | ,, | 3 | 0 | 0 |
| ,, | പെരിങ്ങരനാരായണൻനമ്പൂരി | ,, | 3 | 0 | 0 |
| മ, രാ. രാ. | സി, അച്യുതമേനോൻ | ,, | 3 | 0 | 0 |
| ,, | മാങ്കായിൽ രാമപ്പണിക്കർ | ,, | 3 | 0 | 0 |
| ,, | കെ. രാമരുതിരുപ്പാട | ,, | 3 | 0 | 0 |
| ,, | കെ. കരുണാകരപ്പിഷാരൊടി | ,, | 0 | 8 | 0 |
| ,, | വി, കെ, കൊച്ചുണ്ണിത്തമ്പാൻ | ,, | 1 | 0 | 0 |
| ,, | പരമേശ്വരൻപിള്ള | ,, | 3 | 0 | 0 |
| ,, | എം. ശങ്കുണ്ണിമേനോൻ | ,, | 3 | 0 | 0 |
| ,, | കെ. മാണികത്തനാർ | ,, | 1 | 0 | 0 |
| ,, | കെ. അഹമേഡ് | ,, | 1 | 10 | 0 |
| ,, | കെ. ടി. നാരായണൻനമ്പ്യാർ ഇടപ്പള്ളി | ,, | 1 | 8 | 0 |
| ,, | കെ. നാരായണയ്യൻ ആരുകുററി | ,, | 1 | 0 | 0 |

# സംഗതിവിവരം



---


വിദ്യാവിനോദിനി അച്ചുക്കൂടം.

രസികരഞ്ജിനി വരിക്കാൎക്കു പ്രത്യേക

# പരസ്യം.

—o—

രസികരഞ്ജിനി വരിസംഖ്യ അടച്ചിട്ടില്ലാത്ത വരിക്കാർ എല്ലാവരും അവരവരുടെ പക്കൽനിന്നും വരുവാനുള്ളസംഖ്യ ഉടനെ അയച്ചു തരേണ്ടതും അങ്ങിനെ ചെയ്യാതിരുന്നാൽ അവസാനത്തെ ലക്കമായ കൎക്കടക മാസത്തിലെ രസികരഞ്ജിനി വാല്യുപേബിൾ ആയി അയക്കുന്നതുമാണ്.

ര. ര. മാനേജർ.




പുസ്തകം ൨     മിഥുനമാസം     ലക്കം ൧൧


## മംഗളം.

വലങ്കയ്യാൽ ചാമശ്രവണവുമിടക്കൈവിരലിനാൽ
വലങ്കാതും തൊട്ടാക്കഴലിണപിണച്ചുള്ളനിലയിൽ
നിലംകൈമുട്ടാലെ ഫലകുറിതൊട്ടന്നേനടിയനി-
ന്നലംകാരുണ്യാബ്ധേ കളകമമവിഘ്നം ഗണപതേ

ഒറവങ്കര നീലകണ്ഠൻനമ്പൂരി.

# ഗൃഹഭരണം.

'കുടുംബം രക്ഷിച്ചവൻ കാശിക്കുപോകേണ്ട' എന്നിങ്ങിനെ നമ്മുടെ ഇടയിൽ ധാരാളമായി ഇന്നും നടപ്പുള്ള പഴഞ്ചൊല്ലിൻെറ അൎത്ഥം, കാശിയിൽപോയി അതിപാവനമായ ഗംഗാജലത്തിൽ സ്നാനം ചെയ്യാലുണ്ടാകുന്ന ഫലം ഒരു ഗൃഹഭരണകൎത്താവിന്നു ലഭിക്കുമെന്നാണല്ലൊ. ഫലത്തെ സംബന്ധിച്ചേടത്തോളം ഗൃഹഭരണവും ഗംഗാസ്നാനവും ഒരേ പടിയിൽതന്നെയാണെങ്കിലും ഇവകൾ തമ്മിൽ ഒരു മഹത്തായ വ്യത്യാസം ഉണ്ട്. അതായത്, ഗംഗാസ്നാനം ആചരിച്ചാൽ പുണ്യം കിട്ടുമെന്നല്ലാതെ ആചരിക്കാതിരുന്നാൽ പാപം കയ്യേൽക്കേണ്ടിവരുമെന്നില്ല; നേരെ മ

റിച്ച്, ഗൃഹഭരണം അനുഷ്ഠിക്കാതിരിക്കുന്നത് മഹാപാതകത്തിന്നു കാരണമാകുമെന്നുള്ളതിനെ താഴെ പകൎത്തുന്ന പൌരാണികശ്ലോകം വെളിവാക്കുന്നു.

'പിതരംമാതരംചൈവഗുരുംഭാൎയ്യാംസുതംസുതാം
യൊനപുഷ്ണാത്യനാഥാംചഃസരകുണ്ഡംപ്രയാതിസഃ'

വിശേഷബുദ്ധിയില്ലാത്ത മൃഗപക്ഷ്യാദികൾപോലും ഈ പരിശുദ്ധമായ വിഷയത്തിൽ യഥാശക്തി പ്രവൃത്തിച്ചുവരുന്നത് നമുക്കെല്ലാം പ്രത്യക്ഷമാണല്ലൊ. ഈ സ്ഥിതിക്ക്, സ്വന്തം കുടുംബത്തെ വേണ്ടുംവിധം രക്ഷിക്കാതെ കേവലം സ്വാൎത്ഥപരന്മാരായി നടക്കുന്ന മനുഷ്യരെപ്പററി മററുള്ളവർ അപഹസിക്കുകയൊ ആവലാധി പറകയൊ ചെയ്യുന്നതായാൽ അതിലെന്താണ് അത്ഭുതപ്പെടുവാനുള്ളത്?

മേൽവിവരിച്ച സംഗതികളാൽ ഗൃഹഭരണം ഒരു ഗൌരവമുള്ള കൃത്യമാണെന്നു സാധിക്കുന്നുണ്ടല്ലൊ. കൃത്യത്തിൻെറ വലിപ്പം അനുസരിച്ച് ചുമതലയും കൂടുതലായിരിക്കുമെന്നുള്ളത് സൎവ്വസാധാരണമാകയാൽ, ഒരു ഗൃഹഭരണകൎത്താവിന്ന് പല സംഗതികളിലും ശ്രദ്ധവെക്കേണ്ടതായിട്ടുണ്ട്. ചുരുക്കിപ്പറയുന്നതായാൽ, ഒരു കുടുംബം ഭരിക്കുന്ന ആൾക്ക് ഒരു രാജ്യംഭരിക്കുന്ന ആളോടു വളരെ സാദൃശ്യമുണ്ട്. രാജാവിൻെറ മന്ത്രിമാരും പ്രജകളും, ഒരു ഗൃഹസ്ഥൻെറ കാൎയ്യസ്ഥന്മാരും ശേഷക്കാരും, യഥാക്രമം ഒരേ നിലയിൽ ഗണിക്കപ്പെടാവുന്നതാണ്. ഒരു രാജ്യത്തിൻെറ നന്മതിന്മകൾ രാജാവിൻെറ ഗുണാഗുണങ്ങളെ ആശ്രയിച്ചിരിക്കുന്നതുപോലെ, ഒരു കുടുംബത്തിൻെറ നന്മതിന്മകൾ, അതിനെ ഭരിക്കുന്ന ആളുടെ ഗുണാഗുണങ്ങളെ അവലംബിച്ചാണിരിക്കുന്നത്. ഒരു രാജാവിന്ന് അത്യാവശ്യകങ്ങളായ നിഷ്പക്ഷപാതിത്വം, കൃത്യനിഷ്ഠ, ദാക്ഷിണ്യം, ക്ഷമ മുതലായ സൽഗുണങ്ങൾ എല്ലാം ഒരു ഗൃഹസ്ഥന്നും ഉണ്ടായിരിക്കേണ്ടതാകുന്നു. അടുത്തും അകന്നും ഉള്ള അനേകം താവഴിക്കാരോടുകൂടിയ ഒരു കുടുംബത്തിൻെറ ഭരണകൎത്താവ് പക്ഷപാതിയായിരുന്നാൽ അതുകൊണ്ടുണ്ടാകാവുന്ന കലക്കങ്ങൾ സീമാതീതങ്ങളായിരിക്കുമെന്നുള്ളത് ചില തറവാടുകളുടെ താൽകാലികസ്ഥിതി കൊണ്ട് അനുമാനിക്കാവുന്നതാണല്ലൊ. മലയാളത്തിൽ ഇപ്പോൾ എത്രെ എത്ര വലിയ തറവാടുകളാണ് അധോഗതിയെ പ്രാപിച്ചി

ട്ടുള്ളത്. ഇതിന്നുള്ള മുഖ്യകാരണം, 'സ്വന്താതാവഴിവിട്ടകന്നുമരു വുംഭായാദിവൎഗ്ഗത്തെയ ത്യന്താനന്ദമയൊടാദരിക്കണമവൎക്കുള്ളൊക്കു വാൻദുഘടം' എന്നുള്ള വാസ്തവം ഭരണകൎത്താക്കന്മാർ തീരെ മന സ്സിലാക്കാത്തതാകുന്നു. ഇക്കാലത്ത് കോടതിയിൽ പെട്ടിട്ടുള്ള ഗൃ ഹഛിദ്രസംബന്ധമായ മിക്കവ്യവഹാരങ്ങളും, കാരണവന്മാർ അ വരുടെ അടുത്ത താവഴിക്കാരിൽ പ്രദൎശിപ്പിക്കുന്ന പ്രത്യേക സ്നേഹ ത്തിന്റേയും മററുള്ളവരിൽ കാണിക്കുന്ന ഔദാസീന്യത്തിന്റേയും ഫലങ്ങളാണ്. ഇതുകളുടെ ആവിൎഭാവത്തോടുകൂടിതന്നെ തറവാ ടിന്റെ 'അസ്ഥിവാരം' തകൎന്നു പോകുന്നു. ഈ ദുരവസ്ഥ കാണു മ്പോൾ നവീനന്മാരുടെ അഭിപ്രായപ്രകാരം മുതൽ വിഭാഗം ചെ യ്യുകതന്നെയായിരിക്കുമൊ വലിയ തറവാടുകളുടെ നിലനില്പിന്നു നന്നായിരിക്കുക എന്നു പലപ്പോഴും തോന്നുമാറുണ്ട്.

തറവാട്ടിലുള്ള എല്ലാ താവഴിക്കാരേയും സമഭാവനയോടെ ഭ രിക്കുന്നതിൽ എന്നപോലെ, സകല കൃത്യങ്ങളിലും തന്നെ സഹാ യിക്കുന്ന കാൎയ്യസ്ഥന്മാരെ തിരഞ്ഞെടുക്കുന്ന കാൎയ്യത്തിലും, ഒരു ഗൃ ഹസ്ഥൻ പ്രത്യേകം ദൃഷ്ടിവെക്കേണ്ടതാണ്. ശുദ്ധാത്മാക്കളായ കാരണവന്മാരെ 'സേവാ'സാമൎത്ഥ്യംകൊണ്ട് സ്വാധീനപ്പെടുത്തി, അനന്തരവന്മാരുമായി ഭേദിപ്പിക്കുന്ന ഒരു തരം 'ദമനക'ന്മാരെ കാ ൎയ്യസ്ഥന്മാരാക്കുന്നതുകൊണ്ടുള്ള ഫലം ഇന്നതായിരിക്കുമെന്ന് ആ ൎക്കും ആലോചിച്ചാലറിയാവുന്നതാണല്ലോ. പുറമെക്കു മാത്രം 'ഹ രിശ്ചന്ദ്ര'ന്മാരായി നില്ക്കുന്ന ഈ വിദ്വാന്മാരാണ് ഒടുവിൽ തറവാ ട്ടുമഹിമയുടെ അന്തകന്മാരായി തീരുന്നത്. ആകയാൽ, സ്വാമിഭ ക്തി, ദയാനുസരണം, കാൎയ്യശേഷി, നിഷ്കപടത്വം മുതലായ ഗുണങ്ങ ളുടെ ഗന്ധംപോലുമില്ലാത്ത വല്ലവരേയും മന്ത്രിസ്ഥാനത്തിൽ ഏ ല്പിച്ചിരുത്തുന്നത് അപായകരമാണെന്നു സവിശേഷം ഓൎമ്മിപ്പാനുള്ള താണ്. ഒരു ഗൃഹസ്ഥൻ കാൎയ്യനടത്തിപ്പിൽ എത്രതന്നെ സാമ ൎത്ഥ്യമുള്ളവനായിരുന്നാലും, കാൎയ്യാലോചനയിൽ കാൎയ്യസ്ഥന്മാരെ പോലെ അനന്തരവന്മാരെക്കൂടി പങ്കുകാരാക്കുന്നത് എത്രയും വി ഹിതമാകുന്നു. ഈ സമ്പ്രദായം നമ്മുടെ ഇടയിൽ അത്ര സാധാര ണമല്ലാത്തതിനാലാണ്, കാൎയ്യസ്ഥന്മാരുടേയും മററും 'നാരദപ്ര യോഗ'വും തന്നിമിത്തം കുടുംബകലഹവും നാൾക്കുനാൾ വൎദ്ധിച്ചു വരുന്നത്. ഇങ്ങിനെ ഒരു കാരണവന്റെ ഗൃഹകാൎയ്യാലോചനസ

ഭയിൽ അനന്തരവന്മാരെക്കൂടി സാമാജികന്മാരാക്കി എടുക്കുന്നതു
കൊണ്ട് കുടുംബത്തിന്റെ ഏകയോഗക്ഷേമത്തിന്നു അത്യാവശ്യക
മായ ഐകമത്യം വർദ്ധിക്കുകയും, ഗൃഹഛിദ്രം നേരിടാതിരിക്കുക
യും ചെയ്യുന്നതാണ്. വിശേഷിച്ച്, വല്ല കാര്യങ്ങളിലും മനുഷ്യ
സാധാരണമായ പ്രമാദം സംഭവിക്കുന്നതായാൽ അതിൽ കാരണ
വൻ മാത്രം തെററുകാരനായി തീരുന്നതുമല്ലല്ലൊ. യാതൊരു ദുര്
ശസ്സിന്നും ആവലാധിക്കും സംഗതിവരാതെ കുടുംബഭരണം നിർവ്വ
ഹിക്കുന്നതിന്ന് ഏററവും ഉപയുക്തമായ മേൽപറഞ്ഞ സമ്പ്രദായ
ത്തെ എല്ലാ കാരണവന്മാരും അംഗീകരിക്കുന്നതുവരെ നമ്മുടെ ത
റവാട്ടു ഭരണത്തിന്ന് പരിഷ്കാരം സിദ്ധിച്ചതായി വിചാരിപ്പാൻ പാ
ടുള്ളതല്ല.

'ആയത്തിന്നടുത്ത വ്യയം' ചെയ്യുക എന്നുള്ളതാണ് ഗൃഹ
ഭരണത്തിന്റെ മറെറാരു രഹസ്യം. ചില കാരണവന്മാർ ചില
വു ചെയ്യുന്നതു കണ്ടാൽ, അവർ തങ്ങളുടെ തറവാട്ടുസ്വത്തിനെ കാ
ണുന്നത് 'ഭൂതക്കണ്ണാടിയിൽ' ക്കൂടെയായിരിക്കുമോ എന്നേവരും തോ
ന്നിപ്പോകും. ഇവർ പിണ്ഡം, ശ്രാദ്ധം, കല്യാണം മുതലായ അടിയ
ന്തരങ്ങൾക്ക് അനാവശ്യമായി വാരിച്ചൊരിയുന്ന ദ്രവ്യത്തെക്കുറിച്ച
ല്ല ഞങ്ങൾ അധികമായി സങ്കടപ്പെടുന്നത്. ശീട്ടുകളി, പാശിക
ളി, മദ്യപാനം മുതലായ ദുർവ്യാപാരങ്ങളിൽ ഏർപ്പെട്ട് അനേകകാലം
ഒരു കുടുംബത്തിന്റെ സുഖവൃത്തിക്കു മതിയാകാവുന്ന മുതൽ മുച്ചൂ
ടും നശിപ്പിക്കുന്നതു വിചാരിച്ചാണ്. പൂർവന്മാർ പണിപ്പെട്ടു സ
മ്പാദിച്ചിട്ടുള്ള സ്വത്തു മുഴുവനും ഭാര്യക്കും മക്കൾക്കും 'അട്ടിപ്പേറ്'
എഴുതിക്കൊടുത്ത് സ്വന്തം കുടുംബങ്ങളെ കഷ്ടപ്പെടുത്തുന്ന ഒരു തരം
കാരണവന്മാരുടെ നിർദ്ദയത്വവും പ്രസ്താവയോഗ്യമാകുന്നു. തങ്ങൾ
ക്കുള്ളതിലധികം 'അവസ്ഥ' വേണമെന്നു വിചാരിക്കുന്നവർ ആ
പല്ക്കരമായ ഢീക്കിന്റെ ആകർഷണത്തിൽ പെട്ടുപോകുന്നത് ഒട്ടും
അപൂർവമല്ല. ഈ ദുർദ്ദേവതയുടെ ആവേശത്താൽ മതിമറന്ന് ദാരി
ദ്ര്യസമുദ്രത്തിൽ മുങ്ങിപ്പൊങ്ങിക്കളിക്കുന്ന കാരണവന്മാരെ പലേട
ങ്ങളിലും കാണുന്നതാണ്. പലക്കും ഉപകരിക്കേണ്ടതായ ഒരു സ
മുദായ സ്വത്തുകൊണ്ട് തന്നെത്താൻ ഢീക്കിനെ ആരാധിച്ചാലു
ണ്ടാകുന്ന പാപം പ്രായശ്ചിത്തമില്ലാത്തതാണെന്നത്രെ വിചാരി
ക്കേണ്ടത് .ഒരുതറവാട്ടിൽ സ്വത്തു തീരെ ഇല്ലെങ്കിൽതന്നെ അ

വിടെയുള്ളവരെ പ്രയത്നംചെയ്തു പുലത്തേണ്ടത് കാരണവന്റെ ചുമതലയായിരിക്കെ, മുമ്പുള്ള മുതലും 'ചുക്കിട്ടുകാച്ചുന്നത്' എത്രത്തോളം അന്യായമാണെന്നു പറയേണ്ടതില്ലല്ലൊ. തന്റെ ജീവിതകാലം മുഴുവനും താവാട്ടിന്റെ അഭ്യുദയത്തിന്നുവേണ്ടി ഹൃദയപൂൎവ്വം ഉപയോഗപ്പെടുത്തുന്നതാണ് ഒരു ഉത്തമനായ കാരണവന്റെ ലക്ഷണം. 'സജാതോയേനജാതേന യാതിവംശസ്സമുന്നതിം' എന്നാണല്ലൊ ആപ്തവാക്യം.

ധൂൎത്തിനെപ്പോലെയോ, അതിലധികമോ ഭയങ്കരമായ മറ്റൊന്ന് പിശുക്കാകുന്നു. വേണ്ടതിലാവട്ടെ വേണ്ടാത്തതിലാവട്ടെ അരക്കാശുപോലും ചിലവുചെയ്യുന്നതു പ്രാണസങ്കടമായി തോന്നുന്നതാണല്ലൊ ഒരു പിശുക്കന്റെ സ്വഭാവം. ധനം എത്രതന്നെ ഉണ്ടായിരുന്നാലും അതിന്റെ അവസ്ഥയ്ക്കൊത്ത സുഖാനുഭവമില്ലെങ്കിൽ ഭരണങ്ങിനെയുള്ള ഒരു പണക്കാരനും ഇരന്നു നടക്കുന്നവനും തമ്മിൽ വലിയ വ്യത്യാസമൊന്നുമുണ്ടെന്നു തോന്നുന്നില്ല.

'ഉപഭോഗേന രഹിതോ ഭോഗവാനിതി നിന്ദ്യതേ
നിൎമ്മിതോതികദൎത്ഥോയം വിധിനാ നിധിപാലകഃ'

എന്നാണ് വാഗ്ഭടാചാൎയ്യർ സരസമായ വിധം അഭിപ്രായപ്പെട്ടുന്നത്. ഒരു ഗൃഹഭരണകൎത്താവിന്റെ പിശുക്ക്, ഒരു സാധാരണമനുഷ്യന്റേതിലും ഉപദ്രവകരമാണെന്നു പറയേണ്ടിയിരിക്കുന്നു. കാരണം, അതിന്റെ ഫലം അനേകം ആളുകൾ അനുഭവിക്കേണ്ടിവരുന്നതാണ് എന്നുള്ളത് സ്പഷ്ടമാണല്ലൊ. കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുക, വഴിപോക്കൎക്കു ചോറുകൊടുക്കുക, അഗതികളെ രക്ഷിക്കുക മുതലായി ഒരു ഗൃഹസ്ഥന്റെ ചുമതലയിലുൾപ്പെട്ട പല സല്ക്കൎമ്മങ്ങൾക്കും ന്യായമായി ചിലവു ചെയ്യേണ്ടതായ തറവാട്ടു സ്വത്തിനെ നിരുപയോഗമാക്കി വെക്കുന്നതിലധികം കഷ്ടമായിട്ടുള്ളതെന്താണ്. ധാരാളം സ്വത്തുള്ള ചില തറവാട്ടിലെ കുട്ടികൾ യാതൊരു വിദ്യാഭ്യാസത്തിലും എൎപ്പെടാതെ 'കാളക്കുട്ടി'കളെപ്പോലെ കളിച്ചു നടക്കുന്നതു കണ്ടാൽ എത്ര വജ്രഹൃദയനും ദയതോന്നാതിരിക്കുന്നതല്ല. തല്ക്കാലം വേണ്ടിവരുന്ന ഒരു മിതമായ പണച്ചിലവിനെ ഭയപ്പെട്ട് കുട്ടികളെ പഠിപ്പിക്കായ്ക്കാത്തതുനിമിത്തം നമ്മുടെ പട്ടുബന്ധുക്കാരായ കാരണവന്മാർ പിന്നീട് എത്രെ മഹത്തരങ്ങളായ സങ്കടങ്ങളെയാണ് അനുഭവിക്കേണ്ടിവരുന്നത്.

ഒരു കുട്ടിയെ സാമാന്യം വിദ്യാസമ്പന്നനാക്കി തീൎക്കുവാൻ എത്ര ധനം ആവശ്യമായിവരുന്നുവോ, അതിലും എത്രയൊ അധികരിച്ചതായ ദ്രവ്യം ഒടുവിൽ വിദ്യാവിഹീനനായ ആയാളുടെ പ്രവൃത്തികൾമൂലം നേരിടുന്ന അപകടങ്ങളിൽനിന്നു രക്ഷപ്പെടുവാൻ വ്യയം ചെയ്യേണ്ടിവരുന്നത് നമുക്ക് അനുഭവസിദ്ധമാണല്ലൊ. 'തേയ്ക്കാത്ത എണ്ണ ധാര' എന്നി പഴമൊഴിയുടെ സാരം ആലോചിക്കാത്ത പട്ടു ലുബ്ധന്മാരെപ്പററി 'കേട്ടുക ചോരുന്നതുകാണും, ആന ചോരുന്നതുകാണില്ല' എന്നിങ്ങിനെ നടപ്പുള്ള പരിഹാസഗർഭമായ ലോകവാദം എത്ര വാസ്തവമായിരിക്കുന്നു. ബാല്യത്തിൽ വേണ്ടവിധം വിദ്യാഭ്യാസം ചെയ്യിക്കാത്ത അനന്തരവന്മാർ, പ്രായം പൂൎത്തിയാകുമ്പോൾ തന്നിഷ്ടക്കാരും താന്തോന്നികളുമായി തീൎന്ന് കാരണവന്മാരോടു മല്ലിടുവാൻ കച്ചകെട്ടി പുറപ്പെടുന്നതായാൽ, അവരെ എന്തൊരു ന്യായംകൊണ്ടാണ് കുററക്കാരാക്കുക? അവർ കേവലം ഭക്തിയും സ്നേഹവും അനുസരണവും ഇല്ലാത്തവരായി കലാശിച്ചതിനുശേഷം അവരെക്കുറിച്ച് ആവലാധി പറകയോ, അധിക്ഷേപിക്കുകയോ ചെയ്തിട്ടു യാതൊരു പ്രയോജനവുമില്ല. ഇങ്ങിനെ ഒരു പിശുക്കനായ കാരണവൻെറ വാഴ്ചക്കാലത്ത് ജനിച്ചു വളൎന്നിട്ടുള്ള ഈ വക അനന്തരവന്മാൎക്കു കാരണവസ്ഥാനം കിട്ടുമ്പോഴും, വിദ്യാഭ്യാസത്തെ സംബന്ധിച്ചേടത്തോളം പഴയ ചട്ടം തന്നെയാണ് നിലനില്പാനെളുപ്പമുള്ളത്. അന്നന്നു ബാലന്മാരായിട്ടുള്ളവരെ വിദ്യാഭ്യാസത്തിൽ ഏൎപ്പെടുത്തുക എന്നത് ഗൃഹഭരണവിഷയത്തിലെ ഒരു പ്രധാനവകുപ്പാണെന്നു ധരിച്ചിട്ടില്ലാത്ത ഏതാനും കാരണവന്മാരുടെ 'തലമുറ' കഴിയുമ്പോഴെയ്ക്കും മൂഢ പാരമ്പൎയ്യത്തിൻെറ പരമകാഷ്ഠയിലെത്തുന്ന ഒരു തറവാടിൻെറ സ്ഥിതി എന്തായിരിക്കുമെന്നു പറഞ്ഞറിയിക്കേണ്ടതില്ലല്ലൊ.

ആൺകുട്ടികളെപ്പോലെ തന്നെ പെൺകുട്ടികളേയും വിദ്യാഭ്യാസം ചെയ്യിക്കുന്നത് അത്യാവശ്യമാണ്. പക്ഷേ, അങ്ങിനെ ചെയ്യിക്കുന്നതിൽ ചില ഉൾനാട്ടുകളിലുള്ള പഴയ ഗൃഹസ്ഥന്മാൎക്ക് ഒട്ടും രസമുള്ളതായി കാണുന്നില്ല. പെൺകുട്ടികളെ പഠിപ്പിക്കുന്നതുകൊണ്ട് അവർ ധൂൎത്തുകാരികളായി തീരുമെന്നത്രെ ഇവരുടെ ദൃഢമായ വിശ്വാസം. നമ്മുടെ ഇടയിൽ നവീനവിദ്യാഭ്യാസം സിദ്ധിപ്പാൻ ഭാഗ്യമുണ്ടായിട്ടുള്ള ചില സ്ത്രീകളുടെ നടവടിദോഷമാണ്

ഇവക്കിവിധം തെററായ ധാരണയെ ജനിപ്പിച്ചിട്ടുള്ളതെന്നു പറയേണ്ടിവന്നതിൽ ഞങ്ങൾക്ക് നിർവ്യാജമായ വ്യസനമുണ്ട്. ശരിയായ വിധത്തിൽ ചെയ്യപ്പെട്ടിട്ടുള്ള വിദ്യാഭ്യാസംകൊണ്ട് മനുഷ്യർ ദുർവൃത്തികളായി തീരുമെന്നുള്ളത് തീരെ അസംഭാവ്യമാകുന്നു. നിർഭാഗ്യവശാൽ ദുർല്ലഭം ചിലരെ മറിച്ച കാണുന്നുണ്ടെങ്കിൽ അതിൽ അവരുടെ വാസനാശക്തിയേയൊ, പരിചയ ഭേദത്തേയൊ മാത്രമേ കുററപ്പെടുത്തുവാൻ പാടുള്ളു. കാരണവർ എത്രതന്നെ സമത്ഥനായിരുന്നാലും, തറവാട്ടിലെ സ്ത്രീകൾ കേവലം വകതിരിവില്ലാത്തവരായിരുന്നാൽ, അയാളുടെ ഗൃഹഭരണം ഉത്തമരീതിയിൽ നടത്തപ്പെടുവാൻ പലപ്പോഴും കുഴപ്പങ്ങൾ നേരിടുമെന്നുള്ളത് നിരാക്ഷേപമാകുന്നു. സ്ത്രീകൾക്ക് പുരുഷന്മാരെ അപേക്ഷിച്ച ഭക്ഷണം രണ്ടിരട്ടിയും, ബുദ്ധിനാലിരട്ടിയും, സാഹസം ആറിരട്ടിയും, കാമം എട്ടിരട്ടിയും, ('സ്ത്രീണാം ദ്വിഗുണമാഹാരം ബുദ്ധിശ്ചാപി ചതുർഗ്ഗുണാ സാഹസം ഷഡ്ഗുണം പ്രോക്തം കാമശ്ചാഷ്ടഗുണഃസ്മൃതഃ') ആണെന്നു പറയപ്പെട്ടിരിക്കുന്നു. ഈ സ്മൃതിവാക്യത്തിൽനിന്നും നാം മനസ്സിലാക്കേണ്ടത്, പുരുഷന്മാരേക്കാൾ എളുപ്പത്തിൽ സ്ത്രീകളെ വിദുഷികളാക്കിതീക്കുവാൻ കഴിയുമെന്നും, അങ്ങിനെ ചെയ്യാതിരുന്നാൽ അവരുടെ അജ്ഞതാജന്യങ്ങളായ സാഹസ പ്രവൃത്തികൾ അത്യധികം ആപല്ക്കരങ്ങളായിതീരുമെന്നുമാണല്ലൊ. ശിശുപരിപാലനം, പാചക പ്രവൃത്തിമുതലായി സ്ത്രീകൾതന്നെ നിർവ്വഹിക്കേണ്ടവയായ പല ഉൽകൃഷ്ടകൃത്യങ്ങളിലും അവക്ക് പരിപൂർണ്ണമായ നൈപുണ്യം സിദ്ധിപ്പാൻ വിദ്യാഭ്യാസം ചെയ്തേ കഴിയൂ എന്നുള്ളതാണ്. സൂക്ഷ്മത്തിൽ, ഒരു കാരണവന്നു, തന്റെ ഗൃഹഭരണായോധനത്തിൽ ജയം നേടുവാനുള്ള ഒരു പ്രധാനമായ ആയുധം 'സ്ത്രീവിദ്യാഭ്യാസ'മാണെന്നുള്ളത് ലോകതന്ത്രജ്ഞന്മാർ തീച്ചപ്പെടുത്തിട്ടുള്ള ഒരു സംഗതിയാകുന്നു. ഈ വിലയേറിയ വിഷയത്തിൽ ഇപ്പോൾ ചില നാഗരികന്മാരായ ഗൃഹസ്ഥന്മാരെങ്കിലും ശ്രദ്ധവെച്ച കാണുന്നത് ഒരു മഹത്തായ ഭാഗ്യവിശേഷമെന്നുതന്നെ വിചാരിക്കേണ്ടിയിരിക്കുന്നു.

വഴിപോക്കക്ക് ചോറുകൊടുക്കുക എന്നത് ഒരു ഗൃഹഭരണകത്താവിനാൽ അവശ്യം അനുഷ്ഠിക്കപ്പെടേണ്ടതായ ഒരു വിശിഷ്ടകൃത്യമാണെന്നു മനു സൂചിപ്പിച്ചിട്ടുണ്ടല്ലൊ. ഇതിൽ ചില പഴയ ഗൃ

ഹസ്ഥന്മാൎക്ക് കലശലായ വൈമുഖ്യം പ്രായേണ കണ്ടുതുടങ്ങിയിട്ടില്ലാത്തത് ഒരുവിധം അഭിനന്ദിക്കത്തക്കതുതന്നെ. എന്നാൽ ഈ വിഷയത്തിൽ ഇവരുടെ ശ്രദ്ധ വേണ്ടേടത്തോളവും വേണ്ടവിധവും പതിയുന്നില്ലെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. ചിലർ തങ്ങളുടെ കാരണവന്മാർ നിയമിച്ച ചട്ടമാണല്ലൊ എന്നു വിചാരിച്ചും, മററു ചിലർ കേവലം അഭിമാനത്തെ ആഗ്രഹിച്ചുമാണ് പ്രസ്തുതകൃത്യം നടത്തിപ്പോരുന്നത്. മനഃപൂൎവമായ ആദരവും സൌമുഖ്യവും പ്രദൎശിപ്പിക്കാതെ ചെയ്യുന്ന ഒരു സല്ക്കാരം ഉദ്ദിഷ്ടഫലത്തെ നിറവേററുന്നതിൽ അപൎയ്യാപ്തമായിരിക്കുമെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലൊ. വല്ല വഴിപോക്കരും വന്നുകേറിയെങ്കിലോ എന്നുള്ള ഭയത്താൽ നട്ടുച്ചക്കുപോലും പടിവാതിൽ തുറന്നിടാതെ സൂക്ഷിക്കുന്ന ചില വമ്പിച്ച തറവാടുകളും ഇല്ലെന്നില്ല. ഇങ്ങിനെയുള്ള ഒരു വീട്ടിൽ വല്ല പാവപ്പെട്ട മനുഷ്യരും വിശന്നു വലഞ്ഞു കേറിച്ചെല്ലുമ്പോൾ, അവൎക്കുണ്ടാകുന്ന അനുഭവം ഗൃഹസ്ഥന്റെ ആക്ഷേപരൂക്ഷമായ ദ്വാഗപ്രഷസല്ക്കാരം മാത്രമായിരുന്നാൽ അതിലധികം സങ്കടം മറെറന്താണ്?

'അതിഥിൎയ്യസ്യഭഗ്നാശോ ഗൃഹാൽ പ്രതിനിവൎത്തതേ
സ തസ്മൈ ദുഷ്കൃതം ദത്വാ പുണ്യമാദായ ഗച്ഛതി'

എന്നുള്ള ധൎമ്മശാസ്ത്രകാരന്മാരുടെ ഉപദേശം മേൽപറഞ്ഞ ഗൃഹസ്ഥന്മാർ ആലോചനാവിഷയമാക്കിയാൽ കൊള്ളാമെന്നിവിടെ ഒരപേക്ഷയുണ്ട്.

അഗതികളെ രക്ഷിക്കുന്നതിലും ഗൃഹസ്ഥന്മാർ ഒട്ടും ഉദാസീനന്മാരായിരിക്കരുത്. പഠിപ്പോ, കാൎയ്യമോ, വീൎയ്യമോ ഒന്നുമില്ലാത്ത ചില 'വെറുംനാട'ന്മാരായ ഗൃഹസ്ഥന്മാർ ഈ മാതിരി സൽകൃത്യങ്ങളിൽ ശ്രദ്ധവെക്കാത്തതിൽ അത്രആശ്ചൎയ്യപ്പെടാനില്ല. ഉൽകൃഷ്ടവിദ്യാഭ്യാസംകൊണ്ടു ബുദ്ധിവികാസം സിദ്ധിച്ചിട്ടുള്ള ചില നവീനന്മാർപോലും മേൽപറഞ്ഞ കൂട്ടരെ അനുകരിക്കുന്നതാണ് ശോചനീയമായിരിക്കുന്നത്. അഗതികളെ രക്ഷിക്കുക എന്നത് ഒരു മഹാപാപമാണെന്നുകൂടി ചുരുക്കം ചില 'പരിഷ്കാരി'കൾ പ്രസ്താവിച്ചതായി ഞങ്ങൾ കേൾക്കുന്നുണ്ട്. 'മനുഷ്യർ അഗതികളായിതീരുന്നത് അവരുടെ ദുഷ്കൎമ്മംനിമിത്തമുള്ള ദൈവശിക്ഷയാണ്; അങ്ങിനെ ശിക്ഷിക്കപ്പെട്ടവരെ സഹായിക്കുന്നതുകൊണ്ടാൽ, നാമും

ദൈവവിരോധികളായി തീരും' എന്നത്രെ ഇവരുടെ സിദ്ധാന്തം. ഇങ്ങിനെ പറയുന്ന ക്രൂരർതന്നെ, തങ്ങളുടെ സ്നേഹത്തിന്നു പാത്രീഭവിച്ചിട്ടുള്ള വല്ലവരും ഏതെങ്കിലും ഒരാപത്തിൽ പെടുമ്പോൾ അവരെ ഉടൻതന്നെ അതിൽനിന്നും രക്ഷപ്പെടുത്തുവാൻ ധൃതിപ്പെടുന്നതെന്തുകൊണ്ടാണാവോ! ദാരിദ്ര്യം, മഹാരോഗം, എന്നീ ശക്തികളുടെ വിപരീതാകർഷണത്തിൽ ചുററിത്തിരിയുന്ന വെറും പാവങ്ങളിൽപോലും അല്പമെങ്കിലും അലിവുതോന്നാത്ത ഈവക ഗൃഹഭരണകർത്താക്കന്മാരുടെ ഹൃദയകാഠിന്യം എത്രമാത്രം ഭയങ്കരമായിരിക്കുന്നു!

കാലക്ഷേപത്തിന്നു തറവാട്ടിൽ ധാരാളം സ്വത്തുണ്ടായിരിക്കുമ്പോഴും തങ്ങളുടെ ദായാദികളെത്തന്നെ കണക്കിലധികം കഷ്ടണിപ്പിക്കുന്ന ഒരു തരം ഗൃഹസ്ഥന്മാർ ദുല്ലഭമല്ലാതിരിക്കെ, വഴിപോക്കക്കു ചോറുകൊടുക്കുകയൊ, അഗതികളെ സഹായിക്കയൊ ചെയ്യാത്തവരെ കുറിച്ച് ആദ്യമായി ആവലാധി പറവാൻ പുറപ്പെട്ട ഞങ്ങളുടെ പ്രമാദത്തെ വായനക്കാർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. താൻ തറവാട്ടിലുള്ള മററംഗങ്ങളാൽ കാര്യാന്വേഷണത്തിന്നു നിയമിക്കപ്പെട്ട ഒരാൾ ആണെന്നു മാത്രമെ ഒരു കാരണവന്നു ശരിയായി വിചാരിപ്പാൻ പാടുള്ളു. ഈ സ്ഥിതിക്ക് തറവാട്ടു മുതലെല്ലാം തൻെറ ഇഷ്ടത്തിന്നും സുഖവൃത്തിക്കും മാത്രമായി വിനിയോഗിക്കുകയും, ശേഷക്കാരെ കേവലം പട്ടിണിക്കിട്ടു ബുദ്ധിമുട്ടിക്കുകയും ചെയ്യുന്ന കാരണവൻെറ ആ പ്രവൃത്തി എത്രത്തോളം ന്യായമുള്ളതാണ്.

'ഏകാകീ മിഷ്ടമശ്നാതി ശ്ലേഷ്മകുണ്ഡം പ്രയാതി സഃ
പൂർണ്ണമബ്ദശതം ചൈവ തൽഭോജീ തത്ര തിഷ്ഠതി'

എന്നുള്ളത് ഈ വകക്കാരുടെ ഉള്ളിൽ ശിലാരേഖപോലെ പതിഞ്ഞു കിടക്കേണ്ടതായ ഒരു പ്രമാണവചനമാകുന്നു. പണ്ടൊരു കാരണവൻ 'ഉപ്പില്ല, മുളകില്ല എന്നൊക്കെ കേൾപ്പാനല്ല ഞാനിരിക്കുന്നത്; ഗൃഹഭരണം ചെയ്യാനാണ്' എന്നു പറഞ്ഞതായി കേട്ടിട്ടുണ്ട്. മൂപ്പർ ഗൃഹഭരണം എന്നുവെച്ചാൽ എന്താണെന്നാണാവൊ ധരിച്ചിട്ടുള്ളത്. ഈ മാതിരി കാരണവന്മാരുടെ ഭരണത്തിൻ കീഴിൽ വെറും 'അടിമ'കളെപ്പോലെ കാലക്ഷേപം ചെയ്യേണ്ടിവരുന്ന അനന്തരവന്മാരുടെ നിർഭാഗ്യമല്ലെ നിർഭാഗ്യം? ഇവക്ക് അ

ന്യന്മാരെ ആശ്രയിച്ചോ മററൊ സുഖമായി കാലക്ഷേപം ചെയ്യാമെന്നുവെച്ചാൽ അതിന്നു തറവാട്ടിന്റെ 'ആസ്ഥ'യും, 'അവസ്ഥ'യും അനുവദിക്കുന്നതുമല്ല.

ഇത്രത്തോളം പറഞ്ഞതിൽവെച്ച് ഇപ്പോൾ നമ്മുടെ ഇടയിൽ വേണ്ടവിധം ഗൃഹഭരണം ചെയ്യുന്ന കാരണവന്മാർ തീരെ ഇല്ലെന്നൊ, അനന്തരവന്മാരെല്ലാം നിർദ്ദോഷികളാണെന്നൊ ആണ് ഇവിടെ വിശ്വാസമെന്നാരും ധരിച്ചുപോകരുത്. യാതൊരഴിമതിയും കൂടാതെ തറവാട്ട ഭരിച്ചുപോരുന്ന ശുദ്ധാത്മാക്കളായ കാരണവന്മാരെക്കൂടി വഴക്കടിച്ചു കഠിനഹൃദയന്മാരാക്കിത്തീക്കുന്ന അനന്തരവന്മാരെ ഞങ്ങൾ വിസ്മരിക്കുന്നില്ല. തറവാട്ടുവകയായ യാതൊരു കാൎയ്യത്തിലും ഏൎപ്പെടാതെ സുഖമായി ഭക്ഷണവും കഴിച്ചിരുന്ന് കാരണവന്റെ വീഴ്ചകൾ കണ്ടുപിടിച്ച് ആക്ഷേപിക്കുകയല്ല ഒരനന്തരവന്റെ കൎത്തവ്യകൎമ്മം. ഒരുകാലത്തു താൻ കാരണവനാകുമ്പോൾ തന്നെ അനന്തരവന്മാർ സഹായിക്കണമെങ്കിൽ താൻ തന്റെ കാരണവനെ സഹായിച്ചുംകൊണ്ടിരിക്കണമെന്നത്രേ എല്ലാ അനന്തരവന്മാരും മനസ്സിലാക്കേണ്ടത്. ഈ വക തത്വങ്ങളെപ്പററി പൎയ്യാലോചിക്കാത്ത ചില അവിവേകികളായ അനന്തരവന്മാർ നിമിത്തം പല ഉൽകൃഷ്ട തറവാട്ടുകൾക്കും ഉടവു തട്ടീട്ടുള്ളതും തട്ടാവുന്നതുമാണെന്നു സമ്മതിച്ചേ തീരു.

ഒരു ഗൃഹഭരണകൎത്താവായ കാരണവൻ തന്റെ അയൽവാസികളോട്ട രഞ്ജിപ്പില്ലാതിരിക്കുന്നത് മഹാ അബദ്ധമാകുന്നു. എത്ര ദ്രവ്യപുഷ്ടിയും, കാൎയ്യശേഷിയും ഉണ്ടായിരുന്നാലും, ആക്കും അന്യജനങ്ങളുടെ സാഹായ്യം എപ്പോഴും ആവശ്യമായിരിക്കും. ആകയാൽ സമീപസ്ഥന്മാൎക്കു തന്റെ പേരിൽ സ്നേഹവും ബഹുമാനവും ഉണ്ടാകത്തക്കവിധം പ്രവൃത്തിക്കേണ്ടത് ഒരു ഗൃഹസ്ഥന്റെ ചുമതലയാകുന്നു. ഒരു വലിയ 'ജന്മി'യായ ഗൃഹസ്ഥന്ന് അദ്ദേഹത്തിന്റെ അയൽവാസികൾ മിക്കപേരും കുടിയാനവന്മാരായിരിപ്പാനിടയുള്ളതുകൊണ്ട് അവരുടെ പ്രീതിസമ്പാദിക്കുക എന്നത് ഒട്ടും ദുഷ്കരമല്ല. പക്ഷെ നമ്മുടെ ചില ജന്മിമാർ ധനലോഭത്തിന്റെ മൂൎദ്ധന്യത്താലും മററും ചുററുമുള്ളവരെ പരമ ശത്രുക്കളാക്കുകയാണ് ചെയ്യുന്നത്. ഇവരുടെ മാതിരി കണ്ടാൽ പരദ്രോഹം ജന്മിതപ്പത്തിന്റെ ഒരംഗമായിരിക്കുമോ എന്നേവനും തോന്നിപ്പോ

കും. ഒരു കുടിയാനവൻ പാട്ടം തീൎത്താൽ അപ്പോൾ 'മുറി'കൊടുക്കാതെ 'ഉരുട്ട്'പറഞ്ഞയയ്ക്കുകയും ആ തീൎത്ത പാട്ടംതന്നെ രണ്ടാമതും അവനോടു വസൂലാക്കുകയും ചെയ്യുന്ന ജന്മികൾകൂടി നമ്മുടെ ഇടയിൽ ഉണ്ടെന്നു പറഞ്ഞാൽ പക്ഷെ വായനക്കാർ വിശ്വസിക്കയില്ലായിരിക്കാം. യഥാകാലം പാട്ടവും മററും പിരിക്കാതെ കുടിശ്ശികയാക്കിനിൎത്തി മുതലും പലിശയും എല്ലാംകൂടെ കൊടുത്തു തീൎപ്പാൻ കഴിവില്ലാതെ വരുന്ന കുടിയാനവന്മാരെ ഒടുവിൽ വ്യവഹാരംകൊണ്ടുംമററും അളവില്ലാതെ നഷ്ടപ്പെടുത്തി കുഴക്കിലാക്കുന്ന മററൊരുതരം ജന്മികളും ചുരുക്കമല്ല. വല്ല ഉച്ഛ്രമായ സംഗതിയാലും മുൻകുടിയാനവനോടു മുഷിഞ്ഞ് വസ്തു 'മേൽചാൎത്തു കൊടുക്കുക', 'കുടിയിറക്കി അയയ്ക്കുക' മുതലായ അനീതികൾ പ്രവൃത്തിക്കുന്നത് തറവാട്ടിന്നു എല്ലാവിധത്തിലും അനൎത്ഥകാരണമായി പരിണമിക്കുമെന്നുള്ളത് അനുഭവസിദ്ധമായ ഒരു വാസ്തവമാകുന്നു. ഗൃഹഭരണത്തെ നാം ഒരു തീക്കപ്പലിനെപ്പോലെയൊ തീവണ്ടിയെപ്പോലേയൊ കരുതുകയാണെങ്കിൽ അതിലെ അഗ്നിയും ജലവും ഗൃഹസ്ഥന്റെ സത്യവും നീതിയുമാണെന്നുള്ളതിൽ സംശയമില്ല. ആകയാൽ ഇതുകൾക്കു യാതൊരു ഹാനിയും സംഭവിക്കാതെ സൂക്ഷിച്ചിരുന്നാൽ മാത്രമേ ഒരു ഗൃഹഭരണകൎത്താവിന്റെ പരിശ്രമം ശ്രേയസ്കരമായി തീരുകയുള്ളുയെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

വള്ളത്തോൾ നാരായണമേനോൻ.

---

# ആംഗ്ലേയാചാരവിധി

---

മനുഷ്യർ സ്വതേ സ്വാൎത്ഥബുദ്ധികളാണെന്ന് ചില ഇംഗ്ലീഷ് തത്വശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു. ജനസമുദായത്തിന്റെ ഉല്പത്തിയെപ്പററി സൂക്ഷ്മാന്വേഷണം ചെയ്തിട്ടുള്ള ഹോബ്സ് മുതലായ ആംഗ്ലേയ പണ്ഡിതന്മാർ അതു മനുഷ്യൎക്ക് സഹജമായിട്ടുള്ള സ്വാൎത്ഥതല്പരതയുടെ സന്താനമാണെന്നു കണ്ടിരിക്കുന്നു. കേവലം പരാൎത്ഥത്തെ മാത്രം ഉദ്ദേശിച്ചു പ്രവൃത്തിപ്പാൻ തോന്നിക്കുന്നതായ യാതൊരു മനോഗുണവും നമുക്കില്ലെന്നാണ് ഈ മഹാന്മാരുടെ അഭിപ്രായം. ലോകത്തിൽ സൽകൎമ്മങ്ങൾ ചെയ്യുന്നത്

ഐഹികമായോ പാരത്രികമായോ ഉള്ള സുഖത്തെ കാംക്ഷിച്ചു മാത്രമാണെന്ന് ഇവർ സിദ്ധാന്തിക്കുന്നു. എന്നാൽ സ്വരാജ്യത്തിൻേറയും സ്വജനങ്ങളുടേയും ഗുണോൽക്കർഷത്തെ മാത്രം ഉദ്ദേശിച്ച് പ്രാണത്യാഗംകൂടി ചെയ്തിട്ടുള്ള വളരെ ആളുകൾ എല്ലാ ജാതിക്കാരിലും, വിശേഷിച്ചും, മരണശേഷം എനി ഒരു ലോകത്തിൽ അധിവസിക്കാൻ സംഗതിവരുമെന്നുള്ളതിനെപ്പററി സംശയസ്ഥന്മാരായിട്ടുള്ള ചിലരുടെ ഇടയിലും ഉണ്ടായിട്ടുണ്ടെന്നുള്ളത് പലവിധത്തിലും തെളിവായിരിക്കുന്ന സ്ഥിതിക്ക് മേൽപറഞ്ഞ സിദ്ധാന്തത്തെ കയ്ക്കൊള്ളുവാൻ വളരെ ആലോചിച്ചിട്ടു വേണ്ടിയിരിക്കുന്നു. ഭഗവൽഗീതയിൽ ശ്രീകൃഷ്ണൻ

'ആത്മൌപമ്യേന സർവ്വത്ര
സമം പശ്യതി യോർജ്ജുന
സുഖം വാ യദി വാ ദുഃഖം
സ യോഗീപരമോ മതഃ'

എന്നുപറഞ്ഞിട്ടുള്ളതിലും, അതേ അർത്ഥത്തിൽതന്നെ ക്രിസ്തു തൻെറ ശിഷ്യന്മാരോടു പറഞ്ഞിട്ടുള്ള വാക്യത്തിലും, മനുഷ്യർ സാധാരണയായി തങ്ങളേക്കാൾ അധികമായി മററാരേയും സ്നേഹിക്കുന്നില്ലെന്നുള്ള സംഗതി അന്തർഭവിച്ചിട്ടുണ്ടെങ്കിലും, ഈ മഹാന്മാരുടെ വാക്കുകൾ 'സ്വാർത്ഥ'സിദ്ധാന്തത്തെ പ്രബലപ്പെടുത്തുന്നുണ്ടെന്നു ഒരിക്കലും പറഞ്ഞുകൂടാ.

ഏതുവിധമെങ്കിലുമായിക്കോട്ടെ. ഈ സംഗതിയെപ്പററി ആലോചിച്ചാലോചിച്ച് തലക്കാച്ചിൽ പിടിപ്പിപ്പാൻ തൽക്കാലം വിചാരിക്കുന്നില്ല. എന്നാൽ, സ്വാർത്ഥതല്പരതയിൽനിന്നൊ, ജനങ്ങൾ സ്വാർത്ഥനിഷ്ഠയോടുകൂടിയവരാണെന്നുള്ള ബോധത്തിൽനിന്നൊ, ഉൽഭൂതമായിട്ടുള്ളതാണ് ഇംഗ്ലീഷിൽ 'എററിക്കേററ്' എന്ന പദംകൊണ്ടു സൂചിക്കുന്നതായ ആചാരവിശേഷം എന്നുള്ളതിനെപ്പററി പക്ഷാന്തരമുണ്ടാവാൻ തരമില്ല. ഇഹലോകത്തിൽ സുഖമായി ജീവിച്ചിരിക്കേണ്ടതിന്നു വേണ്ട സൌകര്യങ്ങൾ മററുള്ളവരിൽനിന്ന് നമുക്ക് ലഭിക്കേണമെങ്കിൽ ആ വക സൌകര്യങ്ങൾ മററുള്ളവക്കും ഉണ്ടാക്കിക്കൊടുക്കേണ്ടത് ആവശ്യമാണെന്നുള്ള സത്തായ ധാരണയാണ് ഇതിൻെറ അടിസ്ഥാനം. സ്വാർത്ഥസിദ്ധിക്ക് തങ്ങൾ അപരന്മാരുടെ ഗുണോൽക്കർഷത്തെ മാത്രമെ ഇച്ഛിക്കുന്നു

ള്ളൂ എന്ന അവരെ ധരിപ്പിക്കേണ്ടതാണെന്നുള്ള ഗ്രഡതത്വം ആം ഗ്ലേയന്മാർ വഴിപോലെ ധരിച്ചിട്ടുണ്ട്. സ്നേഹിതന്മാരായിട്ടുള്ള സം ഭാഷണങ്ങൾക്കിടക്ക് ചിലപ്പോൾ ഉള്ളിൽ ലേശം സന്തോഷമില്ലെ ങ്കിലും ചിലർ ഒരു ഭാഗത്തേക്കു മാത്രം ചിറി ഒന്നു കോടിച്ച് പു ഞ്ചിരികൊള്ളുകയും മററു ചില സമയങ്ങളിൽ കണ്ണുരണ്ടും തുറിച്ച് വായ പകുതി ഇറന്ന് ഒന്നു പിന്നോക്കം മാറുകയും മററും ചെയ്യു ന്നത് ഈ തത്വം ഗ്രഹിച്ചിട്ടുണ്ടെന്നുള്ളതുകൊണ്ടല്ലാതെ വെറും ഗോഷ്ടികളാണെന്നു വിചാരിച്ചുകൂട. ഈ ധാരണയുടെ ഫലമാ യി ഓരോരുത്തരുടേയും സൌകൎയ്യത്തിന്നു വേണ്ടി ആംഗ്ലേയജന സാമാന്യം ഏൎപ്പെടുത്തിട്ടുള്ള ചില നിശ്ചയങ്ങളാണ് ഇപ്പോൾ ആ ലോചനക്കു വിഷയമായി തീൎന്നിരിക്കുന്നത്. ഈ നിശ്ചയങ്ങളെ തെ ററി നടക്കുന്നത് പഞ്ച മഹാപാപങ്ങളിൽ ഉൾപ്പെടാത്തതും, എ ന്നാൽ അവയുകളേക്കാൾ ഘോരമായിട്ടുള്ളതും ആയ വേറെ ഒരു മഹാ പാപമാണെന്നാണ് വിചാരിച്ചുവരുന്നത്. മററുള്ള പാപകൎമ്മ ങ്ങൾ പരലോക സൌഖ്യത്തിന്ന് തടസ്ഥമായി ഭവിക്കുമെന്നു മാത്ര മെ ഉള്ളൂ. എന്നാൽ ഈ ആറാമത്തെ പാപം പരലോക സൌ ഖ്യത്തേക്കാൾ എത്രയൊ പ്രാധാന്യമേറിയതാണെന്ന് ചിലർ വി ചാരിച്ചുവരുന്ന ഐഹിക സൌഖ്യത്തെക്കൂടി ഇല്ലാതാക്കുന്നതാണ്. ഇങ്ങിനെയുള്ള നിശ്ചയങ്ങളെ സംബന്ധിച്ച് വല്ലതും ചിലത് അ റിഞ്ഞിരിക്കേണ്ടതല്ലെ.

വീട്ടിലുള്ള സമയത്ത ഇല്ലെന്നു പറയുകയും, എലയിൽ ചോ റു വിളമ്പി കൈകൊണ്ടു ഭക്ഷിക്കുന്നത് പാപകരമാണെന്ന് കരു തുകയും മററും ('മററും' എന്നു പറഞ്ഞതുകൊണ്ട് അവ്യാപ്തി ദോ ഷം തീൎന്നിരിക്കുമല്ലൊ) ചെയ്യേണ്ടതാണെന്ന് നമ്മെ പഠിപ്പിക്കുന്ന ഒരു ശാസ്ത്രമാണ് 'ആംഗ്ലേയാചാരവിധി' എന്ന് ഓരോ മഹാ ന്മാർ സവിശേഷം വിവരിച്ചിരിക്കുന്നു. ഇതിനെ സംബന്ധിച്ചുള്ള സകല വിവരങ്ങളും ഗ്രഹിക്കേണമെങ്കിൽ അച്ചടിച്ചു നല്ലവണ്ണം ബൈണ്ടുചെയ്യിട്ടുള്ള വല്ല ഇംഗ്ലീഷു പുസ്തകങ്ങളും വായിക്കാതെ കേവലം വിശേഷബുദ്ധികൊണ്ടു മാത്രം സാധിക്കുമൊ എന്നു സം ശയമാണ്. ദൃഷ്ടാന്തത്തിന്ന്, മററുള്ളവരെന്നിച്ച് വെടിപറയുന്ന തിനിടക്ക്, അനാവശ്യമായി കൂടക്കൂടെ 'ക്ഷ്ക' 'ക്ഷ്ക' (?) എന്നു ഉച്ചരി ക്കുന്നത് തെററായിട്ടുള്ളതാണെന്ന് എത്ര പേർ ധരിച്ചിട്ടുണ്ട്?

എന്നാൽ നുണയും മുഖസ്തുതിയും കൂടാതെ സൌഖ്യമായി കാലക്ഷേപം ചെയ്യാമെന്നു വിചാരിക്കുന്നത്, കാപ്പിക്കും, ചാരുകസേലക്കും, എരട്ടക്കുതിരവണ്ടിക്കും, വേറെ ചില സാധനങ്ങൾക്കും വിലയില്ലാതെകണ്ടു വരുന്ന കാലത്തെ സാധിക്കയുള്ളു എന്നുള്ള സൂക്ഷ്മം മനസ്സിലാക്കീട്ടുള്ളവർ 'നുണയും മുഖസ്തുതിയും തട്ടിവിടേണ്ടത് ഇന്നിന്ന ദിക്കുകളിലാണെന്ന് നമുക്കറിഞ്ഞുകൂടെ. അതിനാൽ ഈ വക പുസ്തകങ്ങൾ വായിച്ചു ബുദ്ധിമുട്ടുന്നതെന്തിനായിട്ടാണ' എന്ന് പക്ഷേ ചോദിക്കുമായിരിക്കാം. ഈ വിചാരം തീരെ തെററായിട്ടുള്ളതാണ്. ചില സംഗതികൾ മററുപ്രകാരത്തിൽ അറിവാൻ സാധിക്കുമെങ്കിലും, മററു ചില സംഗതികൾ പുസ്തകാപേക്ഷകൂടാതെ മനസ്സിലാക്കുവാൻ ഒരിക്കലും സാധിക്കയില്ല.

ഒരാൾക്ക് പോകുവാൻ മാത്രം വിസ്താരമുള്ള ഒരു ഇടവഴിയിൽകൂടി നാമാരെങ്കിലും പോകുമ്പോൾ അപരിചിതനായ ഒരുവനെ കണ്ടുമുട്ടിയാൽ കയ്യിലുള്ള കുടകൊണ്ട് അയാളുടെ മാറത്തു കുത്തി അയാളെ ചാലിലേക്കൊ വല്ല പൊട്ടക്കിണററിലേക്കൊ തട്ടിയിടുന്നത് ഇംഗ്ലീഷാചാരങ്ങൾക്ക് വിരുദ്ധമായിട്ടുള്ളതാകുന്നു. അങ്ങിനേയുള്ള അവസരങ്ങളിൽ കൈരണ്ടും കുപ്പായക്കീശയിൽ നിന്നെടുക്കാതെ കടന്നുപോകത്തക്കവണ്ണം വഴിവിട്ടുതരുവാൻ അയാളോടു താഴ്മയൊടും പക്ഷെ ഗൌരവംവിടാതെയും അപേക്ഷിക്കണം. നമ്മുടെ വല്ല സ്നേഹിതന്മാരുടേയും ക്ഷണനപ്രകാരം അവരുടെ വീട്ടിൽ ചെന്നാൽ കാപ്പിയ്ക്കോ ഫലഹാരത്തിന്നൊ സ്വാദു പോരെന്നുവെച്ച് അവിടെയുള്ള പാത്രങ്ങൾ തട്ടിയുടയ്ക്കുകയൊ, ചുട്ട കാപ്പിയെടുത്ത് അടുത്തുള്ള സ്നേഹിതന്റെ തലയിൽ ഒഴിക്കുകയൊ ചെയ്യുന്നതും തെററായിട്ടുള്ളതാകുന്നു. ബ്രഹ്മസൃഷ്ടിയുടെ വല്ല തകരാറുനിമിത്തം മൂക്കത്ത് വല്ല മുഴയൊമററൊ ഉള്ള സ്ത്രീകളോടു പണമിടപെട്ട കാൎയ്യത്തെപ്പററി വളരെ നേരം സംസാരിച്ചതിന്റെ ശേഷം ഒടുവിൽ 'ഞാൻ ഈ പറഞ്ഞ സംഗതികളെല്ലാം നിങ്ങളുടെ മൂക്കത്ത് മുഴയുണ്ടെന്നുള്ളേടത്തോളം സൂക്ഷ്മമാണ്' എന്ന ഒരിക്കലും പറഞ്ഞുപോകരുത്. അതുപോലെതന്നെ, ഒരു വിരലിൽ അധികം നീളമുള്ള രണ്ടു പല്ലുകളും, സാധാരണ ജനങ്ങൾക്കില്ലാത്ത ദേഹപുഷ്ടിയുമുള്ള വല്ല സ്ത്രീകളും ആ ഭവനത്തിലുണ്ടെങ്കിൽ 'വേമ്പേഴം കൊമ്പനാനെ' എന്ന് അവസാനിക്കുന്ന വല്ല ശ്ലോകവും ഉച്ചത്തിൽ

ചൊല്ലിപ്പോകാതിരിപ്പാൻ മനസ്സുവെക്കേണ്ടതാണ്. പുസ്തകാപേക്ഷകൂടാതെ ഈവക സംഗതികളെ മനസ്സിലാക്കുന്നത് ഏതു വിധമാണെന്നറിഞ്ഞാൽ കൊള്ളാം.

ഈ വിഷയത്തെ പ്രതിപാദിക്കുന്നതായ യാതൊരു പുസ്തകവും മലയാളത്തിലില്ലാത്തത് ഒരു ന്യൂനത തന്നെ. ഇതു നിമിത്തം ഇംഗ്ലീഷ് പഠിക്കാത്ത മലയാളികൾക്ക് ഇതിനെ സംബന്ധിച്ചുള്ള അറിവ് വളരെ തുച്ഛമായിരിക്കുന്നു. എന്നാൽ അവർ ചില കാര്യങ്ങൾ ധരിച്ചിരുന്നാൽ നന്ന്. ഒന്നാമത്, നുണ ആരോടെങ്കിലും, എപ്പോഴെങ്കിലും ഉചിതം പോലെ പറയുന്നത് വിധിക്കപ്പെട്ടിട്ടുള്ളതാണെങ്കിലും 'പച്ചപ്പരമാർത്ഥം' ഒരിക്കലും പറഞ്ഞുപോകരുത്. എന്തെന്നാൽ സാധാരണയായി മനുഷ്യർക്ക് ഗുണങ്ങളേക്കാൾ അധികം ദോഷങ്ങളാണ് ഉണ്ടായിരിക്കുക. അതിനാൽ ഈ സംഗതി മനസ്സിലാക്കാത്തവൻ സംസാരത്തിന്നിടയ്ക്ക് ചിലപ്പോൾ തൻേറയും ചിലപ്പോൾ മററുള്ളവരുടേയും ദോഷങ്ങൾ വെളിപ്പെടുത്തുവാൻ ഇടയുള്ളതിനാൽ മററുള്ളവരുടെ മുഷിച്ചിലിന്നും തനിക്ക് ദോഷത്തിന്നും സംഗതിയാക്കിത്തീർത്തു എന്നു വരാവുന്നതാണ്. സന്മാർഗ്ഗവിഷയത്തെപ്പററി പ്രസംഗിക്കുന്ന കൂട്ടർ 'എല്ലായ്പോഴും സത്യം പറയണം, മനസ്സാക്ഷിക്കു വിരോധമായ കർമ്മം ചെയ്യരുതേ' എന്നെല്ലാം ഉപദേശിച്ചാലും ഈ വകയൊന്നും നമ്മുടെ ലോകത്തിൽ പററുകയില്ലെന്നു വെച്ച് ആ ഉപദേശങ്ങളിൽ അത്ര വക വെയ്ക്കാതിരിക്കുന്നതാണ് നല്ലത്.

അപരിചിതന്മാരോടു പരിചയമാക്കുവാൻ മൂന്നാമതൊരാളില്ലാതെ ഒരിക്കലും സംസാരിച്ചുപോകരുതെന്നുള്ള നിശ്ചയം വെള്ളക്കാരുടെ ഇടയിൽ വളരെ കാലത്തോളം പ്രബലപ്പെട്ടിരുന്നു. എന്നാൽ മുങ്ങിച്ചാകുവാൻ ഭാവിക്കുന്ന ഒരു സായ്പിനെ കണ്ടുംകൊണ്ടുനിന്നിരുന്ന മറെറാരു സായ്പ് ആദ്യത്തെ ആളുമായി പരിചയമാകുന്നതിന്ന് മൂന്നാമതൊരുവനെ കൂട്ടിക്കൊണ്ടുവരുന്നതിന്നു മുമ്പിൽ സാധു സായ്പ് ചത്തുപോയതിനാൽ ഈ നിയമത്തിന്ന് അല്പം ഭേദംവരുത്തിയതായി കേൾക്കുന്നുണ്ട്.

വേറെ ഒരു സംഗതി ധരിക്കാനുള്ളത്, 'ക്രിസ്തുത്തിന്ന് കഴുക്കോലും പിടിക്കണം' എന്നുള്ള പ്രമാണം സ്ഥായിയായി വെച്ചുകൊള്ളാതെ നിവൃത്തിയില്ലെങ്കിലും, തങ്ങളേക്കാൾ ബുദ്ധികൊണ്ടും,

അറിവുകൊണ്ടും സ്ഥാനമാനങ്ങൾകൊണ്ടും യോഗ്യതയേറിയവ രെ, അവരെക്കൊണ്ട് തങ്ങൾക്ക് യാതൊരു ഗുണവും ഉണ്ടാവാൻ ഇ ടയില്ലെന്നു സൂക്ഷ്മത്തോളം അറിഞ്ഞുവശായാൽ, തൃണത്തോളം ബ ഹുമാനിക്കാതിരിക്കുന്നത് നല്ല നടത്തമായിട്ടാണ് വിചാരിച്ചുവരു ന്നത്. ഒരങ്ങിനെയുള്ളവർ സ്വാഭിമാനത്തോടുകൂടിയവരാണെന്ന് പറയപ്പെടുന്നു.

മേൽകാണിച്ച സാംഗതികളേക്കാൾ ഒട്ടും അപ്രധാനമല്ലാത്ത വേറെ ഒരു സാംഗതികൂടി ധരിക്കേണ്ടതായിട്ടുണ്ട്. നമുക്കു പരിച യമുള്ള ഒരാൾക്കു വല്ല ആപത്തും സംഭവിച്ചെങ്കിൽ ആ സംഭവം കഴിഞ്ഞ് ഒരാഴ്ച കഴിയുന്നതിന്നു മുമ്പ് ഒരു ദിവസം അവിടെ പരി ഭ്രമിച്ച് ഓടിച്ചെന്ന് 'നിങ്ങളുടെ ഈ ദുഃഖാവസ്ഥയിൽ ഞാൻ മന സ്സുവും പങ്കുകൊള്ളുന്നു' എന്നു പറഞ്ഞേച്ചു പോരണം. അതുപോ ലെത്തന്നെ അയാൾക്ക് ഗുണകരമായ വല്ല കാൎയ്യവും സംഭവിച്ചെ ങ്കിൽ ഒരു അനുമോദനകത്ത് അയക്കേണ്ടതും ആവശ്യമാണ്. പ ക്ഷെ അങ്ങിനെയുള്ള എഴുത്തിൽ തനിക്ക് കടം കിട്ടുവാനുള്ള സാം ഗതിയെപ്പററി ഒന്നും പ്രസ്താവിച്ചുപോകരുത്. വളരെ വിസ്തരി ച്ചും വാചകഭംഗിക്കു കുറവു കൂടാതേയും എഴുതേണ്ടിവരുന്ന കത്തു കൾ പെട്ടെന്നു തയ്യാറാക്കുവാൻ ശീലം കുറഞ്ഞ ആളുകൾ ഓരോ രുത്തരെ ഉദ്ദേശിച്ച്, ചില അനുശോചനകത്തുകളും, അനുമോദന കത്തുകളും കാലേകൂട്ടി തയ്യാറാക്കിവെക്കുന്നത് നന്നായിരിക്കും.

നമ്മുടെ പണ്ടത്തെ ആളുകൾക്ക് ഈവക കാൎയ്യങ്ങൾ ഒന്നും തന്നെ നിശ്ചയമുണ്ടായിരുന്നില്ലെന്നു വിചാരിച്ചുകൂട. ഏതോ ഒരു കന്യകയെ കിട്ടേണമെന്നുള്ള അത്യാഗ്രഹം നിമിത്തം വില്ലൊടി ക്കാൻ ചെന്ന ജരാസന്ധൻ 'പല്ലുപോയ വില്ലായനമഃ' എന്നുള്ള പരിഹാസ്യവാക്യം ശിഷ്ടമുള്ളവൎക്ക് പറവാൻ ഇടയാക്കി തീൎക്കത്ത ക്കവണ്ണം ഭൂമീദേവിയുമായി ഒരു കൂടിക്കാഴ്ച കഴിച്ചുവെച്ചെങ്കിലും, തൽക്ഷണം കൊഴിഞ്ഞുപോയ പല്ലുകൾ പെറുക്കി വായിലിട്ടുംകൊ ണ്ട് യാതൊരു ഭാവഭേദവുംകൂടാതെ അവിടെന്നു എഴുന്നീററു നട ന്ന സംഗതി വിചാരിക്കുമ്പോൾ, അങ്ങിനെയുള്ള വൈഷമ്യാവ സ്ഥകളിലും 'ഡിഗ്നിററി' വിടരുതെ എന്നുള്ള തത്വം അദ്ദേഹം മനസ്സിലാക്കീട്ടുണ്ടെന്നു ഊഹിപ്പാൻ ധാരാളം വഴിയുണ്ട്. എന്നാൽ അദ്ദേഹത്തിൻെറ ചായം പുറത്താകുന്നതിന്ന് പുറപ്പെട്ട് എഷണി

പ്രിയന്മാരായ രണ്ടു ബ്രാഹ്മണർ വളരെ പണിപ്പെട്ടു അദ്ദേഹത്തിന്റെ വായ തുറപ്പിച്ച് പല്ലുകൾ താഴെ വീഴിച്ചത് ഇപ്പോഴത്തെ വല്ല ഡൊരമാരും കണ്ടെങ്കിൽ ഉടനെ 'എബ്സൂഡ്' എന്നു പറഞ്ഞേനെ.

സാധുവായ ധർമ്മപുത്രർക്ക് ഇതിന്റെ ഗ്രഹിതം നന്നേ കുറവാണെന്ന് വിചാരിക്കേണ്ടിയിരിക്കുന്നു. ഉത്തരൻ ജയിച്ചു എന്നുള്ള സന്തോഷവർത്തമാനം കേട്ട് കൃതാർത്ഥതയോടു കൂടിയിരുന്ന വിരാടരാജാവിന്റെ മുമ്പിൽ വെച്ച് "ഉത്തരനല്ല ജയിച്ചത്" എന്നുള്ള പച്ചപ്പരമാർത്ഥം ധർമ്മപുത്രർ എഴുന്നെള്ളിച്ചതു നിമിത്തം അദ്ദേഹത്തിന്നു തക്കതായ ശിക്ഷ കിട്ടിയ കഥ വായനക്കാർക്കു നിശ്ചയമുണ്ടായിരിക്കാം. പരമശുദ്ധനായ ധർമ്മപുത്രരുടെ അറിവില്ലായ്മയെ ഓർത്തു വ്യസനിക്കുകയെ നിവൃത്തിയുള്ളൂ.

കുഞ്ചൻനമ്പ്യാരുടെ തുള്ളലുകളിൽ നിന്നെടുത്തു താഴെ കാണിച്ചിട്ടുള്ള വരികളിലെ ചില അക്ഷരങ്ങൾ ഒരു ക്രമം അനുസരിച്ചു വായിച്ചു നോക്കിയാൽ 'എററിക്കേററ്' എന്ന പദം ആയിതീരുന്നത് അദ്ദേഹം കരുതി പ്രയോഗിച്ചതൊ അല്ലയൊ എന്നുള്ള സംഗതി വായനക്കാർ തീർച്ചയാക്കട്ടെ.

[1] എന്നാലിനിയൊരു കഥയുരചെയ്യാം—കൃഷ്ണാർജ്ജുനവിജയം.

[2] മാററിതപത്തൊഴിലിന്റെമഹത്വം— പാത്രചരിതം.

[3] മാനക്കേടുവരുത്തീടരുതേ— സീതാസ്വയംബരം.

[4] കുറവേററമിനിക്കുണ്ടെന്നാലും— ടി.

എന്നാൽ നമ്മുടെ ഇടയിൽ പൊട്ടശ്ലോകങ്ങൾ ഉണ്ടാക്കിയും മേനിപറഞ്ഞും മററു പല ഗോഷ്ടികൾ കാണിച്ചും പരോപദ്രവം ചെയ്ത് കാലക്ഷേപം കഴിച്ചുവരുന്ന 'ധീരോദാത്തന്മാർ' തങ്ങളുടെ സൌഖ്യം മാത്രമെ നോക്കുന്നുള്ളു എന്നു വിചാരിപ്പാൻ ഇടയുള്ളതിനാൽ ഇങ്ങിനെയുള്ള ചില ആചാരങ്ങൾ നമ്മുടെ ഇടയിലും നടപ്പാക്കേണ്ടത് ആവശ്യമാണെന്ന് ഞാൻ അറിയാതിരിക്കുന്നില്ലെങ്കിലും 'മനുഷ്യരുടെ ആയുഷ്കാലം പരിമിതവും ദുഃഖഭൂയിഷ്ഠവുമാണെ'ന്ന് പണ്ടൊരു മഹാൻ പറഞ്ഞിട്ടുള്ള അവസ്ഥക്ക് എന്ത്. ദുരസൌകര്യങ്ങൾ നേരിട്ടാലും ഇതേവരെ കഴിഞ്ഞ മാതിരി മേലാലും കഴിയട്ടെ എന്നു മാത്രമെ ഞാനും എന്റെ കൂട്ടക്കാരും വിചാരിക്കുന്നുള്ളു.

കോരപ്പപ്രഭു.

# അന്ധവിശ്വാസം

കാൎയ്യകാരണങ്ങളുടെ ഈ വൈജാത്യത്തെ നിൎവ്വചിക്കുമ്പോൾ ജഗൽക്കാരണത്തെപ്പററിയുള്ള അറിവ് നമുക്ക് ചിന്തിക്കേണ്ടിവരുന്നു. ഒരേ മൂലത്തിൽനിന്ന് വിപരീതഗുണങ്ങളോടുകൂടിയ പ്രവൃത്തികൾ പുറപ്പെടുന്നു. ഉറക്കം നമ്മുടെ വിചാരധാരയുടെ സങ്കേതങ്ങളെ മാററിക്കളയുമ്പോൾ ഇച്ഛകളെല്ലാം ഉടനെ പ്രവൃത്തികളായി ഫലിക്കുന്നു. ബുദ്ധിമാൻ ആത്മജ്ഞാനത്തിനായി സ്വപ്നങ്ങളെ സൂക്ഷിച്ചു മനസ്സിലാക്കുന്നു. സ്വപ്നത്തിലെ സംഗതികളെ എപ്പോഴും ഓൎമ്മിക്കുന്നത് പ്രയാസം; പോകട്ടെ മനസ്സിലാക്കാം. അതു നമുക്ക് ഉത്സാഹമൊ വൈമനസ്യമൊ ഉണ്ടാക്കുന്നത് എന്നു നിൎണ്ണയിക്കാം. സ്വപ്നത്തിൽ കാണുന്ന സംഗതികൾ എത്ര അസംഗതങ്ങളായിരുന്നാലും അവയ്ക്കു ഒരു തത്വമുണ്ട്. ശകുനങ്ങളിലും മററ അന്ധവിശ്വാസങ്ങളിലും അപ്രകാരംതന്നെ. അവയുടെ നിദാനം മനുഷ്യന്റെ മനസ്സിൽ പ്രസുപ്തമായി ഉണ്ടായിരുന്നു. 'ഈ സ്വപ്നങ്ങൾ എത്രതന്നെ അസംഗതങ്ങളാണെന്ന് നമ്മുടെ മനസ്സിൽനിന്നു ജനിച്ചവയാകകൊണ്ട് നമ്മുടെ ജീവചരിത്രത്തിനോടും ശിരോലിഖിതത്തിനോടും എതാനും സാമ്യമില്ലാതെ വരികയില്ല' എന്ന് ഗീഥി പറഞ്ഞിരിക്കുന്നു.

വരാൻപോകുന്നതിന്റെ പൂൎവ്വ രംഗങ്ങൾ നമ്മുടെ ആത്മാവിൽ മുമ്പിൽതന്നെ ഉണ്ടായിരിക്കും. എന്തെന്നാൽ നമ്മുടെ വിചാരങ്ങളുടെ പരിപൂൎത്തിയാണല്ലൊ ക്രിയയിൽ പൎയ്യവസാനിക്കുന്നത്. അതുകൊണ്ട് ചില സ്വപ്നങ്ങൾ ഫലിച്ചു കാണുന്നതിൽ ആശ്ചൎയ്യമില്ല. തെററിപ്പോകുന്നതിനു കാരണം, നിസ്സാരങ്ങളായ സംഗതികളെ മാത്രം ഗണിക്കുന്നതിനാലാണ്. ഒരുത്തന്റെ തള്ളവിരലിന്റെ നഖം കണ്ട് അവന്റെ ഛായയെ നിൎണ്ണയിച്ചാൽ എത്ര ശരിയായിരിക്കും? നമുക്കു വരാൻപോകുന്ന സംഗതികളെ അറിയുന്നതിനുള്ള പലേ ചിഹ്നങ്ങളും എല്ലാപ്പോഴും സന്നിഹിതങ്ങളായിട്ടുണ്ട്. അവയെ വേൎതിരിച്ചറിയുന്നതിൽ നാം ജാഗരൂകന്മാരായിരിക്കുന്നില്ലന്നെയുള്ളൂ. നാം സൂക്ഷിച്ചറിയാൻ തയ്യാറ

ള്ളവരാണെങ്കിൽ ഈ വക ചിഹ്നങ്ങൾ ധാരാളമുണ്ട്. എന്നുപോലെയെന്നാൽ, നാം ഒരു വൃക്ഷഛായയിൽ ഇരിക്കുമ്പോൾ കണ്ണായങ്ങളിൽകൂടി പതിക്കുന്ന രശ്മികൾക്ക് ഓരോന്നിനും സൂര്യബിംബത്തിന്റെ ആകൃതിയുണ്ടെന്ന് ഗണിക്കുന്നില്ല. യഥാർത്ഥം അങ്ങനെയാണെന്നുള്ളത് ഉപരാഗ കാലത്തിൽ ഈ മാതിരി സുഷിരങ്ങളിലും കൂടി വരുന്ന വെയിൽ കലാകൃതിയായി കാണുമ്പോൾ മാത്രമെ മനസ്സിലാകുന്നുള്ളു. സർവ്വത്തിനും ഈശ്വരൻ ഒരർത്ഥം കല്പിച്ചിട്ടുണ്ട്. അതറിയാൻ കഴിയുന്ന ബുദ്ധിമാനാരുള്ളു? കൈരേഖയും കൊണ്ടും മറവും മനുഷ്യന്റെ ശുഭാശുഭങ്ങളെ നിർണ്ണയിക്കാമെന്നുള്ളതിനു തർക്കമില്ല. പക്ഷെ അതറിയാവുന്ന വിദ്വാനെവിടെ? വളരെ നീളമുള്ള അലകൾ കണ്ടാൽ അവ വരുന്ന വാക്കിന് സമീപത്തെങ്ങും കരയില്ലെന്ന് ഒരു നല്ല നാവികൻ ഊഹിക്കും. മണ്ണിന്റെ തരംകണ്ട് ലോഹങ്ങൾ കിടക്കുന്ന സ്ഥാനങ്ങളെ ഭൂഗർഭശാസ്ത്രജ്ഞൻ നിർദ്ദേശിക്കുന്നു. എത്ര പേർ അതിനുമുമ്പിൽ അവിടം കുഴിച്ചിരിക്കും? അവർ അതറിഞ്ഞിട്ടുണ്ടോ?

അതിസൂക്ഷ്മങ്ങളായ എത്ര ചിലന്തിവലകൾ പ്രഭാതത്തിൽ വെളിയിൽ പലതിനേയും തമ്മിൽ കൂട്ടി ബന്ധിച്ചിരിക്കും. സൂര്യൻ ഉദിച്ച് വെയിൽതട്ടുമ്പോഴല്ലാതെ നാം അവയെ കാണുന്നുണ്ടോ? എന്നതുപോലെ

'പരിഷജതി പദാർത്ഥാനാന്തരഃ കോപി ഹേതു-
ന്ന ഖലു ബഹിരുപാധീൻ പ്രീതയ സ്സംശ്രയന്തേ
വികസതി ഹി പതംഗസ്യോദയേ പുണ്ഡരീകാ
ദ്രവതി ച ഹിമരശ്മാവുദ്ഗതേ ചന്ദ്രകാന്തഃ'

ഈ സംഗതി വളരെ സാരവത്താണ്. ബുദ്ധിമാന് എതു നേരമ്പോക്കും അർത്ഥവത്താകുന്നു. മനുഷ്യസൃഷ്ടത്തിനെല്ലാം മനുഷ്യഗന്ധമില്ലാതെ വരില്ല. അതുപോലെ ഏതു കള്ളക്കഥയിലും ഒരു സാരമില്ലാതെ വിരികില്ല. പുരാണങ്ങളിലുള്ള കഥകളിൽനിന്ന് തത്വജ്ഞാനികൾ എത്ര ധർമ്മതത്വങ്ങളെ പ്രദിപാദിക്കുന്നു! മഹർഷിമാർ ഒരു പുല്ല് എടുത്ത് മന്ത്രം ജപിച്ചുവിട്ടപ്പോൾ അതു ഭൃത്യപ്രവൃത്തിയെല്ലാം ചെയ്തു എന്ന കഥകൾ പറയാറുണ്ട്. ഇതു ശുദ്ധമെ കള്ളക്കഥയെന്നല്ലാതെ ആർക്കെങ്കിലും തോന്നുമൊ? എന്നാൽ മന്ത്രത്തിന്റെ സ്ഥാനത്ത് ആവിയും പുല്ലിന്റെ സ്ഥാനത്ത് കുറെ

ചക്രങ്ങളും ആകുക. ആവിയന്ത്രംകൊണ്ട് നാം എന്തെല്ലാം ഭൃത്യപ്രവൃത്തികൾ ആണ് ചെയ്യിക്കാത്തത്.

"അത്ഭുതസംഗതികൾക്കുള്ള മാഹാത്മ്യത്തിലൊട്ടും കുറവല്ല പ്രകൃതിമാഹാത്മ്യം" എന്ന് ഒരു പണ്ഡിതൻ പറയുന്നു. നിത്യനിദാനം ഉണ്ടാകുന്ന അനുഭവങ്ങൾക്കാണ് അധികം മാഹാത്മ്യമെന്നാണ് എന്റെ അഭിപ്രായം. മനുഷ്യന് ഒരു ക്ഷണത്തിൽ ഉണ്ടാകുന്ന അനുഭവത്തിനു കോടിപുരാണങ്ങളേക്കാൾ വില കൂടും. മന്ത്രവാദികളും പ്രശ്നവാദികളും മററും നമ്മെ അവിശ്വാസികളെന്ന് അധിക്ഷേപിക്കുമാറുണ്ട്. എന്നാൽ അവരുടെ വാദങ്ങളെ നാം സ്വീകരിക്കാൻ മടിക്കുന്നത് അവരുടെ പ്രവൃത്തികൾക്കും ഫലങ്ങൾക്കും ഒരു സ്വാരസ്യം കാണായ്കയാലത്രെ. അവരുടെ വിദ്യ ഒട്ടും നമുക്ക് ആശ്ചര്യത്തെ ജനിപ്പിക്കുന്നില്ല. എന്തെന്നാൽ അതിലധികം അത്ഭുതങ്ങളുള്ളതാണ് നാം സർവദാ കണ്ടുമുട്ടുന്നത്. പ്രകൃതിയിൽ ഒന്നും പെട്ടെന്നു നടക്കുന്നില്ല. ഒന്നിൽനിന്നു മററൊന്നിലേയ്ക്കുള്ള പ്രവേശം ക്രമേണയാകുന്നു. അന്തരാളസ്ഥലങ്ങളായ ഭേദഗതികൾ അതിസൂക്ഷ്മങ്ങളാകകൊണ്ട് ഗോചരങ്ങളാകുന്നില്ല. എത്രയൊ ശബ്ദങ്ങൾ അനന്തമായി ശ്രോത്രത്തിൽ തട്ടുന്നുണ്ടെങ്കിലും നാം കേൾക്കുന്നില്ല; എത്രയോ കാഴ്ചകൾ കണ്ണിനു മുൻപിൽ ഇരുന്നിട്ടും നാം കാണുന്നില്ല; അവയെ ചൂണ്ടിക്കാണിക്കുമ്പോൾ മാത്രമെ നാം മനസ്സിലാക്കുന്നുള്ളു.

പ്രശ്നം മുതലായവയ്ക്ക് നമ്മുടെ ജീവിതത്തോടുള്ള സംബന്ധത്തെ ഈ വിധം ഒരുത്തനും ചൂണ്ടിക്കാണിക്കാൻ കഴിയുന്നതല്ല. എന്നാൽ അവ കേവലം പരമ്പരാപ്രവചനംകൊണ്ട് വിശ്വസിക്കാവുന്ന ഒരു ചില്ലറ സംഗതിയുമല്ല. അതുകൊണ്ട് എന്നും കാണുന്ന അത്ഭുതങ്ങളെക്കൊണ്ട് നാം തൃപ്തിപ്പെടേണ്ടതാണ്. മററുള്ളവ നമുക്കു ജ്ഞാനാർഹങ്ങളാണെങ്കിൽ അവ നിസ്സംശയമായി പ്രത്യക്ഷീഭവിക്കും.

ഈ അന്ധവിശ്വാസങ്ങൾ മുഴുത്തിരുന്ന പണ്ടുള്ള കാലത്തും ബുദ്ധിമാന്മാർ അവയെ പ്രതിവദിക്കാതെയിരുന്നില്ല. പണ്ട് ഹെക്ടർ എന്ന വീരൻ യുദ്ധത്തിനായി പുറപ്പെട്ടപ്പോൾ ദുശ്ശകുനങ്ങൾ കാണുന്നു എന്ന് ആരോ പറഞ്ഞതിനു 'തന്നുടെ രാജ്യരക്ഷക്കുവേണ്ടി യുദ്ധം ചെയ്യുന്നത് തന്നെയാണ് ഉത്തമശകുനം' എന്ന് ഉ

ത്തരം പറഞ്ഞു. 'പ്രശ്നം പറഞ്ഞു ഫലിപ്പിക്കുന്നവനല്ല, സാധകബാധകങ്ങളെ ചിന്തിച്ച് ഊഹിക്കുന്നവനാണ് പ്രാശ്നികൻ' എന്ന് യൂറിപ്പിഡീസ് എന്ന പണ്ഡിതൻ അഭിപ്രായപ്പെടുന്നു. 'അന്നം, ഗരുഡൻ, പശു മുതലായ ജന്തുക്കളെ ഭാഗ്യകാരികളായി നാം ഗണിക്കുന്നു; എങ്കിലും മനുഷ്യൻ ഉത്തമജന്തുവാണെന്നു നമുക്ക് വിശ്വസിക്കാൻ കഴിയുന്നില്ലല്ലോ' എന്ന് പ്ലൂട്ടാർക്ക് എന്ന പൌരാണികൻ ശോചിക്കുന്നു. ഒരു വലിയ കൊടുങ്കാററിൽ അകപ്പെട്ട കപ്പലിലെ കപ്പിത്താൻ ഇങ്ങിനെ ഒരാശ്വരനെ പ്രാർത്ഥിച്ചു—'ഒരാശ്വരൻ! അങ്ങേക്ക് എന്നെ രക്ഷിക്കണമെങ്കിൽ രക്ഷിക്കാം; നശിപ്പിക്കണമെങ്കിൽ നശിപ്പിക്കാം; എങ്കിലും ഞാൻ ചുക്കാൻ ശരിയായി പിടിക്കുന്നുണ്ട്.' ഹെക്കാററിയൂസ് പറഞ്ഞിട്ടുള്ള ഒരു കഥയെക്കൂടി ഉദാഹരിക്കാം.

'ഒരിക്കൽ ചെങ്കടലിൻെറ തീരത്തുകൂടി സഞ്ചരിക്കുമ്പോൾ കൂടെ പല അശ്വാരൂഢന്മാരുമുണ്ടായിരുന്നവരുടെ കൂട്ടത്തിൽ മസ്സലാം എന്നു പേരായ ഒരു ജൂതനും കൂടിയുണ്ടായിരുന്നു. ആൾ ബലിഷ്ഠകായനും ധീരനും ധനുർവിദ്യയിൽ ബഹുസമർത്ഥനും ആയിരുന്നു. എല്ലാവരും കൂട്ടമായി യാത്ര ചെയ്യുമ്പോൾ വഴിയിൽ ഒരു ശകുനവാദി 'നില്ക്കണെ! നില്ക്കണെ!' എന്നു വിളിച്ചു പറഞ്ഞു. എന്താണ് കാര്യമെന്ന് മസ്സലാ ചോദിച്ചു. ഉടനെ ഒരു പക്ഷിയെ ചൂണ്ടിക്കാണിച്ചുംകൊണ്ട് ആ ശകുനവാദി പറഞ്ഞു—'ആ പക്ഷി അവിടെതന്നെയിരിക്കയാണെങ്കിൽ നിങ്ങളും അവിടെ വിശ്രമിക്കുന്നതു കൊള്ളാം; പറന്നു പോകുന്ന പക്ഷം നിങ്ങൾക്കും യാത്രയെ തുടരാം; അതല്ല അതു തിരിയെ പറക്കുന്ന പക്ഷം നിങ്ങളും പിൻവാങ്ങേണ്ടതാണ്' ആ ജൂതൻ ഒന്നും മിണ്ടില്ല; വില്ലു കുലച്ച് കെട്ടി ആ പക്ഷിയെ എയ്തുകൊന്നു. ഇതു കണ്ടയുടനെ ആ ശകുനവാദിക്കും പിന്നെ ചിലൎക്കും തീരെ രസിച്ചില്ലെന്നല്ല, അവർ അവനെ ശകാരിക്കാൻ തുടങ്ങി. ഉടനെ അവൻ ചോദിച്ചു; 'എന്തിനാണ് നിങ്ങൾ എന്നെ ദൂഷിക്കുന്നത്? ഈ തുച്ഛമായ പക്ഷിയെ രക്ഷിക്കുന്നതിൽ നിങ്ങൾക്ക് ഇത്ര ഉൽക്കണ്ഠ എന്തുകൊണ്ടാണ്? തൻെറ ജീവനെ സംരക്ഷിക്കാൻ കഴിയാത്തആ ജന്തുവിന് ഞങ്ങളുടെ യാത്രയുടെ ഗുണദോഷങ്ങളെ സൂചിപ്പിക്കാൻ ബുദ്ധി എങ്ങിനെ സിദ്ധിക്കും? വരാൻ പോകുന്നതിനെ അറിയാൻ അതിനു ശക്തിയുണ്ടായിരുന്നെ

ങ്കിൽ മസ്സലാമിന്റെ കൈകൊണ്ട് കുലയേറ്റാക്കനായി അത് ഇവി
ടെ വരികയില്ലായിരുന്നല്ലോ.'

ഇക്കാലത്തിൽ ശകുനങ്ങളിലും സ്വപ്നങ്ങളിലും മററുമുള്ള വി
ശ്വാസം വളരെ കുറഞ്ഞിട്ടുണ്ട്. എന്നാൽ ഈ പരിഷ്കാരികളിൽ
അത് നഷ്ടമായിട്ടില്ല. വേഷം പകന്നിരിക്കുന്നതേയുള്ളു. മുമ്പുള്ള
കാലങ്ങളിൽ ഓരോരുത്തക്കും ഓരോ ഭരദേവതകളുണ്ടെന്ന് വിശ്വ
സിച്ചുവരുന്നതുപോലെ ഇപ്പോഴും ചിലർ ഭാഗ്യവാന്മാരെന്നും അ
വർ ചെയ്യുന്ന സകല കാര്യങ്ങളും ശുഭമായി പരിണമിക്കുമെന്നു
മൊരു ബോധം പരക്കെ കാണുന്നുണ്ട്. ചില ഉദ്യമങ്ങളെപ്പററി
സംശയിച്ചപ്പോഠം നെപ്പോളിയൻ പറഞ്ഞു—'എന്റെ കൈ ഭാ
ഗ്യമുള്ളതാണ്; അതുകൊണ്ട് ആരെ ഞാൻ തോടുന്നൊ അയാഠം
എന്തിനും മിടുക്കനായിരിക്കും.' അധികം കരുതലും ആലോചനയും
കൂടാതെ പ്രവൃത്തിക്കുന്നത് ഫലസിദ്ധിക്കു പലപ്പോഴും കാരണമാ
യി കാണുന്നുണ്ട്. പ്രായമായവക്ക് അപകടം സംഭവിക്കുന്ന ദു
ഘടങ്ങളിൽ കുട്ടികഠംക്ക് ഒരബദ്ധവും പിണയുന്നില്ല. ഒരു ബാ
ലൻ കണ്ണും മൂക്കും നോക്കാതെ ചാടുന്നു; അവന് ഒരു അപകടവും
പററുന്നില്ല. പ്രായമായ ഒരുവനാകട്ടെ അങ്ങിനെ ചെയ്യുന്നതിൽ
വരാവുന്ന ദുഘടങ്ങളെ ചിന്തിക്കുന്നു; ബാല്യത്തിൽ തനിക്ക് ബല
മായിരുന്ന ദൈവാധീനത്തിന്റെ കുറവിനെ ആലോചിച്ച് അവൻ
ശോചിക്കുന്നു.

യക്ഷികഠംക്കും ദുർദ്ദേവതകഠംക്കും വളരെ ആളുകളെ കണ്ടുകൂടാ.
ചിലരോട് പ്രത്യേകമായിട്ടേ ഇണങ്ങൂ. ചിലക്കേ അത്ഭുതവിദ്യകഠം
ക്കും മന്ത്രവാദങ്ങഠംക്കും മററുമുള്ള ശക്തി കിട്ടുന്നുള്ളൂ. ഇന്നവർ ഭാ
ഗ്യകാരികളാണ് ഇന്ന ദിവസം സുമുഹൂർത്തമാണ് എന്നുള്ള വിശ്വാ
സം ഇന്നും ഇന്നലെയുമുള്ളതല്ല. എന്നാൽ ഈ മുഹൂർത്തങ്ങളും മ
ന്ത്രവാദങ്ങളുമല്ല ലോകത്തിലുള്ള മഹാകാര്യങ്ങഠം നടത്തിട്ടുള്ളത്.

പ്രകൃതിയുടെ പക്കൽനിന്നും പ്രതിഫലം കൂടാതെ ഗുണങ്ങ
ളെ സമ്പാദിക്കുന്നതിനാണ് മനുഷ്യൻ സദാ രന്ധ്രപ്രതീക്ഷിയായിരി
ക്കുന്നത്. പ്രകൃതിയിൽ അസാമാന്യകളായ ശക്തികഠം ഉണ്ടെന്നു
ള്ളതിന് ലക്ഷ്യം വളരെയുണ്ട്; അവയെ കയ്യിലാക്കിയാൽ കൊള്ളാ
മെന്നുള്ള ദുരാഗ്രഹവും മനുഷ്യന് അല്പമല്ല; പക്ഷെ നല്ലവണ്ണം പ
രീക്ഷിച്ചതിനു മേലല്ലാതെ ഠരംശ്വരൻ അവയെ മനസ്സിലാക്കിക്കൊ

ടുക്കയില്ല. എന്തെന്നാൽ ഒരു അധികാരം കൊടുക്കുന്നതിനു മുൻപിൽ അതിനെ ശരിയായി ഉപയോഗിക്കുന്നതിനുള്ള ജ്ഞാനം ഉണ്ടോ എന്നു നിർണ്ണയിക്കണം. മന്ത്രവാദം മുതലായ ഗുഹ്യകൃത്യങ്ങൾ ഒരു വക അസൽപഥ സഞ്ചാരമാകുന്നു. സജ്ജനങ്ങൾ അവയെ വർജ്ജിക്കുന്നു. ഉത്തമപുരുഷന്മാർ ഒരിക്കലും ചാത്തനേയും ദുർദ്ദേവതകളേയും വശമാക്കിയവരല്ല. സത്വാഭിമാനം വിട്ട് മഹാമനസ്കന്മാരായിരുന്നവരെയാണ് നാം മഹാന്മാർ എന്ന് ഗണിക്കുന്നത്. പലരേയും അക്രമത്താൽ കീഴടക്കി വാഴുന്ന അപരിഷ്കൃതന്മാരായ കാട്ടുരാജാക്കന്മാരെ എല്ലാവരും പൂജിക്കും; അവരുടെ വംശമഹിമയെ പുകഴ്ത്തും; എങ്കിലും ഉള്ളിൽ അവർ നശിക്കണേ എന്നായിരിക്കും പ്രാർത്ഥന. മന്ത്രവാദംകൊണ്ടും പ്രശ്നംകൊണ്ടും കിട്ടുന്ന യോഗ്യത അതുപോലെ വ്യാജമാണ്.

ഇത്രയും പറഞ്ഞതുകൊണ്ട് ജ്ഞാനാതീതമായുള്ളവയെ ഞാൻ അവിശ്വസിക്കുന്നുവെന്നോ, പുച്ഛിക്കുന്നുവെന്നോ, വായനക്കാർ ധരിക്കരുത്. അവയുടെ തത്വത്തെ ഗവേഷണം ചെയ്യുന്നത് ഏററവും രസകരംതന്നെ. അവ നമ്മുടെ ശ്രദ്ധക്കു വിഷയങ്ങളാണെന്നുള്ളതിനും തക്കമില്ല. എന്നാൽ അവയിൽ അതിരുകവിഞ്ഞുള്ള പ്രതിപത്തി പാടില്ലെന്നേയുള്ളു. മന്ത്രവാദം, ആഭിചാരം മുതലായ ഗൂഢകൃത്യങ്ങളിൽ വ്യാവൃതന്മാരായുള്ളവർ മനോരാജ്യത്തിൽ അധിരാജ്യം പിടിച്ച് കാലം കഴിച്ചുകൂട്ടുന്നു. തന്നിമിത്തമുണ്ടാകുന്ന ദുരദൃഷ്ടങ്ങൾ ചില്ലറയാണൊ?

നമ്മുടെ പരിമിതജ്ഞാനത്തിന് അഗോചരമായും അത്യദ്ഭുത ജനകമായും പ്രകൃതിയിൽ അനേക ശക്തികളുണ്ടെന്ന് ഏതു പണ്ഡിതനും സമ്മതിക്കാതിരിക്കയില്ല. സൃഷ്ടിവൈചിത്ര്യത്തിന്റെ മാഹാത്മ്യം ഒരു ബ്രഹ്മാണ്ഡപുരാണത്തിനുകൂടിയും പറഞ്ഞൊതുക്കാൻ കഴിയുന്നതല്ല. അഗാധമായ ഈ വിഷയത്തെ പരാമർശിക്കുന്ന തത്വങ്ങളുടെ കരിനിഴലത്രെ അന്ധവിശ്വാസങ്ങൾ. ഈ ലോകമാസകലം ഒരു ശകുനംതന്നെയല്ലെ? പിന്നെ നാം അതിന്റെ ഒരു കോണിൽ മാത്രം നോക്കുന്നതെന്തിന്? ഈശ്വരാംശഭൂതനായ മനുഷ്യന് ദിവ്യത്വം സ്വതസ്സിദ്ധമായിരിക്കെ, അതിനെ സമ്പാദിക്കുന്നതിനു പിശാചുകളേയും യക്ഷികളേയും ആരാധിക്കണമൊ?

എം. രാജരാജവർമ്മ രാജാ, എം. എ.

# ദാരിദ്ര്യം.

൧. പാരിൽപിറക്കുകിലനേകവിധംകുഴക്ക
നേരിട്ടിടാതെകഴിയില്ലജനത്തിനെന്നാൽ
പാരിച്ചദുസ്സഹതകൊണ്ടുനിനച്ചുകണ്ടാൽ
ദാരിദ്ര്യമാണതിലൊരുന്നതിനേടിനില്പൂ

൨. ഒന്നിച്ചുതൻചെറുകിടാങ്ങൾവിശന്നടുക്കെ
വന്നിട്ടുഹന്തവയർതൊട്ടുകരഞ്ഞിടുമ്പോൾ
മന്നിൽകിടപ്പൊരുദരിദ്രനുമാനസത്തിൽ
കുന്നിക്കുവോരവശതയ്ക്കവസാനമുണ്ടോ?

൩. തമ്പതിയോടുമൊരകിഞ്ചനനുരുതൊഴി
സ്സമ്പന്നവീടുകളിലെത്തിയിരന്നിടുമ്പോൾ
അമ്പമ്പനിഷ്ഠുരവചസ്സുകൾകേട്ടുകേട്ടും
കമ്പത്തൊടെത്രയപമാനമവൻപൊറുക്കും

൪. ചാരിത്രശുദ്ധിയഥനീതിവിവേകബുദ്ധി
പാരിൽപ്രസിദ്ധിമുതലായഗുണത്തെയെല്ലാം
പോരിട്ടുനിന്നിഹജനങ്ങളിൽനിന്നുമററ
ദാരിദ്ര്യമെന്നപടയാളിപിടിച്ചടക്കും

൫. ഭൂരിശ്രമേണബഹുനസാഹസകർമ്മയോഗ-
ത്തേരിൽകരേറിനിഖിലാശകളെകടപ്പാൻ
പൂരിച്ചധൈര്യമലസാതുളവാക്കിവെയ്ക്കും
ദാരിദ്ര്യമീശപരനൊരാൾക്കുമണച്ചിടൊല്ലേ

കുററിപ്പുറത്ത് കിട്ടുണ്ണിനായർ.

# കോങ്കണബ്രാഹ്മണർ

ആറാം മണ്ഡലത്തിലെ 14 ഋക്കുള്ള 61-ാം സൂക്തം സരസ്വതീ പരമാകുന്നു. ഇതിൽ ഒന്നാം ഋക്കിൽ ദേവതയായി വൎണ്ണിച്ചിരിക്കുന്നു. രണ്ടിൽ ശോഷിപ്പിക്കുന്ന തന്റെ ബലങ്ങളെകൊണ്ടും ?ഹാതരംഗങ്ങളെകൊണ്ടും തടപ്രദേശത്തുള്ള പൎവ്വതങ്ങളെ പൊട്ടിക്കുന്നു എന്നു പറഞ്ഞിരിക്കയാൽ സരസ്വതി ഒരു മഹാനദിയായിരിക്കണം. 10-ാം ഋക്കിൽ സരസ്വതിയെ 'സപ്തസ്വസാ'—ഏഴു സോദരിമാരോടുകൂടിയവൾ—എന്നു പറഞ്ഞിരിക്കുന്നു. ദേവതാൎത്ഥത്തിൽ ഈ സ്വസൃക്കൾ ഗായത്ര്യാദി ഏഴു ഛന്ദസ്സുകളെന്നും നദ്യൎത്ഥത്തിൽ ഗംഗാദി ഏഴു നദികൾ എന്നും സായണാചാൎയ്യർ വ്യാഖ്യാനിക്കുന്നു. 12-ാം ഋക്കിൽ 'ത്രിഷധസ്ഥാ' എന്നതിന്നു മൂന്നു ലോകങ്ങളിലും സ്ഥാനങ്ങളോടുകൂടിയവൾ എന്നു സായണാചാൎയ്യർ അൎത്ഥം പറയുന്നതുകൊണ്ട് ത്രിപഥഗയായ ഗംഗയെപ്പോലെയുള്ള മഹിമ സരസ്വതിക്കു മുണ്ടായിരുന്നു എന്നും തെളിയുന്നു; 'പഞ്ച ജാതാവൎദ്ധയന്തീ' എന്നതിന്നു നിഷാദന്മാരോടുകൂടിയ ചതുൎവ്വൎണ്ണങ്ങളെ വൎദ്ധിപ്പിക്കുന്നവൾ എന്ന് അൎത്ഥമാകയാൽ ആൎയ്യകുടുംബങ്ങൾ സരസ്വതീതീരത്തു കുടിയേറിപ്പാൎത്തിരുന്നു എന്നതു സ്പഷ്ടം. 14-ാം ഋക്കിൽ 'മാ ത്വൽക്ഷേത്രാണ്യരണാനി ഗന്മ' ഹെ സരസ്വതി, നിങ്കൽനിന്ന് (നിന്റെ മനോഹരതടപ്രദേശങ്ങളിൽനിന്ന്) അരമണീയങ്ങളായ അന്യ ദേശങ്ങളിൽ ഞങ്ങൾ പോകാതിരിപ്പൂതാക' എന്നു പ്രാൎത്ഥിക്കുന്നതുകൊണ്ട് ജലസ്ഥലസൌഖ്യത്തോടും ധാന്യസമൃദ്ധിയോടുംകൂടിയ സ്ഥലമായിരുന്നു സരസ്വതീ തീരമെന്നതു വ്യക്തമാകുന്നു. ഋഗ്വേദം iii 23. 4-ൽ 'ദൃഷദ്വത്യാം മാനുഷ ആപയായാം സരസ്വത്യാം രേവദഗ്നേ ദിദീഹി'—ഹെ അഗ്നിഭഗവാനെ, മനുഷ്യസഞ്ചാരവിഷയമായ ദൃഷദ്വതീതീരത്തിങ്കലും ആപയയുടെ തീരത്തിങ്കലും സരസ്വതിയുടെ തീരത്തിങ്കലും ധനസംപത്തി വൎദ്ധിക്കുമാറ് അങ്ങുന്ന ശോഭിച്ചാലും' എന്നതു പ്രാൎത്ഥിക്കുന്നതുകൊണ്ട് ഈ മൂന്നു നദീതീരങ്ങളിൽ ആൎയ്യന്മാർ യാഗാദി കൎമ്മങ്ങൾ അനുഷ്ഠിച്ചിരുന്നുവെന്നു നിൎണ്ണയിക്കാം. ഐതരേയ ബ്രാഹ്മണത്തിൽ (iii. 19) സരസ്വതീതീരത്തിൽ ഋഷികൾ സത്രം ചെയ്യുതായി വൎണ്ണിച്ചിരിക്കുന്നു.

കവഷനായ ഐലൂഷൻ എന്ന ഋഷിക്കു ബ്രാഹ്മണ്യമില്ലെന്നു മററു ചില ഋഷികൾ ആക്ഷേപിച്ചപ്പോൾ ഐലൂഷമഹർഷിയുടെ മാഹാത്മ്യത്തെ സ്വതീരത്തു സത്രം ചെയ്യുകൊണ്ടിരുന്ന ഋഷിമാർക്കു സരസ്വതിതന്നെ പ്രത്യക്ഷമാക്കി കാണിച്ചുകൊടുത്തുവെന്ന ഐതരേയ ബ്രാഹ്മണം ദ്വിതീയ പഞ്ചിക 3-ാം അദ്ധ്യായം 19 ഖണ്ഡികയിൽ വിവരിച്ച കഥയെ കൌഷിതകി ബ്രാഹ്മണത്തിലും (12. 3) പറഞ്ഞിട്ടുണ്ട്. യജുർവ്വേദം, സാമവേദം, അഥർവ്വണവേദം എന്നി മൂന്നു വേദങ്ങളുടേയും സംഹിതകളിലും സരസ്വതിയെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. ഈ വേദങ്ങളുടെ ബ്രാഹ്മണങ്ങളിലും സരസ്വതിയെ ക്കുറിച്ചു പ്രസ്താവിച്ചിട്ടുണ്ട്. ഇതിഹാസ പുരാണങ്ങളിലും ഈ നദിയുടെ മഹിമയെ പല സന്ദർഭങ്ങളിലും ആഘോഷിച്ചിട്ടുണ്ട്. ചില പാശ്ചാത്യ പണ്ഡിതന്മാരുടെ അഭിപ്രായത്തിൽ സരസ്വതി എന്നതു സിന്ധുനദിയുടെ പൎയ്യായമായിരിക്കേണമെന്നാകുന്നു. ഋഗ്വേദം (vi. 6) സൂക്തത്തിൽ സരസ്വതീ പൎവ്വതങ്ങളെ പൊട്ടിക്കുന്നതായും സരസ്വതിയുടെ ബലം അപരിമിതമായും തിരമാലകളോടുകൂടിയ പ്രവാഹം ഊക്കോടെ ഗൎജ്ജിക്കുന്നതായും വൎണ്ണിച്ചിരിക്കുന്നു. vii. 95-ാം സൂക്തത്തിലെ രണ്ടാം ഋക്കിൽ 'നദികളിൽവെച്ച് അതിശുചിയും ഗിരികളിൽനിന്നു സമുദ്രംവരെ പ്രവഹിക്കുന്നേയും ആയ സരസ്വതി മാത്രം (നഹുഷ രാജാവിൻെറ പ്രാൎത്ഥനയെ) അറിഞ്ഞു. ഭുവനത്തിലേ ഭൂരിലോകൎക്കു ധനം നല്കുന്ന ദേവീ നഹുഷന്നു (യാഗം ചെയ്യാനായിട്ടു) ഘൃതവും പയസ്സും കൊടുത്തു' എന്ന് പറഞ്ഞതിൽനിന്നു സരസ്വതി സമുദ്രത്തിൽ ചെന്നു ചേൎന്നിരുന്നു എന്ന് നിശ്ചയിക്കാം. ഇപ്പോൾ സരസ്വതി എന്ന നദി സമുദ്രത്തിൽ ചെന്നു ചേരുന്നില്ല. അതുകൊണ്ട് ഇവിടെ പറഞ്ഞ നദി സിന്ധുവായിരിക്കേണം എന്നു പാശ്ചാത്യർ വാദിക്കുന്നു.

ഇപ്പോൾ സരസ്വതി എന്നു പറയപ്പെടുന്ന നദി സിമ്മൂർ പൎവ്വതങ്ങളിൽനിന്നുത്ഭവിച്ചു ആദിബദരി എന്ന പുണ്യക്ഷേത്രത്തിൽ ആവിർഭവിക്കുന്നു. ചലൌർ എന്ന ഗ്രാമത്തിന്നു സമീപം അത് അദൃശ്യമായിത്തീൎന്നു ഭവാനിപുരത്തിൽ പിന്നേയും പ്രകടീഭവിക്കുന്നു. പിന്നെ ബൽഛപ്പാർ എന്ന സ്ഥലത്തു പിന്നേയും അഗോചരമായി ബരഖേര എന്ന സ്ഥലത്തു പിന്നെയും ദൃശ്യമായ്വരുന്നു. ഉൻള എന്ന സ്ഥലത്തു സരസ്വതി മാൎക്കണ്ഡ എന്ന നദിയോടു ചേൎന്നു

ഈ സംയുക്തനദികൾ സരസ്വതി എന്ന പേരോടുകൂടി ഒഴുകി ഘഗ്ഗർ എന്ന നദിയിൽ ചെന്നു കൂടുന്നുവെന്നു പഞ്ചാബഗജെട്ടീയർ എന്ന പുസ്തകത്തിൽ പറഞ്ഞിരിക്കുന്നു. ഇംഗ്ലീഷു പടങ്ങളിൽ (മാപ്പിൽ) ഇപ്പോൾ ഈ നദിക്കു 'സർസ്സൂട്ടി' (Sarsuti) എന്നാകുന്നു പേർ.

സരസ്വതിയുടേയും ദൃഷദ്വതിയുടേയും മദ്ധ്യത്തിലുള്ള പുണ്യസ്ഥലത്തിനു ബ്രഹ്മാവർത്തമെന്നും കുരുക്ഷേത്രം, മത്സരാജ്യം, പഞ്ചാലദേശം, സൂരസേനവിഷയം ഈ രാജ്യങ്ങൾ അടങ്ങിയ പ്രദേശത്തിന്നു ബ്രഹ്മർഷിദേശമെന്നും' ഹിമവദ്വിന്ധ്യ പർവതങ്ങളുടെ മദ്ധ്യത്തിലും ബ്രഹ്മർഷിദേശത്തിൻെറ കിഴക്കും പ്രയാഗയുടെ പടിഞ്ഞാറുള്ള ഭൂഭാഗം മദ്ധ്യദേശമെന്നും മനുസ്മൃതിയിൽ പറഞ്ഞിരിക്കുന്നു (ii. 17, 21). ബ്രഹ്മാവർത്തമെന്ന ഈ പുണ്യസ്ഥലത്തുനിന്നാകുന്നു ആര്യന്മാരുടെ നീതിന്യായ ധർമ്മങ്ങളുടേയും ആചാരനിബന്ധനകളുടേയും നിർണ്ണയവും സനാതന ധർമ്മത്തിൻേറയും മതത്തിൻേറയും വ്യവസ്ഥയും ഉണ്ടായതു്.

ഋഗ്വേദത്തിൽ (vii. 96. 4, 5, 6) സരസ്വാൻ എന്ന ഒരു നദീദേവനെ സ്തുതിച്ചിരിക്കുന്നു. സരസ്വദിഷ്ടി എന്ന ഒരു വൈദിക കർമ്മവും ഉണ്ടു്. സരസ്വാൻ സരസ്വതിയുടെ ഭർത്താവാണെന്നു വ്യാഖ്യാതന്മാർ അഭിപ്രായപ്പെടുന്നു. ശതപഥബ്രാഹ്മണത്തിൽ സരസ്വതിയെ വാക്കായും സരസ്വാനെ മനസ്സായും വർണ്ണിച്ചിരിക്കുന്നു.
ഋഗ്വേദം iii. 4. 8. സരസ്വതീസാരസ്വതേഭിരർവാക്
തിസ്രോദേവീർബ്ബർഹിരേദംസദന്തു

സാരസ്വതരോടുകൂടി സരസ്വതിയും വാക്, ഇളാ, ഭാരതി എന്ന മൂന്നു ദേവിമാരും ഈ ദർഭാസനത്തിൽ വന്നിരിക്കട്ടെ. ഇവിടെ സാരസ്വതശബ്ദം ഒന്നാമതായി പ്രയോഗിച്ചു കാണുന്നു. ഇതിന്നു സരസ്വതിയെ സംബന്ധിച്ച എന്നും മദ്ധ്യമസ്ഥാനങ്ങളെന്നും സായണാചാര്യർ അർത്ഥം പറയുന്നു. സരസ്വതിയെ സംബന്ധിച്ച നദികൾ എന്നു പാശ്ചാത്യ വിദ്വാന്മാർ വ്യാഖ്യാനിക്കുന്നു. സാരസ്വതേഭിഃ എന്നതു പുല്ലിംഗമായതുകൊണ്ടും പൂർവാർദ്ധത്തിൽ 'ഭാരതി ഭാരതീഭിഃ' എന്നതിൽ ഭാരതീഭിഃ എന്നതിൽ സ്ത്രീലിംഗം ഉപയോഗിച്ചതുകൊണ്ടും സാരസ്വതേഭിഃ എന്ന ജനപദപരമായിട്ടു ഉപയോഗിച്ചതായിരിക്കണം. പുരാണങ്ങളിലും മഹാഭാരതത്തിലും

സാരസ്വതാഃ എന്ന ബഹുവചനം ജനപദപരമായിട്ടു പ്രയോഗിച്ചിട്ടുണ്ട്.

ഈ സരസ്വതീതീരത്തു വേദവ്യാസരുടെ ആശ്രമമുണ്ടായിരുന്നുവെന്നു ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്. വസിഷ്ഠരുടേയും വിശ്വാമിത്രരുടേയും ആശ്രമം ഈ നദീതീരത്തായിരുന്നുവെന്ന് മഹാഭാരതത്തിൽ അനുശാസനപർവ്വത്തിൽനിന്നറിയാം. അഗസ്ത്യരുടെ ആശ്രമവും ഇവിടെ ഉണ്ടായിരുന്നുവെന്നു മത്സ്യപുരാണത്തിൽ പറഞ്ഞിട്ടുണ്ട്. ശല്യപർവ്വത്തിൽ സരസ്വതീതീരത്തുള്ള തീർത്ഥങ്ങളെ വർണ്ണിച്ചിരിക്കുന്നു. ഇങ്ങിനെ പുണ്യപാവനതീർത്ഥത്തോടുകൂടിയ സരസ്വതിയുടെ തീരത്ത് ആദ്യം മുതല്ക്കു തന്നേ നിവസിച്ചുപോന്നിരുന്ന ബ്രാഹ്മണർക്ക് എല്ലാം സാമാന്യമായ പേർ സാരസ്വതരെന്നായിരുന്നു. അതുകൊണ്ട് ഇപ്പോഴും പഞ്ചാബ്, കാശ്മീരം, അഗ്ര, അയോദ്ധ്യ മുതലായ രാജ്യങ്ങളിൽ പാർത്തുവരുന്ന ബ്രാഹ്മണരിൽ ഭൂരിപക്ഷവും സാരസ്വതന്മാരാകുന്നു.

ലോകോപകാരാർത്ഥം സ്വദേഹത്തേയും കൂടി ഉപേക്ഷിച്ചു തന്റെ അസ്ഥികളെക്കൊണ്ട് ഇന്ദ്രന്നു വജ്രായുധമുണ്ടാക്കുവാൻ അനുവദിച്ച ദധീചിമഹർഷിയുടേയും സരസ്വതീദേവിയുടേയും പുത്രനായ സാരസ്വതമഹർഷി സരസ്വതീതീരത്തു സകല വേദശാസ്ത്രസമ്പന്നനായി നിവസിച്ചിരുന്ന കാലത്ത് ഉത്തരഹിന്ദുസ്ഥാനത്തിൽ അതിഭയങ്കരമായ ക്ഷാമവും അനാവൃഷ്ടിയും ഉണ്ടായി. ജീവസന്ധാരണാർത്ഥം ബ്രാഹ്മണരെല്ലാം ദേശഭ്രഷ്ടരായി ഓടിക്കളഞ്ഞു. സരസ്വതിയുടെ ആജ്ഞാനുസാരം സാരസ്വതൻ തത്തീരത്തു തന്നെ നിവസിച്ചുകൊണ്ടിരുന്നു. പന്ത്രണ്ടു കൊല്ലത്തോളം ഈ മഹാക്ഷാമം നിലനിന്നതുകൊണ്ട് നാനാദിദേശങ്ങളിൽ ചെന്നു ശരണം പ്രാപിച്ച ബ്രാഹ്മണർക്കെല്ലാം വേദവിസ്മൃതിവന്നു, വേദബാഹ്യരായപ്പോഴും ബ്രാഹ്മണ്യം പുനഃ സമ്പാദിപ്പാനായിട്ട് അവർ സരസ്വതീതീരത്തിങ്കൽ ചെന്നു സാരസ്വതനെ ഗുരുവായി വരിച്ചു. ആ മഹർഷിയിൽനിന്നു വേദം പഠിച്ചു. അതുകൊണ്ടു സാരസ്വതൻ സകല ബ്രാഹ്മണരുടേയും ഗുരുവായതുകൊണ്ടും സാരസ്വതന്മാർ സകല ബ്രാഹ്മണരിൽവെച്ച് അതി പൂജ്യന്മാരായതുകൊണ്ടും ഗൌഡന്മാരിൽ സാരസ്വതർ പ്രഥമ ഗണനീയരാകുന്നു. മഹാഭാരതത്തിലെ

ശല്യപർവ്വത്തിൽ സാരസ്വതോപാഖ്യാനം എന്ന കഥ പല പുരാണങ്ങളിലും പറഞ്ഞിട്ടുണ്ട്.

തൈത്തിരീയശാഖയിലെ സംഹിതയിൽ ബ്രാഹ്മണത്തിൽ സംഹിതാഭാഗവുംകൂടിക്കലൎന്നു മററു വേദങ്ങളിൽനിന്നു വളരെ വിലക്ഷണമായിരിക്കുന്നു. ഇതിന്നു കാരണം സാരസ്വതപാഠമെന്നും സംഹിതാബ്രാഹ്മണങ്ങളുടെ അസമ്മിശ്രമായ പാഠം സത്യാഷാഢഗൃഹ്യസൂത്രത്തിൽ പറഞ്ഞ കാണ്ഡാനുക്രമണികയെ അവലംബിച്ചിരിക്കുന്നതെന്നും സംസ്കാരരത്നമാല എന്ന ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നു. ഹൎഷചരിത്രത്തിൻെറ പ്രഥമോച്ഛ്വാസത്തിൽ ബാണഭട്ടർ സാരസ്വതോപാഖ്യാനം വളരെ സരസമായും ചമൽകാരമായും വിശദീകരിച്ചിട്ടുമുണ്ട്.

സരസ്വതീതീരത്തുണ്ടായിരുന്നതുകൊണ്ടോ, സാരസ്വതമഹൎഷിയെ ഗുരുവാക്കി സ്വീകരിച്ചതുകൊണ്ടോ, സാരസ്വതർ എന്ന സംജ്ഞ ഉണ്ടായി എന്നു തോന്നുന്നു.

വിന്ധ്യാദ്രിയുടെതെക്ക് ഇപ്പോഠം താമസിക്കുന്നതുകൊണ്ടും സമീപസ്ഥരായ ദ്രാവിഡരിൽനിന്നു തങ്ങഠം വിഭിന്നരെന്നു കാണിപ്പാനായിക്കൊണ്ടും തങ്ങഠം ഗൌഡന്മാരിൽ ചേൎന്നവരാകുന്നു എന്നതിനെ സൂചിപ്പിപ്പാൻ വേണ്ടി കോങ്കണബ്രാഹ്മണർ ഗൌഡസാരസ്വതബ്രാഹ്മണർ എന്നു പറയുന്നു.

(തുടരും)

എം. ശേഷഗിരിപ്രഭു, എം. എ.

---

# കോമപ്പൻ

൭൪. വന്നീടുമാങ്ങളകഠംകാണുകിലൊട്ടകന്നു
നിന്നീടുകൊന്നുതൊഴുതേച്ചുകകൂട്ടരെന്നാൽ
പോന്നീടുമെന്നുമുരചെയ്യൊരുപാണനാക്കി
പ്പിന്നീടുകോമനെയുമന്നുപറഞ്ഞയച്ചു

ൌ. വണ്ടാരണിക്കുഴലിപെട്ടിയിൽവെച്ചുപൂട്ടി
ക്കൊണ്ടാളുടൻപരിശവാളിവയന്നുപിന്നെ
തീണ്ടാരിയായിടുകയാലൊരുമുണ്ടെടുപ്പാൻ
തണ്ടാർതൊഴുംമിഴിയുണിച്ചിരിവേണ്ടിവന്നു

ന്റെ. കേമത്തിയാകുമവൾമുണ്ടുകൊടുത്തുപിന്നെ
കോമൻെറവാൾപരിശയെന്നിവകണ്ടെടുത്തു
ഠരംമട്ടുപററിടുകയില്ലിവിടത്തിലെന്നോ
ത്താമങ്കയാളതുടനാങ്ങളമാക്കുനൽകി

ൈ. കോട്ടയ്ക്കലുള്ളവനമിങ്ങുനമുക്കുമപ്പാ-
ലാട്ടയ്ക്കുമുള്ളവയിലൊന്നിതുതീച്ചതന്നെ
ചേട്ടയ്ക്കിതെങ്ങിനെകിടച്ചിതുകോമനോങ്ങ
ങ്ങോട്ടയ്ക്കുകേറിവരികെന്നുവരുന്നതല്ല

വ്വൈ. കോട്ടെയ്ക്കൽവാഴുമൊരുകുഞ്ഞനതാംമരയ്ക്കാ
രേറെയ്ക്കുചുററമിനിയെന്തിനുനാമിരിപ്പു
കേട്ടേയ്ക്കുമേചിലരിതെന്നുമുരച്ചുടൻമേ-
ല്പോട്ടേയ്ക്കുനോക്കിയവർകൈവിരൽമൂക്കിൽവെച്ചു

ൻ. വിട്ടേയ്ക്കുവയ്യിവളെവെട്ടിനുറുക്കിനോക്കി
ങ്ങിട്ടേയ്ക്കണംകനിവുകാട്ടരുതെന്നൊരുത്തൻ
മൊട്ടെയ്ക്കുനമ്മുടെചൊടിപ്പുറിയിക്കുവാന
ങ്ങോട്ടെയ്ക്കുപോണമിനിയെന്നതിൽമറെറാരുത്തൻ

വ്വം. മാടോടിടഞ്ഞമുലയാളുടെമട്ടപാത്തും
ച്ചൂടോടിവണ്ണമവരോതിയിരുന്നിടുമ്പോൾ
വിടോടടുത്തുമരുവുംചതിയൻവെളിച്ച
പ്പാടോടിയെത്തിയിതുകേട്ടുകടന്നുരച്ചു

വ്വഫ. വല്ലാത്തതായൊരുനടപ്പിതുകൊണ്ടൊരററ
മില്ലാത്തമാൽവരുമിവൾക്കുവരുംപിറപ്പിൽ
കൊല്ലാതെവിട്ടിടുകിലോപലനോൽമ്പിനാല
തില്ലാതെയാക്കുവതിനിങ്ങുനമുക്കുനോക്കാം

വൃ൨. ചൊല്ലാന്നൊരമ്പലമതിന്നരികത്തൊരാളും
ചെല്ലാത്തമട്ടിലൊരുവീട്ടിലിരുത്തിടാംഞാൻ
എല്ലായ്പ്പൊഴുംമലമകൾക്കൂട്ടയോരുകാലി
നല്ലാർനിനച്ചുപലനേൽന്മുകൾനേററിടട്ടെ

വൃ൩. ഊടൊട്ടുകിട്ടിയതിനാൽചതിയൻവെളിച്ച
പ്പാടൊട്ടുതഞ്ചമൊട്ടുമിങ്ങിനെചൊല്ലിയപ്പോൾ
കേടൊട്ടുമേകരുതിടാതെളുനല്ലതെന്നായ്
മ്പോടോർത്തുകൊണ്ടവരങ്ങിനെതീർച്ചയാക്കി

വൃ൪. ഉൾപ്പിച്ചിയന്നവരുമുണ്ണിയെനേരെയാക്കാ
നേല്പിച്ചുകള്ളനെ,യവൻകരളുംകുളുത്ത്
പാർപ്പിച്ചുചൊന്നപടി,പിന്നെനടന്നതെല്ലാം
കേൾപ്പിച്ചു,കേഴമിഴികേട്ടുമിഴിച്ചുപോയി

വൃ൫. അപ്പോൾപിണഞ്ഞചതിയാൽനെട്ടുവീർപ്പിയന്നൊ
ട്ടപ്പോർമുലക്കുടമുലഞ്ഞുവലഞ്ഞൊരുണ്ണി
ഇപ്പോഴയച്ചിടുകകോമനൊരാളെയെന്നാ-
യുൾപ്പോരുകൂട്ടുമവനോടഴലോടുരച്ചു

വൃ൬. ഒന്നോതിനാനവനു,മെന്തൊരുപിച്ചുകോമൻ
നിന്നോടുചേരുവതിനാരുമയക്കയില്ല
എന്നോടുകൂടെമരുവീടുകതന്നെനല്ല
തെന്നോളുമായവനൊടുണ്ണിയുറച്ചുരച്ചു

വൃ൭. ചത്താലുമെങ്കണവനാകിയകോമനല്ലാ
തുൾത്താരുമറെറാരുവനേകുകയില്ലെടോഞാൻ
എത്താൻമടിക്കുകയുമില്ലവനാളുചെന്നാൽ
പോയ്ത്താനിതാങ്ങളുകളോടറിയിച്ചിടേണം

വൃ൮. എന്നോളുമായവളിപ്പൊൾക്കൊതിപറവകില്ല
യെന്നോർത്തകത്തിനുടെവാതലടച്ചുപൂട്ടി
നിന്നോടിണക്കിമുതൽവേണ്ടതുഞാൻമരക്കാർ
തന്നോടുവാങ്ങിടുവനെന്നുപറഞ്ഞുപോയി

വ്യൻ. വിററീട്ടമെന്നെയിവനിന്നുചതിച്ചു,മാലു
മാററീടുവാനിവിടെയിപ്പൊഴൊരുത്തനില്ല
പററീടുമോപണിയിതെന്നവൾകോമനിൽപോ
യ്യററീടുമുള്ളൊടുനിനച്ചുകുറച്ചുനിന്നു

൯ഠ. മാലൊന്നുമില്ലുമവളജ്ജനമൂടെകണ്ടു
പോലാവളപ്പിലൊരുവേലനിരിപ്പതപ്പോൾ
ആലാകുവെച്ചവനെയുണ്ണിയുടൻവിളിച്ചാ
പ്പാലാട്ടുകോമനൊരെഴുത്തുകൊടുത്തയച്ചു

൯൧. രാവായനേരമവൾമേവുമകത്തിനുള്ളോ
രാവാതലിന്നുടയപൂട്ടൊരുവൻതുറന്നു
കൈവാളെടുത്തരികിൽവെച്ചവൾവേണ്ടിവന്നാൽ
ചാവാനുറച്ചുകരൾകോമനിലാക്കിവാണു

൯൨. നില്ലെന്നുകൂടെവരുവോരെവളപ്പിൽനിത്തി
മെല്ലന്നുവാതലുതുറന്നുടനേമരയ്ക്കാർ
കില്ലെന്നിയേകണയുമായണയുന്നൊരപ്പൂ
വില്ലന്നുനല്ലടിമയായ്മുറിയിൽകടന്നു

൯൩. മാലാമലർക്കണകളാലുളവായതാററാൻ
മേലാതെമാപ്പിളയുമുണ്ണിയൊടൊട്ടടുത്തു
പാലാട്ടുകോമനുടെപെണ്ണിവളെന്നുപുത്തൻ
പാലായിടഞ്ഞമൊഴിയാളുമുരച്ചെണീററു

൯൪. പാരില്ലെരുത്തുപുകഴാന്നൊരുകോമനെൻെറ
പേരില്ലെടുന്നകനിവേതുമറിഞ്ഞിടാതെ
ആരില്ലൊഴിങ്ങണവതിങ്ങിനെകോമനോടു
കേറിപ്പിടിയ്ക്കുകിലവൻതലകൊയ്യുമുടുക്കും

൯൫. നില്ലായ്ക്കുപോകപുറകോട്ടിനിമാപ്പിളേനീ
വെയ്ക്കായ്ക്കുകാലൊരടിപോലുമടുത്തിടേണ്ട
ഇക്കാണുമെന്നുടയവാളിനുതീനുനൽകാൻ
നോക്കായ്ക്കയെന്നുമവൾവാളുമുലച്ചുരച്ചു

൯൬. വെട്ടുംപറഞ്ഞപടിയിന്നിവളെന്നുതോന്നും
മട്ടുള്ളൊരാമൊഴികൾകേട്ടടനേമരയ്ക്കാർ
തട്ടുന്നൊരല്ലലൊടകന്നുകുറച്ചു,കോമൻ
പൊട്ടുന്നപുഞ്ചിരിയൊടപ്പൊഴണഞ്ഞുരച്ചു

൯൭. നന്നുണ്ണിനിന്നുടയൊരുപ്പിടികണ്ടുപേടി
യ്ക്കുന്നുണ്ടുപോരിനുമിടുക്കെഴുമീമരയ്ക്കാർ
ഇന്നുള്ളപേരിവനൊടേല്ക്കുകിലൊട്ടുമഞ്ചു
മെന്നുണ്ടുപേടിയിവനല്ലണികുന്തലാളെ

൯൮. എന്നാലുമെന്നിലൊരുപേടിപെടാതെയിങ്ങു
വന്നാൻപെരുത്തുവഷളത്തവുമോൎത്തിവൻതാൻ
കൊന്നാലൊഴിഞ്ഞിനിയതിൻപകപോകയില്ല
തന്നാലുമെന്നുടയവാളിതിനിയ്ക്കുതന്നെ

(തുടരും)

കുണ്ടൂര് നാരായണമേനോൻ, ബി. എ.

---

തെക്കുംകൂർ വടക്കുംകൂർ

# രാജാക്കന്മാർ

(തുടൎച്ച)

---

തെക്കുംകൂറിനേക്കുറിച്ചു മുമ്പു പറഞ്ഞിട്ടുള്ളതു കൂടാതെ അധികമൊന്നും പറയാനില്ല. ഇനി വടക്കുംകൂറിനേക്കുറിച്ചാണ് ചില സംഗതികൾ പറയുന്നത്. വടക്കുംകൂർ തമ്പുരാക്കന്മാർ തെക്കുംകൂറിനോളം പ്രതാപവും പ്രാബല്യവുമുള്ളവരല്ലായിരുന്നു. ഒറ്റിതാനം ചില സൈന്യങ്ങളും മററും വടക്കുംകൂറിലേയ്ക്കും ഉണ്ടായിരുന്നുവെങ്കിലും അവരുടെ സ്ഥിതി കുറച്ച് ഒതുങ്ങിയ നിലയിലായിരുന്നു. വടക്കുംകൂർ രാജാക്കന്മാരുടെ പ്രധാന രാജധാനി ഏററുമാനൂർ താലൂക്കിലുൾപ്പെട്ട 'കയ്പുഴ' എന്ന സ്ഥലത്തായിരുന്നു. അതിനാൽ ഇവരെ 'കയ്പുഴത്തമ്പുരാക്കന്മാർ' എന്നും മുൻകാലങ്ങളിൽ പറഞ്ഞു

വന്നിരുന്നു. ഇവക്കു 'മഹാപ്രഭു' എന്നൊരു സ്ഥാനപ്പേരും ഒരു വാളും ഒരു വിഷ്ണുപാദവും ഏതാനും നായർ പടയാളികളേയും കൊടുത്ത് ഇവരെ ചേരമാൻ പെരുമാൾ വടക്കുംകൂർ രാജാവായിട്ടു വാഴിച്ചതാണെന്നുള്ളതിന് ഇപ്പോഴും ചില ലക്ഷ്യങ്ങൾ കാണുന്നുണ്ട്.

ചെമ്പകശ്ശേരി (അമ്പലപ്പുഴ) രാജാവു വടക്കുംകൂർ രാജാവിൻെറ ബന്ധുവായിരുന്നു. ചെമ്പകശ്ശേരി രാജാവു ബ്രാഹ്മണനാണല്ലോ. ബ്രാഹ്മണകുടുംബത്തിൽ മൂത്തയാൾ മാത്രം വിവാഹം കഴിക്കുകയും ഇളമുറക്കാർ സംബന്ധം (ബാന്ധവം) ചെയ്യുകയുമാണല്ലോ മലയാളനടപ്പ്. ഒരു കാലത്ത് ചെമ്പകശ്ശേരി രാജകുടുംബത്തിൽ ഇളമുറയായിരുന്ന ഒരാൾക്കു മൂപ്പും രാജ്യാധിപത്യവും സിദ്ധിച്ചു. അദ്ദേഹം വടക്കുംകൂർ രാജകുടുംബത്തിൽനിന്ന് ഒരു സ്ത്രീയെ സംബന്ധം ചെയ്തുകൊണ്ടുപോയി. അമ്പലപ്പുഴത്താലൂക്കിൽ 'പുളിങ്കുന്ന്' എന്ന ദേശം ഈ തമ്പുരാൻ തൻെറ ഭാൎയ്യക്കായി വിട്ടുകൊടുക്കുകയും അവിടെ ഒരു ഭവനമുണ്ടാക്കി ആ സ്ത്രീയെപ്പാൎപ്പിക്കുകയും ചെയ്തു. അങ്ങനെ പുളിങ്കുന്നും വടക്കുംകൂർ രാജാവിൻെറ അധീനത്തിൽ ഉൾപ്പെട്ടതായിത്തീൎന്നു. ചെമ്പകശ്ശേരി രാജാവിൻെറ ഭാൎയ്യയായ ആ സ്ത്രീയും അവരുടെ സന്താനങ്ങളും ആ രാജാവിൻെറ കാലം കഴിഞ്ഞിട്ടും അവിടെത്തന്നെ താമസിച്ചിരുന്നു. ആ ദേശത്തെ നികുതി പിരിച്ചെടുത്തും ദേശാധിപത്യം വഹിച്ചും ആ കുടുംബക്കാർ അവിടെ താമസിച്ചിരുന്ന കാലത്താണ് തിരുവിതാംകൂർ മഹാരാജാവ് അമ്പലപ്പുഴ പിടിച്ചടക്കിയത്. അപ്പോൾ വയോവൃദ്ധയായിരുന്ന ആ സ്ത്രീക്കും സന്താനങ്ങൾക്കും വളരെ ഭയമായിത്തീൎന്നു. തിരുവിതാംകൂർ മഹാരാജാവ് വല്ലതും ഉപദ്രവം ചെയ്തുവെങ്കിലൊ എന്നു ഭയപ്പെട്ട് അവർ അവിടം വിട്ട് പൂൎവ്വകുടുംബമായ കടുത്തുരുത്തിക്കുതന്നെ പൊയ്ക്കളയാമെന്നു നിശ്ചയിച്ചു. പണമായിട്ടും പണ്ടങ്ങളായിട്ടും മററും കൈവശമുണ്ടായിരുന്നതെല്ലാം പെറുക്കിക്കെട്ടിയെടുത്തു യാത്രയായി. പുളിങ്കുന്നിൽത്താമസിച്ചിരുന്ന ഈ വടക്കുംകൂർ ശാഖക്കാൎക്കു പ്രത്യേകം സൈന്യങ്ങളും മററും ഉണ്ടായിരുന്നില്ല. എങ്കിലും ചെമ്പകശ്ശേരി രാജാവിൻെറ ഭാൎയ്യയും മക്കളുമെന്നുള്ള അവസ്ഥക്കു തക്കവണ്ണം ചില ഭടന്മാരും ഭൃത്യന്മാരും ഉദ്യോഗസ്ഥന്മാരുമൊക്കെ അവിടേയും ഉണ്ടായിരുന്നു. അവരെല്ലാം ആ ദേശക്കാരായ നായന്മാർതന്നെയായിരുന്നു. അക്കാലത്തു

പുളിങ്കുന്നിൽ മുന്തൂററിച്ചിലപാനം ശൂദ്രവീടുകളും നാലഞ്ചു നസ്രാണിമാപ്പിള വീടുകളുമുണ്ടായിരുന്നു. നായന്മാരെല്ലാം വലിയ ധനവാന്മാരും പ്രബലന്മാരുമായിരുന്നു. മാപ്പിളമാർ കേവലം ദരിദ്രന്മാരും അന്നന്നു കൂലിവേല ചെയ്തു കാലക്ഷേപം കഴിക്കുന്നവരുമായിരുന്നു. ദേശാധിപത്യമുള്ളതുകൊണ്ട് ഈ നായന്മാരും മാപ്പിളമാരുമെല്ലാം ഈ രാജകുടുംബത്തിൻെറ അധികാരത്തിലുൾപ്പെട്ടവരായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. ഈ സ്ഥിതിക്ക് ആ രാജ്ഞിക്കും സന്താനങ്ങൾക്കും പൂവ്കുടുംബത്തിലേയ്ക്കു പോകുന്നതിനു വേണ്ടുന്ന സഹായങ്ങൾ ചെയ്യുന്നതിനു ധാരാളമാളുകൾ ഉണ്ടായിരിക്കുമല്ലൊ.

രാജ്ഞിയും സന്താനങ്ങളും യാത്ര നിശ്ചയിച്ചു സാമാനങ്ങളെല്ലാം ഭൃത്യന്മാരേക്കൊണ്ടെടുപ്പിച്ചു തോണികളിലാക്കി. രാജ്ഞിയും സന്താനങ്ങളും വന്നു തോണിയിൽക്കേറുകയും ചെയ്തു. തോണിക്കാരേയും ഭൃത്യന്മാരേയുമെല്ലാം മുൻകൂട്ടി ചട്ടം കെട്ടുകയും ചെയ്തിരുന്നു. എങ്കിലും തത്സമയമായപ്പോൾ ഒരുത്തരേയും കണ്ടില്ല. രാജ്ഞിയേയും സന്താനങ്ങളേയും തോണിയിലാക്കിയതിൻെറ ശേഷം തോണിക്കാരും ഭൃത്യന്മാരും ഭടന്മാരും ഉദ്യോഗസ്ഥന്മാരും, എന്നു വേണ്ട, സകല ജനങ്ങളും പൊയ്ക്കളഞ്ഞു. തങ്ങൾക്കു സഹായത്തിന്ന് ആരുമില്ലെന്നായപ്പോൾ രാജ്ഞിക്കും സന്താനങ്ങൾക്കും ഭയവും സങ്കടവും സഹിക്കവഹിയാതെയായി. 'പരമേശ്വര! ഇനി ഇപ്പോൾ എന്തൊരു നിവൃത്തിയാണുള്ളത്? എന്തെല്ലാമാപത്തുകളും അനത്ഥങ്ങളും അവമാനങ്ങളുമാണ് സംഭവിക്കാൻ പോകുന്നതാവൊ' എന്നിങ്ങനെ വിചാരിച്ചുവയോധികയായ ആ രാജ്ഞി പൊട്ടിക്കരഞ്ഞു തുടങ്ങി. അതു കണ്ട് സന്താനങ്ങളുമെല്ലാം വാവിട്ടു നിലവിളിച്ചുപോയി. എട്ടും പത്തും വയസ്സുപ്രായമുള്ള ചില രാജകുമാരന്മാരുണ്ടായിരുന്നവരെ രാജ്ഞി പറഞ്ഞയച്ച് അവിടെ അടുത്തുണ്ടായിരുന്ന വീടുകളിലെ നായന്മാരെ ഒക്കെ വിളിപ്പിച്ചു. ഒരുത്തരും വന്നില്ല. അപ്പോൾ വയോധികയും നിമ്മലഹൃദയയും പരമേശ്വരഭക്തയുമായ ആ രാജ്ഞി സഹിക്കവെയ്യാതെകണ്ടുള്ള വ്യസനത്തോടുകൂടി 'പരമേശ്വര! ഈ നായന്മാരൊക്കെ നശിച്ചുപോണെ' എന്നു ശപിച്ചു. പിന്നെയും നിവൃത്തിയൊന്നും കാണാതെ വ്യസനിച്ചുംകൊണ്ട് തോണിയിൽത്തന്നെ ഇരിക്കുമ്പോൾ കുറച്ചു ദൂരെക്കൂടി ഒ

ഒരു നസ്രാണിമാപ്പിള പോകുന്നതു കണ്ടു. ഒരു രാജകുമാരനേപ്പറഞ്ഞയച്ച് ആ മാപ്പിളയെ രാജ്ഞി വിളിപ്പിച്ചു. മാപ്പിള വേഗത്തിൽ ഓടി തോണിക്കടവിൽ വന്നു. അപ്പോൾ രാജ്ഞി വാസ്തവസ്ഥിതിയെല്ലാം ആ മാപ്പിളയോടു പറഞ്ഞു. ഉടനെ മാപ്പിള 'ഇതുകൊണ്ട് തമ്പുരാട്ടി ഒട്ടും വ്യസനിക്കേണ്ട. അടിയൻ കൂടെ വിടകൊള്ളാം. പോരാത്ത ആളുകളേക്കൂടെ അടിയൻ ഇപ്പോൾ വിളിച്ചുംകൊണ്ട് വിടകൊള്ളാം. പക്ഷെ എല്ലാം മാപ്പിളമാരായിരിക്കും എന്നെ ഉള്ളു' എന്നു പറഞ്ഞു. 'അതിനു വിരോധമില്ല. ഇപ്പോൾ ഇങ്ങനെയൊരുപകാരം ചെയ്യുന്നതായാൽ ഈശ്വരൻ നിങ്ങൾക്ക് അതിൻെറ പ്രതിഫലം തരും. നിങ്ങളുടെ അദ്ധ്വാനക്കൂലി എന്തു വേണമെങ്കിലും ഞാൻ തരികയും ചെയ്യാം' എന്നു രാജ്ഞിയും പറഞ്ഞു. ഉടനെ ആ മാപ്പിളപോയി വേറെ ചില മാപ്പിളമാരെക്കൂടെ വിളിച്ചുംകൊണ്ടുവന്നു തോണിയിൽക്കേറി. യാതൊരാപത്തിനും ഇടയാകാതെ അവൻ രാജ്ഞിയേയും സന്താനങ്ങളേയും കല്പുഴെ കൊണ്ടു ചെന്നാക്കി. രാജ്ഞി ആ മാപ്പിളമാൎക്കു പതിവുള്ള കൂലി കൂടാതെ വളരെസ്സമ്മാനങ്ങളും മററും കൊടുത്ത് അവരെ വളരെ സന്തോഷിപ്പിച്ച് മടക്കി അയച്ചു. അമ്പലപ്പുഴയോടു ചേൎന്ന പുളിങ്കുന്നും തിരുവിതാംകൂർ മഹാരാജാവിനു കൈവശപ്പെടുകയും ചെയ്തു.

(തുടരും)

കൊട്ടാരത്തിൽ ശങ്കുണ്ണി.

---

രാഗദ്വേഷവിമോഹലോഭമദമാത്സൎയ്യങ്ങളേനിങ്ങളെ
പ്രാഗത്ത്യേനജയിക്കവാനതിവിവേകത്താലുമെത്താഹ്വണാം
യോഗാകൃത്യമുഖങ്ങളാകുമുചിതസ്ഥാനങ്ങളിൽചേൎക്കുവിൻ
വേഗാലെൻെറമനസ്സിനെക്കനമെഴുംകാരുണ്യപൂരത്തിനാൽ

ഒറവങ്കര നീലകണ്ഠൻനമ്പൂരി.

# വിക്രമോൎവ്വശീയസാരം.

വൎഷകാലാരംഭത്തിൽ വളരെ വൎദ്ധിച്ച ഉൎവ്വശീവിരഹസന്താപംകൊണ്ട് രാജാവു ഭ്രാന്തുപിടിച്ച് അവിടെക്കാണുന്ന മേഘം മുതൽ കൃഷ്ണസാരമൃഗംവരെയുള്ള പലവസ്തുക്കളോടും ഉൎവ്വശിയെക്കണ്ടുവോ എന്നും മററും ചോദിച്ചുകൊണ്ട് ആ കാട്ടിൽ സഞ്ചരിച്ചുവെന്ന കഥയെ 'അനന്തര' മെന്ന മുതൽ 'പോകതന്നെ' എന്നുവരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു.

മേഘം,മയിൽ,കുയിൽ,ഹംസം,
കോകം,വണ്ടാന,പൎവ്വതം,പുഴമാൻ,
പാകമ്പോലിങ്ങിനെപ-
ത്താകുംവസ്തുക്കളോടുന്റപചോദ്യം

ഇങ്ങിനെ ഭ്രാന്തുപിടിച്ച് ഉൎവ്വശിയെ അന്വേഷിച്ചുകൊണ്ടു രാജാവ് നടക്കുമ്പോൾ ആ ദിവ്യമായ സംഗമനീയമണിയെ ഒരു പാറ പൊളിഞ്ഞതിൻെറ ഇടയിൽ ദൈവഗത്യാ കണ്ടുവെന്നും ഉൎവ്വശിയുടെ തലയിൽ അണിയിപ്പാനിതു കൊള്ളാമെന്നുറച്ച് ആ മണി എടുത്തുവെന്നും ഉൎവ്വശി അപ്പോളില്ലായ്കയാൽ തൻെറ ചൂടുള്ള കണ്ണുനീരുകൊണ്ട് ഇതു ചീത്തയാകുന്നതുചിതമല്ലെന്നു വിചാരിച്ചുടനെ ഉപേക്ഷിച്ചുവെന്നും അപ്പോൾ ഇത് പാൎവ്വതീപാദസംഭവമായ സംഗമനീയ മണിയാണെന്നും അങ്ങുന്നിതിനെ ധരിച്ചാൽ ഇഷ്ടജനസംയോഗം ലഭിക്കുമെന്നുമൎത്ഥമായ ഒരു അശരീരവാക്കുകേട്ടിട്ട് ആ മണിയെ അത്യാദരവോടുകൂടി സ്വീകരിച്ചുവെന്നും ഉള്ള കഥയെ 'മുമ്പിൽ' എന്ന മുതൽ 'വിധം' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു.(ബ്രഹ്മാദികൾക്കുകൂടി ഇഷ്ടാനിഷ്ട സിദ്ധികളെ മുൻകൂട്ടി അറിവുകൊടുത്തുകൊണ്ട് അവരെ ഓരോ കൎമ്മങ്ങളിൽ നിയോഗിക്കുന്നതും ജനങ്ങൾക്ക് അവരവരുടെ കൎമ്മങ്ങളെ അനുസരിച്ച് ചിലൎക്ക് ചിലകാലങ്ങളിൽ കേൾക്കാവുന്നതും ഒരിക്കലും ശരീരാദിസംബന്ധമില്ലാത്ത സാക്ഷാൽ പരമേശ്വരങ്കൽനിന്നുത്ഭവിക്കുന്നതും അനേക പുരാണാദിപ്രമാണ പ്രസിദ്ധവുമായ വാക്കാകുന്നു അശരീരവാക്ക്). പിന്നെ രാജാവ് അവിടത്തന്നെ സഞ്ചരിക്കു

മ്പോഠം, സുബ്രഹ്മണ്യസ്വാമിയുടെ ആജ്ഞം അലംഘ്യമായ നിശ്ച യത്താൽ ലതയായി ഭവിച്ച ഉൎവ്വശിയുടെ സമീപത്തിൽ ചെന്നിട്ട് ഈ ലത എന്നോടിടഞ്ഞ് ഉൎവ്വശിയെപ്പോലെയിരിക്കുന്നു, അതി നാൽ ആലിംഗനംചെയ്യുതന്നെ എന്നു പറഞ്ഞ് മുമ്പിലത്തെപ്പോ ലെ ഭ്രാന്തസ്വഭാവത്തിൽ ആലിംഗനംചെയ്യു കഥയെ 'ചുററിനട ന്ന്' എന്ന മുതൽ 'ചെയ്യുന്നു' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പ റയുന്നു. അപ്പോഠം രാജാവിൻെറ കയ്യിൽ സംഗമനീയ മണിയു ണ്ടാകയാൽ സുബ്രഹ്മണ്യസ്വാമിയുടെ നിശ്ചയത്തെ അനുസരിച്ച് ഉൎവ്വശി ലതാരൂപം വിട്ട് സ്വരൂപം പ്രാപിച്ചതിനാൽ രാജാവിന്ന് താൻ മുമ്പിൽ അനുഭവിച്ചിട്ടുള്ള ഉൎവ്വശീസ്പൎശസുഖമുണ്ടായതോടുകൂടി കണ്ണടഞ്ഞു പോയിയെന്നും മുമ്പിൽ ഇതുപോലെ ഊഹിച്ച് ഉൎവ്വ ശിയാണെന്നു വിശ്വസിച്ചതെല്ലാം ഒടുവിൽ തെററിക്കാണുകയാൽ കാഞ്ഞവെള്ളത്തിൽ ചാടിയ പൂച്ച പച്ചവെള്ളം കണ്ടുപേടിക്കുന്ന വണ്ണം ഇതും തെററാകുമൊ എന്നു ശങ്കിച്ച് കുറച്ചുനേരം കണ്ണടച്ചു തന്നെ തനിക്കിഷ്ടമായ ആ സ്പൎശസുഖത്തെ അനുഭവിക്കയും പി ന്നെ പതുക്കെ കണ്ണു മിഴിച്ചപ്പോഠം സത്യമായ ഉൎവ്വശിയെക്കണ്ട് സന്തോഷിക്കുകയും ചെയ്യുവെന്നുള്ള കഥയെ 'അനന്തരം' എന്ന മുതൽ 'തന്നെ' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ട് പറയുന്നു. രാജാ വും ഉൎവ്വശിയും തമ്മിൽ ഉപചാരങ്ങളെ ചെയ്തു കൂടിച്ചേൎന്നുകൊ ണ്ട് സന്തോഷിക്കയും രാജാവ് മുമ്പിൽചെയ്യു അനുനയത്തെ താൻ ധിക്കരിച്ചതിനേയും മററും പററി ഉൎവ്വശി പശ്ചാത്തപിക്കുകയും ഉ ൎവ്വശിയെ ഇതുവരെ കാണാതിരിപ്പാനും ഇപ്പോഠം കാണ്മാനുമുള്ള കാരണമെന്തെന്നറിവാൻ ആഗ്രഹിക്കുന്ന രാജാവിനോട് സുബ്ര ഹ്മണ്യഭഗവാൻ പണ്ട് ബ്രഹ്മചൎയ്യവ്രതം അനുഷ്ഠിച്ചുകൊണ്ട് വള രെക്കാലം ഇരുന്നരുളിയ ഈ അകലുഷമെന്ന ഗന്ധമാദന സ്ഥല ഭാഗത്തിൽ സ്ത്രീകഠം കടന്നാൽ ലതകളായിത്തീരുമെന്നും സംഗമ നീയമണിയല്ലാതെ അതിന്നു മറെറാരു മോചനവുമില്ലെന്നും ഗുരു ശാപംകൊണ്ടു ബുദ്ധി ഭ്രമിച്ചു ഞാൻ ഇതില്ക്കടന്നു ഇതുവരെ ലതയാ യി നില്ക്കുകയായിരുന്നു എന്നും ഉള്ള പൂൎവ്വവൃത്താന്തത്തെ ഉൎവ്വശി പ റഞ്ഞു ധരിപ്പിക്കുകയും ചെയ്യുവെന്നുള്ള കഥയെ 'കണ്ണീരൊലി പ്പിച്ചിട്ട്' എന്ന മുതൽ 'തീരുകയുംചെയ്യു' എന്നു വരെയുള്ള ഗ്ര ന്ഥംകൊണ്ടു പറയുന്നു. കാൎയ്യമെല്ലാം മനസ്സിലായതിൻെറശേഷം

രാജാവ് സംഗമനീയമണി ഉവ്ശിയെക്കാണിക്കുകയും ഉവ്ശി അതു വാങ്ങി തലയിൽ വെച്ചു വന്ദിക്കുകയും ചെയ്യുവെന്ന കഥയെ 'ഇപ്പോളെ'ന്ന മുതൽ 'കോന്തിയേന്തുന്നു' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. പിന്നെ താൻ ഹേതുവായിട്ട് രാജാവിന്ന് പ്രജാരഞ്ജനമെന്ന സ്വധമ്മത്തിന്റെ ലോപം വരാതിരിപ്പാൻവേണ്ടി ഉവ്ശി രാജാവിനോടുകൂടി പ്രതിഷ്ഠാനഗരത്തി'ലേക്കു മേഘവിമാനമാഗ്ഗേണ പോയിഎന്ന കഥയെ 'പ്രതിഷ്ഠാനഗരത്തി'ലെന്നുമുതൽ അങ്കാവസാനംവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു.

നാലാമങ്കാവസാനത്തിൽ രാജാവും ഉവ്ശിയും പ്രതിഷ്ഠാനഗരത്തിലേക്കു പുറപ്പെട്ടു എന്നു പറഞ്ഞതിന്റെ ശേഷമായിതന്നെ അഞ്ചാമങ്കത്തിൽ അവിടെ എത്തിയ കഥ മുതൽക്കു തുടങ്ങുന്നതിനാൽ ഇടയിൽ സൂച്യ കഥാഭാഗമില്ല. രാജാവ് പ്രതിഷ്ഠാനഗരത്തിൽ തിരിയെവന്ന് വേണ്ടവിധം പ്രജാരക്ഷണംതുടങ്ങിയപ്പോഠം പ്രജകഠംക്കുണ്ടായ പരമാനന്ദത്തേയും രാജാവിന്നു സന്തതിയില്ലെന്നല്ലാതെ മററു യാതൊരു ദോഷവുമില്ല സകലഗുണപരിപൂണ്ണനാണ്, എന്നതിനേയും പററി വിദൂഷകൻ പ്രശംസിച്ചിട്ട് ഇന്നൊരു വിശേഷദിവസമാകയാൽ രാജാവും ദേവിമാരും മംഗളസ്നാനം കഴിച്ച് സവിസ്തരമണിവാൻ ഭാവിക്കുന്നതുകൊണ്ട് ഞാൻ അവിടെ തിരുമുമ്പിൽ ചെല്ലട്ടെ എന്നു നിശ്ചയിച്ച് പുറപ്പെട്ടുവെന്നകഥയെ 'ഭാഗ്യം' എന്നമുതൽ 'ചുററിനടക്കുന്നു' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. അപ്പോഠം ഉവ്വശിക്കണിവാനായി പട്ടിൽ വെച്ച വിശറികൊണ്ടു മൂടിക്കൊണ്ടു പോകുന്ന സംഗമനിയമണിയെ വഴിമദ്ധ്യത്തിൽ വച്ച് മാംസമാണെന്നു ശങ്കിച്ച് ഒരു കഴുവാറ കൊത്തിക്കൊണ്ടു പോയിയെന്ന് പരിഭ്രമത്തോടുകൂടി വിളിച്ചുപറയുന്ന വാക്കുകേട്ട് വിദൂഷകൻ വ്യസനിച്ചു പരിഭ്രമിക്കുകയും രാജാവ് പരിഭ്രമിച്ച് അണിയുന്ന മദ്ധ്യത്തിൽ തന്നെ എഴുന്നേററ് വരിജനങ്ങളോടുകൂടി പ്രവേശിക്കുകയും ചെയ്യുന്നുവെന്ന കഥയെ 'അണിയറയിൽ' എന്ന മുതൽ 'പ്രവേശിക്കുന്നു' എന്നുവരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. രാജാവും മററും ആ കഴുവാററയെ നോക്കി കണ്ടുപിടിച്ച് വില്ലുമമ്പും വരുത്തിയപ്പോഴെക്കും അതിവേഗത്തിൽ പറക്കുവാൻ സാമത്ഥ്യമുള്ള ആ പക്ഷി ബാണമാഗ്ഗം അതിക്രമിച്ച് ദൂരത്തിൽ പോയതിനാൽ തല്ക്കാലം മണി കൈവശം വരുത്തു

വാൻ സാധിച്ചില്ലെങ്കിലും രാത്രി കൂട്ടിൽ വെച്ച ഈ പക്ഷിയെ പിടിക്കേണമെന്നു രാജാവ് നഗരാധിപതിക്കു കല്പന കൊടുത്ത് കഞ്ചുകിയെഅയച്ചതിനാൽഎല്ലാവരും ഒരുവിധംസമാധാനപ്പെട്ടുവെന്ന കഥയെ'എങ്ങവൻ' എന്നമുതൽ'മനസ്സിലാക്കിട്ടുണ്ടല്ലൊ' എന്നു വരെയുള്ളഗ്രന്ഥംകൊണ്ട് പറയുന്നു. നഗരാധികാരിയോടു രാജകല്പന പറവാമ്പോവുന്ന കഞ്ചുകി വഴിമദ്ധ്യത്തിലമ്പുകൊണ്ടു ദേഹംവിളർന്നുചത്തു മണിയോടുകൂടിവീണുകിടക്കുന്ന ആ പക്ഷിയെ കണ്ട് മണിയുംഅമ്പുമെടുത്ത് രാജാവിൻെറ മുമ്പിൽകൊണ്ടുചെന്നുകാണിച്ച് വിവരം പറയുന്നുവെന്ന കഥയെ 'അനന്തര'മെന്ന മുതൽ 'പക്ഷി'യെന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. പിന്നെ രാജാവ് മണി കഴുകി ശുദ്ധി വരുത്തി ഭണ്ഡാരത്തിൽ കൊണ്ടുവെയ്ക്കുവാൻ കിരാതിയെ കല്പിച്ചയച്ചിട്ട് ആ അമ്പ് ആരുടെയെന്നറിവാനായി അതിലെഴുതീട്ടുള്ള അക്ഷരങ്ങൾ വായിച്ച് തനിക്കു പുത്രനുണ്ടെന്നറിഞ്ഞ് സന്തോഷിച്ച് കഞ്ചുകിയെ വിട്ടയച്ച് തനിക്കു പുത്രനുണ്ടെന്നുള്ളതിനെ വിദൂഷകനോടു പറഞ്ഞ് രണ്ടാളുംകൂടി ഇതെങ്ങിനെയാണ് സംഭവിച്ചതെന്നതിനെ പലവിധവും ആലോചിച്ച് സംശയിച്ചുവെന്ന കഥയെ 'വെള്ളികൊണ്ടെ'ന്നമുതൽ 'ആശ്ലേഷിക്കുന്നു'വെന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. അപ്പോൾ ച്യവനമഹർഷിയുടെ കല്പനപ്രകാരം ഉർവ്വശിയുടെയും പുരൂരവസ്സിൻെറയും പുത്രനായ ആയുസ്സെന്ന കുമാരനോടുകൂടി ഒരു താപസി അവിടെ വരികയും അവർ എല്ലാവരും തമ്മിൽ വേണ്ടവിധം ഉപചാരങ്ങൾ ചെയ്ത് സന്തോഷിക്കുകയും ചെയ്തു എന്ന കഥയെ 'കഞ്ചുകി പ്രവേശിച്ചിട്ട്' എന്ന മുതൽ 'സ്നേഹം' എന്നുവരേയുള്ള ഗ്രന്ഥംകൊണ്ട് പറയുന്നു.

(തുടരും)

കൊടുങ്ങല്ലൂർ കൊച്ചുണ്ണി തമ്പുരാൻ.



# വലയേശ്വരീപഞ്ചകം

---

൧. വരാത്ഭുതവപുസ്സതിൽപകുതിവാങ്ങിവാഴുന്നൊരു
പുരാവരവലാന്തകാദ്യമരവർഗ്ഗവന്ദ്യേ! ശിവേ!
വരാംഗിവലയാലയേവിലസിടുന്നവാമാക്ഷി! മാൽ
വരാതെവരുവാൻവരംവിരവിൽനല്കവിശ്വേശ്വരി!

൨. തരംഗതരളാക്ഷി! നിൻതിരുമിഴിത്തലത്തല്ലിനാൽ
തരാകെട്ടുകയാൽത്വദുടൽത്തളിർതെളിഞ്ഞുതാപംകെടാൻ
തരാത്തളിർതൊഴുംതനോ! തരമൊടോത്തുതാരമ്പജി-
ത്തരംതവതദ്ധ്വമൈതരുമുമേ! തുണയ്ക്കേണമേ

൩. ഭവാനുഭവയോഗ്യമാംഭുവനഭാഗ്യമേ! പങ്കജോൽ-
ഭവാബ്ധിഭവനാദിഭക്തജനഭുക്തിമുക്തിപ്രദേ!
ഭവാതിഭയമാററണേ, ഭവദനുഗ്രഹംതൊറിയാൽ
ഭവാനി! ഭവനംഭവേത്ഭവഭയംഭവിക്കുംഭൃശം

൪. കുലാദ്ര്യഖിലസൽഗ്ഗുണക്കിളികളൊത്തുകൂത്താടിടും
കുലായമരമേ! കരിങ്കുഴലിമാർകുലോത്തംസമേ!
കുലാദ്രികുലകുഞ്ജരപ്രിയകുമാരി! തേപാപസം-
കുലാദ്രികുലിശാമലക്കഴലിണയ്ക്കുകൂപ്പുന്നുഞാൻ

൫. കടത്തിഹഭവോൽക്കടക്കടൽകടക്കുവാനൊന്നുതാൻ
കടത്തിടുവതിന്നുനിൻകരുണതാനതിൽകപ്പലാം
കടത്തിരുമിഴിക്കളിക്കളരിയാക്കിമാംകാമസാം-
കൂടത്തിലുഴലാതുമേ! കനിവിയന്നുകാക്കേണമേ.

കുണ്ടൂര് നാരായണമേനോൻ.

---

രസികരഞ്ജിനി

# കേരളക്ഷിതിരത്നമാല

---

കാലഃകരണസംജ്ഞാച കൃഷ്കാഖ്യാധനോന്മിതിഃ
ഭൂപാഖ്യാകാണസംഖ്യാച നാമധേയമഥക്ഷിതേഃ ൯൮

അവകാശാഭിധാനഞ്ച കരോഭോഗമതഃപരം
ഭോഗശിഷ്ടകരോന്മാനം ആദാനസമയോസ്യച ൯൯

ലേഖ്യപ്രദാനവാൎത്താച പുനൎന്നാമമഹീപതെഃ
ക്ഷിതേൎന്നാമാവകാശസ്യ കരോഭോഗസ്തഥൈവച ൧൦൦

ഭോഗശിഷ്ടകരോന്മാനം തദ്ദാനസമയഃപുനഃ
ലേഖ്യസ്യാദാനവാൎത്താച കൃഷ്കാഹ്വയമേവച ൧൦൧
സാക്ഷിലേഖകസംജ്ഞാചെ ത്യേവംകരണലക്ഷണം ൧൦൨

ആധാരലക്ഷണത്തെ പറയുന്നു. കാലം, കരണത്തിൻെറ പേര. കൃഷിക്കാരൻെറ പേര, പണത്തിൻെറ കണക്ക, രാജാവിൻെറ (ജന്മിയുടെ) പേര, കാണസംഖ്യ, ഭൂമിയുടെ പേര, അവകാശത്തിൻെറ പേര, കരം, ഭോഗം, ഭോഗശിഷ്ടകരത്തിൻെറ കണക്ക, ഇതിനെ വാങ്ങുന്ന കാലം, ആധാരം കൊടുക്കുന്ന വൃത്താന്തം, പിന്നെയും രാജാവിൻെറ പേര, ഭൂമിയുടെ പേര, അവകാശത്തിൻെറ പേര, കരം, ഭോഗം, ഭോഗശിഷ്ടകരത്തിൻെറ കണക്ക, അതിൻെറ ദാനസമയം, ആധാരത്തിൻെറ വാങ്ങുന്ന സമയം, കൃഷിക്കാരൻെറ പേര, സാക്ഷിക്കാരുടെ പേര, എഴുത്തുകാരൻെറപേര, ഇങ്ങിനെ ആധാരലക്ഷണം.

കോലംബസൌരമാസാഭ്യാം കാലസ്സാധാരണോമതഃ
താഭ്യാംതുവ്യാഗ്രുചാരേണമന്ദചാരേണതൈഃകുചചിൽ ൧൦൩
ലവവാരയുതംയദ്വാ ഏകൈകായുതയോജിതം
ഏവാംദ്വാദശധാകാലഃ കരണേഷ്വിലിഖ്യതേ ൧൦൪

കൊല്ലവൎഷവും മലയാംമാസവും സാധാരണ കാലമെന്ന സമ്മതിക്കപ്പെട്ടിരിക്കുന്നു. ഇതുകളോട് ഗുരുചാരമോ മന്ദചാരമോ ചേൎത്തിട്ടും എല്ലാംകൂടി ചേൎത്തിട്ടും ചിലേടത്തു നടപ്പുണ്ട്. ഇവയോട് ലവവാരങ്ങളിൽ ഓരോന്ന ചേൎത്തും ചേൎക്കാതെയും ആവാം.

ഇങ്ങിനെ ആധാരങ്ങളിൽ പന്ത്രണ്ടു വിധത്തിൽ കാലം എഴുത
പ്പെടുന്നു.

കലിദിനസംഖ്യാമാത്രഃ കരണേഷുവിലിഖ്യതേകാലഃ

കാലത്തിൻെറ സ്ഥാനത്ത കലിദിനത്തിൻെറ സംഖ്യമാത്രം ആധാരങ്ങളിൽ എഴുതപ്പെടുന്നു.

പ്രാക്കോലംബോൽപ്പത്തേഃ പശ്ചാദപിദൃശ്യതെഹ്യേവം
അസ്മദ്യുഷ്മച്ഛബ്ദ ദ്വന്ദ്വം കരണേഷുവിവർജ്ജയേദ്ധീമാൻ ൧൦

കൊല്ലവർഷത്തിൻെറ ഉല്പത്തിക്ക് മുമ്പും പിന്നെയും ഇപ്രകാരം ആധാരത്തിൽ കാണപ്പെടുന്നു. ഞാൻ, നീ, എന്ന വാക്കുകൾ രണ്ടും ബുദ്ധിമാന്മാരായിരിക്കുന്നവർ ആധാരങ്ങളിൽ വർജ്ജിക്കെണം.

നൃണാമാഖ്യാംലോകോജ്ഝിഷ്ടാം
നിജനിജപൂർവ്വഖ്യ്യാഹീനാം
ഇദമേകവിധദ്വിധാനലേഖ്യം
പുനരുക്തിന്നഹിഗണ്യതെദ്വയോഃ

ലോകത്തിങ്കൽ തങ്ങൾ തങ്ങളുടെ പൂർവ്വനാമധേയം ഇല്ലാത്തവർ ജനങ്ങളാൽ വിളിക്കപ്പെടുന്ന മനുഷ്യ നാമധേയത്തെ ത്യജിക്കേണം. ഇത ഒരുവിധമായിട്ടല്ലാതെ രണ്ടുവിധമായി എഴുതുവാൻ പാടില്ലാ. രണ്ടു നാമധേയങ്ങൾക്കു പുനരുക്തി ദോഷം ഗണിക്കപ്പെടുന്നില്ലാ.

പൂർവ്വാഖ്യാലേഖനേസ്വസ്വജനകാഖ്യാവിലിഖ്യതേ
ശ്രേഷ്ഠാനാന്മാതുലാഖ്യാചപ്രായോയമുദിതോവിധിഃ ൧൧

പൂർവ്വന്മാരുടെ നാമധേയങ്ങൾ എഴുതുന്നതിൽ അവരവരുടെ അച്ഛൻെറ പേര് എഴുതപ്പെടുന്നു. പ്രഭുക്കൾക്ക് അമ്മാമൻെറ നാമധേയവും എഴുതപ്പെടുന്നു. ഈ വിധിയാണ് സാധാരണ പറയപ്പെട്ടത.

ദ്വയോശ്ചൈവാത്മനഃപൂർവ്വംയോഭവേദ്ധരണീശ്വരഃ
പൂർവ്വാഖ്യാതസ്യനാമസ്യാൽപ്രാഗ്രേഖാസുൽകൃതാഃഖലു ൧൨

രണ്ടാളുടേയും (എഴുതികൊടുക്കുന്നവനും എഴുതിവാങ്ങുന്നവനും) തങ്ങളുടെ പൂർവ്വം ഈ ഭൂമിക്കധിപതിയായി ആരിരുന്നുവൊ അവൻെറ പേരാണ് പൂർവ്വനാമധേയം. എന്തുകൊണ്ടെന്നാൽ പൂർവ്വാധാരങ്ങൾ അദ്ദേഹത്തിനാൽ ചെയ്യപ്പെട്ടവയാണല്ലൊ.

ജാതസ്യയന്നാമധേയംരുദ്രാക്കാഹനിവാശനേഃ
ശുഭേമുഹൂർത്തേകൃതംതേലേഖയേൽകരണേഷ്വതൽ ൧൦൭

* ജനിച്ചവന തിങ്കഠം, ഞായർ, ശനി ഈ ആഴ്ചകളിൽ ശുഭ മുഹൂർത്തങ്ങളിൽ യാതൊരു നാമധയം ചെയ്യപ്പെടുന്നു ആ നാമധ യത്തെ ആധാരങ്ങളിൽ എഴുതിക്കേണം.

ബ്രഹ്മോപദേശയജനാഗ്നിവിധാനശസ്ത്ര
ബന്ധാവരോധമുഖകർമ്മഭിരത്രലബ്ധാ
സ്ഥാനാന്തവിപ്രനൃപവംശകൃതഞ്ചനാമ
ഭൂലേഖ്യഷട്കപരിവർജ്ജിതമാമനന്തി ൧൦൮

ബ്രഹ്മോപദേശംകൊണ്ടും യാഗംകൊണ്ടും അഗ്ന്യാധാനംകൊണ്ടും ശസ്ത്രബന്ധംകൊണ്ടും ഓരോകാര്യങ്ങളിൽ നിയമിക്കുന്നതുകൊണ്ടും മററു ക്രിയകഠംകൊണ്ടും കിട്ടിയ നാമധേയങ്ങളുംസ്ഥാനാവസാനത്തിങ്കൽ ബ്രാഹ്മണകുലത്തിൽനിന്നും നൃപകുലത്തിൽനിന്നും കൊടുക്കുന്ന നാമധേയവും ആറുവക ഭൂമ്യാധാരങ്ങളിലും വർജ്ജിക്കപ്പെട്ടതാകുന്നു.

പട്ടാഭിഷിക്തനൃപതെരപിനാമധേയം
ഷഠംപത്രികാസുവിലിഖേൽപ്രഥമൊപദിഷ്ടം
പട്ടാഭിഷിക്തനൃപതിന്നഹികേരളേഷു
തത്രാക്ഷതാർപ്പണമുദീരിതമേവസത്ഭിഃ ൧൦൯

പട്ടാഭിഷേകം ചെയ്ത രാജാവിൻേറയും നാമകരണത്തിങ്കൽ വിളിക്കപ്പെട്ട നാമധേയത്തെ മുൻപറഞ്ഞ ആറു വക ആധാരങ്ങളിലും എഴുതണം. പട്ടാഭിഷേകം ചെയ്യപ്പെട്ട രാജാവ് മലയാളത്തിൽ ഇല്ലാ. എന്നാൽ ആ പട്ടാഭിഷേകത്തിന്നു പകരം അക്ഷതാർപ്പണം എന്നു അരിട്ടവാഴ്ച പറയപ്പെട്ടിരിക്കുന്നു.

കൃതവീര്യജവൈരിഭൂതലൈദേവിജപാദൊന്മിതഭൂമിപാലകഃ
ഇതരക്ഷിതിരാന്ധ്രപാലകാദധികോവൈഖലുഭൂമിഗൌരവൈഃ ()

---

* ശനി, ഞായർ ഈ ആഴ്ചകഠം ജ്യോതിശ്ശാസ്ത്രപ്രകാരം നാമകരണത്തിന് നിഷിദ്ധങ്ങളാകയാൽ 'രുദ്രാക്കാഹനിവാശനേഃ' എന്ന പാഠം 'രുദ്രാക്കാഹനിവാശനേ' എന്നാക്കി ജനിച്ചിട്ട് ൧൧-ാം ൧൨-ാം ദിവസങ്ങളും അന്നപ്രാശന ദിവസവും എന്ന് വ്യാഖ്യാനിച്ചാൽ അധികം നന്നായിരിക്കും.

പരശുരാമ രാജ്യത്തിങ്കൽ ബ്രാഹ്മണശ്രേഷ്ഠന്മാരാൽ നിയമി ക്കപ്പെടുന്ന രാജാവ് മററുള്ള രാജാക്കളേക്കാൾ ഭൂമിഗൌരവങ്ങൾ കൊണ്ട് അധികനായി തീരുന്നു.

* കൃതവീര്യാൽ ജായതഇതികൃതവീര്യജഃ കാർത്തവീര്യഃ തസ്യ വൈരീ പരശുരാമഃ

രാമോന്മിതാനാന്ദേശാനാംഗോപ്താരാമമഹീതലെ
സാർവ്വഭൌമസമഃപ്രോക്തൊനാനാഗൌരവസഞ്ചയൈഃ ൧൧൬

പരശുരാമനിർമ്മിത ഭൂമിയിൽ പരശുരാമനിർമ്മിത ദേശങ്ങളെ രക്ഷിക്കുന്ന രാജാവ് അനേകവിധമായ ഗൌരവ സമൂഹങ്ങൾകൊ ണ്ട് ചക്രവത്തി തുല്യനായി തീരുന്നു.

തസ്മാൻകേരളഭൂപാനാംബ്രാഹ്മണത്രാണസംഭവം
ഗൌരവാംകഥ്യതേകേനഭാർഗ്ഗവായനമോനമഃ ൧൧൭

അതുകൊണ്ട് കേരളഭൂപതികൾക്ക് ബ്രാഹ്മണസംരക്ഷണം കൊണ്ടുണ്ടാകുന്ന ഗൌരവം ആരാൽ പറയപ്പെടുന്നു. ഇങ്ങിനെ വിചിത്രതര ഭൂസൃഷ്ടാവായ പരശുരാമനായി നമസ്കരിക്കുന്നു.

കേചിച്ഛസ്ത്രഭൃതാംവർയ്യാസ്സർവശസ്ത്രഭൃതാംപരാഃ
തേഷാംവൈശസ്ത്രശാലാസുവർത്തന്തേഖിലദേവതാഃ ൧൧൮

ചിലർ സകല ശസ്ത്രപാണികളിൽവെച്ച് ശ്രേഷ്ഠരായ ശസ്ത്ര പാണികൾ ആകുന്നു. അവരുടെ ശസ്ത്രശാലകളിൽ അഖില ദേവ തകളും വർത്തിക്കുന്നു.

വിപ്രൈരപിചതേമാന്യാഃ പാണിപാദഭവാഅപി
അക്ഷത്രംനൈധതേബ്രഹ്മ ക്ഷാത്രന്തേഷ്വഹികേരളെ ൧൧൯

ശസ്ത്രപാണികൾ ക്ഷത്രിയ ശൂദ്രന്മാരെങ്കിലും ബ്രാഹ്മണന്മാ രാൽ കൂടി വന്ദ്യന്മാരായി തീരുന്നു. ക്ഷത്രിയതേജസ്സില്ലാത്ത ബ്രാഹ്മ ണ തേജസ്സിന്ന ശോഭയില്ലാ. ആ ക്ഷത്രിയ തേജസ്സ കേരളത്തി ങ്കൽ ക്ഷത്രിയ ശൂദ്രരിങ്കൽ ആകുന്നു.

ഉത്ഥാനമാചരേത്തേഭ്യ സ്സാർവഭൌമോപ്യസംശയഃ
ശസ്ത്രിണാംഗുരവസ്തേസ്യുഃ പ്രാണശ്ശസ്ത്രൈഹിതഭൂജാം ൧൨൦

സാർവഭൌമൻകൂടി അവരെ കണ്ടാൽ എഴുന്നില്ക്കണം. ഭൂപാ ലനംചെയ്യുന്നവരുടെ പ്രാണൻ ശസ്ത്രത്തിങ്കലും അങ്ങിനെയുള്ള ശ സ്ത്രമുള്ളവർക്ക അവർ ഗുരുനാഥന്മാരായിയും ഭവിക്കുന്നു.

# സൌന്ദൎയ്യം

പരമാൎത്ഥത്തിൽ സൌന്ദൎയ്യം എന്നത് കേവലം സ്ഥൂലപദാൎത്ഥങ്ങളെ ആശ്രയിച്ചിരിക്കുന്ന ഒരു ഗുണമല്ല. അത് ആത്മാവിൻെറ ഒരു ഗുണമാകുന്നു. 'ഭംഗിയുള്ള' എന്നു സാധാരണ പറയപ്പെടുന്ന ചേതനമായും അചേതനമായുമുള്ള സകല വസ്തുക്കൾക്കു മാന്തരമായിട്ട് ആത്മാവിനെ സംബന്ധിച്ച് അതി സൂക്ഷ്മമായ ഒരു സൌന്ദൎയ്യമിരിക്കുന്നുണ്ട്. ഈ സംഗതിയെ ഒന്നു വിവരിക്കാം. ആദ്യംതന്നെ ഒരുവൻെറ സ്വഭാവം പരിപൂൎണ്ണതയെ പ്രാപിച്ചിരിക്കണം. അതാണ് അവൻെറ ആന്തരമായിട്ടുള്ള സൂക്ഷ്മസൌന്ദൎയ്യം. നിറം, ആകൃതി, ചേഷ്ടകൾ, ശബ്ദവിശേഷം, ഇവയെ സംബന്ധിച്ച് യാതൊരംശത്തെയാണ് നാം ഭംഗിയുള്ള എന്നു പറയുന്നത് അതെല്ലാം മുമ്പറഞ്ഞ സൂക്ഷ്മസൌന്ദൎയ്യത്തിൻെറ സ്ഥൂലമായ പ്രകാശമാകുന്നു.

ഒരു സൌന്ദൎയ്യമുള്ള മുഖം എന്നു നാം പറയുമ്പോൾ ആ മുഖത്തെ സംബന്ധിച്ച സൌന്ദൎയ്യം ഒരു സൌന്ദൎയ്യമുള്ള അന്തഃകരണത്തിൽനിന്ന്, ഒരു സൌന്ദൎയ്യമുള്ള ഹൃദയത്തിൽനിന്ന്, സൌന്ദൎയ്യമുള്ള ഒരു ഉൽകൃഷ്ടസ്വഭാവവിശേഷത്തിൽനിന്ന്, ഉത്ഭവിച്ചതാണെന്ന് ധരിക്കേണ്ടതാകുന്നു. എങ്ങിനെയെന്നാൽ, ജന്മാന്തരസുകൃതവിശേഷംകൊണ്ട് യാതൊരന്തഃകരണമാണ് നിൎമ്മലമായി ഭവിച്ചിരിക്കുന്നത് ആ അന്തഃകരണം സൌന്ദൎയ്യമുള്ളതാകുന്നുവെന്നു പറയാം. അപ്രകാരംതന്നെ, ഹൃദയം എപ്പോൾ വിശുദ്ധമായി തീരുന്നുവൊ അപ്പോൾ അതും സുന്ദരമായി ഭവിക്കുന്നു. സ്വഭാവവും പരിപൂൎണ്ണതയെ പ്രാപിക്കുമ്പോഴാണ് സൌന്ദൎയ്യമുള്ളതായി തീരുന്നത്. ഇങ്ങിനെ ജന്മാന്തരസംസ്കാരവിശേഷംകൊണ്ട് നിൎമ്മലതയെ പ്രാപിച്ചിരിക്കുന്ന അന്തഃകരണത്തേയും വിശുദ്ധമായ ഹൃദയത്തേയും ഉൽകൃഷ്ടമായ സ്വഭാവത്തേയും ആശ്രയിച്ച് യഥാൎത്ഥമായ യാതൊരു സൂക്ഷ്മസൌന്ദൎയ്യമാണിരിക്കുന്നത് അതുതന്നെയാണ് മുഖത്ത് പ്രത്യക്ഷമായി പ്രകാശിക്കുന്നതെന്നാണ് മുമ്പറഞ്ഞതിൻെറ താല്പൎയ്യം. പ്രകൃതിയിൽ നമുക്കു ചുററും കാണപ്പെടുന്ന ഭംഗിയുള്ളതായ സകല പദാൎത്ഥങ്ങളും—ലോകത്തിലുള്ള സകല

ജാതിരത്നങ്ങളേയും കൂട്ടി ചേൎത്തുവെച്ചാലുണ്ടാകുന്ന ശോഭയെ അതിശയിക്കുന്ന ശോഭയോടുകൂടിയ മഴവില്ല്, ദൎശനമാത്രയിൽ ഉൽകൃഷ്ടമനോവികാരങ്ങളെ ജനിപ്പിക്കുന്നതായും അതിപ്രകാശത്തോടുകൂടിയ വിവിധ വൎണ്ണങ്ങളെ കൂട്ടിചേൎത്ത് മനോഹരമാകുംവണ്ണം ലയിപ്പിച്ചിരിക്കുന്നതായുമിരിക്കുന്നസൂൎയ്യാസ്തമനം, അതിമനോജ്ഞമായും കാഴ്ചയിൽ നമുക്ക് അഹ്ലാദത്തെ ജനിപ്പിക്കുന്നതായുമുള്ള ഓരോ പ്രദേശങ്ങൾ, ഉത്തരധ്രുവ പ്രദേശങ്ങളിൽ കാണപ്പെടുന്ന അതിശോഭയോടുകൂടിയിരിക്കുന്ന 'അറോറാബൊറിയാലിസ്'എന്ന പ്രഭാവിശേഷം, നമ്മുടെ മനസ്സിൽ കൌതുകം തോന്നിക്കുന്നതായ പുഷ്പങ്ങൾക്കും പത്രങ്ങൾക്കുമുള്ള രമണീയത, കാററുവീശുമ്പോൾ ഉണ്ടാകുന്ന മധുരസ്വരങ്ങൾ, സമുദ്രത്തിലെ തിരമാലകളിൽനിന്നുണ്ടാകുന്ന കൎണ്ണാനന്ദജനകമായ ധ്വനിവിശേഷം;—ഇങ്ങിനെ നമ്മുടെ ബുദ്ധിക്കു സാരസ്യത്തെ ഉണ്ടാക്കുന്നതായ ലോകത്തിൽ കാണപ്പെടുന്ന സകല സുന്ദരപദാൎത്ഥങ്ങളും, സൎവ്വവ്യാപിയായും സൃഷ്ടിസ്ഥിതിസംഹാരകൎത്താവായും ഇരിക്കുന്ന സാക്ഷാൽ ജഗദീശ്വരൻെറ അപരിമിതമായ സൌന്ദൎയ്യത്തിൻെറ പലപ്രകാരത്തിലുള്ള സ്ഫൂൎത്തിമാത്രമാകുന്നു. അതു ഹേതുവായിട്ടു സകല ജാതിസൌന്ദൎയ്യവിശേഷത്തിൻേറയും ഉല്പത്തിസ്ഥാനം ഈശ്വരൻതന്നെയാകുന്നുവെന്നു പറയണം. അതിനാൽ സുന്ദരപദാൎത്ഥങ്ങളിൽ നമുക്കഭിലാഷമുണ്ടാവുക എന്നുവെച്ചാൽ പരമാൎത്ഥത്തിൽ അതിപ്രേമത്തോടുകൂടി നാം ഈശ്വരനെ ഭജനം ചെയ്യുക എന്നാണ് അൎത്ഥം ധരിക്കേണ്ടത്. സൌന്ദൎയ്യമെന്നത് സകല ഭൂതങ്ങളുടേയും ഉള്ളിൽ പ്രത്യഗാത്മാവായിസ്ഥിതിചെയ്യുന്ന വാസുദേവനെന്നുപറയപ്പെടുന്ന ആ പരമതത്വത്തിൻെറ പ്രത്യക്ഷീഭാവം മാത്രമാകുന്നു. അതിനാൽ യഥാൎത്ഥത്തിൽ സൌന്ദൎയ്യമുള്ളത് യഥാൎത്ഥത്തിൽ വിശിഷ്ടമായിരിക്കണം. അപ്രകാരംതന്നെ യഥാൎത്ഥത്തിൽ വിശിഷ്ടമായത് യഥാൎത്ഥത്തിൽ സൌന്ദൎയ്യമുള്ളതുമായിരിക്കണം. പാപം സുന്ദരമായിരിപ്പാൻ പാടില്ല; എന്തെന്നാൽ സൌന്ദൎയ്യം പാപത്തോടുകൂടിയിരിപ്പാൻ പാടുള്ളതല്ല. ചെളിയിൽ രത്നങ്ങൾ കിടക്കുന്നത് നാം ചിലപ്പോൾ കാണുന്നുണ്ട്, അതുപോലെ സുന്ദരമല്ലാത്ത പദാൎത്ഥങ്ങളുടെ മദ്ധ്യത്തിൽ സൌന്ദൎയ്യം മൂടി കിടക്കുന്നതും നാം കാണുന്നു. 'വിശിഷ്ടത'യുടെ സൌന്ദൎയ്യം, അസംസ്കൃതമായ രത്നങ്ങളെപോലെ,

സംസ്കരിക്കപ്പെടുന്നതുവരെ നമുക്ക് ദൃഷ്ടിഗോചരമായി ഭവിക്കുന്നതല്ല.

കോമളത്വം (സൌഭാഗ്യം) എന്നതിന്നും സൌന്ദൎയ്യം എന്നതിന്നും ഒരേ അൎത്ഥം ധരിപ്പാൻ പാടില്ല. രണ്ടിന്നും അൎത്ഥം വേറെയാകുന്നു. ഒരു സൌഭാഗ്യമുള്ള മുഖം, ചിലപ്പോൾ സുന്ദരങ്ങളല്ലാത്ത ചില ചിഹ്നങ്ങളാൽ ബാധിക്കപ്പെടുന്നതിനാൽ, നമുക്ക് ജുഗുപ്സാവഹമായി തോന്നുന്നു. നേരെ മറിച്ച്, അത്രതന്നെ കോമളമല്ലാത്ത മറ്റൊരു മുഖം പ്രസന്നമായിരിക്കുകയും നമുക്ക് സന്തോഷത്തെ ജനിപ്പിക്കുകയും ചെയ്യുന്നു. അതിന്നുള്ള കാരണം ആ മുഖത്തിന്റെ പിൻഭാഗത്തായി സ്ഥിതി ചെയ്യുന്ന ഉൽകൃഷ്ട സ്വഭാവവിശേഷത്തിന്റെ സൌന്ദൎയ്യം സദാ വിളങ്ങിക്കൊണ്ടിരിക്കുന്നതിനാൽ ആ മുഖവും പ്രകാശത്തോടുകൂടിയതായി ഭവിക്കുന്നു എന്നതാകുന്നു. വിശിഷ്ടത (ധാൎമ്മികത്വം), ആരോഗ്യം, സൌഷ്ഠവം, സൌന്ദൎയ്യം ഇവയെല്ലാം ഒന്നുതന്നെയാകുന്നു. ധാൎമ്മികത്വം എന്നത് സ്വഭാവത്തിന്റെ പരിപൂൎണ്ണത, അല്ലെങ്കിൽ സൌന്ദൎയ്യം, ആകുന്നു. ആരോഗ്യം എന്നത് ദേഹത്തിന്റെ പരിപൂൎണ്ണത, അല്ലെങ്കിൽ സൌന്ദൎയ്യം, ആകുന്നു. സൌഷ്ഠവം എന്നത് ഒരുവന്റെ പ്രവൃത്തികളുടെ സൌന്ദൎയ്യമാകുന്നു. "സുസ്ഥമായിരിക്കുന്ന ഒരു ദേഹത്തിൽ നിശ്ചലമായിരിക്കുന്ന ഒരു മനസ്സ്" എന്നുള്ള ഒരു സാരവാക്യത്തെ പണ്ടുള്ള യവനന്മാർ പ്രബലമായി അനുവൎത്തിച്ചിരുന്നു. എന്നാൽ ദേഹം പൂൎണ്ണപുഷ്ടിയേയും അന്തഃകരണം പൂൎണ്ണവികാസത്തേയും പ്രാപിക്കണമെങ്കിൽ പരിപൂൎണ്ണതയെ പ്രാപിച്ചിരിക്കുന്ന സ്വഭാവഗുണം അത്യാവശ്യമാണെന്ന തത്വം അവർ അത്ര ധരിച്ചിരുന്നുവൊ എന്നു സംശയമാണ്; എന്തന്നാൽ, ദേഹപുഷ്ടി, അന്തഃകരണശുദ്ധി, ആത്മപ്രകാശം, ഇവയെല്ലാം എവനിൽ അതി രഞ്ജനയോടുകൂടി ഉന്നതിയെ പ്രാപിച്ചിരിക്കുന്നുവൊ അവന്നു മാത്രമെ സൌന്ദൎയ്യത്തിന്റെ പരമകാഷ്ഠയെ പ്രാപിപ്പാൻ സാധിക്കുകയുള്ളു.

ആത്മാവിന്റെ സൌന്ദൎയ്യം ആന്തരമായിട്ടെ കാണപ്പെടുന്നുള്ളു. ബാഹ്യമായി കാണപ്പെടുന്നതല്ല. യഥാൎത്ഥമായ സൌന്ദൎയ്യം തൊലിപ്പുറമേയുള്ളതല്ല. അത് ബാഹ്യമായിട്ടുള്ള യാതൊരു കൎമ്മംകൊണ്ടും സിദ്ധിക്കപ്പെടുന്നതല്ല. കായികമായ സൌന്ദൎയ്യവുമപ്ര

കാരംതന്നെയാകുന്നു. കായികമായ സൌന്ദൎയ്യത്തേയും ധാൎമ്മികമായ സൌന്ദൎയ്യത്തേയും വേർതിരിച്ച് താരതമ്യപ്പെടുത്തുവാൻ പാടുള്ളതല്ല. എന്തെന്നാൽ രണ്ടിൻേറയും ഉല്പത്തിസ്ഥാനം ഒന്നാകുന്നു— ഉൽകൃഷ്ടസ്വഭാവഗുണത്തിൻെറ സൌന്ദൎയ്യത്തിൽനിന്നും, നിൎമ്മലതയിൽനിന്നും, നിൎവ്യാജതത്വത്തിൽനിന്നുമാണ് അവ രണ്ടുമുത്ഭവിച്ചിരിക്കുന്നത്.

കെ. എം.

---

# ഒരു ഇതിഹാസവനിതാ

'ഇനിക്ക് ഈ ഭാഗ്യം വേണ്ട. ഞാൻ ഇതിന്നിരിക്കുന്നവളല്ല' എന്നുപറഞ്ഞു എണീററു നടന്നു. 'ഗുണദോഷം പറഞ്ഞാൽ കേൾക്കുന്നവളാണെന്ന് ഇനിക്ക് മുമ്പുതന്നെ ബോദ്ധ്യമില്ല. എൻെറ ചുമതല തീൎന്നു എന്നേയുള്ളു. ആ കുളനൊന്നിച്ച് കേമഭ്രമം അനുഭവിപ്പാനാണ് നിണക്കു യോഗം' എന്നു പറഞ്ഞ് പിന്നാലെ ചെന്നു. അപ്പോൾ ഒരു വില്ലക്കാരൻ അകത്തേക്കു കടന്നു വരുന്നതു കണ്ട് പത്മാവതി ഒഴിഞ്ഞുനിന്നു. 'മൂത്തഎജമാനൻ അത്താഴപശേരി കഴിഞ്ഞ് ഇവിടെ എത്തും. അതിന്നുശേഷം വേണ്ടവിധം ആലോചിക്കാമെന്നു കല്പിച്ചു'. 'ഏതു മൂത്തെജമാനൻ' എന്നു ചോദിക്കാതിരിപ്പാൻ പത്മാവതിക്ക് ക്ഷമയുണ്ടായില്ല. 'തമ്പുരാൻെറ അടുക്കൽ ഇരിക്കുന്ന പുല്ലമ്പിലെയായി മൂത്ത എജമാനൻ' എന്നു ചി[illegible] പറഞ്ഞ് ശിപായി പോയി. ഈ വാക്കു കേട്ടപ്പോൾ പത്മാവതിക്ക് കുറെ സമാധാനമായി.

ഇച്ചോ— 'നിണക്കു നിൻെറ വലിയച്ഛനും വല്ല സമ്മതമുണ്ടെങ്കിൽ തന്നെ മതി. ഇനിക്ക് ഇതിൽ ഒരു ലാഭവും കിട്ടുവാനില്ല.

പത്മാ—'അമ്മ ഈ ഒരു കാൎയ്യത്തിന്നു മാത്രം എന്നെ നിൎബ്ബന്ധിക്കരുത്. കാൎയ്യക്കാരെല്ല, ചക്രവൎത്തിയുടെ പട്ടമഹിഷിസ്ഥാനം കിട്ടു

ന്നതായാൽകൂടി മറ്റൊരാളിൽ എന്റെ മനസ്സ് പ്രവേശിക്കു യില്ല'.

ഇച്ചോ— 'ഞാൻ ഇനി പ്രവേശിപ്പിക്കാൻ വിചാരിക്കുന്നതും ഇല്ല. വളരെ കാലംകൂടി വന്നിട്ട് രസക്കേടായി പോകാതിരുന്നാൽ മ തി' എന്നു പറഞ്ഞ് അവർ അകത്തേക്കുതന്നെ പോയി നാട്ടുവ ർത്തമാനങ്ങളെ പററി സംസാരിച്ചുകൊണ്ടിരുന്നു.

സന്ധ്യക്കുമുമ്പ തിരിച്ചു വരാമെന്നു പറഞ്ഞുപോയ മൂത്ത ക യ്യളേയും പത്മാവതിയേയും കാണാഞ്ഞിട്ട് പത്മനാഭമേനോൻ ക ടമക്കുടിക്കളത്തിന്റെ പടിക്കൽ കാത്തു നില്ക്കുമ്പോൾ മൂത്തതും ഒ രു വില്ലക്കാരനും ഓടിവരുന്നതുകണ്ടു. അവർ പടിക്കൽ വന്ന് പ ത്മനാഭമേനോനെ അകത്തേക്കു വിളിച്ച് ഇങ്ങിനെ പറഞ്ഞു.

മൂത്തത്— 'ദേവസ്വക്കാരും കയ്യളും തമ്മിലുണ്ടായിരുന്ന മുഷിച്ചി ലെല്ലാം തീർന്നു. കയ്യളുടെ വസ്തുക്കളെല്ലാം വിട്ടുകൊടുപ്പാനും തീ ർച്ചപ്പെടുത്തി. തിരുവെഴുത്ത് നിങ്ങളുടെ പേക്ക് എഴുതീട്ടുള്ളത് കൈ മാറുന്നതിന്ന് ഇപ്പോൾതന്നെ പുറപ്പെടണം. നാളെ ദ്വി വസമാകകൊണ്ട് പുലച്ചക്കു മുമ്പു തമ്പുരാൻ തെക്കോട്ട് എഴു ന്നെള്ളും. ഈ ശിവായിയേയും പിന്നെ വേറെ ആരെങ്കിലും കാ വൽ നിർത്തി പുര പൂട്ടിപോരേണമെന്നാണ് പറഞ്ഞിട്ടുള്ളത്'.

പത്മനാഭന് ഈ വാക്കുകൊണ്ട് വിശ്വാസം വരാഞ്ഞയാൽ എങ്ങിനെ എല്ലാമാണ് മുഷിച്ചൽ തീർന്നത് എന്നു വീണ്ടും ചോദി ച്ചപ്പോൾ 'അതെല്ലാം വഴിക്കാവാം നിങ്ങൾക്കു വിശ്വാസത്തിന്നാ യി കയ്യളുടെകയ്യക്ഷരത്തിലുള്ള പകപ്പ് തന്നയച്ചിട്ടുണ്ട' എന്നു പറ ഞ്ഞ് പകപ്പ് കാണിച്ചുകൊടുത്തു. കയ്യക്ഷരം അച്ഛന്റേതാണെ ന്ന് ബോദ്ധ്യമായി. പിന്നെയും പത്മനാഭൻ സംശയിച്ചുനില്ക്കുന്നതു കണ്ട് 'ആലോചിച്ചു താമസിക്കെണ്ട താക്കോല പതിവായി വെക്കു ന്ന സ്ഥലത്തു തന്നെ ഇരിപ്പുണ്ടെന്നു പറഞ്ഞയച്ചിട്ടുണ്ട്'. കയ്യെ ഴുത്തിലുള്ള ആധാരപകപ്പും പറഞ്ഞ സ്ഥലത്ത് തന്നെ താക്കോ ലും കണ്ടപ്പോൾ വിശ്വാസം വന്നു. ഉടനെ മാളിക പൂട്ടി മൂത്ത തൊന്നിച്ചു പുറപ്പെട്ടു. അവൻ തമ്പുരാന്റെ കൊട്ടാര വാതില്ക്കൽ ചെന്നു നിന്ന് വിവരം അറിയിക്കാനായി തവണക്കാരനെ അയ ച്ചു. മൂത്തത് വേഗത്തിൽ ഊണുകഴിച്ചു വരാമെന്ന് പറഞ്ഞു പിരി

ഞ്ഞു. അല്പം താമസിച്ചതിൻെറശേഷം തവണക്കാരൻ തിരിച്ച വന്ന് 'കേശ്മളേമാനൻ കാൎയ്യക്കാരേമാൻെറ മഠത്തിലേക്കു പോയി നിങ്ങളോടും അങ്ങോട്ട് പൊയ്ക്കൊള്ളാൻ കല്പിച്ചു' എന്നു പറഞ്ഞതുകേട്ട് പത്മനാഭൻ ഇക്കോരൻനായരുടെ മഠത്തിലേക്കു പോയി. അവിടെ ചെല്ലുമ്പോഠം നായർ പടിക്കലേക്കു നോക്കിക്കൊണ്ട് ഒരു കട്ടിലിന്മേൽ കിടക്കുകയായിരുന്നു.

ഇക്കോ—'കേശ്മഠം ഉണ്ണുവാൻ പോയിരിക്കയാണ് തൻെറ ഊണുകഴിഞ്ഞില്ലെങ്കിൽ അതു പോയി കഴിച്ചു വരു'.

പത്മ—'അച്ഛനെ കണ്ടതിന്നു ശേഷം ഞാൻ പൊയ്ക്കൊള്ളാം'.

ഇക്കോ— 'വേണ്ട ഊണു കഴിച്ചു വന്നിട്ടാവാം. ആരടാ അവിടെ ഈ ആളെക്കൊണ്ടുപോയി ഭക്ഷണം കഴിപ്പിച്ചുകൊണ്ടുവാ' എന്നു പറയുന്നതു കേട്ട് ഒരു ശിപായി പത്മനാഭനെ കൂട്ടിക്കൊണ്ടു പുറത്തേക്കു പോയി.

പച്ചിലക്കാട്ട് തളത്തിൽ ഉച്ചേണമ്മയും പത്മാവതിയും മൂത്ത കയ്മളുടെ വരവും നോക്കിയിരിക്കുന്നു. നേരം പത്തു നാഴിക രാച്ചെന്നിട്ടും കയ്മളെ കാണാഞ്ഞതുകൊണ്ട്,

പത്മാ— 'എന്താ വലിയച്ഛൻ വരാനിത്ര താമസിക്കുന്നത്'.

ഇച്ചോ—'പക്ഷെ കാൎയ്യക്കാരെ കാണ്മവാൻ പോയിട്ടുണ്ടായിരിക്കും. അദ്ദേഹം നിൻെറ മാതിരി തൻേറടമില്ലാത്താളല്ല. ഒരു സമയം കാൎയ്യക്കാരുടെ ആവലാതി കേട്ട് വലിയച്ഛൻ സമ്മതിച്ചാൽ നീയെന്തു ചെയ്യും'.

പത്മാ—'ഒന്നാമത് കാൎയ്യക്കാര് അച്ഛനോട് ആവലാതി പറകയില്ല, പറവാൻ കാരണവുമില്ല. രണ്ടാമതു പറഞ്ഞാൽതന്നെ എൻെറഹിതം അറിയാതെ അദ്ദേഹം സമ്മതിക്കുമെന്നു തോന്നുന്നില്ല. സമ്മതിച്ചാൽ ഞാൻ കരഞ്ഞു പറഞ്ഞ് വേണ്ടെന്നു വയ്പിക്കും'.

ഇച്ചോ— 'കഷ്ടം മകളെ, അടുത്തുകൂടിയ ഭാഗ്യം നീ അനുഭവിക്കില്ലെന്ന് ഉപേക്ഷിക്കയാണൊ വേണ്ടത്'.

പത്മാ—'എനിക്കു യോഗമുള്ളതെല്ലാം ഞാൻ അനുഭവിക്കും, അതു വേണ്ടെന്നുവെച്ചാൽ പോകുമൊ'.

ഇച്ചോ— ഒരിക്കലുമില്ല. അതുകൊണ്ടല്ലെ നീ പറഞ്ഞ മറവടി അറിയിച്ചിട്ട് പിന്നെയും അദ്ദേഹത്തിൻെറ ആവേശം നിന്നോട്

പറവാൻ ഞാൻ തുനിഞ്ഞത്. മകളെ ഒന്നാലോചിച്ചു നോക്കൂ. അദ്ദേഹം ഇപ്പോഴത്തെ സ്ഥിതിക്ക് ഒരു രാജാവല്ലേ. ഇങ്ങിനെ കഷ്ടപ്പെടുത്തുന്നത് മകൾക്ക് ഭംഗിയാണൊ'.

പത്മാ— 'അദ്ദേഹത്തെ ഞാൻ കഷ്ടപ്പെടുത്തുന്നില്ല. അതിന്നു ഇനിക്ക് ശക്തിയും ഇല്ല. ഉണ്ടെന്നു വിചാരിക്കുന്നത് എന്റെ ദുഷ്കാലം.' ഇങ്ങിനെ അവർ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഇക്കോരൻനായർ വരുന്നതുകണ്ടു.

നായരെക്കണ്ടക്ഷണത്തിൽ ഇച്ചോണമ്മ ഒരു പുത്തൻ പുല്പായും നീർത്തി അതിൽതിണ്ടുതലേണയുംവെച്ച് ഒതുങ്ങിനിന്നു. പത്മാവതി അടുത്ത മുറിയിലേക്കുപോയി. കാര്യക്കാര് തലേണയിൽ ചാരി ഇരുന്നുകൊണ്ട് 'മൂത്ത കയ്മൾ എത്തി കഴിഞ്ഞില്ലെന്നുണ്ടൊ?'

ഇച്ചോ—'പത്മാവതി വരവു കാത്തിരിക്കയാണ്'. (തന്റെ വരവിനെ കാത്തിരിക്കയാണെന്നു ധരിച്ച്)

ഇക്കോ— 'പത്മാവതി എന്താ ഒളിച്ചു നില്ക്കുന്നത് പുറത്തുവരൂ. വർത്തമാനം ചോദിക്കട്ടെ.'

ഇതു കേട്ട് പത്മാവതി ഒരക്ഷരം മിണ്ടാതെ നില്ക്കുമ്പോൾ,

ഇച്ചോ— 'അമ്പൊ! പെണ്ണിന്റെ ഒരു നാണം. ഒന്നു സംസാരിച്ചുകൂടെന്നൊ പുറത്തേക്കു വന്നില്ലെങ്കിൽ അദ്ദേഹം അകത്തേക്കു വരും.'

ഇക്കോ— 'ഞാൻ അകത്തേക്കുതന്നെവരാം. കയ്മൾ ഉറക്കമായിരിക്കും. ഇന്നു വരുന്ന കാര്യം അമാന്തംതന്നെ. പത്മാവതി തൊഴുതിട്ട് എത്ര മാസമായി.'

പത്മാ— (അകത്തുനിന്നുകൊണ്ട്)'ഞാൻ ഇന്നു കാലത്ത് തൊഴുതു.

ഇക്കോ— ശരി. അത് ഞാൻ കണ്ടില്ലെ എന്നുതന്നെയല്ല, ഈ ദിവസം ഞാൻ മരണംവരെ മറക്കില്ല. പത്മാവതി അധികം തോഴാൻ വരാതിരിക്കുന്നതാണ് നല്ലത്. എന്നാൽ പുരുഷന്മാരുടെ മനസ്സ് പുണ്ണാക്കാതെ കഴിക്കാം.

ഇച്ചോ—ഇവിടുന്ന് പറയുന്നതുകേട്ടാൽ ഉർവ്വശിയൊ ദേവയാനിയൊ മററൊ ആണെന്നു തോന്നും.

പത്മാ—അബദ്ധത്തിൽ പററിയതാണ്. ഇനി സൂക്ഷിച്ചുകൊള്ളാം.

ഇക്കോ—ഇപ്പോൾ അനുഭവിക്കുന്നതിന്നൊ.

പത്മാവതി ഉത്തരം പറയാതെ നില്ക്കുന്നതുകണ്ട് 'ശരി ഔഷധം കയ്യിലുണ്ട് അല്ലെ എന്നാൽ തരു' എന്നു പറഞ്ഞ് നായർ എണീററ് പത്മാവതി നില്ക്കുന്ന അകത്തെക്കു കടന്നു.

പത്മാ—ഞാൻ വൈദ്യക്കാരത്തിയല്ല. എൻെറ കയ്യിൽ ഔഷധമുണ്ടെന്നും പറഞ്ഞില്ല. അവിടത്തെ അവസ്ഥക്ക് ഇങ്ങിനെ ചാപല്യം കാണിക്കുന്നതും ശരിയല്ല.

ഇക്കോ—മനസ്സിനു ചാപല്യം സഹജമാണ്. അത് മററൊരു ചപലെക്കധീനമായാലത്തെ കഥ പറയാനുണ്ടൊ? അതുകൊണ്ട് എൻെറ കുററമല്ല എന്നു പറഞ്ഞ് കുറെക്കൂടി അടുത്തു ചെന്ന് പത്മാവതിയുടെ കൈക്കു പിടിച്ചു.

പത്മാ—മര്യാദകേട് പ്രവൃത്തിക്കുമെന്ന് വിചാരിച്ചില്ല. തൊടരുതെന്നെ. മാറിനില്ക്കു. ഞാൻ തോന്നിവാസത്തിന്നിരിക്കുന്നവളല്ല. എന്നു കൈ കൊതറി വിടുവിച്ച് ദ്വേഷ്യപ്പെട്ടു പറഞ്ഞപ്പോൾ ഇക്കോരൻനായർ കൈവിട്ടു പിന്നാക്കംമാറി. പത്മാവതി ക്ഷണത്തിൽ വാതൽ അടച്ച് സാക്ഷയിടുകയുംചെയ്തു. പത്മാവതി തന്നെ അവമാനിച്ചതുകൊണ്ട് ഇക്കോരൻനായക്ക് അതിയായ ശുണ്ഠിയും വ്യസനവുമുണ്ടായി. 'എടി ധൂത്തെ! ദുരഭിമാനക്കുക്ഷി! ഇതിന്ന് നിന്നോട് ഞാൻ പകരം പോക്കാതിരിക്കുന്നവനല്ല. നിൻെറ കാമുകനോടുകൂടിയുള്ള സുഖം കഴിഞ്ഞു. അവൻെറ കിടപ്പു നാളെ കഴുവിന്മേലാണ്. നോക്കിക്കോ' എന്നു നായർ ക്രോധാന്ധനായി പറയുന്നതു കേട്ട് ഇച്ചോണമ്മ വാതില്ക്കൽ തള്ളി വിളിച്ചു. 'വലിയച്ഛൻ വന്നു വിളിക്കുമ്പോൾ വാതൽ തുറക്കാം' എന്നു അകത്തുനിന്നുപറഞ്ഞു. വലിയച്ഛൻ അന്തകരാജധാനിയിൽനിന്നാണ് എനി വിളിക്കുക. എന്നു പറഞ്ഞ് നായർ ഇച്ചോണമ്മയുടെ സമാധാനവും കേൾക്കാതെ പോയി.

(തുടരും)

എ. നാരായണപ്പുതുവാൾ.

---

# പലവക

കൃഷിശാസ്ത്രം കെ. രാമകൃഷ്ണപിള്ളയും, എൻ. ശങ്കരപ്പിള്ളയും കൂടി ഉണ്ടാക്കിയത്)—ശ്രീമൂലപാഠമഞ്ജരി ഗ്രന്ഥമാലയിൽ 4-ാം പുസ്തകമായി പ്രസിദ്ധംചെയ്യപ്പെട്ടിട്ടുള്ള ഈ പുസ്തകത്തിൻെറ രണ്ടാംപതിപ്പിൻെറ ഒരു പ്രതി അഭിപ്രായത്തിന്നായി ഞങ്ങൾക്കു യച്ചുതന്നിട്ടുള്ളതിനെ സന്തോഷപൂർവം കയ്യേററിയിരിക്കുന്നു. അഭിപ്രായം വഴിയെ.

'സാവിത്രി' എന്നൊരു പുതിയ കഥാപുസ്തകവും അഭിപ്രായത്തിന്നായി വന്നിട്ടുണ്ട്. അതും വഴിയെ കാണുന്നതാണ്.

---

ആരോഗ്യരക്ഷാമാർഗ്ഗത്തെ പ്രതിപാദിക്കുന്ന ഒരു ഇംഗ്ലീഷുമാസികയിൽ പ്രഭാത സ്നാനത്തിൻെറ മാഹാത്മ്യത്തെപ്പററി ഇങ്ങിനെ പറയുന്നു.—

"രുചിയെ തെളിയിക്കുന്നതിന്നും ബലത്തെ വദ്ധിപ്പിക്കുന്നതിന്നും പ്രാതഃസ്നാനത്തിനോളം നന്നായിട്ട് വേറെ യാതൊന്നുമില്ല.

കാലത്ത് ഉണൎന്നെഴുനീല്ക്കുമ്പോൾ നിങ്ങൾക്ക് ദേഷ്യംതോന്നിയെങ്കിൽ കുളി കഴിയുന്നതുവരെ ആരോടും സംസാരിക്കരുത്. ഉണൎന്നെഴുനീല്ക്കുമ്പോൾ ക്ഷീണവും ബുദ്ധിക്ഷയവുമാണ് തോന്നുന്നതെങ്കിൽ അവയെപ്പററി വിചാരിച്ച് പിന്നേയും കിടക്കയിൽ കിടക്കരുത്. ഉടനെ എണീററ് കുളി കഴിക്കണം.

കാലത്ത് കുളിപ്പാനായി കടവിൽ ചെന്നിറങ്ങിയാൽ പിന്നെ വെള്ളത്തിലേക്കു നോക്കിക്കൊണ്ട് എന്തൊരു തണുപ്പാണ് ഇതിലെങ്ങിനെയാണിറങ്ങിക്കുളിക്കുക എന്നു വിചാരിച്ച് വിറച്ചുകൊണ്ട് നില്ക്കരുത്.

തണുത്ത വെള്ളത്തിൽ ആദ്യംതന്നെ തല പെട്ടെന്നു നനക്കുന്നത് ചീത്തയാകുന്നു. എന്നാൽ വളരെ സാവധാനത്തിലായി ദേഹമാസകലം നനക്കുന്നതും നന്നല്ല. വെള്ളത്തിൽ ക്ഷണത്തിലിറങ്ങി മുങ്ങി ദേഹമാസകലം കൈകൊണ്ടുമത്തി തേക്കണം. അ

മത്തി തേക്കുന്നത് ദേഹത്തിന്നു നല്ല വ്യായാമമായി ഭവിക്കുന്നു. ഇങ്ങിനെ പ്രകൃതിയാൽതന്നെ നല്കപ്പെട്ട ബലവൎദ്ധകമായ ഈ സിദ്ധൌഷധത്തെ ദിവസംതോറും ശീലിക്കുന്നതുകൊണ്ട് നാം ദൃഢഗാത്രന്മാരും സന്തുഷ്ടമാനസന്മാരുമായി തീരുന്നതാണ്".

---

അമേരിക്കയിൽ 'സേണ്ടേസ്റ്റും ടൈംസ്' എന്നൊരു പത്രത്തിന്റെ പത്രാധിപർ ഫിലഡൽഫിയ എന്ന നഗരത്തിൽ ഒരു തെരുവിൽകൂടി പോകുമ്പോൾ പത്തു കുട്ടികൾ സിഗററ് വലിച്ചുംകൊണ്ട് പോകുന്നതുകണ്ടു. അയാൾ അവരെ വിളിച്ച് സിഗററവലികൊണ്ട് ഇന്നന്ന ദോഷങ്ങൾ സംഭവിക്കുമെന്നും, അതിനാൽ ഇനിമേലിൽ സിഗററവലിക്കരുതെന്നും ഗുണദോഷം പറഞ്ഞുകൊടുത്തു. ഈ സംഗതിയെപററി അയാൾ പിന്നേയും അവരായി സംസാരിച്ചുകൊണ്ടു നിൽക്കുമ്പോൾ അതിൽ ഒരു കുട്ടി വളരെ ഗൌരവത്തോടുകൂടി ഇപ്രകാരം പറഞ്ഞു. 'ഞാനിത് ശീലിക്കേണ്ടിയിരുന്നില്ല. എന്താ ചെയ്യ, ഇനി വിചാരിച്ചാൽ നിവൃത്തിയുമില്ല'. 'കുട്ടി നിനക്കു വയസ്സെത്രയായി' എന്നു പത്രാധിപർ ചോദിച്ചു. 'ഏഴ് കഴിഞ്ഞെട്ട് നടപ്പ്" എന്നായിരുന്നു ആ ധൂമപത്രാടിമക്കിടാവിന്റെ മറുവടി.

---

ലോകത്തിൽ നമുക്ക് രസിപ്പാനുള്ള പദാൎത്ഥങ്ങൾ അസംഖ്യങ്ങളാകുന്നു. ബന്ധുജനങ്ങൾ, സ്നേഹിതന്മാർ, അവരായിട്ടുള്ള സംഭാഷണം, പുസ്തകങ്ങൾ, സംഗീതം, കവിത, ചിത്രെഴുത്ത് മുതലായ കലാവിദ്യകൾ, വ്യായാമം, വിശ്രമം, വേനല്ക്കാലം, മഞ്ഞുകാലം, രാവ്, പകല്, സൂൎയ്യോദയം, സൂൎയ്യാസ്തമനം, അതിയായ സൂൎയ്യപ്രകാശം, മഴക്കാററ്, കൊടുങ്കാററ്, കാടുകൾ, വയലുകൾ, നദികൾ, തടാകങ്ങൾ, സമുദ്രം, ജന്തുക്കൾ, സസ്യങ്ങൾ, വൃക്ഷങ്ങൾ, പുഷ്പങ്ങൾ, ഇലകൾ, കായകൾ, എന്നിവ അവയിൽ ചിലതു മാത്രമാകുന്നു.

ഇങ്ങിനെ നമുക്കു രസിപ്പാനായി അനേകം പദാൎത്ഥങ്ങളുണ്ടായിട്ടും നാം സന്തോഷമായി കാലക്ഷേപം ചെയ്യുന്നില്ല എങ്കിൽ അത്

നമ്മുടെ തെററ് എന്നല്ലാതെ മറെറാരുത്തൻ ഇതിൽ ഭാരവാഹി യായി തീരുന്നതല്ല.

എന്നു തന്നെയുമല്ല,

ഭൂമി, ആകാശം, കാടുകൾ, വയലുകൾ, തടാകങ്ങൾ, ന ദികൾ, പൎവ്വതങ്ങൾ, സമുദ്രം, ഇവയെല്ലാം നല്ല ഉപാദ്ധ്യായ ന്മാരുമാകുന്നു. പുസ്തകങ്ങളിൽനിന്നു സിദ്ധിക്കപ്പെടുന്നവയെ ക്കാൾ സാരമായ പാഠങ്ങളെ അവ നമുക്കുപദേശിക്കുന്നു. അവ ക്കെല്ലാററിന്നും പുറമെ, നാം നാട്ടുപുറങ്ങളിൽകൂടി സഞ്ചരിക്കുക യൊ, നദിയിൽകൂടി വഞ്ചികളിച്ചു പോവുകയൊ, അല്ലെങ്കിൽ, കു റുങ്കാടുകളിൽകൂടി സഞ്ചരിച്ച് പുഷ്പങ്ങളെ പറിച്ചു ശേഖരിക്കുക യൊ, സമുദ്രതീരത്തു ചെന്ന് കക്കകളെ പെറുക്കി എടുക്കുകയൊ, അല്ലെങ്കിൽ, ശുദ്ധവായുവിനെ ധാരാളംഅനുഭവിപ്പാൻ തരംവരുന്ന തായും ദേഹത്തിന്നു ആയാസത്തെ ഉണ്ടാക്കുന്നതായുമുള്ള മററു വല്ല ക്രീഡകളിൽ പ്രവേശിക്കുകയൊ, ചെയ്യുന്നുവെങ്കിൽ അതുകൊണ്ടു നമ്മുടെ ആരോഗ്യം വൎദ്ധിക്കുന്നുവെന്നു മാത്രമല്ല നമുക്കുണ്ടാകുന്ന ഇച്ഛാഭംഗം, ബുദ്ധിക്ഷയം, മനസ്താപം എന്നിങ്ങിനെ മനസ്സിന്നു ഭാരമായി തോന്നപ്പെടുന്ന സകല അസഹ്യതകളും വളരെ ലഘു പ്പെടുന്നതുമാകുന്നു. പ്രകൃതി നമ്മെ സമാശ്വസിപ്പിക്കുകയും, ഉ ത്സാഹിപ്പിക്കുകയും ചെയ്യുന്നു. പ്രകൃതി നമ്മുടെ മനസ്സിനെ പ്ര സന്നമാക്കി ചെയ്യുന്നു. നമ്മുടെ മനസ്സിൽ സന്തോഷത്തെ ജനി പ്പിക്കുകയും ചെയ്യുന്നു.

---

വൈദ്യൻ—(എഴുവയസ്സായകുട്ടിയോട്) 'കുട്ടി, പനിയായിരുന്ന പ്പോൾ നിനക്ക് ഉള്ളതിൽ അധികം ഉപദ്രവമായി തോന്നിയതെ ന്തായിരുന്നു'.
കുട്ടി—മരുന്ന്.

---

# P. SUBBAROY'S

## World-Renowned and Most Efficacious Ayurvedic Medicines.

---



മരുന്നു സേവിച്ചതിന്നു മുമ്പ്

പി. സുബ്ബറായിയുടെ ലോകപ്രസിദ്ധങ്ങളും ഏററവും ഫലവത്തുക്കളും ആയ ആയുൎവ്വേദ ഔഷധാലയം

൧. ലോകപ്രസിദ്ധമായധാതുപുഷ്ടികാരി ധാതു നഷ്ടം, ബലഹീനത, ലക്ഷണമില്ലായ്മ, വിശപ്പില്ലായ്മ, നേത്രം, കൈ, കാൽ മുതലായവയുടെ നീററൽ, നീരൊഴിവു, മധുമേഹം, കല്ലടപ്പു (മൂത്രാഘാതം) മുതലായ പലവിധ വസ്തിരോഗങ്ങളെ ക്ഷണേന പരിഹരിച്ചു രക്ഷപ്പെടുത്തും.



മരുന്നുസേവിച്ചതിന്നു പിമ്പ്

ഡപ്പി ഒന്നുക്കു വില രൂപ ൨ തപാൽ ചിലവു വകക്കു അണ ൬ വേറെ.

൨. പ്രമേഹ നിവാരണി— സിരാമേഹം, ഇടുപ്പുവലി, മൂത്രമധികമായും തടഞ്ഞും പോകുക, മേഘ്റം, പുകച്ചൽ രക്തമേഹം മുതലായ വ്യാധികളിൽനിന്നു സ്ത്രീപുരുഷന്മാരെ നിവൎത്തിപ്പിക്കും. ഋതുകാലത്തിൽ രക്തം അധികമായി സ്രവിക്കുന്നതിനേയും ശമിപ്പിക്കും. കുപ്പി ൧ ക്കു വില രൂപ ൧. മൂന്നു കുപ്പികൾവരേയുള്ള ബങ്കിക്കു തപാൽ ചിലവു അണ ൫.

൩. സൎവ്വവേദനാസംഹാരി— ഈ തൈലം അല്പം പുരട്ടിയാൽ കൈ കാൽ മുതലായ അംഗങ്ങളിൽ കുത്തിനോവുക, വീക്കം, മുടക്കുവാതം, നെഞ്ചുനോവു, തലവേദന, ഒരു ഭാഗത്തുണ്ടാകുന്ന ശൂല, ഇടുപ്പുവേദന, പാൎശ്വവായു, മേഹവായു, തിമിരവായു മുതലായ പല വ്യാധികൾ ഭേദപ്പെടും. കുപ്പി ൧ ക്കു വില രൂപ ൧. തപാൽ ചിലവു അണ ൫.

൪. മണ്ഡലകുഷ്ഠസംഹാരി— മണ്ഡലകുഷ്ഠം, പുഴുക്കടി, തഴുതണം, നറുങ്ങാണി എന്നീ പേരുകളുള്ള രോഗത്തിനു സിദ്ധൌ

---

ഷധം. ത്വഗ്രോഗങ്ങളും പലതും മാറും. മേമൽ മേഹകുഷ്ഠം മുത
ലായവയെ നശിപ്പിക്കും. വില കുപ്പി ൧ നു ൪-ണ തപാൽ ചി
ലവു മൂന്നു കുപ്പിവരെ ൩ ണ വേറെ.

൬. ലക്ഷ്മീകരകസ്തൂരിഗുളികകൾ— താംബൂലം ഉപയോഗി
ക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ടു വിലയേറിയ
സാധനം. ദന്തവേദന, വായ്നാററം, അജീൎണ്ണം, പിത്തവായു, ഇ
വയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയൊ ഉപയോഗിക്കാം
ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗി
ച്ചാൽ എതു ഗുരുദ്രവ്യത്തേയും ജീൎണ്ണപ്പെടുത്തും. പ്ര
സവകാലത്ത താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ
സന്നി അടുക്കയില്ല. അപായകരമായ യാതൊരു ല
ഹരിസാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ല. കാശ്മീരത്തു
നിന്നു വരുത്തിയ കസ്തൂരി പച്ചക്കപ്പൂരം മുതലായ
അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേ
ൎത്തിട്ടുണ്ട്. ചളി, കാസശ്വാസം, ജ്വരം മുതലായ രോ
ഗങ്ങൾ വയസ്സിന്റെ ഏററക്കുറച്ചിൽപോലെ ഒന്നു
മുതൽ ൪ വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ മതി.
൨൦൦ ഗുളികകൾ ഉള്ള കുപ്പി ൧ ക്കു വില ണ ൪. ൧ മുതൽ ൧൨ വ
രെ കുപ്പികൾ അടങ്ങിയ ബങ്കി ൧-കു തപാൽകൂലി ൩ ണ.

൭. ദന്തചൂൎണ്ണം— സുഗന്ധമായുള്ളതു. എല്ലാമാതിരി ദന്ത
രോഗങ്ങളേയും നീക്കും. വില കുപ്പി ൧ നു ൭-ണ. തപാൽ ചില
വു ൨ കുപ്പിവരെ ൩ ണ വേറെ.

൮. ജ്വരസംഹാരി—കുളിർപ്പനി, മുറപ്പനി, വാതപ്പനി, പിത്ത
ജ്വരം, കഫജ്വരം, അസ്ഥിജ്വരം, മുതലായവയ്ക്കു നന്നു. വില കു
പ്പി ൧ നു ൧ ക. തപാൽ ചിലവു ൮ ണ വേറെ.

൯. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം— ഈ തൈ
ലം പുരട്ടിയാൽ തലമുടി മീശ ഇമ ഇവ ബഹുപുഷ്ടിയും ഞെരുക
മായും കറുപ്പായും വളരും. കണ്ണിന്നു കുളുൎമ്മയുണ്ടാകും. സകല ക
ൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ചരോമം കറു
ക്കും. രോമം പൊടിയാതെ ഇരിക്കും. കണ്ണിന്നു നല്ല തെളിച്ച മു
ണ്ടാകും. വില കുപ്പി ൧- നു ൯-ണ. തപാൽ ചിലവ് ൩ ണ വേറെ.

പി. സുബ്ബരായി, പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട് ജില്ല.

൯. രോമസംഹാരി— രോമം എവിടെ വേണ്ടാതാകുന്നുവൊ അവിടെ ഈ മരുന്നു പുരട്ടിയാൽ യാതൊരു വേദനയുമുണ്ടാകാതെ രോമത്തെ മാററും. വില കുപ്പി ൧-ന്ന ൪ ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

൧൦. അഗ്നിമാന്ദ്യസംഹാരി— ദഹനമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചുകലിക്കുക, മൂലബന്ധം, വയറുനോവു, വായനാററം അജീൎണ്ണം, വയറുവീൎത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി ൧-ക്ക അണ വ്യ. തപാൽ കൂലി അണ ൩ വേറെ.

൧൧. കണ്ണുബിന്ദു— ചീക്കാത്തു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കൎണ്ണരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മതയുണ്ടാക്കും. വില കുപ്പി ൧-ക്ക വ്യ ണ. തപാൽ ചിലവ മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

൧൨. സുഖഭേദിഗുളികകൾ— ഭേദി ശരിപ്പെടുത്തും. അജീൎണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലംപിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും. വില ഡപ്പി ൧-ന്നു വ്യ ണ. തപാൽ ചിലവു ൧ മുതൽ ൪ വരെ ഡപ്പികൾക്കു ൩ ണ. വേറെ.

൧൩. നേത്രബിന്ദു— കൺനോവു, കൺകുത്തു, കുച്ചം, നീരെടുപ്പു, മിന്നൽ, മാലക്കണ്ണു, പീളകെട്ടു, ദശവളച്ചു, പൂവു, ചെരപ്പു, എരിച്ചിൽ, ഇമ പുറികം ഇവയുടെ വലിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില കുപ്പി ൧-ന്നു വ്യ ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ ൩ ണ വേറെ.

൧൪. സ്ഖലിതരക്ഷണി—ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും. വില ഡപ്പി ൧-ന്നു വ്യ ണ. തപാൽ ചിലവു ൫ വരെ ഡപ്പികൾക്കു ൩ ണ വേറെ.

൧൫. മൃഗകസ്തൂരി—കാശ്മീറിൽനിന്നും വരുത്തിയിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസിൽ ഉണ്ട. ഉറുപ്പികത്തൂക്കത്തിന്നു ൪വ്യ ക വില. ഒരു ഉറുപ്പികമുതൽക്കുള്ള ഏതു സംഖ്യക്കും ചില്ലറയാ

---

യിട്ടും കൊടുക്കപ്പെട്ടും. തപാൽച്ചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലൊ ആയിരിക്കണം.

൧൩. തേൾവിഷത്തിന്ന സിദ്ധൌഷധം—തേൾകടിച്ച സ്ഥലത്ത രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി ൧-ക്ക ൧ ക. ൪ ണ. ൧൨ കുപ്പിയിൽ കുറയാതെ ഒന്നിച്ച വാങ്ങുന്നവൎക്ക ഡസൻ ൧-ക്ക ൨ ക. ൮ ണ. ഉള്ള വിലയിൽ കുറച്ചു മാത്രമെ വില ചുമത്തുന്നുള്ളു. വി. പി. കമ്മീഷൻ ൫ ണ പുറമെ. ഇൻഡ്യയിലും ബമ്മയിലും ൧൨ കുപ്പിവരെ വി. പി. കമ്മീഷൻ ൫ ണ. സിലോൺ ടി. ൭ ണ.

൧൭. വ്രണവിരോപണതൈലം—ഈ കുഴമ്പു പിത്തപ്പുണ്ണ മുതലായ എല്ലാവിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇത സകല കൃമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു. വില ൮ ണ. മൂന്നു കുപ്പിവരെ വി. പി. കമ്മീഷൻ ൫ ണ മാത്രം.

൧൮. കണ്ഠശുദ്ധി ഗുളിക— ഇതു കണ്ഠം തെളിഞ്ഞ് ശാരീരം നന്നാവുന്നതിന്നു അതി വിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു. വില ൮ ണ. വി. പി. കമ്മീഷൻ ൩ കുപ്പിവരെ ൩ ണ.

൧൯. സ്നാനചൂൎണ്ണം— ഈ പൊടി തേച്ചുകുളിക്കുന്നതിന്നു വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞ, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു. വില ൮ ണ. വി. പി. കമ്മീഷൻ ൨ ണ.

൨൦. സഞ്ജീവഗുളിക—കുട്ടികൾക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം, അൎശ്ശസ്സ, ഉറക്കമില്ലായ്ക ഇ

വശ്ശും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരുപോലെ ഉപകരിക്കാവുന്നതാകുന്നു. വില ൧൦ ണ. വി. പി. കമ്മീഷൻ ന്നു കുപ്പിവരെ ൩ ണ.

൨൧. ഒന്നാംതരം ഗോരോചന ഗുളിക—എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള് ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അൎശസ്സ, ഉറക്കമില്ലായ്മ, ആന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു. വില ൩ ണ. വി. പി. കമ്മീഷൻ ന്നു കുപ്പിവരെ ൩ ണ.

൨൨. ത്വഗ്രോഗപരിഹാരി—ഈ ഔഷധം കരപ്പൻ, ചുണങ്ങ്, ചൊറി, ഒട്ടുവട്ട, പോളൻ, ചൂട്, പുഴുക്കടി, താരണം, മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിന്റെ പുറമെ മാത്രം ഉപയോഗിച്ചാൽമതി. വി. പി. കമ്മീഷൻ ൩ ണ.

മേത്തരം ഗോരോചനം തോല ൧-ക്കു വില ൪ ക. മേത്തരം കുങ്കുമകേസരം തോല ൧-ക്കു വില ൧ ക. മേത്തരം പച്ചക്കർപ്പൂരം, തോല ൧-ക്കു വില ൨ ക. മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പു, മരിക്കൊളുന്തു, ജാതിമല്ലി, സുഹാഗ, ഹെന, മഗിഡമ്പു, അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട്. ഇവ ഒരു തോല തൂക്കത്തിന്നു ക. ൧-വ്യ. തപാൽകൂലി പുറമെ.

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം | ഗോരോചനം | ത്രപാത്തുക്കം | ൧-ക്കു | ൪ | ൦ | ൦ |
| ടി | മഞ്ഞൾ | ,ടി | ൧-ക്കു | ൧ | ൦ | ൦ |
| ടി | പച്ചക്കർപ്പൂരം | ടി | ൧-ക്കു | ൧ | ൦ | ൦ |

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട,

തെക്കേ ആൎക്കാട്ട് ജില്ല.

# കവനോദയം

വൈദ്യം, ജ്യോതിഷം, കിളിപ്പാട്ട്, തുള്ളൽ, നോവൽ, നാടകം മുതലായി വിശേഷപ്പെട്ട അനേകം കൃതികൾ ഇതിൽ ചേൎത്തുവരുന്നു. കൊല്ലത്തിൽ 6 പ്രാവശ്യം പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകമാലയിൽ ഓരോ കുറി 64 ഭാഗങ്ങളിൽകൂടി 5 കൃതികളിൽ കുറയാതെ ഉണ്ടായിരിക്കും. കൊല്ലത്തിൽ 4 ഉറപ്പിക വരി അടച്ചാൽ മതി. തപാൽകൂലി പുറമെ വേണ്ട. വിദ്യാൎത്ഥികൾക്കാണെങ്കിൽ മുൻകൂറ് ഒന്നര ഉറപ്പിക തന്നാൽ മതിയെന്ന് ഒരു പുതിയ നിശ്ചയം ചെയ്തിരിക്കുന്നു. ഈ പുസ്തകമാലയിൽ ഉൾപ്പെട്ടതും അല്ലാത്തതുമായ അനേക പുസ്തകങ്ങൾ ഇവിടെ വില്പാനുണ്ട്. ചിലതിൻെറ വിവരം താഴെ ചേൎക്കുന്നു.

ജ്യോത്സികവിഷവൈദ്യം— ഈ പുസ്തകം കൈവശം ഉണ്ടായിരുന്നാൽ പാമ്പുകടിച്ച ഉടനെ വൈദ്യൻെറ അടുക്കെ ഓടേണ്ടിവരികയില്ല. വില 12 അണ.

സദ്വൃത്തമാലിക— മലയാളത്തിലുള്ള വൃത്തങ്ങളുടെ എല്ലാ സ്വഭാവങ്ങളും അറിവാൻ ഈ പുസ്തകം മാത്രമെയുള്ളു. വില 8 ണ.

ജാനകീപരിണയം— കൊട്ടാരത്തിൽ ശങ്കുണ്ണി ഉണ്ടാക്കിയ ഒരു രസികനാടകമാണിത്. മന്നാടിയാരുടേതല്ല. വായിപ്പാൻ ബഹുരസമുണ്ട്. വില 1 ക. മാത്രം.

* ഹസ്തലക്ഷണദീപിക— ഈ പുസ്തകം കൈവശമുണ്ടെങ്കിൽ കഥകളിയെ ഊമക്കളിയെന്നു പറവാനിടവരികയില്ല. വില 4 ണ.

*കുചശതകം ഇതൊന്നു വായിച്ചുനോക്കുവിൻ വില 2 ണ.

*ചക്കീചങ്കരനാടകം ചിരിക്കാതെ ഇതു വായിപ്പാൻ പ്രയാസം വില 6 ണ.

ഇവകൾക്കു തപാൽകൂലി പുറമെ *ഈ അടയാളം വെച്ചവ ഒഴികെ ശേഷമെല്ലാം അച്ചടി അതിമനോഹരം. കടലാസ്സ എല്ലാം ഒരുപോലെ ബഹുവിശേഷം. താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ എല്ലാ പുസ്തകങ്ങളും വി. പി. ആയി അയച്ചുകൊടുക്കും.

കെ. കണ്ണൻനമ്പ്യാര,

കവനോദയം മാനേജർ,

നാദാപുരം.

# നോട്ടീസ

മേത്തരം സാമാനങ്ങൾ! വില വളരെ സഹായം!!

കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സിലെ സൽഹിഡർബാർ പടം വലിയ സൈസ്സ വില ക. 7 ആവശ്യമുള്ളവർ ഉടനെ എഴുതി അയക്കണം.

ബൊംബായി മുതലായ വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന ഷാപ്പുകളിൽനിന്ന് നേരിട്ട വരുത്തുന്നതും താഴെ വിവരം പറയുന്നതും വേറെയും അനേകം സാമാനങ്ങൾ തൊകപ്പടിയായും ചില്ലറയായും വളരെ സഹായവിലക്കു വില്ക്കുന്നതാണ്.

പലതരത്തിലുള്ള പ്ലാനൽ ശീലകൾ, ടവീഡുകൾ, ചെക്കുതുണികൾ, വളരെ ഭംഗിയുള്ള ചീട്ടികൾ, പട്ടുകൾ, ബ്ലാങ്കെററുകൾ, തൊപ്പികൾ, സർജ്ജുകൾ, മല്ല്, ജഗന്നാഥൻ, മുതലായ തുണിച്ചരക്കുകൾ, എനാമൽപാത്രങ്ങൾ, പലതരത്തിലുള്ള ഗ്ലാസുകൾ, നാഴികമണികൾ, വാച്ചുകൾ, വിളക്കുകൾ, കണ്ണാടികൾ, കത്തികൾ, ഗ്ലോപ്പുകൾ, രവിവർമ്മപ്പടങ്ങൾ, കൊടകൾ, ഇരിമ്പുപെട്ടികൾ, ഇരിമ്പു അലമാരികൾ, ഇരിമ്പു അടുപ്പുകൾ, അനേകവിധം സോപ്പുകൾ, ബ്രാണ്ടി, വിസ്കി, മുതലായ ലഹരിസാധനങ്ങൾ, മുത്തുച്ചിപ്പികൊണ്ടുള്ള അനേകവിധ പാത്രങ്ങൾ, ഇവകളും മെലിൻസ്ഫുഡ്, കൊക്കൊ, കാപ്പിപ്പൊടി, ടീ, ബിസ്കോത്ത മുതലായ വേറെയും അനേകവിധ സാമാനങ്ങൾ വളരെ സഹായവിലക്ക വില്ക്കുന്നു.

ആവശ്യപ്പെടുന്നവക്കു സാമാനങ്ങൾ വി. പി. ആയി അയച്ചു കൊടുക്കുന്നതാണ.

എ. ടി. എസ്സ. മേനോൻ,
ജനറൽ മച്ചണ്ട,
ചിററൂര.

# കമ്മീഷൻ

രസികരഞ്ജിനിക്ക് പുതിയ വരിക്കാരെ ഉണ്ടാക്കി അവര് വരിപ്പണം മുഴുവൻ മുൻകൂറായി പിരിച്ച് പേരുവിവരപ്പട്ടികയോടുകൂടി ആ സംഖ്യ ആപ്പീസ്സിൽ അടക്കുന്നവൎക്കു 15-കയിൽ കുറയാതെയുള്ള സംഖ്യകൾക്കു 100 ക്കു 10 ക. വീതം കമ്മീഷനും 20കയിൽ കുറയാതെ പിരിച്ചടക്കുന്നവൎക്കു മേല്പറഞ്ഞ കമ്മീഷനും പുറമെ മുപ്പതിതെ ഉറപ്പിക്കുന്ന രഞ്ജിനിയുടെ ഓരോ പ്രതിവീതം സൌജന്യവും കൊടുക്കപ്പെടും.

ര. രാ. മാനേജർ.



1079 മിഥുനമാസത്തിൽ പണം അടച്ചവരുടെ പേരുവിവരം.

| | | | ക. ണ. സ. |
|---|---|---|---|
| മ. രാ. രാ. | കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് | | 3 0 0 |
| ,, | കെ. പി. ശങ്കരമേനോൻ | അവർകൾ | 3 0 0 |
| ,, | നെടിയൻ വീട്ടിൽ കൃഷ്ണൻകുട്ടിമേനോൻ | ,, | 3 0 0 |
| ,, | ഉള്ളനാട്ട കൃഷ്ണപ്പണിക്കർ | ,, | 3 0 0 |
| ,, | മുക്കാപ്പുഴ അച്യുതമേനോൻ | ,, | 3 0 0 |
| ,, | കെ. കുഞ്ഞികൃഷ്ണൻ നമ്പ്യാർ | ,, | 3 0 0 |
| ,, | രാമൻകണ്ടത്ത രാമപ്പൊതുവാൾ | ,, | 3 0 0 |
| ,, | കുട്ടാലപ്പട്ടത്ത കൃഷ്ണൻനമ്പ്യാർ | ,, | 3 0 0 |
| ,, | കുത്താമ്പിള്ളി രാമൻനമ്പ്യാർ | ,, | 3 0 0 |
| ,, | വള്ളിയത്ത നാരായണൻനായർ | ,, | 3 0 0 |
| ,, | തണ്ടാശ്ശേരി കുഞ്ഞയ്യപ്പൻ | ,, | 1 0 0 |
| ,, | കെ. പി. ഇട്ടിക്കുമാരൻ വൈദ്യൻ | ,, | 3 0 0 |

| | | | | | |
|---|---|---|---|---|---|
| മ. രാ. രാ. | കെ. ജനാൎദ്ദനൻപിള്ള അവൎകൾ | ,, | 3 | 0 | 0 |
| ,, | പി. എസ്സ്. അച്യുതൻപിള്ള | ,, | 1 | 8 | 0 |
| ,, | എം. യോഗിയാപ്പൈ | ,, | 3 | 0 | 0 |
| ,, | കൊടക്കാട്ട കണ്ടുണ്ണിമേനോൻ | ,, | 3 | 0 | 0 |
| ,, | കെ. വേലുപ്പിള്ള | ,, | 1 | 8 | 0 |
| ,, | വിക്ടോറിയ കാളെജ് പ്രിൻസിപ്പൽ | ,, | 3 | 0 | 0 |
| ,, | എഴുത്തശ്ശൻ കളത്തിൽ കോമുണ്ണിനെടുങ്ങാടി | ,, | 3 | 0 | 0 |
| ,, | പടിഞ്ഞാറപ്പാറയിൽ നാരായണൻനായർ | ,, | 3 | 0 | 0 |
| ,, | കെ. എൻ. കൃഷ്ണൻവൈദ്യർ | ,, | 3 | 0 | 0 |
| ,, | കെ. കേളരുതിരുപ്പാട | ,, | 3 | 0 | 0 |
| ,, | ഇ. കെ. അയ്യാക്കുട്ടി | ,, | 3 | 0 | 0 |
| ,, | വെഞ്ചെമ്പിൽ വടക്കേതിൽ ഗോപ്പിള്ള | ,, | 3 | 0 | 0 |
| ,, | ആർ. ഗോവിന്ദമേനോൻ | ,, | 3 | 0 | 0 |
| ബ്രഹ്മശ്രീ | തെക്കേടത്ത പെരുമ്പടപ്പിൽ ശങ്കരൻനമ്പൂരി | ,, | 3 | 0 | 0 |
| മ. രാ. രാ. | ഉളനാട്ട രാമപ്പണിക്കർ | ,, | 3 | 0 | 0 |
| ,, | കെ. ജെ. ചാക്കൊ | ,, | 3 | 0 | 0 |
| ,, | ടി. കെ. കുഞ്ഞികൃഷ്ണൻനമ്പ്യാർ | ,, | 3 | 0 | 0 |
| ,, | ടി. കൃഷ്ണമേനോൻ | ,, | 1 | 10 | 0 |
| ,, | കെ. വി. നരസിംഗപ്പൈ | ,, | 3 | 0 | 0 |
| ,, | കെ. നന്നമിയാ സാഹിബ്ബ് | ,, | 0 | 12 | 0 |

സംഗതിവിവരം.



വിദ്യാവിനോദിനി അച്ചുക്കൂടം.

## പരസ്യം

---

വിക്രമോൎവ്വശീയം നാടകം— എഫ്. എ. ടെക്സ്റ്റ

വില 0—14—0

തപാൽക്കൂലി പുറമെ.

രസികരഞ്ജിനി മാനേജരോടു ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ.

---

തിരുവനന്തപുരം മുതലായ തെക്കൻ ദിക്കുകളിൽനിന്നും രസികരഞ്ജിനി വക പണം പിരിക്കുന്നതിന്നായി രശീതി സഹിതം ടി. രാമറാവു അവർകളെ അയക്കുന്നതാകകൊണ്ട അദ്ദേഹത്തിന്ന അനാവശ്യതാമസത്തിന്നും നഷ്ടത്തിന്നും ഇടവരുത്താതെ രശീതി വാങ്ങി പണം കൊടുപ്പാൻ അപേക്ഷ.

ര. ര. മാനേജർ.




പുസ്തകം ൨ | കർക്കിടകം | ലക്കം ൧൨

## മംഗളം

നന്നോമെയ്യണിവാനുമേ! ഫണി, രമേ! മെത്തയ്ക്കു കൊള്ളാം, കണ-
ക്കെന്നോകാളയിതേറുവാനനുദിനം മേച്ചിട്ടുവാനുത്തമം
എന്നാലെന്നുമിരന്നിടുന്നതെന്തുകോ, കക്കുന്നതിൽഭേദമാ-
ണെന്നാക്കുന്നലമങ്കമാരുടെ കളിച്ചൊല്ലല്ലൽ തീർക്കേണമേ

കാത്തൊള്ളിൽ അച്യുതമേനോൻ.

---

# നായാട്ടുവിധി.

ഏറിയ ഭാഗവും ഉന്നതങ്ങളായ പർവ്വതങ്ങളാലും വിസ്തൃതകളായ നദികളാലും പരിപൂർണ്ണമായി ഹിമവൽസേതുപര്യന്തം വ്യാപിച്ചു കിടക്കുന്ന ഭൂഖണ്ഡത്തിലെ പുരാതനനിവാസികൾക്കും ഇദാനീന്തനന്മാരായ അവരുടെ സന്താനങ്ങൾക്കും സാമാന്യമായൊരു സ്വഭാവവിശേഷം പാശ്ചാത്യശാസ്ത്രജ്ഞന്മാർ അല്പകാലമായിട്ട് കണ്ടുപിടിച്ചു സമർത്ഥിച്ചിട്ടുണ്ട്. ഈയൊരു സ്വഭാവവിശേഷം ആധുനികന്മാരിൽ അവസ്ഥാന്തരങ്ങളെക്കൊണ്ട് വളരെ വളരെ വ്യ

ത്ര്യാസപ്പെട്ടുപോയിട്ടുണ്ടെങ്കിലും നിമ്മലമായ നഭോമണ്ഡലത്തിൽ പ്രകാശിച്ചുകൊണ്ടിരുന്ന ചന്ദ്രബിംബം മേഘപടലത്തിൽ മറഞ്ഞാൽ എങ്ങിനെയോ അപ്രകാരംതന്നെ പൂർവ്വികന്മാരുടെ നിഷ്കളങ്കമായ ഹൃദയമണ്ഡലത്തിൽ പ്രത്യക്ഷമായി വിളങ്ങിക്കൊണ്ടിരുന്ന വാസനാവിശേഷം—അതായത് ഐഹികസുഖാനുഭവവൃത്തികളിൽ പ്രകൃതിസിദ്ധയായ അനാസ്ഥ, പരമാത്മദ്ധ്യാനത്തിങ്കൽ അന്തരാത്മാവിനുള്ള അഭിനിവേശം— അന്യജാതികളുടെ സംസർഗ്ഗംകൊണ്ടു ജനിച്ചിട്ടുള്ള; മോഹപരമ്പരയിൽ മറഞ്ഞ് ഭാരതീയന്മാരുടെ മനോമണ്ഡലത്തിൽ ഇന്നും ലയിച്ചു കിടക്കുന്നുണ്ട്. സ്വഭാവവശാൽ ഹിന്ദുക്കൾക്ക് പ്രവൃത്തിമാർഗ്ഗം വെടിഞ്ഞ് നിവൃത്തിമാർഗ്ഗമണവാനാണ് മോഹമെന്നത് സാധിക്കുവാൻ പ്രത്യേകിച്ചു ലക്ഷ്യങ്ങൾ വേണമെന്നു തോന്നുന്നില്ല. ആവശ്യമുള്ള പക്ഷം ആയവ ജ്ഞ ക്ഷാമവുമില്ല.

ഇതിന്നുള്ള കാരണം ഹിമവാൻെറ ഗാംഭീര്യമെന്നും വിന്ധ്യൻെറ സാന്നിദ്ധ്യമെന്നും മററും ആംഗ്ലേയപണ്ഡിതന്മാർ പറയുന്നത് ഗിരിശിഖരങ്ങൾ പിതൃക്കൾക്കുവെച്ചു പോരുന്ന പിണ്ഡങ്ങളെന്നും നദീജലം പിണ്ഡോദകമെന്നും ഹിന്ദുക്കൾ വിചാരിച്ചിട്ടാണെന്നു പറയുന്നതിനോടു തുല്യമാണെന്നു ചിലർ സിദ്ധാന്തിച്ചേക്കാമെങ്കിലും കാര്യത്തെക്കുറിച്ച് വിതക്കമുണ്ടാവുമെന്നു തോന്നുന്നില്ല. ഇന്ത്യാസാമ്രാജ്യത്തിൻെറ നാലതിരിനുള്ളിൽ ബ്രാഹ്മണൻ മുതൽ പറയൻ വരെ സാമാന്യേന ഏതൊരു ജാതിയാണ് സകലതും ഈശ്വരാധീനമെന്നു വിശ്വസിച്ചു പോരാത്തത്? ഏതൊരു ഹിന്ദുവാണ് ഐഹികവിഷയങ്ങളിൽ പ്രവേശിക്കുമ്പോൾ, ഭാഗ്യം, ഈശ്വരേച്ഛ, ദൈവഗതി എന്നെല്ലാം പറയുന്ന 'ബ്രഹ്മവിധിക്ക്' 'താൻ പാതികൂടി' അടിയറവെച്ച് കീഴടങ്ങാത്തത്? ഹിന്ദുക്കളുടെ ഒരാചാരമെങ്കിലും മതത്തോടുകൂടി ബന്ധിപ്പിക്കാത്തതുണ്ടോ? ഒരു പ്രവൃത്തിയെങ്കിലും ഒരു ദേവനോടുകൂടി ഘടിപ്പിക്കാത്തതുണ്ടോ? വെളുപ്പിനെഴുന്നേററ് ദേശഭേദംപോലെ കാലും മുഖവും കഴുകിയോ കുളിച്ചോ വന്ന് രാമായണം പുസ്തകമെടുത്ത് കിഴക്കോട്ടു തിരിഞ്ഞി

രുന്ന് സർവ്വേശ്വരനെ ധ്യാനിച്ചുകൊണ്ട് മലർത്തിനോക്കുമ്പോൾ വ ലത്തുപുറത്ത് ആദ്യത്തെ ശ്ലോകം ശുഭസൂചകമാണെങ്കിൽ ആ ദി നം സുദിനമെന്നതിന്നുവാദമില്ല. വിഷുദിവസം നാളികേരമുരുട്ടി സംവത്സരഫലം അറിയുന്നതിന്നുള്ള ക്രമവും അതിൻെറ ഫലങ്ങ ളും സുപ്രസിദ്ധങ്ങളാണല്ലൊ. മലയാളത്തിലും പരദേശത്തും വ്യ ത്യാസം കൂടാതെ 'വീണാവേണുമൃദംഗശംഖപടഹധ്വാനാ'ദികളും 'മദ്യംപച്ചഇറച്ചിമണ്ണുശവം' മുതലായവയും യാത്രാമുഖത്തിങ്കിൽ ശോഭനങ്ങളും 'വെണ്ണീറംവിറകെണ്ണയുംചൂലുംമുറവും' മററും നിന്ദി തങ്ങളും ആകുന്നുവെന്നു മാത്രമല്ല, മൊട്ടച്ചികളുടെ ദശ്നംകൂടി മലയാളത്തിലെപ്പോലെതന്നെ പരദേശത്തും അശുഭമെന്നു വിചാ രിക്കപ്പെട്ടുവരുന്നു. ഇങ്ങിനെ ഭാഗ്യപ്പരീക്ഷകളെ പരിശോധിക്കു ന്നതായാൽ ആദിയുമവസാനവുമില്ലാതെ പരന്നു കിടക്കുന്നുവെ ന്നേ പറഞ്ഞുകൂടു. ആചാരങ്ങളുടേയും മതത്തിൻേറയും ബന്ധ ത്തെക്കുറിച്ച് പയ്യാലോചിക്കുന്നതും അപാരമായ സംഗതിതന്നെ.

ഇനി സാധാരണയായുള്ള ഓരോരൊ പ്രവൃത്തികളെക്കുറിച്ച് ആലോചിച്ചു നോക്കുക. അവിടെയും ഈശ്വരാധിനത്വം പ്രത്യ ക്ഷപ്പെട്ടുന്നതാണ്. ഒട്ടു മുക്കാലും കായ്യങ്ങൾക്ക് ഓരോ അധിഷ്ഠാ നദേവതകളുണ്ട്. ആചാരനിഷ്ഠയുള്ളവർ അതാത് കായ്യത്തിൽ പ്രവേശിക്കുമ്പോൾ അതാതു പരദേവതകളെ ധ്യാനിക്കുകയോ സ്തു തിക്കുകയോ ചെയ്യാതിരിക്കയില്ലെന്നു നമ്മൾക്ക് കണ്ടും കേട്ടും അ നുഭവിച്ചും പരിചയമല്ലെ? കിടക്കുന്ന സമയം 'ശ്രീമാധവായന മഃ'. എഴുന്നേൽക്കുമ്പോൾ 'ഹരെകേശവായനമഃ'. തേച്ചുകുളിക്കു ന്ന സമയം രണ്ടു തുള്ളി എണ്ണയെങ്കിലും ഭൂമിദേവിക്കു കൊടുക്കാ തിരിക്കയില്ല. പതിവായിട്ട് ഉണ്ണുന്ന സമയം ഗണപതിക്കു വെ ക്കേണ്ടതാണ്. അതില്ലാത്തപക്ഷം വിശേഷ ദിവസം കൂടാതെ ക ഴികയില്ല. വായിക്കുവാൻ തുടങ്ങുന്നത് വാണിയേയും ഗണനായ കനേയും ധ്യാനിച്ച് ഗ്രന്ഥമോ പുസ്തകമോ തൊട്ടു തലയിൽ വെ ച്ചിട്ടുവേണം. ഈ ജാതി വിശ്വാസങ്ങളും നിഷ്ഠകളും ഹിന്തുക്കളുടെ എന്നപോലെ മററൊരു ജാതികളുടേയും ഇടയിൽ അത്രസ്ഥിരമാ

യി നിന്നിട്ടുമില്ല നിൽക്കുന്നതുമില്ല. പ്രത്യേകിച്ച കേരളീയ സാമാന്യത്തിൻെറയിടയിൽ അതിനു വിശേഷമുണ്ട്. സകലതും ദൈവപരമായി സങ്കല്പിച്ചിട്ടുള്ളതുകൊണ്ട് വേദാന്തൊട്ട വടക്കൻപാട്ടുവരെ മുഖത്തിൽ നിന്നു മുഖത്തേക്കു പകരുന്നതല്ലാതെ ഓലയിലോ കടലാസ്സിലോ പകൎത്തിപ്പോയാൽ ആയതിന്ന് അശുദ്ധിബാധിക്കുമെന്നത്രെ സത്തന്മാരുടെ സദുപദേശം. അഥവാ ഗ്രന്ഥത്തിൽ പെട്ടത്തേണ്ടതായി വന്നുപോയാൽ പിന്നത്തെ ഉപദേശം 'ബുധജനമിതുബഹുജനത്തിനു കാട്ടിപ്പോകയുമരുത്' എന്നായിരിക്കും. ഈ ഒടുവിലുള്ള വാചകം ഏകദേശം ഒരു ഇരുനൂറു കൊല്ലത്തിൽ പരാ പഴക്കമുള്ള ഒരു ഗ്രന്ഥത്തിൻെറ അവസാനത്തിൽ ഞാൻ കണ്ടതാണ്. ഗ്രന്ഥത്തിൻെറ ആദ്യം എടുത്തുനോക്കിയപ്പോൾ 'ഒന്നു കാട്ടിൽ ചാടി, ഒന്നു നീററിൽ ചാടി' എന്നും മററും ചില പൊട്ടും പൊടികളും കണ്ട് യാതൊന്നും മനസ്സിലാവാതെ ഗ്രന്ഥത്തിൻെറ പേര് ഒടുവിൽ പറഞ്ഞിട്ടുണ്ടായിരിക്കാമെന്നു കരുതി അവിടം മറിച്ചു നോക്കിയ സമയമാണ് മേൽപറഞ്ഞ ഉപദേശവാചകം കണ്ടെത്തിയത്. അതുതന്നെ ആ ഗ്രന്ഥം മുഴുവനും എന്നെക്കൊണ്ട് വായിപ്പിക്കുവാൻ ഒരു ഉദ്ദീപകമായിട്ടു കലാശിച്ചു. വായനയുടെ ഫലമായിട്ട് പണ്ടത്തെ നായാട്ടു നടവടിയെക്കുറിച്ചു ചിലതൊക്കെ അറിവാൻ ഇനിക്കു സംഗതി ആയെങ്കിലും ഗ്രന്ഥമെഴുത്തുകാരൻെറ ഉപദേശം തെററി നടക്കുവാൻ ഒരു വാസന ഈ ലേഖകനുള്ളതുകൊണ്ട് ഒരധികപ്രസംഗം പ്രയോഗിക്കുവാനാണ് ഇപ്പോൾ ആരംഭിക്കുന്നത്. പഴയ നായാട്ടുവിധി ബഹുജനത്തിന് കാട്ടിപ്പോയതുകൊണ്ട് ഉപദേഷ്ടാവ് കോപിക്കുവാൻ ഭാവമുണ്ടെങ്കിൽ ഒരു സമാധാനം ഞാൻ കരുതീട്ടുണ്ട്. ബുധജനത്തിനല്ലെ ഉപദേശം ബാധകമാവുള്ളു!

തോക്കെടുത്ത് കാടുകേറീട്ടുള്ളവരൊക്കെ നായാട്ടെന്നു കേട്ടാൽ ചെവി വട്ടംപിടിക്കാതിരിക്കയില്ല. അപകടത്തിനു വഴിയുണ്ടെങ്കിലെ ഉത്സാഹത്തിനും രസത്തിനും തള്ളിച്ച മതിയാവുള്ളു. പോത്തിനെ വെടി വെച്ചതും, ആനയായിട്ട് മുട്ടി എത്തിയതും, പുലി

യായിട്ട് നേരിട്ടതും, രാത്രിമുഴുവനും ഒരു മരത്തിന്റെ മുകളിൽ കഴിച്ചുകൂട്ടിയതും, മററും നായാട്ടു ഭ്രാന്തന്മാർ വർണ്ണിച്ചു പറയുമ്പോൾ കേൾക്കുന്നവൎക്കുകൂടി ഉത്സാഹം തോന്നിപ്പോകും. ഒരു തവണ നായാടീട്ടുള്ളവൎക്കു പിന്നെ നായാട്ടിലുണ്ടാവുന്ന ആവേശം ഇന്നപ്രകാരമെന്നു പറഞ്ഞുകൂട. നായാട്ടിങ്കൽ ഭ്രമം കുറഞ്ഞിട്ടുള്ള കാലം ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. എന്നാൽ മലയാളത്തിൽ നായന്മാർ പോൎക്കളത്തിൽനിന്നു പിരിഞ്ഞ് ആയുധങ്ങൾ ഈട്ടുവെപ്പിൽ കെട്ടിവച്ചതോടുകൂടി നായാട്ടിന്നുള്ള മോഹവും മുക്കാലേ മുണ്ടാണിയും കെട്ടിവെച്ചുയെന്നാണ് വിചാരിക്കേണ്ടത്. 'ചോത്തുപ്പണിക്കരും നാലു ശിഷ്യരുമായി വാളും പരിചയുമെടുത്ത് പുലിയുടെ മടയിൽ ചെന്ന് അങ്കം വെട്ടിയ' കാലമെവിടെ കിടക്കുന്നു. എരട്ടക്കുഴൽത്തോക്കുംകൊണ്ട് പന്നിയുടെ മുമ്പിൽ മലന്നു വീണ കാലമെവിടെക്കിടക്കുന്നു! 'പോണ്ടൻ നായുടെ പല്ലിനു ശൌൎയ്യം പണ്ടേപ്പോലെ ഫലിക്കുന്നില്ല' എന്ന് നമ്പ്യാർ നിലവിളിക്കുന്നതിലെന്താണ് അത്ഭുതം. കാട്ടുപോത്തും കാഞ്ഞിപ്പോത്തും തമ്മിലുള്ള വ്യത്യാസം അറിയുന്ന വീരന്മാർ ഇപ്പോൾ എത്ര പേരുണ്ടാവും? ആവോ. ഇനി നമ്മുടെ നല്ല കാലത്തെ നായാട്ടെന്നു പരിശോധിക്കുക തന്നെ. നായാട്ട് നാലുപ്രകാരമെന്നും ആറുപ്രകാരമെന്നും രണ്ടുപക്ഷം. ൧. 'അയ്യൻപടി കുറിച്ചു നായാട്ട്', ൨. 'അൎജ്ജുനൻ പടിവിളിച്ചു നായാട്ട്', ൩. 'വേടൻ വഴികൂരൻ നോക്കുക', ൪. 'കോട്ടാളൻ വഴി കൂട്ടിൽ (?) പന്നി കൊല്ലുക', ഇങ്ങിനെ നാലെന്നും, ൧. 'കുറിനായാട്ട്', ൨. 'വിളിനായാട്ട്', ൩. 'പള്ളിവേട്ടനായാട്ട്', ൪. 'കൂട്ടിയതും വെറമ്പുറം', ൫. 'കണ്ടതും ഓൎമ്മിക്ക', ൬. 'ഇളകിയതും', ഇങ്ങിനെ ആറെന്നും രണ്ടു വിധം പറയുന്നു. ഇതിൽ ആദ്യത്തെ നാലുവിധം നായാട്ടുകൾ ഉണ്ടാകുവാനുള്ള കാരണത്തെ പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു.

൧. അയ്യൻ പടികുറിച്ചു നായാട്ട്— നാഗസ്ത്രീകൾനാഗലോകത്തുനിന്ന് 'അമൃതുവാങ്ങി വെള്ളിക്കിണ്ണത്തിൽ വെച്ചുപൊന്നുംകിണ്ണംകൊണ്ടു മൂടി വിഷ്ണുഭഗവാന് തിരുമുൽക്കാഴ്ച വെപ്പാനായി' ദേ

വലോകത്തേക്കു പോകുംവഴി മഹാമേരുപൎവ്വതത്തിന്റെ താഴ്വരയിങ്കൽ നാലുബിംബംകണ്ടു. അവർ അവയെ എടുത്തുകൊണ്ട് വീണ്ടും പുറപ്പെട്ടപ്പോൾ 'ഒന്നു കാട്ടിൽ ചാടി ഒന്നു നീററിൽ ചാടി ഒന്നു ഊരിൽ ചാടിപ്പോയി ഒന്നു താഴെവീണുപോയി'. നാഗസ്ത്രീകൾ അമൃതുംകിന്നവും വിഷ്ണുഭഗവാന്റെ തൃക്കഴലിൽ വെച്ചു വൎത്തമാനങ്ങളും ഉണൎത്തിച്ചാറെ വിഷ്ണുഭഗവാൻ അവ നാലിനും നാലു പേരുമിട്ടു. കാട്ടിൽചാടിയത് ചെന്നായ, നീററിൽചാടിയത് നീർനായ, ഊരിൽചാടിയത് 'ഊപ്പട്ടി' താഴെവീണതു കുറക്കൻ. പേരിട്ടതിന്റെ ശേഷം ശ്രീനാരായണൻ അവയെ അയ്യപ്പനുദാനവുംചെയ്തു. 'ആയതുകൊണ്ടത്രെ അയ്യപ്പൻ നായാട്ടുപരദേവതയായത് എന്നറിക'. 'അയ്യപ്പൻ മലയാളത്തിൽ ചമ്രവട്ടത്തും പല കാവുകളിലും അധിവസിച്ചു'. അതിനുശേഷം നാലു നായ്ക്കളേയും തന്റെ 'ചേകവൎക്ക്' (സേവകൎക്ക്) സമ്മാനം കൊടുത്തു. 'അതുകൊണ്ടത്രെ നായാട്ടു നടത്തുന്നത്' അയ്യപ്പനുകൽനിന്ന നായ്ക്കളെ സ്വീകരിക്കുകകൊണ്ടത്രെ 'നായന്മാരെ'ന്നു വിളിച്ചു വരുന്നതും.

൨. അൎജ്ജുനൻപടി വിളിച്ചു നായാട്ട്— അൎജ്ജുനൻ 'ഇളിനായയെ നായാട്ടിന്നു കൊണ്ടുനടന്നമുതലത്രെ' ഇങ്ങിനെയൊരു നായാട്ടുണ്ടായത്. വില്ലാളിവീരനായ അൎജ്ജുനന് ഇങ്ങിനെയൊരു നായയെ കിട്ടിയത് എന്നാണെന്നും എങ്ങിനെയാണെന്നും ഇനിക്കറിഞ്ഞുകൂട. പണ്ട് അയ്യൻപടികുറിച്ചു നായാട്ടാണ് അധികം നടപ്പുണ്ടായിരുന്നതെന്നു തോന്നുന്നു. 'അൎജ്ജുനൻ പടിവിളിച്ചു നായാട്ട്' അപൂൎവ്വമായിരുന്നു.

൩. വേടൻ വഴി കൂരൻ നോക്കുക— 'അൎജ്ജുനൻ പാശുപതാസ്ത്രം വാങ്ങുവാൻ ശ്രീപരമേശ്വരനെ തപസ്സുചെയ്യുകാലം പരമേശ്വരൻ തന്തിരുവടി അൎജ്ജുനന്റെ മദത്തെ പോക്കി അസ്ത്രം കൊടുക്കേണമെന്നു കല്പിച്ചു നിശ്ചയിച്ച് വേടരൂപം ധരിച്ചു യുദ്ധംചെയ്തു. അൎജ്ജുനന്റെ മദത്തെ പോക്കി അസ്ത്രവും കൊടുത്തു. അന്ന വേടനു കുടി പതിനൊന്നാക്കി കൊൾക എന്നു വരംകൊടുത്തതു മൂ

ലം പതിനൊന്നുജാതി വേടരുണ്ടായി. അന്നുമുതൽക്കത്രെ വേടനാ യാട്ടു തുടങ്ങിയത്".

൪. കാട്ടാളൻ വഴിക്കൂട്ടിൽ പന്നികൊല്ലുക— "രാവണൻ വ ന്ന് ശ്രീകൈലാസം പിടിച്ച് ഇളക്കിയ നേരം പാർവതിക്ക് ഏററ വും ഭയമുണ്ടായി'. ശ്രീപരമേശ്വരൻ അത് ആരാണെന്നറിവാൻ 'തൻെറ തേജസ്സിന്നു പിടിച്ച കാട്ടിൽ എറിഞ്ഞു. അതു ചെന്നു വീണനേരത്ത് ഒരു വാനരനായി, ഇങ്ങു വന്നതുമില്ല'. അപ്പോൾ ര ണ്ടാമതുമെറിഞ്ഞു. 'അത് കാട്ടിലെ ആളായി ഇങ്ങുവന്ന് 'രാവ ണരാക്ഷസൻ' എന്ന ഉണർത്തക്കേട്ട് ഭഗവാൻ അരുളിച്ചെയ്തു. 'നീ കാട്ടിലെ ആളായിരുന്ന് ദുഷ്ടമൃഗങ്ങളെ നിഗ്രഹിച്ചു ഭക്ഷിച്ചുകൊൾ്ക' എന്ന". അന്നു തുടങ്ങി കാട്ടാളനായാട്ടുണ്ടായി.

പതിനെട്ടു നായാട്ടാചാരങ്ങളുള്ളതിൽ പ്രധാനങ്ങളായ 'കുന്നാ ചാരം', 'വല്യാചാരം' (അതായത് ഗുരുക്കന്മാരുടെ ആചാരം) ഇ ങ്ങിനെ രണ്ടാചാരങ്ങളുടെ പേരുകൾ മാത്രമെ പറഞ്ഞു കാണു ന്നുള്ളു. നായാട്ടുകുന്നിന്നു ൧൮ വാതിലെന്നും ൧൮ ചോലയെ ന്നും നിയമിച്ചിരിക്കുന്നു. 'കിഴക്കു വാതിൽ ഒന്ന്, തെക്കു വാതിൽ ആറ്, പടിഞ്ഞാറെ വാതിൽ അഞ്ച്, വടക്കു വാതിൽ ആറ് ഇങ്ങിനെ പതിനെട്ടു വാതിലുകൾ ഉള്ളതിൽ ഓരോന്നിന്ന് ഓ രോ ചോലയും. നായാട്ടുനായകൻ പതിനെട്ടാചാരങ്ങളും പത്തവ സ്ഥകളും അറിഞ്ഞിരിക്കണം. പത്തവസ്ഥകൾ ഏതെല്ലാമെന്നാൽ ൧. 'ആണയും പുരയും നായക്കാരനുചങ്ങാതി' എന്നും, ൨. 'നാല് അമ്പൊടിക്കാരൻ, ഒരു വില്ലൊടിക്കാരൻ, രണ്ടു പരിഷയിൽ നായാ ടികൾ' ഇവർ നായകൻെറ 'കയ്യരികെ' നില്ക്കും ചങ്ങാതികൾ എ ന്നും അറിക; ൩. 'നായയെ കുന്നിൻെറ കിഴക്കുവാതുക്കൽക്കൂടി ക യററണമെന്നറിക'. ൪. നായയെ കയററുന്ന സമയം അയ്യപ്പനേ യും പരദേവതമാരേയും ധ്യാനിക്കുക; ൫. 'തനിക്കും തൻെറ നായ ക്കും ചങ്ങാതികൾക്കും ദോഷമരുതെന്ന് അറിക'; ൬. 'നായ ഓക്കു ന്നേരം (മനസ്സിരുത്തി തുടങ്ങുമ്പോൾ) കയററി, വാതിക്കൽ ആക്കി

കൊറംക'; ൧. 'അറിഞ്ഞ് അറിയിക്ക'; ൨. 'ചെന്നു ചെല്ലിക്ക'; ൩. 'കൊന്നു കൊല്ലിക്ക'; ൪. 'കൊട്ടുത്തുകൊട്ടപ്പിക്ക'.

കുന്നാചാരപ്രകാരം 'വിളി, തെളി, തെട്ടം, തെക' ഇങ്ങിനെ നാലുസമ്പ്രദായങ്ങളുണ്ട്. ഈ വാക്കുകഠം തെളിക്കുന്നതിൻേറയും വിളിക്കുന്നതിൻേറയും ഏററ വിളിക്കുന്നതിൻേറയും മൃഗങ്ങളെ ഹിംസിക്കുന്നതിൻേറയും സങ്കേതശബ്ദങ്ങളാണ്. സാധാരണ എമ്പത്തിരണ്ടു വിളിക്ക് മൂപ്പത്താറ തെകയെന്നാണ് ശട്ടം. അതിനടുത്ത തെളിയും തെട്ടവും എന്നു പറയേണ്ടതില്ലല്ലോ.

'അയ്യരിയോ, അറിയോ, എത്തോ, എത്തോ, എത്തോ, തിരോ, തിരോ, തിരോ. അരിയത്തെത്തോ, വായോ, എത്തോ, അയ്യെത്തയെത്തോ, ഗതോ, എത്തോ'. ഇത്രയും ആരംഭത്തിലെ ഗണപതിക്കയ്യാണ്. ഇതിൻെറ അൎത്ഥം ശാസ്ത്രാങ്കക്കാരുടെ 'മോച്ചാനെ, മാച്ചാനെ, മററൊരുവേഷം മാച്ചാനേ' എന്നതിൻേറതിൽ പതിൻമടങ്ങുദുൎഗ്രഹമാണ്. 'മോച്ചാനെ' എന്നത് 'മോജാനേ' എന്നതിൻെറ പ്രാകൃതമെന്നും, ആ വാക്യം 'സൎവ്വം വിഷ്ണുമയം ജഗൽ' എന്നതിൻെറ ഛായയെന്നുമാണ് പറയുന്നത്. പ്രകൃതത്തിലെ പൊടിവാചകങ്ങളെ ഗ്രന്ഥത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നത് താഴെ പറയുംപ്രകാരമാകുന്നു.

'അയ്യരിയോ' എന്ന് അയ്യപ്പനേയും, 'അറിയോ' എന്ന് വനദേവതമാരേയും അറിയിക്കുന്നു. 'എത്തോ' (എത്തുക) എന്നുമുമ്പു അയ്യപ്പനോട്, പിന്നെ നായയോട, പിന്നെ നായരോട്. 'തിരോ' (തിരിയുക) എന്ന് മൃഗത്തോട്ടം, (തിരയുക) എന്ന് നായയോട്ടം നായരോട്ടം പറയുന്നു. 'അരിയെത്തെത്തോ' എന്ന് നായയോട് 'വായോ' എന്നു മൃഗത്തോട്. പിന്നെയും 'എത്തൊ' എന്ന് നായരോട്. 'അയ്യെത്തയെത്തോ' എന്ന് മൂവരോട് (അയ്യപ്പൻ, നായ, നായര്). ഗതോ (ഗമിക്കുക) എന്ന് ഗുളികനോട്. 'എത്തോ' എന്ന് പിന്നെയും അയ്യപ്പനോട് പ്രാൎത്ഥിച്ചിട്ട് ഗണപതിക്കയ്യ് കലാശിക്കുക. ഈ കോലാഹലം 'നായട്ടിന്നു മുമ്പു കുന്നറിയിക്കേണ്ടും മൎയ്യാദയാകുന്നു.'

കാട് 'തെളി'ക്കുവാൻ തുടങ്ങുമ്പോൾ ഒരു കൂട്ടക്കാർ 'വിളി' ക്കേണ്ടുന്നത്, 'എദേത്താ, എദേത്താ, അരിയാത്തേത്താ, വാ, എത്തോം, എത്തിപ്പോയ്' എന്നാകുന്നു. ഇതിൻെറ 'തെട്ടം', അതായത് മറേറക്കൂട്ടർ പകരം വിളിക്കേണ്ടത്, 'ഉള്ളത്, ഉള്ളത്, ഉള്ളത്, എത്തിപ്പോയ്, ഉള്ളത്'' എന്നും, ''ഇളകിയാൽ 'അയ്യം തെക്കു തെക്ക് എത്ത എത്ത, എദേത്താ എദേത്താ, വടിയടട്ടെം, അടേം, അടടടേം, അടേം, അയ്യ കൂക്കുയി കൂക്കുയി......കുളിയൻ വായിത്തോ, വായ്ലിടിയൻ അയ്യൻനാട്ടിൽ കൊണ്ടേ കൊല്ലയ്യേം' എന്ന എരട്ടിക്കൂട്ടി വിളിക്കണെ''മെന്നും 'വേട്ടക്രമത്തിൽ' വിധിച്ചിരിക്കുന്നു.

പന്നി, പന്നിക്കൂട്ടം, പന്നിച്ചോര, ഇവയുടെ വിവരണത്തിലുള്ള നിഷ്കർഷ കണ്ടാൽ പന്നിനായാട്ടായിരുന്നു പ്രധാനമെന്നു തോന്നും. പന്നിക്കും പന്നിക്കൂട്ടങ്ങൾക്കും ഉള്ളപോലെ തന്നെ മററമൃഗങ്ങൾക്കും വിശേഷാൽ പേരുകളുണ്ട്.

ഒററപ്പന്നിക്ക് 'വായ്ലിടിയൻ' എന്നും തള്ളക്കും തന്തക്കുംകൂടി 'വായ്ലിടിയൻ തോണിപ്പെരിയവൻ' എന്നും പേരുകൾ കൊടുത്തിരിക്കുന്നു. രണ്ടോ മൂന്നോ ഒററകൾ ഒരുമിച്ചു കൂടിയാലും 'വായ്ലിടിയര' എന്നു മാത്രമേ പറയാവുള്ളൂ. അതിൽ കൂടിയാൽ കൂട്ടപ്പേരുകളായി. ൧. 'തോണിപ്പെരിയക്കൂട്ടം' ൨. 'നെലമ്പെരിയക്കൂട്ടം' ൩. 'അനമ്പെരിയക്കൂട്ടം' ൪. 'വെലമ്പെരിയക്കൂട്ടം' ൫. 'വെലമ്പെരിയതിൽ ഇളമ്പെരിയക്കൂട്ടം' ൬. 'ഇളമ്പെരിയതിൽ വെലമ്പെരിയക്കൂട്ടം' ൭. 'തേർക്കൂട്ടം'. പന്നിക്ക് 'മുറിയച്ചോര, വഴിയച്ചോര, പടിയച്ചോര' ഇങ്ങിനെ മൂന്നു തരം ചോരയാണത്രെ. വീഴ്ചത്തിന്നു വിരളച്ചോരയെന്നും പറയുന്നു.

മററചില ജന്തുക്കളുടെ വിശേഷാൽ പേരുകൾ

| | |
|---|---|
| മയിൽ=ഓലച്ചെറ്റിയൻ | മെരു=ഓമനക്കൊടിയൻ |
| കീരി=പെരുവാലൻ | പാമ്പ്=കൊമ്പുകുളമ്പൻ |
| കൂരൻ=ചെറുകുളമ്പൻ | പാമ്പ്=ഊത്തിനു വായ്ലിടിയൻ |
| കുറുക്കൻ=ആട്ടിക്കടിയൻ | ചേര=എഴുത്താണിവാലൻ |
| മാൻ=വല്ലപ്പോത്ത് | ആന=കൊടച്ചെവിയൻ |
| മുള്ളൻ=കല്ലേടക്കൊററൻ | കലമാൻ=ചേറാക്കൊമ്പൻ |
| ഉടുമ്പ്=മങ്കുഴിമാൻ | കരടി=വല്ലാനാപ്പോത്ത |

പുലി ഏിളകിയാൽ പുള്ളിപ്പുലിയെന്നും അല്ലാത്തപക്ഷം വള്ളിപ്പുലിയെന്നും ഊററിയേണം പോൽ. 'വൻവരിയൻ' (വരിയൻപുലി) ഇളകിയാൽ 'നാലുപുറമുറച്ചോ, തെക്കുറച്ചോ വടക്കുറച്ചോ, വില്ലും കടവു മുറച്ചോ', എന്നും മററും വിളിച്ചു നിലവിളിക്കണം. തമ്മിൽ ചതിപ്പെട്ടുപോയാലും ഇപ്രകാരം തന്നെയാണ് വിളിച്ചു പറയേണ്ടത്. 'ചതിപ്പെട്ടപ്പൂവ്വേ' എന്നുകൂടി കൂട്ടിവിട്ടേക്കണം. ഇനിയും അനേകവിധം വിളികളുണ്ട്. മൃഗത്തിന് ഒരു കുത്തുകൊണ്ടാൽ ചോരക്കുവിളി, രണ്ടു കുത്തുകൊണ്ടാൽ മറെറാരുവിധം വിളി, വില്ലൊടിക്കാരൻെറ അമ്പുനട്ടാൽ അമ്പുകാരൻ വിളിക്കേണ്ടുന്നമാതിരി, മറുകുന്നിനു കടന്നാൽ നാട്ടുകാരൻ വിളിക്കേണ്ടുന്നത്. ഇവയെല്ലാം എടുത്തുവിലക്കുന്നതായാൽ വായനക്കാർ ക്ഷമിക്കുമെന്നു തോന്നുന്നില്ല. അവസാനത്തെ 'വിളിച്ചുകൂട്ടോ, വിളിച്ചുകൂട്ടോ, വിളിച്ചുകൂട്ടോ, എന്നറിയക്കേളോ' എന്നതിനോടുകൂടി വിളിയുടെ ഭാരം കലാശിച്ചു. ഈ വിളികളൊക്കെ അയ്യൻപടി കുറിച്ചു നായാട്ടിനെ സംബന്ധിച്ചതാണ്. അർജ്ജുനൻപടിവിളിച്ചുനായാട്ടിൽ കുന്നറിയിക്കുന്നത് 'വിളി ഉറച്ചുനില്ലൊ, വില്ലുറച്ചുനില്ലൊ, കടവുറച്ചുനില്ലോ' എന്നാണ് അതിൻെറ തെട്ടം 'അത് ഉള്ളത്, അത് ഉള്ളത്, എത്തോ, എത്തൊ, പൂവ്വേ' എന്നും ആകുന്നു. എളകിക്കൂടിയാൽ എല്ലാം പണ്ടത്തെപ്പോലെ തന്നെ.

വെട്ടോ, കുത്തോ, വെടിയോ, എയ്ത്തോ എന്നു ചോദിക്കുന്നതിന്നു പകരം 'തേപ്പോ, തുളിപ്പോ, കാലോ, തലയോ' എന്നാണ് ചോദിക്കുക. വെട്ടേററാൽ 'തേപ്പ്' 'ചാട്ട' (?) കൊണ്ടാൽ 'തുളിപ്പ്' വെടികൊണ്ടാൽ 'കാല്' അമ്പുവാട്ടാൽ 'തല'. പ്രയോഗിച്ച ആയുധത്തിൻെറ വിവരം പറഞ്ഞുകഴിഞ്ഞാൽ 'കൊമ്പിൽനിന്നോ' കൊളമ്പിൽനിന്നോ, കണ്ണിൽനിന്നോ, തോലിൽനിന്നോ ചേകവം ചെയ്യുവെന്നും' കൊല ഒഴിഞ്ഞുവെന്നും പറയണം. 'കൊമ്പെ'ന്നു പറയുന്നത് 'മറുകുന്ന്', 'കൊളമ്പെന്നാൽ ഇളകിയപിണ', 'കണ്ണ' കുന്നിൻെറ 'മുഖാന്തരം', 'തോവ' നായാട്ടു കുന്നുതന്നെ. 'ചേകവം ചെയ്യുക' എന്നാൽ ആയുധം വിളയാടുകതന്നെ. പ്രാ

ണാൻ പോയാൽ 'കൊല ഒഴിഞ്ഞു'. 'വിളിച്ച നായാട്ടിന്നു വിളിച്ച നായാടിയാൽ വീഴ്ചും കുത്തിയാൽ കുന്തംകാട്ടി തികക്കെണം'* എന്നൊരുവിധി കാണുന്നുണ്ട്. ഇതിന്റെ അൎത്ഥം മനസ്സിലായില്ല. അതു വായനക്കാരുടെ മനോധൎമ്മത്തിന്ന് ഉഴിഞ്ഞിട്ടിരിക്കുന്നു.

നായാട്ടുകഴിഞ്ഞാൽ 'അരികെയിരിക്കും ചെങ്ങാതി, വില്ലൊടിക്കാരൻ, അയലൊ (അമ്പൊ?) ടിക്കാരൻ, പിന്നെ വെരമ്പുറം നിൽക്കുന്നവർ, നായ്ക്കാരൻ, ചാകുംതലക്കൽ എത്തിയവർ, സ്ഥലത്തെടുത്തു മണ്ടുന്നവർ (ചുമട്ടുകാർ), വിൽപ്പിൽകാരർ, ഇവർ കൂടിയ സഭയിൽ വെവ്വേറെ അറിയിച്ചാൽ ഊപ്പും ഊരയും വഴിപോലെകിട്ടും'. കൂട്ടരിൽ ചിലർ 'അലഞ്ഞു പോയാൽ തികഞ്ഞെടുത്തേ കൊടുത്തുകൂടൂ'. അല്ലെങ്കിൽ ഭാഗിക്കുവാൻ പരിഷയിൽ ചങ്ങാതികൾ വേണം.

വേട്ടയാടുന്നതു കാട്ടാളരുടെ തൊഴിലാകുന്നു. അത് 'വീട്ടാളരുടെ' തൊഴിലെന്നു പറഞ്ഞുകൂട. ചില ദിക്കിൽ കാടർ വലകെട്ടി നായാട്ടും. 'കരിമ്പാലന്മാരും' 'മുത്തോറന്മാരും' നായാടുന്നതുകൊണ്ട് അവരെ നായാടികൾ എന്നു പറയുന്നു. ശൂദ്രരുടെ നായാട്ടു മൎയ്യാദ 'കൂലിച്ചേവകമൎയ്യാദ'യാകുന്നു, അന്യനു വേണ്ടി കൂലിവാങ്ങി നായാടുന്നുവെന്നു താല്പൎയ്യം. 'കൂലിച്ചേകവത്തിന്നുള്ള പടയും നായാട്ടും ഒക്കുമെന്നു പറയുന്നു. വെട്ടികൊണ്ട വാളും വെട്ടികൊണ്ട വാലും കോയിമ്മയിൽ പിടിപ്പിക്കുന്നു. കുത്തികൊണ്ട കയ്യും ചോറകൎത്താവിനു തന്നെ'.

ആർ. വി.

---

* *Mackenzie MS. Restored.*

# വ്യായാമം.

മനുഷ്യൎക്ക് അരോഗദൃഢന്മാരായി വൎത്തിക്കുന്നതിൽപരം ഉൽകൃഷ്ടമായ ഭാഗ്യം ഉണ്ടാകേണ്ടതില്ലെന്നുള്ളത് നിൎവിവാദമായിട്ടുള്ള സംഗതിയാണല്ലൊ. ലോകത്തിലെങ്ങും അധിവസിക്കുന്ന എല്ലാ ജനങ്ങളും വിവിധരോഗബാധിതന്മാരായി നാനാ പ്രകാരേണ വലയുന്നതിനിട വരുന്നത്, അവർ ദിനചൎയ്യാനുഷ്ഠാനത്തിൽ സശ്രദ്ധന്മാരായി സ്ഥിതിചെയ്യായ്ക്കകൊണ്ടാകുന്നുയെന്നാണ്, ചികിത്സാനൈപുണ്യമേറിയ സകല ഭിഷഗ്വരന്മാരുടേയുമഭിപ്രായമെന്ന്, പ്രത്യേകിച്ചൊരവതാരിക കൂടാതെ തന്നെ ആൎക്കും സുഗ്രഹമാണല്ലൊ. യൂറോപ്യന്മാരെ അപേക്ഷിച്ച് ഹിന്ദുക്കൾ ബലഹീനന്മാരായും, അലസന്മാരായും, രോഗപീഡിതന്മാരായും സ്ഥിതിചെയ്യുന്നതിനും, ഹിന്ദുക്കൾക്ക് വെള്ളക്കാരേക്കാൾ വൈദ്യന്മാരുടേയും, ഔഷധങ്ങളുടേയും സഹായം ഒഴിച്ചുകൂടാത്തതായിരിക്കുന്നതിനും, സൂക്ഷ്മമായ കാരണം മറ്റൊന്നുമല്ല. 'അരോഗതക്ക്, ശ്വാസോച്ഛ്വാസാൎത്ഥം ശുദ്ധവായുവും, വേണ്ടേടത്തോളം മാത്രം ലഘുവായ അന്നവും, ദേഹോഷ്മാവിനെ സമസ്ഥിതിയിലാക്കി വച്ചുകൊള്ളുന്നതിനു വേണ്ട വസ്ത്രവും, വെയിലും മഴയുംകൊണ്ടുള്ള ഉപദ്രവം എല്ക്കാതിരിപ്പാനൊരു ഗൃഹവും, മനോവ്യാപാരത്തിനു വിഷയങ്ങളും, ലൌകികങ്ങളായ സന്തോഷഹേതുക്കളുമുണ്ടായിരിക്കണ'മെന്നൊരു മഹാൻ അഭിപ്രായപ്പെട്ടിരിക്കുന്നു. കേവലം നിൎവ്യാപാരിയായിരിക്കുന്ന യാതൊരുത്തനും സുഖിയായിരിക്കുന്നതിനു കഴിയുന്നതല്ലെന്നു മാത്രമല്ല, ദുഃഖഭൂയിഷ്ഠങ്ങളായ അനവധി രോഗങ്ങളാൽ പീഡിതന്മാരായുമിരിക്കും. രോഗഗ്രസ്തന്മാൎക്ക്, ശരീരസൌഖ്യം പൊടുന്നനവെ അസ്തമിക്കയും, ആരോഗ്യം ക്ഷയിക്കയും ചെയ്യുന്നതാണ്. രോഗബാധയിൽനിന്നും വിമുക്തന്മാരായിരിക്കുന്നതിനും, ശരീരദാൎഢ്യത്തെ പോഷിപ്പിക്കുന്നതിനും പ്രത്യേകമായ ഒരു ദിവ്യൌഷധം വ്യായാമമാകുന്നുവെന്ന് പ്രാചീനന്മാരും അൎവ്വാചീനന്മാരുമായ ശരീര

ശാസ്ത്രജ്ഞന്മാർ ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടിരിക്കുന്നു. വ്യായാമത്താൽ രക്തത്തിന്റെ ഓട്ടം വർദ്ധിക്കയും, ശ്വാസകോശങ്ങളിൽ കൂടി ശുദ്ധവായു ഉള്ളിൽ പ്രവേശിക്കയും, രക്തം ധടുതിയിൽ നിർമ്മലമാകയും ആകപ്പാടെ ശരീരത്തിന് ബലമുണ്ടാകയും ചെയ്യുന്നു. രാപ്പകൽ അദ്ധ്വാനിച്ച് ഒരുവിധം കുക്ഷിപൂരണം ചെയ്തുകൊണ്ട് ഒരു ഏകാന്തവസതിയിൽ സ്ഥിതിചെയ്യുന്നവൻ അത്യന്തം ബലവാനായും ഉല്ലാഘവാനായും, ഉത്സാഹഭരിതനായും ഇരിക്കുന്നതിനും മൃഷ്ടാന്നം സാപ്പാട്ടും കഴിച്ചുകൊണ്ട് നിർവ്യാപാരന്മാരായി ചാരുകസാലയെ അലങ്കരിക്കുന്നവർ, പ്രതിദിനം രോഗഗ്രസ്തന്മാരായി വർത്തിക്കുന്നതിനും കാരണം മറെറാന്നുമല്ല. മിതമായി വ്യായാമം ചെയ്യുന്ന പുരുഷന്, അന്യന്മാരെ ബുദ്ധിമുട്ടിക്കുന്നതിനൊ, വിനോദങ്ങളെ ത്യജിക്കുന്നതിനൊ, വൈദ്യന്മാരെ അന്വേഷിക്കുന്നതിനൊ, 'രോഗി'യെന്നുള്ള നാമം ധരിക്കുന്നതിനൊ, സംഗതിയാകയില്ലെന്നുള്ളത് നിസ്സംശയംതന്നെയാണ്. വ്യായാമം കായികമാനസികശക്തികളെ വർദ്ധിപ്പിക്കുന്നതുകൂടാതെ, ലൌകിക കാര്യങ്ങളിൽ പ്രവേശിച്ച പേരെടുക്കുന്നതിനുകൂടി സംഗതിയാകുന്നതാണ്. ഒരു കാലത്ത് യൂറോപ്പിലെ ഗംഭീരാശയന്മാരായ രാജാക്കന്മാൎക്ക്, അസാധാരണമായ ഉൾക്കമ്പ ജനിപ്പിച്ചുംകൊണ്ട് ദിഗന്തവിശ്രാന്തകീർത്തിയായി വർത്തിച്ചിരുന്ന 'നെപ്പോളിയൻ ബോണപ്പാർട്ടി'ന്റെ വിജയധ്വംസനം ചെയ്യുവനായ 'ഡ്യൂക്ക് ആഫ് വെല്ലിംഗ്ടൺ' എന്ന വീരപുരുഷൻ താൻ ഏറ്റിയകാലം താമസിച്ചു പഠിച്ചിരുന്ന 'ഈറാൺ' പാഠശാലയിലെ ഖള്ളരി സ്ഥലത്തിൽ കളിച്ചുംകൊണ്ടിരുന്ന ബാലന്മാരെ നോക്കി താൻ അവിടെ വച്ചാണ് 'വാട്ടർലൂ'വിലെ യുദ്ധത്തിൽ നെപ്പോളിയനെ ജയിച്ചത് എന്നു പറഞ്ഞിരിക്കുന്നു. ഇതിനാൽ വ്യായാമംകൊണ്ട് ആ മഹാനുഭാവന്ന് ശരീരലാഘവത്തിനു പുറമെ എന്തെല്ലാം ഗുണങ്ങളാണ് സിദ്ധിച്ചതെന്ന് ഊഹിക്കുന്നതുപോലും കൃച്ഛ്രസാദ്ധ്യമല്ലെ?

ലാഘവം, കൎമ്മസാമൎത്ഥ്യം, ദീപ്തോഗ്നിൎമ്മേദസക്ഷയഃ
വിഭക്തഘനഗാത്രത്വം, വ്യായാമാ ദുപജായതേ.

എന്ന് അഷ്ടാംഗഹൃദയക്കാരൻ സംക്ഷേപമായി പറഞ്ഞിരിക്കുന്നു. 'അറബി നിശീഥിനികഥാവലി'യിൽ ശരീരോപദ്രവം നിമിത്തം വളരെക്കാലം കഷ്ടപ്പെടുകയും, അനേകം ചികിത്സകൾ ചെയ്തിട്ടും, ഭേദമാവാതിരിക്കയും, ചെയ്തു ഒരു രാജാവിന്റെ കഥയുണ്ട്. ഒടുവിൽ ഒരു വൈദ്യൻ താഴെ പറയുന്ന മാതിരിയിൽ ചികിത്സ ചെയ്ത് രോഗശാന്തി വരുത്തിയതായി കഥയിൽ പറയുന്നു— ആ വൈദ്യൻ മരംകൊണ്ട് അകം പൊള്ളയായി ഒരു പന്തുണ്ടാക്കി അതിനകത്ത് അനവധി മരുന്നുകളിട്ടു നിറച്ച് കാണികൾക്കു ദൃശ്യമാകാത്ത വിധത്തിൽ അതിന്റെ ദ്വാരമടച്ചു. അതുപോലെ തന്നെ ഒരു കിട്ടിക്കോലുമുണ്ടാക്കി അതിന്റെ പിടിയിലും, പന്തടിപെടുന്ന ഭാഗത്തിലും തുരന്നു മരുന്നുകളിട്ടു നിറച്ച് മുൻപറഞ്ഞതുപോലെ ചെയ്തു. പിന്നീട് ഈ കിട്ടിക്കോലും പന്തും രാജാവിന്നു കൊടുത്ത് ദിനംപ്രതി പ്രഭാതത്തിൽ ശരീരം വിയർക്കുന്നതുവരെ അവയെക്കൊണ്ടു കളിക്കുന്നതിനു പറഞ്ഞു. അപ്രകാരം രാജാവ് ചെയ്കയാൽ ആ ഔഷധങ്ങളുടെ ഗുണം മരത്തിന്റെ ഉള്ളിൽനിന്നും സ്വേദത്തിൽ വ്യാപിച്ചതുകൊണ്ട് ഏറിയകാലം മരുന്നുകൾ സേവിച്ചിട്ടും ഭേദമാകാതിരുന്ന രോഗം മാറി അദ്ദേഹത്തിനു ശരീരസൌഖ്യമുണ്ടായി. ഈ കഥകൊണ്ട് ശരീരശ്രമം ആരോഗ്യത്തിന് എത്രമാത്രം പ്രയോജനകരമാകുന്നുവെന്നും, അരോഗതക്കു വ്യായാമമാകുന്നു സർവ്വോത്തമമായ ഔഷധമെന്നും, സ്പഷ്ടമാകുന്നുണ്ടല്ലോ. രോഗകാരണങ്ങളറിയാതെ തന്നിവാരണത്തിനായുദ്യമിക്കുന്നതിൽ പരം മൌഢ്യം മറെറാന്നും ഉണ്ടാകാനില്ലല്ലൊ. ആധുനിക കാലങ്ങളിലെ 'ചില രസികന്മാർ' വ്യായാമത്തെ നിസ്സാരമായി ഗണിച്ചു വരുന്നതു നോക്കുമ്പോളത് അവരുടെ അവിമൃശ്യകാരിത്വത്തെ തന്നെത്താൻ പൊതുജനങ്ങളോട് വിളിച്ചു പറകയാണോയെന്നു തോന്നും. അരോഗതയും, ശരീരദാർഢ്യവും, ദീർഘായുസ്സും, ധീരോത്സാഹവും, കൂടി തികഞ്ഞു കാണപ്പെടുന്ന മിക്കയാളുകളും, വ്യായാമതല്പരന്മാരാണെന്ന് ആർക്കും വേഗത്തിൽ അനുമാനിക്കാവുന്നതാകുന്നു. പ്രസിദ്ധന്മാരായ സേനാനായകന്മാരും, വിശ്രുതന്മാരായ

രാജ്യതന്ത്രജ്ഞന്മാരും, അത്ഭുതപരാക്രമികളായ രാജാക്കന്മാരും വ്യാ യാമത്തെ എത്രമാത്രം മഹത്തായിട്ടാണ് ഗണിച്ചുവന്നിരുന്നതെന്നും അതുകൊണ്ടവക്കെന്തെല്ലാം ഫലങ്ങളാണ് പ്രാപ്തമായിട്ടുള്ളതെന്നും മററും ദേശചരിത്രങ്ങളിൽനിന്നും ബോദ്ധ്യമാകുന്നതാണ്. ചുരുക്കിപ്പറകയാണെങ്കിൽ വ്യായാമത്തിന്റെ മഹത്വത്തെ വേണ്ടപോലെ കൊണ്ടാടാൻ കഴിയുന്നതല്ലെങ്കിലും 'വ്യായാമമിജ്ജീവിതത്തിന്മേലാഗ്രഹമുള്ളവന്നനുദിനം കർത്തവ്യമത്രേ ദൃഢം' എന്നു സംക്ഷേപമായി പ്രസ്താവിക്കാം.

കുഴിത്തുറ സി. എം. അയ്യപ്പൻപിള്ള.

---

# മലയാളത്തിലെ കടങ്ങൾ

(കടങ്കഥകൾ)

ഇംഗ്ലീഷിൽ 'റിഡിൽ' (Riddle) എന്നും, സംസ്കൃതത്തിൽ 'കൂടം' എന്നും പറയപ്പെടുന്ന മാതിരിയിലുള്ള ചിത്രപ്രശ്നത്തെ മലയാളത്തിൽ 'കടം' (കടങ്കഥകൾ) എന്നു പറഞ്ഞുവരുന്നു. ഈ അർത്ഥത്തെയാണ് മേലെഴുതിയ തലവാചകത്തിൽ ഞാൻ വിവക്ഷിച്ചിട്ടുള്ളത്. മലയാളത്തിലെ 'കടം' എന്ന പദം, സംസ്കൃതശബ്ദമായ 'കൂട'ത്തിന്റെ തത്ഭവമാണെന്നു ചിലർ വിചാരിക്കുന്നുണ്ടെങ്കിലും, അതിന്റെ ഉൽപത്തി മലയാളഭാഷയിൽതന്നെ എന്നു സ്ഥാപിക്കുവാനാണ് അധികം സാദ്ധ്യത ഉള്ളത്. നാം പകരം വീട്ടേണ്ടതായ ഒരു പ്രശ്നം നമുക്കു ഒരു കടംതന്നെയാണല്ലൊ. അതിനാൽ, 'കടം' എന്ന പദത്തെ ഇങ്ങിനെ വ്യുൽപാദിപ്പിച്ചാൽ മതിയാകുമെന്നു തല്ക്കാലം സമാധാനപ്പെടാം.

ഒരു ഭാഷയിലെ കടങ്ങൾ, ആ ഭാഷയെ ഉപയോഗിക്കുന്ന ജനങ്ങളുടെ ചുററുമുള്ള പ്രകൃതിവിലാസത്തിന്റേയും, അതു നിമി

ത്താ ഉണ്ടാകുന്ന മനോഗതങ്ങളുടേയും, അവരുടെ നടവടികളുടേയും മുദ്രപതിക്കപ്പെട്ടവയാണെന്ന് എളുപ്പം ഗ്രഹിക്കാവുന്നതാകുന്നു. ഇന്ത്യാരാജ്യം, വിശേഷിച്ച്, കേരളരാജ്യം, യക്ഷദേശീയമായ ഭൂവിലാസംകൊണ്ടും കൃഷിയുടെ പ്രാധാന്യംകൊണ്ടും പ്രസിദ്ധമാകയാൽ, ഏതദ്ദേശീയരുടെ ആശയങ്ങൾ ഇപ്പറഞ്ഞ വിശേഷങ്ങളെ കുറിക്കുമെന്നുള്ളതിൽ അത്ഭുതപ്പെട്ടുവാനില്ലല്ലൊ. മലയാളത്തിലെ കടങ്ങളിൽ മിക്കവയും, കൃഷി പ്രധാനമായ ഒരു രാജ്യത്തിലെ ആളുകളുടെ ഇടയിൽ ഉദിച്ചിട്ടുള്ളവയാണെന്നു തന്നത്താൻ വിളിച്ചു പറയുന്നുണ്ട്. 'നാഴിപ്പാൽകൊണ്ട് നാടെല്ലാം കല്യാണം', എന്നും മററുമുള്ള മൊഴികളെ കേൾക്കുമ്പോൾതന്നെ, പശുപാലനം ചെയ്ത് കൃഷി ജീവിതത്തിൽ കാലക്ഷേപം കഴിക്കുന്ന ഒരു ജനസമുദായത്തെപ്പററിയാണ് ഒരു ഉൽബോധം ഉണ്ടാകുന്നത്. ചന്ദ്രബിംബത്തിൽനിന്നു പുറപ്പെടുന്ന ധവളശീതരശ്മിജാലത്തെ നാഴിപ്പാലിനോട് ഉപമിച്ച ഹൃദയത്തിൻെറ രസികത്വം അവർണ്ണനീയമാകുന്നു. ഒരു കല്യാണ അടിയന്തരം ഉണ്ടാകുന്ന കാലത്ത്, നാട്ടിലെങ്ങും എങ്ങിനെ സംതൃപ്തിയെ അനുഭവിക്കുന്നുവൊ, അതിനുമൊന്നുമുള്ള്യ ഒരു ആഹ്ലാദമാണ് നിലാവുനിമിത്തം ലോകത്തിൽവ്യാപിക്കുന്നതെന്നു വർണ്ണിക്കുന്നതിൽ നിന്ന്, കല്യാണ അടിയന്തരങ്ങളെ കേമമായി നടത്തി, ദേശവാസികൾക്കു മിഷ്ടാന്നം നൽകി തൃപ്തിവരുത്തുന്ന ഒരു ജനസമുദായത്തെക്കുറിച്ച് ആക്കാണ് ഒരു ഉൽബോധം ഉണ്ടാകാത്തത്? ഇങ്ങിനെ നോക്കിയാൽ, മലയാളം മാതൃഭാഷയായുള്ള ആളുകളുടെ പ്രകൃതിക്കും നടത്തയ്ക്കും കൈചൂണ്ടിപ്പലകകളായി പല കടങ്ങളും മലയാളത്തിൽ ഉള്ളതായി കാണാം.

'ചേരയ്ക്കുംചേറിനുംകൂടി ച്ചേരുംപോരൊന്നുരയ്ക്കുവിൻ' എന്നും മററും ഓരോരോ വിരസങ്ങളായ ചിത്രപ്രശ്നങ്ങളെക്കൊണ്ട് മലയാള പത്രങ്ങൾ ദൂഷിച്ചുവന്ന തിരക്ക് ഈയിട അല്പകാലമായി കണികാണ്മാൻ പോലും ഇല്ലെന്നായത് കുറെ ആശ്വാസജനകം തന്നെ. ഈ വിധത്തിലുള്ള ചിത്രപ്രശ്നങ്ങളിൽ നിന്ന് മനസ്സിനെ വ്യാവ

ത്തിച്ച്, നമ്മുടെ പഴയ കടങ്ങളിലേക്കു നയിക്കുമ്പോൾ, അനിവ് ചനീയമായ ആസ്വാദ്യതകൊണ്ട് ഇവ നമ്മുടെ സമാഗമത്തെ തപരിപ്പിക്കുന്നു. ഈ കടങ്ങൾ നമ്മുടെ ആലോചനാശക്തിയെ പരിശോധിക്കുന്നതിനുള്ള ഉരകല്ലുകളായി കാണപ്പെടുന്നു. ഇക്കാലത്തെ ചിത്രപ്രശ്നങ്ങളേയും, ഈ പഴയ കടങ്ങളേയും തുലായന്ത്രത്തിലിട്ടു നോക്കിയാൽ, പഴയ കടങ്ങൾ അധികം തൂങ്ങുന്നുവെന്നു കാണാം. അവയുടെ കഥനത്തിങ്കലുള്ള സംരള്യവും, ആശയങ്ങളുടെ കാമനീയകവും ഇക്കാലത്തെ പ്രശ്നങ്ങൾക്കു തൊട്ടുതെറിച്ചിട്ടുപോലുമില്ല. എന്നാൽ, കടത്തെ വർദ്ധിപ്പിക്കുന്നതു സാധാരണമായി ക്ലേശകാരണമാണെങ്കിലും, മലയാള ഭാഷയിലെ ഈ കടങ്ങൾ വർദ്ധിച്ചു വരുന്നില്ലല്ലോ എന്നു വ്യസനിക്കുക തന്നെ ചെയ്യണം. കുട്ടികൾക്ക് ഈ മാതിരി കടങ്ങളിൽ അഭിരുചി ജനിപ്പിച്ചു വളർത്തുന്നത് അവരുടെ ആലോചനാശക്തിയെ പോഷിപ്പിക്കുവാൻ പ്രയോജകമായിരിക്കും.

ഈ കടങ്ങൾ ഏതു കാലത്താണ് മലയാളത്തിൽ പിറന്നതെന്നു നിർണ്ണയിക്കുവാൻ പ്രയാസമാണ്. ഭാഷാഗതി നോക്കിയതിൽ, അവയിൽ പലതും വളരെ പഴക്കം കൂടിയവയാണെന്ന് ഊഹിക്കേണ്ടി വരുന്നു. പല കടങ്ങളിലേയും ഭാഷ ശുദ്ധമലയാള പദങ്ങളാൽ രചിതമാണ്. അവയിലെ ആശയങ്ങൾ മിക്കവയും കൃഷിക്കാരുടെ ഇടയിൽ ഉണ്ടാകുന്നവയുമാണ്. ചില കടങ്ങളുടെ ഭാഷയിൽ സംസ്കൃത പദങ്ങൾ കൂടെ ചേർന്നിരിക്കയാൽ, മററുള്ളവ, മലയാളത്തിൽ സംസ്കൃതത്തിന്റെ പ്രബലത ഉറയ്ക്കുന്നതിനു മുമ്പു ഉണ്ടായവയാണെന്ന് അനുമിക്കാം, 'ഇരുട്ടുപുരയിൽ കുരുട്ടാന', 'രണ്ടു കിണററിന്നൊരു പാലം', 'എണ്ണക്കുപ്പിയിൽ ഞാറപ്പഴം', 'കരമ്മ മുറം വീശിപ്പോകുന്നു'— ഇത്യാദി കടങ്ങളിൽ മലയാള വാക്കുകളുടെ വിളയാട്ടവും, 'നിത്യം കുളിക്കുംപോത്തക്കിടാവ്', 'കണ്ടാൽ മുണ്ടൻ കാര്യത്തിനു വമ്പൻ', മുതലായവയിൽ സംസ്കൃതപദ പ്രവേശവും കണ്ടറിയേണ്ടവയാണ്.

ഒരു സംഗതി മുന്നിട്ടു നില്ക്കുന്നുണ്ട്; അതാവിത് ഈ കടങ്ങളു

ടെ ഉത്തരങ്ങൾ മിക്കവയും നാട്ടുപുറങ്ങളിലുള്ള കൃഷിക്കാരുടെ എന്നു വേണ്ടാ, കേരളവാസികളുടെ, നിത്യോപയോഗത്തിലോ, നിത്യപരിചയത്തിലോ ഉള്ള വസ്തുക്കളെ കുറിക്കുന്നവയാകുന്നു. ഉരൽ, നെല്ല്, നാഴി, അടയ്ക്കാനുറുക്കി (പാക്കുവെട്ടി), കിണറ്, ചുരവ, പത്താഴം, ചൂൽ, നല്ലമുളക്, മൊട്ട, വിളക്ക്, കുട മുതലായ പല വസ്തുക്കളുമാണ് ഈ കടമിടുന്നവൎക്ക് അതിപരിചിതങ്ങളായിട്ടുള്ളവ എന്ന് എളുപ്പം മനസ്സിലാക്കാം. കേരളത്തിൽ പലേടത്തും ഈ മാതിരി കടങ്ങൾ പലതും നടക്കുന്നുണ്ടായിരിക്കണം. അവയെ, വനകുസുമങ്ങളെപ്പോലെ, ആൎക്കും അനുഭവിക്കുവാൻ ഇടയാക്കാതെ കളയുന്നത് ശോചനീയമാകുന്നു. തെക്കൻ തിരുവിതാങ്കൂറിൽ പറഞ്ഞു കേട്ടിട്ടുള്ളവയായി എന്റെ അറിവിൽ പെട്ട ഏതാനും കടങ്ങളെ താഴെ കുറിക്കുന്നു. ഇവ മിക്കവയും ഞാൻ ബാല്യകാലത്ത് മാതാപിതാക്കന്മാരുടേയോ മററു ബന്ധുക്കളുടേയോ മുഖങ്ങളിൽനിന്നു കേട്ടറിഞ്ഞിട്ടുള്ളവയാകയാൽ, ചിലതുകൾക്കു ശരിയായ ഉത്തരം തല്ക്കാലം ഓൎക്കുന്നില്ല. ഇത്തരത്തിലുള്ള കടങ്ങളെ 'രസികരഞ്ജിനി' വായനക്കാർ ശേഖരിച്ചയയ്ക്കുകയും, 'അവയെ രസികരഞ്ജിനി'യിൽ ചേൎക്കുവാൻ പത്രാധിപർ ശ്രദ്ധിക്കയും ചെയ്യുമെങ്കിൽ, അവയെ, 'കളഞ്ഞുകിട്ടിയ നിധി'യായി സ്വീകരിക്കുവാൻ മലയാള ഭാഷാഭിമാനികൾ മടിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല.*

കടങ്ങൾ.

൧. അങ്ങുംചെന്നു കിരുകിരുക്കും,
ഇങ്ങുംവന്നു കിരുകിരുക്കും,
അനങ്ങാതെയൊരു മൂലയിലുമിരിക്കും.
[ഇതു ചൂലിനെ ഉദ്ദേശിച്ചാകുന്നു.]

---

* ഈ ലേഖകൻ അയച്ചു തന്നിട്ടുള്ള കടങ്കഥകളെല്ലാം വളരെ രസമുള്ളവയാകുന്നു. പക്ഷെ സ്ഥലച്ചുരുക്കത്താൽ അവയെ എല്ലാം ഇതിൽ പ്രസിദ്ധം ചെയ്യുന്നതിനു സാധിച്ചില്ല എന്ന് വ്യസനപൂൎവ്വം പറയേണ്ടിയിരിക്കുന്നു. ര. ര. പ.

൨. ആയിരവള്ളി സഹസ്രവള്ളി,
വെള്ളത്തിൽ താഴുമ്പോൾ ഒരു വള്ളി.

[തലമുടിയെ സൂചിപ്പിക്കുന്നു.]

൩. ഇത്തിരി മുറ്റത്തിത്തിരി കാഷ്ഠം.

[ഇവിടെ, ഇത്തിരിമുറ്റം= നഖം; ഇത്തിരികാഷ്ഠം= നഖത്തിങ്കലുള്ള അഴുക്ക്.]

൪. ഇത്തിരി അച്ഛൻ വിത്തിനുപോണു.

[ഇവിടെ, 'ഇത്തിരി അച്ഛൻ' എന്നത്, തിരുവിതാംകൂറിൽ വളരെ കാലമായി നടപ്പിലിരുന്നതും ഈയിടെ നിറുത്തപ്പെട്ടതുമായ ഒറ്റച്ചക്രനാണയത്തെ സൂചിപ്പിക്കുന്നു.]

൫. ഇരുട്ടുപുരയിൽ കുരുട്ടാന. [= പത്തായം.]

൬. എണ്ണക്കുപ്പിയിൽ ഞാറപ്പഴം.

[ഇവിടെ, എണ്ണക്കുപ്പി= കണ്ണിലെ വെള്ളമിഴി; ഞാറപ്പഴം= കൃഷ്ണമണി. കൃഷ്ണമണിയെ ഞാറപ്പഴത്തോടു ഉപമിച്ച ഹൃദയത്തിന്റെ രസികത അനിർവ്വചനീയമത്രേ!]

൭. ഒരമ്മ മുറം വീശിവീശിപ്പോകുന്നു. [=ആന.]

൮. കണ്ടാൽ മുണ്ടൻ കാര്യത്തിനു വമ്പൻ [=നല്ലമുളകു.]

൯. കായ്ക്കും, പൂക്കും, കലകലാ നില്ക്കും,
കാക്കയ്ക്കിരിപ്പാനിടമില്ലാ. [=നെല്ല്.]

൧൦. കായ്ക്കുകയില്ലാ, പൂക്കുകയില്ലാ,
മൂട്ടിൽ ചെന്നാൽ, പെറുക്കിത്തിന്നാം. [=ഉരല്.]

൧൧. കാലിൽ പിടിച്ചാൽ തോളിൽ കേറും. [= കുട.]

൧൨. തത്തക്കം പത്തക്കം നാലേ കാല്,
താന്നേ നടക്കുമ്പോൾ രണ്ടേ കാല്
ചുക്കിച്ചുളുങ്ങുമ്പോൾ മൂന്നേ കാല്
ഊരിന്നു പോകുമ്പോൾ ആറേ കാല്.

[ഇത്, മനുഷ്യാവസ്ഥയെ കുറിക്കുന്നു. ശൈശവത്തിൽ, രണ്ടു കാലും രണ്ടു കയ്യുംകൂടി നാലുകാലിൽ ഇഴയുന്നു; ബാല്യയൌവന പുരുഷകാലങ്ങളിൽ സ്വതേ ഉള്ള രണ്ടു കാലിൽ നടക്കുന്നു; വാദ്ധ

കൃത്തിൽ, ഒരു വടിയുടെ സഹായം വേണ്ടിവരുകയാൽ മൂന്നുകാലിൽ നടക്കുന്നതുപോലെയാകുന്നു. മരിച്ചാൽ പിന്നെ, പ്രേതവാഹികളായ രണ്ടാളുകളുടെ കാലുകളുംകൂടി, ആറുകാലാകുന്നു. ഇപ്പറഞ്ഞവയിൽ, ആദ്യത്തെ മൂന്നുപാദങ്ങളിലേയും അഭിപ്രായം, തത്തുല്യമായി, ഗ്രീസിലെ പ്രാചീന വിദ്വാന്മാരിൽ ഒരാൾ പുറപ്പെടുവിച്ചിട്ടുള്ളതായി ഞാൻ ഒരു പുസ്തകത്തിൽ വായിച്ചിട്ടുള്ളത് ഇപ്പോൾ ഓക്കുന്നു.]

൬൩. നാഴിപ്പാൽകൊണ്ടു നാടെല്ലാം കല്യാണം. [=നിലാവ്]

൬൪. എന്റെ കാളയ്ക്കു വയററിൽ ഒരു കൊമ്പ്<br>വെള്ളക്കാളയ്ക്കു പള്ളക്കൽ കൊമ്പ് } =കിണ്ടി.

കെ. രാമകൃഷ്ണപിള്ള.

(മലയാളിപത്രാധിപർ)



# ദേവീസ്തവം

I

അമരവന്ദിതപാദയുഗം ഭവ
ഭ്രമമകന്നിടുവാൻ പണിയുന്നു ഞാൻ;
ഹിമകരാർദ്ധധരാർദ്ധശരീരമാം
കമലകോമലകോരകസൽകുചേ.

ക്ഷിതിധരപ്രവരപ്രജയായ നിൻ
പദസുദാസനതായ്ക്കരുവീടുകിൽ;
തദനു ദേവവരപ്രപദം ലഭി
പ്പതിനുമേതിനുമേവനുമർഹനാം

നരനു കർമ്മജമാകിയ ജന്മവും
മരണവും മഹിയിങ്കൽ നിരന്തരം;
നിരുപമേ! നിഖിലേശ്വരി! ഗൗരി! ഹാ
വരുവതോരുവതോ ബഹുസങ്കടം

നിഖിലമദ്രികുമാരി! ഭവൽസ്പൃഹാ
ശകലശക്തിവശാലുദിതംശിവേ!
അഖിലലോകസവിത്രി! കനിഞ്ഞിടെ-
ന്നഘമഹോഘമഹോപൊടിയായ്വരാൻ

ഭവഭയപ്രസവപ്രബലാൎത്തിസം
ഭവമഹാവിവശതമൊഴിഞ്ഞിടാൻ
ഭവകുഡുംബിനി! നീകൃപചെയ്യിൽമേ
ഭവനവുംവനവുംസുഖവാസദം

പരമനിവൃതിതൻസ്മൃതിവിട്ടഹ-
സ്സുരഭവാബ്ധിയിലാണവലഞ്ഞിടും;
നരനിൽനീകൃപചെയ്യിലവനുടൻ
വിരതിയുംരതിയുംരസദായികാം.

മദനമാനധനാദിയിൽനിന്നെഴും
കദനമാശുകളഞ്ഞുഭരിക്കമാം;
മദനജീവഹരപ്രിയയായചി-
ത്സദനമോദനമോഹനവിഗ്രഹേ!

തേലക്കാട്ടെ പത്മനാഭമേനോൻ.

# വിക്രമോവ്വശീയസാരം

എന്തിന്നാകുന്നു എഴുന്നെള്ളിയ്ക്ക് എന്ന് രാജാവിന്റെ ചോദ്യം കേട്ടിട്ട് താപസി, പെററ ഉടനെ ഉവ്വശി ഈ കുമാരനെ എന്റെ കയ്യിലേല്പിച്ചുവെന്നും ഈ കുമാരന്ന് യഥാവിധി സൽക്രിയകളും വിദ്യാഭ്യാസാദിയും കഴിഞ്ഞിട്ടുണ്ടെന്നും ഇപ്പോൾ ആശ്രമവാസവിരുദ്ധമായിട്ട് അമ്പെയ്ത് ഒരു പക്ഷിയെ കൊല്ലുകയാൽ ഇവനെ തിരിയെ എല്പിച്ചുകൊടുപ്പാൻ ച്യവനമഹഷി കല്പിക്കയാൽ ഉവ്വശി

യെ കാണ്മാനായിട്ടാണ് ഞാൻ വന്നതെന്നും മറവടി പറഞ്ഞു വെന്ന കഥയെ 'ഭഗവതി' എന്ന മുതൽ 'വിചാരിക്കുന്നു' എന്നുവരേയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. ഉൎവ്വശിയെ കൂട്ടിക്കൊണ്ടുവരുവാൻ കഞ്ചുകിയെ പറഞ്ഞയച്ചിട്ട് രാജാവ് പുത്രാലിംഗനാദിസുഖത്തെ അനുഭവിക്കുന്നു എന്ന കഥയെ 'ലാതവ്യ' എന്ന മുതൽ 'വരട്ടെ' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. പിന്നെ ഉൎവ്വശി വന്നിട്ട് തന്റെ പുത്രനെക്കണ്ടു മനസ്സിലാക്കി സന്തോഷിക്കുകയും അവരെല്ലാവരും തമ്മിൽ ഉപചാരങ്ങൾ ചെയ്ത് യഥോചിതമിരിക്കുകയും ചെയ്തുവെന്ന കഥയെ 'നോക്കിട്ട്' എന്ന മുതൽ 'ഇരിക്കുന്നു' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. വിദ്യാഭ്യാസാദി വിവരങ്ങളെല്ലാം പറഞ്ഞ ആ കുമാരനെ പിന്നെ താപസി ഉൎവ്വശിയെ ഏല്പിച്ചു കൊടുക്കുകയും എല്ലാവരോടും ഉചിതമ്പോലെ യാത്ര പറഞ്ഞ് സമ്മതിപ്പിച്ചു പോകയും ചെയ്തു എന്ന കഥയെ 'വിദ്യാഭ്യാസ'മെന്ന മുതൽ 'പോയി' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. പിന്നെ രാജാവ് ഇപ്പോൾ ഞാൻ അങ്ങയുടെ പുത്രനായ ആയുസ്സിനെക്കണ്ട സന്തോഷത്താൽ ദേവേന്ദ്രൻ ഇന്ദ്രാണീപുത്രനായ ജയന്തനെക്കൊണ്ടെന്നപോലെ സൎവ്വപുത്രവാന്മാരിൽ വെച്ച് മാന്യനായിത്തീൎന്നിരിക്കുന്നുവെന്നു പറയുന്നു എന്ന കഥയെ'സുന്ദരി' എന്നുമുതൽ 'കേണക്കിനെ' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ട് പറയുന്നു. ഉൎവ്വശി പുത്രദൎശനസുഖാധിക്യത്താൽ മറന്നതും ഇന്ദ്രശബ്ദംകേട്ടപ്പോൾ ഓൎത്തതും ആയ 'എന്നാണെന്റെ വിജയസഹായിയായിരിക്കുന്ന മഹാരാജാവ് നിങ്കൽനിന്നുണ്ടാകുന്ന പുത്രന്റെ മുഖം കാണുന്നത് അന്നു നി തിരിച്ച് എന്റെ അടുക്കൽ വരണം' എന്നു മഹേന്ദ്രന്റെ കല്പനകൊണ്ടു വളരെ വിഷാദിച്ചുവെന്നും ആ വിഷാദകാരണത്തെ ചോദിക്കുന്ന രാജാവിനോട് സത്യമെല്ലാം പറഞ്ഞുവെന്നുമുള്ള കഥയെ 'വിചാരിച്ച' എന്നു മുതൽ 'ഇരിപ്പുള്ളു' എന്നുവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. അപ്പോൾ എല്ലാവരും വിഷാദിക്കുകയും വിശേഷിച്ച് രാജാവ് യാതൊരു എന്റെ വിഷാദദുഃഖത്തെ ഇല്ലായ്മ ചെയ്വാനായിട്ടാണൊ ഉൎവ്വശി, ജനിച്ചപ്പോൾതന്നെ

പുത്രനെ ശ്രദ്ധമായി വിദ്യാഭ്യാസാദികഠം വിരോധം കൂടാതെ ച്യവ നാശ്രമത്തിൽ താപസിയെ ഏല്പിക്കുകയെന്ന പുരുഷപ്രയത്നത്തെ നിഷ്കർഷയോടുകൂടി ചെയ്തത് ആ വിരഹദുഃഖംതന്നെ ഇപ്പോഠം ദൈവഗത്യാ വന്നു ഭവിച്ചുവല്ലോ കഷ്ടം! കഷ്ടം! എന്നുംമററും വി ചാരിച്ചു വ്യസനിക്കുകയും പിന്നെ കുമാരനെ രാജ്യഭാരമേല്പിച്ച് അഭിഷേകംചെയ്തു അപ്പോഠംതന്നെ കാട്ടിൽപോയി തപസ്സുചെ യ്യാനുറക്കുകയും അഭിഷേകത്തിന്നു വട്ടംകൂട്ടുവാൻ മന്ത്രിമാരുടെ അ ടുക്കലേക്ക് കഞ്ചുകിയെ കല്പിച്ചയക്കുകയും ചെയ്തു എന്ന കഥയെ 'എല്ലാവരു'മെന്നമുതൽ 'പോയി' എന്നവരെയുള്ള ഗ്രന്ഥംകൊണ്ടു പറയുന്നു. (ഈ ഗ്രന്ഥത്തിൽ ഞാൻ പലദിക്കുകളിലും ഉപയോ ഗിച്ച 'ദൈവഗത്യാ' എന്ന ശബ്ദത്തിലുള്ള 'ദൈവ' ശബ്ദത്തിൻെറ അത്ഥമാകട്ടെ പൂവ്വജന്മശുഭാശുഭകമ്മങ്ങഠംകൊണ്ടുണ്ടാവുന്നതും ഇജ്ജന്മത്തിൽ തക്കതായ പുരുഷപ്രയത്നമൊന്നും കൂടാതെ വിചിത്ര ങ്ങളായ സുഖദുഃഖങ്ങളെ ഉണ്ടാക്കുന്നതും അനുഭവ കാൎയ്യവും സ്മൃതി കാരണവുമായ സംസ്കാരം പോലെ ആത്മാവിങ്കൽ ഇരിക്കുന്നതുമാ യ ഒരു വസ്തു വിശേഷമെന്നാകുന്നു. ഇതിന്നു ഭാഗ്യം, ദുർഭാഗ്യം, വി ധി, ദുവ്വിധി, ദൈവം, ദുദ്ദൈവം, ഈശ്വരാനുഗ്രഹം, ഈശ്വര കോപം, അദൃഷ്ടം ഇത്യാദി പലനാമങ്ങളും ലോകത്തിൽ നടപ്പുണ്ട്. ഒരിക്കലും നമ്മഠംക്കു ചക്ഷുരാദി ഇന്ദ്രിയങ്ങഠംകൊണ്ട് പ്രത്യക്ഷമാ യി അറിവാൻ കഴിയാത്തതായ ഈ ഭാഗ്യമെന്ന വസ്തുവുണ്ടെന്നുള്ള തിന്നു പ്രമാണം ഫലോദ്ദേശത്തോടുകൂടിയ പുരുഷപ്രയത്നമൊന്നും കൂടാതെ ജനങ്ങഠംക്കു പലമാതിരി വന്നുകൂടുന്നതായി കാണുന്ന സു ഖദുഃഖങ്ങഠം മൂലം അനുമാനവും ശ്രുതിയും ശ്രുതിയുടെ അത്ഥത്തെ പ്രകാശിപ്പിച്ചുകൊണ്ടു പൂവ്വന്മാർ പറഞ്ഞിട്ടുള്ള വാക്കുകളുമാകുന്നു. (ദൈവത്തെപ്പററി ഭത്തൃഹരി നീതിശതകത്തിൽ 'ഭഗ്നാശസ്യ' എ ന്നമുതൽ 'ഭീമം വനം' എന്നുവരേയുള്ള പതിനെട്ടു ശ്ലോകങ്ങഠം കൊണ്ടു വിസ്തരിച്ചിട്ടുണ്ട്).

ഇനി പ്രകൃതനാടകത്തിലെ കഥയാവട്ടെ ത്രൈലോക്യത്തിൽ നടക്കുന്ന എല്ലാ കഥകളേയും സ്വർഗ്ഗത്തിലിരുന്നുകൊണ്ടുതന്നെ അ

റിവാൻ ദിവ്യ പ്രഭാവശക്തിയുള്ള ദേവേന്ദ്രൻ ഏററവും അടുത്തുവ രുവാൻ പോകുന്ന അതിഭയങ്കരമായ ദേവാസുരയുദ്ധത്തിൽ പുരൂര വസ്സ് മഹാരാജാവിൻെറ സഹായമില്ലെങ്കിൽ ദേവകൾക്കു ജയം വ രില്ലെന്നുള്ള നിശ്ചയംകൊണ്ട് ഈ രാജാവിൻെറ വ്യാപാരങ്ങളെത്ത ന്നെ ഉള്ളാലെ അന്വേഷിച്ചുകൊണ്ടിരിക്കുന്ന ഘട്ടത്തിൽ ഉർവ്വശീവി രഹം നിമിത്തം രാജാവ് ആയുധംവച്ച് കാട്ടിലേക്കു തപസ്സിന്നു പോവാൻ നിശ്ചയിച്ച കഥയെ ഉടനെ അറിഞ്ഞ് രാജാവ് അ പ്പോൾ ആയുധംവയ്ക്കാതിരിപ്പാൻ വേണ്ടി ഉർവ്വശിയെ രാജാവിൻെറ കാലംവരെ അടുക്കൽതന്നെ താമസിപ്പിപ്പാനും ആയുസ്സിൻെറ യൌവ്വരാജ്യാഭിഷേകത്തിന്നുള്ള സംഭാരങ്ങളെല്ലാം സ്വർഗ്ഗത്തിൽനി ന്നു കൊടുത്തയച്ചു നടത്തിപ്പാനും ശ്രീനാരദമഹർഷിയെ അയച്ച് അപ്രകാരം നടത്തിച്ചുവെന്ന കഥയെ 'എല്ലാവരുമൊന്ന' മുതൽ 'എങ്ങിനെ അയോഗ്യനായിട്ടു ഭവിക്കും' എന്നുവരെയുള്ള ഗ്രന്ഥ ംകൊണ്ട് പറയുന്നു. താൻ ജീവിച്ചിരിക്കുന്ന കാലം മുഴുവനും ഇനി ഉർവ്വശീ വിരഹകാരണം വല്ലതായിട്ടൊന്നുമില്ലെന്ന് നിശ്ചയം വന്ന തിൻെറ ശേഷം ഇനിയും ദേവേന്ദ്രനങ്ങേയ്ക്കു ചെയ്യേണ്ടതെന്താണെ ന്നു ശ്രീനാരദമഹർഷി ചോദിച്ചപ്പോൾ രാജാവിന്ന് അനുരാഗാസ്പദ മായ ഉർവ്വശിയ്ക്കും ബഹുമാനാസ്പദമായ ദേവിയ്ക്കും തമ്മിൽ ചിരസ ഹവാസംകൊണ്ട് സാപത്ന്യകലഹം ഉണ്ടാകുമോ എന്ന ശങ്കമാത്ര മേ സംഭവിപ്പാൻ ന്യായമുള്ളു. അതു സ്പഷ്ടമായി പറയുന്നത് യോ ഗ്യമല്ലതാനും. ആ സ്ഥിതിക്ക് ഈ കഥ സൂചിക്കത്തക്കവണ്ണം ഒ ന്നു പ്രാർത്ഥിക്കേണമെന്നു നിശ്ചയിച്ച് തൻെറ രാജ്യപരിപാലന ത്തിൻേറയും മററും പ്രധാനാംഗമായ ഉർവ്വശി ദേവിമാരുടെ സാദൃ ശ്യമുള്ള ശ്രീഭഗവതി സരസ്വതി ദേവിമാരുടെ അവിരോധമെന്ന കാര്യത്തെ ഭരതവാക്യമായി പ്രാർത്ഥിച്ചുകൊണ്ട് എല്ലാവരും പോ യി എന്ന കഥയെ 'ഇനിയും' എന്നു മുതൽ 'പോയി' എന്നവരെ യുള്ള ഗ്രന്ഥംകൊണ്ടു പറഞ്ഞ് ഈ നാടകം അവസാനിപ്പിക്കുന്നു.

പുരൂരവസ്സു മഹാരാജാവ് ഉർവ്വശിയോടുകൂടി തൻെറ ജീവിത കാലംവരെ സുഖമായി ക്രീഡിച്ചുവെന്നാകുന്നു ഈ നാടകത്തിൽ

വന്നുകൂടിയ കഥ. ഈ ക്രീഡയ്ക്കു അഞ്ചു വിഘ്നങ്ങളാകുന്നു ഉണ്ടായിരുന്നത്. അതിൽ ഉർവ്വശീദർശനാഭാവമെന്ന ഒന്നാമത്തെ വിഘ്നത്തെ രാജാവ് തന്റെ ഭൂമിയിലെന്നപോലെ ആകാശത്തും ഗമിപ്പാനുള്ള ശക്തിയെന്ന ഗുണംകൊണ്ടും ഉർവ്വശി സ്വാമിയായ ദേവേന്ദ്രനെന്ന രണ്ടാമത്തേയും അഞ്ചാമത്തേയും വിഘ്നങ്ങളെ ദേവകൾക്കുകൂടി ജയിക്കാൻ വയ്യാത്ത അസുരന്മാരേയും ജയിക്കുന്നതുകൊണ്ട് തന്നിൽ സ്പഷ്ടമായ ഉപകാരസ്മരണ ഗുണംകൊണ്ടും അതിൽ താൻതന്നെ എല്ലായ്പ്പോഴും ദേവകൾ ഉള്ളാലെതന്നെ കുറിച്ച് അന്വേഷിച്ചുകൊണ്ടിരിക്കുന്നുവെന്ന ഗുണംകൊണ്ടും, തന്നിൽ അതി ഭക്തിയുള്ള ദേവിയായ മൂന്നാമത്തെ വിഘ്നം ഭക്താധീനത്വമെന്ന ഗുണംകൊണ്ടും, സുബ്രഹ്മണ്യഭഗവാന്റെ നിയമത്താൽ ഉർവ്വശി ലതയായിത്തീൎന്നുവെന്ന നാലാമത്തെ വിഘ്നത്തെ തനിക്കു സംഗമനീയമണി കിട്ടിയതുകൊണ്ട് ഊഹിക്കാവുന്ന ഈശ്വരാനുഗ്രഹമെന്ന ഗുണംകൊണ്ടും രാജാവു ജയിച്ചു എന്നതിനെയാണല്ലൊ വിസ്തരിച്ചു പറഞ്ഞിട്ടുള്ളത്. രാജാവിന്റെ ഈ ഗുണങ്ങളെ അല്പമായിട്ട് 'ലോകവ്യാപി' എന്ന നാന്ദിശ്ലോകത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. സംസ്കൃതമൂലത്തിലെ 'രോദ'ശ്ശബ്ദത്തിന്റെ തൎജ്ജമയായ 'ലോക'ശബ്ദത്തിന്ന് ഭൂമിയും ആകാശവുമെന്നാകുന്നു ഇവിടെ താല്പൎയ്യാൎത്ഥം. കേശി എന്ന അസുരനെ ജയിക്കുവാനും ഇന്ദ്രനെ സ്വാധീനമാക്കുവാനും രാജാവിന്നുള്ള മുഖ്യഗുണം വിക്രമമാകകൊണ്ട് വിക്രമോൎവ്വശികളെ അധികരിച്ചുണ്ടാക്കിയ ഗ്രന്ഥം 'വിക്രമോൎവ്വശീയം' എന്ന് ഈ നാടകത്തിന്നു കഥയെ അനുസരിച്ചൊരു പേരും 'ശിശുക്രന്ദ' എന്ന സൂത്രംകൊണ്ട് ദ്വന്ദ്വത്തിങ്കൽനിന്ന ഛപ്രത്യയവും, 'ആയനേയി' എന്ന സൂത്രംകൊണ്ട് ഈയാദേശവും വന്നപ്പോൾ 'വിക്രമോൎവ്വശീയം' എന്ന രൂപം സിദ്ധിച്ചു. അതി വിസ്താരമരുതാഞ്ഞയാൽ കഥാസാരവൎണ്ണനഭാഗത്തെ അവസാനിപ്പിച്ചിട്ട് ഇനി നായകാദി ഗുണദോഷനിരൂപണ ഭാഗത്തെ ആരംഭിക്കുന്നു.

ഗ്രന്ഥഞ്ചമയ്ക്കാതമെരാൻസുഹൃന്നിബ്ബന്ധംനിമിത്തമ്മമശക്തിയില്ല
ഗ്രന്ഥഞ്ചമപ്പാൻപലതോൎത്തുകൂട്ടുന്നന്ധത്വമൂലമ്മമശക്തിയില്ല

എന്തേതുമാതിരിയിലോതുകിലാകെലോകാ
സന്തുഷ്ടമായ്ത്തെളിയുമെന്നറിയാതെകഷ്ടാ
ഗ്രന്ഥത്തെഞ്ഞാനെഴുതിടുന്നുകനിഞ്ഞിതെല്ലാം
ചന്തത്തിലാക്കുകുലദൈവതമേ! കുരുംബേ!

കൊടുങ്ങല്ലൂർ കൊച്ചുണ്ണി തമ്പുരാൻ.

---

# കോമപ്പൻ

---

൯൯. എന്നോതിവാളുടനെവാങ്ങിയവൻമരയ്ക്കാർ
തന്നോടിറങ്ങിടുകൊരുങ്ങിടുകെന്നുചൊല്ലി
തന്നോടുകൂടെവരുവോരെവിലക്കി,നേർത്തു
വന്നോരുമാപ്പിളകൾമൂപ്പനൊടാത്തരൂഷ

൧൦൦. പാരിൽപ്പുകൾപ്പൊലിമപൊങ്ങിയമാപ്പിളയ്ക്കു
പോരിൽപ്പെടുന്നൊരുമിടുക്കുമുറയ്ക്കുകാണ്മാൻ
നേരിട്ടിടുന്നകൊതിയാലൊരുതെല്ലുനേരം
നേരിട്ടുനിന്നുകളിയായമർചെയ്തുകോമൻ

൧൦൧. ഊക്കൊട്ടൊതുക്കിയമർചെയ്യുളവാമരയ്ക്കാ
ർക്കുൾക്കൊണ്ടുതള്ളലൊരുതെല്ലതുകണ്ടനേരം
ചൊല്ക്കൊണ്ടകോമനുടെകണ്ണിണയോടുകൂടെ
യക്കൊണ്ടൽനേർനിറമെഴുന്നൊരുവാൾചുവന്നു

൧൦൨. കണ്ണില്ക്കവിഞ്ഞിടുമടുപ്പമെഴുന്നുകോമ
നുണ്ണിക്കെഴുംചൊടിയിലിന്നതുപോലെയായാൽ
എന്നില്ക്കലിക്കുമിവനുള്ളിനിയെന്നുചോര
തന്നില്ക്കുളിപ്പതിനുവാളുടനേത്തുടങ്ങി

൱൩. ഈമട്ടിലായൊരരനാഴികയാമരക്കാർ
കോമൻെറവാഠംകച്ചുട്ടചോരകൊട്ടത്തുപിന്നെ
കാർമങ്ങിട്ടാകഴലിയായെഴുമുണ്ണികാഞ്ഞു
ക്കേമെ[illegible]മററതലയററനിലത്തുവീണു

൱൪. മോടിയ്ക്കുചേരുമുടലിനുകുറച്ചുകോറൽ
കൂടിക്കരുത്തുടയകോമനുപററിയില്ല
പേടിച്ചുമാപ്പിളകളോടുകിലുംവെളിച്ച
പ്പാടിൻചതിത്തലയറുത്തിതുപോയപോക്കിൽ

൱൫. പററീലിനിയ്ക്കൊരുപരിക്കുപയററിലൊന്നും
തെററീലചോരയിതുകാണുവതെൻെറയല്ല
തോററീടുകില്ലിവനൊരയ്മ്പതുപേർമരക്കാ
രേററീടിലെന്നടവിലുണ്ണിയെനോക്കികോമൻ

൱൬. ഇന്നിപ്പുറപ്പെടുകയെന്നുപറഞ്ഞുവാളു
തന്നില്പെരുക്കുമൊരുചോരതുടച്ചുകൊണ്ട്
നിന്നീടുമപ്പൊഴുതിലാത്തുവിളിച്ചുകൂക്കി
വന്നീടുമാളുകളെയപ്പടയാളികണ്ടു

൱൭. വാളേ! തെളിഞ്ഞിടുകനിമ്പണിതീർന്നതില്ല
നാളേയ്ക്കുനീട്ടിടുകനിൻെറയുറക്കമെല്ലാം
ആളേറെയുണ്ടിതപടയ്ക്കുവരുന്നതേഞ്ചൊ
ല്ലാളേ! നിനക്കിനിയുമിന്നൊരുകാഴ്ചകാണാം

൱൮. എന്നോതിയാളുകളെവേണ്ടപടിയ്ക്കുനിർത്തി
മുന്നോട്ടുതെല്ലിടനടന്നുകുലുക്കമെന്ന്യേ
നിന്നോരുകോമനുടെനേർക്കുകലത്തുനിന്നു
വന്നോരുകൂട്ടരുമടുത്തിതുകൂസിടാതെ

൱൯. വന്നൊട്ടടുത്തളവിലാങ്ങളമാരിതെന്നു
കുന്നൊത്തിടുന്നമുലയാളവരുംകണ്ടറിഞ്ഞു
വന്നോരുമാലൊടവളപ്പൊഴുതൊട്ടടുത്തു
ചെന്നോതിനാളലിവൊടായവരോടിവണ്ണം

൧൧൦. പോരുംപിണക്കമിതിനിക്കളവായചീത്ത
പ്പേരുംപെരുക്കമൊരുപേടിയുമൊക്കനീക്കി
ചേരുന്നകേമനൊട്ടുപോരിനുപോവതൊട്ടും
ചേരുന്നതല്ലവനില്ലുള്ളതെളിഞ്ഞിടേണം

൧൧൧. എന്നുംപറഞ്ഞവൾകിഴിഞ്ഞവിടെക്കഴിഞ്ഞ
തൊന്നുംവിടാതെവഴിപോലറിയിച്ചുപിന്നെ
കൊന്നുള്ളമാപ്പുളയ്യെനോക്കുകയെന്നുമോതി
ത്തന്നുള്ളിലൊട്ടിടയിളക്കമിയന്നുനിന്നു

൧൧൨. തങ്ങൾക്കുപററിയൊരുതെററതിനാലെഴുംമാൽ
പെങ്ങൾക്കുമാററിയൊരുകോമനെനോക്കിയപ്പോൾ
ഞങ്ങൾക്കുനന്മയിതുചെയ്യതിനെന്തുകോമ!
നിങ്ങൾക്കുചെയ്യതിനി'യെന്നവരൊക്കയോതി

൧൧൩. പേണ്ടെപെടുന്നൊരുപിണക്കമിതൊക്കനീക്കി
ക്കൊണ്ടേറിട്ടുംതെളിവിയന്നിനിനമ്മൾതമ്മിൽ
രണ്ടെന്നുതന്നെകരുതാത്തൊരുമട്ടടുപ്പ
മുണ്ടെന്നുതാൻവരണം'എന്നുപറഞ്ഞുകോമൻ

൧൧൪. ഇപ്പെണ്ണിലേറെവഷളത്തമണച്ചവെന്നോ-
ത്തിപ്പെട്ടമാപ്പുളയിലേറിയൊരീറയോടെ
ഇപ്പാടിവൻെറതറവാട്ടടനേകുളംകോ-
രിപ്പാനൊരുങ്ങലൊടിറങ്ങിയതാണ് ഞങ്ങൾ

൧൧൫. ഇങ്ങായവാറവലുതായിട്ടുമൊച്ചകേട്ടി-
തെങ്ങാരുചേയ്യതകരാറതറിഞ്ഞുകൊൾവാൻ
മങ്ങാതെയിവഴിതിരിഞ്ഞുതിരഞ്ഞുവന്നേൻ
ചങ്ങാതിചെയ്യതുണകൊണ്ടുതെളിഞ്ഞുഞങ്ങൾ

൧൧൬. തീച്ചയ്ക്കിതൊന്നുപറയാംപുതുതായിട്ടുന്നി
വേഴ്ചയ്ക്കുമേലിലയവേത്തുമണഞ്ഞിടായ്വാൻ
ചാച്ചക്കുഞങ്ങളുടെപെങ്ങളെഛോൾക്കുകെ'ന്നായ്
ചേച്ചയ്ക്കുമൊത്തപടിമൂത്തകുരപ്പുചൊന്നാൻ

൯൯൭. ഇപ്പേർപുകഴ്ന്നതറവാടികളന്നുതൊട്ടു
കെല്പേറിടുംപടിയിണങ്ങിയമട്ടിലായീ
ഉൾപ്പിച്ചുതീർത്തിതൊരുമാതിരിനല്ലഭാഷ-
യ്ക്കോപ്പിച്ചുവേലിയിരുകൂറമിണങ്ങിനാട്ടിൽ

൯൯൮. ചൊല്ലാന്നനല്ലമലയാളമതിങ്കലെന്തെ
ന്നില്ലാതകൂറൊടവിടത്തെവിടാത്തമട്ടിൽ
നല്ലാരണിഞ്ഞൊരുനിനക്കറിവാനിതോതി
യല്ലാതെമററിതിനുനന്മചുരുങ്ങുമല്ലോ

൯൯൯. കാളുന്നിതുൾത്തെളിവുതേന്മൊഴിയിത്രനാളേ-
ക്കാളുന്നിനക്കുമിഴിതെല്ലുമടച്ചിടാതെ
മൂളുന്നിതിന്നിനിയുമിങ്ങിനെയാകിലെല്ലാ
നാളുന്നിനക്കുതെളിവാൻവഴിനോക്കിടാംഞാൻ

൧൦൦൦. നെന്മേനിവാകമലർമേനിവെടിഞ്ഞുവാഴ്ത്തും
നന്മേനികണ്ടുമലർവില്ലനെവെന്നവമ്പൻ
തന്മേനിനേർപകുതിതന്നെഴുമൂരകത്തു
ള്ളമ്മേ! നിനക്കുടയകാലിണകൈതൊഴുന്നേൻ

സമാപ്തം.

കുണ്ടൂര് നാരായണമേനോൻ, ബി. എ.



# കേരളക്ഷിതിരത്നമാല.

---

ക്ഷത്രിയാണാഞ്ച ശൂദ്രാണാം ശസ്ത്രാചാൎയ്യത്വമുത്തമം
വധം വിനാ ദ്വിജാനാഞ്ച തദുത്തമമിതി സ്മൃതം. ൧൧൮

ക്ഷത്രിയന്മാൎക്കും ശൂദ്രന്മാൎക്കും ആയുധാഭ്യാസം ചെയ്യിക്കുന്നത് ഉത്തമമാകുന്നു. അന്യനെ സംഹാരം ചെയ്യാതെകണ്ടുള്ള ശസ്ത്രാചാൎയ്യത്വം ബ്രാഹ്മണൎക്കും ഉത്തമം തന്നെ.

മദ്ധ്യം മദ്ധ്യമവൎണ്ണാനാം നീചാനാമധമം സ്മൃതം
സമ്പൂൎണ്ണപൂൎണ്ണമധമം ക്രമാത്തേഷു഻ഹി ഗൌരവം ൧൧൯

മദ്ധ്യമവൎണ്ണങ്ങൾക്കു മേല്പറഞ്ഞ ശസ്ത്രാചാൎയ്യത്വം മദ്ധ്യമവും നീചന്മാൎക്ക് അധമവും ആകുന്നു. എന്നാൽ ഈ ശസ്ത്രാചാൎയ്യന്മാരിങ്കൽ ജനങ്ങൾക്കു ഗൌരവം ക്രമമായി സമ്പൂൎണ്ണം, പൂൎണ്ണം, അധമം ഇങ്ങിനെ മൂന്നുവിധമാകുന്നു.

ഉത്തമഞ്ചോത്തമന്നിന്ദ്യം തേഭ്യശ്ശസ്ത്രപരിഗ്രഹം
കേചിന്നിന്ദ്യഞ്ച കുൎവ്വന്തി മൎത്ത്യാശ്ശസ്ത്രപരിഗ്രഹം ൧൨൦

ഈ ശസ്ത്രപരിഗ്രഹം ചിലരിങ്കൽനിന്നു ഉത്തമോത്തമവും ചിലരിങ്കൽനിന്ന് നിന്ദ്യവും ആകുന്നു. എന്നാൽ ചിലർ ആ നിന്ദ്യമായ ശസ്ത്രപരിഗ്രഹത്തേയും ചെയ്യുന്നു.

അനേകനിയമോപേതം നാനാമുഖ്യജനാവൃതം
ശൂദ്രമണ്ഡലസംക്രാന്തം കേരളം വിപ്രപാലിതം ൧൨൧

ബ്രാഹ്മണരാൽ രക്ഷിക്കപ്പെട്ട കേരളദേശം അനേകവിധമായ നിയമങ്ങൾ (ആചാരങ്ങ)ളോടുകൂടിയതും പല മുഖ്യജനങ്ങൾ ഉള്ളതും ശൂദ്രസമൂഹത്താൽ നിറഞ്ഞതും ആകുന്നു.

ഏവം ബഹുവിധമാഹാ
ത്മ്യൈൎയ്യുക്താനാമപി ലിഖ്യതേ
കരണഗണേ പ്രഥമകൃതം
ലിഖിതുൎയ്യേന നഗുണഗൌരവാദികം നസ്യാൽ ൧൨൨

ഇങ്ങിനെ പലമാതിരി മാഹാത്മ്യത്തോടുകൂടിയവരുടേയും നാമകരണത്തിങ്കലെ പേര് കരണഗണത്തിങ്കൽ എഴുതപ്പെടുന്നു. പ്രഥമകൃതമായ നാമത്തെ എഴുതുന്നതുകൊണ്ട് അവന്റെ ഗൌരവങ്ങൾ വരുന്നില്ലെന്നില്ലാ.

സ്വകുലേയഃപ്രാഗാസീൽപുരുഷഹരിസ്സമസ്തഗുണശാലീ
ലോകേഷുസുവിഖ്യാതഃപൂർവ്വംകേചില്ലിഖന്തിതസ്യാഖ്യാം ൧൧൭.

ചിലർ തന്റെ വംശത്തിങ്കൽ സകലഗുണപരിപൂർണ്ണനായി ലോകപ്രസിദ്ധനായിരിക്കുന്ന പുരുഷശ്രേഷ്ഠന്റെ നാമധേയത്തെ മുമ്പിൽ എഴുതുന്നു.

കരണേഷ്വപരേമർത്ത്യാസ്സ്വദേശഗേഹവംശസംയുക്തം
വിലിഖന്തിനാമയുഗളംസ്ഥിരത്വംസദാപിതത്തേഷാം ൧൧൮.

മററും ചിലർ ആധാരങ്ങളിൽ തന്റെ ദേശം ഗൃഹം വംശം ഇതോടുകൂടി രണ്ടുപേരുകൾ എഴുതുന്നു. അതു നിലനിന്നും വരുന്നു.

യദ്വാൽപൂർവ്വാചരിതംതത്തദേവതദ്വംശേഷ്വാചരിതം
സംപ്രോക്തംപുരാതനൈർന്ന്യായശാസ്ത്രനിഷ്ണാതൈഃ ൧൧൯

യാതൊന്നു യാതൊരു വംശത്തിങ്കൽ പൂർവ്വികന്മാരാൽ അനുഷ്ഠിക്കപ്പെട്ടിരിക്കുന്നുവൊ അതാതുതന്നെ ആ വംശത്തിങ്കൽ ആചാരം എന്ന പ്രാചീനന്മാരായ ന്യായശാസ്ത്രജ്ഞന്മാരാൽ പറയപ്പെട്ടിരിക്കുന്നു.

രാഷ്ട്രന്ദേശംഗോത്രംഗൃഹഞ്ചനാമലേഖനാൽ
പൂർവ്വംകരണേഷ്വവിലിഖ്യന്തേഗേഹംദ്വിത്ര്യാദികംയദ്വാ ൧൨൦

ആധാരത്തിൽ നാമം എഴുതുന്നതിന്റെ മുമ്പിൽ രാജ്യം ദേശം ഗോത്രം, ഗൃഹം ഇവ എഴുതപ്പെടുന്നു. അല്ലെങ്കിൽ രണ്ടോ മൂന്നോ [illegible] പേരുകളെ ആധാരങ്ങളിൽ എഴുതപ്പെടുന്നു

ഭൂമേഃപ്രവിരാഷ്ട്രന്ദേശംവൈപുല്യാഖണ്ഡപങ്ക്തിസംഖ്യാച
കരണേഷ്വവിലിഖ്യന്തേചതുർദ്ദിഗന്താംബുകൂപ്രഭൂമ്യാഖ്യാഃ ൧൨൧

ഭൂമിയുടേയും രാജ്യവും ദേശവും വിസ്താരവും കണ്ടങ്ങളുടെ എണ്ണവും ആ ഭൂമിയുടെ നാലുഭാഗത്തിങ്കലും ഉള്ള തോട് മുതലായതി

ൻെറയും മലയുടേയും ഭൂമിയുടേയും പേരുകളും ആധാരങ്ങളിൽ എഴുതപ്പെടുന്നു.

കൎഷകഭൂമിപഭൂമീനാംലിഖിതുരഥാപിരാഷ്ട്രഭേദശ്ശൂന്യതപാൽ
രാഷ്ട്രവിഭാഗവിഹീനംകരണഗണഞ്ചാപിസജ്ജനൈന്നഗ്രാഹ്യം ()

കൃഷിക്കാരൻ ഭൂമിയുടെ അധിപതി എഴുത്തുകാരൻ ഇവൎക്കു ദേശഭേദമില്ലെങ്കിലും കൂടി ആധാരത്തിങ്കൽ ദേശവിഭാഗമില്ലെങ്കിൽ ആധാരങ്ങൾ സജ്ജനങ്ങളാൽ ഗ്രാഹ്യമല്ലാ.

ക്ഷിതിതലദേശവിഹീനംകരണന്നവംവിശിഷ്ടസാക്ഷിയുതം
സമ്മതമപിഭൂമിപതേസ്സംശയഹീനംമഹാജനൈന്ത്യാജ്യം ()

രാജ്യദേശവിഭാഗമില്ലാത്ത ആധാരം പുതിയതും നല്ല സാക്ഷികളോടുകൂടിയതും ഭൂമിയുടെ അധിപതിക്കു സംശയമില്ലാത്തതും സമ്മതവും ആണെങ്കിലും മഹാജനങ്ങളാൽ ഉപേക്ഷിക്കപ്പെടേണ്ടതാകുന്നു.

താമ്രവിനിൎമ്മിതപത്രേവേണാവപി
ലേഖ്യമേകഭാഗേസ്യാൽ
തൽഭാഗതതിൎദ്വേധാവിഭജ്യതേ
ലേഖ്യകോവിദൈഃപുരുഷൈഃ ൧൩൦

ചെമ്പപലകയിലൊ അല്ലെങ്കിൽ മുളയിലൊ ഒരു ഭാഗത്തിൽ എഴുതേണം. എഴുത്തിൽ സമൎത്ഥന്മാരായ പുരുഷന്മാരാൽ ആ ഭാഗത്തിൻെറ വിസ്താരം രണ്ടായി വിഭാഗിക്കപ്പെടുന്നു.

അധസ്ഥാദ്ധേലിഖേൽപൂൎവ്വംഊൎദ്ധ്വാൎദ്ധേതുതതഃപരം
വൎണ്ണാവാമാദയസ്സൎവ്വേലിഖ്യന്തേദക്ഷിണാന്തിമാഃ ൧൩൧

ആ രണ്ടു ഭാഗങ്ങളിൽ ചുവട്ടു ഭാഗത്തിൽ മുമ്പിൽ എഴുതേണം. മുകൾ ഭാഗത്തിൽ പിന്നെ എഴുതണം. എല്ലാ അക്ഷരങ്ങളും ഇടത്തുഭാഗത്തുനിന്നു തുടങ്ങി വലത്തുഭാഗത്തിൽ കൊണ്ടുവന്ന് അവസാനിപ്പിക്കണം.

ഉൎദ്ധ്വതരഭാഗാൎണ്ണവപംക്തെയ്യത്രാവധിഭൂയാൽ
തത്രസമാരംഭംകുൎയ്യാദൂൎദ്ധ്വാൎദ്ധവൎണ്ണപംക്തീനാം ൧൩൨

അധോഭാഗത്തിങ്കലുള്ള വരിയുടെ അവസാനം എവിടെ ഭ
വിക്കുമോ അവിടുന്ന മുകളിൽ ഭാഗത്ത് വരി ആരംഭിക്കേണം.

തത്രപ്രാരബ്ധപംക്തീനാംഹ്രസ്വത്വമൃഷിചോദിതം
ദൈർഘ്യാസമാപ്തപംക്തീനാംഅത്രപംക്തിസ്സമാസ്മൃതാ ൧൩൩

ഉത്തരഭാഗത്തിങ്കൽ ആരംഭിച്ച വരികൾക്ക് ഹ്രസ്വത്വവും
അവസാനിച്ച വരികൾക്ക ദീഘ്വും മുനികളാൽ പറയപ്പെട്ടിരി
ക്കുന്നു. ഈ വരികൾ സമമായിരിക്കണമെന്നു പറയപ്പെട്ടിരിക്കുന്നു.

ഏവംസുശോധിതംപത്രംഗ്രഹീത്വാലേഖകാൻപുനഃ
സന്തോഷ്യ വസുഭി സൃഞ്ച ഭൂമീശായ പ്രദീയതാം ൧൩൪

ഇങ്ങിനെ പരിശോധന ചെയ്യപ്പെട്ട ആധാരത്തെ എഴുത്തു
കാരനിൽനിന്നു വാങ്ങി പണം കൊടുത്ത് അവനെ സന്തോഷിപ്പി
ച്ച് ഭൂമി ഉടമസ്ഥനായി കൊണ്ടു കൊടുക്കേണം.

ഗൃഹീത്വാസചിവഃപത്രംശ്രാവയേൽക്ഷിതിപംവചഃ
രേഖാഗതംസമാദായപശ്യേദ്രേഖാംധരാധിപഃ ൧൩൫

കാര്യസ്ഥൻ ആധാരത്തെ എടുത്ത് ആധാരത്തിൽ എഴുതിയ
വാക്കിനെ ഭൂമിപതിയെ കേൾപ്പിക്കേണം. ഭൂമിപതി ആധാരത്തെ
വാങ്ങി നോക്കേണം.

വൃത്താന്താനിനിശമ്യപത്രലിഖിതാന്യാത്മോചിതാന്യപ്യസൌ
നിത്യംസത്യപരായണേനഗദിതാനീഷ്ടാനിനോവിക്ഷിപേൽ
മുദ്രാംപത്രതലേസ്വകീയനയനൈരാലോകനംവർജ്ജയൻ
ദേവാചാര്യമതന്ത്വിദംഹിബഹുധാസദ്ഭിർജ്ജനൈരാദൃതം

ആധാരത്തിങ്കൽ എഴുതപ്പെട്ടതും സത്യവാന്മാരാൽ പറയപ്പെ
ട്ടതും ആത്മോചിതങ്ങളായും നമുക്ക് ഇഷ്ടങ്ങളായും ഉള്ള വൃത്താന്ത
ങ്ങളെ കേട്ടതിന്റെ ശേഷം തന്റെ നേത്രങ്ങൾകൊണ്ടു നോക്കാതെ
കണ്ടു ആധാരത്തിങ്കൽ മുദ്രയെ വക്കണം. ഇത് എല്ലാജനങ്ങളാ
ലും ആദരിക്കപ്പെട്ട ദേവാചാര്യ (ബൃഹസ്പതി) മതം ആകുന്നു.

തതസ്മരൻഗണാധീശംഭക്ത്യാഹരഹരിഗുരുൻ
നിജാഞ്ചദൈവതാംമുദ്രാംകുര്യാൽപത്രേവിനീതധീഃ ൧൩൬

അതിന്റശേഷം ഗണപതിയേയും വിഷ്ണുവിനേയും ശിവനേ

യും ഗുരുനാഥന്മാരേയും ഭക്തിയോടുകൂടി സ്മരിച്ചുംകൊണ്ടു വണക്ക ത്തോടുകൂടി ആധാരത്തിൽ ഒപ്പിടുകയും വേണം.

ഭൂമീശായപ്രദാതവ്യാധനംസുഫലകാതലേ
ന്യസേച്ചകഷ്കോഭക്ത്യാചിന്തയൻജമദഗ്നിജം ൫൭൭

ഭൂപതിക്കായിക്കൊണ്ടു കൊടുക്കേണ്ടിയ പണം നല്ല പലക യിങ്കൽ കൃഷിക്കാരൻ പരശുരാമനെ വിചാരിച്ച് വെക്കുകയും വേണം.

പൃത്ഥ്വീശാഭിമുഖേനൈവപ്രദദ്യാച്ചധനാദികം
മുദ്രാവലോകനംനൈവകുൎയ്യാദിച്ഛൻശ്രിയംസുധീഃ ൫൭൮

ഭൂപതിക്ക് നേരിട്ടുതന്നെ ധനാമുതലായതിനെ കൊടുക്കേണം. ശ്രീയെ ആഗ്രഹിക്കുന്ന ബുദ്ധിമാൻ മുദ്രയെ നോക്കരുത്.

സംഗൃഹ്യചധനംദദ്യാൽഭൂമീശോഹലമുത്തമം
ദ്വിതീയായാധരിത്ര്യാസ്തുനാളികേരഫലാദികം ൫൮൦

ഭൂമിപതി ധനം വാങ്ങിയതിൻെറശേഷം ശ്ലാഘ്യമായ ഒരു കരി യെ കൊടുക്കേണം. രണ്ടാമത്തെ ഭൂമിയായ പറമ്പിന്ന് ഒരു നാളി കേരം മുതലായതിനെ കൊടുക്കേണം.

('ദ്വീധാധീക്രീ' എന്ന ആരംഭിക്കുന്ന ശ്ലോകം നോക്കുക)

വിത്താനാമിഹഗണനംഫലകായാഗമകല്പിതാമുനിഭിഃ
നഹികാൎയ്യംതൎജ്ജന്യാവ
യോഗേസവ്യനിന്ദിതാന്യബാഹ്ലശാഖായാഃ ൫൮൧

ഇവിടെ പണം എണ്ണുന്നത് പലകയിൽതന്നെ വേണമെന്ന് മുനികളാൽ കല്പിക്കപ്പെട്ടിരിക്കുന്നു. ഇടത്തേതും നിന്ദ്യവും ആയ കൈവിരലോടുകൂടി വലത്തെ കയ്യിൻെറ തൎജ്ജനീ എന്ന ചൂണ്ടാ ണിവിരൽകൊണ്ട് എണ്ണരുത്.

സ്ഥണ്ഡിലഗണനംകുൎവ്വൻധനാഢ്യഃകുളധൌതയോഃ
ഉപശ്ലേയം ച യുഗ്മേന നഷ്ടദ്രവ്യോ ഭവിഷ്യതി ൫൮൨

ഭൂമിയിൽ. പണം ഉരപ്പിക ഇവയെ എണ്ണുന്ന ധനികൻ പി ന്നെ ഈ രണ്ടുകൂട്ടവും ഇല്ലാത്തവനായിതീരും.

പ്രദദ്യാൽകരണംദാതാദാതാചസ്ഥിതിതാവുഭൌ
ഭവതാന്തത്രസന്തുഷ്ടചിത്തൌനിമ്നോന്നതാവപി ൧൩൩

ആധാരം കൊടുത്തതിന്റെശേഷം കൊടുക്കുന്നവനും വാങ്ങുന്നവനും താഴ്മയും ശ്രേഷ്ഠതയും ഉള്ളവരെങ്കിലും സന്തുഷ്ടചിത്തന്മാരായി അവിടെ ഇരിക്കുകയും വേണ്ടതാകുന്നു.

അഥകൎഷകമുഖ്യോമുദ്രായാശ്ചാപിദക്ഷിണാംകുൎയ്യാൽ
സമാദായധരണീപതിഃസന്തുഷ്ടാത്മാതതോഭൂയാൽ ൧൩൪

എന്നതിന്റെ ശേഷം കുടിയാൻ ഒപ്പിന്റേയും ദക്ഷിണ കൊടുക്കണം. അതിനെ വാങ്ങി ഭൂപതി സന്തുഷ്ടാത്മാവായി ഭവിക്കുകയും വേണം.

തത്രസ്ഥാൻധരണിസുരാനന്യാന്മൎത്ത്യാംശ്ചപൂജയേദ്ധേമ്നാ
പൃത്ഥ്വീലാഭാന്മുദിതോമൎത്ത്യാഭുങ്ക്തേഹ്യസൌപൃത്ഥ്വീം ൧൩൫

അവിടെ ഇരിക്കുന്ന ബ്രാഹ്മണരേയും വേറെ ആളുകളേയും ഭൂമി കിട്ടിയതുകൊണ്ട് സന്തോഷിച്ച് സ്വൎണ്ണം കൊടുത്ത സന്തോഷിപ്പിക്കേണം. ഇവൻ ഭൂമിയെ അനുഭവിക്കുകയും ചെയ്യുന്നു.

കാലേയകാലേതരുണത്വമാപ്തേ
രേഖാദ്വയഞ്ചാപിഭവിഷ്യതീഹ
കരംപ്രദാസ്യാമിഭവദ്ധരിത്ര്യാഃ
പ്രത്യബ്ദമിത്യാദിഗിരാസമേതം ൧൩൬

കലികാലം മൂക്കുമ്പോൾ ഈ കാൎയ്യങ്ങളിൽ രണ്ട് ആധാരങ്ങൾ ഉണ്ടാകും. അതു കൊല്ലന്തോറും നിങ്ങളുടെ ഭൂമിക്കു കപ്പം തന്നേക്കാമെന്നുള്ള വാചകം മുതലായതോടുകൂടിയായിരിക്കും.

പത്രഞ്ചതൽകൎഷകമുദ്രയാഢ്യം
പൃത്ഥ്വീശവേദീതിലകംമനോജ്ഞം
യൌവന്യമാപ്തേക്ഷിതിഖണ്ഡദീൎഘ
വിസ്താരയുക്തഞ്ചതതോലിഖേത്തൽ ൧൩൭

കുടിയാന്റെ മുദ്രയോടുകൂടിയും ഭൂപതിയുടെ ഗൃഹാലങ്കാരമായും മനോഹരമായും ഇരിക്കുന്ന ആധാരത്തെ കലികാലം വൎദ്ധിച്ചാൽ ആ ഭൂമിയുടെ ദീൎഘവിസ്താരത്തോടുകൂടിയതായി എഴുതേണം.

ഏതല്ലേഖ്യദ്വയന്നാദ്യ്ഭൂതലെപ്രഥിതംഏവംവിധം

ലേഖ്യംകഷ്കഃപൃത്ഥ്വാശായപ്രദദ്യാദിതത്ഥഃ ൫൧൮

ഇപ്പോഠം ഭൂമിയിൽ പ്രസിദ്ധമല്ലാത്ത ഈ ആധാരം കുടിയാൻ ജന്മിക്ക എഴുതിക്കൊടുക്കേണ്ടതാകുന്നു.

കലിയുഗതാരുണ്യേകാപടശാലിനാംപുംസാംബാഹുല്യാൽ കഷ്കംഇയംഭൂമിമ്മദിയാതദ്വംനാസ്യ നാഥ'ഇത്യാദിവചനമസംശയംപൃത്ഥീശംവക്ഷ്യന്തി. സഭാസദസ്സംശയിനോഭവന്തി ൫൧൯

കലികാലത്തിങ്കൽ ദുഷ്കർമ്മികഠം അധികമാകയാൽ ഈ ഭൂമി എന്റേതാണെന്നും നീ ഇതിന്റെ നാഥനല്ലെന്നും സംശയം കൂടാതെ പറയുമ്പോഠം ന്യായാധിപതികഠക്കു സംശയം വന്നുകൂടും.

തത്ര സംശയപരിഹാരാത്ഥം നിജഭൂമേന്നാമധേയകരകഷ്കധനതൽഭോഗതൽഭോഗപരിശിഷ്ടാത്മലഭ്യകരാദി സംഖ്യാസഹിതംലേഖ്യം കഷ്കമുദ്രിതമാദായ ക്ഷേത്രാധിപേന നിജവേദിതലേ രക്ഷണീയംഭവിഷ്യതി ൫൨൦

ആ വിഷയത്തിങ്കൽ സംശയനിവൃത്തിക്കായി തന്റെ ഭൂമിയുടെ നാമധേയത്തോടുകൂടിയതും, കരം, കുടിയാന്റെപണം, അവന്റെ അനുഭവം, അവന്റെ ഭോഗംകഴിച്ചു തനിക്കു കിട്ടേണ്ടുന്ന കരം, ഇവയുടെ സംഖ്യയോടു കൂടിയതും കുടിയാന്റെ കയ്യൊപ്പുള്ളതുമായ ഒരു ആധാരത്തെ വാങ്ങി ജന്മി തന്റെ ഗൃഹത്തിൽ സൂക്ഷിച്ചു വെക്കേണം.

ഏവം കിഞ്ചിൽകാലേതീതേ കഷ്കാ അജ്ഞാനാത്മ ഭൂമിതലസ്യ ഭൂമിപതേ ഭൂഖണ്ഡാദ്ധ്യാദികമപഹൃത്യ കാപട്യേന തസ്യനാമധേയാദികം സ്വയമേവ കൃത്വാ തൽഭൂതലമന്യസ്യേതിവാ നിജമിതിവാ വക്ഷ്യന്തി തത്സംശയപരിഹാരാത്ഥം ഭൂമേസ്ത്രീഘ്വിസ്താരലിംഗാദികമപി പത്രേ ലേഖനീയമുപരിഷ്ടാൽ ഭവിഷ്യതീതിവിജ്ഞേയം ൫൨൧

ഇങ്ങിനെ കലികാലം കുറച്ചു കഴിയുമ്പോഠം കുടിയാന്മാർ ത

ൻെറ ഭൂമിയെ അറിയാത്ത ജന്മികളുടെ പകുതിയും മററം ഭൂമിയെ അപഹരിച്ച് അതിനു മാറി പേർവെച്ചു സ്വന്തമെന്നോ അന്യ ൻെറ എന്നോ പറയും. ആ സംശയനിവൃത്തിക്കായി ആ ഭൂമിയു ടെ ദിഘ്വിസ്താര അടയാളങ്ങളോട്ടുകൂടി എഴുതി വാങ്ങേണ്ടിവരും പിന്നെ എന്ന് അറിയണം

കരാപത്രമിദംപ്രോക്തംനാമാസ്യമുനിസത്തമൈഃ
ലൌകികന്തത്സമാഖ്യാതംകരണാസ്യാദലൌകികം ൧൪൫

ഈ ആധാരത്തിന്നു കരപത്രമെന്ന് മുനികളാൽ പേരിടപ്പെ ട്ടിരിക്കുന്നതു കൂടാതെ ഇത് ലൌകികമാകുന്നു. ആധാരമാകട്ടെ അ ലൌകികമാകുന്നു.

കരണസ്യാലൌകികത്വാൽകരണേഷ്വശ്രൈഷ്ഠ്യനൈച്യഭേദാദ്യ
നഹിതേലൌകിക്യാദന്യാസുസമസ്തപത്രികാസുസ്യുഃ ൧൪൬

കരണം എന്ന ആധാരം അലൌകികമാകയാൽ അവകൾ ക്ക് ശ്രൈഷ്ഠ്യനൈച്യാദികൾ ഒന്നും ഇല്ല. ആ വക അലൌകിക ത്തിൽ നിന്നു വേർപ്പെട്ടതായ പത്രികകളിൽ അനുഭവിക്കും.

ദ്വാവേവപ്രഥിതൌരാമക്ഷേത്രൌബ്രാഹ്മണപാദജൌ
നക്ഷത്രിയോനോരുജന്മാആദൌനസ്ഥാപനംതയോഃ ൧൪൭

കേരളത്തിൽബ്രാഹ്മണരും ശൂദ്രരും മാത്രം പ്രസിദ്ധന്മാരാകു ന്നു. ക്ഷത്രിയനൊ വൈശ്യനൊ പ്രസിദ്ധനല്ല. ആദിയിൽ അ വരുടെ സ്ഥാപനവും ഇവിടെ ഉണ്ടായിട്ടില്ലാ.

പുനഃകാരണതഃപ്രാപ്താഃകരോൽഭവാവിശശ്ചതേ
തഥൈവപാരദേശീയാഇതരേചജനാസ്തഥാ
തസ്മാത്തൽപത്രമര്യാദാകഥ്യതേനമയാധുനാ ൧൪൮

ക്ഷത്രിയവൈശ്യരും മററുള്ള പരദേശികളും പിന്നെ ഓരോ കാരണവശാൽ വന്നവരാകയാൽ അവരുടെ പത്രമര്യാദയെ ഞാൻ ഇവിടെ പറയുന്നില്ല.

കാൎത്തവീൎയ്യരിപുഭൂസുരോത്തമാഃ
പത്രികാസുനിജനാമധേയകം

നോല്ലിഖന്തിനിജപത്തനാഭിധാം
തേലിഖന്തിസമയോദിതോവിധിഃ ൧൩൩

കേരളബ്രാഹ്മണർ പത്രികകളിൽ നിജ നാമധേയങ്ങളെ എഴുതാതെ തങ്ങളുടെ ഇല്ലപേരുകളെ എഴുതുന്നു. ഇതു സങ്കേതസിദ്ധി ആകുന്നു.

ബ്രഹ്മോപദേശയജനാദിഭവാമഥാഖ്യാം
ലിഖന്തിചാന്യേബഹുമാനപൂർവ്വം
ക്ഷോണീസുരേഭ്യഃഅവനീസുരസത്തമേന്ദ്രാ
ത്യജന്തിപത്രേഷുസമുന്നതീംസ്വാം ൧൩൪

ചിലർ ബഹുമാനപൂർവ്വമായി എഴുത്തുകളിൽ ബ്രഹ്മോപദേശം യാഗം മുതലായതുകൊണ്ടുണ്ടായ നാമധേയങ്ങളെ എഴുതുന്നു. ചില ബ്രാഹ്മണൎക്ക് ചില ബ്രാഹ്മണർ എഴുതുന്ന എഴുത്തുകളിൽ തങ്ങളുടെ വലിപ്പത്തെ ഉപേക്ഷിക്കുന്നു.

പത്രേഷുയുഷ്മച്ഛബ്ദേഷുയഥാഗൌരവമാലിഖേൽ
വചനംബഹുശബ്ദാദിസാമാന്യോയംവിധിസ്മൃതഃ ൧൩൫

എഴുത്തുകളിൽ ഗൌരവംപോലെ യുഷ്മച്ഛബ്ദത്തിന്റെ ബഹുവചനത്തെ ഉപയോഗിക്കേണം. ഇത് സാമാന്യമായ വിധിയാകുന്നു.

പത്രീകാവന്ദനംവിപ്രരാജപ്രഭൃഷുകല്പിതം
ഗ്രഹണംധാരണഞ്ചേതിപത്രികാവന്ദനംദ്വിധാ ൧൩൬

രാജാക്കന്മാൎക്കും പ്രഭുക്കന്മാൎക്കും ബ്രാഹ്മണൎക്കും എഴുതുന്ന എഴുത്തുകൾ പത്രീകാവന്ദനത്തോടുകൂടയിരിക്കേണം. ആ പത്രീകാവന്ദനം ഗ്രഹണമെന്നും ധാരണമെന്നും രണ്ടു വിധമാകുന്നു.

വാനപ്രസ്ഥാശ്രമസ്ഥേഷുകൃതാധാനമഖാഗ്നിഷു
രാജ്ഞിശസ്ത്രഭൃദാചാൎയ്യേവിപ്രേന്ദ്രോധാരണംലിഖേൽ ൧൩൭

വാനപ്രസ്ഥാശ്രമികൾക്കും ആധാനം, അഗ്നി, യാഗം, മുതലായ കൎമ്മങ്ങൾ ചെയ്യുവൎക്കും, രാജാവിനും, ശസ്ത്രാചാൎയ്യനും, ബ്രാഹ്മണൻ ധാരണം എന്ന് എഴുതേണം.

ശസ്ത്രാചാൎയ്യസ്സുദാസോപിവിപ്രേന്ദ്രോധാരണംലിഖേൽ

പംക്തിഭോജനയുക്തേഷുവിപ്രേഷുഗ്രഹണംസ്മൃതം  എന്നാ

ശസ്ത്രാചാൎയ്യൻ ദാസനെങ്കിലും ബ്രാഹ്മണൻ ധാരണം എന്ന് എഴുതണം. ബ്രാഹ്മണൻ പംക്തിഭോജനമുള്ള ബ്രാഹ്മണക്ക് ഗ്രഹണം എന്ന് എഴുതണം.

രാജാപിവിലിഖേദേവംധാരണഗ്രഹണാദികം

ബ്രഹ്മോപദേശാദിഭവാവിപ്രേഭ്യശ്ചാഖ്യയായുതം  എന്നഥ

രാജാവുകൂടി ബ്രാഹ്മണക്ക ബ്രഹ്മോപദേശാദികൾകൊണ്ടു ണ്ടായ ആഖ്യയോടുകൂടിയ ധാരണഗ്രഹണാദികൾ എഴുതണം.

ബ്രഹ്മോപദേശജാമാഖ്യാംനലിഖന്തിധരാസുരാഃ

സംജ്ഞാവിശേഷംവിലിഖേൽകൃതാധാനമഖാഗ്നിഷു  എന്നവ

ബ്രാഹ്മണർ ആധാനം അഗ്നിയാഗം മുതലായ കൎമ്മങ്ങൾ ചെയ്യുവൎക്കു ബ്രഹ്മോപദേശത്തിങ്കൽ സിദ്ധിച്ച നാമധേയത്തെ എഴുതുന്നില്ലാ. എന്നാൽ അവിടെ ഒരു സംജ്ഞാവിശേഷം എഴുതണം.

ഗോകൎണ്ണമണ്ഡലലസച്ഛശിഖണ്ഡചൂഡ

പാദാരവിന്ദഭജനോത്സുകതാപസേന്ദ്രൈഃ

സംപ്രാൎത്ഥിതോംബുധിസമുദ്ധൃതകേരളായ

സ്മൈനമോഭഗവതേപുരുഷോത്തമായ  എന്നവ

വേങ്കട്ടേശേനലിഖിതംശേഖരീപുരവാസിനാ

പ്രീത്യൈഭൂയാൽഭഗവതോഭവാനീവീശനാഥയോഃ

ശുഭമസ്തു.

കരകൃതമപരാധംക്ഷന്തുമൎഹന്തിസന്തഃ

---

യാദൃശംപുസ്തകേദൃഷ്ടംതാദൃശംലിഖിതമ്മയാ

ക്ഷന്തുമൎഹന്തിവിദ്വാംസഃമമദോഷോനവിദ്യതേ

സമാപ്തം

അമ്പാടി കുഞ്ഞികൃഷ്ണപുതുവാളുടെ

# കവിതകൾ

---

## മൂഴിക്കുളത്തപ്പനെ കുറിച്ച് ഒരു പാട്ട്

('എന്തവേടുകോന്തുരാഘവാ' എന്ന ത്യാഗയ്യർ കീൎത്തനംപൊലെ)

സരസ്വതീമനോഹരി—ചെമ്പട

ചിന്തയേഭവന്തംലക്ഷ്മണാ
ബന്ധുരാകൃതേഹേലക്ഷ്മണാബന്ധുരാകൃതേ
നിന്തിരുവടിക്കെന്തുചേതമയ്യോ
ബന്ധമോചനംഹന്തമേതരിക— ചിന്തയെ
കുററമററഭുവിപരിശുദ്ധയായ്
ഊററമായൊഴുകുംഉദാരനദീ
തീരശോഭിതേതിരുമൂഴിക്കുളേ
സൈ്വരമാനെ്ഴുംവീരരാമാനുജാ— ചിന്തയെ

---

## ചെങ്ങണംകുന്നത്തു ഭഗവതിയെ കുറിച്ച് ഒരു പാട്ട്.

('പ്രീതിപൂണ്ടരുളുകയെ' എന്നപോലെ)

ശങ്കരാഭരണം—ചെമ്പട

ചെങ്ങണഗിരിനിലയേലോകതായേ
ചേവടിയുഗംകലയേ–ഭംഗിനിറഞ്ഞിടതിങ്ങിയെഴും
ഭുവനങ്ങളിലിഹപുകഠപൊങ്ങിവിളങ്ങും— ചെങ്ങണ
നിന്തിരുമുടിയിലണിഞ്ഞൊരുപൊൻമകുടം–ശോഭ
ബന്ധുരമതിനുപമാനവുമില്ലദൃഢം
ചന്തമിയന്നമനോജ്ഞലലാടതടം–കണ്ടാൽ
ഹന്തതൊഴുംവെണ്മതികലനിഷ്കപടം
നൽപുരികുഴലഴകതിമഹിതം
കല്പകസുമഗണപരിലസിതം
സല്പരിമളഗുണഗണസഹിതം

ഷൾപദപരിവൃതമപിസതതം
ശില്പതയോടളകാളുതശോഭയു
മെപ്പൊഴുംമെന്നൾപ്പൂവിൽവിലസണം— ചെങ്ങണ
മല്ലീശരകുലവില്ലിനൊരപമാനം-നൽകും
ചില്ലീയുഗതനുവല്ലിയുമസമാനം
സ്സല്ലാംബുജദളരുചിതന്നഭിമാനം-പോക്കും
സല്ലോചനയുഗമാർദ്രദയാധീനം
ചലകിസലയമൃദുതിരുവധരം
തിലസുമനാസികയതിരുചിരം
സലളിതകുണ്ഡലയുഗമതുലം
സുമധുരമേതിരുവുടലഖിലം
ധൂർത്തജനത്തെയമർത്തുവിപത്തുകൾ
തീർത്തഭയംഭുവനത്തിനുനൽകും— ചെങ്ങണ
സുംഭനിസുംഭമഹാസുരസംഹതിയും-സൂക്ഷി
ച്ചമ്പ്രകുലങ്ങടെനല്ലനഭസ്ഥിതിയും
ജൃംഭിതമോദമമർത്ത്യഗണസ്തുതിയും-മോദാ
ലമ്പൊടുകേട്ടരുളീടിനസുസ്ഥിതിയും
വില്ലുംശരവുമേന്തുംകരകമലം
ഉല്ലസിച്ചീടുംതിരുമുഖകമലം
കല്ലൂരവനീസുരനതികുശലം
എല്ലാനാളുമരുളുംമധുരശീലം
ഉള്ളമധീശപരികള്ളമൊഴിഞ്ഞെ
ന്നുള്ളമതിൽകുടികൊള്ളണമനിശം— ചെങ്ങണ
അനവരതംഭുവനേശപരിയാമയിതേ-ഭക്തേ
ഷ്ടനഭിരതിക്കൊരുഭാജനമാക്കരുതെ
പനിമതിനേർമുഖിപാഴിലലച്ചരുതെ-എന്നെ
ജനിമൃതിയാലിനിമേലിൽവലച്ചരുതെ
വിശ്രുതമയിതവസൽചരിതാ

ശാശ്വതമതിററമയോച്ചരിതം
ംരാശ്വരിഭജനവുമാചരിതാ
വാശ്ശുത്തമപഹരമേദുരിതം
നന്ദികലന്നടനെന്നും ചെങ്ങണ
കുന്നിലെഴും ജഗദാംബേശരണം

---

# മനുഷ്യജന്മം

---

സാധാരണ മനുഷ്യർ ജന്മത്തിനു കല്പിച്ചിരിക്കുന്ന അർത്ഥമല്ലാ ഹിന്ദു ഋഷിമാർ ഈ പദത്തിനു നൽകിയിട്ടുള്ളത്. കേവലം സാംസാരികമായ ജീവിതത്തിൻെറ വിധികളേയും സവിസ്തരം പുരാതന ഹിന്ദു പണ്ഡിതന്മാർ വ്യാഖ്യാനിച്ചിട്ടുണ്ടെങ്കിലും, അവരുടെ ശ്രദ്ധയ്ക്കും ആദരവിന്നും അധികമായി പാത്രീഭൂതമായിട്ടുള്ളത് ഉത്തമമായ പാരമാർത്ഥികമായ ജീവിതം ആകുന്നു. ഈ പ്രപഞ്ചം ക്ഷണനശ്വരവും മാനുഷ ജീവിതം മൃത്യുവിന്നു അധീനവും ആണെന്നുള്ളതിനാൽ ജീവനെക്കുറിച്ച് മനുഷ്യർക്കുള്ള പ്രതിപത്തി ആദരണീയമായിട്ടുള്ളതല്ല. ഈ ലോകത്തിൽ ഇരിക്കുമ്പോൾതന്നെ ഉത്തമമായ ജീവിതത്തിൻെറ പരമാനന്ദത്തെ അനുഭവിക്കണമെന്ന് ഇച്ഛിക്കുന്നവർ, സാധാരണ ജീവിതത്തിൻെറ സുഖത്തെ അനുഭവിച്ചിരിക്കുന്ന ദശേന്ദ്രിയവ്യാപാരങ്ങളെ നിശ്ശേഷം കീഴടക്കേണ്ടിയിരിക്കുന്നു.

ഇഹലോകത്തിൽ മനുഷ്യനു ദ്വിവിധം ജീവിതംമുണ്ട്. ഒന്ന് താണനിലയിലുള്ളത്; മറേറത് ഉയൎന്ന നിലയിലുള്ളത്. നാം കാണുന്ന മൎത്ത്യന്മാരിൽ മിക്കവരും താണനിലയിലുള്ള ജീവിതത്തെ നയിച്ചുകൊണ്ടു പോകുന്നവരാകുന്നു. അവൎക്കും മൃഗങ്ങൾക്കും സാധാരണയുള്ള സുഖത്തിൽ വാഞ്ഛയും ദുഃഖത്തിൽ വൈമുഖ്യവും ഉണ്ടാകുന്നു. ആഹാരാദിസുഖങ്ങളെക്കൊണ്ട് അവർ കൃതാൎത്ഥന്മാരായി ഭവിക്കുന്നു. രോഗാദിപീഡകളെക്കൊണ്ട് അവർ ദുഃഖിതരാ

യി തീരുന്നു. യാതൊരുവൻ ഐഹികസുഖാനുഭോഗങ്ങളെ മാത്രം ഇച്ഛിക്കുന്നുവോ, യാതൊരുവൻ കാമാദികളെ മാത്രം പോററുന്നുവൊ, അവൻ മനുഷ്യനാകാത്തവനോ, മനുഷ്യവൃത്തിയെ വെടിഞ്ഞവനൊ, ആകുന്നു. അവൻ കേവലം മൃഗപ്രായനത്രെ.

ആധുനികന്മാരായിരിക്കുന്ന അസംഖ്യം സ്ത്രീപുരുഷന്മാർ കേവലം മൃഗപ്രായമായ ജീവിതത്തെ നയിച്ചു വരുന്നവരാകുന്നു. ആഹാരം മാത്രമാണ് മനുഷ്യനു ജീവിതത്തിന് അത്യന്താപേക്ഷിതമായിരിക്കുന്നത്. ആരോഗ്യവും ഗാത്രദാർഢ്യവും ഉത്സാഹവും, ഉന്മേഷവും ഉണ്ടെങ്കിൽ ഒരുത്തനു വേണ്ടതൊക്കെ ഉണ്ടായിക്കഴിഞ്ഞു. ഇത്രയും സുലഭമായി കിട്ടിയാൽ പിന്നത്തെക്കാര്യം എങ്ങിനേയും ആയിക്കൊള്ളട്ടെ. ഇപ്രകാരമാണ് ജനസാമാന്യം വിചാരിച്ചു പോരുന്നത്. മാതാപിതാക്കന്മാർ സാധാരണ ബാലികാബാലന്മാരെ അഭ്യസിപ്പിക്കുന്നതും ഏറെക്കുറെ ഇങ്ങിനെതന്നെ. ക്ഷണനശ്വരമായതുതന്നെ എന്നിരിക്കിലും ഭക്ഷണത്തിനുള്ള സാധനം സമ്പാദിക്കപ്പെട്ടു തീരണം. ഭൂമിയിൽ സുഖപ്രദങ്ങളായി ഉള്ളവായിരിക്കുന്ന ദ്രവ്യങ്ങളെ കൈവശമാക്കണം, സ്വാർത്ഥപ്രതിപത്തി മൂലം സ്വാനുഭോഗത്തിന്നായി ആവശ്യമുള്ളതിനെ എങ്ങിനെയെങ്കിലും നേടണം. മര്യാദയും അഭിമാനവും സ്വകർമ്മസിദ്ധിക്കു പ്രതിബന്ധം ആയിവന്നാൽ, അവയെ വിസ്മരിക്കേണ്ടതുതന്നെ. ഇങ്ങിനെ ഒക്കെയാണ് നമ്മുടെ സോദരീസോദരന്മാർ താന്താങ്ങളുടെ ഐഹിക വൃത്തിയെ പരിപാലിച്ചു വരുന്നതെന്നു പറയുമ്പോൾ, ഇത് മാനുഷ സമുദായത്തിന് ഒട്ടുക്കു ദോഷാരോപണമല്ലെ എന്നു തോന്നുമായിരിക്കാം. എന്നാൽ പരമാർത്ഥത്തിൽ ലോകഗതി അങ്ങിനെ ആണല്ലൊ. സത്യം രുചികരമായിട്ടുള്ളതല്ല, പണം സമ്പാദിക്കുന്നതു ജീവിതത്തിൻെറ ഒരു മുഖ്യഉദ്ദേശ്യമായിട്ടാണ ഗണിക്കപ്പെട്ടിരിക്കുന്നത്. അദ്ധ്വാനംചെയ്തു ദ്രവ്യത്തെ സമ്പാദിക്കാമെങ്കിൽ ഏറെ നന്ന്. നേരായ മാർഗ്ഗത്തെ വെടിയാതെ മടിശ്ശീല നറക്കാമെങ്കിൽ അതു ഉത്തമം തന്നെ. പക്ഷേ മടിശ്ശീല നറയണം. എങ്ങിനെയായാലും തരക്കേടില്ല, യാചിച്ചോ, കടംവാങ്ങിയൊ,അഥവാ, മോഷ്ടിച്ചുതന്ന

യൊ,ആയാലും ശരി, പണം ഉണ്ടാക്കണം. ഇങ്ങിനെ ആണല്ലൊ കാൎയ്യം കിടക്കുന്നത്. വാചകത്തിന് അലങ്കാരത്തിനായി വളരെ ഒക്കെ കൂട്ടിക്കൊള്ളാം; പക്ഷേ പ്രമാണത്തിനു രൂപഭേദം ഉണ്ടാകുന്നില്ല. കണക്കു പിണക്കൊ, വിശ്വാസഭംഗമൊ, സത്യലംഘനമൊ, തരംനോക്കലൊ, ഇല്ലാതെ എത്രയാളുകൾ ധനികന്മാരാകുന്നുവെന്നു വായനക്കാർ തന്നേ ആലോചിച്ചു നോക്കട്ടെ.

ലൌകികരീതി, ഒട്ടുമുക്കാലും, മേല്പറഞ്ഞവിധമാണെങ്കിലും ഹിന്ദുദേശത്ത് ഒരു കൂട്ടക്കാർ ഇതിനെ അനുസരിക്കാതെ ഇരുന്നിട്ടുള്ളതായി നമുക്ക് അറിയാം. പ്രമാണംകൊണ്ടും പ്രവൃത്തികൊണ്ടും പുരാതന ഋഷീശ്വരന്മാർ മനുഷ്യൎക്ക് ഒരു ഉത്തമരീതിയെ ഉപദേശിച്ചിട്ടുണ്ട്. 'മിതഭോഗവും ഉൽകൃഷ്ടവിചാരവും' ആയിരുന്നു ആ മഹാത്മാക്കളുടെ ജീവിതാന്തൎവ്യാപ്തമായിരുന്ന തത്വം. അവർ കേവലം വൈഷയികമായ ആഗ്രഹാദികളെ കീഴടക്കി, ദൈവികമായ പരമാനന്ദത്തെ ഹസ്തഗതമാക്കിയ മഹാപുരുഷന്മാരാണെന്ന് ആൎക്കുതന്നേ അറിവാൻ പാടില്ല.

പ്രകൃതിയുടെ ത്രിഗുണങ്ങൾ* മനുഷ്യനിൽ പ്രവേശിച്ചാണ്, അവനു സ്വഭാവഭേദം ഉണ്ടാകുന്നത്. സത്വഗുണപ്രധാനനായ പുരുഷനിൽ ദൈവികമായ ജ്ഞാനോദയവും, ഉൽകൃഷ്ടമായ മനശ്ശുദ്ധിയും, ഉളവാകുന്നു. രജോഗുണപ്രധാനനായ മനുഷ്യനിൽ അസാമാന്യമായ സ്വേച്ഛാപൂരണപ്രതിപത്തി ഉണ്ടായിരിക്കുന്നു. ഈ എനത്തിലുള്ള ജനങ്ങൾ ധാരാളം ഉണ്ട്. തമോഗുണപ്രധാനനിൽ മൃഗസാധാരണമായ സ്വഭാവം സദാ കാണപ്പെടുന്നു.

ഇടവിടാതേയുള്ള ആത്മസംയമനം, അദ്ധ്യാത്മശാസ്ത്രങ്ങളു

---

*പ്രപഞ്ചമാസകലം ത്രിഗുണാത്മികയായ പ്രകൃതിയുടെ നാനാപ്രകാരേണയുള്ള പരിണാമവിശേഷങ്ങളാകയാൽ 'പ്രകൃതിയുടെ ത്രിഗുണങ്ങൾ മനുഷ്യനിൽ പ്രവേശിക്കുക' എന്ന പ്രയോഗം ശാസ്ത്രവിരുദ്ധമായിരിക്കുന്നു. ര. ര. വ.

ടെ നിരന്തരാഭ്യാസം, എന്നിവയെക്കൊണ്ട് ഒരുത്തനു നീചമായ തന്റെ സ്വഭാവത്തെ നിരാകരിക്കുന്നതിനും ഉൽകൃഷ്ട ഗുണങ്ങളെ സമ്പാദിക്കുന്നതിനും കഴിയാത്തതല്ല. ഒരു ഉത്തമപുരുഷൻ—മാതൃകാമനുഷ്യൻ— ഉൽകൃഷ്ട ജീവിതത്തെയാണ് പരിപാലിക്കേണ്ടത്.

ഇങ്ങിനെയുള്ള ഉത്തമരീതിയിൽ ജീവകാലത്തെ നയിക്കുന്നതിന് ഈശ്വരവിശ്വാസം ഇല്ലാത്തവനു സാധിക്കുന്നില്ല. കുക്ഷീപൂരണത്തിലും ആഗ്രഹസിദ്ധിയിലും ഉള്ള അത്യാശയെ ക്രമേണ കുറച്ചും, മനസ്സാക്ഷിയുടെ ശാന്തമായ സദുപദേശത്തെ സദാകാലം അനുസരിച്ചും, സത്യത്തെ അന്വേഷിച്ചറിഞ്ഞും, സദ്വൃത്തിയെ പരിപാലിച്ചും ധാമ്മികമായും സദാചാരസംബന്ധമായും ഉള്ള സവ്വപൂജ്യസമ്മതമായ പ്രമാണത്തെ അനുകരിച്ചും, ആണ് മനുഷ്യർ ഉത്തമരീതിയിലുള്ള ജീവിതത്തെ യഥാത്ഥമാക്കിത്തീക്കേണ്ടത്. സാത്വിക ജന്മംതന്നേ സവ്വോത്തമമായ ജന്മം. ഈശ്വരചിന്ത ആജന്മം ആക്ക് വേണ്ടവിധത്തിൽ ഉണ്ടായിരിക്കുന്നുവൊ, ഈശ്വരനെ സാക്ഷിയാക്കിവെച്ച് ആർ സകല പ്രവൃത്തികളേയും ചെയ്യുന്നുവൊ, അവന്ന് സാത്വികജന്മം സുലഭമായി സാധിക്കുന്നുവെന്ന് ഋഷിമാർ വാങ്മനഃകായങ്ങളെക്കൊണ്ട് മുമ്പിനാലെതന്നേ മനുഷ്യക്കു മാഗ്ഗപ്രദശനം ചെയ്യിട്ടുണ്ട്.

പ്രപഞ്ചത്തിൽ സവ്വോത്തമനാ മഗനായിട്ട് തന്റെ ജന്മമഹിമയെ മറന്ന് ഐഹികസുഖമത്രെ പരമാനന്ദമെന്നു കരുതി, മൃഗപ്രായനായി, ലോകത്തിൽ ഉഴലുന്നവനത്രെ മാനുഷകീടമെന്നു മേല്പറഞ്ഞ സംഗതി സ്പഷ്ടമാകുന്നു. ഈ പ്രാപഞ്ചികാസക്തി ആത്മാവിനെ ആവരണം ചെയ്യുന്നതിനാൽ മനുഷ്യൻ തന്റെ യഥാത്ഥമായ ഉൽകൃഷ്ടാവസ്ഥയെ സ്വാനുഭവപ്പെടുത്തുവാൻ ശക്തനാകുന്നില്ല. സാംസാരികമായ ജീവിതത്തിൽ പക്ഷപാതം ഉണ്ടാകുമ്പോഴാം, മാനുഷജന്മത്തിന്റെ ശ്രേഷ്ഠ്യം, മനുഷ്യനാൽ അജ്ഞാതമായും അപ്രതീക്ഷിതമായും ഭവിക്കുന്നു. ഇത് അവന്റെ നിർഭാഗ്യത്തിന്റെ ഉച്ചം തന്നെ. കഷ്ടം! ഈശ്വരസ്മരണയില്ലാത്ത ഒരു മർത്ത്യ

ൻെറ അവസ്ഥ എത്ര ശോചനീയമായിരിക്കുന്നു. അവന് പൂൎവ്വാപരമായ വിചാരം ഇല്ല. ഉദരംഭരിയായി, സുഖാനുഭോഗിയായി, വിഷയലമ്പടനായി, സജ്ജനസഹവാസശൂന്യനായി, ഗാത്രസുഖൈകദൃക്കായി, ദുരാചാരരക്തനായി, ആത്മജ്ഞാനഹീനനായി, അവൻ, തൻെറ കുത്സിതമായ ജീവദശയെ കഴിച്ചുകൂട്ടിവരുന്നു.

ഋഷിപുംഗവന്മാരാൽ പ്രദൎശിതമാക്കപ്പെട്ടിരിക്കുന്ന ജീവിതം സത്തായും സാരമായും മഹത്തായും ഉള്ളതാകുന്നു. ഋഷികാമക്രോധാദിദോഷങ്ങളെ ജയിച്ചു ജിതേന്ദ്രിയനായിട്ടുള്ള മഹാപുരുഷൻ ആകുന്നു. തനിക്കായി അദ്ദേഹം ഒരു പ്രവൃത്തിയും ചെയ്യുന്നില്ല. ലോകത്തിൽ സമാധാനവും രമ്യയായ ശാന്തിയും ഉണ്ടാക്കുന്നതിനാണ് അദ്ദേഹം നിരന്തരം യത്നിക്കുന്നത്. സ്വാൎത്ഥസൎവ്വസ്വത്തെ പരിത്യജിച്ച് ദിവ്യജ്ഞാനദീപത്താൽ അദ്ദേഹം പ്രശോഭിതനായിരിക്കുന്നു. ഐഹികാനന്ദത്തിൽ അദ്ദേഹത്തിനു വാഞ്ഛാലേശംപോലുംഇല്ല. ആത്മജ്ഞാനനിഷ്ഠ ഹേതുവായിട്ട്, അദ്ദേഹം ജീവാത്മാവിനെ പരമാത്മാവിൽ ലായിപ്പിക്കുന്നു. തന്നിൽ ഗുപ്തമായിരിക്കുന്ന ഈശ്വരത്വം അപ്പോൾ താനേ പ്രകാശിക്കുന്നു. അദ്ദേഹം നിത്യാനന്ദത്തെ അടയുന്നു.

ത്വയാഹൃഷീകേശഹൃദിസ്ഥിതേന
യഥാനിയുക്തോസ്മിതഥാകരോമി

സകലത്തിന്നും നിയന്താവായിട്ട് ഈശ്വരനാണെന്ന് അദ്ദേഹം സൎവ്വകാലം ഓൎമ്മിക്കുകയും ചെയ്യുന്നു.

കെ. പരമുപിള്ള, എം. എ.

# ഒരു ഇതിഹാസവനിതാ

ഇക്കോമൻനായർ പറഞ്ഞതുപോലെ വല്ല ഉപദ്രവവും കയ്മൾക്കു നേരിട്ടിരിക്കുമൊ എന്നു വിചാരിച്ച് വ്യസനിച്ചു കിടക്കുന്ന പത്മാവതി പ്രഭാതത്തിങ്കൽ കുറച്ചുറങ്ങി. ദുസ്വപ്നം കണ്ട് ഞെട്ടി ഉണൎന്ന സമയം നാലുകെട്ടിൽ ചില തല്ലും നിലവിളിയും ശാസനയും കേട്ടു പരിഭ്രമിച്ച് ചെവിടോൎക്കുമ്പോൾ 'അയ്യൊ എന്റെ കുട്ടികൾ പെരുവഴിയാകുമല്ലൊ, പത്മനാഭനെ അറിയിക്കുന്നതെങ്ങിനെയാണെന്റെ ദൈവമേ' എന്ന് ഇച്ചോണമ്മ നിലവിളിക്കുന്നതു കേട്ട് പെട്ടന്നു വാതൽ തുറന്നു നോക്കിയപ്പോൾ കണ്ട കാഴ്ച ഭയങ്കരമാണ്. മൂത്ത കയ്മൾ കിടന്നുരുളുന്നു. ഇച്ചോണമ്മ മാറത്തു തല്ലി നിലവിളിക്കുന്നു. രണ്ടു മൂന്നു പേർ കയ്മളുടെ കയ്യും കാലും തിരുമ്പുന്നു. മൂത്തത് തലയ്ക്കൽ ഇരുന്ന് നോക്കുന്നു. ഇതെല്ലാം കണ്ടപ്പോൾ പത്മാവതി 'അയ്യൊ എന്താ വലിയച്ഛനു' എന്ന് ചോദിച്ച് ഓടി ചെന്നു. 'വലിയച്ഛ, വലിയച്ഛ' എന്നു വിളിച്ചു. കയ്മൾ മിണ്ടുന്നില്ല. അമ്മയോട് 'എന്താണിത്' എന്നു ചോദിച്ചു. ഇച്ചോണമ്മ 'അദ്ദേഹം രാത്രി രണ്ടു നാലു പ്രാവശ്യം ഛർദ്ദിച്ചു. പിന്നെ ഈ മട്ടായി എന്നാണ് കേട്ടത്. ദീനം പന്തിയല്ലെന്നു കണ്ടു. അപ്പോൾ ഇവിടെ കൊണ്ടു വന്നു കിടത്തി' എന്നു പറഞ്ഞു.

പത്മാ—'വലിയച്ഛാ വലിയച്ഛാ' എന്നു പിന്നെയും വിളിച്ചു. 'അയ്യൊ ഞങ്ങളെ ചതിക്കല്ലെ എന്നോടൊന്നും പറയുന്നില്ലല്ലൊ. കളത്തിലേക്ക് ഒരാളെ അയക്കണെ' എന്നു പറഞ്ഞപ്പോൾ മൂത്തത് എണീററു പുറത്തേക്കുപോയി. പത്മാവതി പിന്നെയും ഓരോന്നു പറഞ്ഞ് കരഞ്ഞും എടക്കിടെ കയ്മളെ വിളിച്ചും മാറത്തടിച്ചും കുറച്ചു നേരം കഴിച്ചു. കയ്മളുടെ പരാക്രമത്തിന്നു ശക്തി കുറഞ്ഞു തുടങ്ങി. അവയവങ്ങൾ ചേഷ്ടിക്കാതെയായി. ഇ

ടക്കിടെ കയ്യമ്മളുടെ മുഖത്തും, പത്മനാഭൻ വരുന്നുണ്ടൊ എന്ന പടിക്കലേക്കും, നോക്കുന്ന പത്മാവതി വാല്ലരി പിടിച്ച് നാലു ശിപായിമാർ വരുന്നതു കണ്ടു.

'കയ്യമ്മളുടെ ദീനം പകരുന്ന വ്യാധിയാണെന്നും വൈഷമ്മിക്കുവാൻ എളുപ്പമുണ്ടെന്നും കാര്യക്കാര് എജമാനു അറിവായിരിക്കുന്നു. അതുകൊണ്ട് ദീനക്കാരനെ ഉടനെ ധമ്മശാലയിലേക്കു കൊണ്ടുപോകുവാൻ കല്പിച്ചു' എന്ന് ശിപായിമാർ പറഞ്ഞതു കേട്ട് പത്മാവതി 'അയ്യൊ ഈ സമയത്തൊ' എന്നു ചോദിച്ചു. ശിപായിമാർ 'ഞങ്ങൾക്ക് സമയം നോക്കുവാൻ തരമില്ല. കല്പനയാണ്' എന്നു പറഞ്ഞ് പടിക്കൽ നില്ക്കുന്ന ചിലരെ വിളിച്ച് കയ്യമ്മളെ ഒരു ചാക്കുമഞ്ചലിൽ എടുത്തു കിടത്തികൊണ്ടു പോയി. പത്മാവതി, 'ശംശംശംരാ മരണസമയത്ത് ഒരു തുള്ളി വെള്ളംകൂടി കൊടുപ്പാൻ ഞങ്ങളെ അവകാശികളാക്കി തരണെ' എന്നു പറഞ്ഞ് കരഞ്ഞുകൊണ്ട് പിന്നാലെ ചെന്നു. ഇച്ചോണമ്മ കുറെ ദൂരം ഒന്നിച്ചു ചെന്നിട്ട് മകളെ ഞാൻ പുരപൂട്ടി വരാമെ'ന്നു പറഞ്ഞ് തിരിച്ചു പോരികയും ചെയ്തു. ഇവർ പോകുംവഴി ധമ്മശാലക്കടുത്തുള്ള ജേലിൻെറ പുരോഭാഗത്ത് എത്തിയപ്പോൾ തടവുകാരെ പുറത്തിറക്കുന്ന സമയമായിരുന്നു. അവരുടെ ഇടയിൽ കൈക്കും കാൽക്കും വിലങ്ങുവെച്ചും രണ്ടു കൈകൊണ്ടും ഒരു പുതുകൊട്ട തൂക്കി പിടിച്ചും പത്മനാഭൻ അധോമുഖനായി പുറത്തേക്കു വരുന്നതു കണ്ടു.

പത്മാ— 'അയ്യൊ! വലിയച്ഛനു് ദീനം അത്യാസന്നമായി. അദ്ദേഹത്തിൻെറ അന്ത്യ കാലത്ത് രണ്ടു ദുഃഖവും മകൻ അനുഭവിക്കേണമെന്നൊ, ദൈവമെ, വിധി. തേവരെ! ഇതെല്ലാംകൂടി സഹിക്കുവാനിനിക്കു വയ്യെ' എന്നു പറഞ്ഞ് മറിഞ്ഞുവീണു. പത്മനാഭൻ താൻ വിലങ്ങിലാണെന്ന കഥ മറന്നു. 'അയ്യൊ ഞാനൊരു കണ്ണു കാണട്ടെ' എന്നു പറഞ്ഞ് ഓടുവാൻ ഭാവിച്ചപ്പോൾ വെലങ്ങു തടഞ്ഞു കമന്നടിച്ചു വീണു. 'ദയവിചാരിച്ച്

ഞാൻ എണീററു വരുന്നതുവരെ മഞ്ചൽ നിറുത്തണെ' എന്നു വിളിച്ചു പറഞ്ഞതു് മഞ്ചക്കാർ കേട്ട ഭാവംവെക്കാതെ പോയി. അവരുടെ അപേക്ഷ പിന്നെ ശിപായിയോടായി. ശിപായിക്കു് അവരുടെ വ്യസനംകണ്ടു കരുണതോന്നി ഇങ്ങിനെ പറഞ്ഞു: 'എജമാനൻ അറിഞ്ഞാൽ എന്റെ പണിപോകും. അതു പൊയ്ക്കോട്ടെ. സ്ത്രീകൾക്കു് ആ സ്ഥലത്തു ചെല്ലുവാൻ പാടില്ല. അതുകൊണ്ടു് പത്മാവതി ചെന്നു് എജമാനനെ കണ്ടു് കയ്യളെ വീട്ടിലേക്കു കൊണ്ടുപോകുവാൻ അനുവാദം വാങ്ങിക്കട്ടെ. എന്നാൽ നിങ്ങളുടെ കാര്യത്തിന്നു് വല്ല നിവൃത്തിയും കിട്ടും. ആ സ്ത്രീയുടെ വ്യസനം കണ്ടാൽ അനുകമ്പ തോന്നാത്തവർ മനുഷ്യരല്ല'. ഈ സന്ദർഭത്തിൽ കാര്യക്കാരു് അഭിമുഖമായി വരുന്നതു കണ്ടു് 'അയ്യോ എജമാനൻ' എന്നു പറഞ്ഞ ശിപായി പരിഭ്രമിച്ചു പത്മനാഭനെക്കൊണ്ടു ജെയിലിലേക്കുപോയി.

അനാഥയായ പത്മാവതി കരഞ്ഞുകൊണ്ടു് കാര്യക്കാരുടെ മഠത്തിന്റെ പടിവരെ പിന്നാലെ നടന്ന സങ്കടം പറഞ്ഞു. ഒന്നിന്നും ഒരു ഉത്തരവും പറഞ്ഞില്ല. മഠത്തിൽ എത്തിയസമയം 'എന്താസങ്കടം കേൾക്കട്ടെ' എന്നുപറഞ്ഞു് അകത്തേക്കു കടന്നു. പത്മാവതിയെക്കൊണ്ടു സങ്കടം ഒരു പുനരാവൃത്തികൂടി കഴിപ്പിച്ചതിന്റെ ശേഷം

ഇക്കോരൻ—ഭയപ്പെടേണ്ട; കയ്യളുടെ ദീനം ഞാൻകണ്ടു. അപകടമില്ലെന്നാണ വൈദ്യൻ പറഞ്ഞതു്. ദീനം മാറുന്നതുവരെ പത്മനാഭൻ അടുക്കൽ ഇരിക്കട്ടെ. അല്ലാതെ സ്ത്രീകൾക്ക അവിടെ പോയിക്കൂട. ദീനത്തിന്റെ സ്വഭാവം ഉടനുടൻ ഇവിടെ അറിവു തരുവാൻ ഏൎപ്പാടു് ചെയ്യിട്ടുണ്ടു്. ഒരു കള്ളാധാര കേസ്സു് ആ സാധുപത്മനാഭന്റെ മേൽ വന്നിട്ടുള്ളതിനെപ്പററി അമ്മയുടേയും മകളുടേയും ഓരെ കല്പിത്തു് എടുത്തിട്ടുവേണം പത്മനാഭനെ വിട്ടുകളയുവാൻ. അതാണു് നീതിയും ന്യായവും എന്നുപറഞ്ഞു് പത്മനാഭന്റെ ചങ്ങലവെട്ടി കയ്യളുടെ അടുക്കലേക്കു രണ്ടു ശിപായിമാരോടുകൂടി അയക്കുന്നതിനു ആജ്ഞാപിച്ചു.

ഇച്ചോണമ്മയെ വരുത്തുവാനും ആളെ അയച്ചു. നായർ കയ്യുളുടെ ദീനത്തെപ്പററി ചിലത പത്മാവതിയോടു പറഞ്ഞു സമാധാനപ്പെടുത്തുന്നതിന്നിടക്ക നായരുടെ കാക്കൽ ചെന്നുവീണ് 'പത്മനാഭൻ ഇതൊന്നും അറിഞ്ഞിട്ടില്ലെ ദയതോന്നണെ ഞങ്ങൾ സാധുക്കളാണെ' എന്ന തുടങ്ങി ആവലാധി പ്രബന്ധം മുഴുവൻ ചൊല്ലി. ഇക്കോരൻ വ്യസനിക്കാതിരിക്കു. ഞാൻ നിവൃത്തിയുണ്ടാക്കാം. നേരം ഉച്ചതിരിഞ്ഞു. ഒന്നും കഴിക്കാതിരിക്കുന്നതു കഷ്ടമാണ് എന്നു പറഞ്ഞ നിർബ്ബന്ധിച്ചു കുളികഴിഞ്ഞ ഭക്ഷണത്തിന്നിരിക്കുവാൻ ഭാവിക്കുമ്പോൾ ഒരു ശിപായി വന്ന് 'കയ്യുളുടെ ദീനത്തിന്നാശ്വാസമുണ്ട്. കണ്ണു മിഴിച്ചു. ക്ഷീണം മാറിയാൽ ദീനംമാറി എന്ന വൈദ്യൻ പറഞ്ഞു. പത്മനാഭൻ അടുക്കലുണ്ട്'' എന്നു പറഞ്ഞതുകെട്ട് അല്പം സമാധാനത്തോടുകൂടി ഊണകഴിച്ചു ഓരൊ സാധനങ്ങൾ കൊടുത്തയച്ചും ദീനസ്ഥിതിയെപ്പററി അന്വേഷിച്ചും ആശ്വാസമാണെന്നു കേട്ടു സമാധാനപ്പെട്ടും സന്ധ്യവരെ കഴിച്ചുകൂട്ടി. പത്മനാഭൻ കുററക്കാരനല്ലെന്ന് തിരുമനസ്സറിയിച്ച് തീരുമാനപ്പെടുത്തിയെന്നു നായർ സന്ധ്യക്ക് കച്ചേരിയിൽനിന്നു വന്നസമയം പറഞ്ഞു. പുലർച്ചക്ക് എല്ലാവക്കുംകൂടി ഒന്നിച്ചു പോകാനും നിശ്ചയിച്ചു.

പിന്നീട് അവർ തമ്മിലുണ്ടായ സംഭാഷണം പത്മാവതിക്കു വീണ്ടും കുണ്ഠിതത്തെ ജനിപ്പിച്ചുതുടങ്ങി. സഹിക്കുവാൻ കഴിയാത്ത അലട്ടും ആകമാനം കാൎയ്യത്തിൻെറ പ്രകൃതവും വിചാരിച്ച് പത്മാവതി കാൎയ്യക്കാരുടെ മോഹം സാധിപ്പിക്കാമെന്നു സമ്മതിച്ചു. ഇച്ചോണമ്മയും പത്മാവതിയും വീട്ടിലേക്കു മടങ്ങിപ്പോകുകയും ചെയ്തു. ഇനി തൻെറ സങ്കടം ഈശ്വരനോടല്ലാതെ മററാരോടും പറവാനില്ലെന്നു നിശ്ചയിച്ച് പത്മാവതി ക്ഷേത്രത്തിൽ പോയി നടക്കൽ തൊഴുതുകൊണ്ടുനിന്നു.

പുഷ്പാഞ്ജലി കഴിഞ്ഞ് പുറത്തേക്കു എഴുന്നള്ളുന്ന തമ്പുരാൻ (കോയിമ്മ) നടക്കൽനിന്നു പത്മാവതി മാറിനിൽക്കുവാനായി നാലഞ്ചു ഞൊടിച്ചു. വ്യസനാധിക്യംകൊണ്ട് ഭഗവൽപാദാരവി

ന്ദങ്ങളിൽ ലയിച്ചിരിക്കുന്ന അവളുടെ ജ്ഞാനേന്ദ്രിയങ്ങൾക്ക ഈ ശ ബ്ദം വിഷയമായില്ല. തന്നെ ധിക്കരിച്ചു നിൽക്കുന്ന യുവതി ഏ തായിരിക്കേണമെന്നു നമ്പൂരി വീണ്ടും സൂക്ഷിച്ചപ്പോൾ ഊദ്ധ്വദൃഷ്ടി കളോടുകൂടി അദ്ധനിമീലനങ്ങളായിരിക്കുന്ന നേത്രപങ്ക്തികളിൽ നിന്ന് ധാരമുറിയാതെ ഒഴുകിക്കൊണ്ടിരിക്കുന്ന അശ്രുബിന്ദുക്കൾ അവളുടെ വാടിത്തളന്ന വദനകപോലങ്ങളെ അതിക്രമിക്കുന്നതുക ണ്ടു. നമ്പൂരി തന്നെത്താൻ മറന്നുപോയി. കൊട്ടാരത്തിൽചെന്ന് പത്മാവതിയെ വരുത്തി വ്യസനകാരണം ചോദിച്ചു. ഇക്കോരൻ നായരുടെ ദുരാചാരത്തിന്ന അനുകൂലിക്കായ്കകൊണ്ട് അനുഭവിക്കേ ണ്ടിവന്ന കഷ്ടപ്പാടുകളും ഭവിഷ്യത്തും പെററമ്മയുടെ നിബ്ബന്ധവും മൂത്തകയ്മളുടെ ദീനസ്ഥിതിയും, ഗൽഗദവാണിയായിപ്പറയുന്നതി നിടയിൽ പത്മനാഭൻെറ ദൈന്യാവസ്ഥയെപ്പററി ചിലതുകൂടി അ റിയിച്ചു. മുഴുവൻ പറയുന്നതിന്ന വാക്കു പുറപ്പെടുവിക്കുവാൻ ത്രാ ണിയില്ലാതെ ആ യുവതി തമ്പുരാൻെറ കാക്കൽ സാഷ്ടാംഗംവീണു കരഞ്ഞുതുടങ്ങി. ദയാലുവായ അദ്ദേഹം ഇതെല്ലാംകേട്ട് അന്ധനാ യി നിന്നു.

നമ്പൂരി— വ്യസനിക്കേണ്ട ഏണീക്കൂ. കാലത്ത് അവരോട് അ വസ്ഥപോലെ ചോദിക്കാം. ഇന്ന ഇവിടെ താമസിച്ചാൽമതി. പത്മാവതിയെ സമാധാനപ്പെടുത്തി കൊട്ടാരത്തിൽ താമസിപ്പി ച്ചതിൻെറശേഷം കായ്യത്തിൻെറ സൂക്ഷ്മം ഉപായത്തിൽ അറി യുന്നതിന്നായി നമ്പൂരി രാത്രി പച്ചിലക്കാട്ട് വീട്ടിൻെറ ചുററം നടക്കുമ്പോൾ താഴേ പറയുന്ന സംഭാഷണം കേൾക്കുവാനി ടയായി.

ഇച്ചോ—ആ പെണ്ണ് എവിടെപ്പോയി എന്നറിവാൻ കഴിഞ്ഞില്ല ല്ലൊ. അവൾ കല്പിച്ചുകൂട്ടി ചതിച്ചതാണ്. എജമാനന്നു വലി യ കുണ്ഠിതമുണ്ട്. ആ പെണ്ണിന്ന വല്ല മരുന്നും ആ കാക്കക്കു റവൻ പത്മനാഭൻ കൊടുത്തിട്ടുണ്ടായിരിക്കണം. ആട്ടെ ഒന്നി ച്ചാണല്ലൊ പോയത്. നിങ്ങളോടെന്തു പറഞ്ഞു.

**മൂത്തത്**— പറയുകയല്ല പ്രവൃത്തിക്കയും കഴിച്ചു. ഞങ്ങൾ നേരേ ധൎമ്മശാലയിലേക്കാണ് പോയത്. വഴിക്കു മൊയ്തുവിനേയും വിളിച്ചു. അവിടെ ചെന്നപ്പോൾ കൎമ്മവും വൎമ്മവും ഒത്തുവന്നു. മൂത്തകയ്മൾക്ക് ചിന്നനും മഹാനും കൊണ്ടുപിടുത്തം. അതിന്നിടയിൽ കരിക്ക് വേണമെന്നായി. ആ ചെക്കനു ശപാസത്തിന്റെ വല്ലതും അറിയും. അവൻ കരിക്കിന്നായി പുറപ്പെട്ടു. ഞങ്ങളും പതുക്കെ പിന്തുടൎന്നു. തെങ്ങിന്മേൽകേറി കരക്കിട്ടു ഇറങ്ങുന്നവഴി മൊയ്തു അവന്റെ ഇരിമ്പൊലക്കകൊണ്ട് ഒന്നേ ഒന്ന്. തലമണ്ട തകൎന്നു ചോട്ടിൽവീണു. ഒച്ചയുമില്ല അനക്കവുമില്ല. തെങ്ങിന്മേൽ നിന്നുവീണ് തലപൊളിഞ്ഞ് ചത്തതിന്ന് നമുക്കെന്താകുററം.

**ഇച്ചോ**— കണക്കിലായി. ഇന്നല്ലെങ്കിൽ രണ്ടു ദിവസംകഴിഞ്ഞാലും കാൎയ്യം നടത്താമല്ലോ. എവ്ടാ മൊയ്തു?

**മൂത്തത്**— എന്ത? മുദ്രതട്ടികൊണ്ടുവരുവാൻ ശിപായിയാക്കി കൊണ്ടുപോയില്ലേ? അവൻ. ആ കിണ്ടൻ.

**ഇച്ചോ**— അവൻ ബുദ്ധിമുട്ടിയതിന്നു ഒരു ശിപായിപ്പണി കൊടുപ്പിക്കണം. മുദ്ര തരുമ്പോൾ പ്രത്യേകം പറഞ്ഞിട്ടുണ്ട്. മുദ്ര കൊടുത്ത് നമുക്കുള്ള തിരുവെഴുത്ത് നാളെത്തന്നെ വാങ്ങണം. ഓ. ശരിതന്നെ. നാളെ പത്മാവതിക്ക് ദുഃഖദിവസമല്ലെ. ഇനിക്കും മാളോരെ ഒപ്പിക്കണ്ടേ? പത്മാവതിയെ കിട്ടാത്തതുകൊണ്ട് മൂപ്പർ മുദ്ര കിട്ടിയാൽ നമ്മുടെ നേരെ തിരിഞ്ഞു കുത്തുമോ.

**മൂത്തത്**— എന്നാൽ കയ്മൾക്കു കൊടുപ്പാൻ തന്ന മരുന്ന് ഇനിയും ബാക്കിയുണ്ട്. അത് ചിലവാക്കാനുള്ള വഴിയും ഇനിക്കറിയാം. ഔഷധം ചില്ലറയല്ലതാനും.

ഇത്രയും കേട്ടപ്പോൾ പരമശുദ്ധനായ നമ്പൂരി ഒന്നും പ്രവൃത്തിപ്പാൻ ശക്തനല്ലാതെ കുറെനേരം മരംപോലെ നിന്നു. ബുദ്ധിക്കുള്ള അമ്പരപ്പ് ശമിച്ചപ്പോൾ ക്ഷണത്തിൽ കൊട്ടാരത്തിൽ വന്ന് പാറാവുകാരിൽ ഒരുവനെ വിളിച്ചുണൎത്തി വൈദ്യനെ വരുത്തുവാൻ അയച്ചു (ക്ലേശംവലിയിൽ പ്രമാണപ്പെട്ട രണ്ടുപേരായിരുന്നു

അന്നത്തെ പാറാവ്) ഇക്കോരൻനായരുടെ നിർദ്ദയതാം എത്തെല്ലാം വിധത്തിൽ പയ്യവസാനിക്കുമെന്നു വ്യസനിച്ച് നേരംവെളുക്കു വാൻ പ്രാൎത്ഥിച്ചുകൊണ്ടിരിക്കുന്ന പത്മാവതി 'വൈദ്യൻ' എന്ന ശബ്ദം കേട്ടപ്പോൾ 'അയ്യോ വലിയച്ഛനെ ഇനിക്ക് ഒരു കണ്ണുകാണിച്ചുതരണെ' എന്നുപറഞ്ഞു വാതുക്കൽ തള്ളി.

നമ്പൂരി— (വാതിൽ തുറന്ന്) വ്യസനിക്കേണ്ട. നമുക്ക് ഒന്നിച്ചു പോകാം. വൈദ്യൻ വരട്ടെ. തേവര നമ്മേ ചതിക്കില്ല.

പത്മ— കാൎയ്യക്കാര് എന്നെ ഉപദ്രവിക്കാതിരിപ്പനായി ഒരാളെ ഒന്നിച്ചയച്ചാൽ ഞാൻ മുമ്പിൽ പൊയ്ക്കൊള്ളാം. അയ്യോ! മകൻ അടുക്കലുണ്ടെന്നു പറഞ്ഞതും നുണയായിരിക്കുമൊ? ഭഗവാനെ!

'എന്നാൽ ഞാൻതന്നെ വരാം' എന്നുപറഞ്ഞ് നമ്പൂരിയും പത്മാവതിയും പുറപ്പെട്ടപ്പോൾ വൈദ്യനും എത്തി എല്ലാവരും ധൎമ്മശാലയിലേക്കു് എളുപ്പമായ വഴിക്കു പോയി.

നാലഞ്ചു ദിനക്കാർ അയ്യൊ! ആവൂ! എന്നു നിലവിളിക്കുന്നു. രണ്ടു വേലക്കാർ കുരട്ടവലിച്ചുറങ്ങുന്നു. മൂത്തകയ്മൾ പകുതി വാ പൊളിച്ച് കിടന്നു ശ്വാസംവലിക്കുന്നു. സഹായത്തിനുള്ള ആൾ അടുക്കൽ ഇല്ലതാനും. ഈ കാഴ്ച കണ്ടപ്പോൾ 'വലി യ ച്ഛ ാ ാ ാ—' എന്ന ദീൎഘപ്രലാപത്തോടുകൂടി പത്മാവതി കയ്മളുടെ മേൽ ച്ചെന്നു വീഴുവാൻ ഭാവിച്ചപ്പോൾ നമ്പൂരി അവളെ പിടിച്ചിരുത്തി 'വെള്ളം കൊടുക്കു' എന്ന് പത്മാവതിയോടും, 'വിഷത്തിന്നു മറുമരുന്നു നോക്കു' എന്ന് വൈദ്യനോടും, പറഞ്ഞ് നമ്പൂരി വിളക്കുമായി വളപ്പിൽ നടന്നു തുടങ്ങി. കയ്മളുടെ തല മടിയിൽവെച്ച് ശോകഭയാക്രാന്തയായി കുനിഞ്ഞിരുന്നു കരയുന്ന പത്മാവതിയുടെ അശ്രുധാര നാവിറങ്ങിക്കിടക്കുന്ന കയ്മളുടെ അന്തൎദ്ദാഹത്തിന്നു തല്ക്കാല ശമനം വരുത്തി. ശ്വാസത്തിന്നിടയിൽ കയ്മൾ 'വെയ്യം' എന്നൊരു ശബ്ദം പുറപ്പെടുവിച്ചതു കേട്ട്.

പത്മാവതി— അയ്യോ! എന്തോ പറയുന്നുണ്ടല്ലൊ. അടുക്കൽ ആരും ഉണ്ടായിരുന്നില്ലെന്നുണ്ടൊ?

ഒരു ദിനക്കാരി— മകനുണ്ടായിരുന്നു. അദ്ദേഹം കരിക്കിന്നു പോ

യിട്ടു വളരെ നേരമായി. വെള്ളം ചോദിക്കുകയാണ്. അടുത്ത കിഴക്കുവശത്ത് കുളമുണ്ട്. മരിക്കുന്നതിന്നു മുമ്പ് കുറ വെള്ളം കൊടുക്കു.

ഇതു കേട്ട്, പത്മാവതി പാത്രവും എടുത്ത് കുളത്തിലേക്കു പാഞ്ഞു. പോകുംവഴി കാലതട്ടിവീണു വെള്ളംകൊടുപ്പാനുള്ള സമയം തരണെ എന്ന് ആരോ ദീനസ്വരത്തിൽ അപേക്ഷിക്കുന്നതും കേട്ടു തടഞ്ഞത് മനുഷ്യദേഹമാണെന്നറിഞ്ഞപ്പോൾ പത്മാവതി 'ആ വിളക്കൊന്നിങ്ങോട്ടു കൊണ്ടുവരണെ' എന്നുനിലവിളിച്ചു. 'ദൈവമെ! പത്മാവതിയാണെങ്കിൽ അച്ഛനു വെള്ളം കൊടുപ്പിക്കണെ' എന്നായിരുന്നു പിന്നത്തെ വാക്കുകൾ. പത്മനാഭൻ വീണുകിടന്നിരുന്ന തെങ്ങിൻ ചുവട്ടിൽ ആളെ കാണാതെ നോക്കിനിൽക്കുന്ന നമ്പൂരി വിളക്കുകൊണ്ട് പത്മാവതിയുടെ അടുക്കൽവന്നു. അടികൊണ്ട് നടു മുറിഞ്ഞ് നിണമണിഞ്ഞ് കരിക്കും ഉന്തിത്തള്ളി ഇഴഞ്ഞുപോകുന്ന ആ മനുഷ്യദേഹം പിതൃഭക്തി മൂർത്തികരിച്ചിട്ടുള്ള തൻെറ പ്രാണപ്രിയനാണെന്നു അറിയുവാനുള്ള ശക്തി ദൈവം പത്മാവതിക്ക് ദത്തം ചെയ്യിരുന്നു. ഈ പ്രാണപാരവശ്യം കണ്ട മാത്രയിൽ പത്മാവതി 'തേവരെ!' എന്നൊരു ആർത്തസ്വരം പുറപ്പെടുവിച്ച് വെട്ടിമറിഞ്ഞുവീണു. കഥയും കലാശിക്കേണ്ട ദിക്കായി.

* * * * * *

കാലത്ത് കടപ്പുറത്ത് ആൾക്കൂട്ടം അസംഖ്യം. കത്തിക്കാളുന്ന മൂന്നു പട്ടകളിൽ കിടക്കുന്ന ശവങ്ങൾ പൊട്ടിത്തെറിച്ച് ദഹിച്ചുതുടങ്ങി. കുളിച്ച് കുലമാല ധരിച്ചു നിൽക്കുന്ന ഇക്കോരൻ, മൂത്തത്, ഇച്ചോണ, എന്നു് ഉരാചാരമൂർത്തിത്രയങ്ങളുടെ പാദചരണങ്ങളിൽ വീരബാണകുററികൾ അലങ്കരിച്ച മയിൽവാഹനമുദ്ര അടിച്ചതിൻെറ ശേഷം അവരെ ശ്മശാനാനലൻെറ സഹായത്തോടുകൂടി വായുമാർഗ്ഗേണ അന്തക രാജധാനിയിലേക്കയച്ചു മൊയ്തുവിനെ പിടിക്കാൻ പോയവർ മടങ്ങിവന്ന് അയാൾ വിഷം തിണ്ടിമരിച്ചുകിടക്കുന്ന വിവരം അറിയിച്ചു.

അല്പന്മാക്ക പ്രഭുത്വം കല്പിച്ചതുകൊണ്ട് അനുഭവിക്കേണ്ടിവ ന്ന അപവാദത്തേയും ഈശ്വരകോപത്തേയും ഭയന്ന് സത്യസന്ധ നായ നമ്പൂരി തൻെറ സകല സ്ഥാനമാനങ്ങളും ഈ ദമ്പതിമാരു ടെ അവകാശികൾക്ക് ദത്തംചെയ്യ് പാപനിവൃത്തിക്കായി തീൎത്ഥാ ടനം ചെയ്യ് ശേഷിച്ച ജീവകാലം നയിച്ചു.

എ. നാരായണപ്പുതുവാൾ.

---

# പലവക

---

കുറച്ചുകൊണ്ട് തൃപ്തിപ്പെടാത്തവൻ ഒന്നുകൊണ്ടും തൃപ്തിപ്പെ ടുന്നതല്ല.

എപ്പിക്യൂറസ്.

---

നമ്മുടെ ദുഃഖങ്ങൾക്കുള്ള നിവൃത്തി നമ്മളിൽതന്നെയാകുന്നു. എന്നാൽ സാധാരണയായി നാം അതിനെ ഈശ്വരങ്കൽ അരോ പിക്കുന്നു.

ഷേക്‌സ്പിയർ.

---

അന്യനു ഹിതമായി സംസാരിക്കുന്നത് നല്ലതാകുന്നു. എ ന്നാൽ അപ്രകാരം തന്നെ പ്രവൃത്തിക്കുന്നത് അതിലും നല്ലതാകു ന്നു. ഹിതമായ പ്രവൃത്തി ആന്തരമായിട്ടുള്ളതാകുന്നു. ഹിതഭാഷണം ശബ്ദം മാത്രമാകുന്നു. എന്നാൽ ഹിതഭാഷണവും, അതിനെ അനു സരിച്ച് പ്രവൃത്തിയും, ഒരുവനിൽതന്നെയിരിക്കുന്നുവെങ്കിൽ അ വൻ കൃതകൎമ്മകൃത്തായി ഭവിക്കുന്നു, അവന് സകലവും ജയമായി ഭവിക്കുന്നു. സകലലാഭവും അവന് വന്നു ചേരുന്നു.

---

പുസ്തകങ്ങൾ ഇല്ലാതെയുള്ള ഒരു മുറി ആത്മാവില്ലാത്ത ദേഹം പോലെയാകുന്നു.

സിസറൊ.

---

കവികൾ ശബ്ദരൂപേണ ചിത്രമെഴുതുന്നു. ചിത്രമെഴുത്തുകാർ അവരുടെ ബ്രഷ്ഷുകൊണ്ട് കവിതയുണ്ടാക്കുന്നു.

കാറക്സി.

---

കവിതഎന്നത്, സംസാരിക്കുന്ന ചിത്രമാകുന്നു. ചിത്രം മൌനമായ കവിതയാകുന്നു.

സൈമണൈസിസ്.

---

സംഗീതം എന്നത മനുഷ്യക്ക് ഈശ്വരങ്കൽനിന്ന പ്രത്യേകം സിദ്ധിക്കപ്പെട്ടിട്ടുള്ള വളരെ മാഹാത്മ്യത്തോടുകൂടിയ ഒരു ശക്തി വിശേഷമാകുന്നു. ലോകം മുഴുവൻ ഇനിക്ക് കിട്ടുന്നതായാലും ഞാൻ എൻെറ നിസ്സാരസംഗീതവാസനയെ വിട്ടുപിരിയുന്നതല്ല.

ലൂതർ.

---

സംഗീതം എന്നത് ശബ്ദത്തെ അതിക്രമിച്ചിരിക്കുന്ന് നമ്മുടെ ചില ഉൽകൃഷ്ടമനോവികാരങ്ങളെ പ്രകാശിപ്പിക്കുന്നതിന്നുള്ള ഒരു ഭാഷയാകുന്നു. ഗാനം നമ്മെ ബ്രഹ്മാനന്ദത്തിൻെറ വക്കത്തുവരെ കൊണ്ടുപോകുന്നു. ചിലപ്പോൾ അതിലേക്ക് ഒന്നെത്തിച്ചു നോക്കുന്നതിന്നുമനുവദിക്കുന്നു.

കാർലൈൽ.

---

മനശ്ശുദ്ധിയുള്ളവർ അനുഗ്രഹീതന്മാരാകുന്നു. എന്തന്നാൽ അവക്ക് ഈശ്വരസാക്ഷാൽക്കാരമുണ്ടാകുന്നു.

ബൈബിൾ.

---

5. ലക്ഷ്മീകരകസ്തൂരിഗുളികകൾ— താംബൂലം ഉപയോഗിക്കുന്നവർ എപ്പോഴും സശ്രദ്ധം ഉപയോഗിക്കേണ്ട വിലയേറിയ സാധനം. ദന്തവേദന, വായ്നാററം, അജീൎണ്ണം, പിത്തവായു, ഇവയെ ശമിപ്പിക്കും.



തനിച്ചോ താംബൂലത്തോടുകൂടിയൊ ഉപയോഗിക്കാം ആഹാരത്തോടുകൂടി രണ്ടു ഗുളികകളെ ഉപയോഗിച്ചാൽ എത്ര ഗുരുദ്രവ്യത്തേയും ജീൎണ്ണപ്പെടുത്തും. പ്രസവകാലത്ത താംബൂലത്തോടുകൂടി ഉപയോഗിച്ചാൽ സന്നി അടുക്കയില്ല. അപായകരമായ യാതൊരു ലഹരിസാധനങ്ങളും ഇതിൽ ചേൎത്തിട്ടില്ല. കാശ്മീരത്തുനിന്നു വരുത്തിയ കസ്തൂരി പച്ചക്കൎപ്പൂരം മുതലായ അനേകം വിലയേറിയ സാധനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ട. ചളി, കാസശ്വാസം, ജ്വരം മുതലായ രോഗങ്ങൾ വയസ്സിൻെറ ഏററക്കുറച്ചിൽപോലെ ഒന്നു മുതൽ 4 വരെ ഗുളികകൾ വെററിലച്ചാററിൽ കൊടുത്താൽ മതി. 200 ഗുളികകൾ ഉള്ള കുപ്പി 1 ക്കു വില ണ 4. 1 മുതൽ 12 വരെ കുപ്പികൾ അടങ്ങിയ ബങ്കി 1-ക്കു തപാൽകൂലി 5 ണ

6. ദന്തചൂൎണ്ണം—സുഗന്ധമായുള്ളതു. എല്ലാമാതിരി ദന്തരോഗങ്ങളേയും നീക്കും. വില കുപ്പി 1 ന്നു 3-ണ. തപാൽ ചിലവു 2 കുപ്പിവരെ 5 ണവേറെ.

7. ജ്വരസംഹാരി— കുളിപ്പനി, മുറപ്പനി, വാതപ്പനി, പിത്തജ്വരം, കഫജ്വരം, അസ്ഥിജ്വരം, മുതലായവൎക്കു നന്നു. വില ഡപ്പി 1-ന്നു 1 ക. തപാൽ ചിലവു 7 ണ വേറെ.

8. ലോകപ്രസിദ്ധമായ സുഗന്ധകുന്തളതൈലം—ഈ തൈലം പുരട്ടിയാൽ തലമുടി മീശ ഇമ ഇവ ബഹുപുഷ്ടിയും ഞെരുക്കമായും കറുപ്പായും വളരും. കണ്ണിനു കുളൎമ്മയുണ്ടാക്കും. സകല കൺനോവുകളും തലവേദനകളും നീങ്ങും. ചെമ്പിച്ചരോമം കറുക്കും. രോമം പൊഴിയാതെ ഇരിക്കും. കണ്ണിന്നു നല്ല തെളിച്ചമുണ്ടാകും. വില കുപ്പി 1-ന്നു 8 ണ. തപാൽ ചിലവ് 5 ണ വേറെ.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കെ ആൎക്കാട്ട് ജില്ല.

ൻ. രോമസംഹാരി— രോമം എവിടെ വേണ്ടാതാക്കണമൊ അവിടെ ഈ മരുന്നു പുരട്ടിയാൽ യാതൊരു വേദനയുമുണ്ടാക്കാതെ രോമത്തെ മാററാം. വില കുപ്പി 1-നു 4 ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ 5 ണ വേറെ.

10. അഗ്നിമാന്ദ്യസംഹാരി— ഭക്ഷണമില്ലായ്മ, പുളിച്ചുതികട്ടുക, നെഞ്ചുകലിക്കുക, മൂലബന്ധം, വയറുനോവു, വയറ്റുമ്മണ്ടൽ അജീർണ്ണം, വയറുവീർത്തുകയറുക, നിദ്രാഭംഗം മുതലായ പിത്തോപദ്രവങ്ങളെ നീക്കി സുഖപ്പെടുത്തും. ഡപ്പി 1-ക്കു അണ 8. തപാൽ കൂലി അണ 5 വേറെ.

11. കണ്ണുബിന്ദു— ചീക്കണ്ണു, ചെവികുത്തു, ചെവിയടപ്പു, ഇരച്ചിൽ മുതലായ കണ്ണുരോഗങ്ങളെ ഭേദപ്പെടുത്തും. ശ്രവണസൂക്ഷ്മതയുണ്ടാകും. വില കുപ്പി 1-ക്കു 8 ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ 5 ണ വേറെ.

12. സുഖഭേദിഗുളികകൾ—ഭേദി ശരിപ്പെടുത്തും. അജീർണ്ണം, പിത്തോപദ്രവങ്ങൾ, വായു, മലംപിടിത്തം, അഗ്നിമാന്ദ്യം, വാതം മുതലായ പല രോഗങ്ങളേയും ശമിപ്പിക്കും. വില ഡപ്പി 1-നു 8 ണ. തപാൽ ചിലവു 1 മുതൽ 4 വരെ ഡപ്പികൾക്കു 5 ണ. വേറെ.

13. നേത്രബിന്ദു— കൺനോവു, കൺകുത്തു, കൂച്ചം, നിരെടപ്പു, മിന്നൽ, മാലക്കണ്ണു, പീളകെട്ടു, ശേവളച്ച്, പൂവു, ചെരപ്പു, എരിച്ചിൽ, ഇമ പുരികം ഇവയുടെ വലിവു പുകച്ചിൽ ഇങ്ങിനെയുള്ള രോഗങ്ങളെ ഭേദപ്പെടുത്തും. വില കുപ്പി 1-നു 8 ണ. തപാൽ ചിലവു മൂന്നു കുപ്പികൾവരെ 5 ണ വേറെ.

14. സ്ഖലിതരക്ഷണി—ബലഹീനതയാലും അത്യുഷ്ണത്താലും മററും ഉണ്ടാകുന്ന ഇന്ദ്രിയ സ്ഖലിതത്തെ നീക്കും. വില ഡപ്പി 1-നു 8 ണ. തപാൽ ചിലവു 5 വരെ ഡപ്പികൾക്കു 5 ണ വേറെ.

15. മൃഗകസ്തൂരി—കാഷ്മീരിൽനിന്നും വരുത്തിയിട്ടുള്ള ഒന്നാന്തരം കസ്തൂരി എപ്പോഴും ആപ്പീസിൽ ഉണ്ടു. തൂപാത്തൂക്കത്തിന്നു 48 ക വില. ഒരു തൂപാമുതൽക്കുള്ള ഏതു സംഖ്യയ്ക്കും ചില്ലറയായിട്ടും കൊടുക്കപ്പെടും. തപാൽച്ചിലവു പുറമെ, എഴുത്തുകുത്തുകൾ എല്ലാം ഇംഗ്ലീഷിലൊ തമിഴിലൊ ആയിരിക്കണം.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കേ ആക്കാട്ട ജില്ല.

16. തേൾവിഷത്തിന്ന സിദ്ധൌഷധം— തേൾകടിച്ച സ്ഥലത്ത രണ്ടു തുള്ളി ഒഴിച്ചാൽ പൊടുന്നനെ ആശ്വാസം കാണും. ഒരു കുഡുംബത്തിലെങ്കിലും ഈ മരുന്ന ഒരു കുപ്പി കരുതി വെക്കാതെ ഇരിക്കരുത. വില കുപ്പി 1-ക്ക 1 ക. 4 ണ. 12 കുപ്പിയിൽ കുറയാതെ ഒന്നിച്ച വാങ്ങുന്നവൎക്ക ഡസൻ 1-ക്ക 2 ക. 8 ണ. ഉള്ള വിലയിൽ കുറച്ചു മാത്രമെ വില ചുമത്തുന്നുള്ളു. വി. പി. കമ്മീഷൻ 5 ണ പുറമെ. ഇൻഡ്യയിലും ബൎമ്മയിലും 12 കുപ്പിവരെ വി. പി. കമ്മീഷൻ 5 ണ. സിലോൺ ടി. 7 ണ.

17. വ്രണവിരോപണതൈലം—ഈ കുഴമ്പു പിത്തപ്പുണ്ണ മുതലായ എല്ലാവിധ വ്രണങ്ങൾക്കും കൈകണ്ട ഔഷധമാകുന്നു. ഇത സകല കൃമികളേയും നശിപ്പിച്ച എല്ലാ വ്രണങ്ങളേയും വിശുദ്ധീകരിച്ച വളരെ വേഗത്തിൽ ഉണക്കുന്നതാകുന്നു. വില 8 ണ. മൂന്നു കുപ്പിവരെ വി. പി. കമ്മീഷൻ 5 ണ മാത്രം.

18. കണ്ഠശുദ്ധി ഗുളിക— ഇതു കണ്ഠം തെളിഞ്ഞു ശാരീരം നന്നാവുന്നതിന്ന അതി വിശേഷമായ ഔഷധമാകുന്നു. പ്രത്യേകിച്ച സംഗീതക്കാൎക്കും, പ്രസാംഗക്കാൎക്കും, പാതിരിമാൎക്കും, ശബ്ദാവയവംകൊണ്ടു അത്യായാസം ചെയ്യേണ്ടവരായ മറ്റെല്ലാവൎക്കും വളരെ ഉപയോഗമുള്ളതുമാകുന്നു. വില 8 ണ. വി. പി. കമ്മീഷൻ 6 കുപ്പിവരെ 6 ണ.

19. സ്നാനചൂൎണ്ണം— ഈ പൊടി തേച്ചുകുളിക്കുന്നതിന്ന വിലയേറിയ സോപ്പിനേക്കാൾ വളരെ വിശേഷം. ഇത ദേഹത്തിലെ അഴുക്കും ദുൎഗ്ഗന്ധവും കളഞ്ഞ, മൃദുത്വവും പ്രകാശവും സുഗന്ധവും ഉണ്ടാക്കുന്നു. ഇതിന്നും പുറമെ ദേഹത്തിന്ന ശൈത്യവും സുഖവും എല്ലായ്പോഴും തോന്നിക്കും. ഇത ഇന്ത്യയിലുള്ള എല്ലാവൎക്കും വേണ്ടതാകുന്നു. വില 8 ണ. വി. പി. കമ്മീഷൻ 3 ണ.

20. സഞ്ജിവഗുളിക—കുട്ടികൾക്കുണ്ടാകുന്ന പനി, ജലദോഷം, തലവേദന, ചുമ, അതിസാരം, അൎശസ്സ, ഉറക്കമില്ലായ്ക ഇവയ്ക്കും ആന്ത്രവായു മുതലായി എല്ലാ ഉദരരോഗങ്ങൾക്കും ഈ ഗുളിക വളരെ ഉപയോഗമുള്ള ഔഷധമാകുന്നു. ഇതു മദ്ധ്യവയസ്സന്മാൎക്കും ഒരുപോലെ ഉപകരിക്കാവുന്നതാകുന്നു. വില 10 ണ. വി. പി. കമ്മീഷൻ 6 കുപ്പിവരെ 5 ണ.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കേ ആക്കാട്ട് ജില്ല.

21. ഒന്നാംതരം ഗോരോചന ഗുളിക— എല്ലാവിധ പനികൾക്കും അതു സംബന്ധമായി പ്ലീഹ, കരള ഇതുകളിൽ ഉണ്ടാവുന്ന ഉപരോഗങ്ങൾക്കും ജലദോഷം, തലവേദന, ചുമ, അതിസാരം, അശ്സ്സ, ഉറക്കമില്ലായ്മ, അന്ത്രവായു മുതലായ എല്ലാ ഉദരരോഗങ്ങൾക്കും അതി വിശേഷമായ ഔഷധമാകുന്നു. വില 5 ണ. വി. പി. കമ്മീഷൻ 6 കുപ്പിവരെ 5 ണ.

22. ത്വഗ്രോഗപരിഹാരി—ഈ ഔഷധം കരപ്പൻ, ചുണങ്ങ, ചൊറി, ഒട്ടവട്ട, പോളൻ, ചൂട, പുഴുക്കടി, താരണം, മുതലായ കടിയും ചൊറിയും ഉള്ള എല്ലാ ത്വഗ്രോഗങ്ങൾക്കും ഏററവും നല്ല ഔഷധമാകുന്നു. ഇതു ദേഹത്തിൻെറ പുറമെ മാത്രം ഉപയോഗിച്ചാൽ മതി. വി. പി. കമ്മീഷൻ 5 ണ.

മേത്തരം ഗോരോചനം തോല 1-ക്ക വില 4 ക. മേത്തരം കുങ്കമസേരം തോല 1-ക്ക വില 1 ക. മേത്തരം പച്ചക്കർപ്പൂരം, തോല 1-ക്ക വില 2 ക. മേത്തരം രോജാ അത്തർ, മല്ലിപ്പൂ അത്തർ, വെട്ടിവേർ, താഴമ്പു, മരിക്കൊളുന്തു, ജാതിമല്ലി, സുഹാഗ, ഹന, മഗിഡമ്പു, അത്തർ മുതലായതുകൾ എപ്പോഴും തയ്യാറുണ്ട. ഇവ ഒരു തോല തൂക്കത്തിന്ന ക. 1-8-0 തപാൽക്കൂലി പുറമെ.

| | | | | ക. | ണ. | സ. |
|---|---|---|---|---|---|---|
| ഒന്നാംതരം | ഗോരോചനം | ത്രുപാത്തുക്കം | 1-ക്ക | 4 | 0 | 0 |
| ടി. | മഞ്ഞൾ | ടി. | 1-ക്ക | 1 | 0 | 0 |
| ടി. | പച്ചക്കർപ്പൂരം | ടി. | 1-ക്ക | 1 | 0 | 0 |

മേൽവിലാസം തമിഴിലൊ ഇംഗ്ലീഷിലൊ വിശദമായി എഴുതണം.

---

പി. സുബ്ബറായി, പറങ്കിപ്പേട്ട, തെക്കേ ആർക്കാട്ട് ജില്ല.

# വ്യവഹാരചിന്താമണി

എല്ലാം ഇംഗ്ലീഷ മാസവും 30-ാം നു- പ്രസിദ്ധപ്പെടുത്തുന്ന
ഒരു വിശേഷനിയമമാസിക.

---

പത്രാധിപർ
ചെങ്കളത്ത കരുണാകരമേനോൻ ബി. എ.
മലബാർ, കൊച്ചി, തിരുവിതാങ്കൂറ ഒരുപോലെ പ്രചാരം.
വരിസംഖ്യ—എപ്പോഴും മുൻകൂറ.

| | | | |
|---|---|---|---|
| ഒരു കൊല്ലത്തേക്ക | 4-0-0 | വി. പി. ഒരു കൊല്ലത്തേക്ക | 4-1-0 |
| ആറ മാസത്തേക്ക | 2-0-0 | ആറ മാസത്തേക്ക | 2-1-0 |

വിധികൾ

| | |
|---|---|
| മദിരാശി | ഹൈക്കോട്ട ലേഖനം |
| കൽക്കത്താ | ഒന്നാംതരം കടലാസ്സ |
| അലഹബാദ | മേത്തരം അച്ചടി |
| ബൊമ്പെ | യോഗ്യരുടെ ഛായപടം |
| കൊച്ചി | യോഗ്യ ലേഖകന്മാർ |
| തിരുവിതാങ്കൂർ | വിശേഷപത്രാധിപക്കുറിപ്പുകൾ |

ഭാഗം 56 ഭാഗം

പത്രാധിപാഭിപ്രായങ്ങൾ.

കേരളസഞ്ചാരി—നിയമകാൎയ്യത്തിൽ ഉപാദ്ധ്യായൻ.

മ. മനോരമാ—മേനോന്റെ പുതിയ സ്യമന്തകത്തെപ്പോലെ വേറെ ഒരു പത്രത്തിന്നു ചിലവില്ല.

മനോരമ—സകല മുതൽക്കാരും വാങ്ങേണ്ടതാണ.

കേരളപത്രിക—കക്ഷികൾക്കു അത്യുപകാരം.

കൊച്ചിവിധികളുടെ പോക്കറിവാൻ "ചിന്താമണി" ഏകമാൎഗ്ഗം.

കൊച്ചി വിധികൾ 7-ാം നമ്പ്ര മുതല്ക്കും, തിരുവിതാങ്കൂർ വിധികൾ 9-ാം നമ്പ്ര മുതല്ക്കും പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. നിങ്ങൾ ചിന്താമണി കണ്ടിട്ടില്ലെങ്കിൽ തരംനോക്കുവാൻ ഒരു ബ്രിട്ടീഷ പോസ്റ്റുകാർഡ അയച്ചാൽ മടക്കത്തെപാലിൽ സൌജന്യമായി നിങ്ങൾക്കു ഒരു പ്രതി അയച്ചുതരും. ലോകവ്യുല്പത്തിയുണ്ടാവാൻ ക്രമമായി 'ചിന്താമണി' പാരായണം ചെയ്യുന്നത ഒഴിച്ചു അന്യമാൎഗ്ഗം ഇല്ല.

എന്ന വ്യവഹാരചിന്താമണി മാനേജർ,
വള്ളുവനാട, മലബാർ.

# കവനോദയം

വൈദ്യം, ജ്യോതിഷം, കിളിപ്പാട്ട്, തുള്ളൽ, നോവൽ, നാടകം മുതലായി വിശേഷപ്പെട്ട അനേകം കൃതികൾ ഇതിൽ ചേൎത്തു വരുന്നു. കൊല്ലത്തിൽ 6 പ്രാവശ്യം പ്രസിദ്ധപ്പെടുത്തുന്ന ഈ പുസ്തകമാലയിൽ ഓരോ കുറി 64 ഭാഗങ്ങളിൽകൂടി 5 കൃതികളിൽ കുറയാതെ ഉണ്ടായിരിക്കും. കൊല്ലത്തിൽ 4 ഉറപ്പിക വരി അടച്ചാൽ മതി. തപാൽകൂലി പുറമെ വേണ്ട. വിദ്യാൎത്ഥികൾക്കാണെങ്കിൽ മുൻകൂറ് ഒന്നര ഉറപ്പിക തന്നാൽ മതിയെന്ന് ഒരു പുതിയ നിശ്ചയം ചെയ്തിരിക്കുന്നു. ഈ പുസ്തകമാലയിൽ ഉൾപ്പെട്ടതും അല്ലാത്തതുമായ അനേക പുസ്തകങ്ങൾ ഇവിടെ വില്പാനുണ്ട്. ചിലതിന്റെ വിവരം താഴെ ചേൎക്കുന്നു.

ജ്യോത്സികവിഷവൈദ്യം— ഈ പുസ്തകം കൈവശം ഉണ്ടായിരുന്നാൽ പാമ്പുകടിച്ച ഉടനെ വൈദ്യന്റെ അടുക്കെ ഓടേണ്ടി വരികയില്ല. വില 12 അണ.

സദ്വൃത്തമാലിക— മലയാളത്തിലുള്ള വൃത്തങ്ങളുടെ എല്ലാം സ്വഭാവങ്ങളും അറിവാൻ ഈ പുസ്തകം മാത്രമെയുള്ളു. വില 8 ണ.

ജാനകീപരിണയം—കൊട്ടാരത്തിൽ ശങ്കുണ്ണി ഉണ്ടാക്കിയ ഒരു രസികനാടകമാണിത്. മന്നാടിയാരുടേതല്ല. വായിപ്പാൻ ബഹുരസമുണ്ട്. വില 1 ക. മാത്രം.

*ഹസ്തലക്ഷണദീപിക—ഈ പുസ്തകം കൈവശമുണ്ടെങ്കിൽ കഥകളിയെ ഊമക്കളിയെന്നു പറവാനിടവരികയില്ല. വില 4 ണ.

*കുചശതകം ഇതൊന്നു വായിച്ചുനോക്കുവിൻ വില 2 ണ.

*ചക്കീചങ്കരനാടകം ചിരിക്കാതെ ഇതു വായിപ്പാൻ പ്രയാസം വില 6 ണ.

ഇവകൾക്ക് തപാൽകൂലി പുറമെ *ഈ അടയാളം വെച്ചവ ഒഴികെ ശേഷമെല്ലാം അച്ചടി അതിമനോഹരം. കടലാസ്സ എല്ലാം ഒരുപോലെ ബഹുവിശേഷം. താഴെ കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ എല്ലാ പുസ്തകങ്ങളും വി. പി. ആയി അയച്ചു കൊടുക്കും.

കെ. കണ്ണൻനമ്പ്യാര,
കവനോദയം മാനേജർ,
നാദാപുരം.

# നോട്ടീസ

മേത്തരം സാമാനങ്ങൾ !! വില വളരെ സഹായം !!!

കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സിലെ ഡൽഹിഡർബാർ പടം വലിയ സൈസ്സ വില ക. 7 ആവശ്യമുള്ളവർ ഉടനെ എഴുതി അയക്കണം.

ബൊമ്പായി മുതലായ വ്യാപാരസ്ഥലങ്ങളിലുള്ള പ്രധാന ഷാപ്പുകളിൽനിന്ന് നേരിട്ടു വരുത്തുന്നതും താഴെ വിവരം പറയുന്നതും വേറെയും അനേകം സാമാനങ്ങൾ തൊകപ്പടിയായും ചില്ലറയായും വളരെ സഹായവിലക്കു വില്ക്കുന്നതാണ്.

പലതരത്തിലുള്ള ഫ്ലാനൽ ശീലകൾ, ട്വീഡുകൾ, ചെക്കുതുണികൾ, വളരെ ഭംഗിയുള്ള ചിട്ടികൾ, പട്ടുകൾ, ബ്ലാങ്കെററുകൾ, തൊപ്പികൾ, സർജ്ജുകൾ, മല്ല്, ജഗന്നാഥൻ, മുതലായ തുണിച്ചരക്കുകൾ, എനാമൽ പാത്രങ്ങൾ, പലതരത്തിലുള്ള ഗ്ലാസുകൾ, നാഴികമണികൾ, വാച്ചുകൾ, വിളക്കുകൾ, കണ്ണാടികൾ, കത്തികൾ, ഗ്ലോപ്പുകൾ, രവിവർമ്മപ്പടങ്ങൾ, കൊടകൾ, ഇരിമ്പുപെട്ടികൾ, ഇരിമ്പു അലമാരികൾ, ഇരിമ്പു അട്ടപ്പുകൾ, അനേകവിധം സോപ്പുകൾ, ബ്രാണ്ടി, വിസ്കി, മുതലായ ലഹരിസാധനങ്ങൾ, മുത്തുച്ചിപ്പികൊണ്ടുള്ള അനേകവിധ പാത്രങ്ങൾ, ഇവകളും മെലിൻസ്ഫുഡ്, കൊക്കൊ, കാപ്പിപ്പൊടി, ടീ, ബിസ്കോത്ത മുതലായ വേറെയും അനേകവിധ സാമാനങ്ങൾ വളരെ സഹായ വിലക്കു വില്ക്കുന്നു.

ആവശ്യപ്പെടുന്നവക്കു സാമാനങ്ങൾ വി. പി. ആയി അയച്ചു കൊടുക്കുന്നതാണ്.

എ. ടി. എസ്സ്. മേനോൻ,
ജനറൽ മർച്ചണ്ട,
ചിററൂർ.

